Will Durant

# THE STORY OF PHILOSOPHY

വിൽ ഡ്യൂറന്റ്

# തത്വചിന്തയുടെ കഥ



പരിഭാഷ

മരുതൂർ പുരുഷോത്തമൻ

# ഉള്ളടക്കം

വിൽ ഡ്യൂറന്റ് 9

വായനക്കാരോട് 11

തത്വചിന്തയുടെ പ്രയോജനങ്ങൾ 13

**ഒന്ന് : പ്ലേറ്റോ 21**

1.1. പ്ലേറ്റോയുടെ കാലം.....21

1.2. സോക്രട്ടീസ്.....26

1.3. പ്ലേറ്റോയുടെ പ്രസക്തി.....39

1.4. നീതിയുടെ പ്രശ്നം.....45

1.5. രാഷ്ട്രീയമായ പ്രശ്നം.....49

1.6. മാനസികമായ പ്രശ്നം.....54

1.7. മാനസികമായ പരിഹാരം.....56

1.8. രാഷ്ട്രീയമായ പരിഹാരം.....69

1.9. നീതിയുടെ പരിഹാരം.....78

1.10. നിരൂപണാവലോകനം.....81

**രണ്ട് : അരിസ്റ്റോട്ടിലും ഗ്രീക്കുശാസ്ത്രവും 93**

2.1. ചരിത്രപശ്ചാത്തലം.....93

2.2. അരിസ്റ്റോട്ടിലിന്റെ കൃതികൾ.....99

2.3. തർക്കശാസ്ത്രത്തിന്റെ ആധാരശിലകൾ.....106

2.4. ശാസ്ത്രത്തിന്റെ ബീജാവാപം.....112

2.5. അദ്ധ്യാത്മവിദ്യയും ദൈവപ്രകൃതവും.....122

2.6. മനശ്ശാസ്ത്രവും കലാവബോധവും.....126

2.7. നീതിശാസ്ത്രവും സുഖാവസ്ഥയും.....130

2.8. രാഷ്ട്രതന്ത്രം.....137

2.9. നിരൂപണാവലോകനം.....151

2.10. അവസാനകാലജീവിതവും മരണവും.....156

**മൂന്ന് : ഫ്രാൻസിസ് ബേക്കൺ** **159**

3.1. അരിസ്റ്റോട്ടിലിൽനിന്നു നവോത്ഥാനകാലംവരെ..........159

3.2. ബേക്കണിന്റെ രാഷ്ട്രീയജീവിതം..........170

3.3. ഉപന്യാസങ്ങൾ..........176

3.4. മഹാപുനരുദ്ധാരണം..........188

3.5. നിരൂപണാവലോകനം..........215

3.6. അനുബന്ധം..........223

**നാല് : സ്പിനോസ** **227**

4.1. ചരിത്രവും ജീവിതവും..........227

4.2. മതവും ഭരണകൂടവും..........250

4.3. ബുദ്ധിശക്തിയുടെ വികാസം..........254

4.4. നീതിശാസ്ത്രം..........258

4.5. രാഷ്ട്രീയസംഹിത..........286

4.6. സ്പിനോസയുടെ സ്വാധീനം..........296

**അഞ്ച് : വോൾട്ടയറും ഫ്രഞ്ചുബോധോദയവും** **301**

5.1. പാരീസ് : ഈഡിപ്പെ..........301

5.2. ലണ്ടൻ : ഇംഗ്ലീഷിൽ ചില കുറിപ്പുകൾ..........313

5.3. സൈറേ : പ്രണയജീവിതം..........317

5.4. പോട്സ്ഡാം : ഫ്രെഡറിക്ക്..........327

5.5. ലേ ഡെലിസേസ് : മൂല്യങ്ങളെക്കുറിച്ചൊരു ഉപന്യാസം..........334

5.6. ഫേർണി : കാൻഡൈഡ്..........339

5.7. സർവവിജ്ഞാനകോശവും തത്വചിന്താനിഘണ്ടുവും..........350

5.8. ആസുരികത തകരട്ടെ!..........357

5.9. വോൾട്ടയറും റൂസോയും..........370

5.10. പരിസമാപ്തി..........379

**ആറ് : ഇമ്മാനുവൽ കാന്റും ജർമ്മൻ ആശയവാദവും** **385**

6.1. കാന്റിലേയ്ക്കുള്ള വഴികൾ..........385

6.2. ഇമ്മാനുവൽ കാന്റ്..........397

6.3. ശുദ്ധയുക്തിയുടെ നിരൂപണാത്മകചിന്ത......................................403
6.4. പ്രായോഗികയുക്തിയുടെ നിരൂപണാത്മകചിന്ത............................417
6.5. മതവും യുക്തിയും...........................................................................421
6.6. രാഷ്ട്രീയവും ശാശ്വതസമാധാനവും................................................426
6.7. നിരൂപണാവലോകനം.....................................................................432
6.8. ഹെഗലിനെക്കുറിച്ച് ഒരു കുറിപ്പ്.......................................................441

**ഏഴ് : ഷോപ്പൻഹോവർ 453**

7.1. ഷോപ്പൻഹോവറിന്റെ കാലഘട്ടം.......................................................453
7.2. വ്യക്തിത്വം.........................................................................................457
7.3. പ്രപഞ്ചം ആശയമാകുന്നു.................................................................466
7.4. പ്രപഞ്ചം ഇച്ഛയാകുന്നു....................................................................471
7.5. പ്രപഞ്ചം ദുരിതമാകുന്നു....................................................................486
7.6. ജീവിതത്തിന്റെ വിവേകം..................................................................496
7.7. മരണത്തിന്റെ വിവേകം....................................................................510
7.8. നിരൂപണാവലോകനം.......................................................................514

**എട്ട് : ഹെർബർട്ട് സ്പെൻസർ 525**

8.1. കോംതെയും ഡാർവിനും...................................................................525
8.2. സ്പെൻസറുടെ വരവ്..........................................................................531
8.3. പ്രാഥമികതത്വങ്ങൾ...........................................................................545
8.4. ജീവശാസ്ത്രം : ജീവന്റെ പരിണാമം.................................................554
8.5. മന:ശാസ്ത്രം : മനസ്സിന്റെ പരിണാമം..............................................558
8.6. സാമൂഹ്യശാസ്ത്രം : സമൂഹത്തിന്റെ പരിണാമം.................................562
8.7. നീതിശാസ്ത്രം : മൂല്യങ്ങളുടെ പരിണാമം...........................................574
8.8. നിരൂപണം........................................................................................583
8.9. അവലോകനം....................................................................................591

**ഒൻപത് : ഫ്രെഡറിക്ക് നീഷേ 595**

9.1. നീഷേയുടെ പാരമ്പര്യം......................................................................595
9.2. യുവത്വം............................................................................................597

9.3. നീഷേയും വാഗ്നറും.......................................................................603
9.4. സരാതുഷ്ട്രന്റെ വചനങ്ങൾ...........................................................612
9.5. വീരധർമ്മം.........................................................................................620
9.6. അതിമാനുഷൻ...................................................................................629
9.7. അപചയം...........................................................................................634
9.8. പ്രഭുത്വവാഴ്ച......................................................................................639
9.9. നിരൂപണാവലോകനം.......................................................................648
9.10. അന്ത്യവിധി......................................................................................660

**പത്ത് : ആധുനികചിന്തകന്മാർ 663**

10.1. ഹെൻറി ബർഗ്സൺ.........................................................................663
10.2. ബെനെഡെറ്റോ ക്രോസ്...................................................................690
10.3. ബർട്രൻഡ് റസ്സൽ...........................................................................704
10.4. ജോർജ്ജ് സന്തായന.........................................................................719
10.5. വില്യം ജയിംസ്.................................................................................749
10.6. ജോൺ ദിവേ.....................................................................................764
10.7. ഉപസംഹാരം....................................................................................777

ഗ്രന്ഥസൂചിക 779

# വിൽ ഡ്യൂറന്റ്

'സംസ്കാരങ്ങളുടെ കഥ'യെന്ന (The Story of Civilizations) പതിനൊന്നു ഭാഗങ്ങളുള്ള ബൃഹത്തായ ചരിത്രഗ്രന്ഥത്തിന്റെ കർത്താവായാണ് വിൽ ഡ്യൂറന്റ് (William James Durant) പൊതുവേ അറിയപ്പെടുന്നത്. 1885-ൽ മസാച്ചുസെറ്റ്സിലെ ഫ്രഞ്ചുകുടിയേറ്റകുടുംബത്തിൽ ജനിച്ച അദ്ദേഹം ചെറുപ്പത്തിൽ ഒരു പത്രപ്രവർത്തകനായി ഔദ്യോഗികജീവിതം തുടങ്ങി. പിന്നീട് തൊഴിലാളികൾക്കും കൂലിപ്പണിക്കാർക്കും ഉപരിപഠനം നൽകുന്നതിനുവേണ്ടി സ്ഥാപിതമായ 'ഫെറർ മോഡേൺ സ്കൂളി'ലെ (Ferrer Modern School) പ്രധാനാദ്ധ്യാപകനായി അദ്ദേഹം നിയമിയ്ക്കപ്പെട്ടു. ജീവിതത്തിലും എഴുത്തിലും സന്തതസഹചാരിയായിരുന്ന ഏരിയലിനെ (Ariel Durant) അക്കാലത്താണ് അദ്ദേഹം പരിചയപ്പെട്ടു വിവാഹം കഴിച്ചത്. 1917-ൽ കൊളംബിയ യൂണിവേഴ്സിറ്റിയിലെ ഗവേഷണവിഷയവുമായി ബന്ധപ്പെട്ട 'തത്വചിന്തയും സാമൂഹ്യവിഷയങ്ങളു'മെന്ന (Philosophy and Social Problems) അദ്ദേഹത്തിന്റെ ആദ്യകൃതി പുറത്തിറങ്ങി. സാമൂഹ്യപ്രശ്നങ്ങൾക്കു പരിഗണന നൽകാത്തതുകൊണ്ടാണു തത്വചിന്ത നിശ്ചലവും നിർവീര്യവുമായി പോകുന്നതെന്ന സിദ്ധാന്തമാണ് വിൽ ഡ്യൂറന്റ് പ്രധാനമായും ആ പുസ്തകത്തിൽ അവതരിപ്പിച്ചത്.

ന്യൂയോർക്കിലെ പ്രസ്ബിറ്റീരിയൻ പള്ളിയുടെ (Labor Temple) പരിസരത്തു തത്വചിന്തയിൽ താൽപ്പര്യമുള്ള സാധാരണക്കാർക്കു വേണ്ടി രാത്രിയിലും ഒഴിവുദിവസങ്ങളിലും അദ്ദേഹം പ്രഭാഷണങ്ങൾ നടത്തി. അത്തരം സായാഹ്നസദസ്സുകളിൽ തിയഡോർ റൂസ്‌വെൽറ്റ്, സാമുവൽ ഗോമ്പിയേഴ്സ്, ലിയോൺ ട്രോട്സ്കി തുടങ്ങി പല പ്രമുഖരും പങ്കെടുത്തിരുന്നു. അതിനുവേണ്ടി തയാറാക്കിയ ലഘുലേഖനങ്ങളുടെ രൂപത്തിൽ പ്രത്യക്ഷപ്പെട്ട 'തത്വചിന്തയുടെ കഥ' (The Story of Philosophy) സാധാരണ വായനക്കാർക്കിടയിൽ പെട്ടെന്നു പ്രചാരം നേടുകയും 1926-ൽ പുസ്തകരൂപത്തിൽ പ്രസിദ്ധീകരി

യ്ക്കപ്പെടുകയും ചെയ്തു. തത്വചിന്താഗ്രന്ഥങ്ങളുടെ വിൽപ്പനയിൽ ചരിത്രം ഭേദിച്ച് നാൽപ്പതു ലക്ഷത്തിലേറെ പ്രതികൾ വിറ്റഴിയ്ക്കപ്പെട്ട ആ പുസ്തകം, 'സാധാരണക്കാരുടെ വിഷയമായി തത്വചിന്തയെ ജനകീയമാക്കുന്നതിനു സഹായിച്ച വിപ്ളവകരമായ ഒരു സംരംഭ'മായി പിന്നീട് വിലയിരുത്തപ്പെട്ടു. അപൂർണതയും അതിഭാവുകത്വവുമായിരുന്നു, പുസ്തകത്തിനെതിരെ ഉയർന്ന പ്രധാനവിമർശനം; ലാവോട്സേ, കൺഫ്യൂഷ്യസ്, ശ്രീബുദ്ധൻ, ശങ്കരാചാര്യർ തുടങ്ങിയവരെ ഒഴിവാക്കിയതിലുള്ള ഖേദം പുസ്തകത്തിന്റെ രണ്ടാം പതിപ്പിൽ തുറന്നു പറഞ്ഞ വിൽ ഡ്യൂറന്റ് 'സംസ്ക്കാരങ്ങളുടെ കഥ'യുടെ ഒന്നാം ഭാഗത്തിൽ (Oriental Heritage) ആ കുറവു നിശ്ശേഷം പരിഹരിയ്ക്കുകയും ചെയ്തു.

ഇരുപതിലേറെ ഭാഷകളിലേക്കു വിവർത്തനം ചെയ്യപ്പെട്ട 'തത്വചിന്തയുടെ കഥ'യിൽനിന്നു ലഭിച്ച സാമ്പത്തികഭദ്രത, തുടർന്നു നാലു പതിറ്റാണ്ടോളം ലോകമാകെ സഞ്ചരിച്ച് 'സംസ്ക്കാരങ്ങളുടെ കഥ'ക്കു വേണ്ട വിവരങ്ങൾ ശേഖരിക്കാൻ അദ്ദേഹത്തെ സഹായിച്ചു. ചരിത്രത്തെ ഒരു വൈജ്ഞാനികശാഖയായി മാത്രമല്ല, മനുഷ്യരാശിയുടെ 'ജീവചരിത്ര'മായിക്കൂടി ചിത്രീകരിക്കാനാണു 'സംസ്ക്കാരങ്ങളുടെ കഥ' യിൽ അദ്ദേഹം ശ്രമിച്ചത്.

ചരിത്രപരമായ പാണ്ഡിത്യംപോലെ വിൽ-ഏരിയൽ ദമ്പതിമാരുടെ പ്രണയബന്ധവും ശ്രദ്ധേയമായിരുന്നു; വാർദ്ധക്യസഹജമായ രോഗങ്ങൾ മൂലം ആസ്പത്രിയിൽ കിടക്കുമ്പോഴാണു വിൽ ഡ്യൂറന്റ്, ഏരിയലിന്റെ മരണവാർത്ത അറിയുന്നത്; രണ്ടാഴ്ച കഴിഞ്ഞ് 1981 നവംബർ 7-നു തൊണ്ണൂറ്റാറു വർഷം നീണ്ടു നിന്ന അദ്ദേഹത്തിന്റെ വിജ്ഞാനതപസ്യയ്ക്കും വിരാമമായി. ദുർഗ്രഹവും നിഗൂഢവുമായ വഴികളിലൂടെ വളർന്നു പന്തലിച്ച മാനവികചരിത്രത്തിന്റെ മഹനീയമായ പൈതൃകം, സമഗ്രമായ ഒരു പരിപ്രേക്ഷ്യത്തോടെ സമകാലികതയോടു സംവദിയ്ക്കുന്നവിധം സമന്വയിപ്പിയ്ക്കാൻ കഴിഞ്ഞതാണു ചരിത്രത്തിൽ വിൽ ഡ്യൂറന്റിന്റെ മൗലികമായ സംഭാവന.

# വായനക്കാരോട്

തത്വചിന്തയുടെ സമ്പൂർണമായ ഒരു ചരിത്രമല്ല, ഈ പുസ്തകം; മ റിച്ച്, മഹാന്മാരായ ചില ചിന്തകരുടെ സിദ്ധാന്തങ്ങൾ ലളിതമായ ഭാഷയിൽ വിശദീകരിച്ച സാധാരണക്കാരെ തത്വചിന്തയുമായി അടു പ്പിയ്ക്കാനുള്ള ചെറിയൊരു ശ്രമം മാത്രമാണിത്. അങ്ങനെ തിരഞ്ഞെ ടുക്കപ്പെട്ടവർക്കു മതിയായ പരിഗണന നൽകുന്നതിനുവേണ്ടി ചില രെ മനഃപൂർവം ഒഴിവാക്കിയിട്ടുമുണ്ട്. അതുകൊണ്ട് സോക്രട്ടീസിനു മു മ്പുള്ള ജ്ഞാനികളും വൈരാഗികളും ലോകായതരും ഇതിൽ സ്ഥാ നം പിടിച്ചിട്ടില്ല. വൈജ്ഞാനികസിദ്ധാന്തങ്ങളുടെ (Epistemology) പേരിൽ ഇന്നു നടക്കുന്ന പഠനങ്ങൾ പലതും തത്വചിന്തയെ നശിപ്പി യ്ക്കുന്നതായാണു ഞാൻ കരുതുന്നത്; അനുഭവതലങ്ങളെ വിശകലനാ ത്മകമായി വിശദീകരിയ്ക്കുന്ന ചുമതല മനശ്ശാസ്ത്രത്തിനു വിട്ടുകൊടുത്തു ജീവിതത്തിന്റെ സമഗ്രവും സമ്പൂർണവുമായ വ്യാഖ്യാനമായി തത്വ ചിന്ത അംഗീകരിക്കപ്പെടുന്ന ഒരു കാലം വരുമെന്നുതന്നെ ഞാൻ പ്ര തീക്ഷിയ്ക്കുന്നു. ശാസ്ത്രത്തിന്റെ വിശകലനാത്മകത പുതിയ വൈജ്ഞാ നികമേഖലകൾ നമുക്കു തുറന്നു തന്നേക്കാം; പക്ഷേ, സംയോജകാ ത്മകമായ തത്വചിന്തയാണു നമ്മെ വിവേകമതികളാക്കി മാറ്റുന്നത്.

ധന്യവും ഉദാത്തവുമായൊരു ജീവിതം നയിയ്ക്കുന്നതിനു പ്രചോദ നമായി, എന്റെ അഭ്യുദയകാംക്ഷികളിൽ അഗ്രഗണ്യനായ ആൾഡ ൻ ഫ്രീമാനോടുള്ള നിസ്സീമമായ കടപ്പാട് ഞാനിവിടെ രേഖപ്പെടുത്തു ന്നു; അതോടൊപ്പം ആ വിശ്വാസത്തിനു നിരക്കാത്തതൊന്നും ഈ പുസ്തകത്തിൽ, ആകസ്മികമായിപ്പോലും, അദ്ദേഹത്തിനു കാണാനിട വരരുതെന്നു ഹൃദയപൂർവം ഞാൻ പ്രത്യാശിയ്ക്കുകയും ചെയ്യുന്നു!

ന്യൂയോർക്ക്, 1926 — വിൽ ഡ്യൂറന്റ്

# തത്വചിന്തയുടെ പ്രയോജനങ്ങൾ

തത്വചിന്തയിൽ സവിശേഷമായ ഒരാനന്ദവും ആത്മീയമായ ഒ രാകർഷണവും ജന്മനാ അനുഭവിയ്ക്കുന്നവരാണു നാം. ജീവിതത്തിന്റെ പാരുഷ്യങ്ങളുമായി ബന്ധപ്പെട്ട ലാഭനഷ്ടങ്ങളിലേക്കു കടക്കുന്നതിനു മുമ്പ്, കൗമാരത്തിന്റെ നിഷ്ക്കളങ്കമായ ആത്മഗതങ്ങളിൽ, ഒരിയ്ക്ക ലെങ്കിലും ആ അനുഭൂതി നാം അറിയാതിരിയ്ക്കില്ല. പിന്നീട് 'ഹൃദ്യമാ യ ആനന്ദ'മായി തത്വചിന്ത വിശേഷിപ്പിയ്ക്കപ്പെട്ട ഒരു വസന്തകാല ത്തെക്കുറിച്ചും നാമൊരുപക്ഷേ കേട്ടിരിയ്ക്കാം. അന്നൊക്കെ ജനങ്ങളു ടെ മനസ്സിൽ ലൗകികചിന്തകളേക്കാൾ സത്യാന്വേഷണത്തോടുള്ള ആവേശം ജ്വലിച്ചുനിന്നു; അറിവിനോടുള്ള അദമ്യമായ ആഗ്രഹം ചി ന്തകരുടെ ഉറക്കം കെടുത്തി. 'എന്റെ വിശപ്പും ദാഹവും ജീവിതത്തി ന്റെ അർത്ഥം കണ്ടെത്താൻ മാത്രമുള്ളതാണെ'ന്ന ബ്രൗണിങ്ങിനോ ടു ചേർന്നുനിന്നു നാം വിചാരിയ്ക്കുന്നു; മഹനീയമായ ഈ മനുഷ്യജീ വിതത്തിന്റെ സിംഹഭാഗവും കഥയറിയാതെ പാഴാക്കിക്കളയുകയാ ണു നാം ചെയ്യുന്നത്; അകത്തും പുറത്തുമുള്ള സംഘർഷങ്ങളോടു നി രന്തരം നാം മത്സരിക്കുന്നു; അതേസമയം, ആത്മാവിന്റെ രഹസ്യം വെളിവായിക്കഴിഞ്ഞാൽ സജീവമായൊരു സർഗശക്തി ഉണർന്നുവ രുമെന്നും നാം വിശ്വസിക്കുന്നു. സത്യം മനസ്സിലാക്കണമെന്നു നാം ആഗ്രഹിക്കുന്നു; 'നമ്മെ സംബന്ധിച്ചുള്ള സകലതും ഒരു തീജ്വാലയു ടെ പ്രകാശമായി മാറ്റാനുള്ള നിരന്തരയത്നമാണു നാം നടത്തേണ്ട തെ'ന്നു (Nietzsche) നീഷെ പറയുന്നു. ദസ്തയേവ്സ്കിയുടെ 'കാരമ സോവ് സഹോദരന്മാരി'ലെ മിത്യയെപ്പോലെ 'അളവറ്റ ധനത്തേ ക്കാൾ ഒരു ചോദ്യത്തിന്റെ ഉത്തരം മാത്രം തേടുന്ന'വരുടെ കൂട്ടത്തി ലാണു നാം; സംഭവങ്ങളുടെ മൂല്യവും കാഴ്ചപ്പാടുകളും നേരിട്ടുൾക്കൊ ണ്ട് ജീവിതത്തിന്റെ കടൽച്ചുഴികളിൽനിന്നു മാറിനിൽക്കാൻ നാം

ശ്രമിക്കുന്നു. ഓരോ കാര്യവും സ്വയം കാലഹരണപ്പെടുന്നതിനുമുമ്പേ അറിയണമെന്നു നാം ശഠിക്കുന്നു; 'നിത്യതയുടെ പ്രകാശത്തിൽ തിള ങ്ങുന്നതുപോലെ' വിഷയങ്ങൾ യഥാവിധി കാണണമെന്നു നാമാഗ്ര ഹിക്കുന്നു. അനിവാര്യമായ മരണത്തിനു നേരേ നോക്കി മന്ദഹസി യ്ക്കണമെന്നു നാം മോഹിക്കുന്നു. ധർമ്മശാസ്ത്രത്തിലും രാഷ്ട്രതന്ത്രത്തി ലും തർക്കശാസ്ത്രത്തിലുമെന്നല്ല, ആത്മീയതയിൽപ്പോലും അവസാന വാക്കു മനഃശ്ശക്തിയ്ക്കാണെന്നു നമുക്കറിയാം; അതുകൊണ്ട് മോഹങ്ങ ൾക്കു ശ്രുതിച്ചേർച്ച വരുത്താൻ നാം നിതാന്തജാഗ്രത പുലർത്തുന്നു. 'സിദ്ധാന്തങ്ങൾ മെനയുന്ന മേധാശക്തിയും സൂക്ഷ്മചിന്തയുടെ സഹജ സിദ്ധിയും ലഭിയ്ക്കുന്നതിലേറെ അടിയുറച്ച വിവേകത്തിന്റെ നിർദ്ദേ ശാനുസരണം ലളിതവും സ്വതന്ത്രവും പ്രത്യാശാഭരിതവുമായ ജീവി തം നയിയ്ക്കാനുതകുന്നവിധം അറിവിനെ നിരുപാധികം സ്നേഹി യ്ക്കാൻ കഴിയുന്നതാണ് അഭികാമ്യ'മെന്നു തോറോ പറഞ്ഞു. യഥാർ ത്ഥജ്ഞാനം നേടിക്കഴിയുമ്പോൾ സകലതും താനേ വന്നെത്തുമെന്നു നമുക്കുറപ്പിയ്ക്കാം. 'ആദ്യം മനസ്സിന്റെ നന്മകളെക്കുറിച്ചു ചിന്തിയ്ക്കു', ബേ ക്കൺ പ്രഖ്യാപിച്ചു, 'ബാക്കി താനേ വന്നുചേരും, അഥവാ ആ കുറവു നമുക്കനുഭവപ്പെടുകയില്ല!'. അറിവ് ചിലപ്പോൾ നമ്മെ സമ്പന്നനാ ക്കിയില്ലെന്നു വരാം; പക്ഷേ, ഒരിക്കലും സ്വതന്ത്രനാക്കാതിരിയ്ക്കില്ല.

ഇക്കാര്യത്തിൽ ആശങ്കകളുള്ള ചില വായനക്കാർ ഈ ചിന്തക ളെ പ്രതിരോധിച്ചുകൊണ്ട്, തത്വചിന്ത ചതുരംഗംപോലൊരു വിനോ ദമാണെന്നും അറിവില്ലായ്മപോലെ അവ്യക്തമാണെന്നും സംതൃപ്തി പോലെ നിശ്ചലമാണെന്നും മറുവാദങ്ങൾ ഉന്നയിച്ചേക്കാം. 'തത്വചി ന്താഗ്രന്ഥങ്ങളിൽ കാണുന്നത്ര അസംബന്ധം മറ്റൊരിടത്തുമില്ലെ'ന്ന സിസറോയുടെ വാദം ശരിയാണ്; സാമാന്യബോധമൊഴിച്ചു സകല ഗുണങ്ങളും തത്വചിന്തകർക്കുണ്ട്; മാത്രമല്ല, പലരുടേയും ദർശനപര മായ വെളിപാടുകൾ ശുദ്ധമായ ശൂന്യതയിൽ അലിഞ്ഞുപോകുന്നവി ധം തീരെ ദുർബലവുമായിരിക്കും. അതുകൊണ്ട് ഈ സാഹസികപ ര്യടനത്തിൽ ആദ്ധ്യാത്മികതയുടെ കടലിടുക്കുകളിൽനിന്നും ദൈവ ചിന്തയുടെ 'കടലിരമ്പങ്ങളിൽ'നിന്നും മാറി പ്രകാശഗോപുരങ്ങളുടെ

സുരക്ഷിതസാമീപ്യത്തിൽമാത്രമേ നങ്കൂരമുറപ്പിയ്ക്കേണ്ടതുള്ളൂവെന്നു ന മുക്കാദ്യം തീരുമാനിയ്ക്കാം. തത്വചിന്ത തീരെ നിശ്ചലമാണെന്നു നമു ക്കു പറയാനാവില്ല. ശാസ്ത്രം പുരോഗമിച്ചുകൊണ്ടിരിക്കുന്നതായി അ ഭിമാനിയ്ക്കുമ്പോൾ തത്വചിന്തയുടെ കാൽക്കീഴിൽനിന്നു ഭൂമി നിരങ്ങി നീങ്ങുന്നതായി നാം കാണുന്നുണ്ട്. ശാസ്ത്രത്തിന്റെ പ്രായോഗികതക്കു വഴങ്ങാത്ത നന്മയും തിന്മയും, സൗന്ദര്യവും വൈരൂപ്യവും, നിയമവും സ്വാതന്ത്ര്യവും, മരണവും ജീവിതവും ഉയർത്തുന്ന സങ്കീർണമായ പ്ര ശ്നങ്ങളുടെ പരിഹാരം തത്വചിന്ത സ്വയം ഏ റ്റെടുക്കുന്നതാണതിനു കാരണം; നിരന്തരമായ അന്വേഷണത്തിലൂടെ കൃത്യമായ രൂപഭാവ ങ്ങൾ കൈവരിക്കുന്ന ഏതു വിഷയവും തൽക്ഷണം ശാസ്ത്രത്തിന്റെ പരിധിയിലേയ്ക്കു കടന്നുകഴിഞ്ഞിരിയ്ക്കും. തത്വചിന്തയിൽ തുടങ്ങി അ റിവിന്റെ വിവിധമേഖലകളിലേക്കു വ്യാപരിക്കുന്നവയാണു ശാസ്ത്രശാ ഖകൾ; ഓരോന്നും സിദ്ധാന്തമായി വന്നു സാദ്ധ്യതയുടെ നേട്ടങ്ങളി ലേയ്ക്കു ചേക്കേറുകയാണു ചെയ്യുന്നത്. ആദ്ധ്യാത്മികചിന്തയിൽ അ ജ്ഞേയമായതും ധാർമ്മികവും രാഷ്ട്രീയവുമായ വിചാരങ്ങളിൽ കൃത്യ മായി വേർതിരിക്കാൻ കഴിയാത്തതുമായ വസ്തുതകളുടെ അനുമാനപ രമായ വ്യാഖ്യാനമാണു തത്വചിന്ത; സത്യത്തെ കീഴടക്കാനുള്ള പട യൊരുക്കത്തിൽ ആദ്യം ചാടിക്കടക്കേണ്ട ദുർഘടമായ കിടങ്ങുകളാ ണവ. കീഴടക്കി കൈവശമാക്കിയ പ്രവിശ്യകളാണു ശാസ്ത്രത്തിന്റെ വിവിധശാഖകൾ; തൊട്ടുപിന്നിൽ പശ്ചാത്തലഭംഗിയോടെ നിൽക്കു കയാണു ബുദ്ധിയും വൈദഗ്ദ്ധ്യവും ചാലിച്ചു നാം മെനഞ്ഞെടുത്ത അ പൂർണവും അത്ഭുതകരവും സുനിശ്ചിതവുമായ ഈ ഭൗതികലോകം; അപ്പോഴും, തത്വചിന്ത ഇതികർത്തവ്യതാമൂഢയായി നിന്നനിലയി ൽത്തന്നെ നിൽക്കുന്നു; സ്വയം നേടിയ സദ്ഫലങ്ങൾ അനന്തരാവ കാശികളായ ശാസ്ത്രശാഖകൾക്കു നൽകി, അനിശ്ചിതത്വത്തിന്റെ മേഖലകൾ തുടർന്നും തരണം ചെയ്യാൻ ദൈവികമായ ഒരസംതൃപ്ത ഭാവത്തോടെ അവൾ മുന്നോട്ടു നടന്നുകൊണ്ടേയിരിക്കുന്നു.

ഈ പഠനത്തിൽ സാങ്കേതികമായ സംജ്ഞകളും വിശദീകരണ

ങ്ങളും നമുക്കു കഴിയുന്നത്ര ഒഴിവാക്കാം. വിശകലനാത്മകമായ വിവരണം ശാസ്ത്രവും സമഗ്രാത്മകമായ വ്യാഖ്യാനം തത്വചിന്തയുമാണെന്നു പറയപ്പെടുന്നു. അഖണ്ഡമായതിനെ നിരവധി ഖണ്ഡങ്ങളായി വിഭജിച്ച്, അവ്യക്തത വ്യക്തമാക്കാനുള്ള ശ്രമമാണു ശാസ്ത്രം നടത്തുന്നത്. മൂല്യങ്ങളും ആത്യന്തികമായ അർത്ഥങ്ങളും ശാസ്ത്രത്തിന്റെ മേഖലകളല്ല; നൈസർഗികഭാവങ്ങളും പരിണാമഭേദങ്ങളും പരിശോധിച്ചു വർത്തമാനയാഥാർത്ഥ്യം വിശദീകരിക്കുന്നതിൽ മാത്രം ശാസ്ത്രം തൃപ്തിയടയുന്നു. തുർഗനേവിന്റെ കവിതയിലെ പ്രകൃതിപോലെ, നിഷ്പക്ഷനും നിസ്സംഗനുമാണു ശാസ്ത്രജ്ഞൻ: ഒരു പ്രാണിയുടെ അവയവഘടന പഠിക്കുന്ന ജിജ്ഞാസയോടെ ഒരു പ്രതിഭാശാലിയുടെ സർഗവേദനയെക്കുറിച്ചും അദ്ദേഹം അന്വേഷിക്കും. പക്ഷേ, വസ്തുതകളുടെ വിശദീകരണംകൊണ്ടുമാത്രം ചിന്തകൻ തൃപ്തനാകുന്നില്ല; അനുഭവങ്ങളുടെ മൂല്യവും അർത്ഥവും കണ്ടെത്താൻ അദ്ദേഹം പരിശ്രമിക്കുന്നു; വ്യാഖ്യാനപരമായ സമന്വയത്തിലൂടെ അദ്ദേഹം വസ്തുതകളെ സംയോജിപ്പിക്കുന്നു; ശാസ്ത്രജ്ഞൻ പരിശോധനക്കുവേണ്ടി അഴിച്ചെടുത്ത പ്രപഞ്ചഘടികാരത്തെ വീണ്ടും കൂട്ടി യോജിപ്പിച്ചു പ്രവർത്തനക്ഷമമാക്കാനാണു ചിന്തകൻ ശ്രദ്ധിക്കുന്നത്. കൊല്ലുന്നതും കൊള്ളുന്നതും എങ്ങനെയാണെന്നു പറഞ്ഞുതരുന്ന ശാസ്ത്രം മരണനിരക്കു കുറയ്ക്കുന്നതിൽ വിജയിക്കുമ്പോഴും സർവനാശകരമായ യുദ്ധങ്ങളിലൂടെ ജീവജാലങ്ങളെ കൊന്നൊടുക്കുന്നതിനു കാരണമായിത്തീരുന്നു; പക്ഷേ, കൊല്ലേണ്ടതും കൊള്ളേണ്ടതും എപ്പോഴാണെന്നു പറഞ്ഞുതരാനുള്ള അനുഭവത്തിന്റെ വെളിച്ചം തത്വചിന്തയുടെ വിവേകത്തിൽനിന്നു മാത്രമേ നമുക്കു ലഭിക്കൂ! പരിണാമപ്രക്രിയ നിരീക്ഷിച്ചു ഭേദഗതികൾ നിർദ്ദേശിക്കുന്നതു ശാസ്ത്രവും ഗുണദോഷവിചിന്തനത്തിലൂടെ അന്തിമവിധി പുറപ്പെടുവിക്കുന്നതു തത്വചിന്തയുമാണ്. മൂല്യങ്ങളെക്കുറിച്ചുള്ള വ്യാഖ്യാനങ്ങൾ അസാദ്ധ്യമാക്കുന്ന തരത്തിൽ ഉപാധികളും ഉപകരണങ്ങളും ഇന്നു വർദ്ധിച്ചു കഴിഞ്ഞു; ഈ ശബ്ദകോലാഹലങ്ങൾക്കിടയിൽ നമ്മുടെ ജീവിതംപോലും അപ്രസക്തമായി മാറുന്നു. ഇന്നിപ്പോൾ ആഗ്രഹത്തിൽനിന്നു വേറിട്ടു യാതൊന്നിനും നിലനിൽ

പ്പില്ല; എന്തെങ്കിലുമൊരു ലക്ഷ്യവുമായി ബന്ധിപ്പിക്കാതെ അവയ്ക്കു പൂർണതയില്ല. തത്വചിന്തയുടെ പിന്തുണയില്ലാത്ത ശാസ്ത്രം, സമഗ്രാവബോധമില്ലാത്ത വെറും വസ്തുതകൾ മാത്രമായി മാറുന്നു; അതുകൊണ്ടു തന്നെ സർവനാശത്തിൽനിന്നും നമ്മെ രക്ഷിക്കാൻ ശാസ്ത്രത്തിനു കഴിയില്ല. ശാസ്ത്രം വിദ്യാഭ്യാസത്തിലൂടെ വിജ്ഞാനം പകരുന്നു; പക്ഷേ തത്വചിന്തയ്ക്കു മാത്രമേ നമുക്കു വിവേകം ഉപദേശിയ്ക്കാനാവൂ!

തർക്കശാസ്ത്രം (Logic), സൗന്ദര്യശാസ്ത്രം (Esthetics), നീതിശാസ്ത്രം (Ethics), രാഷ്ട്രതന്ത്രം (Politics), അദ്ധ്യാത്മവിദ്യ (Metaphysics) എന്നിങ്ങനെ അഞ്ചു വിജ്ഞാനശാഖകളാണു തത്വചിന്തകൊണ്ടു പൊതുവേ സൂചിപ്പിയ്ക്കപ്പെടുന്നത്. സത്യാന്വേഷണത്തിന്റെ മാർഗങ്ങളെക്കുറിച്ചുള്ള സംവാദമാണു തർക്കശാസ്ത്രം: നിരീക്ഷണവും പരിശോധനയും, അനുമാനവും നിവേശനവും, പരികൽപ്പനയും പരീക്ഷണങ്ങളും, സങ്കലനവും വിശകലനവുമടങ്ങുന്ന ഉപാധികൾ വഴിയാണു തർക്കശാസ്ത്രം വിഷയങ്ങളുടെ അന്തഃപുരങ്ങളിലേക്കു കടന്നുചെല്ലുന്നത്; മനസ്സു മടുപ്പിയ്ക്കുന്ന പഠനരീതികളാണെങ്കിലും ചിന്തയുടെ ചരിത്രത്തിൽ സംഭവിച്ച കുതിച്ചുചാട്ടങ്ങൾ പലതും 'സത്യാന്വേഷണത്തിന്റെ രീതികളിൽ' ചില പ്രതിഭാശാലികൾ മനഃപൂർവം നടത്തിയ പരീക്ഷണങ്ങളുടെ ഫലമായിരുന്നു. ഭാവനാത്മകമായ രൂപഭാവങ്ങളെ അഥവാ സൗന്ദര്യത്തെക്കുറിച്ചുള്ള പഠനമാണു സൗന്ദര്യശാസ്ത്രം; കലയുടെ തത്വചിന്തയാണത്. പരസ്പരമര്യാദകളെക്കുറിച്ചുള്ള പഠനമാണു നീതിശാസ്ത്രം; നന്മതിന്മകൾ തിരിച്ചറിയാനുള്ള കഴിവാണു സോക്രട്ടീസിന്റെ അഭിപ്രായത്തിൽ ഏറ്റവും മഹത്തരമായ അറിവ്; അതാണു ജീവിതത്തിന്റെ അദ്ധ്യാത്മജ്ഞാനവും. സാമൂഹ്യ-ഭരണവിഷയങ്ങളുടെ പഠനമാണു രാഷ്ട്രതന്ത്രം. (മിക്കവരും കരുതുന്നതുപോലെ ഭരണം പിടിച്ചെടുക്കാനും അധികാരം നിലനിർത്താനുമുള്ള കൗശലവിദ്യ മാത്രമല്ല!); സ്ഥിതിസമത്വവാദം, രാജാധിപത്യം, പ്രഭുത്വവാഴ്ച, ജനാധിപത്യം, അരാജകത്വം, സ്ത്രീസമത്വം തുടങ്ങിയവരാണു രാഷ്ട്രീയനാടകത്തിലെ കഥാപാത്രങ്ങൾ. അദ്ധ്യാത്മവിദ്യയിൽ വിഷയങ്ങളുടെ 'പര

മാർത്ഥ'മാണ പഠനവിഷയം; 'പദാർത്ഥ'ത്തിന്റെ അവസ്ഥാഭേദങ്ങൾ (സത്താമീമാംസ), 'മനസ്സി'ന്റെ പ്രകൃതം (തത്വചിന്താപരമായ മനശ്ശാസ്ത്രം), അറിവിന്റെ വിനിമയമാർഗങ്ങൾ (ജ്ഞാനസിദ്ധാന്തം), തുടങ്ങിയവയാണ് അദ്ധ്യാത്മവിദ്യയിൽ ചർച്ച ചെയ്യപ്പെടുന്നത്.

ഇങ്ങിനെ വിവിധങ്ങളായി വിഭജിയ്ക്കപ്പെടുമ്പോൾ തത്വചിന്തയുടെ സൗന്ദര്യത്തിനു മങ്ങലേൽക്കുന്നതായി നമുക്കൊരുപക്ഷേ തോന്നാം. അതുകൊണ്ട് കേവലതത്വത്തിലും ഔപചാരികതയിലുമല്ല, പ്രതിഭാശാലികളായ ചില വ്യക്തിത്വങ്ങളിലാണു നാം ആ സൗന്ദര്യം കണ്ടെത്തേണ്ടത്. അതായത്, തത്വചിന്ത മാത്രമല്ല, തത്വചിന്തകരെക്കൂടി നമുക്കു പഠിയ്ക്കാൻ ശ്രമിയ്ക്കാം; രക്തസാക്ഷികളും വിശുദ്ധാത്മാക്കളുമായ അവരുടെ സർഗശക്തിയിൽ മുഴുകി മനസ്സിനു നവോന്മേഷം പകർന്നു നമുക്കൽപ്പനേരം ചിലവഴിക്കാം. അങ്ങനെ ലിയണാർഡോ വിശേഷിപ്പിച്ചതുപോലെ, 'അറിവിന്റെ ഉദാത്തമായ ആനന്ദാനുഭവത്തിൽ' ഒരളവോളം നമുക്കു പങ്കുചേരാം. ഓരോ തത്വചിന്തകനും നമുക്കായി എന്തെങ്കിലുമൊക്കെ കരുതിവെച്ചിരിക്കും. എമേഴ്സൺ ചോദിക്കുന്നു: 'യഥാർത്ഥപണ്ഡിതന്റെ രഹസ്യമെന്താണെന്നു നിങ്ങൾക്കറിയാമോ?', 'ഓരോരുത്തരിലും എനിയ്ക്കറിയാത്ത ഒരു സംഗതിയെങ്കിലുമുണ്ടായിരിയ്ക്കും; അക്കാര്യത്തിൽ ഞാനയാളുടെ ശിഷ്യത്വം സ്വീകരിച്ചേ തീരൂ!'. അതെ, അഭിമാനത്തിനു മുറിവേൽക്കാതെ ചരിത്രം സൃഷ്ടിച്ച ആ മഹാത്മാക്കളെ നമുക്കു സമീപിക്കാം! ആ പ്രതിഭാശാലികളുടെ നേട്ടങ്ങളെക്കുറിച്ചു സംസാരിക്കുമ്പോൾ വിദൂരയൌവനത്തിൽ സ്വന്തം മനസ്സിലൂടെ കടന്നുപോയ ചില ചിന്താശകലങ്ങളുടെ മാറ്റൊലികൾ നമുക്കു കേൾക്കാനാവുമെന്നും എമേഴ്സൺ പറയുന്നുണ്ട്; പക്ഷേ, അന്നവയ്ക്കു രൂപഭാവങ്ങൾ നൽകി അവതരിപ്പിക്കാൻ തക്ക കഴിവോ അറിവോ നമുക്കുണ്ടായിരുന്നില്ല. പറയുന്നതു മനസ്സിലാക്കാനുള്ള ക്ഷമയും വിവേകവുമുണ്ടെങ്കിൽമാത്രമേ മഹാത്മാക്കൾ നമ്മോടു സംസാരിക്കൂ; അവരുടെ മനസ്സിൽ വിടർന്നുല്ലസിയ്ക്കുന്ന പൂങ്കുലകളുടെ വാടിയ ചില ചില്ലകളെങ്കിലും നമ്മുടെയുള്ളിൽ ഉണ്ടായിരിയ്ക്കണം. അവർക്കുണ്ടായ അനുഭൂതികൾ അതേപടി ഒരുപക്ഷേ നമ്മളും

അനുഭവിച്ചിരിയ്ക്കാം; പക്ഷേ, അവയുടെ സൂക്ഷ്മവും നിഗൂഢവുമായ ആന്തരാർത്ഥം നമുക്കറിയാനായില്ല; അന്തരീക്ഷത്തിൽ മുഴങ്ങുന്ന സത്യത്തിന്റെ സ്വരഭേദങ്ങൾ നമുക്കു കേൾക്കാനായില്ല. പ്രപഞ്ചസംഗീതത്തിന്റെ സാരം തിരിച്ചറിയുന്നവരാണു പ്രതിഭാശാലികൾ; 'തത്വചിന്ത ഉദാത്തമായ ഒരു സംഗീതമാണെ'ന്നു പൈതഗോറസ് പറഞ്ഞതിന്റെ പൊരുൾ അവർക്കുമാത്രമേ മനസ്സിലാക്കാനാവൂ!

അതുകൊണ്ടു നമ്മെ പഠിപ്പിക്കാൻ ഉത്സാഹപൂർവം നിരന്നിരിയ്ക്കുന്ന ഈ മഹാദ്ധ്യാപകർക്കു മുമ്പിൽ, ഇടയ്ക്കിടെ അവർക്കു സംഭവിയ്ക്കാവുന്ന തെറ്റുകൾ പൊറുക്കാനുള്ള തയാറെടുപ്പോടെ, നമ്രശിരസ്ക്കരായിരുന്നു നമുക്കു ശ്രദ്ധിക്കാം. 'അവസാനം ഉചിതമെന്നു തോന്നുന്നതു ചെയ്യുക', വൃദ്ധനായ സോക്രട്ടീസ് ക്രിറ്റോയോടു പറഞ്ഞു; 'തത്വചിന്ത പഠിപ്പിക്കുന്നവരുടെ ഗുണദോഷങ്ങൾ നാം ഗൗനിക്കേണ്ടതില്ല, വിഷയത്തെക്കുറിച്ചുമാത്രം ചിന്തിയ്ക്കുക; പാപികളാണെങ്കിൽ, അവരുടെ അടുത്തുനിൽക്കുന്നവരെ ആട്ടിയോടിക്കുക; പക്ഷേ ഞാൻ വിശ്വസിക്കുന്നതുപോലെ മറിച്ചാണെങ്കിൽ, അവരെ അനുസരണയോടെ പിന്തുടർന്നു പരമോദാത്തമായ ആ ആനന്ദം സ്വയം അനുഭവിയ്ക്കുക!'.

# ഒന്ന് : പ്ലേറ്റോ

### 1.1. പ്ലേറ്റോയുടെ കാലം

യൂറോപ്പിന്റെ ഭൂപടത്തിൽ അസ്ഥിമാത്രമായ കൈപ്പടത്തിന്റെ വികൃതമായ വിരലുകൾപോലെ മെഡിറ്ററേനിയൻ കടലിലേക്കു നീണ്ടുകിടക്കുന്ന ഗ്രീസിന്റെ രൂപരേഖ നമുക്കു കാണാം. തെക്കുവശത്തുള്ള ക്രീറ്റ്ദ്വീപിന്റെ ചുരുട്ടിപ്പിടിച്ച വിരലുകൾക്കകത്തായിരുന്നു ക്രിസ്തുവിനു രണ്ടു സഹസ്രാബ്ദം മുമ്പു നാഗരികസംസ്ക്കാരത്തിനു തുടക്കം കുറിയ്ക്കപ്പെട്ടത്. കുറച്ചു കിഴക്കു മാറി ഏജിയൻ കടലിനു കുറുകെ കാണുന്ന ഏഷ്യാമൈനർ ഇന്നൊരുപക്ഷേ പ്രശാന്തമാണെങ്കിലും പ്ലേറ്റോയുടെ കാലത്തിനുമുമ്പ് വ്യവസായവും വാണിജ്യവും ചൂതാട്ടങ്ങളുമായി ശബ്ദമുഖരിതമായിരുന്നു. പടിഞ്ഞാറുവശത്തു കടലിലേക്കു ചാഞ്ഞുനിൽക്കുന്ന ഒരു ഗോപുരംപോലെ ഇറ്റലിയും തൊട്ടടുത്ത സിസിലിയും സ്പെയിനും അക്കാലത്തെ സമ്പന്നമായ ഗ്രീക്കുകോളനികളായിരുന്നു; ഇന്നിപ്പോൾ 'ഹെർക്കുലീസിന്റെ സ്തൂപങ്ങളാ'യി അറിയപ്പെടുന്ന ജിബ്രാൾട്ടറിന്റെ ശാന്തഗംഭീരമായ പ്രവേശനകവാടം കടക്കുന്ന പ്രാചീനരായ നാവികർ ചെറിയൊരു ഉൾഭയത്തോടെ മാത്രമേ മുന്നോട്ടു നീങ്ങിയിരുന്നുള്ളൂ! വടക്കു തെസ്സാലി, എപ്പിറസ്, മാസിഡോണിയ തുടങ്ങി ചില പ്രാകൃതമായ ഭൂപ്രദേശങ്ങൾ പരന്നുകിടക്കുന്നതു കാണാം; ആ വഴി കടന്നു വന്ന കരുത്തുറ്റ പ്രവാസികളായിരുന്നു പിന്നീട് ഹോമറിനും പെരിക്ലിസിനും ഗ്രീസിലെ അതുല്യരായ മറ്റു പ്രതിഭാശാലികൾക്കും പ്രപിതാമഹന്മാരായി മാറിയത്.

ഭൂപടം ഒന്നുകൂടി ശ്രദ്ധിച്ചു നോക്കിയാൽ നിമ്നോന്നതമായ നിരവധി പ്രദേശങ്ങളുടെ മങ്ങിയ മുദ്രകൾ പലയിടത്തും പതിഞ്ഞു കിടക്കുന്നതു നമ്മുടെ കണ്ണിൽപ്പെടാതിരിക്കില്ല; കടൽത്തീരങ്ങളും ഉൾക്കടലുകളും മലയിടുക്കുകളുമാണു സർവത്ര കാണപ്പെടുന്നത്; കുന്നുക

ളും മലകളുംകൊണ്ടു ഭൂമിയാകെ ഉഴുതുമറിച്ചതായി തോന്നും; കരയും കടലും തമ്മിലുള്ള ആ അതിരുകൾക്കിടയിൽ ഒറ്റപ്പെട്ട തുരുത്തുകളായി ഗ്രീസ് വിഭജിക്കപ്പെട്ടു കിടന്നു; അന്നൊക്കെ യാത്രകളും വിനിമയമാർഗങ്ങളും വളരെ ദുർഘടമായിരുന്നതുകൊണ്ട് ഓരോ തുരുത്തിനും സ്വയംപര്യാപ്തമായ സാമ്പത്തികവ്യവസ്ഥയും ഭരണസംവിധാനവും ഭാഷയും മതവും സംസ്ക്കാരവും തനതായ രീതിയിൽ വികസിപ്പിക്കേണ്ടതായി വന്നു. ഓരോന്നിലും ഒന്നോ രണ്ടോ നഗരങ്ങളും അവയ്ക്കു ചുറ്റും വിശാലമായ കൃഷിഭൂമികളും മലയടിവാരങ്ങളും നീണ്ടുകിടന്നു; അങ്ങനെ രൂപം കൊണ്ട 'നഗരരാഷ്ട്രങ്ങളാ'യിരുന്നു, യൂബ്സിയ, ലോക്രിസ്, എറ്റോലിയ, ഫോസിസ്, ബയോഷ്യ, ആക്കിയ, അർഗോലിസ്, അർക്കേഡിയ, എലിസ്, മെസ്സേനിയ, സ്പാർട്ടാനഗരത്തിന്റെ ലാക്കോണിയ, ഏതൻസിന്റെ ആറ്റിക്ക തുടങ്ങിയവ.

അവസാനമായി ഏഷ്യാമൈനറിലെ തിരക്കുപിടിച്ച നഗരങ്ങളിലേക്കുള്ള പ്രവേശനകവാടമായി, ഗ്രീസിന്റെ കിഴക്കു ഭാഗത്തു നിലകൊള്ളുന്ന ഏതൻസ് നഗരം നമുക്കു കാണാം. ആ വഴിയ്ക്കാണു വിദേശരാജ്യങ്ങളുടെ സമ്പത്തും സംസ്ക്കാരവും ഗ്രീസിലേയ്ക്കു സാവകാശം ഒഴുകിവന്നത്. ചരക്കുകപ്പലുകൾക്കു കടൽക്ഷോഭത്തിൽനിന്നു രക്ഷപ്പെടാനുള്ള ഒരഭയസ്ഥാനമായിരുന്നു ഏതൻസിന്റെ തുറമുഖമായ പിരെയൂസ്; അക്കാലത്തു നല്ലൊരു നാവികപ്പടയും ആ തുറമുഖത്തിനു സ്വന്തമായുണ്ടായിരുന്നു.

ബി.സി. 490-470 കാലത്തു ഡേരിയസും സെർക്സെസ്സും നേതൃത്വം നൽകിയ പേർഷ്യൻ പട്ടാളം ഗ്രീസിനെ കീഴടക്കാനുള്ള ലക്ഷ്യത്തോടെ യുദ്ധോദ്യുക്തരായി വന്നെത്തി. പക്ഷേ, പരമ്പരാഗതസ്പർദ്ധകൾ മാറ്റിവെച്ചു സ്പാർട്ടയും ഏതൻസും ഒത്തുചേർന്ന് അവരെ തുരത്തിയോടിച്ചു. പൗരസ്ത്യരുടെ യുദ്ധതന്ത്രങ്ങൾക്കെതിരെ അണിനിരന്ന ആ ചെറുത്തുനിൽപ്പിൽ സ്പാർട്ടയുടെ കരസേനയും ഏതൻസിന്റെ നാവികപ്പടയുമാണു പ്രധാനപങ്കു വഹിച്ചത്. പക്ഷേ യുദ്ധാനന്തരം സ്വാഭാവികമായി സംഭവിച്ച സാമ്പത്തികമാന്ദ്യം മറികടക്കാനാവാതെ സ്പാർട്ടയ്ക്കു സ്വന്തം സൈന്യത്തെ പിരിച്ചുവിടേണ്ടിവന്നു; അതേ

സമയം, നാവികപ്പടയുടെ കപ്പലുകൾ കച്ചവടാവശ്യങ്ങൾക്കു തക്കവി ധം നവീകരിച്ച ഏതൻസ്, ഒരു വാണിജ്യകേന്ദ്രമായി സ്വയം മാറുക യാണു ചെയ്തത്. അങ്ങനെ സ്പാർട്ട കാർഷികവൃത്തിയുടെ നിശ്ചലത യിലേക്കു വഴുതി വീണപ്പോൾ, ഏതൻസ് വ്യാപാരത്തിന്റെ തിരക്കേ റിയ തുറമുഖമായി വളർന്നു; ലോകത്തിന്റെ നാനാഭാഗത്തുനിന്നും വ ന്നുചേർന്ന വിവിധസംസ്കാരങ്ങളുടെ സമ്പർക്കത്തിൽ സംവാദങ്ങ ൾക്കും വിശകലനങ്ങൾക്കും വളക്കൂറുള്ള മണ്ണായി ഏതൻസ് മാറി.

വിവിധരാജ്യങ്ങളിലെ കീഴ്വഴക്കങ്ങളും വിശ്വാസങ്ങളും ചേർന്നു ണ്ടാകുന്ന സംഘർഷങ്ങൾ പൊതുവേ വ്യാപാരകേന്ദ്രങ്ങളെ സാരമാ യി ബാധിക്കാറില്ല. ഒരായിരം വിശ്വാസങ്ങൾ നിലനിൽക്കുമ്പോൾ ഓരോന്നും സംശയദൃഷ്ടിയോടെ നോക്കിക്കാണാനാണു സാധാരണ ക്കാർ ശ്രമിക്കുക; വിശ്വാസങ്ങളെ വേണ്ടതിലേറെ നേരിട്ടു പരിചയ പ്പെട്ട വ്യാപാരികളായിരിക്കണം ആദ്യത്തെ അവിശ്വാസികളെന്നു പോലും സംശയിക്കേണ്ടിയിരിക്കുന്നു! മനുഷ്യരെ വിഡ്ഢികളും കള്ള ന്മാരും മാത്രമായി തരം തിരിക്കുന്ന പൊതുസ്വഭാവം മൂലം ഓരോ മ തവിശ്വാസവും അവർ സംശയദൃഷ്ട്യാ ചോദ്യം ചെയ്തു. അങ്ങനെ, വള രെപ്പതുക്കെ അവർ ശാസ്ത്രസങ്കൽപ്പങ്ങൾക്കു രൂപം നൽകി; വാണി ജ്യവിനിമയത്തിന്റെ വർദ്ധിച്ചുവരുന്ന സങ്കീർണതയ്ക്കു പരിഹാരമായി ഗണിതശാസ്ത്രവും, സമുദ്രപര്യടനങ്ങൾക്കു സഹായകമായി ജ്യോതി ശ്ശാസ്ത്രവും വികസിച്ചു. സാമ്പത്തികമായ സുസ്ഥിരത, സംവാദങ്ങൾ ക്കും ഗവേഷണങ്ങൾക്കുംവേണ്ട സുരക്ഷിതത്വം ഒരുക്കിക്കൊടുത്തു; കപ്പൽയാത്രയ്ക്കുവേണ്ട മാർഗനിർദ്ദേശങ്ങൾ മാത്രമല്ല, പ്രപഞ്ചത്തെ ക്കുറിച്ചുള്ള പല കടംകഥകളുടെ ഉത്തരങ്ങളും അവർ നക്ഷത്രങ്ങളോ ട് ചോദിക്കാൻ തുടങ്ങി; അങ്ങനെ ആദ്യത്തെ ഗ്രീക്കുതത്വചിന്തകർ ജ്യോതിശ്ശാസ്ത്രജ്ഞരായി മാറി. 'അവരുടെ നേട്ടങ്ങളിൽ നാം അഭിമാ നിക്കുക', അരിസ്റ്റോട്ടിൽ (The Politics) പറഞ്ഞു; 'പേർഷ്യൻ യുദ്ധ ങ്ങൾക്കുശേഷം അവർ വളരെയേറെ പുരോഗതി കൈവരിച്ചു; പ്രവർ ത്തനമേഖലയിലെ സകലവിജ്ഞാനവും സമാഹരിച്ച് അവർ വിപുല

മായ പഠനങ്ങൾ നടത്തി'. പ്രകൃത്യതീതവും അമാനുഷവുമായി ആ രോപിക്കപ്പെട്ട പല പ്രതിഭാസങ്ങൾക്കും സ്വാഭാവികവിശദീകരണം കണ്ടെത്താമെന്ന ആത്മധൈര്യത്തോളം അവരുടെ മേധാശക്തി വ ളർന്നു; മന്ത്രവാദവും അനുഷ്ഠാനങ്ങളും ശാസ്ത്രത്തിന്റെ നിയന്ത്രണങ്ങ ൾക്കു വിധേയമായപ്പോൾ തത്വചിന്തയുടെ നാന്ദി കുറിയ്ക്കപ്പെട്ടു.

തുടക്കത്തിൽ തത്വചിന്ത ഭൌതികതയോടാണു കൂടുതൽ താൽപ്പ ര്യം കാണിച്ചത്; പദാർത്ഥങ്ങളുടെ പരമവും മൗലികവുമായ പൊതു ഘടകത്തെക്കുറിച്ചായിരുന്നു ആദ്യത്തെ അന്വേഷണങ്ങൾ; അതി ന്റെ സ്വാഭാവികപരിണാമം ഡെമോക്രിറ്റസിന്റെ (ബി.സി.460-360) ഭൗതികവാദത്തിലാണു ചെന്നവസാനിച്ചത്: 'പരമാണുക്കളും ശുദ്ധ മായ ശൂന്യതയുമല്ലാതെ സത്യത്തിൽ യാതൊന്നുമില്ല'. ഗ്രീക്കുതത്വ ചിന്തയുടെ മുഖ്യധാരകളിലൊന്നായി മാറിയ ആ സിദ്ധാന്തം പിന്നീ ടു പ്ലേറ്റോയുടെ കാലത്തും ഒരന്തർദ്ധാരയായി നിലനിന്നു; എപ്പിക്യൂറ സ് (ബി.സി.342-270) അംഗീകരിച്ച ആ സിദ്ധാന്തത്തിനു ലുക്രീഷ്യ സ് (ബി.സി.98-55) പുതിയൊരു പ്രാമാണികത നൽകി ആദരിയ്ക്കു കപോലും ചെയ്തു. പക്ഷേ, ഗ്രീക്കുതത്വചിന്തയുടെ ഫലപുഷ്ക്കലവും മൗലികവുമായ വികാസം നടന്നതു സഞ്ചാരികളായ സോഫിസ്റ്റുകളു ടെ (Sophists) വരവോടെയായിരുന്നു; ഭൌതികവിഷയങ്ങളേക്കാൾ അവർ ആത്മീയതയിലാണു ശ്രദ്ധ പതിപ്പിച്ചത്. ഗോർഗിയാസിനെ പ്പോലെ കുശാഗ്രബുദ്ധികളായ അവരിൽ പ്രോട്ടഗോറസിനെപ്പോലെ നിരവധി സ്ഥിതപ്രജ്ഞരുമുണ്ടായിരുന്നു; മനസ്സും പ്രകൃതവുമായി ബ ന്ധപ്പെട്ട ആധുനികതത്വചിന്തയിലെ ഒരൊറ്റ പ്രശ്നമോ പരിഹാര മോ അവരുടെ ശ്രദ്ധയിൽപ്പെടാതിരുന്നിട്ടില്ല. എന്തിനെക്കുറിച്ചും അ വർ ചോദ്യങ്ങളുന്നയിച്ചു; മതപരവും രാഷ്ട്രീയവുമായ വിലക്കുകൾ അ വർ നിർഭയം നേരിട്ടു; യുക്തിയുടെ ന്യായപീഠത്തിനുമുമ്പിൽ സ്വയം തെളിയിക്കാൻ മതത്തേയും സംഘടനകളേയും അവർ വെല്ലുവിളിച്ചു. രാഷ്ട്രതന്ത്രത്തിൽ അവർ വ്യത്യസ്തങ്ങളായ രണ്ടു വഴികളാണു സ്വീക രിച്ചത്. ഒന്നാമത്തെ കൂട്ടർ, റൂസോവിനെപ്പോലെ, പ്രകൃതി നന്മയാ ണെന്നും തിന്മ നാഗരികതയിലാണെന്നും വിശ്വസിച്ചു; പ്രകൃത്യാ

മനുഷ്യരെല്ലാം തുല്യരാണ്; വർഗപരമായ വേർതിരിവാണു മനുഷ്യരുടെ അസമത്വത്തിനു കാരണം; ദുർബലരുടെ സ്വാതന്ത്ര്യം കവർന്നെടുത്തു സ്വന്തം വരുതിയിൽ നിർത്താൻ അധികാരികൾ കണ്ടുപിടിക്കുന്ന അടവുകളാണു നിയമങ്ങൾ. രണ്ടാമത്തെ കൂട്ടരാകട്ടെ, നീഷേയെപ്പോലെ, പ്രകൃതി നന്മതിന്മകൾക്കതീതമാണെന്നു വാദിച്ചു; പ്രകൃത്യാതന്നെ മനുഷ്യർ തുല്യരല്ല; അധികാരികളെ അടക്കിനിർത്താനുള്ള ദുർബലരുടെ കണ്ടുപിടിത്തമാണു സദാചാരം; അധികാരമാണു പരമമായ ബലം; അതാണു മനുഷ്യരുടെ ലക്ഷ്യം; പ്രഭുത്വവാഴ്ചയാണു സ്വാഭാവികവും വിവേകപരവുമായ ഭരണസംവിധാനം.

അന്നു നിലവിലിരുന്ന ജനാധിപത്യത്തിനുനേർക്കുള്ള ഈ ആക്രമണം ഏതൻസിൽ ഉയർന്നുവന്ന സമ്പന്നമായൊരു ന്യൂനപക്ഷത്തിന്റെ വളർച്ചയാണു പ്രതിഫലിപ്പിച്ചത്; പ്രഭുജനകക്ഷിയെന്നു സ്വയം വിശേഷിപ്പിച്ച അവർ ജനാധിപത്യത്തെ കഴിവില്ലാത്ത ജനങ്ങളുടെ ഒരു തട്ടിപ്പെന്നു പറഞ്ഞു പുച്ഛിച്ചുതള്ളി. പക്ഷേ, സത്യത്തിൽ തള്ളിപ്പറയത്തക്ക ഒരു ജനാധിപത്യവും അന്നവിടെയുണ്ടായിരുന്നില്ല: ഏതൻസിലെ നാലുലക്ഷം ജനങ്ങളിൽ ഏതാണ്ടു രണ്ടരലക്ഷത്തോളം പേർ വോട്ടവകാശമില്ലാത്ത അടിമകളായിരുന്നു; ബാക്കിയുള്ള ഒന്നരലക്ഷം പൗരന്മാരിൽ വളരെക്കുറച്ചുപേർ മാത്രമേ രാഷ്ട്രീയനയങ്ങൾ ചർച്ചചെയ്യുന്ന 'എക്ളേഷ്യാ'സഭയിൽ (Ecclesia) പങ്കെടുക്കാറുള്ളു. എങ്കിലും, ഒരിയ്ക്കലും ഒരിടത്തും കാണാത്ത ശക്തമായ ഒരടിത്തറ അന്നത്തെ ജനാധിപത്യത്തിനുണ്ടായിരുന്നു; പൊതുസഭയായ എക്ളേഷ്യയ്ക്കാണു പരമാധികാരം; പൗരന്മാരുടെ പട്ടികയിൽനിന്നു (കൈക്കൂലിയുടെ മൂല്യവർദ്ധന ലക്ഷ്യമാക്കി!) അക്ഷരമാലാക്രമത്തിൽ തിരഞ്ഞെടുത്ത ആയിരത്തിലേറെ അംഗങ്ങളുള്ള 'ഡികാസ്റ്റെരിയ'യായിരുന്നു (Dikasteria) പരമാധികാരകോടതി. ഇതിലേറെ ജനപ്രാതിനിധ്യം ഉറപ്പാക്കിയ, ഇത്രയേറെ അസംബന്ധജടിലമായ, മറ്റൊരു സ്ഥാപനവും ഒരു ജനാധിപത്യത്തിലും നിലവിൽ വന്നിട്ടുണ്ടാവില്ല!

അതിനിടയിൽ ഒരു തലമുറക്കാലത്തോളം നീണ്ടുനിന്ന (ബി.സി.

430-400) പെലെപ്പൊണീഷ്യൻ യുദ്ധത്തിൽ സ്പാർട്ടയുടെ കരസൈന്യം ഏതൻസിന്റെ നാവികപ്പടയെ തോൽപ്പിച്ചു; പരാജയത്തിന്റെ ഉത്തരവാദിത്വം ഏറ്റെടുത്തു നിലവിലെ ജനാധിപത്യഭരണം പിരിച്ചുവിടണമെന്നു പ്രതിപക്ഷം ആവശ്യപ്പെട്ടു; അതേസമയം ക്രിഷ്യാസിന്റെ നേതൃത്വത്തിലുള്ള പ്രഭുജനകക്ഷി സ്പാർട്ടയിലെ പ്രഭുത്വവാഴ്ചയെ രഹസ്യമായി പിന്തുണയ്ക്കുന്ന നിലപാടും സ്വീകരിച്ചു. തുടർന്നു പ്രഭുജനകക്ഷിയിലെ പല നേതാക്കളും നാടുകടത്തപ്പെട്ടു; സമാധാനക്കരാറിലെ പ്രധാനനിബന്ധനയായി സ്പാർട്ട മുന്നോട്ടുവെച്ച വിഷയം നാടുകടത്തിയവരെ തിരിച്ചെടുക്കണമെന്നായിരുന്നു. തിരിച്ചെത്തിയ ഉടനെ അവർ ക്രിഷ്യാസിന്റെ നേതൃത്വത്തിൽ ജനാധിപത്യഭരണത്തിനെതിരെ വിപ്ലവം പ്രഖ്യാപിച്ചു. പക്ഷേ, ആ വിപ്ലവം പരാജയപ്പെട്ടു; കലാപഭൂമിയിൽവെച്ചു ക്രിഷ്യാസ് കൊല്ലപ്പെടുകയും ചെയ്തു!

ഈ ക്രിഷ്യാസ്, പക്ഷേ, പ്ലേറ്റോയുടെ അമ്മാമനും സോക്രട്ടീസിന്റെ ശിഷ്യനായിരുന്നു!

**1.2. സോക്രട്ടീസ്**

പഴയ ചില പ്രതിമകളിൽനിന്നു ലഭിയ്ക്കുന്ന സൂചനപ്രകാരം ഒരു ചിന്തകനുണ്ടായിരിയ്ക്കേണ്ട യാതൊരുവിധ രൂപഭാവങ്ങളും സോക്രട്ടീസിന്റെ വ്യക്തിത്വത്തിലുണ്ടായിരുന്നില്ല! കഷണ്ടി കയറിയ തലയും വട്ടമുഖവും കുഴിഞ്ഞിറങ്ങിയ കണ്ണുകളും ചതഞ്ഞ മൂക്കുമുള്ള അദ്ദേഹം കാഴ്ചയിലൊരു ചുമട്ടുകാരനാണെന്നേ തോന്നിയ്ക്കൂ! പക്ഷേ ശ്രദ്ധിച്ചു നോക്കിയാൽ, ശിലാതുല്യമായ ആ പാരുഷ്യത്തിൽ നിന്നു മാനുഷികമായ സഹാനുഭൂതിയും ലാളിത്യവും പതുക്കെ ഊറിവരുന്നതു നമുക്കു കാണാം; അതായിരിയ്ക്കാം ഒരുപക്ഷേ, ആർഭാടങ്ങളില്ലാത്ത ആ ചിന്തകനെ ഏതൻസിലെ യുവാക്കളുടെ പ്രിയങ്കരനായ ഗുരുനാഥനാക്കി മാറ്റിയത്. വ്യക്തിപരമായ വിവരങ്ങൾ തീരെ ലഭ്യമല്ലെങ്കിലും അഭിജാതനായ പ്ലേറ്റോയ്ക്കും പണ്ഡിതനായ അരിസ്റ്റോട്ടിലിനും മീതേ നമുക്കദ്ദേഹത്തെ നേരിട്ടറിയാം. മുഷിഞ്ഞു ചുക്കിച്ചുളിഞ്ഞ വസ്ത്രം ധരിച്ചു വികൃതരൂപത്തിൽ വിജ്ഞാനദാഹികളായ ചില ചെറുപ്പക്കാരേ

യും കൂട്ടി തെരുവുതോറും ചുറ്റി നടക്കുന്നതിനിടയിൽ സംവാദത്തിനു സമർത്ഥനായൊരു യുവാവിനെ കണ്ടെത്തി തൊട്ടടുത്ത ക്ഷേത്രത്തിലെ മരത്തണലിലേക്കു കൂട്ടിക്കൊണ്ടുപോയി, അയാളുടെ വാദമുഖങ്ങൾ ഓരോന്നായി നിർവചിക്കാൻ ആവശ്യപ്പെടുന്ന സോക്രട്ടീസിന്റെ ചിത്രം രണ്ടായിരത്തിമുന്നൂറു വർഷങ്ങൾക്കുശേഷം ഇന്നും നമ്മുടെ മനസ്സിൽ തെളിഞ്ഞുനിൽക്കുന്നുണ്ട്.

യൂറോപ്യൻ തത്വചിന്തയ്ക്കു ബീജാവാപം നടത്താനായി അദ്ദേഹത്തിനു ചുറ്റും തടിച്ചു കൂടിയ ചെറുപ്പക്കാർ പക്ഷേ തീർത്തും വ്യത്യസ്ത സാഹചര്യങ്ങളിൽനിന്നു വന്നവരായിരുന്നു; ഏതൻസിലെ ജനാധിപത്യത്തെക്കുറിച്ചുള്ള അദ്ദേഹത്തിന്റെ ആക്ഷേപഹാസ്യപരമായ പരാമർശങ്ങളിൽ രസം കണ്ടെത്തിയ അൽസിബിയേഡ്സും പ്ലേറ്റോയുംപോലുള്ള സമ്പന്നയുവാക്കളായിരുന്നു ഒരു കൂട്ടർ; ആന്റിസ്ഥെനിസിനെപ്പോലുള്ള സമത്വവാദികൾ അദ്ദേഹത്തിന്റെ അതിരറ്റ ദാരിദ്ര്യത്തെ ആദരിക്കുകയും അതൊരു മതവിശ്വാസംപോലെ പിന്തുടരുകയും ചെയ്തു; പ്രഭുക്കളും ഭൃത്യരുമില്ലാത്ത സ്വതന്ത്രമായൊരു ലോകത്തെ സ്വപ്നം കണ്ട അരിസ്റ്റപ്പസിനെപ്പോലെ ചില അരാജകവാദികളും അവരിലുണ്ടായിരുന്നു. മനുഷ്യസമൂഹത്തെ സദാ അലട്ടിക്കൊണ്ടിരിക്കുന്ന സകല പ്രശ്നങ്ങളും ആ ചെറുസംഘത്തിന്റെ സംവാദങ്ങൾക്കു വിധേയമായി; ചിന്തിക്കുന്ന മനുഷ്യർക്കു സംവാദങ്ങളില്ലാത്ത ജീവിതം ജീവിതവ്യമല്ലെന്നുതന്നെ ഗുരുവിനെപ്പോലെ ശിഷ്യരും വിശ്വസിച്ചു. അങ്ങനെ വിവിധങ്ങളായ ചിന്താധാരകളുടെ പ്രതിനിധികൾ, ഒരുപക്ഷേ ഉപജ്ഞാതാക്കൾപോലും, അവർക്കിടയിൽനിന്നു പതുക്കെ ഉയർന്നുവന്നു.

ഗുരുനാഥൻ എങ്ങനെയാണു ജീവിക്കുന്നതെന്നുമാത്രം പക്ഷേ അവരാരും ചിന്തിച്ചില്ല. അടുത്ത ദിവസത്തെക്കുറിച്ചു യാതൊന്നും പറയാത്ത അദ്ദേഹം എന്തെങ്കിലുമൊരു ജോലി ചെയ്യുന്നതായി ആരും കണ്ടിട്ടില്ല; മിക്കവാറും ശിഷ്യരുടെ നിർബന്ധപ്രകാരം മാത്രമേ അദ്ദേഹം ഭക്ഷണം കഴിയ്ക്കാറുള്ളു; ആരോഗ്യമുള്ള ഗുരുനാഥന്റെ സാമീ

പ്യം അവർക്കെന്നും ഇഷ്ടമായിരുന്നു. ഭാര്യയായ സാന്തിപ്പേയും മക്കളും തള്ളിപ്പറഞ്ഞ അദ്ദേഹത്തിനു സ്വന്തം വീട്ടിൽ യാതൊരു സ്ഥാനവുമുണ്ടായിരുന്നില്ല; സാന്തിപ്പേയുടെ കാഴ്ചപ്പാടിൽ, അപ്പത്തിനു പകരം വീട്ടിലേയ്ക്കു ചീത്തപ്പേരു കൊണ്ടുവരുന്ന വെറുമൊരു കുഴിമടിയനായിരുന്നു, അദ്ദേഹം! സോക്രട്ടീസിന്റെ സംസാരംപോലും സാന്തിപ്പേ അനുകരിക്കാൻ ശ്രമിച്ചു! അവർ തമ്മിലുള്ള സംവാദങ്ങൾ നിർഭാഗ്യവശാൽ പ്ലേറ്റോയ്ക്കു കുറിച്ചുവെക്കാൻ കഴിഞ്ഞില്ല. എങ്കിലും, ഉള്ളിന്റെയുള്ളിൽ അവരദ്ദേഹത്തെ സ്നേഹിച്ചിരുന്നു; പതിമൂന്നുവർഷക്കാലത്തെ നിരന്തരമായ കലഹത്തിനു ശേഷവും അദ്ദേഹത്തിന്റെ മരണം അവർക്കു കണ്ടുനിൽക്കാനായില്ല.

സോക്രട്ടീസിനെ ആദരണീയനായ ഒരു ഗുരുനാഥനായി കാണാൻ ശിഷ്യരെ പ്രേരിപ്പിച്ച വസ്തുതകൾകൂടി നമുക്കൊന്നു നോക്കാം. ചിന്തകനെന്നപോലെ സോക്രട്ടീസ് ഒരു മനുഷ്യനുമായിരുന്നു: ഒരിയ്ക്കൽ അദ്ദേഹം അൽസിബിയേഡ്സിനെ യുദ്ധക്കളത്തിലെ അപകടകരമായ സാഹചര്യങ്ങളിൽനിന്നു സാഹസികമായി രക്ഷിച്ചെടുത്തു; ചിലപ്പോൾ വെറും സാധാരണക്കാരെപ്പോലെ ശിഷ്യരുടെ കൂടെ കുടിച്ചു കൂത്താടാനും തയാറായി, അദ്ദേഹം; പക്ഷേ, വിവേകത്തിന്റെ ആ വിനയാന്വിതഭാവമാണു സകലരേയും അദ്ദേഹത്തോടടുപ്പിച്ചത്: അറിയാമെന്ന ഭാവം ഒരിയ്ക്കലും അദ്ദേഹം പ്രകടിപ്പിച്ചില്ല; അറിവുതേടി സദാ അലഞ്ഞു നടക്കുകയാണദ്ദേഹം ചെയ്തത്; അറിവിന്റെ വക്താവല്ല, വിജ്ഞാനകുതുകിയായ ഒരു വിദ്യാർത്ഥി മാത്രമായിരുന്നു അദ്ദേഹം. ഡെൽഫിയിലെ വെളിച്ചപ്പാട് ഗ്രീസിലെ മഹാജ്ഞാനിയായി സോക്രട്ടീസിനെ വിശേഷിപ്പിച്ചു; 'യാതൊന്നുമറിയില്ലെന്ന ഒരേയൊരു സത്യം മാത്രമാണു ഞാൻ പഠിച്ചതെ'ന്ന അജ്ഞേയതാവാദത്തിനുള്ള അംഗീകാരമായാണു പക്ഷേ അതദ്ദേഹം വ്യാഖ്യാനിച്ചത്. വിശ്വാസങ്ങളും സിദ്ധാന്തങ്ങളും പ്രമാണങ്ങളും സംശയദൃഷ്ട്യാ നോക്കിക്കണ്ടു പഠിക്കുമ്പോഴാണു തത്വചിന്ത തുടങ്ങുന്നതെന്ന് അദ്ദേഹം കരുതി. വളരെക്കാലമായി താലോലിക്കുന്ന വിശ്വാസങ്ങൾ സ്വന്തം തീരുമാനങ്ങളായി മാറാൻ, അഥവാ ചിന്തയുടെ വേഷത്തിൽ പ്രത്യക്ഷപ്പെടുന്ന

സ്വന്തം മോഹങ്ങൾ പുനർജ്ജനിയ്ക്കാനുള്ള സാദ്ധ്യത തള്ളിക്കളയാൻ നമുക്കൊരിയ്ക്കലുമാവില്ല. സ്വയം ആത്മപരിശോധനയ്ക്കു വിധേയമാകുന്നില്ലെങ്കിൽ ശരിയായ തത്വചിന്തയ്ക്കു പ്രസക്തിയില്ല. അതുകൊണ്ടു സോക്രട്ടീസ് പറഞ്ഞു: 'ആദ്യം നാം നമ്മെത്തന്നെ തിരിച്ചറിയുക!'.

സോക്രട്ടീസിനു മുമ്പ്, തീർച്ചയായും, മഹാന്മാരായ പല ചിന്തകരും ജീവിച്ചിരുന്നു; തെയിൽസും ഹെരാക്ലിറ്റസുംപോലെ ബുദ്ധിശാലികളായവർ, പാർമനൈഡ്സും സെനോയുംപോലെ സൂക്ഷ്മദൃക്കുകളായവർ, പൈതഗോറസും എംപിഡോക്ലിസുംപോലെ മഹർഷിവര്യരായവർ; പക്ഷേ അവരെല്ലാം ഭൗതികാർത്ഥത്തിലുള്ള ചിന്തകരായിരുന്നു; വസ്തുക്കളുടെ പ്രകൃതം, അഥവാ പ്രകൃതിയുടെ മൂലകങ്ങളും നിയമങ്ങളുമാണവർ അന്വേഷിച്ചത്. 'അതെല്ലാം നല്ലതുതന്നെ', സോക്രട്ടീസ് പറഞ്ഞു, 'പക്ഷേ, ഭൂമിയിൽ കാണുന്ന ഈ കല്ലിലും മരത്തിലും മാനത്തു പ്രകാശിയ്ക്കുന്ന നക്ഷത്രങ്ങളിലും ഏറെ മഹത്തായ മറ്റൊരു വിഷയം തത്വചിന്തകരുടെ മുമ്പിലുണ്ട്; മനുഷ്യന്റെ മനസ്സ്! എന്താണു മനുഷ്യൻ, അവനെന്തായിത്തീരാൻ കഴിയും?'

അങ്ങനെ നിലവിലെ തീരുമാനങ്ങൾ പലതും ചോദ്യം ചെയ്തു ധാരണകൾ തിരുത്തി അദ്ദേഹം മനുഷ്യന്റെ അന്തരാത്മാവിലേയ്ക്ക് ഇറങ്ങിച്ചെല്ലാൻ ശ്രമിച്ചു. നീതിയെക്കുറിച്ചു വാചാലരാകുന്നവരോട് അദ്ദേഹം ചോദിച്ചു: 'സത്യത്തിൽ എന്താണു നീതി? ജീവിതവും മരണവുമായി ബന്ധപ്പെട്ട പ്രശ്നങ്ങൾ വളരെയെളുപ്പത്തിൽ പരിഹരിയ്ക്കുന്ന ആ കേവലപദംകൊണ്ട് എന്താണു നിങ്ങൾ അർത്ഥമാക്കുന്നത്? നന്മ, സദാചാരം, ആദരവ്, ദേശാഭിമാനം തുടങ്ങിയ വാക്കുകൾകൊണ്ട് നിങ്ങളെന്താണുദ്ദേശിയ്ക്കുന്നത്? അഥവാ നിങ്ങളെക്കൊണ്ടുതന്നെ നിങ്ങളെന്താണർത്ഥമാക്കുന്നത്?' ഇത്തരം മൂല്യവത്തായ അടിസ്ഥാനപ്രശ്നങ്ങളുമായി ഇടപഴകാനാണു സോക്രട്ടീസ് ഇഷ്ടപ്പെട്ടത്. ശരിയായ നിർവചനങ്ങളോടും വ്യക്തമായ വിചാരങ്ങളോടും കൃത്യമായ വിശകലനങ്ങളോടും നിർബന്ധബുദ്ധി കാണിയ്ക്കുന്ന ഈ 'സോക്രട്ടീസ് ശൈലി' അസഹ്യമായി തോന്നിയ ചിലർ, അദ്ദേഹത്തിന്റെ

സംവാദങ്ങളിൽ ഉത്തരങ്ങളേക്കാൾ ചോദ്യങ്ങളാണുള്ളതെന്നും മനു ഷ്യരെ മുമ്പൊന്നുമില്ലാത്തവിധം ആശയക്കുഴപ്പത്തിലേയ്ക്കു വലിച്ചിഴ ച്ചു വഴി തെറ്റിയ്ക്കുകയാണെന്നും പ്രചരിപ്പിച്ചു. എങ്കിലും അതിസങ്കീർ ണമായ രണ്ടു പ്രശ്നങ്ങൾക്ക് അദ്ദേഹം കണ്ടെത്തിയ ഉത്തരങ്ങൾ പക്ഷേ പിന്നീട് പാശ്ചാത്യതത്വചിന്തയുടെ ആധാരശിലകളായി മാ റി. ഒന്നാമതായി എന്താണു നന്മ? രണ്ടാമതായി ഏതാണു സർവോ ൽക്കൃഷ്ടമായ ഭരണസംവിധാനം?

ഇതിലേറെ പ്രാധാന്യമുള്ള മറ്റൊരു വിഷയവും അന്നത്തെ യുവാ ക്കൾക്കു ചർച്ച ചെയ്യാനുണ്ടായിരുന്നില്ല. ഒളിമ്പസിലെ കണക്കറ്റ ദേ വീദേവന്മാരോടു വിധേയത്വം പുലർത്തുന്ന സദാചാരനിയമങ്ങളിൽ അ വർക്കുള്ള വിശ്വാസം, സോഫിസ്റ്റുകൾ നശിപ്പിച്ചുകഴിഞ്ഞിരുന്നു; നിയമവിധേയമായി ജീവിക്കുന്നവർക്കുപോലും പ്രവർത്തനസ്വാത ന്ത്ര്യം നിഷേധിയ്ക്കുന്നതിന്റെ യുക്തി അവർക്കു തീരെ മനസ്സിലായില്ല. ഈയൊരു വ്യവസ്ഥയില്ലായ്മ മൂലം ഏതൻസിന്റെ ദേശീയാഭിമാനം കർക്കശക്കാരായ സ്പാർട്ടയുടെ അധീനതയിലേക്കു കൈമാറുന്ന നില സംജാതമായി. ആവേശവും ദേശാഭിമാനവുമില്ലാത്ത ഏതൻസിലെ ജനാധിപത്യഭരണക്കൂടമാകട്ടെ, നിന്ദ്യമായ നിസ്സഹായതയിലേയ്ക്കു വ ഴുതിവീണു; അക്ഷരമാലാക്രമത്തിൽ തിരഞ്ഞെടുത്ത വ്യാപാരികളും കർഷകരും ഇടനിലക്കാരുമായിരുന്നു അന്നത്തെ പരമാധികാരകോ ടതിയിൽ നീതിന്യായത്തിനു നിയോഗിക്കപ്പെട്ട ന്യായാധിപന്മാർ; ഉദ്യോഗസ്ഥമേധാവികളെ അവർ തത്വദീക്ഷയില്ലാതെ തിരഞ്ഞെടുക്കു കയും പുറത്താക്കുകയും വധശിക്ഷയ്ക്കു വിധിയ്ക്കുകപോലും ചെയ്തു; പ്ര തികരണശേഷി നഷ്ടപ്പെട്ട സമൂഹം പക്ഷേ നിരർത്ഥകമായ സംവാ ദങ്ങളിൽ മുഴുകി ദിവസങ്ങൾ തള്ളിനീക്കി. ഈയൊരു അവസ്ഥയി ൽ, മൗലികമായൊരു നീതിന്യായവ്യവസ്ഥിതിയ്ക്കു രൂപം നൽകി ഏ തൻസിനെ എങ്ങിനെയാണു മോചിപ്പിയ്ക്കാൻ കഴിയുക?

ആ ചോദ്യത്തിനു സോക്രട്ടീസ് നൽകിയ ഉത്തരമാണു സത്യ- ത്തിൽ അദ്ദേഹത്തിന്റെ മരണത്തിനും അമരത്വത്തിനും കാരണമാ യത്. ഏതൻസിൽ നിലനിന്നിരുന്ന ബഹുദേവതാരാധന പുനഃസ്ഥാ

പിച്ച ശാപമോക്ഷം ലഭിച്ച ആത്മാക്കളെ ക്ഷേത്രത്തിൽ കുടിയിരുത്തുന്നതിനു പിന്തുണ നൽകിയിരുന്നെങ്കിൽ സോക്രട്ടീസിനെ പൌരസമൂഹം മനസ്സറിഞ്ഞു ബഹുമാനിക്കുമായിരുന്നു; പക്ഷേ, അദ്ദേഹം അതൊരു ആത്മഹത്യാപരമായ കീഴടങ്ങലാണെന്നു തിരിച്ചറിഞ്ഞു; 'കല്ലറയുടെ പുറത്തേയ്ക്കു' മുന്നേറേണ്ടതിനു പകരം അകത്തേയ്ക്കുള്ള പലായനമായി അദ്ദേഹമതിനെ വ്യാഖ്യാനിച്ചു. ഏകദൈവത്തിൽ വിശ്വസിച്ച അദ്ദേഹത്തിനു നല്ല മതബോധമുണ്ടായിരുന്നു; മരണത്തിനു തന്നെ നശിപ്പിയ്ക്കാനാവില്ലെന്നു സഹജമായ വിനയത്തോടെ അദ്ദേഹം പ്രതികരിച്ചു; (ഏതൻസിലെ രണ്ടുപേർ സോക്രട്ടീസിനെ ചൂണ്ടി സംസാരിക്കുന്ന കഥ വോൾട്ടയർ പറയുന്നുണ്ട്: 'അതാ, ഒരു ദൈവം മാത്രമേയുള്ളൂവെന്നു പറയുന്ന ഒരവിശ്വാസി!'); മാത്രമല്ല, നിരവധി അനിശ്ചിതത്വങ്ങളുള്ള ദൈവശാസ്ത്രത്തെ കൂട്ടുപിടിച്ചു കെട്ടിപ്പടുക്കുന്ന ഒരു സദാചാരസംഹിത അധികകാലം നിലനിൽക്കില്ലെന്നും അദ്ദേഹം കണ്ടു. അവിശ്വാസിയ്ക്കും പുരോഹിതനും ഒരുപോലെ ബോധിയ്ക്കുന്ന സിദ്ധാന്തങ്ങളിൽ നിന്നു തികച്ചും സ്വതന്ത്രമായൊരു സദാചാര പദ്ധതിക്കു രൂപം നൽകാനാണു സോക്രട്ടീസ് തുനിഞ്ഞത്; അങ്ങനെയൊരു അവസ്ഥയിൽ വ്യക്തിസ്വാതന്ത്ര്യം സംരക്ഷിച്ചുകൊണ്ടുതന്നെ ദൈവശാസ്ത്രങ്ങൾക്കു പെരുമാറാനുള്ള സാഹചര്യം സ്വമേധയാ സംജാതമാകുമെന്നും അദ്ദേഹം വിശ്വസിച്ചു.

ഉദാഹരണത്തിനു 'നല്ല'തു ബുദ്ധിയും 'നന്മ' വിവേകവുമാണെന്നു കരുതുക; ആശയക്കുഴപ്പങ്ങളുടെ കലുഷതയിൽനിന്നു സൃഷ്ടിപരമായ നിരൂപണങ്ങളിലൂടെ ലക്ഷ്യബോധമുള്ള ഒരു സമന്വയചിന്തയിലേയ്ക്കു മനസ്സു തിരിച്ചു വിടാനുതകുന്ന വിദ്യാഭ്യാസമാണു തുടക്കത്തിൽ വേണ്ടത്; നൈസർഗികവാസനകൾ സ്വയം മനസ്സിലാക്കാനും പ്രവൃത്തികളുടെ പ്രത്യാഘാതം മുൻകൂട്ടി കാണാനും കഴിയണം; അപ്പോൾ, സാധാരണക്കാർ പരമാശ്രയമായി കരുതുന്ന മതവിശ്വാസങ്ങൾക്കു പകരം വിദ്യാഭ്യാസത്തിലൂടെ വരുന്ന വിവേകം ഒരു സദാചാര സംഹിതയായി മാറാനിടയുണ്ട്; പാപങ്ങളും പിഴകളുമൊക്കെ ചില

പ്പോൾ ഭാഗികമായ  കാഴ്ചപ്പാടുകളാകാം! നിരക്ഷരരെപ്പോലെ സാമൂഹ്യവിരുദ്ധമായ ആശയങ്ങൾക്കു വഴിപ്പെട്ടുമെങ്കിലും, വിദ്യാസമ്പന്നരായവർ പൊതുവേ മൃഗീയസ്വഭാവത്തിലേക്കു വഴുതിപ്പോകാതെ ആത്മനിയന്ത്രണം പാലിച്ചു സ്വയം ജാഗ്രത പുലർത്തുന്നതിനു കഴിവുള്ളവരായിരിക്കും. അങ്ങനെ ഭരണം ബുദ്ധിപരമായി നിർവഹിക്കപ്പെടുന്ന സമൂഹത്തിൽ പരിമിതാവകാശങ്ങളുടെ പേരിൽ വ്യക്തികൾക്കു നിഷേധിക്കുന്ന സ്വാതന്ത്ര്യം വ്യാപകമായ അധികാരങ്ങളായി അവർക്കു തിരിച്ചു ലഭിക്കുകയാണു ചെയ്യുന്നത്; മാത്രമല്ല, വ്യക്തികളുടെ ആത്മനിയന്ത്രണവും പൗരാവകാശങ്ങളും പരസ്പരം ബന്ധപ്പെടുന്ന സമൂഹത്തി ൽ സമാധാനവും വ്യവസ്ഥയും ഉറപ്പു വരുത്തുന്നതിനു ഭരണകൂടത്തിന്റെ കൃത്യമായൊരു മേൽനോട്ടം മാത്രം മതിയാകും!

പക്ഷേ, പ്രജകളോടു പ്രതിബദ്ധതയില്ലാത്ത ഭരണകൂടം രാജ്യത്തെ  മുന്നോട്ടു നയിക്കുന്നതിനു പകരം ആജ്ഞകൾ പുറപ്പെടുവിച്ചു നിഷ്ക്രിയമാകുന്ന ഒരവസ്ഥയിൽ, പൊതുനന്മയുടെപേരിൽ അവകാശങ്ങൾ നിയന്ത്രിക്കണമെന്നു  വ്യക്തികളെ എങ്ങനെ പറഞ്ഞു സമ്മതിപ്പിക്കും? മാത്രമല്ല, പ്രതിഭാശാലികളെ വിശ്വസിക്കാതെ ജനക്കൂട്ടത്തെ അനുസരിക്കുന്ന ജനാധിപത്യത്തിനെതിരെ തിരിഞ്ഞ അൽസിബിയേഡ്സിനെ കുറ്റം പറയാനാകുമോ? ചിന്തകളില്ലാത്ത മനസ്സിൽ കാലുഷ്യം കളിയാടുന്നതിൽ അത്ഭുതപ്പെടാനില്ല; കാര്യങ്ങളുടെ നിജസ്ഥിതി മനസ്സിലാക്കാതെ തിടുക്കത്തിൽ തീരുമാനങ്ങളെടുക്കുന്ന ജനക്കൂട്ടം പിന്നീടു സ്വകാര്യമായി വിലപിക്കുന്നതിലും വിസ്മയിക്കാനില്ല. എണ്ണത്തിന്റെ ബാഹുല്യത്തിൽ വിവേകം ജനിക്കുമെന്നു കരുതുന്നതു വെറും അന്ധവിശ്വാസമല്ലേ? നേരേമറിച്ച്, ഒറ്റപ്പെട്ട മനുഷ്യരേക്കാൾ കൂടുതൽ ക്രൂരതയും ഹിംസാത്മകതയും പ്രദർശിപ്പിക്കുന്ന ജനക്കൂട്ടത്തെ നമുക്കെവിടേയും കാണാം! 'ഓട്ടുപാത്രത്തിൽ തട്ടുന്നതിന്റെ മുഴക്കം കൈയൊന്നമർത്തുമ്പോൾ നിലയ്ക്കുന്നതു'പോലെ, നെടുനെടുങ്കൻ പ്രഭാഷണങ്ങൾ നടത്തുന്ന പ്രാസംഗികർ ഭരണകർത്താക്കളായി മാറുന്നതു തികഞ്ഞ വിരോധാഭാസമായിരിക്കും! രാജ്യത്തിന്റെ ഭരണനിർവഹണം അലക്ഷ്യമായി കൈകാര്യം ചെയ്യാ

മെന്ന വിശ്വാസം സൂക്ഷ്മബുദ്ധികളുടെ നിഷ്പക്ഷചിന്തയ്ക്കു വിധേയ മാകേണ്ട കാലം അതിക്രമിച്ചിരിയ്ക്കുന്നു. വിവേകമതികളായ മനുഷ്യ രാൽ നയിയ്ക്കപ്പെടുന്നില്ലെങ്കിൽ ഒരു സമൂഹം എങ്ങനെ ശക്തി പ്രാപി യ്ക്കും, അഥവാ എങ്ങനെ രക്ഷപ്പെടും?

സ്പാർട്ടയുമായി നടന്ന യുദ്ധം പരാജയപ്പെട്ടതിന്റെ പശ്ചാത്തല ത്തിൽ ധനാഢ്യരായൊരു ന്യൂനപക്ഷം ഭരണകൂടത്തിനെതിരെ തി രിഞ്ഞു വിമർശനങ്ങൾ തൊടുത്തു വിപ്ലവത്തിനു തയാറെടുക്കുമ്പോ ൾ, അവരെ അനുകൂലിച്ചുകൊണ്ടുള്ള സോക്രട്ടീസിന്റെ സുവിശേഷപ്ര സംഗം ഏതൻസിലെ ജനാധിപത്യപരമായി തിരഞ്ഞെടുക്കപ്പെട്ട അധികാരികളെ തെല്ലൊന്നുമല്ല പ്രകോപിപ്പിച്ചത്. ജനാധിപത്യക ക്ഷിയുടെ നേതാവായ അനിറ്റസിന്റെ കാര്യം നോക്കൂ: സ്വന്തം മകൻ പോലും സോക്രട്ടീസിന്റെ ശിഷ്യനായി മാറി, പിതാവിന്റെ മുഖത്തു നോക്കി ദൈവങ്ങളെ പരിഹസിയ്ക്കാൻ തുടങ്ങി! മൂല്യബോധങ്ങളുടെ സ്ഥാനത്തു ബുദ്ധിശക്തിയെ പ്രതിഷ്ഠിക്കുമ്പോൾ ഇത്തരം ദുരന്തങ്ങൾ അരിസ്റ്റോഫെനിസ് പണ്ടു കൃത്യമായി പ്രവചിച്ചിരുന്നതാണ്! ഒരു നാടകത്തിൽ (The Clouds) അദ്ദേഹം സോക്രട്ടീസിന്റെ 'ഊഹക്കച്ച വട'ത്തെ കളിയാക്കുന്നുണ്ട്; എത്ര നിഷേധാത്മകമായ അവകാശവും സംരക്ഷിക്കപ്പെടേണ്ടതാണെന്ന വാദത്തിനു മറുപടിയായി, ദിവസേ ന പിതാവിന്റെ പ്രഹരമേറ്റു വാങ്ങുന്ന മകൻ ഒരൊറ്റ കടവും ബാക്കി വെക്കരുതെന്ന ന്യായത്തിൽ ഒരുദിവസം തിരിച്ചും പ്രഹരിച്ച കഥ യാണ് അരിസ്റ്റോഫെനിസ് ഉദാഹരിക്കുന്നത്. ആ ആക്ഷേപഹാ സ്യം ശരിയായ അർത്ഥത്തിൽ ഉൾക്കൊണ്ട സോക്രട്ടീസിന്റെ കൂടെ പിന്നീടു പലപ്പോഴും നടക്കുന്നുണ്ട്; ജനാധിപത്യത്തെ സംബന്ധിച്ച കാഴ്ചപ്പാടിൽ സമാനമനസ്കരായിരുന്നു, അവർ. ആ നാടകത്തിന്റെ രംഗാവതരണത്തിനു പ്ലേറ്റോയാണു ഡയോണിഷ്യസിനു പിന്തുണ നൽകിയത്. സോക്രട്ടീസിന്റെ വിചാരണയ്ക്കു രണ്ടു വ്യാഴവട്ടം മുമ്പു വേദിയിൽ അവതരിപ്പിയ്ക്കപ്പെട്ട ആ നാടകത്തിനു പക്ഷേ പ്രതിഭാ ശാലിയായ ആ തത്വചിന്തകന്റെ പരിതാപകരമായ ജീവിതാന്ത്യം

ഒഴിവാക്കാൻ കഴിഞ്ഞില്ല.

താമസിയാതെ വിപ്ലവം പൊട്ടിപ്പുറപ്പെട്ടു; അനുകൂലമായും പ്രതികൂലമായും ജനങ്ങൾ ആവേശപൂർവം പടവെട്ടി. അവസാനം ജനാധിപത്യം വിജയിച്ചപ്പോൾ സോക്രട്ടീസിന്റെ വിധിയും തീരുമാനിയ്ക്കപ്പെട്ടു: എത്ര ശാന്തശീലനാണെങ്കിലും വിപ്ലവകക്ഷിയുടെ സൈദ്ധാന്തിക നേതാവായി അദ്ദേഹം അവരോധിക്കപ്പെട്ടു; നിന്ദ്യമായ പ്രഭുത്വചിന്തയുടെ ഉറവിടം അദ്ദേഹമാണെന്ന വിശദീകരണങ്ങൾ വന്നു; സംവാദങ്ങളുടെ മയക്കുമരുന്നു നൽകി യുവാക്കളെ വഴിതെറ്റിച്ചതായിരുന്നു, അദ്ദേഹത്തിനെതിരെ ഉന്നയിയ്ക്കപ്പെട്ട കുറ്റാരോപണം. അനിറ്റസും മെലിറ്റസും ഏകകണ്ഠമായി വിധി പുറപ്പെടുവിച്ചു: ദാരുണമായ മരണമാണു സോക്രട്ടീസിനുള്ള ശിക്ഷ!.

കഥയുടെ ബാക്കിഭാഗം നമുക്കു സുപരിചിതമാണ്; കവിതയേക്കാൾ മനോഹരമായ ഗദ്യത്തിൽ പ്ലേറ്റോ ആ സംഭവം വിവരിയ്ക്കുന്നുണ്ട്. നിഷ്ക്കളങ്കവും നിർഭയവുമായ ആ 'ക്ഷമാപണം' അഥവാ പ്രതിരോധം വായിയ്ക്കാൻ ഭാഗ്യം ലഭിച്ചവരാണു നാം; നാടിനോടുള്ള പ്രതിബദ്ധത ഉയർത്തിപ്പിടിച്ച തത്വചിന്തയുടെ ആദ്യത്തെ രക്തസാക്ഷി, ജനക്കൂട്ടത്തിന്റെ കാരുണ്യത്തിനുവേണ്ടി യാചിയ്ക്കാതെ സ്വതന്ത്രചിന്തയുടെ അവകാശം തുറന്നു പ്രഖ്യാപിയ്ക്കുന്നതു നമുക്കതിൽ കാണാം. അദ്ദേഹത്തിനു മാപ്പു നൽകാൻ ജനങ്ങൾക്കധികാരമുണ്ടായിരുന്നു; പക്ഷേ, ഒരു ദയാഹർജിയുടെ സാദ്ധ്യത അദ്ദേഹം നിന്ദാപൂർവം പുച്ഛിച്ചു തള്ളി. കോടതി നിരുപാധികം വെറുതെവിടാൻ തയാറായെങ്കിലും രോഷാകുലരായ ജനക്കൂട്ടത്തിനു സോക്രട്ടീസിന്റെ മരണത്തിൽക്കുറഞ്ഞു യാതൊന്നും സ്വീകാര്യമായിരുന്നില്ല; പരമകാരുണികനായ ദൈവത്തെപ്പോലും അദ്ദേഹം നിഷേധിച്ചു! ഒരർത്ഥത്തിൽ അതദ്ദേഹത്തിന്റെ സിദ്ധാന്തങ്ങളുടെ പ്രത്യക്ഷമായ സാധൂകരണംകൂടിയായിരുന്നു. സ്വയം പഠിയ്ക്കുന്നതിനേക്കാൾ വേഗത്തിൽ മറ്റുള്ളവരെ പഠിപ്പിയ്ക്കാൻ ശ്രമിയ്ക്കുന്ന ക്രാന്തദർശികൾക്കു നേരിടേണ്ടി വരുന്ന മഹാവ്യസനമായിരുന്നു സോക്രട്ടീസിനെ തേടിയെത്തിയത്.

അങ്ങനെ, സോക്രട്ടീസ് സ്വയം വിഷം കുടിച്ചു മരണം വരിയ്ക്കണ

മെന്നു കോടതി വിധിച്ചു. തടവറയിൽനിന്നു രഹസ്യമാർഗേണ ഒളിച്ചുകടക്കാനുള്ള ഒരു പദ്ധതിയുമായി സുഹൃത്തുക്കൾ അദ്ദേഹത്തെ കാണാൻ ചെന്നു; എതിർക്കാൻ സാദ്ധ്യതയുള്ള ഉദ്യോഗസ്ഥന്മാരെ അവർ കൈക്കൂലി നൽകി സ്വാധീനിച്ചിരുന്നു. പക്ഷേ, സോക്രട്ടീസ് നിർദ്ദേശം നിരസിച്ചു. അപ്പോൾ അദ്ദേഹത്തിനു പ്രായം എഴുപതായിരുന്നു (399 ബി.സി.); മരിക്കാൻ സമയമായെന്നും, ഒരുപക്ഷേ ഇത്ര മനുഷ്യോപകാരപ്രദമായി ഇനിയൊരിക്കൽ മരിക്കാൻ കഴിയില്ലെന്നും, അദ്ദേഹം കരുതിയിരിക്കാം. 'സന്തോഷമായിരിക്കുക!', ദുഃഖിതരായ സുഹൃത്തുക്കളോട് അദ്ദേഹം പറഞ്ഞു, 'എന്റെ ശരീരംമാത്രമാണു നിങ്ങൾ നശിപ്പിക്കുന്നതെന്നു ചിന്തിക്കുക!'. ലോകസാഹിത്യത്തിലെ മഹനീയമായ ഒരു ഗദ്യകാവ്യത്തിൽ (Phaedo), പ്ലേറ്റോ എഴുതുന്നു:

*'ഇത്രയും പറഞ്ഞു ഞങ്ങളോടു കാത്തിരിക്കാൻ ആംഗ്യം കാണിച്ച്, അദ്ദേഹം എഴുന്നേറ്റു ക്രിറ്റോയുടെ കൂടെ കുളിമുറിയിലേക്കു നടന്നു; ദുഃഖത്തിന്റെ തീവ്രത സഹിക്കാനാവാതെ ഞങ്ങളോരോ കാര്യങ്ങൾ പരസ്പരം സംസാരിച്ചും സ്വയം ചിന്തിച്ചും കാത്തിരുന്നു; എന്നെന്നേക്കുമായി വിട്ടു പിരിയാൻ പോകുന്ന അദ്ദേഹം ഞങ്ങൾക്കു സ്വന്തം പിതാവിനെപ്പോലെയായിരുന്നു, ഇനിയുള്ള കാലം ഞങ്ങൾ അനാഥരായി ജീവിക്കണം.... പുറത്തു സൂര്യൻ അസ്തമിക്കാൻ തുടങ്ങി; അകത്തേക്കു പോയ അദ്ദേഹം തിരിച്ചുവന്നു കുറച്ചു സമയംകൂടി ഞങ്ങളുടെ അടുത്തു വന്നിരുന്നു.. പക്ഷേ യാതൊന്നും ഞങ്ങളോടു സംസാരിച്ചില്ല. പെട്ടെന്നു തടവറസൂക്ഷിപ്പുകാരൻ കടന്നുവന്ന് അദ്ദേഹത്തിനു മുമ്പിൽ ചെന്നു നിന്നു പറഞ്ഞു; 'സോക്രട്ടീസ്, ഇവിടെ ഇതുവരെ വന്നിട്ടുള്ളവരിൽ താങ്കളെപ്പോലെ സൗമ്യനായ മറ്റൊരാളെ ഞാൻ കണ്ടിട്ടില്ല. ജയിലധികാരികളുടെ ഉത്തരവു പാലിക്കാൻ നിയുക്തനായ ഒരു ജീവനക്കാരൻ മാത്രമാണു ഞാൻ; വിഷം കുടിക്കാൻ പറയുമ്പോൾ എനിക്കുനേരെ കോപവും ശകാരവും ചൊരിയുന്നവരുടെ വികാരങ്ങൾ ഒരിക്കലും ഞാൻ താങ്കളിൽനിന്നു പ്രതീക്ഷിക്കുന്നില്ല; തീർച്ചയായും താങ്കളെന്നോടു കോപിക്കില്ലെന്നു ഞാൻ മനസ്സിലാക്കുന്നു;*

താങ്കൾക്കറിയാം, ഈ ദുരന്തത്തിനൊരു നിമിത്തം മാത്രമാണു ഞാൻ! അതുകൊണ്ടു താങ്കളോടു ഞാൻ വിട ചോദിയ്ക്കുന്നു, അനിവാര്യമായതു കഴിയുന്നതും നിസ്സാരമായി കാണാൻ ശ്രമിയ്ക്കുക; എന്റെ നിയോഗം താങ്കൾക്കറിയാമല്ലോ..'. കണ്ണീരടക്കാൻ പാടു പെട്ടു പൊട്ടിക്കരഞ്ഞുകൊണ്ട് അയാൾ പുറത്തേക്കുപോകാൻ തുനിഞ്ഞു.

അപ്പോൾ സോക്രട്ടീസ് അയാളുടെ നേരേ നോക്കി പറഞ്ഞു: 'നിങ്ങളുടെ ശുഭാശംസകൾക്കു ഞാൻ നന്ദിപറയുന്നു, മാത്രമല്ല, നിങ്ങൾ പറയുന്നതുപോലെ ചെയ്യാൻ ഞാനിതാ തയാറായിക്കഴിഞ്ഞു'. അദ്ദേഹം ഞങ്ങളുടെനേരേ തിരിഞ്ഞു തുടർന്നു, 'നോക്കൂ, എത്ര നല്ലൊരു മനുഷ്യനാണിയാൾ! ഞാനിവിടെ വന്നതിനു ശേഷം ഇയാളെന്നെ പലതവണയായി കാണാൻ വരുന്നു, എനിയ്ക്കുവേണ്ടി എത്ര ആത്മാർത്ഥമായാണു സങ്കടപ്പെടുന്നത്. ക്രിറ്റോ, ഇയാൾ പറയുന്നതുപോലെ നാം ചെയ്തേ തീരൂ; വിഷം തയാറായെങ്കിൽ കൊണ്ടുവരാൻ പറയൂ; ഇല്ലെങ്കിൽ, അവരോടതു തയാറാക്കാനെങ്കിലും പറയൂ!'.

ക്രിറ്റോ പറഞ്ഞു, 'സൂര്യൻ ഇപ്പോഴും മലമുകളിൽനിന്നു താഴേയ്ക്കിറങ്ങിയിട്ടില്ല; പലരും വളരെ വൈകി മാത്രമേ വിഷം കഴിയ്ക്കാറുള്ളൂ; അറിയിപ്പു ലഭിച്ചാൽപ്പോലും അവർ തിന്നും കുടിച്ചും വിഷയാസക്തിയിൽ മുഴുകിയും നേരം വൈകിയ്ക്കുകയാണു പതിവ്; അതുകൊണ്ടു തിടുക്കം കാണിക്കേണ്ടതില്ല, ഇനിയും സമയമുണ്ട്'.

മറുപടിയായി സോക്രട്ടീസ് പറഞ്ഞു: 'ക്രിറ്റോ, അവരുടെ കാര്യത്തിൽ നീ പറഞ്ഞതു ശരിയായിരിയ്ക്കാം; അൽപ്പം വൈകിയാൽ ഒരുപാടു ലാഭമുണ്ടാകുമെന്ന് അവരൊരുപക്ഷേ കരുതുന്നുണ്ടാകും; പക്ഷേ, അങ്ങനെ ചെയ്യാതിരിക്കുന്നതാണ് എനിക്കു ശരിയായി തോന്നുന്നത്! കുറച്ചു വൈകി വിഷം കുടിക്കുന്നതുകൊണ്ടു പ്രത്യേകിച്ചെന്തെങ്കിലും നേടാൻ കഴിയുമെന്നു ഞാൻ കരുതുന്നില്ല; നഷ്ടപ്പെട്ടു കഴിഞ്ഞ ഒരു ജീവിതത്തിനു മാപ്പു നൽകി മോചിപ്പിക്കുകയാണു ഞാനിപ്പോൾ ചെയ്യേണ്ടത്; ഈ നിമിഷം എനിയ്ക്കെന്നെത്തന്നെ നോക്കി ചിരിയ്ക്കാനേ കഴിയൂ. അതുകൊണ്ടു ദയവായി ഞാൻ പറയുന്നതുപോലെ ചെയ്യൂ, എന്നോടു മറിച്ചു പറയരുത്!'.

*സോക്രട്ടീസിന്റെ നിർദ്ദേശം കേട്ട ക്രിറ്റോ അടുത്തു നിന്ന ഭൃത്യ നോട് എന്തോ പറഞ്ഞു; അയാളുടനെ അകത്തു ചെന്നു കൈയിലൊരു കപ്പ വിഷവുമായി തടവറ സൂക്ഷിപ്പുകാരന്റെ കൂടെ തിരിച്ചുവന്നു. സോക്രട്ടീസ് പറഞ്ഞു: 'എന്റെ സുഹൃത്തേ, ഇക്കാര്യത്തിൽ നല്ല പരിചയമുള്ള നിങ്ങൾ എങ്ങനെയാണിതു ചെയ്യേണ്ടതെന്നു ദയവായി പറഞ്ഞുതരൂ'. അയാൾ മറുപടി പറഞ്ഞു: 'വിഷം കുടിച്ചതിനു ശേഷം കാലുകൾക്കു കനം തോന്നുന്നതുവരെ നടന്നാൽ മതി; കുറച്ചു കഴിഞ്ഞു നീണ്ടുനിവർന്നു കിടക്കണം, അപ്പോൾ വിഷം വേണ്ടപോലെ പ്രവർത്തിക്കും'. അങ്ങനെ പറഞ്ഞുകൊണ്ട് ആ വിഷക്കപ്പ് അയാൾ സോക്രട്ടീസിനു നേരെ നീട്ടി; ഭയവും ഭാവമാറ്റവുമില്ലാതെ അദ്ദേഹം സൗമ്യനും സ്വസ്ഥനുമായി കാണപ്പെട്ടു; സഹജമായ ശൈലിയിൽ വിടർന്ന കണ്ണുകളോടെ അദ്ദേഹം അയാളെ നിർന്നിമേഷനായി നോക്കി, കപ്പു സ്വീകരിച്ചുകൊണ്ടു പറഞ്ഞു: 'ഈ കപ്പിൽനിന്നു സ്വൽപ്പമെടുത്തു ദൈവത്തിനു സമർപ്പിയ്ക്കുന്നതിനെക്കുറിച്ചു നിങ്ങളെന്തു പറയുന്നു?' അയാൾ മറുപടി പറഞ്ഞു: 'സോക്രട്ടീസ്, ആവശ്യമെന്നു തോന്നുന്നത്ര അളവുമാത്രമേ ഞങ്ങൾ വിഷം തയാറാക്കാറുള്ളൂ!'. 'അതെ, എനിയ്ക്കു മനസ്സിലായി. എങ്കിലും പരലോകത്തേയ്ക്കുള്ള യാത്ര സുഗമമാക്കുന്നതിനു ഞാൻ ദൈവത്തോടു പ്രാർത്ഥിയ്ക്കുകതന്നെ വേണം! അതുകൊണ്ട് ഈ പ്രാർത്ഥന ആശീർവദിയ്ക്കപ്പെടട്ടെ!'. കപ്പു ചുണ്ടോടു ചേർത്തു തികച്ചും അനായാസമായി, സന്തോഷപൂർവം ഒറ്റവലിയ്ക്ക് അദ്ദേഹം ആ വിഷം മുഴുവൻ കുടിച്ചുതീർത്തു.*

*അതുവരെ ഒരളവോളം ദു:ഖം നിയന്ത്രിച്ചിരിയ്ക്കുകയായിരുന്നു, ഞങ്ങൾ. പക്ഷേ ആ നിമിഷം, അദ്ദേഹം വിഷം കുടിയ്ക്കുന്നതു നേരിട്ടു കണ്ടപ്പോൾ, കപ്പിലുള്ളതു മുഴുവൻ അകത്തേയ്ക്കിറങ്ങിയെന്നറിഞ്ഞപ്പോൾ, ഞങ്ങൾക്കു സ്വയം നിയന്ത്രിയ്ക്കാനായില്ല; കണ്ണീർത്തുള്ളികൾ ധാരധാരയായി ഒഴുകുന്നതറിഞ്ഞു ഞാൻ മറ്റാരും കാണാതിരിക്കാൻ മുഖം മറച്ചു തേങ്ങിക്കരഞ്ഞു; തീർച്ചയായും അദ്ദേഹത്തെക്കുറിച്ചോർത്തല്ല, ആത്മാർത്ഥസുഹൃത്തിനെ നഷ്ടപ്പെട്ട എന്റെതന്നെ ദുരന്തമോ*

ർത്തായിരിയ്ക്കാം ഞാനങ്ങനെ കരഞ്ഞത്. പക്ഷേ, കരഞ്ഞതു ഞാൻ മാത്രമായിരുന്നില്ല; കണ്ണീരടക്കാനാവാതെ ക്രിറ്റോ എഴുന്നേറ്റു പുറത്തേയ്ക്കു പോയപ്പോൾ ഞാനദ്ദേഹത്തെ പിന്തുടർന്നു; അതുവരെ നിശ്ശബ്ദം കരഞ്ഞുകൊണ്ടിരുന്ന അപ്പോളോഡോറസ് പെട്ടെന്നൊരു നിലവിളിയോടെ പൊട്ടിത്തെറിച്ചതു ഞങ്ങളുടെ ആത്മധൈര്യം തകർത്തു; ഞങ്ങൾ വെറും ഭീരുക്കളായി മാറി. സോക്രട്ടീസ് മാത്രമാണു ശാന്തത നിലനിർത്തിയത്. 'എന്താണ് പതിവില്ലാത്തൊരു നിലവിളി?', അദ്ദേഹം ചോദിച്ചു. 'ഇത്തരം തടസ്സങ്ങളുണ്ടാകാതിരിയ്ക്കാനാണു മറ്റുള്ളവരെ, പ്രത്യേകിച്ചു സ്ത്രീകളെ, ഞാൻ നേരത്തേ പറഞ്ഞയച്ചത്; സമാധാനത്തോടെ വേണം മരിയ്ക്കേണ്ടതെന്നു ഞാൻ പറഞ്ഞു കേട്ടിട്ടുണ്ട്. നിശ്ശബ്ദരായിരിക്കു, ക്ഷമ വെടിയരുത്!'. അത്രയും കൂടി കേട്ടപ്പോൾ ഞങ്ങൾ ലജ്ജയോടെ കണ്ണീരടക്കി തല കുമ്പിട്ടു നിന്നു; കാലുകൾക്കു കഴപ്പു തോന്നുന്നതുവരെ അങ്ങോട്ടുമിങ്ങോട്ടും നടന്നശേഷം ചലനശക്തി തീർത്തും നഷ്ടപ്പെട്ടപ്പോൾ അദ്ദേഹം താഴെ നിലത്തു മലർന്നുകിടന്നു; വിഷം പകർന്നു കൊടുത്ത മനുഷ്യൻ ഇടയ്ക്കിടെ അദ്ദേഹത്തിന്റെ പാദങ്ങളും കണങ്കാലും തൊട്ടു നോക്കിക്കൊണ്ടിരുന്നു; കുറച്ചുനേരം കഴിഞ്ഞപ്പോൾ അയാൾ പാദം കൈകൊണ്ടു ബലമായമർത്തി അദ്ദേഹത്തിനു വേദന തോന്നുന്നുണ്ടോ എന്നാരാഞ്ഞു; 'ഇല്ല..!', അദ്ദേഹം പറഞ്ഞു; അടുത്തതായി കണങ്കാലുകളും തുടർന്നു മേലോട്ടു മേലോട്ടു കയറി ശരീരമാകെ തണുത്തു മരവിക്കുന്നത് അയാൾ ഞങ്ങൾക്കു കാണിച്ചുതന്നു. എല്ലാം സ്വയം അനുഭവിച്ചറിയുന്ന സോക്രട്ടീസ് പറഞ്ഞു: 'വിഷം ഹൃദയത്തിലെത്തുന്നതോടെ സകലതും അവസാനിയ്ക്കും!'. താമസിയാതെ അദ്ദേഹത്തിനു നാഭിയിൽ തണുപ്പനുഭവപ്പെടാൻ തുടങ്ങി; ആപാദചൂഡം മൂടി കിടക്കുകയായിരുന്ന അദ്ദേഹം പെട്ടെന്നു മുഖം പുറത്തേയ്ക്കു കാണിച്ചു പറഞ്ഞു, 'ക്രിറ്റോ, അസ്ക്ലേപ്പിയസിനു ഞാനൊരു കോഴിയെ കൊടുക്കാനുണ്ട്; ആ കടം വീട്ടാൻ നീ മറക്കരുത്!'. അതായിരുന്നു, അദ്ദേഹത്തിന്റെ അവസാനത്തെ വാക്കുകൾ! 'ശരി, ഞാനതു മറക്കില്ല' മറുപടി പറഞ്ഞു ക്രിറ്റോ ചോദിച്ചു; 'മറ്റെന്തെങ്കിലും പറയാനുണ്ടോ?'; പ

*ക്ഷേ, ആ ചോദ്യത്തിനുത്തരമുണ്ടായില്ല; ഒന്നോ രണ്ടോ മിനിട്ടിനു ള്ളിൽ ചെറിയൊരനക്കം കേട്ടതുപോലെ ഞങ്ങൾക്കു തോന്നി; ഭൃത്യ ൻ അദ്ദേഹത്തെ മൂടിയിരുന്ന പുതപ്പെടുത്തു മാറ്റി; ആ കണ്ണുകൾ നി ശ്ചലമായിരുന്നു! ക്രിറ്റോ അദ്ദേഹത്തിന്റെ ചുണ്ടുകളും കൺപോളക ളും പതുക്കെ ചേർത്തടച്ചു.*

*അങ്ങനെയായിരുന്നു ഞങ്ങളുടെ ആത്മസുഹൃത്തിന്റെ ദാരുണമാ യ അന്ത്യം; ഇതുവരെ പരിചയപ്പെട്ട മഹാത്മാക്കളിൽ ഇത്ര നീതി മാനും മഹാജ്ഞാനിയുമായി മറ്റൊരാളെ ഞാൻ കണ്ടിട്ടില്ല.*

### 1.3. പ്ലേറ്റോയുടെ പ്രസക്തി

പ്ലേറ്റോയുടെ ജീവിതത്തിലൊരു നിർണായകമായ വഴിത്തിരിവാ യിരുന്നു, സോക്രട്ടീസുമായുള്ള സഹവാസം. സമ്പന്നസാഹചര്യങ്ങ ളിൽ ജനിച്ചു വളർന്ന ആ യുവാവിന്റെ ചുമലുകൾക്കുള്ള അസാധാര ണവിരിവാണ 'പ്ലേറ്റോ'യെന്ന പേരിനു കാരണമായത്; ഒരു യോദ്ധാ വെന്ന നിലയിൽ തിളങ്ങുന്ന നേട്ടം കൈവരിച്ച അദ്ദേഹം കായികമ ത്സരങ്ങളിലും കഴിവു തെളിയിച്ചു. ഈയൊരു താരുണ്യത്തിൽനിന്നു തത്വചിന്തയോടു താൽപ്പര്യം രൂപമെടുക്കുന്നതു സാധാരണ വിചിത്ര മായി തോന്നാം. പക്ഷേ, ആ യുവാവിന്റെ സൂക്ഷ്മബുദ്ധി സോക്രട്ടീസി ന്റെ 'സംവാദ'ങ്ങളിൽ പുതിയൊരു ആനന്ദം കണ്ടെത്തി; ചോദ്യങ്ങളു ടെ നിശിതശരങ്ങൾകൊണ്ടു പരമ്പരാഗതധാരണകളെ വെല്ലുവിളി ച്ച്, ഊതിവീർപ്പിച്ച സിദ്ധാന്തങ്ങളുടെ കാറ്റഴിച്ചു വിടുന്ന ഗുരുനാഥനെ നിശ്ശബ്ദം നോക്കിയിരിക്കുന്നതുതന്നെ അദ്ദേഹത്തിനു പരമാനന്ദമാ യിരുന്നു; പ്രാകൃതമായൊരു മൽപ്പിടുത്തം നടത്തുന്നതുപോലെയാണു പ്ലേറ്റോ ആ വിജ്ഞാനവിനോദത്തിലേക്കു കടന്നുചെന്നത്. സോക്ര ട്ടീസ് സ്വയം വിശേഷിപ്പിച്ചതുപോലെ, 'വയോധികനായ ഒരു കടന്ന ലി'ന്റെ ശിക്ഷണത്തിൽ വെറും സംവാദത്തിൽനിന്നു ശ്രദ്ധാപൂർവമാ യ വിശകലനങ്ങളിലേക്കും നിഗമനങ്ങളിലേക്കും അദ്ദേഹം മുന്നേറി ക്കൊണ്ടിരുന്നു. ഒടുവിൽ ഗുരുവിന്റെ മാത്രമല്ല വിജ്ഞാനത്തിന്റേയും ആവേശഭരിതനായ ആരാധകനായി മാറി, അദ്ദേഹം. 'വെറുമൊരു

പ്രാകൃതനല്ലാതെ ഗ്രീക്കുകാരനായി, വെറുമൊരടിമയല്ലാതെ സ്വതന്ത്ര നായി, വെറുമൊരു സ്ത്രീയല്ലാതെ പുരുഷനായി ജനിച്ചതിനു ഞാൻ ദൈവത്തോടു നന്ദിപറയുന്നു; അതിലേറെ സോക്രട്ടീസിന്റെ കാല ത്തു ജനിച്ചതിനുകൂടി!', അദ്ദേഹം കൃതജ്ഞതാപൂർവം ഓർക്കുന്നു.

സോക്രട്ടീസ് മരിയ്ക്കുമ്പോൾ പ്ലേറ്റോയ്ക്ക് ഇരുപത്തെട്ടുവയസ്സായിരു ന്നു, പ്രായം; ശാന്തമായ ആ ജീവിതത്തിന്റെ ദാരുണമായ അന്ത്യം ശിഷ്യന്റെ ഓരോ ചിന്തയിലും മറയ്ക്കാനാവാത്ത സ്വാധീനം ചെലു ത്തി. ജനാധിപത്യത്തോടുള്ള അവജ്ഞയും ജനക്കൂട്ടത്തോടുള്ള വി ദ്വേഷവും ആ മനസ്സിൽ നിറഞ്ഞു നിന്നു; കുലീനപാരമ്പര്യവും ധാർ മ്മികശിക്ഷണവും അദ്ദേഹത്തിനു തടസ്സമായില്ല; ജനാധിപത്യസം വിധാനം നശിപ്പിച്ചു പകരം ഒരുകൂട്ടം സാത്വികരായ ജ്ഞാനികളുടെ ഭരണം സ്ഥാപിയ്ക്കപ്പെടണമെന്ന ഉറച്ച തീരുമാനത്തിലേയ്ക്കു സ്വാഭാ വികമായും അദ്ദേഹം ചെന്നെത്തി. അത്തരം വ്യക്തികളെ കണ്ടുപി ടിച്ചു നേതൃത്വത്തിലേയ്ക്കു കൊണ്ടുവരുന്നതു സാദ്ധ്യമാക്കുന്ന ഒരു സം വിധാനത്തെക്കുറിച്ചുള്ള ആലോചന അദ്ദേഹത്തിന്റെ മനസ്സിൽ സ ദാ സമയവും ഒരന്തർദ്ധാരയായി നിലനിന്നു.

സോക്രട്ടീസിനെ രക്ഷിയ്ക്കാൻ നടത്തിയ പരിശ്രമങ്ങളുടെപേരിൽ പ്ലേറ്റോ ജനാധിപത്യഭരണകൂടത്തിന്റെ നോട്ടപ്പുള്ളിയായി മാറി; ഏ തൻസിലെ താമസം സുരക്ഷിതമല്ലെന്നും ലോകസഞ്ചാരത്തിനു പറ്റി യ നല്ലൊരു സന്ദർഭമാണെന്നും സുഹൃത്തുക്കൾ നിർദ്ദേശിച്ചതനുസരി ച്ച്, സോക്രട്ടീസ് മരിച്ച വർഷം, ബി.സി 399 ൽ, അദ്ദേഹം യാത്ര പു റപ്പെട്ടു. അദ്ദേഹം എവിടേയ്ക്കാണു പോയതെന്നു കൃത്യമായ തെളിവു കളില്ല; അദ്ദേഹം സഞ്ചരിച്ച നാടുകളെക്കുറിച്ചു ഗവേഷകർക്കിടയിൽ വിരുദ്ധാഭിപ്രായങ്ങളും നിലവിലുണ്ട്; ആദ്യം അദ്ദേഹം ഈജിപ്തിലേ യ്ക്കാണു പുറപ്പെട്ടതെന്നു പറയപ്പെടുന്നു; അക്കാലത്ത് ഈജിപ്ത് ഭരിച്ചി രുന്ന പുരോഹിതഗോത്രക്കാർ ഗ്രീസിനെ സാംസ്ക്കാരികശൈശവം വിട്ടുമാറാത്ത രാജ്യമായി കണക്കാക്കുന്നതു കണ്ട് അദ്ദേഹം അക്ഷ രാർത്ഥത്തിൽ ഞെട്ടിപ്പോയി; നൈൽനദിക്കരയിലെ ആ പണ്ഡിത വര്യന്മാർ ബുദ്ധിപരമായ വികാസവും പാരമ്പര്യവുമില്ലാത്ത ഗ്രീസി

നെ ഗൌനിച്ചതേയില്ല. വളർച്ച മുരടിച്ച ഒരു കാർഷികസമൂഹത്തെ മതപരമായ പൗരോഹിത്യാധികാരത്തോടെ ഭരിച്ചുപോന്ന കുശാഗ്രബുദ്ധികളായ അവരെക്കുറിച്ചുള്ള ഓർമ്മകൾ പക്ഷേ അദ്ദേഹം സജീവമായിത്തന്നെ മനസ്സിൽ നിലനിർത്തി; പിന്നീടൊരു ആദർശരാഷ്ട്രത്തെക്കുറിച്ച് (Utopia) എഴുതേണ്ടിവന്നപ്പോൾ അതേ ചിന്തകൾ അദ്ദേഹം സമർത്ഥമായി പ്രയോഗിക്കുന്നതു വിസ്മയത്തോടെയല്ലാതെ നമുക്കു നോക്കിക്കാണാനാവില്ല. ഈജിപ്തിൽനിന്നു പ്ലേറ്റോ സിസിലിയും ഇറ്റലിയും കടന്നുപോന്നു; ഇറ്റലിയിൽവെച്ചു മഹാനായ പൈതഗോറസ് സ്ഥാപിച്ച വിദ്യാലയത്തിൽ കുറച്ചുകാലം അദ്ദേഹം പഠിയ്ക്കുകയും ചെയ്തു; അധികാരമുണ്ടെങ്കിലും ലളിതമായ ജീവിതം നയിച്ചു ജ്ഞാനസമ്പാദനത്തിനും ഭരണനിർവഹണത്തിനുമായി സ്വയം സമർപ്പിയ്ക്കുന്ന ചിലരെ പരിചയപ്പെട്ടതു വികാരാവേശത്തോടെ അദ്ദേഹം വിവരിക്കുന്നുണ്ട്. ഓരോ പുണ്യസങ്കേതവും സന്ദർശിച്ചു മതവിശ്വാസങ്ങൾ മനസ്സിലാക്കി കഴിയുന്നത്ര അറിവു സമ്പാദിച്ച്, പന്ത്രണ്ടു വർഷക്കാലം പ്ലേറ്റോ അലഞ്ഞുനടന്നു. പിന്നീട് ജൂഡിയയിലെ പ്രവാചകർക്കു കീഴിൽ പഠിച്ച അദ്ദേഹം അവരുടെ പ്രകൃതം സ്വാംശീകരിച്ചതായി ചിലർ അഭിപ്രായപ്പെടുന്നു; അതേസമയം, ഗംഗാതീരത്തു താമസിച്ചിരുന്ന ഹിന്ദുസന്യാസിമാരുടെ ശിഷ്യത്വം സ്വീകരിച്ച് അദ്ദേഹം യോഗസിദ്ധാന്തങ്ങൾപോലും ഉൾക്കൊണ്ടതായി കരുതുന്നവരുണ്ട്. പക്ഷേ, അതേക്കുറിച്ചു കൃത്യമായ വിവരങ്ങളൊന്നും നമുക്കു ലഭ്യമല്ല.

പലതരം സമൂഹങ്ങളുമായി ഇടപഴകി നേടിയെടുത്ത പക്വതയും, പല നാടുകളിലെ അറിവുകളുമായി പരിചയപ്പെട്ടു കൈവന്ന ആത്മവിശ്വാസവുമായി, 387 ബി.സി.യിൽ, നാൽപ്പതാമത്തെ വയസ്സിലാണ് അദ്ദേഹം ഏതൻസിൽ തിരിച്ചെത്തുന്നത്; അപ്പോഴേയ്ക്കും യുവത്വത്തിന്റെ ഊഷ്മളമായ ആവേശങ്ങൾ പലതും അദ്ദേഹത്തിനു നഷ്ടപ്പെട്ടുകഴിഞ്ഞിരുന്നു; പക്ഷേ ഓരോ അനുഭവവും അർദ്ധസത്യങ്ങൾ മാത്രമാണെന്നും ഓരോ പ്രശ്നത്തിന്റേയും വിവിധഭാവങ്ങൾ സത്യ

ത്തിന്റെ ഓരോ അംശവുമായി ഒന്നിനൊന്നു ബന്ധപ്പെടുന്നുണ്ടെന്നുമുള്ള സമഗ്രചിന്തയുടെ കാഴ്ചപ്പാട് അതിനകം അദ്ദേഹം സ്വായത്തമാക്കിയിരുന്നു. കവിയും തത്വചിന്തകനും ഒരുപോലെ ഒരേ ആത്മാവിൽ കുടിയിരുന്നതുകൊണ്ട്, അറിവും കഴിവും അദ്ദേഹത്തെ അനുഗ്രഹിച്ചു; സത്യവും സൗന്ദര്യവും സമ്മേളിയ്ക്കുന്ന സംവാദത്തിന്റെ തനതായൊരു ആവിഷ്ക്കരണശൈലി അദ്ദേഹം രൂപീകരിച്ചു. ഇത്രയും ഉജ്ജ്വലമായൊരു കാവ്യഭംഗി തത്വചിന്തയ്ക്കു മുമ്പൊരിയ്ക്കലും, ഒരുപക്ഷേ അതിനു ശേഷവും, ലഭിച്ചിട്ടില്ലെന്നു നമുക്കുറപ്പിച്ചു പറയാം. പരിഭാഷകളിൽപ്പോലും ആ ശൈലി സ്വയം മിന്നിത്തിളങ്ങി പ്രകാശം പ്രസരിപ്പിച്ചു. അദ്ദേഹത്തിന്റെ ആരാധകരിലൊരാളായ പ്രശസ്തകവി ഷെല്ലി പറയുന്നതു കേൾക്കൂ: 'യുക്തിയുടെ ലാളിത്യവും സൂക്ഷ്മതയും കവിതയുടെ അലൗകികമായ ആവേശവും ചേർന്ന് അപൂർവമായൊരു സംയോഗാനുഭവമാണു പ്ലേറ്റോ കാഴ്ച വെയ്ക്കുന്നത്; ആ കാലഘട്ടത്തിന്റെ ഐക്യപ്രതാപങ്ങൾ ഉരുകിച്ചേരുന്ന അപ്രതിരോദ്ധ്യമായൊരു സംഗീതാവബോധത്തിന്റെ പ്രവാഹമായി അമ്പരപ്പിന്റെ ഗതിഭേദങ്ങളിലേക്കു നമ്മുടെ അനുനയഭാവങ്ങളെ ശക്തമായി സ്വാധീനിയ്ക്കുന്നതാണ് അദ്ദേഹത്തിന്റെ ഭാഷാശൈലി' (Barker : Greek Political Theory). അതുകൊണ്ടുതന്നെ യുവത്വം വിടാത്ത ആ തത്വചിന്തകൻ ഒരു നാടകകൃത്തായാണു തുടക്കം കുറിച്ചത്.

കലയും കവിതയും ശാസ്ത്രവും തത്വചിന്തയും ഒരുപോലെ ഇടകലർന്നു മത്തു പിടിപ്പിയ്ക്കുന്ന ഈ അപൂർവസംയോഗമാണു സത്യത്തിൽ പ്ലേറ്റോയെ പഠിയ്ക്കുന്നതിനു നമുക്കു മുമ്പിൽ വിലങ്ങുതടിയായി നിൽക്കുന്നത്; 'സംവാദങ്ങ'ളിൽ (Dialogues) വ്യംഗ്യാർത്ഥത്തിലും അക്ഷരാർത്ഥത്തിലും കളിയായും കാര്യമായും അദ്ദേഹം ആരുടെ ഭാഗം ചേർന്നാണു സംസാരിയ്ക്കുന്നതെന്നു നമുക്കു വേർതിരിച്ചറിയാനാവില്ല. വിരോധാഭാസങ്ങളും നർമ്മോക്തികളും ഐതിഹ്യകഥകളും ഇടയ്ക്കിടെ പ്രയോഗിയ്ക്കാനുള്ള അദ്ദേഹത്തിന്റെ അതിരു കടന്ന താൽപ്പര്യം ചിലപ്പോൾ നമ്മെ സംഭ്രമിപ്പിച്ചുകളയും; അന്യാപദേശങ്ങൾ വഴിയല്ലാതെ യാതൊന്നും അദ്ദേഹം പഠിപ്പിക്കാറില്ലെന്നു മാത്രമാണു

പൊതുവേ നമുക്കുറപ്പിച്ചു പറയാവുന്ന വസ്തുത. 'ഒരു വൃദ്ധനെന്ന നിലയ്ക്കു ചെറുപ്പക്കാരായ നിങ്ങൾക്കു സാരോപദേശങ്ങളാണോ കെട്ടുകഥകളാണോ പറഞ്ഞു തരേണ്ടത്?' അദ്ദേഹത്തിന്റെ ഒരു കഥാപാത്രമായ പ്രോതഗോറസ് ചോദിക്കുന്നു. അക്കാലത്തെ സാക്ഷരസമൂഹത്തിനു മുമ്പിലാണു പ്ലേറ്റോ 'സംവാദങ്ങൾ' അവതരിപ്പിച്ചത്; അനുകൂലവും പ്രതികൂലവുമായ വശങ്ങൾ പരിശോധിച്ച്, പ്രധാനവാദമുഖങ്ങൾ ആവർത്തിച്ചു സാവകാശം വികസിയ്ക്കുന്ന ഒരു സംസാരശൈലിയാണത്; തത്വചിന്ത ഒരാഡംബരമായി കരുതുന്ന സാധാരണക്കാർക്കു ജീവിതത്തിന്റെ ബദ്ധപ്പാടുകൾക്കിടയിലും വായിച്ചു മനസ്സിലാക്കാൻ കഴിയുന്നവിധം അദ്ദേഹം മന:പൂർവം സ്വീകരിച്ചതാണ്, ഈ രീതി. അതുകൊണ്ടുതന്നെ സംവാദങ്ങളിൽ നിറയുന്ന ഫലിതങ്ങളും രൂപകങ്ങളും നേരിടാൻ നാം സ്വയം തയാറാവേണ്ടതുണ്ട്; പലതും പ്ലേറ്റോയുടെ കാലത്തെ സാമൂഹ്യസാഹചര്യങ്ങളുമായി പരിചയമുള്ള അപൂർവം ഗവേഷകർക്കല്ലാതെ സാധാരണ വായനക്കാർക്കു മനസ്സിലാവുന്നതല്ല; അതിനും പുറമേ സാങ്കൽപ്പികമെന്നു തോന്നാവുന്ന പല ഭാഗങ്ങളും, തത്വചിന്താപരമായ അനുഭവങ്ങൾ ശീലിക്കാതെ അഗ്നിമാന്ദ്യം ബാധിച്ച മനസ്സുകളിൽ ചിന്തയുടെ ഗുരുത്വമുള്ള ഭക്ഷണം ദഹിപ്പിക്കാനുള്ള ദീപനൗഷധങ്ങളുമാകാം!

മറ്റുള്ളവരുടെ വാദങ്ങൾ പുച്ഛത്തോടെ തള്ളിപ്പറയുന്ന ഒരു പ്രത്യേകതകൂടി അദ്ദേഹത്തിനുണ്ടെന്നു നമുക്കപ്പോൾ സമ്മതിയ്ക്കേണ്ടിവരും. ചില കവികളെ നിശിതമായി ആക്ഷേപിച്ചതിനു തൊട്ടുപിന്നാലെ അദ്ദേഹം പ്രത്യേകമൊരു കവിയെ തിരഞ്ഞെടുത്തു മുക്തകണ്ഠം പ്രശംസിയ്ക്കാനും ശ്രമിയ്ക്കും. നരകത്തിൽനിന്നുള്ള വിടുതൽ വാഗ്ദാനം ചെയ്തു ദക്ഷിണ വാങ്ങുന്ന പുരോഹിതരെക്കുറിച്ചു പരാതിപ്പെടുന്ന പ്ലേറ്റോ തൽക്ഷണം സ്വയമൊരു പുരോഹിതനും പ്രഭാഷകനും ദൈവചിന്തകനും സദാചാരസിദ്ധാന്തിയും കലാവിമർശകനും ആർഭാടങ്ങൾ അഗ്നിയ്ക്കിരയാക്കാൻ ആഹ്വാനംചെയ്യുന്ന അവധൂതസന്യാസിയുമായി പെട്ടെന്നു വേഷം മാറും. 'താരതമ്യങ്ങൾ വഴതിപ്പോക'മെന്നു

ഷേക്ക്സ്പിയറെപ്പോലെ അദ്ദേഹവും കരുതുന്നുണ്ട്; പക്ഷേ, ഒരു വിഷയത്തിൽനിന്നു വേറൊന്നിലേയ്ക്കും തുടർന്നു മറ്റൊന്നിലേയ്ക്കും അദ്ദേഹം നിരന്തരം വഴുതിപ്പോകുന്നതു പലപ്പോഴും നമുക്കു കാണാം. സോഫിസ്റ്റുകളെ വാക്കുകൾകൊണ്ടു കസർത്തു കാണിയ്ക്കുന്ന വിതർക്കവാദികളായി അദ്ദേഹം ചിത്രീകരിക്കുന്നു; പക്ഷേ, വിടുവായനായ ഒരു ബിരുദവിദ്യാർത്ഥിയെപ്പോലെ വെറുതെ തർക്കിയ്ക്കുന്നതിൽ അദ്ദേഹത്തിനു യാതൊരു മടിയുമില്ല. അദ്ദേഹത്തെ അനുകരിച്ചു ഫാഗേത് പറയുന്നതു നോക്കൂ: 'അഖണ്ഡമായ വസ്തു ഖണ്ഡങ്ങളേക്കാൾ വലുതായിരിയ്ക്കും; തീർച്ചയായും, അപ്പോൾ അഖണ്ഡത്തേക്കാൾ ചെറുതാണു ഖണ്ഡമെന്നു വരുന്നു; അതെ, അതുകൊണ്ടു തത്വചിന്തകരാണു രാജ്യം ഭരിയ്ക്കേണ്ടതെന്നു തെളിഞ്ഞു കഴിഞ്ഞു; എന്തുകൊണ്ട്? ഈ വിഷയം വേണമെങ്കിൽ നമുക്കൊന്നുകൂടി ചർച്ച ചെയ്യാം!'.

പക്ഷേ, പ്ലേറ്റോയെക്കുറിച്ചുള്ള ആക്ഷേപത്തിന്റെ പാരമ്യമാണത്; 'സംവാദങ്ങൾ' ഇന്നും അമൂല്യമായൊരു വിജ്ഞാനനിധിയായിത്തന്നെ കരുതിപ്പോരുന്നുണ്ട്. (സോക്രട്ടീസിന്റെ ക്ഷമാപണം, ക്രിറ്റോ, ഫേദോ, സിമ്പോസിയം, ഗോർഗിയാസ്, ഫേദ്രസ്, പാർമനൈഡ്സ്, സ്റ്റേറ്റ്സ്മാൻ എന്നിവയാണ 'സംവാദങ്ങളി'ൽ പ്രധാനപ്പെട്ടവ: അവയ്ക്കു പുറമേ, 'റിപ്പബ്ളിക്കി'ന്റെ (The Republic) 327-32, 336-77, 384-85, 392-426, 433-35, 441-76, 481-83, 512-20, 572-94. എന്നീ ഭാഗങ്ങളും സവിശേഷശ്രദ്ധയർഹിയ്ക്കുന്നുണ്ട്. സ്വയം സമ്പൂർണമായൊരു പ്രബന്ധമെന്ന നിലയിൽ വേറിട്ടുനിൽക്കുന്ന 'റിപ്പബ്ളിക്ക്' പിന്നീടൊരു പുസ്തകമായി പുറത്തു വന്നു; അദ്ദേഹത്തിന്റെ അദ്ധ്യാത്മചിന്ത, ദൈവവിചാരങ്ങൾ, നൈതികബോധം, മനശ്ശാസ്ത്രവീക്ഷണങ്ങൾ, വിദ്യാഭ്യാസപദ്ധതികൾ, രാഷ്ട്രീയനിലപാടുകൾ, കലാസിദ്ധാന്തങ്ങൾ തുടങ്ങി സകലതും നമുക്കതിൽ കാണാം. ആധുനികതയുടെ ഗന്ധവും സമകാലികാഭിരുചികളും ചുരത്തുന്ന കമ്മ്യൂണിസവും സോഷ്യലിസവും, ഫെമിനിസവും ജനനനിയന്ത്രണവും, ബീജഗുണോൽക്കർഷവിജ്ഞാനവും, നീഷേയുടെ സദാചാരമൂല്യങ്ങളും പ്രഭുത്വവാഴ്ചയും, റൂസോയുടെ പ്രകൃതിയിലേയ്ക്കുള്ള തിരിച്ചുപോക്കും, ഇച്ഛാ

സ്വാതന്ത്ര്യം ഉയർത്തിപ്പിടിയ്ക്കുന്ന വിദ്യാഭ്യാസവും, ബെർഗ്സണും ഫ്രോയിഡും നടത്തിയ മാനസികാപഗ്രഥനങ്ങളും എല്ലാമെല്ലാം 'സംവാദങ്ങളി'ലുണ്ട്. വിഭവപരിമിതികളില്ലാത്ത ഒരാതിഥേയൻ വിദ്യാവ്യസനികൾക്കു നൽകുന്ന സമൃദ്ധമായൊരു വിരുന്നുസൽക്കാരമാണത്. 'പ്ലേറ്റോയാണു തത്വചിന്ത, തത്വചിന്ത പ്ലേറ്റോയും!' എന്നുറക്കെ പ്രഖ്യാപിയ്ക്കുന്ന എമേഴ്സൺ (Emerson : Representative Men) ഖുറാനെക്കുറിച്ച് ഒമർ പറഞ്ഞ അതേ വാക്കുകൾ 'റിപ്പബ്ളിക്കി'നും ചാർത്തിക്കൊടുക്കുന്നു: 'സകല ഗ്രന്ഥശാലകളും കത്തിച്ചുകളയാം, അവയുടെ മൂല്യങ്ങളെല്ലാം ഈയൊരു പുസ്തകത്തിലുണ്ട്! .

അതുകൊണ്ടു 'റിപ്പബ്ളിക്ക്' നമുക്കൽപ്പം വിശദമായി പഠിയ്ക്കാം.

**1.4. നീതിയുടെ പ്രശ്നം**

'സെഫാലസെ'ന്ന ഒരു പ്രഭുവിന്റെ വസതിയിൽവെച്ചാണു 'സംവാദങ്ങൾ' നടക്കുന്നത്. പ്ലേറ്റോയുടെ സോദരന്മാരായ ഗ്ലോക്കണും അഡിയേമാന്റസും, കർക്കശനും മുൻകോപിയുമായ സോഫിസ്റ്റ് ത്രസിമാക്കാസും സദസ്യരായുണ്ട്. സംവാദത്തിൽ പ്ലേറ്റോയുടെ വക്താവായ സോക്രട്ടീസ്, സെഫാലസിനോടു ചോദിക്കുകയാണ്:

'എന്താണു ധനസമ്പാദനം വഴി ലഭിയ്ക്കുന്ന പരമമായ ഗുണം?' '

സത്യസന്ധനും ദാനശീലനും നീതിമാനുമായിരിയ്ക്കാൻ സഹായിയ്ക്കുന്നതുകൊണ്ടാണു ധനമൊരു അനുഗ്രഹമായി മാറുന്നതെന്നു സെഫാലസ് മറുപടി പറഞ്ഞു. സഹജമായ കൗശലഭാവത്തോടെ, നീതിയെന്നതുകൊണ്ട് അദ്ദേഹം എന്താണർത്ഥമാക്കുന്നതെന്നു സോക്രട്ടീസ് വീണ്ടും ചോദിച്ചു; തുടർന്നു തത്വചിന്താപരമായൊരു യുദ്ധത്തിന്റെ വേട്ടനായ്ക്കൾ കെട്ടഴിഞ്ഞു നാലുപാടും പരക്കുകയാണ്. ഒരു നിർവചനം രൂപീകരിയ്ക്കുന്നതുപോലെ ബുദ്ധിമുട്ടു പിടിച്ച യാതൊന്നുമില്ല; മനസ്സിന്റെ വ്യക്തതയും കൃത്യതയും വെളിവാക്കുന്ന അത്രയേറെ കഠിനമായൊരു അഭ്യാസവും പരീക്ഷയുമില്ല. സെഫാലസ് സമർപ്പിയ്ക്കുന്ന ഓരോ നിർവചനവും ഒന്നിനൊന്നു നിർവീര്യമാക്കുന്നതു സോക്രട്ടീസിനെ സംബന്ധിച്ചു നിസ്സാരമാണ്. അക്ഷമനായ ത്രസി

മാക്കാസ് ഒരു 'ഗർജ്ജന'ത്തോടെ അവസാനം പൊട്ടിത്തെറിച്ചു:

'എന്തൊരു വിഡ്ഢിത്തമാണു താങ്കൾ പുലമ്പുന്നത്, സോക്രട്ടീസ്? മാത്രമല്ല, ഇവരിങ്ങനെ കഥയില്ലാത്തവരെപ്പോലെ പരിഭ്രമിയ്ക്കുന്നതിന്റെ കാര്യവും എനിയ്ക്കു മനസ്സിലാകുന്നില്ല? നീതിയെന്താണെന്നു താങ്കൾക്കറിയണമെങ്കിൽ നിരന്തരം ചോദ്യങ്ങൾ ചോദിയ്ക്കാതെ സ്വയം ഉത്തരം പറയുകയാണു വേണ്ടത്; മറിച്ച് മറ്റുള്ളവർ പറയുന്നതു തെറ്റാണെന്നു സമർത്ഥിച്ചു സ്വയം അഭിമാനിയ്ക്കുകയല്ല..... ചോദ്യം ചോദിയ്ക്കാൻ ആർക്കും കഴിയും, ഉത്തരം പറയാനാണ് ആരുമില്ലാത്തത്!'.

സോക്രട്ടീസിനു യാതൊരു ക്ലേശവുമുണ്ടായില്ല; ഉത്തരം പറയുന്നതിനു പകരം അദ്ദേഹം ചോദ്യങ്ങൾ ആവർത്തിച്ചുകൊണ്ടേയിരുന്നു; കുറച്ചുനേരത്തെ തട്ടും തടവും കഴിഞ്ഞു നിരായുധനായ ത്രസിമാക്കസിനെത്തന്നെ സ്വയമൊരു നിർവചനത്തിനു നിർബന്ധിയ്ക്കുന്നവിധം അദ്ദേഹം പ്രകോപിപ്പിച്ചു.

*'എങ്കിൽ, കേൾക്കൂ', ക്ഷുഭിതനായ ആ സോഫിസ്റ്റ് പറഞ്ഞു, 'ശക്തിയാണു ശരിയെന്നു ഞാൻ പ്രഖ്യാപിയ്ക്കുന്നു, ശക്തിശാലികളുടെ പരിഗണനയാണു നീതി! ഏകാധിപത്യപരവും പ്രഭുത്വപരവും ജനാധിപത്യപരവുമായ ഭരണകൂടങ്ങൾ സ്വന്തം താൽപ്പര്യങ്ങൾ സംരക്ഷിയ്ക്കുന്നതിനു നിയമങ്ങളുണ്ടാക്കുന്നു; അവരുടെ നിർദ്ദേശങ്ങൾക്കനുസരിച്ചു രൂപീകൃതമായ നിയമങ്ങൾ, പിന്നീടു പ്രജകൾക്കു ബാധകമായ 'നീതി'യായി വ്യാഖ്യാനിയ്ക്കപ്പെടുകയാണു ചെയ്യുന്നത്; അതേ നിയമങ്ങൾ അതിലംഘിയ്ക്കുന്നത് 'അനീതി'യായി കണക്കാക്കി അവർതന്നെ ശിക്ഷ നടപ്പാക്കുകയും ചെയ്യുന്നു. വലിയ തോതിലുള്ള അനീതികളെക്കുറിച്ചാണു ഞാനിപ്പോൾ പറയുന്നത്; ഏകാധിപത്യഭരണത്തിലാണു ഞാനുദ്ദേശിക്കുന്ന അർത്ഥം കൃത്യമായി പ്രകടമാകുന്നത്; അവിടെ ചതിയും ബലവും പ്രയോഗിച്ചു പ്രജകളുടെ സ്വത്തുക്കൾ, ചില്ലറയായല്ല മൊത്തമായിത്തന്നെ, രാജകീയഖജനാവിലേയ്ക്കു മുതൽക്കൂട്ടുന്നു. അങ്ങനെ തങ്ങളുടെ ധനം മുഴുവൻ കവർന്നു ധിക്കാരപൂർവം പ്രയോഗിയ്ക്കുന്ന രാജാവിനെ കള്ളനും ചതിയനുമായി കണ്ടു നിഷ്ഠുരം നിന്ദിയ്ക്കേണ്ടതിനുപകരം ദാനശീലനും അനുഗൃഹീതനുമായി*

*വാഴ്ത്തുകയാണു ജനങ്ങൾ ചെയ്യുന്നത്. പീഡാനുഭവങ്ങളെ ഭയക്കുന്നതു കൊണ്ടാണു ചിലർ അനീതി നിന്ദാർഹമായി കാണുന്നത്; അല്ലാതെ സ്വന്തം അനീതികളെക്കുറിച്ചുള്ള മനസ്സാക്ഷിക്കുത്തുകൊണ്ടല്ല!'.*

ഈ ചിന്ത, തീർച്ചയായും, ആധുനികകാലത്തു നീഷേയുടെ പേരു മായാണു ബന്ധപ്പെട്ടിരിക്കുന്നത്. 'സ്വയം സാത്വികരെന്നു കരുതുന്ന ദുർബലരെക്കുറിച്ച്, അവരുടെ മുടന്തൻ കാലുകളെക്കുറിച്ച്, ചിന്തിച്ചു ഞാൻ സ്വയം ചിരിക്കാറുണ്ട്' (Nietzche : Thus spake Zarathushtra). 'ഒരു സഞ്ചി നിറയെ ശരിയേക്കാൾ ഒരു കൈനിറയെ ശക്തിയാണു മെച്ച'മെന്ന ഈ ആശയംതന്നെയാണു സ്റ്റേണറും (Sterner) പ്രകടിപ്പിy ക്കുന്നത്. പ്ലേറ്റോ ഗോർഗിയാസിൽ അവതരിപ്പിക്കുന്ന ഈ സിദ്ധാന്തം തത്വചിന്തയുടെ ചരിത്രത്തിൽ ഒരുപക്ഷേ മറ്റൊരിടത്തും അത്രയും ശക്തമായി പ്രകടിപ്പിക്കപ്പെട്ടിട്ടില്ല; ശക്തരുടെ ബലത്തെ സന്തുലിതമാക്കാനുള്ള ദുർബലരുടെ കണ്ടുപിടിത്തമായി സദാചാരങ്ങളെ സോഫിസ്റ്റായ കാലിക്ലിസ് തള്ളിപ്പറയുന്നുണ്ട്:

*ദുർബലരായവർ സ്വന്തം താൽപ്പര്യങ്ങൾ സംരക്ഷിക്കുന്നതിനു തരാതരംപോലെ അധിക്ഷേപവും അഭിനന്ദനവും പ്രയോഗിക്കുന്നു; അയൽക്കാർക്കുള്ളതിൽ കൂടുതൽ തങ്ങൾക്കുണ്ടായിക്കാണാനുള്ള മോഹമാണു വഞ്ചന അനീതിയാണെന്നു പറയുമ്പോൾ അവരർത്ഥമാക്കുന്നത്; സഹജമായ അപകർഷതാബോധം മൂലം എല്ലാവർക്കും തുല്യനീതി ലഭിക്കുന്നതിൽ അവർക്കു സന്തോഷമേയുള്ളൂ... പക്ഷേ, അവർക്കിടയിൽ ജനിക്കുന്ന ശക്തനായൊരു മനുഷ്യൻ സകല പ്രതിബന്ധങ്ങളും തട്ടിത്തകർത്തു രക്ഷപ്പെടുകതന്നെ ചെയ്യും; (ഇവിടെ അതിമാനുഷസങ്കൽപ്പമാണു സൂചിപ്പിക്കപ്പെടുന്നത്). പ്രകൃതിവിരുദ്ധമായി നാം പ്രയോഗിക്കുന്ന മന്ത്രങ്ങളും വശ്യങ്ങളുമല്ല, നിയമങ്ങൾ പോലും, അയാൾ കാൽക്കീഴിലിട്ടു ചവിട്ടിത്തേക്കും..... സത്യസന്ധമായി ജീവിക്കണമെന്നു കരുതുന്നവർ ആഗ്രഹങ്ങൾക്കു തടയിടാനല്ല, വളർത്തിക്കൊണ്ടുവരാനാണു ശ്രമിക്കേണ്ടത്; മാത്രമല്ല, സ്വയം വളരുന്ന മോഹങ്ങളെ ബുദ്ധിയുപയോഗിച്ചു നിയന്ത്രിക്കാനും നിറവേറ്റാ*

*നം ശ്രമിക്കണം; അതാണ സ്വാഭാവികനീതിയും സ്വഭാവമഹിമയു മെന്ന ഞാനുറപ്പിച്ചുപറയുന്നു. പക്ഷേ, ബഹുഭൂരിപക്ഷംപേർക്കും ഇ തു പ്രായോഗികമായി നടപ്പാക്കാനാവില്ല; സ്വന്തം കഴിവുകേടു മറയ്ക്കു ന്ന ലജ്ജ മൂലം അവർ അത്തരക്കാരെ വിഷയലമ്പടന്മാരായി മുദ്ര കുത്തുന്നു....... ഉദാത്തമതികളെ പാദദാസരാക്കി സ്വയം ഭീരുക്കളായ അവർ നീതിയെ പ്രകീർത്തിക്കുന്നു.*

സത്യത്തിൽ, ആത്മബോധമില്ലാത്ത അടിമകളുടെ സദാചാരസ ങ്കൽപ്പമാണ നീതി; ധീരസദാചാരത്തിനുപകരം അതൊരു ദാസസ ദാചാരമായി മാറുന്നു; അതുകൊണ്ടു മനുഷ്യന്റെ നന്മ ധൈര്യവും ബു ദ്ധിയുമാണെന്ന വിശ്വാസത്തിൽ നിന്നാണ നാം തുടങ്ങേണ്ടത്.

ഒരുപക്ഷേ, ഏതൻസിന്റെ വിദേശനയങ്ങളിൽ പ്രകടമായിക്കൊ ണ്ടിരുന്ന സാമ്രാജ്യത്വപരമായ സമീപനത്തിന്റെ പ്രതിഫലനമായി രിയ്ക്കാം, തീവ്രമായ ഈ 'സദാചാരവിരുദ്ധ'മനോഭാവം. പെരിക്ലിസി ന്റെ ഒരു പ്രബന്ധത്തിൽ ഇങ്ങിനെ പറയുന്നു: 'പ്രജകളുടെ സൗമന സ്യത്തേക്കാൾ സ്വന്തം ശക്തിയിലാണ സാമ്രാജ്യം നിലനിൽക്കേ ണ്ടത്. സ്പാർട്ടയ്ക്കെതിരായ യുദ്ധത്തിൽ പങ്കു ചേരുന്നതിനു മെലോസി ന്റെമേൽ ഏതൻസിലെ ഉദ്യോഗസ്ഥന്മാർ സമ്മർദ്ദം ചെലുത്തിയിരു ന്നതായും അതേ ചരിത്രകാരൻ രേഖപ്പെടുത്തുന്നുണ്ട്: 'ലോകത്തിന്റെ ഗതി നോക്കുമ്പോൾ അതാണ ശരിയെന്ന നമുക്കു ബോദ്ധ്യമാകും, തുല്യതയുള്ളവർക്കുമാത്രമേ ഇനി അധികാരം നിലനിർത്താനാവൂ; ശ ക്തരായവർ ഇഷ്ടമുള്ളതു ചെയ്യും, അവരുടെ അന്തിമവിധി ദുർബലർ അനുഭവിച്ചേ തീരൂ!' (Perecles: History of the Peloponnesian war). നീതിശാസ്ത്രത്തിന്റെ കാതലും സദാചാരസംഹിതയുടെ അടിസ്ഥാന പരവുമായൊരു പ്രശ്നമാണ നാമിവിടെ നേരിടുന്നത്. എന്താണ നീ തി? ധാർമ്മികതയോ അധികാരമോ നാം ലക്ഷ്യം വെയ്ക്കേണ്ടത്? സാത്വികതയോ ശക്തിയോ അഭികാമ്യം?

ഈ സിദ്ധാന്തങ്ങളുയർത്തുന്ന വെല്ലുവിളി എങ്ങനെയാണ സോ ക്രട്ടീസ്, അഥവാ പ്ലേറ്റോ, നേരിട്ടത്? ആദ്യമൊക്കെ പ്രശ്നത്തിന്റെ ഗൗരവം മാനിക്കാതെ, വ്യക്തികളും സമൂഹവുമായുള്ള പരസ്പരബന്ധ

മാണ നീതിയെന്ന് അദ്ദേഹം ചൂണ്ടിക്കാണിച്ചു; പക്ഷേ വ്യക്തിപരമായൊരു പെരുമാറ്റരീതിയേക്കാൾ സാമൂഹ്യഘടനയുടെ ഭാഗമെന്ന നിലയ്ക്കു നീതിയെ സമീപിക്കുന്നതാണ് ഉചിതമെന്നു പ്ലേറ്റോ കരുതി. നീതിനിഷ്ഠമായൊരു രാഷ്ട്രത്തെ സങ്കൽപ്പിയ്ക്കാൻ കഴിയുമെങ്കിൽ, നീതിമാനായ മനുഷ്യനെ കുറേക്കൂടി വ്യക്തമായി വിവരിയ്ക്കാനാകുമെന്ന് അദ്ദേഹം മനസ്സിലാക്കി. മനുഷ്യന്റെ കാഴ്ചപ്പാടുകൾ അറിയുന്നതിനു നീതിയെ അടുത്തും അകലത്തും നിർത്തി പരിശോധിയ്ക്കുമ്പോൾ വിഷയത്തിൽനിന്നുള്ള വ്യതിചലനത്തിനു മാപ്പു ചോദിയ്ക്കുന്നുമുണ്ട്, അദ്ദേഹം. വ്യക്തിപരമായ പെരുമാറ്റങ്ങളുടെ ഹ്രസ്വമായ പരിപ്രേക്ഷ്യത്തേക്കാൾ സാമൂഹ്യവിശാലതയിൽ നീതിയെ വിശകലനം ചെയ്യുന്നതാണു നല്ലതെന്ന് അദ്ദേഹം വാദിച്ചു. സത്യത്തിൽ കുശാഗ്രബുദ്ധിയായ ആ ആചാര്യൻ രണ്ടു പുസ്തകങ്ങൾ കൂട്ടിത്തുന്നാനുള്ള സൂചിയായി ആ വാദത്തെ മാറ്റുകയാണു ചെയ്തത്. വ്യക്തിസദാചാരത്തിന്റെ മാത്രമല്ല, സാമൂഹ്യപുനരുദ്ധാരണത്തിന്റെ പ്രശ്നങ്ങളും അദ്ദേഹം ചർച്ച ചെയ്യാനുദ്ദേശിയ്ക്കുന്നുണ്ട്. മനസ്സിൽ സൂക്ഷിച്ചുപോന്ന ആദർശരാഷ്ട്രസങ്കൽപ്പം അവതരിപ്പിയ്ക്കാൻ പ്രതിജ്ഞാബദ്ധനാണു പ്ലേറ്റോ. അങ്ങനെയാണു താൽക്കാലികമായ ആ വ്യതിചലനം പുസ്തകത്തിന്റെ സത്തയും മൂല്യവുമായി മാറുന്നത്; അതിന്റെ പേരിൽ അദ്ദേഹത്തോടു ക്ഷമിയ്ക്കാൻ നാം മടി കാണിയ്ക്കേണ്ടതില്ല.

### 1.5. രാഷ്ട്രീയമായ പ്രശ്നം

മനുഷ്യർ ലളിതപ്രകൃതക്കാരായിരുന്നെങ്കിൽ നീതി വളരെ എളുപ്പത്തിൽ നിർവചിയ്ക്കാമെന്നു പ്ലേറ്റോ അഭിപ്രായപ്പെടുന്നു; അങ്ങനെ വരുമ്പോൾ അരാജകമായൊരു കമ്മ്യൂണിസം മാത്രം മതിയാകുമായിരുന്നു. തുടർന്നു കുറച്ചു നേരത്തേയ്ക്ക് അദ്ദേഹത്തിന്റെ ഭാവന ചിറകു വിരിയ്ക്കുന്നതു നോക്കൂ:

*അവരുടെ ജീവിതരീതി നമുക്കൊന്നു നോക്കാം..... അവർ ചോളവും വീഞ്ഞും വസ്ത്രങ്ങളും ചെരിപ്പുകളും ഉത്പാദിപ്പിയ്ക്കുകയും താമസിയ്ക്കുന്നതിനു വീടുകൾ പണിയുകയും ചെയ്യും; വേനൽക്കാലത്തു മിതമാ*

*യ വസ്ത്രങ്ങൾമാത്രം ധരിച്ച നഗ്നപാദരായും ശൈത്യകാലത്തു മൂടിപ്പു തച്ചും അവർ പണിയെടുക്കും. ഗോതമ്പും ബാർലിയുമായിരിക്കും അവരുടെ പ്രധാനഭക്ഷണം. ഗോതമ്പു പൊടിച്ച് അവർ അപ്പവും റൊട്ടിയും ചുട്ടെടുത്തു മധുരപലഹാരങ്ങളുണ്ടാക്കും; അവയെല്ലാം തുടച്ചു വൃത്തിയാക്കിയ ഇലകളിലോ ഈറ്റപ്പായകളിലോ വിളമ്പി ഭക്ഷിച്ച ശേഷം മൃദുവായ മരത്തടികളിൽ ചാരിക്കിടന്നു കുറച്ചു വിശ്രമിക്കും. ഉത്സവവേളകളിൽ കുട്ടികളടക്കം എല്ലാവരും ഒത്തുചേർന്നു മുടിയിൽ പൂമാലകളണിഞ്ഞു വീഞ്ഞു കുടിക്കുകയും ദൈവങ്ങളെ പാട്ടുപാടി വാഴ്ത്തുകയും ചെയ്യും; ദാരിദ്ര്യത്തിനും യുദ്ധത്തിനുമെതിരെ സദാ ഒരു നോട്ടമുള്ളതുകൊണ്ടു കുടുംബത്തിന്റെ അംഗസംഖ്യ വരുമാനവുമായി ബന്ധപ്പെടുത്തി അവർ സൗഹൃദപൂർണമായ ജീവിതം ആസ്വദിയ്ക്കും. ഭക്ഷണം രുചികരമായി വേവിച്ചു കഴിക്കാൻ ആവശ്യമായ നാടൻ പച്ചക്കറികളും കാബേജും ഉള്ളിയും തുടങ്ങിയവക്കുപുറമേ പാലും എണ്ണയും ഉപ്പും അവരുടെ പക്കലുണ്ടാകും; അത്തിപ്പഴവും പരിപ്പും ചേർത്ത ഒരു പായസംകൂടി നമുക്കവരുടെ ഭക്ഷണത്തിലുൾപ്പെടുത്താം; കടലയും കപ്പലണ്ടിയും അടുപ്പത്തു വറുത്തെടുത്തു കൊറിക്കുന്നതിനിടയിൽ വേണ്ടത്ര വെള്ളവും അവർ കുടിക്കും. അത്തരമൊരു സമീകൃതാഹാരം ദിവസേന ശീലിച്ചുപോരുന്നതുകൊണ്ട് നല്ലൊരു വാർദ്ധക്യകാലം സമാധാനപരമായി ജീവിക്കാനും അനന്തരാവകാശികളുടെ ആരോഗ്യം ഉറപ്പു വരുത്താനും അവർക്കു കഴിയും.*

ഇതിൽ പറയുന്ന സസ്യഭക്ഷണം, (ഒരുപക്ഷേ ശിശുഹത്യ വഴിയുള്ള) ജനനനിയന്ത്രണം, 'പ്രകൃതിയിലേക്കുള്ള തിരിച്ചുപോക്ക്', കാൽപ്പനികമായ ഏദൻ തോട്ടത്തിന്റെ ലാളിത്യം തുടങ്ങിയവ പ്രത്യേകം ശ്രദ്ധിയ്ക്കേണ്ടതുണ്ട്. പൊതുവേ 'ദോഷൈകദൃക്കാ'യ ഡയോജനിസ് പറയുന്നതുപോലെ, 'മൃഗങ്ങൾ ശാന്തശീലരും സ്വയംപര്യാപ്തരുമായതുകൊണ്ട് മനുഷ്യരായ നാം പിന്തിരിഞ്ഞു നടന്ന് അവരുടെ കൂടെ ജീവിയ്ക്കുകയാണു വേണ്ടതെ'ന്ന ചിന്തയുടെ ഒരു മാറ്റൊലി നമുക്കതിൽ കേൾക്കാം; ഒരു നിമിഷനേരത്തേക്കു പ്ലേറ്റോയെ ഫോരിയർ, സാങ്സൈമൺ, വില്യം മോറിസ്, ടോൾസ്റ്റോയ് തുടങ്ങിയവരുടെ

നിരയിൽ നിർത്താനും നാം ശ്രമിക്കും. പക്ഷേ പരസ്പരവിശ്വാസത്തി ന്റെ ഫലപ്രാപ്തിയിൽ അവരേക്കാൾ സംശയാലുവാണ പ്ലേറ്റോ; അ ങ്ങനെ അദ്ദേഹം ചോദ്യത്തിലേയ്ക്ക കടക്കുന്നു, ഇതുപോലൊരു ലളി തസുന്ദരമായ സ്വർഗം എന്താണ സാദ്ധ്യമാകാത്തത്? ആദർശരാഷ്ട്ര ങ്ങൾ എന്തുകൊണ്ടാണ ഭൂപടത്തിൽ പ്രത്യക്ഷപ്പെടാത്തത്?

ഉത്തരവും അദ്ദേഹംതന്നെ പറയുന്നുണ്ട്: അത്യാഗ്രഹവും ആഡം ബരവും മൂലം! മനുഷ്യരൊരിക്കലും ലളിതജീവിതത്തിൽ സംതൃപ്തരല്ല; ദുരാത്മാക്കളും ഉത്ക്കർഷേച്ഛുക്കളും അസൂയാലുക്കളും മത്സരബുദ്ധിക ളുമാണവർ; ഉള്ളതെല്ലാം മടുത്ത് ഇല്ലാത്തതിനെച്ചൊല്ലി വിലപിയ്ക്കു ന്നവരാണവർ; മറ്റൊരാളുടെ കൈവശമുള്ളതിൽ മാത്രമേ മനുഷ്യർക്കു താൽപ്പര്യമുള്ളൂ. അങ്ങനെ ഒരു കൂട്ടം ജനങ്ങൾ മറ്റൊരു കൂട്ടരുടെ ആ വാസദേശത്തേക്കു കടന്നുകയറുന്നു; മണ്ണിലെ പ്രകൃതിവിഭവങ്ങൾക്കു വേണ്ടി സംഘംചേർന്നു നടത്തുന്ന മത്സരങ്ങൾ യുദ്ധമായി മാറുന്നു. ധനകാര്യവും വാണിജ്യവും വളർന്നു പുതിയ വർഗവിഭാഗങ്ങളുണ്ടാകു ന്നു. 'ഓരോ നഗരവും യഥാർത്ഥത്തിൽ രണ്ടു നഗരങ്ങളെ ഉൾക്കൊ ള്ളുന്നുണ്ട്; ഒന്നു ദരിദ്രരുടേതും മറ്റേതു സമ്പന്നരുടേതും; അവ തമ്മി ലെപ്പോഴും കിടമത്സരങ്ങൾ നിലനിൽക്കും; ഓരോന്നിലും പിന്നെ അവാന്തരവിഭാഗങ്ങൾ വന്നുകൊണ്ടിരിക്കും; അതുകൊണ്ട് അവയെ ഒരൊറ്റ രാഷ്ട്രമായി പരിഗണിക്കുമ്പോൾ വലിയൊരു വിപത്തിലായി രിക്കും നാം ചെന്നുചാടുന്നത്'. ബൂർഷ്വാവ്യവസ്ഥിതി വഴി ഉയർന്നു വ രുന്നവർ സമ്പത്തിന്റെ പ്രത്യക്ഷമായ ഉപഭോഗവാസനകൾ പ്രകടി പ്പിച്ചു സാമൂഹ്യപദവികളിലേക്കു നടന്നു കയറാൻ ശ്രമിക്കുന്നു. 'ഭാര്യ മാരുടെപേരിൽ അവർ അത്യധികമായ ധനം ദുർവ്യയം ചെയ്യും'. സാ മ്പത്തികവ്യവസ്ഥയിൽ വരുന്ന ഈ മാറ്റം രാഷ്ട്രീയപരിവർത്തനങ്ങ ൾക്കു വഴിയൊരുക്കും: വ്യാപാരിയുടെ ധനം കർഷകന്റെ ഭൂമിയേക്കാ ൾ മൂല്യമുള്ളതാകുമ്പോൾ പ്രഭുത്വഭരണത്തെ മറി കടന്നു സമ്പന്നരായ കച്ചവടക്കാരും ധനാഢ്യരും തോളോടുതോൾ ചേർന്നു ഭരണം നിയ ന്ത്രിക്കും. അപ്പോൾ, സാമൂഹ്യശക്തികളേയും വികസനനയങ്ങളേയും

വിവേചനബുദ്ധിയോടെ ഒരുമിച്ചുചേർക്കേണ്ട രാജ്യഭരണതന്ത്രജ്ഞതക്കുപകരം അധികാരത്തിന്റെ ദുരാഗ്രഹങ്ങളും തൽപ്പരകക്ഷികളുടെ തന്ത്രങ്ങളും സമ്മേളിയ്ക്കുന്ന കക്ഷിരാഷ്ട്രീയം ഉയർന്നു വരും.

ഓരോ ഭരണകൂടവും സ്വയം കെട്ടിയുയർത്തിയ അടിസ്ഥാനഭാവങ്ങളുടെ ആധിക്യം മൂലമായിരിക്കും ആത്യന്തികമായി തകരുന്നത്. അധികാരപരിധി ചെറുതാകുന്തോറും പ്രഭുത്വഭരണം ക്ഷയോന്മുഖമാകുന്നു; പെട്ടെന്നു ധനം സമ്പാദിക്കാനുള്ള കരുതലില്ലാത്ത വെപ്രാളത്തിൽ വ്യാപാരികളുടെ ഭരണം തകരുന്നു; രണ്ടും വിപ്ലവത്തിലാണു ചെന്നവസാനിക്കുന്നത്. മിക്കവാറും നിസ്സാരമായ കാര്യങ്ങളിൽനിന്നാണു വിപ്ലവം പൊട്ടിപ്പുറപ്പെടുക; ആ വിഷയങ്ങൾ പക്ഷേ വളരെക്കാലമായി അടിഞ്ഞുകൂടിയ തെറ്റുകളുടെ പ്രത്യാഘാതങ്ങളായിരിക്കും; ശ്രദ്ധിക്കപ്പെടാത്ത രോഗങ്ങൾകൊണ്ടു ശരീരം ക്ഷീണിയ്ക്കുമ്പോൾ ഗുരുതരമായ മറ്റൊരു രോഗം ബാധിയ്ക്കുന്നതുപോലെ! 'അപ്പോൾ ജനാധിപത്യത്തിന്റെ ഊഴം വന്നെത്തും: അതുവരെ ചൂഷണം ചെയ്തിരുന്നവരെ പരാജയപ്പെടുത്തി, സാധാരണ ജനങ്ങൾ സ്വാതന്ത്ര്യവും അധികാരവും തുല്യമായി പങ്കുവെയ്ക്കും'.

ജനാധിപത്യംപോലും അമിതോപയോഗം മൂലം സ്വയമേവ നശിയ്ക്കും. പൊതുനയങ്ങൾ രൂപീകരിയ്ക്കാനും അധികാരം പ്രയോഗിയ്ക്കാനുമുള്ള തുല്യമായ അവകാശമാണു ജനാധിപത്യത്തിന്റെ ആധാരം. ഒറ്റനോട്ടത്തിൽ ആകർഷകമായ ഒരേർപ്പാടാണത്; വിവേകപൂർണമായ നയങ്ങൾ സ്വീകരിയ്ക്കാനും കഴിവുറ്റ ഭരണാധികാരികളെ തിരഞ്ഞെടുക്കാനുമുള്ള വിവരവും വിദ്യാഭ്യാസവും സാധാരണ പൗരന്മാർക്കില്ലാത്തതുകൊണ്ട്, കാലക്രമേണ ജനാധിപത്യം വിനാശത്തിലേക്കു നീങ്ങും. 'കാര്യങ്ങൾ ശരിയായി മനസ്സിലാകാത്തതുകൊണ്ട്, അധികാരികൾ പറയുന്നതു വിശ്വസിക്കാൻ മാത്രമേ ജനങ്ങൾക്കു കഴിയൂ" നിയമം പാസാക്കാനും തള്ളിക്കളയാനും ജനശ്രദ്ധ പിടിച്ചുപറ്റുന്ന മാദ്ധ്യമം വഴി അതിനെ വാഴ്ത്തുകയോ താഴ്ത്തുകയോ ചെയ്താൽ മതി. (ഈ പരാമർശം, തീർച്ചയായും, പുതിയ ആശയങ്ങളെ അപഹസിച്ച് ആക്ഷേപഹാസ്യനാടകങ്ങൾ പടച്ചു വിടുന്ന അരിസ്റ്റോഫെ

നീസിനുള്ള നല്ലൊരു 'കൊട്ടാ'ണ്!) രാഷ്ട്രനൗകയ്ക്കു മുന്നോട്ടു പോകാൻ കഴിയാത്ത പ്രക്ഷുബ്ധമായൊരു സമുദ്രമാണു ജനായത്തഭരണം; വാഗ് വൈഭവങ്ങളുടെ ഓരോ കൊടുങ്കാറ്റും വേലിയേറ്റങ്ങൾ സൃഷ്ടിച്ച് മാർഗഭ്രംശത്തിനു കാരണമാകുന്നു. ജനാധിപത്യത്തിന്റെ പര്യവസാനം നിഷ്ഠുരമായൊരു സ്വേച്ഛാധിപത്യമായിരിയ്ക്കും; മുഖസ്തുതി ഇഷ്ടപ്പെടുന്ന 'മധുപാനപ്രിയരാ'യ ജനങ്ങളുടെ രക്ഷകനായി സ്വയം വിശേഷിപ്പിച്ചു മനസ്സാക്ഷിക്കുത്തില്ലാത്ത കൗശലക്കാരനായൊരു വൈതാളികൻ അവസാനം പരമാധികാരത്തിലേക്കു കടന്നുവരും. (ഇതിനൊരു ഉത്തമോദാഹരണമാണു റോമിന്റെ ചരിത്രം!).

രാഷ്ട്രീയനേതൃത്വത്തെ തിരഞ്ഞെടുക്കാനുള്ള അധികാരം നിരക്ഷരരായ ജനക്കൂട്ടത്തിന്റെ നിഷ്ക്കളങ്കതക്കും മനശ്ചാഞ്ചല്യത്തിനും വിട്ടുകൊടുക്കുന്ന ആ വിഡ്ഢിത്തത്തെക്കുറിച്ചു ചിന്തിയ്ക്കുന്തോറും പ്ലേറ്റോയുടെ അമ്പരപ്പു വർദ്ധിയ്ക്കുന്നുണ്ട്; ജനാധിപത്യത്തിന്റെ വേദിയ്ക്കു പിന്നിൽ മറഞ്ഞുനിന്നു സമ്പന്നതാൽപ്പര്യങ്ങളുടെ ചരടു വലിയ്ക്കുന്ന കൗശലക്കാരായ ധനമോഹികളുടെ കഥ പറയാനുമില്ല. ചെരിപ്പുണ്ടാക്കുന്ന നിസ്സാരമായൊരു കാര്യത്തിനുപോലും പ്രത്യേകപരിശീലനം ലഭിച്ചവരെ തേടിപ്പോകുന്നുണ്ടെങ്കിൽ, വോട്ടുകൾ നേടിയെടുക്കുന്നതിൽമാത്രം കഴിവു തെളിയിച്ചവർക്കു രാഷ്ട്രഭരണത്തിനു യോഗ്യതയുണ്ടെന്നു നമുക്കെങ്ങനെ തീർച്ചപ്പെടുത്താനാവും? രോഗം വന്നാൽ പരിശീലനം ലഭിച്ച ഭിഷഗ്വരനെയാണു നാം സമീപിക്കുന്നത്; അതിനുള്ള സാങ്കേതികമായ യോഗ്യതക്കും പ്രത്യേകമായ തയാറെടുപ്പിനുമുള്ള സാക്ഷ്യപത്രമാണ്, അദ്ദേഹത്തിന്റെ ബിരുദം; അതല്ലാതെ സുന്ദരനും വാചാലനുമായൊരു ഭിഷഗ്വരനെ നാമൊരിക്കലും അന്വേഷിച്ചു പോകാറില്ല; അതുകൊണ്ട്, രാഷ്ട്രത്തിനു രോഗം ബാധിക്കുമ്പോൾ മഹത്തുക്കളും ജ്ഞാനികളുമായവരുടെ സേവനോപദേശങ്ങൾക്കല്ലേ നാം കാതോർക്കേണ്ടത്? പൊതുഭരണം കൈകാര്യം ചെയ്യുന്നതിനു യോഗ്യതയില്ലാത്തവരെ ഒഴിവാക്കി, യോഗ്യരായവരെ തിരഞ്ഞെടുത്തു പരിശീലിപ്പിക്കുന്ന ഒരു സംവിധാനത്തിനു രൂപംനൽകുകയാ

ണ രാഷ്ട്രീയതത്വചിന്ത നേരിടുന്ന പ്രധാനപ്രശ്നം.

**1.6. മാനസികമായ പ്രശ്നം**

ഈ രാഷ്ട്രീയപ്രശ്നങ്ങൾക്കുപിന്നിൽ പ്രവർത്തിക്കുന്നതു മനുഷ്യന്റെ അടിസ്ഥാനസ്വഭാവങ്ങളാണ്; അതുകൊണ്ടു രാഷ്ട്രീയം മനസ്സിലാക്കുന്നതിനു, നിർഭാഗ്യവശാൽ, മനശ്ശാസ്ത്രംകൂടി പഠിച്ചേ തീരൂ. 'മനുഷ്യനെപ്പോലെയാണു രാഷ്ട്രവും'; 'മനുഷ്യസ്വഭാവം വ്യത്യസ്തമായിരിക്കുന്നതുപോലെ ഭരണകൂടങ്ങളും വ്യത്യസ്തമായിരിക്കും; മനുഷ്യപ്രകൃതത്തിൽനിന്നാണു രാഷ്ട്രരൂപമുണ്ടാകുന്നത്'. നല്ല മനുഷ്യരില്ലെങ്കിൽ നല്ല രാഷ്ട്രവും നാം പ്രതീക്ഷിയ്ക്കേണ്ടതില്ല; സംഭവിയ്ക്കുന്ന മാറ്റങ്ങളെല്ലാം അടിസ്ഥാനവസ്തുതകളെ സ്പർശിയ്ക്കാതെ കടന്നുപോകും.

'ജനങ്ങൾ എത്ര രസികരാണെന്നു നോക്കൂ! സദാ താലോലിച്ചു വഷളാക്കിയ ചിരകാലരോഗങ്ങൾക്കു ശാശ്വതശമനം ലഭിയ്ക്കുമെന്നു വ്യാമോഹിച്ച് ആരോ പറഞ്ഞ ഒറ്റമൂലി പരീക്ഷിക്കുമ്പോൾ അസുഖം അധികരിക്കുകയല്ലാതെ യാതൊരാശ്വാസവും ലഭിക്കുന്നില്ല.. മനുഷ്യരാശിയുടെ കാപട്യത്തിനു കൃത്യമായ അറുതിവരുത്താൻ പരിഷ്ക്കരണശ്രമങ്ങൾക്കു സാധിക്കുമെന്നു സങ്കൽപ്പിച്ച് നിയമനിർമാണത്തിലൊരു കൈ പരീക്ഷിക്കുമ്പോൾ, നാടകത്തിലെന്നപോലെ, സത്യത്തിൽ മുറിച്ചു മാറ്റുന്നതു വീണ്ടും മുളച്ചു വരുന്ന രാവണശിരസ്സുകളാണെന്നു പക്ഷേ അവരറിയുന്നില്ല!'

രാഷ്ട്രീയതത്വചിന്തയുടെ അവിഭാജ്യമായ അസംസ്കൃതവസ്തുവെന്ന നിലയ്ക്ക് ആ മാനുഷിക'പദാർത്ഥ'ത്തെ നമുക്കൊന്നു പരിശോധിയ്ക്കാം.

ആഗ്രഹം, വികാരം, അറിവ് എന്നിങ്ങനെ മൂന്നുറവിടങ്ങളിൽനിന്നാണു മനുഷ്യപ്രകൃതം രൂപപ്പെടുന്നതെന്നു പ്ലേറ്റോ പറയുന്നു. ആഗ്രഹം, ചോദന, ജിജ്ഞാസ, വാസന തുടങ്ങിയവ ഒന്നാമതായും, വികാരം, ഊർജ്ജസ്വലത, ഉൽക്കർഷേച്ഛ, ധൈര്യം തുടങ്ങിയവ രണ്ടാമതായും, അറിവ്, വിചാരം, ബുദ്ധി, യുക്തി തുടങ്ങിയവ മൂന്നാമതായും മനസ്സിൽ നിലകൊള്ളുന്നു. മനുഷ്യരിൽ ജനനേന്ദ്രിയമാണ്, ആഗ്രഹത്തിന്റെ ആസ്ഥാനം; ലൈംഗികമായ ഊർജ്ജത്തിന്റെ തിളച്ചു മറി

യുന്ന ഒരു സംഭരണിയാണത്; ഹൃദയത്തിലും രക്തത്തിന്റെ ഓജസ്സിലും ഒഴുക്കിലുമാണ് വികാരത്തിന്റെ ഉറവിടം; മോഹവും അനുഭവവും വികാരങ്ങളുടെ മാറ്റൊലിയായി മുഴങ്ങുന്നു. തലയാണ്, അറിവിന്റെ പ്രഭവകേന്ദ്രം; ആഗ്രഹത്തിന്റെ കണ്ണായ അറിവിനു പക്ഷേ ആത്മാവിന്റെ സാരഥിയാകാനും കഴിയും.

ഈ ശക്തികളും ഗുണങ്ങളും എല്ലാ മനുഷ്യരിലുമുണ്ട്, വ്യത്യസ്തമായ തീവ്രതകളിലാണെന്നുമാത്രം. മോഹത്തിന്റെ മൂർത്തിമദ്ഭാവങ്ങളായി, ഭൗതികമായ നേട്ടങ്ങളിലും കലഹങ്ങളിലും മുഴുകി വെറി പിടിച്ചു നടക്കുന്ന ചിലർ ആർഭാടങ്ങളിൽ സ്വയം തിളങ്ങിനിൽക്കും; മറന്നുപോയ ലക്ഷ്യങ്ങളുമായി താരതമ്യം ചെയ്യുമ്പോൾ കൈവരിച്ച നേട്ടങ്ങൾ അവർ വെറും നിസ്സാരമായി കണക്കാക്കും; വ്യവസായ സാമ്രാജ്യങ്ങൾ കൗശലപൂർവം കൈകാര്യം ചെയ്യുന്ന മേധാവികളാണവർ. വിപദിധൈര്യത്തിനും വികാരങ്ങൾക്കും വിശുദ്ധക്ഷേത്രങ്ങളായ മറ്റു ചിലരുണ്ട്; എന്തിനുവേണ്ടിയാണു പൊരുതുന്നതെന്നു നോക്കാതെ വിജയത്തിലാണവരുടെ ശ്രദ്ധ; മോഹത്തേക്കാൾ കലഹത്തിലാണവർക്കു പ്രിയം; ഉടമസ്ഥതയിലല്ല, അധികാരത്തിലാണവരുടെ അഭിമാനം; കമ്പോളത്തിലല്ല യുദ്ധക്കളത്തിലാണവരുടെ ആനന്ദം; അവരാണു പട്ടാളവും നാവികപ്പടയും ഭരിക്കുന്നത്. ധ്യാനത്തിലും ജ്ഞാനത്തിലും സായൂജ്യം കണ്ടെത്തുന്ന ന്യൂനപക്ഷമാണു മൂന്നാമത്തെ കൂട്ടർ; സമ്പാദ്യമോ വിജയമോ അല്ല, അറിവാണവരുടെ ലക്ഷ്യം; കമ്പോളവും യുദ്ധക്കളവും ഉപേക്ഷിച്ചു പ്രശാന്തമായ ഏകാന്തചിന്തയിൽ മുഴുകി ഇരിയ്ക്കാനാണവർക്കിഷ്ടം; ചൂടിനേക്കാൾ പ്രകാശം പ്രസരിപ്പിക്കുന്ന അവരുടെ ലക്ഷ്യം അധികാരമല്ല, പരമസത്യമാണ്; ലോകജനത ഒരിയ്ക്കലും വേണ്ടതുപോലെ ഉപയോഗിക്കാതെ നീക്കിനിർത്തുന്ന വിവേകമതികളായ മനുഷ്യരാണവർ.

ഏതു ജോലിയും ആഗ്രഹത്തിൽനിന്നു മുള പൊട്ടി അറിവിന്റെ മാർഗത്തിൽ വളർന്നു വന്നു നിഷ്കപടമായ ആവേശത്തോടെ നിർവഹിയ്ക്കപ്പെടുമ്പോഴാണു കാര്യക്ഷമവും ഫലപ്രദവുമാകുന്നത്; വ്യാപാരിക

ൾ ഭരണത്തിൽ കൈകടത്താതെ ഉൽപ്പാദനവിതരണകാര്യങ്ങളിൽ ശ്രദ്ധ കേന്ദ്രീകരിയ്ക്കുകയും പട്ടാളമേധാവികൾ അധികാരമോഹം ഉപേക്ഷിച്ച സുരക്ഷാക്രമീകരണങ്ങളിൽ ജാഗരൂകരാകുകയും ചെയ്യുന്നതാണൊരു മാതൃകാരാഷ്ട്രത്തിന്റെ ലക്ഷണം; ശാസ്ത്രവും തത്വചിന്തയും വഴി അറിവു നേടി വളർന്നുവരുന്നവരെ ഭരണസാരഥ്യം ഏൽപ്പിയ്ക്കുന്നതാണു കൂടുതൽ അഭികാമ്യം. വിവേകത്തിന്റെ മാർഗദീപമില്ലെങ്കിൽ, ചിതറിത്തെറിയ്ക്കുന്ന മോഹങ്ങൾപോലെ, ജനങ്ങൾ അച്ചടക്കമില്ലാത്ത വെറുമൊരു ആൾക്കൂട്ടമായി മാറും; ആഗ്രഹങ്ങൾക്ക് അറിവിന്റെ വെളിച്ചം ആവശ്യമായി വരുന്നതുപോലെ ജനങ്ങൾക്കു തത്വചിന്തകരുടെ നേതൃത്വം ഒഴിവാക്കാനാവില്ല. 'ഹൃദയം നിറയെ ധനമോഹം മാത്രമുള്ള വ്യാപാരി ഭരണാധികാരിയാകുമ്പോൾ, അതല്ലെങ്കിൽ ഏകാധിപത്യഭരണത്തിനു സൈന്യാധിപൻ പട്ടാളത്തെ ഉപയോഗിക്കുമ്പോൾ, സർവനാശം അനിവാര്യമായിരിക്കും'; വ്യാപാരികൾ സാമ്പത്തികകാര്യങ്ങളിൽ അദ്വിതീയരായിരിക്കാം, സൈന്യാധിപർ യുദ്ധരംഗത്തു തിളങ്ങുന്നവരായിരിക്കാം; പക്ഷേ ഭരണരംഗത്തു തികച്ചും അയോഗ്യരാണു രണ്ടു കൂട്ടരും; അവരുടെ അപക്വമായ ഭരണകാലത്തു നയതന്ത്രം കക്ഷിരാഷ്ട്രീയത്തിൽ മുങ്ങിപ്പോകും; ശാസ്ത്രവും കലയും സമ്മേളിയ്ക്കുന്നതാണു നയതന്ത്രജ്ഞത; അതിൽ പ്രാവീണ്യം നേടിയെടുക്കുന്നതിനു വളരെക്കാലത്തെ പരിശ്രമവും ഉപാസനയും ആവശ്യമുണ്ട്. തത്വചിന്തകനായൊരു രാജാവിനുമാത്രമേ രാജ്യത്തെ ശരിയായി നയിക്കാൻ കഴിയൂ. 'തത്വചിന്തകർ രാജാക്കന്മാരാകുന്നതുവരെ, അഥവാ ഈ ലോകത്തെ രാജാക്കന്മാർക്കു തത്വചിന്തയുടെ ഊർജ്ജവും ചൈതന്യവും കൈവരിയ്ക്കാൻ കഴിയുന്നതു വരെ, വിവേകവും ഭരണനേതൃത്വവും ഒരാളിൽ സമ്മേളിക്കുന്നതു വരെ, മനുഷ്യരാശി ഒരിയ്ക്കലും കലാപങ്ങളിൽനിന്നു മുക്തരാവില്ല!'.

ഇതാണ്, പ്ലേറ്റോ മുന്നോട്ടു വെയ്ക്കുന്ന ചിന്തകളുടെ ആധാരശില.

### 1.7. മാനസികമായ പരിഹാരം

ശരി, അങ്ങനെയാണെങ്കിൽ നാമെന്താണു ചെയ്യേണ്ടത്?

'നഗരവാസികളായ മാതാപിതാക്കളുടെ സ്വഭാവം കുട്ടികൾ പഠിച്ചെടുക്കുന്നതിനു മുമ്പ്, പത്തുവയസ്സിനു താഴെയുള്ള കുട്ടികളെ ഗ്രാമത്തിലേയ്ക്കു പറഞ്ഞയച്ചാണ്' നാം തുടങ്ങേണ്ടത്; ഓരോ കാര്യത്തിലും മാതാപിതാക്കളെ അനുകരിയ്ക്കാൻ ശ്രമിയ്ക്കുന്ന ഒരു തലമുറയെ വെച്ചു നമുക്കൊരു ആദർശരാഷ്ട്രം സങ്കൽപ്പിയ്ക്കാനാവില്ല. കഴിയുന്നത്ര ശുദ്ധവും ശുഭ്രവുമായ പുസ്തകത്താളിൽത്തന്നെ ആദ്യാക്ഷരം കുറിയ്ക്കണം. വിവേകമതിയായൊരു ഭരണാധികാരി, ഒരു പരീക്ഷണമായെങ്കിലും, ഈ സാഹസത്തിനു തുടക്കം കുറിക്കുമെന്നു നമുക്കു പ്രത്യാശിയ്ക്കാം. (നാമിനി കാണാൻ പോകുന്നതുപോലെ, ഈ നിർദ്ദേശം സർവാത്മനാ സാക്ഷാത്ക്കരിയ്ക്കാനും ഒരു ചക്രവർത്തി തയാറായി!). ഓരോ കുട്ടിക്കും വിദ്യാഭ്യാസത്തിനു തുല്യമായ അവസരങ്ങൾ ഉറപ്പാക്കുന്നതിൽ യാതൊരു കാരണവശാലും വീഴ്ചവരുത്താൻ പാടില്ല. കഴിവും പ്രതിഭയും പ്രകടിപ്പിയ്ക്കുന്നവരെ പ്രത്യേകം പേരു പറഞ്ഞു പ്രശംസിയ്ക്കാനും പാടില്ല; ജാതിവർഗവർണവ്യത്യാസമില്ലാതെ ഓരോരുത്തരേയും കൃത്യമായി ശ്രദ്ധിച്ചുകൊണ്ടിരിക്കണം. സാർവത്രികവിദ്യാഭ്യാസമാണു മുന്നോട്ടുള്ള ഗതിയുടെ ആദ്യത്തെ വഴിത്തിരിവ്. തുടക്കത്തിൽ പത്തുവർഷം ശാരീരികമായ വിദ്യാഭ്യാസത്തിനാണു പ്രാധാന്യം നൽകേണ്ടത്; ഓരോ വിദ്യാലയത്തിലും ഒരു വ്യായാമമുറിയും കളിസ്ഥലവുമുണ്ടായിരിക്കണം; പഠനവിഷയങ്ങൾ പൂർണമായും കളിയും കായികവിനോദവുമായിരിയ്ക്കണം; മരുന്നുകൾ അനാവശ്യമാകത്തക്ക വിധത്തിലുള്ള ആരോഗ്യപരിപാലനവും ഊർജ്ജസംരക്ഷണവുമായിരിയ്ക്കണം, ആദ്യദശകത്തിന്റെ ദൗത്യം. 'മരുന്നുകൾ ഒഴിവാക്കാൻവയ്യാത്തവിധം, അലസവും ആഡംബരപൂർണവുമായ ജീവിതം നയിയ്ക്കുന്നതു മൂലം ദുഷിച്ച വായുവും വെള്ളവും കെട്ടിക്കിടക്കുന്ന ചെളിക്കുണ്ടുകളായി മനുഷ്യശരീരം മാറുന്നു; പീനസവും ആന്ത്രവായുവും.... നോക്കൂ, ഇതൊക്കെ നമുക്കൊരു മാനക്കേടല്ലേ? രോഗങ്ങളെ വളർത്തുകയാണു നമ്മുടെ ചികിത്സാരീതികൾ'; പുറത്തെടുത്തു നശിപ്പിക്കുന്നതിനു പകരം രോഗാണുക്കൾക്കു സുദീർഘമായ ജീവി

തം ആശംസിയ്ക്കുകയാണു നാം ചെയ്യുന്നത്. അലസസമ്പന്നതയുടെ ഒരസംബന്ധം മാത്രമാണത്. രോഗം വന്ന ഗ്രാമീണർ എന്താണു ചെയ്യുന്നത്? അവർ അടുത്തുള്ള വൈദ്യനെ ചെന്നു കണ്ട് ഒരു നസ്യമോ, വമനമോ, വിരേചനമോ, പൊള്ളിയ്ക്കലോ, കീറിമുറിയ്ക്കലോ ആവശ്യപ്പെടും. തലയിൽ തുണി ചുറ്റി കുറച്ചുദിവസം പഥ്യം ശീലിക്കണമെന്നു പറഞ്ഞാൽ രോഗിയായിരിക്കാൻ തീരെ സമയമില്ലെന്നവർ തിരിച്ചടിയ്ക്കും; ദിവസേന ചെയ്തു തീർക്കേണ്ട കാര്യങ്ങൾ അവഗണിച്ചു രോഗത്തെ ശുശ്രൂഷിച്ചു സമയം കളയുന്ന ജീവിതത്തിൽ അവർക്കു തീരെ താൽപ്പര്യമില്ല; അതുകൊണ്ട് അത്തരം വൈദ്യന്മാരെ ഒഴിവാക്കി അവർ പതിവുഭക്ഷണം തുടർന്നു സുഖം പ്രാപിക്കുകയോ അല്ലെങ്കിൽ പൂർണമനസ്സോടെ മരണം വരിയ്ക്കുകയോ ചെയ്യും'. രോഗികളായി നടിയ്ക്കുന്നവരേയും ദുർബലരേയും താങ്ങിനിർത്താൻ ഒരു രാജ്യത്തിനും കഴിയില്ല; അതുകൊണ്ട് ആദർശരാഷ്ട്രത്തിന്റെ ആദ്യത്തെ കൈത്തിരി മനുഷ്യശരീരത്തിലാണു നാം കൊളുത്തേണ്ടത്.

പക്ഷേ, കായികവിനോദങ്ങളും അഭ്യാസമുറകളും മാത്രം പരിശീലിച്ചാൽ കുട്ടികളുടെ മനസ്സിനു വികാസം വരില്ല. 'സൗമ്യഭാവത്തിൽ ആത്മധൈര്യംകൂടി ഉൾക്കൊള്ളിയ്ക്കാൻ കഴിയണം. പലപ്പോഴും പരസ്പരപ്പൊരുത്തമില്ലാതെയാണവ കാണപ്പെടുന്നത്'. ഭാരോദ്വാഹകരുടേയും മത്സരവിജയികളുടേയും രാഷ്ട്രമല്ല നമുക്കു വേണ്ടത്. ഈ പ്രശ്നം പരിഹരിയ്ക്കാൻ ഒരുപക്ഷേ സംഗീതത്തിനു കഴിയും: സംഗീതത്തിലൂടെ ആത്മാവിനു ശ്രുതിയും താളവും ധർമ്മബോധവും ചിലപ്പോൾ നിശ്ചയദാർഢ്യംപോലും കൈവരുന്നതായി കാണുന്നുണ്ട്; 'ഗുണങ്ങൾ സമഞ്ജസമായി സമ്മേളിയ്ക്കുന്നവർക്കു നീതിരഹിതമായി യാതൊന്നും ചെയ്യാനാവില്ല. അതുകൊണ്ടാണു കുട്ടികൾക്കു സംഗീതാഭ്യസനം അനിവാര്യമാണെന്നു പ്ലേറ്റോ പ്രഖ്യാപിയ്ക്കുന്നത്. ശ്രുതിയും ലയവും താളവും ആത്മാവിന്റെ  നിഗൂഢതകളിലേക്കു കടന്നു സൂക്ഷ്മസംവേദനങ്ങൾവഴി സഹജഭാവങ്ങളെപ്പോലും സ്വാധീനിയ്ക്കും. സാമൂഹ്യവും രാഷ്ട്രീയവുമായ പ്രശ്നങ്ങളുടെ പരിഹാരത്തിൽ സംഗീതത്തിനു നിർണായകമായ സ്ഥാനമുണ്ട്. 'സംഗീതത്തിനു ഭാവമാറ്റം

സംഭവിക്കുമ്പോൾ, രാഷ്ട്രത്തിന്റെ അടിസ്ഥാനപ്രമാണങ്ങൾ മാറുമെന്ന സിദ്ധാന്തം ഞാൻ വിശ്വസിക്കുന്നു'. ('രാഷ്ട്രത്തിന്റെ ദേശീയഗാനം ഞാനെഴുതാം, നിയമങ്ങളെഴുതുന്നവരെ എനിക്കറിയേണ്ടതില്ല'!)

സ്വഭാവവും വികാരങ്ങളും സൂക്ഷ്മതരമാക്കുന്നതിനു പുറമേ ചികിത്സയും രോഗപ്രതിരോധവും സുഖകരമാക്കാനും സംഗീതത്തിനു കഴിയും. മാനസികമായി മാത്രം ചികിത്സിക്കാവുന്ന ചില രോഗങ്ങളുണ്ട്; പുരോഹിതൻ കാട്ടുമുളംതണ്ടിലൂടെ പാട്ടു പാടിയപ്പോൾ അപസ്മാരം ബാധിച്ച സ്ത്രീകൾ ആവേശപൂർവം നൃത്തം ചെയ്തു ക്ഷീണിച്ചവശരായി താഴെ വീണു കിടന്നുറങ്ങി; ഉണർന്നപ്പോൾ അവരുടെ അസുഖം നിശ്ശേഷം മാറിയിരുന്നു. ഇതുപോലെ മനുഷ്യമനസ്സിന്റെ അബോധതലങ്ങൾക്കു പലപ്പോഴും സംഗീതം സുഖസാന്ത്വനം പകരുന്നുണ്ട്; ഈ നിഗൂഢഭൂമിയിലാണു മനുഷ്യപ്രതിഭയുടെ വേരുകൾ ആഴ്ന്നിറങ്ങിയിരിക്കുന്നത്. 'ബോധാവസ്ഥയിൽ ഒരു മനുഷ്യനും അന്തർജ്ഞാനം നേടാനാവില്ല; മറിച്ച്, ബുദ്ധിശക്തി മയങ്ങുമ്പോഴും രോഗാവസ്ഥയിലും മതിഭ്രമത്തിലും മാത്രമാണു ബോധോദയം സംഭവിക്കുന്നത്; അതുകൊണ്ടു പ്രവാചകനും പ്രതിഭാശാലിക്കും ഭ്രാന്തനുമായി അസാധാരണമായൊരു ഭാവൈക്യം നമുക്കു കാണാം.

'മാനസികാപഗ്രഥന'ത്തിന്റെ (Psycho-Analysis) ദൂരവ്യാപകമായ ഒരു വീക്ഷണത്തിലേക്കാണു പ്ലേറ്റോ കടക്കുന്നത്. മനുഷ്യന്റെ വാസനകളും ആസക്തികളും നന്നായി പഠിക്കാത്തതുകൊണ്ട്, രാഷ്ട്രീയമനശ്ശാസ്ത്രം താറുമാറായാണു കിടക്കുന്നതെന്ന് അദ്ദേഹം വാദിക്കുന്നു. ആർക്കും മനസ്സിലാകാത്ത സൂക്ഷ്മതരമായ രാഷ്ട്രീയതീരുമാനങ്ങളിൽ ചിലതിനെങ്കിലും ചില സൂചനകൾ നൽകാൻ സ്വപ്നങ്ങൾക്കു കഴിയുമെന്ന നിർണായകമായ ഒരു വെളിപാടും അദ്ദേഹം നടത്തുന്നുണ്ട്.

*നിയമവിരുദ്ധമായ വാസനകൾക്കു വളക്കൂറുള്ള മണ്ണാണു മനുഷ്യമനസ്സ്; 'ഉദാത്തമതി'കളായ ചിലരിലതു യുക്തിക്കു വിധേയമായാണു നിൽക്കുന്നതെന്നു മാത്രം; ഉദാത്തമായ ചില ചിന്തകൾ അവയെ കീഴടക്കുകയോ നിർവീര്യമാക്കി നിയന്ത്രിക്കുകയോ ചെയ്യുന്നു; മറ്റു ചില*

*രിൽ, അത്തരം ആഗ്രഹങ്ങൾ ശക്തവും ബഹുമുഖവുമായിരിക്കും. ഉറങ്ങിക്കിടക്കുമ്പോൾ, വ്യക്തിത്വത്തിന്റെ യുക്തിപരവും 'വിവേചനാ'പരവുമായ ഭരണനിർവഹണശക്തി നിർവീര്യമാകുമ്പോൾ, ഉണരുന്ന ആഗ്രഹങ്ങളെക്കുറിച്ചാണു ഞാൻ സൂചിപ്പിക്കുന്നത്; അപ്പോൾ മനസ്സിന്റെ പ്രാകൃതത്വം വെളിവാക്കുന്ന ഒരു വന്യമൃഗം മദോന്മത്തനായി ഉണർന്നെഴുന്നേറ്റ് നഗ്നനായി നടക്കാൻ തുടങ്ങും; പിതൃഹത്യയും അഗമ്യഗമനവുംപോലെ എത്ര ലജ്ജാകരമായ അതിക്രമങ്ങൾപോലും ആ നിമിഷം അവർക്കു കുറ്റകരമാണെന്നു സങ്കൽപ്പിക്കാനാവില്ല.... പക്ഷേ, മന:സ്പന്ദനം സമശാന്തവും പ്രസന്നവുമായ അവസ്ഥയിൽ, അത്യാവേശമില്ലാതെ ജന്മവാസനകളെ മയക്കാനുള്ള ഊർജ്ജം മാത്രം ചിലവഴിച്ച് സ്വസ്ഥചിത്തരായി നാം ഉറങ്ങാൻ പോകുന്നു...... അപ്പോൾ നിയമവിരുദ്ധമായ സ്വപ്നങ്ങൾക്കു നാം വശംവദനാകുന്നില്ല... നമ്മുടെ, സാത്വികരുടെപോലും, മനസ്സിൽ ഇടയ്ക്കിടെ ഉണർന്നു നാവു നീട്ടുന്ന ഒരു വന്യമൃഗപ്രകൃതം ഒളിഞ്ഞുകിടക്കുന്നുണ്ട്.*

സമവൃത്തിയും സംഗീതവും, ദേഹത്തിനും ആത്മാവിനും ഒരുപോലെ ആരോഗ്യവും ആകർഷകത്വവും പകരുന്നു; പക്ഷേ, അമിതമായ സംഗീതം കഠിനമായ അഭ്യാസങ്ങളെപ്പോലെ അപകടം ക്ഷണിച്ചുവരുത്തും. വെറുമൊരു കായികാഭ്യാസിയും  കാട്ടാളനും തമ്മിൽ ഒരു വ്യത്യാസവുമില്ല; അതുപോലെ 'സ്വയം ഉരുകിത്തീരുന്ന' ഒരവസ്ഥയിലാണു സംഗീതജ്ഞൻ ചെന്നുചേരുന്നത്. അതുകൊണ്ടു രണ്ടു കഴിവുകളും സംയോജിപ്പിച്ചേ തീരൂ; പതിനാറു വയസ്സിനു ശേഷം ഏകാന്തമായ സംഗീതാഭ്യസനം ഉപേക്ഷിക്കണം; പക്ഷേ, പലരുമായി ചേർന്നുള്ള സംഗീതപരിപാടികൾ തുടരാൻ വിരോധമില്ല. പാടുന്നതൊരിക്കലും ശുദ്ധസംഗീതമായിരിക്കരുത്; ഗണിതം, ശാസ്ത്രം, ചരിത്രം തുടങ്ങി ചിലപ്പോൾ തീരെ ആകർഷകമല്ലാത്ത വിഷയങ്ങൾക്കു വശ്യത പകരുന്നതിനാണു സംഗീതം ഉപയോഗിക്കേണ്ടത്; പ്രായേണ ദുർഗ്രഹമായ വിഷയങ്ങൾ പദ്യരൂപത്തിൽ സംഗീതാത്മകമായി പാടി കുട്ടികളെ പഠിപ്പിക്കണം. താൽപ്പര്യമില്ലാത്ത കുട്ടികളിൽ നിർബന്ധപൂർവം സംഗീതം അടിച്ചേൽപ്പിക്കരുത്; സർവോപരി സ്വത

ന്ത്രമായ ഇച്ഛാശക്തിക്കു പ്രാമാണ്യം നൽകുകതന്നെ വേണം.

*ബോധനരീതി ബാല്യകാലത്തുതന്നെ കുട്ടികളുടെ മനസ്സിലെത്തണം, പക്ഷേ അവിടേയും നിർബന്ധബുദ്ധി പാടില്ല; സ്വതന്ത്രനായ മനുഷ്യൻ അറിവു സമ്പാദിക്കുന്നതിലും സ്വതന്ത്രനായിരിക്കണം...... നിർബന്ധിതനായി നേടുന്ന അറിവ് ഒരിക്കലും മനസ്സിൽ തങ്ങിനിൽക്കില്ല. അതുകൊണ്ട് നിർബന്ധബുദ്ധി ഉപയോഗിക്കരുത്; പ്രാഥമികവിദ്യാഭ്യാസം ഒരുതരം വിനോദമായി മാറണം; കുട്ടികളുടെ ജന്മവാസനകൾ മനസ്സിലാക്കുന്നതിനതു സഹായകമായിരിക്കും.*

അങ്ങനെ അഭ്യാസങ്ങൾകൊണ്ടു സുദൃഢമായ ശരീരവും സ്വതന്ത്രമായി വളർന്നു വന്ന മനസ്സും ഉപയോഗിച്ച് ആദർശരാഷ്ട്രത്തിനുവേണ്ട ഉറപ്പുള്ള ഒരടിത്തറ നമുക്കു പണിതുയർത്താം. പക്ഷേ, മറ്റുള്ളവരെക്കൂടി ഉൾക്കൊള്ളാൻ കഴിയുന്ന ധാർമ്മികമായൊരു മനോഭാവംകൂടി കൈവരിക്കാനുണ്ട്; സമൂഹത്തിലെ അംഗങ്ങൾക്കു തീർച്ചയായും ഐക്യബോധമുണ്ടായിരിക്കണം; ഓരോരുത്തരും തൊട്ടടുത്തുള്ളവരോടു പലതരത്തിലും കടപ്പെട്ടിരിക്കുന്നവരാണെന്ന അവബോധം അവർ സ്വയം മനസ്സിലാക്കണം. മനുഷ്യർ പ്രകൃത്യാ അത്യാഗ്രഹികളും അസൂയാലുക്കളും മത്സരബുദ്ധികളും രതിപ്രിയരുമായതുകൊണ്ട്, എങ്ങനെയാണു നാമവരെ സംയമനത്തോടെ പെരുമാറാൻ പഠിപ്പിക്കേണ്ടത്? പോലീസുകാരുടെ സംഘബലം ക്രൂരവും ചിലപ്പോൾ ചിലവേറിയതുമായിരിക്കും. അതിലേറെ സമൂഹത്തിന്റെ ധാർമ്മികബാദ്ധ്യത പ്രകൃത്യതീതശക്തികളുടെ അംഗീകാരത്തിനു വിട്ടുകൊടുക്കുന്നതാണു നല്ല വഴി; അതിനു നമുക്കൊരു മതവിശ്വാസംകൂടി വേണം.

ദൈവവിശ്വാസമില്ലാത്ത രാഷ്ട്രത്തിനു ശക്തിയുണ്ടാവില്ലെന്നു പ്ലേറ്റോ വിശ്വസിക്കുന്നു. മനുഷ്യരിൽ പ്രത്യാശയും സമർപ്പണബോധവും വളർത്തുന്നതിനു വ്യക്തിത്വമില്ലാത്ത ഒരു പ്രപഞ്ചശക്തിക്കും ജീവചൈതന്യത്തിനും കഴിയില്ല; അത്തരമൊരു ഭാവന ദുരിതമനുഭവിക്കുന്നവർക്കു സാന്ത്വനവും യോദ്ധാക്കൾക്കു ധൈര്യവും പകരാൻ പര്യാപ്തമല്ല. പക്ഷേ, ജീവിക്കുന്ന ഒരു ദൈവത്തിനതെല്ലാം അനായാസം

ചെയ്യാൻ കഴിയും; മാത്രമല്ല, സ്വാർത്ഥമതികളായ മനുഷ്യരെ ദുർവൃത്തികളിൽനിന്ന തടയാനും വേണമെങ്കിൽ ഭയപ്പെടുത്തി പിന്തിരിപ്പിയ്ക്കാനും ജീവനുള്ള ദൈവങ്ങൾക്കു വിഷമമില്ല. വിശ്വാസത്തിന്റെ കൂടെ വ്യക്തിപരമായ അമരത്വംകൂടി ചേർത്തുവെച്ചാൽ ഉത്തമമായി: മറ്റൊരു ജീവിതത്തിന്റെ പ്രത്യാശ മരണത്തെപ്പോലും നേരിടാനുള്ള ധൈര്യവും പ്രിയപ്പെട്ടവരുടെ വിരഹദു:ഖം താങ്ങാനുള്ള സഹനശക്തിയും നൽകും; വിശ്വാസപൂർവം പൊരുതുമ്പോൾ ശക്തി ഇരട്ടിയ്ക്കുന്നു. വിശ്വാസങ്ങൾക്കു തെളിവില്ലെന്നും, സ്നേഹവും പ്രത്യാശയും പ്രതിരൂപം പൂണ്ടതാണു ദൈവമെന്നും, വീണയുടെ ഈണംപോലെ ജീവൻ പകരുന്ന ഉപകരണത്തോടെ നശിക്കുന്നതാണ് ആത്മാവെന്നും വേണമെങ്കിൽ നമുക്കു സമ്മതിക്കാം: പക്ഷേ, വിശ്വസിക്കുന്നതുകൊണ്ടു നമുക്കൊരു ദോഷവും വരാനില്ല, അനന്തരാവകാശികൾക്കും ആ വിശ്വാസം പ്രത്യാശ പകരാതിരിയ്ക്കില്ല.

കുട്ടികളുടെ ഇളംമനസ്സിൽ ഇത്തരം കാര്യങ്ങളെല്ലാം അടിച്ചേൽപ്പിയ്ക്കാൻ പുറപ്പെട്ടാൽ നിരവധി ആശയക്കുഴപ്പങ്ങളാകും നാം ക്ഷണിച്ചു വരുത്തുന്നത്. ഇരുപതുവയസ്സു തികഞ്ഞാൽ അതുവരെ നേടിയതു പരീക്ഷിച്ചറിയേണ്ട സമയം സമാഗതമായി. തീർത്തും നിഷ്ക്കരുണമായൊരു 'കളപറിച്ചിലാ'ണു തുടർന്നു നടക്കാൻ പോകുന്നത്; മഹാനിഷ്ക്കാസനമെന്നുതന്നെ (The Great Elimination) നമുക്കതിനെ വിളിക്കേണ്ടിവരും. അതൊരു വെറും അറിവളക്കാനുള്ള പരീക്ഷമാത്രമാവില്ല; സിദ്ധാന്തങ്ങളും പ്രയോഗങ്ങളും പരിശോധനയ്ക്കു വിധേയമാകും: 'അദ്ധ്വാനവും ദണ്ഡനവും മത്സരങ്ങളും അവർക്കായി നിർദ്ദേശിയ്ക്കപ്പെടും'. ഓരോ കഴിവും പ്രത്യേകം പ്രകടിപ്പിക്കാനുള്ള അവസരങ്ങളുമുണ്ടാകും; അതുപോലെ അവരുടെ സകല മണ്ടത്തരങ്ങളും അന്വേഷിച്ചു കണ്ടെത്തി വെളിച്ചത്തു കൊണ്ടു വരും. ഈ പരീക്ഷയിൽ തോൽക്കുന്നവരാണു രാഷ്ട്രത്തിന്റെ സാമ്പത്തികകാര്യങ്ങൾ കൈകാര്യം ചെയ്യാൻ നിയോഗിയ്ക്കപ്പെടുന്നത്; അവർ വ്യവസായികളും ഗൃഹസ്ഥന്മാരും തൊഴിലാളികളും കർഷകരുമായി മാറും. മുഖം നോക്കാതെ തീർത്തും നിഷ്പക്ഷമായാണു പരീക്ഷ നടക്കുന്നത്.; കർഷകനേ

യും ചിന്തകനേയും തീരുമാനിയ്ക്കുന്നതിൽ സ്വജനപക്ഷപാതവും കുത്തകാവകാശവും ഘടകമാകാൻ പാടില്ല; ജനാധിപത്യത്തേക്കാൾ ജനാധിപത്യപരമായിരിക്കും ആ തിരഞ്ഞെടുപ്പ്!

ആദ്യത്തെ പരീക്ഷയിൽ വിജയിക്കുന്നവർക്കു ശാരീരികവും മാനസികവും സ്വഭാവപരവുമായി തുടർന്നു പത്തുവർഷക്കാലംകൂടി വിദ്യാഭ്യാസം ലഭിക്കും. അതിനുശേഷം, ആദ്യത്തേതിനേക്കാൾ ഗുരുതരമായൊരു പരീക്ഷ അവർക്കു നേരിടേണ്ടി വരും. ഈ പരീക്ഷ തോൽക്കുന്നവർ ഉദ്യോഗസ്ഥമേധാവികളുടെ സഹായികളായും സേനാധിപന്മാരായും അവരോധിക്കപ്പെടും. ഓരോ മഹാനിഷ്ക്കാസനത്തിലും പുറത്താകുന്നവരുടെമേൽ, സ്വന്തം വിധി സമാധാനപൂർവം സ്വീകരിക്കുന്നതിനു സകലവിധ അനുനയകൗശലങ്ങളും നാം സന്ദർഭാനുസരണം പ്രയോഗിക്കേണ്ടിവരും. അതേസമയം, ആദ്യത്തെ പരീക്ഷ പാസ്സാവാതിരുന്ന മഹാഭൂരിപക്ഷവും, എണ്ണത്തിൽ കുറവാണെങ്കിലും കഴിവും ഊർജ്ജസ്വലതയുമുള്ള രണ്ടാമത്തെ നിഷ്ക്കാസിതരും ചേർന്നു നമ്മുടെ ഈ ആദർശരാഷ്ട്രസങ്കൽപ്പത്തെ തച്ചുതകർത്തു കാറ്റിൽ പറത്താനുള്ള സാദ്ധ്യതയും തള്ളിക്കളയാനാവില്ല! സംഖ്യയും ശക്തിയും മാത്രം നിർണായകമായ പുതിയൊരു ഭരണവ്യവസ്ഥ സ്ഥാപിച്ചു ജനാധിപത്യത്തിന്റെ ഹാസ്യാനുകരണത്തിനു വീണ്ടും തുടക്കം കുറിയ്ക്കാനുള്ള അവരുടെ നീക്കം നമുക്കെങ്ങനെ തടയാൻ കഴിയും? അപ്പോൾ മതവും വിശ്വാസവും മാത്രമാണു നമുക്കാശ്രയം: യുവാക്കളായ അവരോട്, ഓരോരുത്തരും ചെന്നുചേർന്നിരിക്കുന്ന വർഗവിഭാഗങ്ങൾ, തിരിച്ചെടുക്കാൻ കഴിയാത്ത ദൈവനിയോഗമാണെന്നു നമുക്കു പറയേണ്ടിവരും; അവരുടെ മുഴുവൻ കണ്ണീരിനും ആ അലിഖിതനിയമത്തിലെ ഒരക്ഷരംപോലും മായ്ച്ചുകളയാനാവില്ല. ലോഹങ്ങളുടെ ഐതിഹ്യത്തെക്കുറിച്ചുതന്നെ നമുക്കവരോടു പറയാം:

*'ഹേ യുവസുഹൃത്തുക്കളേ, ഏകോദരസഹോദരന്മാരായ നിങ്ങളെ ദൈവം വ്യത്യസ്തലോഹങ്ങൾകൊണ്ടാണു സൃഷ്ടിച്ചിരിയ്ക്കുന്നത്. ആജ്ഞാപിയ്ക്കാനുള്ള ശക്തി സഹജമായ ചിലരെ സ്വർണംകൊണ്ടു പ*

*ണിതിരിയ്ക്കുന്നു; മറ്റുള്ളവർക്കു സഹായികളായി ജോലി ചെയ്യുന്നവരെ വെള്ളിയിലാണു വാർത്തിരിക്കുന്നത്; ഗൃഹനാഥന്മാരും തൊഴിലാളി കളുമാകേണ്ട ചിലരെ ദൈവം ഇരുമ്പും പിച്ചളയും ഉപയോഗിച്ചാണു സൃഷ്ടിച്ചത്. പൊതുവേ നിങ്ങളുടെ സന്തതിപരമ്പരകളും ഇതേ രീതി യിൽ തുടർന്നുപോകും. പക്ഷേ, വലിയൊരു കൂട്ടുകുടുംബത്തിലെ അം ഗമാണു നിങ്ങളെന്ന കാര്യം മറക്കരുത്; സ്വർണശാഖയിൽനിന്നു ചിലപ്പോൾ വെള്ളിനക്ഷത്രമായി ഒരു മകനോ വെള്ളിശാഖയിൽ നിന്നൊരു സ്വർണകാന്തിയുള്ള മകളോ ജനിച്ചേക്കാം. അതുകൊണ്ടു ദൈവം പ്രഖ്യാപിക്കുന്നു, സ്വർണശാഖയിലും വെള്ളിശാഖയിലുമുള്ള ദമ്പതിമാർക്കു പിച്ചളയും ഇരുമ്പുമായ സങ്കരജാതിയിൽ മക്കൾ ജ നിച്ചാൽ, പ്രകൃതി പരസ്പരമൊരു വെച്ചുമാറ്റം ആവശ്യപ്പെടുന്നുണ്ട്; മ കനൊരു തൊഴിലാളിയായി താഴോട്ടു വീണാൽ ഭരണാധികാരിയു ടെ കണ്ണിൽ കണ്ണീരു പൊടിയാൻ പാടില്ല. അതുപോലെ തൊഴിലാ ളിവർഗത്തിൽനിന്നു മേലോട്ടു കയറി ഭരണകർത്താക്കളായി മാറുന്ന വരുമുണ്ടാകും. പക്ഷേ, ഇരുമ്പും പിച്ചളയുമായി ജനിച്ചവർ ഭരണാധി കാരികളായാൽ രാജ്യം നശിച്ചുപോകുമെന്നു ദൈവത്തിന്റെ ഒരു വെ ളിപാടുതന്നെയുണ്ട്!*

ഒരുപക്ഷേ, 'രാജകീയമായ ഈ നുണക്കഥ'കൊണ്ടു മുന്നോട്ടുള്ള നമ്മുടെ പ്രയാണത്തിനു പൊതുവായൊരു സമ്മതഭാവം അവർക്കിട യിൽ സൃഷ്ടിയ്ക്കാൻ കഴിയുമെന്നുതന്നെ പ്രതീക്ഷിയ്ക്കാം.

ഇനി നമുക്കു തിരഞ്ഞെടുപ്പിന്റെ തിരമാലകൾ അതിജീവിച്ചു മു ന്നേറുന്ന മിടുക്കരായ ന്യൂനപക്ഷത്തിന്റെ കാര്യം നോക്കാം.

അവർക്കിപ്പോൾ ഏതാണ്ടു മുപ്പതുവയസ്സു പ്രായമായി; ഇനിയവ ർക്കു പഠിയ്ക്കാനുള്ളതാണു തത്വചിന്ത. വളരെ നേരത്തേ അവരുടെ നാവിൽ 'ഹൃദ്യമായ ആ ആനന്ദാനുഭവം' രുചിയ്ക്കാൻ നൽകുന്നതു തീ രെ ആശാസ്യമല്ല; ചെറുപ്പം വിടാത്തവർ തത്വചിന്തയുടെ രുചിയറി യുമ്പോൾ, കാണുന്നതു സകലതും പിച്ചിച്ചീന്തി നശിപ്പിക്കുന്ന നായ് ക്കുട്ടികളെപ്പോലെ, സദാ തർക്കങ്ങളിൽ മുഴുകി സംവാദങ്ങൾ വെറും വിനോദങ്ങളാക്കി മാറ്റിക്കളയും'. തത്വചിന്തയുടെ ഹൃദ്യമായ ആന

ന്ദാനുഭവം രണ്ടു വഴിയ്ക്കാണു നീങ്ങുന്നത്: അദ്ധ്യാത്മവിദ്യയിലൂടെ വ്യക്തമായി ചിന്തിയ്ക്കാനും, രാഷ്ട്രതന്ത്രത്തിലൂടെ വിവേകപൂർവം ഭരിയ്ക്കാനും പഠിയ്ക്കണം. അതുകൊണ്ട് ചെറുപ്പക്കാരായ ഈ ന്യൂനപക്ഷം ആദ്യം വ്യക്തമായി ചിന്തിയ്ക്കാൻ പഠിയ്ക്കേണ്ടിയിരിക്കുന്നു. അതിനുവേണ്ടി ആശയങ്ങളുടെ 'പ്രാമാണികതത്വങ്ങൾ' (Doctrine of Ideas) അവർ കുലങ്കഷമായ പഠനത്തിനു വിധേയമാക്കണം.

പക്ഷേ, കവിതയും ഭാവനയും ഇടകലർത്തി അലങ്കാരസമൃദ്ധമെന്നു പേരുകേട്ട ഈ 'പ്രാമാണികതത്വങ്ങൾ' ഒരാധുനികവിദ്യാർത്ഥിയെ സംബന്ധിച്ച തീർത്തും ദുർഗ്രഹമായ പാഠങ്ങളാണ്. വളരെയേറെ കടമ്പകൾ കടന്നുപോന്ന അവർക്കുപോലും കഠിനമായൊരു പരീക്ഷയാണത്. ഒരു വസ്തുവിനെക്കുറിച്ചുള്ള ധാരണ, അതുൾപ്പെട്ട വർഗത്തെക്കുറിച്ചുള്ള 'പൊതുധാരണ'യാകാം (ജോണും ഡിക്കും ഹാരിയും മനുഷ്യരാണെന്ന ധാരണ!); അല്ലെങ്കിൽ വസ്തുവിന്റെ പ്രവർത്തനത്തെ നിയന്ത്രിക്കുന്ന ഒരു നിയമമാകാം (ജോണിന്റെ പെരുമാറ്റങ്ങൾ പ്രകൃതിനിയമങ്ങളുമായി ബന്ധിപ്പിക്കുന്ന ന്യൂനവൽക്കരണമാണെന്ന ധാരണ); അതുമല്ലെങ്കിൽ വസ്തുവിനോ വർഗത്തിനോ എത്തിപ്പിടിയ്ക്കാവുന്ന ഉന്നതമായ ഒരാദർശവുമാകാം (ആദർശരാഷ്ട്രത്തിലെ ജോണാണു യഥാർത്ഥജോണെന്ന ധാരണ); ഈ ധാരണയും നിയമവും ആദർശവും കൂടുന്നതാണു പ്രമാണങ്ങൾ. ഇന്ദ്രിയവേദ്യമായ ബാഹ്യപ്രതിഭാസങ്ങൾക്കു പിന്നിൽ, ഇന്ദ്രിയഗോചരമല്ലാതെ യുക്തിചിന്തകൊണ്ടുമാത്രം ഗ്രഹിക്കാവുന്ന ഒട്ടനവധി സാമാന്യവൽക്കരണങ്ങളും വ്യവസ്ഥകളും നിർദ്ദേശങ്ങളും മറഞ്ഞുകിടക്കുന്നുണ്ട്. ധാരണകളും നിയമങ്ങളും ആദർശങ്ങളും സ്ഥായിയായി നിലനിൽക്കുന്നതുകൊണ്ട്, ഇന്ദ്രിയസംവേദനങ്ങൾ വഴി നാമറിഞ്ഞു തീരുമാനിയ്ക്കുന്ന വസ്തുക്കളേക്കാൾ 'യഥാർത്ഥ'ങ്ങളാണവ: സവിശേഷവ്യക്തികളേക്കാൾ സ്ഥിരതയുള്ളതാണു മനുഷ്യസങ്കൽപ്പം; എന്റെ കൈയിലിരിയ്ക്കുന്ന പെൻസിലിന്റെ ചലനം സൃഷ്ടിക്കുന്ന ഈ വൃത്തം കടലാസു നശിയ്ക്കുന്നതോടെ മാഞ്ഞുപോകുന്നു; പക്ഷേ വൃത്തത്തെക്കുറിച്ചുള്ള

ധാരണ നിലനിൽക്കുകയും ചെയ്യും. ഈ മരം നിൽക്കുന്നു, ആ മരം വീഴുന്നു; പക്ഷേ, ഏതു മരം എപ്പോൾ എങ്ങനെ വീഴണമെന്നു തീരുമാനിയ്ക്കുന്ന നിയമത്തിനു പക്ഷേ തുടക്കവും തുടർച്ചയും അന്ത്യവുമില്ല. സൗമ്യനായ സ്പിനോസ ഒരുപക്ഷേ പറയാൻ സാദ്ധ്യതയുള്ളതുപോലെ, ഇന്ദ്രിയവേദ്യമായ വസ്തുക്കളുടെ ഒരു ലോകമുണ്ട്; ചിന്തകളിൽ നിന്നുരുത്തിരിയുന്ന നിയമങ്ങളുടെ മറ്റൊരു ലോകവും. ദൃഷ്ടിഗോചരമല്ലാത്ത പ്രതിലോമവർഗങ്ങളുടെ നിയമം അനാദിയായി എപ്പോഴും എവിടേയും നിലനിൽക്കുന്നു. വസ്തുക്കളുടെ ഈ ഭൗതികലോകം വെറുമൊരു കെട്ടുകഥയായി മാറിയാലും അന്തിമമായി അവസാനിയ്ക്കുന്നില്ല. ഇവിടെയൊരു പാലമുണ്ട്: നൂറുലക്ഷം ടൺ ഭാരമുള്ള ഇരുമ്പും കോൺക്രീറ്റും നമുക്കു കണ്ണുകൊണ്ടു നേരിട്ടു കാണാം; പക്ഷേ, പാലത്തിന്റെ രൂപകൽപ്പന മനക്കണ്ണിൽ കാണുന്ന ശാസ്ത്രജ്ഞനാകട്ടെ, ഊർജ്ജതന്ത്രനിയമങ്ങൾക്കു വിധേയമായി ഇത്രയേറെ ഭാരമുള്ള വസ്തുക്കൾ സൂക്ഷ്മവും സാഹസികവുമായി സംവിധാനം ചെയ്തതിൽ അഭിമാനിക്കുകയാണു ചെയ്യുന്നത്; അദ്ദേഹമൊരു കവിയാണെങ്കിൽ പാലത്തെ താങ്ങിനിർത്തുന്നതു തീർച്ചയായും ആ നിയമങ്ങളാണെന്നു പറയും; നിയമങ്ങൾ പാലിച്ചില്ലെങ്കിൽ പാലം തകർന്നുവീഴുമെന്ന കാര്യത്തിൽ സംശയിയ്ക്കാനില്ല; പാലത്തെ ഉള്ളംകൈയിൽ ഉയർത്തിപ്പിടിക്കുന്ന നിയമങ്ങളാണു ദൈവം. സംഖ്യകൊണ്ടു പൈതഗോറസ് ഉദ്ദേശിച്ച അതേ ആശയമാണു 'ധാരണ'യിൽ പ്ലേറ്റോ അർത്ഥമാക്കുന്നത്. ഇതൊരു സംഖ്യകളുടെ ലോകമാണെന്നു പൈതഗോറസ് പറയുന്നുണ്ട്. പ്ലേറ്റോയെ സംബന്ധിച്ചിടത്തോളം 'ദൈവം സദാ ക്ഷേത്രഗണിതത്തിൽ മുഴുകിയിരിയ്ക്കുകയാണെ'ന്നു പ്ലൂട്ടാർക്ക് പറയുന്നു; ഈ ചിന്ത സ്പിനോസയുടെ പക്കലെത്തുമ്പോൾ, രൂപശിൽപ്പവും കരകൗശലവും പ്രാപഞ്ചികനിയമങ്ങളും ദൈവവും ഒരേ സത്യമായി മാറുന്നു. ബെർട്രൻഡ് റസ്സലിന്റെ അഭിപ്രായത്തിൽ, പ്ലേറ്റോയ്ക്കു ഗണിതം തത്വചിന്തയുടെ മുഖവുരമാത്രമല്ല, സ്വരൂപംകൂടിയാണ്; സ്വന്തം അക്കാദമിയുടെ പ്രവേശനകവാടത്തിൽ പ്ലേറ്റോ ഇങ്ങനെ എഴുതിവെച്ചു: 'ക്ഷേത്രഗണിതം അറിയാത്തവർക്കിവിടെ പ്രവേ

ശനമില്ല!' (D.G.Ritchie, Plato).

ഈ സാമാന്യവൽക്കരണങ്ങളും മാതൃകകളുമുൾപ്പെടുന്ന 'ധാരണ' കളുടെ അഭാവത്തിൽ, പ്രസവിച്ചു വീഴുന്ന ശിശു കണ്ണു തുറക്കുമ്പോൾ കാണുന്നവിധം നിരർത്ഥകമായ ഇന്ദ്രിയസംവേദനങ്ങളുടെ ഒരു സഞ്ചിതരൂപം മാത്രമായിരിക്കും, ഈ ലോകം. തരംതിരിക്കുകയും സാമാന്യവൽക്കരിക്കുകയും അസ്തിത്വനിയമങ്ങൾ കണ്ടെത്തി പ്രവൃത്തികളുടെ ലക്ഷ്യം തീരുമാനിക്കുകയും ചെയ്യുമ്പോൾ മാത്രമാണു സകലതും പ്രസക്തമായി വെളിവാകുന്നത്. ഗ്രന്ഥസൂചികയിലെ പദങ്ങൾ അനുക്രമം അടുക്കിവെക്കുന്ന രീതിയുമായി താരതമ്യം ചെയ്യുമ്പോൾ, താഴെ കുത്തഴിഞ്ഞു വീണു ചിതറിക്കിടക്കുന്ന വാക്കുകൾ മാത്രമാണു ധാരണകൾ നഷ്ടപ്പെട്ട ലോകം; സൂര്യപ്രകാശത്തിൽ തിളങ്ങിനിൽക്കുന്ന വസ്തുക്കളുമായി താരതമ്യം ചെയ്യുമ്പോൾ, അവ്യക്തമായ നിഴലുകൾപോലെ ഭ്രമാത്മകമായിരിക്കും ആ ലോകം. അതുകൊണ്ട് സാമാന്യവൽക്കരണങ്ങളും വികസനമാതൃകകളും അടങ്ങുന്ന ധാരണകൾ ഉൾക്കൊള്ളാനുള്ള പരിശ്രമമായിരിക്കണം, ഉന്നതമായ വിദ്യാഭ്യാസത്തിന്റെ അന്തസ്സത്ത: അവയുടെ അർത്ഥവും ബന്ധവും, നിയമവും രീതിയും, കൃത്യവും മാതൃകയും അണിയറയിൽനിന്നു നാം കണ്ടു മനസ്സിലാക്കണം; നിയമങ്ങളും ലക്ഷ്യങ്ങളും അടിസ്ഥാനമാക്കി ഇന്ദ്രിയാനുഭവങ്ങളെ തരംതിരിച്ചു സമന്വയിപ്പിക്കണം; ഈയൊരു കുറവൊന്നുകൊണ്ടു മാത്രമാണു മന്ദബുദ്ധിയുടെ മനസ്സ്, സീസറുടേതിൽ നിന്നു വ്യത്യസ്തമായിരിക്കുന്നത്.

ധാരണകളുടെ നിഗൂഢവും ഗഹനവുമായ തത്വങ്ങളിൽ അഞ്ചുവർഷം പരിശീലനം നേടിയതിനുശേഷമായിരിക്കണം, അനുഭവങ്ങളുടെ ചതിക്കുഴികളിൽ നിന്നു സംഭവ്യതകളും കാരണങ്ങളും രൂപഘടനകളും സംഗ്രഹിച്ചെടുക്കുന്ന വിദ്യ സ്വായത്തമാക്കേണ്ടത്; ഈ തത്വങ്ങളുടെ പ്രയോഗത്തിൽ അഞ്ചുവർഷത്തെ പരിശീലനത്തിനുശേഷം മനുഷ്യരുടെ പെരുമാറ്റരീതികളും സാമൂഹ്യബന്ധങ്ങളും മനസ്സിലാക്കണം; ബാല്യകാലത്തു തുടങ്ങിയ ഈ തയാറെടുപ്പ് അപ്പോഴേക്കും യു

വത്വവും കടന്നു മുപ്പത്തഞ്ചിന്റെ പക്വതയിലെത്തിയിരിക്കും; രാഷ്ട്രത്തിന്റെ ഈ ഉത്തമസന്താനങ്ങൾ രാജകീയാധികാരം ഏറ്റെടുക്കുന്നതിനും അത്യുന്നതമായ ചുമതലകൾ നിറവേറ്റുന്നതിനും യോഗ്യരാണെന്നു നമുക്കിനി തീരുമാനിയ്ക്കാമോ? മനുഷ്യരാശിയെ സ്വതന്ത്രമായി ഭരിക്കേണ്ട തത്വചിന്തകരായ രാജാക്കന്മാർ, ഇവരാണോ?

കഷ്ടം, വിദ്യാഭ്യാസം ഇനിയും പൂർണമായിട്ടില്ല! ഇതുവരെയുള്ള പഠനം സൈദ്ധാന്തികമായിരുന്നു: ഈ പണ്ഡിതവരേണ്യന്മാർ ഇനി തത്വചിന്തയുടെ കൊടുമുടിയിൽനിന്നു സാധാരണമനുഷ്യരുടെ 'താഴ്വര'യിലേയ്ക്ക് ഇറങ്ങിവരട്ടെ; സാമാന്യതകളും കേവലതത്വങ്ങളും യഥാർത്ഥലോകത്തിന്റെ സാഹചര്യങ്ങളിൽ പരീക്ഷിക്കപ്പെടുന്നില്ലെങ്കിൽ തീരെ ഉപയോഗശൂന്യമായിത്തീരും; പ്രത്യേകമായ ആനുകൂല്യങ്ങളൊന്നും അനുഭവിക്കാതെ വിദ്യാർത്ഥികൾ സാധാരണക്കാരുമായി ഇടപഴകട്ടെ; കച്ചവടക്കാരും പൊങ്ങച്ചക്കാരും കരുത്തരും കൗശലക്കാരുമായി അവർ മത്സരിക്കട്ടെ; സംഘർഷങ്ങളുടെ രണഭൂമിയിൽ നിന്നു ജീവിതപുസ്തകം അവർ സ്വയം വായിക്കട്ടെ; ലോകത്തിന്റെ പരുക്കൻയാഥാർത്ഥ്യങ്ങളിൽ തട്ടി അവരുടെ വിരലുകൾ വേദനിക്കുകയും തത്വചിന്തയുടെ കണങ്കാലുകൾ വിണ്ടു കീറുകയും ചെയ്യട്ടെ; നെറ്റിത്തടത്തിൽ പൊടിയുന്ന വിയർപ്പുകൊണ്ട് അവർ അന്നന്നത്തെ അപ്പവും വീണ്ടും സമ്പാദിക്കട്ടെ; അതിരൂക്ഷമായ ഈ പരീക്ഷ പതിനഞ്ചുവർഷം നീണ്ടുനിൽക്കും. ഉത്തമസന്താനങ്ങളിൽ പലരും നിഷ്ഠുരമായ നിഷ്ക്കാസനത്തിന്റെ ഈ അവസാനത്തെ വേലിയേറ്റത്തിൽ ഒരുപക്ഷേ മുങ്ങിപ്പോകാം. സകല പ്രതിസന്ധികളും മറികടന്നു പ്രായം അൻപതാകുമ്പോൾ, മനസ്സും ദേഹവും പീഡാനുഭവങ്ങളുടെ തീച്ചൂളയിൽ കത്തിയെരിഞ്ഞു നിർദ്ദയമായ സാഹചര്യങ്ങളിൽ പാണ്ഡിത്യത്തിന്റെ പൊങ്ങച്ചം ഊരിത്തെറിച്ച്, അനുഭവവും പാരമ്പര്യവും സംസ്ക്കാരവും ഊട്ടിവളർത്തിയ വിവേകംകൊണ്ടു സായുധരായി ജയിച്ചു വരുന്ന ഈ മനുഷ്യർ പക്ഷേ അവസാനം രാഷ്ട്രത്തിന്റെ സാരഥികളായിത്തീരും.

**1.8. രാഷ്ട്രീയമായ പരിഹാരം**

സമ്മതിദാനാവകാശത്തിന്റെ കപടനാട്യമില്ലാത്ത അവസരസമത്വമാണു ജനാധിപത്യംകൊണ്ടു വിവക്ഷിയ്ക്കപ്പെടുന്നത്, പ്രത്യേകിച്ചും വിദ്യാഭ്യാസവിഷയത്തിൽ; അല്ലാതെ ടോമിനും ഡിക്കിനും ഹാരിയ്ക്കും പൊതുഭരണത്തിൽ ഊഴമിട്ടു കസേര നൽകലല്ല. ഓരോ പൗരനും ഭരണനിർവഹണത്തിന്റെ ചുമതലകളിൽ സ്വയം കഴിവു തെളിയിയ്ക്കാനുള്ള അവസരങ്ങളുണ്ടായിരിക്കണം; പക്ഷേ, സ്വത്വപരമായ മേധാശക്തി തെളിയിക്കപ്പെടുകയും പരീക്ഷകളിൽ ഉന്നതവിജയം നേടുകയും ചെയ്യുന്നവർമാത്രമേ രാഷ്ട്രഭരണത്തിനു യോഗ്യരാകൂ. ഉന്നതോദ്യോഗസ്ഥന്മാർ തിരഞ്ഞെടുക്കപ്പെടേണ്ടതു ജനാധിപത്യനാട്യത്തിൽ നടക്കുന്ന ഉപജാപങ്ങളും ചരടുവലിയും വോട്ടവകാശവും വഴിയാകരുത്; മറിച്ച്, അടിസ്ഥാനപരമായ ജനാധിപത്യമാർഗങ്ങളിൽ കഴിവു തെളിയിക്കപ്പെടുകതന്നെ വേണം. മാത്രമല്ല, ഒരൊറ്റ ഉദ്യോഗസ്ഥൻപോലും പരിശീലനം ലഭിക്കാതെ ഭരണനിർവഹണം നടത്തുകയോ, താഴ്ന്ന തലങ്ങളിൽ പ്രവർത്തിക്കാതെ ഉന്നതപദവി നേടുകയോ ചെയ്യാൻ പാടില്ല.

അങ്ങനെ വരുമ്പോൾ അതൊരു പ്രഭുത്വവാഴ്ചയായിരിയ്ക്കില്ലേ? അതെ, അതുകൊണ്ടു ജനങ്ങൾക്കു നന്മ ലഭിക്കുമെങ്കിൽ വെറുമൊരു വാക്കു കേട്ടു മാത്രം നാം ഭയപ്പെടേണ്ടതില്ല: ജ്ഞാനികളുടെ ഉള്ളറകളാണു വാക്കുകൾ; അവയ്ക്കു തനതായൊരു മൂല്യവുമില്ല; വിഡ്ഢികൾക്കും രാഷ്ട്രീയക്കാർക്കും മാത്രമാണതു മൂല്യമുള്ളതാകുന്നത്. നല്ലവരാൽ ഭരിയ്ക്കപ്പെടണമെന്നു നാമാഗ്രഹിയ്ക്കുന്നുണ്ടെങ്കിൽ അതുതന്നെയാണു പ്രഭുത്വവാഴ്ചയും അർത്ഥമാക്കുന്നത്; കാർലൈലിനെപ്പോലെ, നല്ലവരാൽ ഭരിയ്ക്കപ്പെടണമെന്നു നാം ആഗ്രഹിയ്ക്കുകയും പ്രാർത്ഥിയ്ക്കുകയും ചെയ്യാറില്ലേ? പക്ഷേ, പ്രഭുത്വഭരണത്തെ ജന്മാവകാശമായി കാണാൻ നാം ശീലിച്ചുപോയിരിയ്ക്കുന്നു; പ്ലേറ്റോ പറയുന്ന പ്രഭുത്വഭരണം അത്തരമൊന്നല്ലെന്നു ശ്രദ്ധിച്ചു മനസ്സിലാക്കണം; അതിനെ ജനാധിപത്യപരമായ പ്രഭുത്വഭരണമെന്നു വേണമെങ്കിൽ വിളിക്കാം. നിക്ഷിപ്തതാ

ൽപ്പര്യക്കാരുടെ ഓരോ ഗൂഢസംഘങ്ങൾ നാമനിർദ്ദേശം ചെയ്യുന്ന രണ്ടു സ്ഥാനാർത്ഥികളിൽ, താരതമ്യേന തിന്മ കുറഞ്ഞ ഒരാളെ കണ്ണടച്ചു തിരഞ്ഞെടുക്കുന്നതിനു പകരം, ഇവിടെ ജനങ്ങൾതന്നെ നേരിട്ടു സ്ഥാനാർത്ഥികളായി പ്രത്യക്ഷപ്പെടുകയാണു ചെയ്യുന്നത്; ഭരണകർത്താവായി തിരഞ്ഞെടുക്കപ്പെടുന്നതിനു തുല്യമായ അവസരങ്ങൾ ഓരോരുത്തർക്കും ലഭിക്കും. ഇവിടെ ജാതികളില്ല, ജന്മാവകാശവും പ്രത്യേകാനുകൂല്യങ്ങളുമില്ല; നിർദ്ധനനായി ജനിച്ച പ്രതിഭാശാലിയ്ക്കു മുന്നേറാൻ യാതൊരു തടസ്സങ്ങളുമില്ല; അധികാരിയുടെ മകൻ ചെരുപ്പുകുത്തിയുടെ മകനെപ്പോലെ ഒരേ തലത്തിൽ തുടങ്ങി, തുല്യമായ അവസരങ്ങൾക്കും പരിഗണനക്കും വിധേയനാകുന്നു; ഭരണാധികാരിയുടെ മകൻ മണ്ടനാണെങ്കിൽ ആദ്യപരീക്ഷയിൽ ഒഴിവാക്കപ്പെടുന്നു; ചെരുപ്പുകുത്തിയുടെ മകൻ കഴിവുള്ളവനാണെങ്കിൽ, രാഷ്ട്രരക്ഷകനാകാനുള്ള അയാളുടെ സാദ്ധ്യത സുശോഭനമായിരിക്കും. എവിടെ ജനിച്ചാലും ഔദ്യോഗികപദവി കഴിവുള്ളവർക്കു മാത്രമായി സംവരണം ചെയ്യപ്പെടും. ഈ വർഗാധിപത്യം തിരഞ്ഞെടുപ്പിന്റെ ജനാധിപത്യത്തേക്കാൾ നൂറിരട്ടി സത്യസന്ധവുമായിരിക്കും.

അതുകൊണ്ടു 'രാഷ്ട്രത്തിന്റെ സ്വാതന്ത്ര്യം സ്വന്തം ബാദ്ധ്യതയായി ഏറ്റെടുത്തു മറ്റൊരു ജോലിയിലും വ്യാപൃതരാകാതെ രക്ഷാധികാരികളായ അവർ സ്വയം സമർപ്പിക്കപ്പെടും'. നിയമനിർമ്മാണസഭയും ഭരണനിർവഹണവിഭാഗവും കോടതിയും അവരിലാണു കേന്ദ്രീകരിക്കുന്നത്; മാറിവരുന്ന സാഹചര്യങ്ങളിൽ നിയമങ്ങൾപോലും അവർക്കു ബന്ധനമാവില്ല; കീഴ്വഴക്കങ്ങളുടെ ബാദ്ധ്യത ഒഴിവാക്കി ബുദ്ധിപരമായ സമീപനമായിരിയ്ക്കും അവർ സ്വീകരിക്കുന്നത്.

അൻപതുവയസ്സു കഴിഞ്ഞ അവരുടെ ബുദ്ധിശക്തിയ്ക്കു പക്ഷേ, തക്കതായ മെയ്‌വഴക്കം സാദ്ധ്യമാകുമോ? നിത്യാനുഷ്ഠാനങ്ങളുടെ കാഠിന്യത്തിൽ അവരുടെ മനസ്സിന്റെ മാർദ്ദവം നഷ്ടപ്പെട്ടിരിയ്ക്കില്ലേ? തത്വചിന്തകരുടെ ഭരണം വെറുമൊരു വിഡ്ഢിത്തമായിരിയ്ക്കുമെന്നു ചിലപ്പോഴൊക്കെ അഡിയേമാന്റസ് പ്രതിവാദങ്ങൾ ഉന്നയിയ്ക്കുന്നുണ്ട്. 'ചെറുപ്പകാലത്തു പഠനത്തിൽമാത്രം മുഴുകിക്കഴിയുന്നതുകൊണ്ടു പ്രാ

യപൂർത്തിയായാലും പക്വത പ്രകടിപ്പിക്കാതെ ഓരോരോ വിവാദങ്ങളുമായി നടക്കുന്ന ഈ വരട്ടുവാദികൾ വളർന്നുവരുമ്പോൾ ഉത്തരവാദിത്വബോധമില്ലാത്ത അലസരായില്ലെങ്കിൽ, ഒരുതരം വിചിത്രജീവികളെങ്കിലുമാകാതെ വയ്യ! അവരിൽ മെച്ചപ്പെട്ടവരെന്നു കരുതുന്നവർ പോലും താങ്കൾ നിർദ്ദേശിയ്ക്കുന്ന പഠനംകൊണ്ടു ലോകത്തിനൊരു പ്രയോജനവുമില്ലാത്തവരാകും'. സത്യത്തിൽ, കണ്ണട വെച്ചു പാണ്ഡിത്യം ഭാവിയ്ക്കുന്ന ആധുനികചിന്തകരെക്കുറിച്ചുള്ള സാമാന്യം ഭേദപ്പെട്ട ഒരു വിവരണമാണിത്; പക്ഷേ, തത്വചിന്തകർക്കു സിദ്ധാന്തങ്ങളിലുള്ള വ്യുത്പത്തിയും ജീവിതപരിശീലനവും ഒരേസമയം നൽകിയതുകൊണ്ട് ഇത്തരം ദുർഘടങ്ങൾ മറികടക്കാൻ കഴിയുമെന്നു പ്ലേറ്റോ സമർത്ഥിക്കുന്നു; വെറും ചിന്തകളിൽമാത്രം വ്യാപരിക്കുന്നതിനേക്കാൾ പ്രവൃത്തികളിൽക്കൂടി മുഴുകുന്നതിന്റെ ചാരിതാർത്ഥ്യം സ്വയം മനസ്സിലാക്കി, വളരെക്കാലത്തെ അനുഭവങ്ങളും പരീക്ഷണങ്ങളുംകൊണ്ട് ഉദാത്തത കൈവരിച്ചവരാണവർ. ജ്ഞാനവിവേകങ്ങൾ ജീവിതത്തിന്റെ സകല മേഖലകളിലും സ്വാധീനം ചെലുത്തുന്ന സജീവമായൊരു സംസ്ക്കാരത്തെയാണു പ്ലേറ്റോ തത്വചിന്തകൊണ്ട് അർത്ഥമാക്കുന്നത്; അല്ലാതെ, ദന്തഗോപുരങ്ങളിൽ അടച്ചിരിക്കുന്ന അപ്രായോഗികമായൊരു ആദ്ധ്യാത്മികവാദത്തെയല്ല.

അയോഗ്യതയെക്കുറിച്ചു നാം പറഞ്ഞുകഴിഞ്ഞു; ഉത്തരവാദിത്വമില്ലാത്ത നീചമനോഭാവത്തിനെതിരെ ഈ രക്ഷാധികാരികളിൽ ഇനി നമുക്കു സ്ഥിതിസമത്വത്തിന്റെ ഒരു സാമൂഹ്യവ്യവസ്ഥകൂടി സ്ഥാപിയ്ക്കേണ്ടതുണ്ട്:

*അനിവാര്യമായ ആവശ്യങ്ങൾക്കല്ലാതെ അവർ സ്വകാര്യസ്വത്തു കൈവശം വെയ്ക്കാൻ പാടില്ല; സന്ദർശകരുടെ മുമ്പിൽ അടഞ്ഞുകിടക്കുന്ന വാതിലുകളുള്ള സ്വകാര്യവസതി അവർക്കു നിഷിദ്ധമായിരിക്കും; ധൈര്യവും സഹിഷ്ണുതയും ശീലമാക്കിയ പട്ടാളക്കാരുടെ ഭക്ഷണസംവിധാനങ്ങൾമാത്രമേ അവർക്കനുവദിക്കാവൂ; ഒരു വർഷത്തെ ചിലവിനുവേണ്ട നിശ്ചിതമായൊരു സംഖ്യ മാത്രമേ അവർ ജനങ്ങ*

*ളിൽനിന്ന കൈപ്പറ്റാൻ പാടുള്ളൂ; പാളയത്തിൽ കഴിയുന്ന പട്ടാളക്കാരെപ്പോലെ അവരൊരുമിച്ച ഭക്ഷണം കഴിച്ച കിടന്നുറങ്ങണം. സ്വർണവും വെള്ളിയും ദൈവത്തിന്റെ കൈയിൽനിന്ന നേരിട്ട ലഭിയ്ക്കുമെന്ന നമുക്കവരോട്ട പറയാം; ദിവ്യമായ ആ ലോഹം അവരുടെ മനസ്സിലുണ്ടെന്നും അതിന്റെ പേരിൽ നടക്കുന്ന കലഹം ശ്രദ്ധിക്കേണ്ടതില്ലെന്നും ദൈവികത ഭൗതികക്കറകളുമായി ബന്ധിപ്പിച്ച മലിനമാക്കരുതെന്നും അവിശുദ്ധമായ പല കാര്യങ്ങൾക്കും ഈ ലോഹം കാരണമാകുന്നുണ്ടെന്നും നമുക്കവരെ പറഞ്ഞു ബോദ്ധ്യപ്പെടുത്താം; രത്നങ്ങൾ ധരിച്ചും പണയംവെച്ച മദ്യപിച്ചും കഴിയുന്ന സമൂഹവുമായി ഇടപഴകാതെ അവർ അകന്ന ജീവിക്കണം. അതവരുടെ പാപമോചനമായിരിക്കും, രാഷ്ട്രത്തിന്റെ മോക്ഷവും! പക്ഷേ, എന്നെങ്കിലും സ്വന്തമായി പണമോ വീടോ ഭൂമിയോ സമ്പാദിച്ചാൽ അന്നുമുതൽ അവർ ഗൃഹനാഥന്മാരായി തരംതാഴ്ത്തപ്പെടും; സാധാരണക്കാരുടെ സുഹൃത്താകുന്നതിന്ന പകരം പീഡകനായിത്തീരും; മറ്റുള്ളവരുടെ വെറുപ്പിന്ന പാത്രമായി ഉൾഭയം ബാധിച്ച ജീവിതം തള്ളിനീക്കുന്ന അവരൊടുവിൽ രാഷ്ട്രത്തിന്ന സർവനാശം വിതക്കുന്നവരായി മാറും.*

രക്ഷാധികാരികൾ സ്വന്തം കൂട്ടരുടെ നന്മമാത്രം ലാക്കാക്കി സംഘം ചേർന്ന ഭരണം നടത്തുന്ന പ്രതിലോമകരവും ഒരുപക്ഷേ അപകടകരവുമായ സാദ്ധ്യതയ്ക്കു തടയിടാനും ഈ സാമൂഹ്യസംവിധാനം ഉപകരിക്കും. ജീവിതത്തിൽ യാതൊന്നിനും കുറവു വരാതെ വ്യക്തിപരമായ മോഹങ്ങളിൽനിന്ന മാറി നിൽക്കുന്നതുമൂലം, സാമ്പത്തികമായ വ്യാകുലതകളില്ലാതെ, കുലീനമായൊരു ജീവിതത്തിനുവേണ്ട അവരുടെ ആവശ്യങ്ങൾ സ്വാഭാവികമായും നിറവേറ്റപ്പെടും. അതേസമയം, അത്യാഗ്രഹങ്ങളിൽനിന്ന നിർബന്ധപൂർവം നീക്കിനിർത്തുന്ന അവർക്ക സാധാരണക്കാരിൽ കവിഞ്ഞു യാതൊന്നുമുണ്ടാവില്ല. രാഷ്ട്രത്തിന്ന പൊതുവായ ഭക്ഷണക്രമം വിധിച്ച സ്വയം നടപ്പാക്കുന്ന ഭിഷഗ്വരന്മാരെപ്പോലെ അവർ മറ്റുള്ളവർക്ക മാർഗദർശികളായി മാറണം. ദൈവികമായ കാര്യങ്ങൾക്ക ജീവിതം സമർപ്പിച്ചവരെപ്പോലെ അവരൊരുമിച്ചിരുന്ന ഭക്ഷണം കഴിക്കും; പ്രതിജ്ഞാബദ്ധരായ പട

യാളികളെപ്പോലെ ഒരേ പാളയത്തിൽ കിടന്നുറങ്ങും. പൈതഗോറസ് പറയുന്നപോലെ 'സുഹൃത്തുക്കൾക്കിടയിൽ സ്വകാര്യത പാടില്ല'. അങ്ങനെ രക്ഷാധികാരികളുടെ മേൽക്കോയ്മ നിർവീര്യമാകുമ്പോൾ അധികാരം നിഷ്കപടമാകും; സേവനത്തിന്റെ ചരിതാർത്ഥത മാത്രമായിരിക്കും അവർക്കു ലഭിക്കുന്ന പ്രതിഫലം. അത്രയും പരിമിതമായ ഒരൗദ്യോഗികജീവിതം അവർ സ്വമേധയാ തിരഞ്ഞെടുത്തതാണെന്നു നാമോർക്കണം; പരിശീലനം കഴിഞ്ഞു പുറത്തു വരുമ്പോൾ, ഒരു മന്ത്രിയ്ക്കോ ഉന്നതോദ്യോഗസ്ഥനോ ലഭിയ്ക്കുന്ന ഭാരിച്ച വേതനത്തേക്കാൾ രാജ്യതന്ത്രജ്ഞതയുടെ പ്രശസ്തി വിലമതിക്കാൻ ഉൾക്കൊണ്ടവരാണവർ. അവരുടെ വരവോടെ കക്ഷിരാഷ്ട്രീയമത്സരങ്ങൾ തീർത്തും നാമാവശേഷമാകും.

പക്ഷേ, അവരുടെ ഭാര്യമാർ ഇങ്ങനെയൊരു ജീവിതവുമായി എങ്ങനെ പൊരുത്തപ്പെട്ടുപോകും? ആഡംബരങ്ങളുപേക്ഷിച്ച് വ്രതാനുഷ്ഠാനങ്ങളിൽ മുഴുകി ജീവിയ്ക്കാൻ അവർ തയാറാകുമോ? പക്ഷേ, നമ്മുടെ രക്ഷാധികാരികൾക്കു സാധാരണകുടുംബജീവിതം വിധിച്ചിട്ടില്ല!. സാധനസാമഗ്രികൾക്കെന്നപോലെ അവരുടെ സ്ഥിതിസമത്വവാദം സ്ത്രീകൾക്കും ബാധകമാണ്. ആത്മാവിന്റെ അഹംഭാവത്തിൽ നിന്നുമാത്രമല്ല, കുടുംബത്തിന്റെ അഹങ്കാരത്തിൽനിന്നും അവർ മോചിപ്പിയ്ക്കപ്പെടണം. കുത്തിനോവിക്കപ്പെടുന്ന ഭർത്താവിന്റെ ഉൽക്കണ്ഠ നിറഞ്ഞ അത്യാർത്തിയിലേയ്ക്കു തരംതാഴേണ്ടവരല്ല, അവർ; ഒരു സ്ത്രീയുടെ നേർക്കല്ല, സമൂഹത്തിന്റെ നേർക്കാണവരുടെ പ്രതിബദ്ധത. സ്വന്തം മക്കളെപ്പോലും അവർക്കു തിരിച്ചറിയാനാവില്ല; കുട്ടികൾ ജനിച്ചയുടനെ അമ്മയുടെ അടുത്തുനിന്നു മാറി പൊതുവായൊരു സ്ഥലത്താണു വളരുന്നത്. കുട്ടികളുടെ പിതൃത്വം ആ കൂട്ടിക്കുഴച്ചിലിൽ നഷ്ടപ്പെടും. അമ്മമാർക്കു മുഴുവൻ മക്കളേയും പരിചരിക്കാൻ ബാദ്ധ്യതയുണ്ട്; ഈയൊരു സാഹചര്യത്തിലെങ്കിലും മാനവസാഹോദര്യം വെറുമൊരു വിടുവായത്തമല്ലെന്നു നമുക്കു ബോദ്ധ്യപ്പെടാതിരിക്കില്ല. കുട്ടികൾ പരസ്പരം സഹോദരീസഹോദരന്മാരും സ്ത്രീപുരുഷന്മാർ അ

ച്ഛനമ്മമാരുമായി മാറുന്ന ഒരു സ്ഥിതിസമത്വലോകമാണത്.

രക്ഷാധികാരികൾക്കു പക്ഷേ എങ്ങനെയാണു ഭാര്യമാരെ ലഭിയ്ക്കുന്നത്? കുറച്ചുപേരെ അവർ വ്യവസായ-സൈനികവർഗങ്ങളിൽനിന്നു സ്വീകരിക്കുമെന്നു കരുതാം; ലൈംഗികവിവേചനമില്ലാത്ത സമൂഹമായതുകൊണ്ടു ചില സ്ത്രീകൾ സ്വന്തം കഴിവു തെളിയിച്ചു നേരേ രക്ഷാധികാരിവർഗത്തിലെ അംഗങ്ങളായി മാറിയിരിക്കാം; ആൺകുട്ടികളുടെ വിദ്യാഭ്യാസാവസരങ്ങൾ അതേപടി ലഭിക്കുന്ന പെൺകുട്ടികൾക്കു രാഷ്ട്രത്തിന്റെ പരമാധികാരത്തിലെത്താനുള്ള സാദ്ധ്യതകൾ തുല്യമായിരിക്കും. ഏതു പദവിയിലേക്കും സ്ത്രീകൾക്കു കടന്നുകയറാവുന്ന ഈ രീതി തൊഴിൽവിഭജനത്തിന്റെ അടിസ്ഥാനതത്വങ്ങളെ അതിലംഘിക്കുമെന്നു ഗ്ലോക്കൺ പ്രതിവാദമുന്നയിക്കുമ്പോൾ, തൊഴിൽവിഭജനം ലൈംഗികമായല്ല കഴിവും വാസനയും അടിസ്ഥാനമാക്കിയാവണമെന്ന നിശിതമായ മറുപടിയാണു പ്ലേറ്റോ നൽകുന്നത്. ഭരണനൈപുണ്യം തെളിയിയ്ക്കുന്നവർ ആരായാലും രാജ്യം ഭരിയ്ക്കട്ടെ; ഒരു പുരുഷന്റെ കഴിവ് അടുക്കളയിലെ പാത്രങ്ങൾ കഴുകാൻ മാത്രമാണെങ്കിൽ, അയാളുടെ നിയോഗം സഫലീകരിയ്ക്കപ്പെട്ടേ തീരൂ!

ഭാര്യമാരുടെ സമൂഹംകൊണ്ടു വിവേചനാരഹിതമായ സംയോഗസാദ്ധ്യത നാം സംശയിയ്ക്കേണ്ടതില്ല; മറിച്ച്, പ്രത്യുൽപ്പാദനപരമായ സകല ബന്ധങ്ങളും വർഗോന്നതിയെ സംബന്ധിച്ച കൃത്യമായ മേൽനോട്ടത്തിലാണു നടക്കുന്നത്. പ്ലേറ്റോയുടെ ചിന്ത തുടർന്നു മൃഗങ്ങളുടെ വംശപരിപാലനത്തെക്കുറിച്ചുള്ള സജീവമായൊരു ചർച്ചയിലേയ്ക്കാണു കടക്കുന്നത്. കന്നുകാലികളെ തരാതരം നോക്കി സംയോഗത്തിനു ചേർക്കുമ്പോൾ ഉദ്ദേശിച്ച ഫലം ലഭിയ്ക്കുന്നുണ്ടെങ്കിൽ, മനുഷ്യരുടെ പ്രത്യുൽപ്പാദനത്തിലും എന്തുകൊണ്ട് അതേ രീതി സ്വീകരിച്ചുകൂടാ? കുട്ടികൾക്കു വിദ്യാഭ്യാസം നൽകിയതുകൊണ്ടു മാത്രമായില്ല; അവർ തക്കതായ 'ആരോഗ്യ'ത്തോടെ ജനിയ്ക്കുകയും വേണം; അതായത്, 'വിദ്യാഭ്യാസം ജനനത്തിനുമുമ്പേ ആരംഭിയ്ക്കണം'. അതുകൊണ്ടു സ്ത്രീപുരുഷന്മാർ പൂർണമായ ആരോഗ്യാവസ്ഥയിലല്ലാതെ ഒരിയ്ക്കലും സംയോഗത്തിലേർപ്പെടാൻ പാടില്ല; വരനും വധുവിനും ആ

രോഗ്യപരമായ സാക്ഷ്യപത്രം നിർബന്ധമായിരിയ്ക്കും. മുപ്പതിനും നാൽപ്പത്തഞ്ചിനും മദ്ധ്യേ പ്രായമുള്ള പുരുഷന്മാരും ഇരുപതിനും നാൽപ്പതിനുമിടയ്ക്കുള്ള സ്ത്രീകളും മാത്രമേ സംയോഗത്തിലേർപ്പെടാവൂ. മുപ്പത്തഞ്ചിനു ശേഷം അവിവാഹിതരായി കഴിയുന്ന പുരുഷന്മാരുടെമേൽ അലസതയ്ക്കു കരം ചുമത്താവുന്നതാണ്; അനുവാദമില്ലാത്ത സംയോഗത്തിൽനിന്നു ജനിച്ചതും അംഗവൈകല്യം ബാധിച്ചതുമായ ശിശുക്കൾക്കു സംരക്ഷണം നൽകാതെ സ്വയം മരിയ്ക്കാനനുവദിയ്ക്കണം. നിർദ്ദിഷ്ടപ്രായപരിധിക്കു മുമ്പും ശേഷവും നടത്തുന്ന സംയോഗങ്ങൾക്കു, ഗർഭഛിദ്രം ചെയ്തു കൊള്ളാമെന്ന ധാരണയിൽ, പ്രത്യേകാനുമതിയുടെ ആവശ്യമില്ല. 'അവിഹിതമായുണ്ടാകുന്ന ഭ്രൂണങ്ങൾ നശിപ്പിയ്ക്കാൻ ബന്ധപ്പെട്ടവർ കഴിയുന്നതെല്ലാം ചെയ്യണമെന്ന കർശനനിബന്ധനയിൽ മാത്രമാണു ഞങ്ങളതിനു സമ്മതപത്രം നൽകുന്നത്; അത്തരം മുൻകരുതലുകൾ മറികടന്നു ജനിക്കുന്ന ശിശുക്കൾ ഒരു കാരണവശാലും സംരക്ഷിക്കപ്പെടാൻ യോഗ്യരല്ല'; രക്തബന്ധമുള്ളവർ തമ്മിലുള്ള വിവാഹം ധാർമ്മികാപഭ്രംശമെന്ന നിലയിൽ നിഷിദ്ധമായി കരുതണം. 'ഓരോ വർഗത്തിലേയും നല്ല സ്ത്രീപുരുഷന്മാർ തമ്മിൽത്തമ്മിൽ കഴിയുന്നത്ര തവണ ബന്ധപ്പെടാൻ ശ്രമിക്കണം; അവർ പോറ്റി വളർത്തേണ്ടതും സ്വവർഗത്തിൽനിന്നുള്ള കുട്ടികളെയാണ്, അന്യവർഗത്തിൽപ്പെട്ടവരെയല്ല; ഇങ്ങനെ മാത്രമേ വർഗങ്ങളുടെ ശ്രൂപഘടന സ്ഥിരമായി നിലനിർത്താനാവൂ...... ധൈര്യശാലികളും സമർത്ഥരുമായ യുവാക്കൾ, വ്യത്യസ്തരായ നിരവധി സ്ത്രീകളുമായി ബന്ധപ്പെടണം; അവരിൽനിന്നു കഴിയുന്നത്ര മക്കൾ ജനിപ്പിയ്ക്കുകയും വേണം'.

പക്ഷേ, ആന്തരികമായ ദൌർബല്യങ്ങളിൽനിന്നു മാത്രമല്ല ബാഹ്യമായ ഭീഷണികളിൽനിന്നും ഈ സമൂഹം സംരക്ഷിക്കപ്പെടേണ്ടതുണ്ട്. വേണ്ടിവന്നാൽ ഒരു യുദ്ധത്തിനുപോലും അവർ സന്നദ്ധരായിരിയ്ക്കണം. ജനസംഖ്യാവർദ്ധന വരുമാനവുമായി ബന്ധപ്പെടുത്തുന്നതിൽ ബദ്ധശ്രദ്ധരായതുകൊണ്ട് ജനങ്ങൾ ഒരളവോളം ശാന്തശീല

രായിരിക്കും; പക്ഷേ നിയന്ത്രണങ്ങൾ നിലവിലില്ലാത്ത അയൽരാഷ്ട്രങ്ങൾക്കു നമ്മുടെ ആദർശസമൂഹത്തിന്റെ ഉത്തരോത്തരമായ ഉയർച്ച, കവർച്ചക്കും കടന്നുകയറ്റത്തിനുമുള്ള ക്ഷണപത്രമായി ചിലപ്പോൾ തോന്നിയേക്കാം. അതുകൊണ്ടു യുദ്ധത്തെ അപലപിയ്ക്കുമ്പോൾപ്പോലും, നല്ല പടയാളികളുടെ ലഭ്യതയും നാം ഉറപ്പുവരുത്തണം; രക്ഷാധികാരികളെപ്പോലെ, 'പരിപാലകരും പിതാമഹ'രുമായ ജനങ്ങൾ അനുവദിക്കുന്ന പരിമിതമായ സൗകര്യങ്ങൾമാത്രം അനുഭവിച്ച ലളിതവും കഠിനവുമായൊരു ജീവിതമാണവർ നയിയ്ക്കേണ്ടത്. അതേസമയം, യുദ്ധം പൊട്ടിപ്പുറപ്പെടാനുള്ള സാദ്ധ്യതക്കെതിരെ മുൻകരുതലുകളെടുക്കുകയും വേണം. യുദ്ധത്തിന്റെ പ്രാഥമികമായൊരു കാരണം ക്രമാതീതമായ ജനസംഖ്യയാണ്; വിദേശവ്യാപാരവും തന്മൂലമുള്ള അസ്വാരസ്യങ്ങളുമാണു രണ്ടാമത്തെ കാരണം. മത്സരാധിഷ്ഠിതമായ വ്യാപാരം തീർച്ചയായും ഒരുതരം യുദ്ധമാണ്, 'സമാധാനം പേരിലേയുള്ളൂ'. അതുകൊണ്ടു വിദേശവ്യാപാരത്തിന്റെ അതിരറ്റ വികസനസാദ്ധ്യതയിൽനിന്നു നമ്മുടെ രാഷ്ട്രം ഒഴിഞ്ഞുനിൽക്കണമെന്ന മന:പൂർവമായ ലക്ഷ്യത്തോടെ വിപണനകേന്ദ്രങ്ങൾ കടൽത്തീരമില്ലാത്ത ഉൾപ്രദേശങ്ങളിലാണു സ്ഥാപിക്കേണ്ടത്. 'കച്ചവടവും വിലപേശലും സമ്പാദ്യശീലവുംകൊണ്ടു കടൽ നാടിനെ മുക്കിക്കളയും; മനുഷ്യരുടെ മനസ്സിൽ ധനത്തോടുള്ള അത്യാഗ്രഹവും പരസ്പരവിശ്വാസമില്ലായ്മയും ഊട്ടി വളർത്തി, തുറമുഖങ്ങൾ രാജ്യത്തിന്റെ ആഭ്യന്തരവും വൈദേശികവുമായ ബന്ധം താറുമാറാക്കും'. വിദേശവ്യാപാരം സംരക്ഷിക്കുന്നതിനു വലിയൊരു നാവികപ്പട ആവശ്യമാണ്; സൈനികസാന്നിദ്ധ്യംപോലെതന്നെ അപകടകരമാണത്. 'യുദ്ധത്തെക്കുറിച്ചുള്ള കുറ്റബോധം ചുരുക്കം ചിലരിൽമാത്രം ഒതുങ്ങിനിൽക്കും; ബഹുഭ്രരിപക്ഷവും യുദ്ധത്തെ അനുകൂലിക്കുന്നവരായിരിക്കും'. ഗ്രീക്കുകാരൻ ഗ്രീക്കുകാരനെതിരെ നടത്തുന്ന നീചമായ ആഭ്യന്തരകലാപങ്ങളാണു യഥാർത്ഥത്തിൽ ഒരിയ്ക്കലും അവസാനിയ്ക്കാത്ത യുദ്ധം! 'ഗ്രീക്കുവംശംതന്നെ ഒന്നാകെ ഒരുദിവസം കിരാതവർഗത്തിന്റെ മുഷ്ടിയിലമർന്നുപോകാതിരിക്കാൻ ഗ്രീക്കുകാരെല്ലാവരും ചേർന്ന് ഒരു രാഷ്ട്ര

സമുച്ചയം രൂപീകരിക്കേണ്ടതാണ്!'

രക്ഷാധികാരികളുടെ ന്യൂനപക്ഷമാണു നമ്മുടെ രാഷ്ട്രസംവിധാനത്തിന്റെ മേൽത്തട്ടിലുള്ളവർ; തൊട്ടു താഴെ പടയാളികളും ഉദ്യോഗസ്ഥരായ 'സഹായി'കളും അവരെ സംരക്ഷിക്കാനുണ്ട്; ആ മദ്ധ്യവർഗം, വ്യാപാരത്തിലും വ്യവസായത്തിലും കൃഷിയിലുമേർപ്പെടുന്ന വിശാലമായൊരു സമൂഹത്തിന്റെ അടിത്തറയിലാണു നിലകൊള്ളുന്നത്. അവസാനം പറഞ്ഞ ഈ സാമ്പത്തികവർഗത്തിനു സ്വത്തു സമ്പാദിക്കാനും കുടുംബം പോറ്റിവളർത്താനും അവകാശമുണ്ട്. പക്ഷേ സമ്പത്തും ദാരിദ്ര്യവും അതിരറ്റു വർദ്ധിക്കുന്നതു തടയാൻ വാണിജ്യവ്യവസായമേഖലകളിൽ ഭരണകൂടം നിയന്ത്രണങ്ങൾ കൈക്കൊള്ളണം; ആളോഹരി സ്വത്തിന്റെ നാലു മടങ്ങിലേറെ കൈവശം വെയ്ക്കുന്നവരുടെ അധികഭാഗം പൊതുസ്വത്തിലേക്കു കണ്ടുകെട്ടണം. പലിശസമ്പ്രദായം നിരോധിച്ചു ലാഭവിഹിതം ക്രമേണ കുറച്ചു കൊണ്ടുവരണം. സാമ്പത്തികവർഗത്തിനു പക്ഷേ രക്ഷാധികാരികളുടെ സ്ഥിതിസമത്വവാദം അപ്രായോഗികമായിരിക്കും; സമ്പാദിക്കാനുള്ള മോഹവും മത്സരിക്കാനുള്ള വാസനയും ഈ വർഗത്തിന്റെ സവിശേഷതകളാണ്; അവരിൽ ചില ഉദാത്തചിന്താഗതിക്കാർ ജ്വരാവേശം പൂണ്ട ഈ മത്സരത്തിൽനിന്നു മാറി നിന്നേക്കാം, എങ്കിലും ഭൂരിപക്ഷവും അതിനു വിധേയരായാണു ജീവിക്കുന്നത്; അവരുടെ വിശപ്പും ദാഹവും സത്യസന്ധമായ ആദർശങ്ങളുടെ പേരിലല്ല, കുമിഞ്ഞുകൂടുന്ന സമ്പാദ്യത്തിലാണ്. ധനസമ്പാദനത്തിൽമാത്രം മുഴുകിയിരിക്കുന്ന ഈ വർഗം രാഷ്ട്രഭരണത്തിനു യോജിച്ചവരല്ല; ആഡംബരജീവിതത്തിനുള്ള അവകാശം സാധാരണക്കാരായ 'സാമ്പത്തിക'മനുഷ്യർക്കു നൽകുമ്പോൾ, അവർ പ്രത്യുപകാരമായി ഭരണത്തിന്റെ കുത്തകാവകാശം രക്ഷാധികാരികൾക്കു വിട്ടു കൊടുക്കാൻ തയാറാകുമെന്ന പ്രത്യാശയിലാണു മാതൃകാരാഷ്ട്രത്തെക്കുറിച്ചുള്ള നമ്മുടെ പദ്ധതി കെട്ടിപ്പടുത്തിരിക്കുന്നത്. ചുരുക്കത്തിൽ, ഓരോ വർഗവും ഓരോ വ്യക്തിയും അവരവരുടെ സ്വഭാവത്തിനും താൽപ്പര്യങ്ങൾക്കും യോജിച്ച ജോലി

കളിലേർപ്പെടുന്ന സംവിധാനമാണ നാം ലക്ഷ്യമാക്കുന്നത്; അതിലൊരു വർഗമോ വ്യക്തിയോ മറ്റൊരാളുടെ കാര്യത്തിൽ അനാവശ്യമായി ഇടപെടുകയില്ല; വ്യത്യാസങ്ങൾ നിലനിർത്തിത്തന്നെ സമൂഹനന്മയ്ക്കായി സഹകരിയ്ക്കുമ്പോൾ അതൊരു ധർമ്മരാഷ്ട്രമായി മാറും.

### 1.9. നീതിയുടെ പരിഹാരം

രാഷ്ട്രീയസംവാദം തൽക്കാലം അവസാനിപ്പിച്ച നാം തുടങ്ങിവെച്ച ചോദ്യത്തിന്റെ ഉത്തരം തേടേണ്ട സമയമായി. എന്താണ നീതി? ഈ ലോകത്തു സത്യത്തിൽ സാരവത്തായി മൂന്ന വിഷയങ്ങളേയുള്ളൂ: സത്യം, നീതി, സൗന്ദര്യം; ഇവയൊന്നും എളുപ്പത്തിൽ നിർവചിയ്ക്കാൻ കഴിയുന്നവയുമല്ല. പ്ലേറ്റോയ്ക്കുശേഷം നാന്നൂറു വർഷങ്ങൾക്കുടി കഴിഞ്ഞു ജൂഡിയയിലെ ഒരു റോമൻ പുരോഹിതൻ നിസ്സഹായനായി ചോദിച്ചു, 'എന്താണ സത്യം?' തത്വചിന്തകർ ഇനിയും ഉത്തരം നൽകിയിട്ടില്ല, അതുപോലെ സൗന്ദര്യത്തിനും. നീതിയ്ക്കു പക്ഷേ, പ്ലേറ്റോ ഒരു നിർവചനം നൽകുന്നുണ്ട്. 'സഹജമായതു കൈവശം വെയ്ക്കുകയും ചെയ്യുന്നതുമാണ നീതി!', അദ്ദേഹം പ്രഖ്യാപിച്ചു.

ഇതിലൊരുപക്ഷേ, നിരാശയുടെ ഒരപസ്വരം നമുക്കുയർന്നു കേൾക്കാം; ഇങ്ങനെയൊരു സന്ദിഗ്ധമായ വെളിപാടാണോ നാം ഇത്രയേറെ കാത്തിരുന്നു പ്രതീക്ഷിച്ചത്? ഈ നിർവചനത്തിൽ അദ്ദേഹം എന്താണുദ്ദേശിക്കുന്നത്? ഓരോ മനുഷ്യനും സ്വയം ഉത്പാദിപ്പിയ്ക്കുന്നതു ഉപയോഗിയ്ക്കാനും അനുയോജ്യമായ ജോലി ചെയ്യാനുമുള്ള സാഹചര്യമാണത്. ചെയ്യുന്ന പണിയുടെ പ്രതിഫലത്തിനു തുല്യമായ മൂല്യം തിരിച്ചു നൽകുന്നവനാണ നീതിമാനായ മനുഷ്യൻ! അവരവരുടെ സ്ഥാനത്തു നിലയുറപ്പിയ്ക്കുന്ന ഓർക്കസ്ട്രയിലെ സംഗീതജ്ഞരെപ്പോലെ, സമുചിതമായ ചുമതലകൾ നിറവേറ്റുന്ന ഒരു കൂട്ടായ്മയാണ നീതിമാന്മാരുടെ സമൂഹം; പല ഗ്രഹങ്ങളും ചേർന്നു കൃത്യമായി (അല്ലെങ്കിൽ പൈതഗോറസിന്റെ ശൈലിയിൽ 'സംഗീതാത്മകമായി') ചലിയ്ക്കുന്ന സൗരയൂഥംപോലെ, പരസ്പരബന്ധങ്ങളുടെ ശ്രുതിലയമാണ സത്യത്തിൽ സാമൂഹ്യനീതി. അങ്ങനെ രൂപീകൃതമാകുന്ന

സമൂഹം അതിജീവനത്തിനു യോഗ്യമാണെന്ന ഡാർവിന്റെ പ്രത്യേ കാനുമതിക്കു പാത്രമാവുകയും ചെയ്യും. ഭരണകൂടം വ്യാപാരികൾക്കു വിധേയരാകുകയോ അല്ലെങ്കിൽ സൈനികമേധാവി രാജാധികാരം പിടിച്ചെടുക്കുകയോ ചെയ്യുമ്പോൾ വിവിധവിഭാഗങ്ങൾ തമ്മിലുള്ള ഏകോപനം തകർന്നു സമൂഹം ശിഥിലമാകും അതുകൊണ്ട് ഊർജ്ജസ്വലമായ ഏകോപനനിപുണതകൂടിയാണു നീതി.

വ്യക്തികളെ സംബന്ധിച്ചും ഈ ഏകോപനനിപുണതതന്നെയാണു നീതി; ഓരോരുത്തർക്കും സഹജമായ കഴിവുകൾ അനുയോജ്യമായ സമയവും സാഹചര്യവും ലഭിക്കുമ്പോൾ വിടർന്നു വികസിക്കുന്നതു നാം കാണുന്നുണ്ട്. ആശയങ്ങളും ആഗ്രഹങ്ങളും വികാരങ്ങളും കുത്തിയൊഴുകുന്ന ഓരോ വ്യക്തിത്വത്തിലും സമുചിതമായ ഒരാധാര ശ്രുതി ചേർക്കാൻ കഴിഞ്ഞാൽ, ജീവിതവിജയം അനായാസമായിത്തീരും. മറിച്ച്, ഏതെങ്കിലുമൊരു ഘടകം പ്രവർത്തനരഹിതമാകുകയോ സ്ഥാനം മാറുകയോ ചെയ്താൽ, മതഭ്രാന്തരെപ്പോലെ വികാരജീവികളും വിദ്യാഡംഭികളെപ്പോലെ ബുദ്ധിജീവികളുമായി മാറി, വ്യക്തിത്വത്തിനു ശൈഥില്യം വന്ന ജീവിതത്തിൽ പരാജയഭീതി നാവു നീട്ടാൻ തുടങ്ങും. ആത്മാവിന്റെ സുഘടിതമായ വ്യവസ്ഥയും സൗന്ദര്യവുമാണു നീതി; ശരീരംപോലെ ആത്മാവിനും ആരോഗ്യം കൂടിയേ കഴിയൂ. മനുഷ്യനും പ്രകൃതിക്കുമിടയിൽ, മനുഷ്യനും മനുഷ്യർക്കുമിടയിൽ, മനുഷ്യനും ആത്മാവിനുമിടയിൽ, കാണുന്ന സകല ദുഷ്ടതകളും അനീതിയാണ്.

അതുകൊണ്ടു ത്രസിമാക്കസും കാലിക്ലിസും ഉൾപ്പെടെയുള്ള സകല നീഷേ പക്ഷപാതികളോടുമായി പ്ലേറ്റോ പറയുന്നു: വെറും ശക്തിയല്ല, സമന്വയത്തിന്റെ ശക്തിയാണു നീതി; ആഗ്രഹം ബുദ്ധിയോടും വ്യക്തി സമൂഹത്തോടും യോജിക്കുന്ന സവിശേഷമായ സംവിധാനമാണത്; ശക്തന്റെ അവകാശമല്ല, സമൂഹത്തിന്റെ ആരോഗ്യമാണു നീതി. സഹജവാസനകളിൽനിന്നു മാറിനിൽക്കുന്ന വ്യക്തിക്കു തൽക്കാലം ചില ലാഭങ്ങൾ നേടാൻ കഴിയുമായുമായിരിക്കാം; പക്ഷേ, സ്വ

ന്തം ഭ്രമണപഥത്തിൽനിന്നു മാറി അലഞ്ഞു നടക്കുന്ന ഗ്രഹങ്ങളുടെ മേൽ ശാപം ചൊരിയുന്ന ഫ്യൂറികളെക്കുറിച്ച് അനക്സഗോറസ് പറയുന്നതുപോലെ, ഒഴിഞ്ഞു മാറാനാവാത്ത ഒരു ദൈവകോപം അവരെ നിരന്തരം പിന്തുടരാതിരിയ്ക്കില്ല; പ്രകൃതിനിയമങ്ങളുടെ പ്രഹരമേറ്റു മൃണ്മയമായ ആ സംഗീതോപകരണം ഒരു ദിവസം പൊട്ടിത്തകർന്നു സ്വത:സിദ്ധമായ ശ്രുതിയും സ്വരവും നഷ്ടപ്പെടും. രാജകീയമായ ആചാരാനുഷ്ഠാനങ്ങളോടെ യൂറോപ്പിനെ മുഴുവൻ വരുതിയിൽ നിർത്തണമെന്നു കോഴ്സിക്കയിൽനിന്നുള്ള അധൃഷ്യനായൊരു സൈന്യാധിപൻ പിന്നീടൊരിയ്ക്കൽ മോഹിച്ചതു നാം കണ്ടു; പക്ഷേ, 'പ്രകൃതിനിയമങ്ങളുടെ അടിമ'യാണെന്നു സ്വയം മനസ്സിലാക്കി അദ്ദേഹം ചെന്നെത്തിയതു കടലിനു നടുവിലൊരു കൽത്തുറുങ്കിലായിരുന്നു; അനീതിക്കു ചിരകാലം വാഴാനാവില്ല!

ഈയൊരു നിഗമനത്തിൽ അസാധാരണമായ പുതുമകളൊന്നുമില്ല; ഏതു സിദ്ധാന്തവുംപോലെ തത്വചിന്തയും പുതുമയിൽ അഭിമാനം കൊള്ളുകയാണെന്നു ന്യായമായും നമുക്കു സംശയിക്കാം. ഒരു ശാലീനസുന്ദരിയെപ്പോലെ ഇടയ്ക്കിടെ വേഷം മാറുന്നവളാണു സത്യം; പക്ഷേ പുതിയ രൂപഭാവങ്ങളിലും അവളുടെ അടിസ്ഥാനപ്രകൃതത്തിനു മാറ്റം വരാറില്ല. ധാർമ്മികതയുടെ വിഷയത്തിൽ അസാധാരണമായ അത്ഭുതങ്ങൾ പ്രതീക്ഷിക്കാനുമില്ല: സോഫിസ്റ്റുകളും നീഷേ പക്ഷപാതികളും പിന്തുടരുന്ന സാഹസങ്ങളൊഴിച്ചാൽ ധാർമ്മികചിന്ത പൊതുവേ സമൂഹനന്മയെ ലക്ഷ്യമാക്കിയാണു നടക്കാറുള്ളത്. പരസ്പരാശ്രിതത്വവും സമന്വയവുമാണു ധാർമ്മികത; സുസ്ഥിരമായൊരു സാമൂഹ്യവ്യവസ്ഥക്കുവേണ്ടി വ്യക്തികളുടെ അവകാശങ്ങളിൽ ചില ത്യാഗങ്ങൾ സമൂഹം ആവശ്യപ്പെടുന്നുണ്ട്. അത്തരമൊരു പെരുമാറ്റസംഹിത ആത്യന്തികമായി സമൂഹത്തിന്റെ സുദൃഢതയും ആരോഗ്യവുമായി മാറുന്നു. പ്രകൃതിയും അതാവശ്യപ്പെടുന്നു; പ്രകൃതിയുടെ വിധി അന്തിമവുമാണ്; സംഘടിതമായ ഐക്യവും ശക്തിയും പൊതുലക്ഷ്യത്തോടു സഹകരിയ്ക്കാനുള്ള അംഗങ്ങളുടെ കഴിവുമനുസരിച്ചു മറ്റൊരു സംഘവുമായുള്ള സംഘർഷത്തെ അതിജീവിക്കും. ഓരോരു

ത്തരും അവനവന്റെ ഉത്തരവാദിത്വം നന്നായി നിർവഹിക്കുന്നതിൽ കവിഞ്ഞു ചെയ്യാവുന്ന മറ്റൊരു സഹകരണമില്ല; എന്നെന്നും നില നിൽക്കണമെന്നു ചിന്തിക്കുന്ന ഏതു സമൂഹവും അതാണു ലക്ഷ്യമാക്കേണ്ടത്. ധാർമ്മികത സാധുക്കളോടുള്ള കരുണയാണെന്നു യേശു പറഞ്ഞു; ശക്തന്റെ ധീരതയാണു ധാർമ്മികതയെന്നു നീഷേ പറഞ്ഞു; പക്ഷേ പ്ലേറ്റോ പറയുന്നു, സമൂഹത്തിന്റെ ആരോഗ്യമാണു ധാർമ്മികത. ഒരുപക്ഷേ, ഈ മൂന്നു സിദ്ധാന്തങ്ങളും ചേർത്തു സമ്പൂർണമായൊരു നീതിശാസ്ത്രം ഭാവിയിൽ വികസിച്ചു വരാം പക്ഷേ, അടിസ്ഥാനപരമായ അംശം അവയിലേതാണെന്നു നമുക്കെങ്ങനെ തീരുമാനിക്കാൻ കഴിയും?

**1.10. നിരൂപണാവലോകനം**

പ്ലേറ്റോ സ്വപ്നം കണ്ട ആദർശരാഷ്ട്രത്തെക്കുറിച്ചു നാമെങ്ങനെയാണു വിധി പറയുക? ഇതു പ്രായോഗികമാണോ? ഇതിലുൾപ്പെടുത്തിയ ഏതെങ്കിലും കാര്യങ്ങൾ സമകാലികസാഹചര്യങ്ങളിൽ പ്രാവർത്തികമാക്കാൻ കഴിയുമോ? ഈ സിദ്ധാന്തങ്ങൾ ആരെങ്കിലും പരീക്ഷിച്ചു നോക്കിയോ?

അവസാനത്തെ ചോദ്യത്തിനെങ്കിലും അനുകൂലമായൊരു മറുപടി നമുക്കു പറയാം. പ്ലേറ്റോ ദീർഘദർശനം ചെയ്തതുപോലെ രക്ഷാധികാരികളുടെ ഒരു ഭരണസംവിധാനമാണു മിക്കവാറും ഒരായിരം വർഷത്തോളം യൂറോപ്പിൽ നടന്നു പോന്നത്. ചരിത്രത്തിന്റെ മദ്ധ്യകാലഘട്ടത്തിൽ ക്രൈസ്തവജനസംഖ്യയെ തൊഴിലാളികൾ, പടയാളികൾ, പുരോഹിതർ എന്നിങ്ങനെ മൂന്നായി തിരിക്കുന്ന കീഴ്‌വഴക്കം നിലനിന്നിരുന്നു. എണ്ണത്തിൽ കുറവാണെങ്കിലും അവസാനത്തെ കൂട്ടർ, ആനുകൂല്യങ്ങളും ഉപാധികളും സ്വന്തം കുത്തകാവകാശമാക്കി ഭൂമിയിലെ ശക്തമായ ഒരു ഭൂഖണ്ഡത്തിന്റെ പകുതിയോളം പരിധികളില്ലാത്ത അധികാരത്തോടെ ഭരിച്ചുപോന്നു. പുരോഹിതവർഗത്തിന്റെ അധികാരം, രക്ഷാധികാരികൾക്കു പ്ലേറ്റോ നൽകിയതുപോലെ, സമ്മതിദാനാവകാശത്തിലൂടെ ലഭിച്ചതായിരുന്നില്ല; മറിച്ച്, പൗരോ

ഹിത്യപരമായ പഠനത്തിലും ആശ്രമഭരണത്തിലും കാണിയ്ക്കുന്ന കഴിവും, പ്രാർത്ഥനയിലും ധ്യാനത്തിലും മുഴുകിയ ലളിതജീവിതവും (അതിലേറെ) സഭാദ്ധ്യക്ഷന്മാരായിരുന്ന ബന്ധുക്കളുടെ സ്വാധീനവുമാണവരെ ആ പദവിയിലെത്തിച്ചത്. ഭരണകാലത്തിന്റെ രണ്ടാം പകുതിയിൽ പ്ലേറ്റോപോലും കരുതാത്തവിധം ഉദാത്തമായ നിലയിൽ ഗാർഹികപ്രലോഭനങ്ങളിൽനിന്നവർ നിശ്ശേഷം വിട്ടുനിന്നു; രക്ഷാധികാരികളുടെ ലൈംഗികസ്വാതന്ത്ര്യംപോലും ചില സന്ദർങ്ങളിലവർ പരിത്യജിച്ചു. പൗരോഹിത്യാധികാരത്തിന്റെ മാനസികതലത്തെ സ്വാധീനിച്ച ഒരു പ്രധാനഘടകമായിരുന്നു, ബ്രഹ്മചര്യം; സങ്കുചിതമായ സ്വാർത്ഥതകളും വിഷയാസക്തികളും അവരെ തൊട്ടു തീണ്ടിയില്ല; അങ്ങനെ നേടിയെടുത്ത ആദരവു മൂലം പാപികളായ സാധാരണക്കാർ സ്വന്തം മനസ്സിൽ കൊണ്ടു നടന്ന ദുശ്ചിന്തകൾ ഭയഭക്തിപൂർവം കുമ്പസാരത്തിലൂടെ അവരോടു തുറന്നു പറയുകയും ചെയ്തു.

കത്തോലിയ്ക്കാമതരാഷ്ട്രീയത്തിന്റെ സിംഹഭാഗവും പ്ലേറ്റോ പറഞ്ഞു വിശ്വസിപ്പിച്ച 'രാജകീയമായ നുണക്കഥ'യുടെ സാരാംശത്തിൽനിന്നു പരിണമിച്ചതായിരുന്നു: സ്വർഗം, നരകം, പാപമോചനം, തുടങ്ങിയ സങ്കൽപ്പങ്ങളുടെ വ്യാഖ്യാനങ്ങൾ ‘റിപ്പബ്ലിക്കി‘ന്റെ അവ-സാനഭാഗത്തേക്കു വിരൽ ചൂണ്ടുന്നുണ്ട്; പണ്ഡിതോചിതമായ പ്രപഞ്ചശാസ്ത്രം പ്രധാനമായും ടിമേയ്സിൽ (Timaeus) നിന്നു സ്വീകരിച്ചതാണ്; യാഥാർത്ഥ്യവാദസിദ്ധാന്തം ധാരണാപ്രമാണങ്ങളുടെ ഒരു വ്യാഖ്യാനമായിരുന്നു; വിദ്യാഭ്യാസത്തിന്റെ 'ചതുഃസ്തംഭ'ങ്ങൾപോലും (സംഖ്യാഗണിതം, ക്ഷേത്രഗണിതം, ജ്യോതിശ്ശാസ്ത്രം, സംഗീതം) പ്ലേറ്റോ മുന്നോട്ടു വെച്ച വിദ്യാഭ്യാസപദ്ധതിയെ മാതൃകയാക്കിയാണു രൂപപ്പെടുത്തിയത്. യാതൊരു നിർബന്ധവും ബലപ്രയോഗവും കൂടാതെ പ്രാമാണികതത്വങ്ങളുടെ പിൻബലംകൊണ്ടുമാത്രം ദീർഘകാലം അവർ യൂറോപ്പു ഭരിച്ചു; ജനങ്ങളാകട്ടെ, അവരുടെ നിയമങ്ങൾ ഒരു സഹസ്രാബ്ദത്തോളം അനുസരിയ്ക്കുക മാത്രമല്ല, ഭരണാധികാരികൾക്കു കലവറയില്ലാത്ത പിന്തുണ നൽകുകയും ചെയ്തുപോന്നു; ഈ വ്യവസ്ഥിതി അംഗീകരിച്ചതു പൊതുസമൂഹം മാത്രമായിരുന്നില്ല; ജ

ന്മികളും വ്യാപാരികളും സൈനികരും ഉദ്യോഗസ്ഥന്മാരും റോമിന്റെ അധികാരത്തിനു മുമ്പിൽ മുട്ടുമടക്കി. രാഷ്ട്രീയമായ തീക്ഷ്ണബുദ്ധികൊണ്ടു തീർത്തും അന്യൂനമായ ആ പ്രഭുത്വഭരണം, ഒരുപക്ഷേ, ലോകം ഒരിയ്ക്കലും കണ്ടിട്ടില്ലാത്ത അത്ഭുതകരവും പ്രബലവുമായ സംഘടനാസംവിധാനത്തിനാണു രൂപം നൽകിയത്. തികഞ്ഞ നിശ്ചയദാർഢ്യവും അർപ്പണബോധവും പ്രകടിപ്പിച്ചുകൊണ്ട് സമുദായഭ്രഷ്ടിന്റെ ആയുധമുപയോഗിച്ച് വിമതരെ നിശ്ശബ്ദരാക്കി യൂറോപ്പിന്റെ പകുതിയിലേറെ ഭരിച്ചുപോന്ന ആ ന്യൂനപക്ഷം, പക്ഷേ, മിതവ്യയത്തിനും ലളിതജീവിതത്തിനും ഉത്തമമാതൃകകളായിരുന്നു. ഒരുകാലത്തു പരാഗ്വെ ഭരിച്ച ജെസ്യൂട്ട് പാതിരിമാർ, പ്ലേറ്റോയുടെ രക്ഷാധികാരികളെപ്പോലെ, അറിവും കഴിവുംകൊണ്ടു നേടിയെടുത്ത അധികാരമുപയോഗിച്ച് പ്രാകൃതജനങ്ങൾക്കിടയിൽ ഒരു പ്രത്യേകതരത്തിലുള്ള പൗരോഹിത്യഭരണം പരീക്ഷിച്ചു. 1917 നവംബറിലെ വിപ്ലവത്തിനുശേഷം റഷ്യ ഭരിച്ച കമ്മ്യൂണിസ്റ്റ് പാർട്ടി കുറച്ചുകാലം റിപ്പബ്ളിക്കിനെ ഓർമ്മിപ്പിയ്ക്കുന്ന ചില വിചിത്രരീതികൾ സ്വീകരിയ്ക്കുകയുണ്ടായി.

ചെറിയ ഭേദഗതികളോടെയാണെങ്കിലും പ്ലേറ്റോയുടെ രാഷ്ട്രീയപദ്ധതി പ്രായോഗികമാണെന്നുതന്നെയാണ്, ഈ ഉദാഹരണങ്ങൾ സൂചിപ്പിയ്ക്കുന്നത്; നിരവധി യാത്രകളിൽ നേരിട്ടു കണ്ട ഭരണരീതികളും സാമൂഹ്യസംവിധാനങ്ങളും ചേർത്തു സ്വയം രൂപപ്പെടുത്തിയതായിരുന്നു, അദ്ദേഹത്തിന്റെ സിദ്ധാന്തങ്ങൾ. ഈജിപ്തിലെ പൗരോഹിത്യഭരണം അദ്ദേഹത്തിനു നല്ല മതിപ്പുളവാക്കിയിരുന്നു; ചെറിയൊരു പുരോഹിതവർഗമാണു പ്രാചീനമായ ആ സംസ്ക്കാരവിശേഷത്തെ നിയന്ത്രിച്ചിരുന്നത്; ഏതൻസിലെ പൗരസഭയിൽ നടക്കാറുള്ള കലാപങ്ങളും സ്വേച്ഛാധിപത്യപ്രവണതകളുമായി താരതമ്യപ്പെടുത്തുമ്പോൾ, ഈജിപ്ഷ്യൻ ഭരണകൂടത്തെ രാഷ്ട്രസങ്കൽപ്പത്തിന്റെ ഉദാത്തമായൊരു രൂപമായിത്തന്നെ അദ്ദേഹം കണ്ടു. പിന്നീട്, ഇറ്റലിയിൽ പൈതഗോറിയൻ സമൂഹത്തിൽ സസ്യഭുക്കും കമ്മ്യൂണിസ്റ്റുമായി ഒരന്തേവാസിയെപ്പോലെ അദ്ദേഹം കുറച്ചുകാലം ചിലവഴിച്ചു; സാ

ധാരണക്കാരുടെ കൂടെ ജീവിക്കുകയും, വർഗോന്നതി കണക്കാക്കി ലൈംഗികസംയമനം പാലിക്കുകയും, അതേസമയം അരോഗദൃഢ ഗാത്രരായ യുവാക്കൾക്കു ലൈംഗികസ്വാതന്ത്ര്യം അനുവദിക്കുകയും ചെയ്തു ലളിതജീവിതം നയിക്കുന്ന മറ്റൊരു ഭരണവർഗത്തെ സ്പാർട്ട യിൽത്തന്നെ അദ്ദേഹം നേരിട്ടു പരിചയപ്പെടുകയുണ്ടായി. ഭാര്യമാരു ടെ ഒരു സമൂഹം സൃഷ്ടിക്കുക, അടിമകളെ മോചിപ്പിക്കുക, യുദ്ധത്തി ലേർപ്പെടുന്ന ഗ്രീക്കുരാഷ്ട്രങ്ങളെ ശാന്തരാക്കുന്നതിനു സമഗ്രമായൊരു സഖ്യം സ്ഥാപിക്കുക എന്നിങ്ങനെ യൂറിപ്പിഡിസ് നിരന്തരം നിര ത്താറുള്ള വാദമുഖങ്ങൾ തീർച്ചയായും അദ്ദേഹം മനസ്സിലുൾക്കൊ ണ്ടിരുന്നു. അതിനിടയിൽ കമ്മ്യൂണിസ്റ്റ് അനുഭാവമുള്ള ദോഷൈകദൃ ക്കുകളുടെ ഒരു വിഭാഗം, സോക്രട്ടിക്ക് ഇടതുപക്ഷമെന്നു സ്വയം വി ശേഷിപ്പിക്കുന്നതായും അദ്ദേഹം മനസ്സിലാക്കി. ചുരുക്കത്തിൽ, നേ രിട്ടു കണ്ടറിഞ്ഞ വസ്തുതകളിൽനിന്നു സ്വയം സമർപ്പിക്കുന്ന പദ്ധതി അസാദ്ധ്യവും അപ്രായോഗികവുമല്ലെന്നു തീർച്ചയായും അദ്ദേഹം ഉറ പ്പു വരുത്തിയിരിക്കണം.

എങ്കിലും സംശയങ്ങൾക്കും വിവാദങ്ങൾക്കുമുള്ള നിരവധി പഴുതു കൾ അരിസ്റ്റോട്ടിലിന്റെ കാലംമുതൽ നിരൂപകർ റിപ്പബ്ളിക്കിൽ ക ണ്ടെത്തുന്നുണ്ട്. ഒരു ദോഷാനുദർശനത്തിന്റെ അലംഭാവത്തോടെ ആ പ്രിയശിഷ്യൻ പറയുന്നു, 'ഇതുപോലെ ഒരുപാടു കാര്യങ്ങൾ, വള രെക്കാലമായി നാം പറഞ്ഞുപോരുന്നുണ്ട്'. എല്ലാവരും സഹോദര തുല്യരായി കഴിയുന്ന ഒരു സമൂഹത്തെ സങ്കൽപ്പിക്കുന്നതു സുന്ദരംത ന്നെ; പക്ഷേ ആ പ്രയോഗത്തിൽ സമകാലികപുരുഷവർഗംകൂടി ഉ ൾപ്പെടുമ്പോൾ അതിന്റെ ഗൗരവവും പ്രസക്തിയും താനേ ചോർന്നു പോകുന്നു. അതുപോലെയാണു പൊതുസ്വത്ത്: ഉത്തരവാദിത്വത്തി ൽ വെള്ളം ചേർക്കുന്ന ഒരേർപ്പാടാണത്; എല്ലാത്തിലും എല്ലാവർ ക്കും അവകാശമുണ്ടാകുമ്പോൾ ആരും ഒന്നിനെക്കുറിച്ചും ശ്രദ്ധിക്കാ നിടയില്ല. മാത്രമല്ല, കമ്മ്യൂണിസം ജനങ്ങളെ സമൂഹത്തിൽ നഗ്നരാ ക്കി നിർത്തുമെന്നു യാഥാസ്ഥിതികതയുടെ മഹാനായ ആ വക്താവു വാദിച്ചു; സ്വകാര്യതക്കും വ്യക്തിവൈശിഷ്ട്യത്തിനുമവിടെ സ്ഥാനമി

ല്ല; വെറുമൊരു ന്യൂനപക്ഷത്തിനുമാത്രം സ്വായത്തമാക്കാൻ കഴിയു ന്ന ഗുണങ്ങളാണു സഹകരണമനോഭാവവും ക്ഷമയുമെന്നവർ തീരു മാനിക്കും. 'സാധാരണക്കാരിൽ കവിഞ്ഞ നിലവാരമോ പ്രകൃതിയു ടെ ആനുകൂല്യം ആവശ്യമുള്ള വിദ്യാഭ്യാസമോ നാം സ്വീകരിക്കാൻ പാടില്ല; മറിച്ച് ബഹുഭൂരിപക്ഷത്തിനും സന്തോഷത്തോടെ സഹക രിക്കാൻ കഴിയുന്ന ജീവിതത്തോടും, രാഷ്ട്രങ്ങൾക്കു സ്വാഭാവികഗതി യിൽ ഉൾക്കൊള്ളാവുന്ന ഭരണസംവിധാനങ്ങളോടുമാണു നമുക്കു മ തിപ്പുണ്ടാകേണ്ടത്'.

പ്ലേറ്റോയുടെ മഹാനായ (അഥവാ അസൂയാലുവായ) ഒരു ശിഷ്യ ന്റെ അഭിപ്രായമാണത്; പിന്നീടു പലപ്പോഴായി വന്ന നിരൂപണങ്ങ ൾ മിക്കവാറും അതേ ആരോപണങ്ങൾതന്നെ ആവർത്തിച്ചു. ഏക പത്നീസമ്പ്രദായത്തിൽ കാലങ്ങളായി അലിഞ്ഞുചേർന്ന കീഴ്വഴക്ക ങ്ങളുടെ മൂല്യബലം അദ്ദേഹം വില കുറച്ചുകാണുകയാണെന്നവർ പറ യുന്നു; ഭാര്യയുടെ വെറുമൊരു അംശഭാഗം വാങ്ങി ഭർത്താവു സംതൃപ്ത നാകുമെന്നു കരുതുമ്പോൾ പുരുഷന്മാർക്കു സ്ത്രീകളോടുള്ള സ്വാർത്ഥപ രമായ അസൂയ അദ്ദേഹം കണ്ടില്ലെന്നു നടിക്കുകയാണു ചെയ്യുന്നത്. കുട്ടികളെ അമ്മമാരിൽനിന്നു വേർപെടുത്തി ഹൃദയമില്ലാത്ത അന്തരീ ക്ഷത്തിൽ വളർത്താമെന്നു കരുതുന്നതിൽ മാതൃവാത്സല്യത്തിന്റെ മ ഹത്വത്തെ വളരെയേറെ ലഘൂകരിച്ചു കാണുകയാണ് അദ്ദേഹം. എ ല്ലാത്തിലുമുപരി കുടുംബസംവിധാനത്തെ തിരസ്ക്കരിക്കുമ്പോൾ, രാ ഷ്ട്രത്തിന്റെ മാനസികാടിത്തറക്കു സഹായമാകേണ്ട സ്ഥിതിസമത്വ വും സഹകരണവും ഉറവെടുക്കുന്ന മൂല്യങ്ങളുടെ കളിത്തൊട്ടിൽ തച്ചു തകർത്തു നിസ്തുലമായ വാഗ്‌വൈഭവത്തോടെ അദ്ദേഹം സ്വയമിരി യ്ക്കുന്ന മരക്കൊമ്പുതന്നെയാണു മുറിയ്ക്കുന്നത്.

ഈ വിമർശനങ്ങൾക്കു മുഴുവൻ ലളിതമായൊരു മറുപടി പറയാം: അവർ നിസ്സാരനായൊരു മനുഷ്യനെ നിശ്ശേഷം നശിപ്പിക്കാനാണു ശ്രമിക്കുന്നത്; സ്വന്തം കമ്മ്യൂണിസ്റ്റ് പദ്ധതികളിൽനിന്നു ബഹുഭൂരി പക്ഷത്തേയും പ്ലേറ്റോ ഒഴിച്ചു നിർത്തുന്നുണ്ട്; ഭരണാധികാരിവർഗ

ത്തിനുവേണ്ടി ഉഴിഞ്ഞുവെച്ച വളരെ കുറച്ചു പേർക്കു മാത്രമേ ഭൗതിക മായ ആത്മസംയമനം അദ്ദേഹം നിർദ്ദേശിക്കുന്നുള്ളൂ; രക്ഷാധികാരി കൾ മാത്രമേ സഹജീവികളെ സഹോദരീസഹോദരന്മാരായി കാ ണേണ്ടതുള്ളൂ; അവർക്കു മാത്രമേ സ്വകാര്യസമ്പാദ്യം നിഷേധിക്ക പ്പെടുന്നുള്ളൂ. ബാക്കിവരുന്ന ബഹുജനങ്ങൾക്കും ആഗ്രഹിക്കുന്ന തര ത്തിലുള്ള സ്വകാര്യതയും ആഡംബരവും സ്വത്തും കൈവശം വെയ്ക്കാ നവകാശമുണ്ട്. താൽപ്പര്യമുണ്ടെങ്കിൽ ഏകപത്നീസമ്പ്രദായം തുടരാ നും കുടുംബപരമായ മൂല്യങ്ങൾ പങ്കുവെക്കാനും അവർക്കു സ്വാതന്ത്ര്യ മുണ്ട്. കീഴ്‌വഴക്കമനുസരിച്ച് ഭർത്താവ് ഭാര്യയേയും അമ്മ മക്കളേ യും സംരക്ഷിക്കുന്ന രീതി തുടരും. രക്ഷാധികാരികളെ സംബന്ധിച്ചു സ്നേഹാദരങ്ങളായിരിക്കണം, കമ്മ്യൂണിസത്തോടുള്ള മനോഭാവം; അവരുടെ മനസ്സിൽ വേണ്ടതു ദീനാനുകമ്പയല്ല, അഭിമാനബോധമാ ണ്; പ്രസവത്തിനു മുമ്പും ശൈശവകാലത്തും മാതൃവാത്സല്യത്തിനു പറയുന്നത്ര തീവ്രത കാണാറില്ല; പുതിയൊരു ശിശുവിനെ അമ്മ സ്വാഗതം ചെയ്യുന്നത് ആഹ്ളാദത്തോടെയല്ല, വിധിക്കു കീഴടങ്ങുന്ന മനോഭാവത്തോടെയായിരിയ്ക്കും; ശിശുവിനോടുള്ള സ്നേഹം പെട്ടെ ന്നുണ്ടാകുന്ന ദിവ്യാത്ഭുതമല്ല; ശിശു വളരുന്നതിനനുസരിച്ച് അമ്മയു ടെ ശുശ്രൂഷാന്തി രൂപംകൊണ്ടു വികസിക്കുന്ന വികാരമാണത്; മാതൃ വാത്സല്യത്തിന്റെ മൂർത്തിമദ്ഭാവമായി മാറുന്നില്ലെങ്കിൽ, അതൊരി യ്ക്കലും തിരിച്ചെടുക്കാൻ വയ്യാത്ത ഒരു ഹൃദയവികാരമായിരിക്കില്ല.

മാനസികപ്രശ്നങ്ങളേക്കാൾ സാമ്പത്തികവുമായി ബന്ധപ്പെട്ടാ ണു മറ്റു വിമർശനങ്ങൾ. പ്ലേറ്റോ ഓരോ നഗരത്തേയും രണ്ടായി വിഭ ജിച്ചശേഷം മൂന്നായി അവതരിപ്പിക്കുകയാണു ചെയ്യുന്നത്. സാമ്പ ത്തികസംഘർഷങ്ങളാണ് ആദ്യത്തെ വിഭജനത്തിനു കാരണം; ര ക്ഷാധികാരികളും കാര്യദർശികളുമടങ്ങുന്ന വർഗത്തെ സ്വത്തു സ മ്പാദിക്കുന്നതിൽനിന്നു പ്ലേറ്റോ പ്രത്യേകമായി നീക്കി നിർത്തുന്നു ണ്ട്. പക്ഷേ, രക്ഷാധികാരികൾക്കു നൽകുന്ന ഉത്തരവാദിത്വമില്ലാ ത്ത അധികാരം കാലാന്തരേണ സ്വേച്ഛാധിപത്യത്തിലേക്കു നീങ്ങാ ൻ സാദ്ധ്യതയില്ലേ? ഇല്ല; രാഷ്ട്രീയാധികാരമുണ്ടെങ്കിലും സ്വകാര്യ

സ്വത്തോ സാമ്പത്തികസ്വാധീനമോ അവർക്കില്ല; നിയമനിർമ്മാണ സഭ ആസൂത്രണരേഖ തടഞ്ഞുവെച്ച് ഉദ്യോഗസ്ഥമേധാവികളെ വരുതിയ്ക്കു നിർത്തുന്നതുപോലെ, രക്ഷാധികാരികളുടെ ഭരണത്തിൽ അസംതൃപ്തി വളരുമ്പോൾ സാമ്പത്തികവർഗത്തിലുള്ളവർക്കു വേണമെങ്കിൽ ഭക്ഷ്യവിതരണത്തിൽ നിയന്ത്രണങ്ങളേർപ്പെടുത്താം. അപ്പോൾ സാമ്പത്തികാധികാരമില്ലാതെ അവർക്കു ഭരിയ്ക്കാനാകുമോ? പതിനെട്ടാംനൂറ്റാണ്ടിലെ ഒരു രാഷ്ട്രീയസഖ്യത്തിലേയ്ക്കു സാമ്പത്തികാധികാരങ്ങൾകൂടി ചെന്നുചേർന്നപ്പോൾ ഭരണകൂടംതന്നെ ശിഥിലമായതുപോലെ രാഷ്ട്രീയസാമ്പത്തികാധികാരങ്ങൾ പരസ്പരപൂരകങ്ങളാണെന്നു മാർക്സും ഹാരിങ്ടണും ചൂണ്ടിക്കാണിക്കുന്നില്ലേ?

അടിസ്ഥാനപരമായൊരു പ്രശ്നമാണിത്, ഒരുപക്ഷേ മാരകമായതും! ചക്രവർത്തിമാരെപ്പോലും മുട്ടു കുത്തിച്ച കത്തോലിക്കാസഭയുടെ പരമാധികാരം ആരംഭശതകങ്ങളിൽ സമ്പത്തിന്റെ സമരതന്ത്രങ്ങളേക്കാൾ സിദ്ധാന്തങ്ങളുടെ ആവർത്തനപാഠങ്ങളായിരുന്നെന്നു നമുക്കു വേണമെങ്കിൽ മറുപടി പറയാം. പക്ഷേ ദീർഘകാലം നീണ്ടുനിന്ന സഭയുടെ മേൽക്കോയ്മയ്ക്കു യൂറോപ്പിന്റെ കാർഷികാവസ്ഥകൂടി കാരണമായതായി കൂട്ടിച്ചേർക്കേണ്ടിവരും; പ്രകൃതിക്കു കീഴടങ്ങി നിസ്സഹായരായി ജീവിച്ചുപോന്ന കാർഷികസമൂഹത്തിനു പതുക്കെ പ്രകൃത്യതീതശക്തികളിലുള്ള വിശ്വാസം ഭയവും ആരാധനയുമായി രൂപാന്തരം വന്നതിൽ വിസ്മയിക്കാനില്ല; പിന്നീട് വ്യവസായവും വാണിജ്യവും വികസിച്ചു വന്നപ്പോൾ പരിസരസംബന്ധിയായ യാഥാർത്ഥ്യബോധവും പുതിയതായി ഉയർന്നുവന്ന സാമ്പത്തികാവസ്ഥയും തമ്മിൽ സംഘർഷങ്ങളുണ്ടായി സഭയുടെ അധികാരം ദുർബലപ്പെടുകയാണു ചെയ്തത്. സാമ്പത്തികശക്തികളുടെ മാറുന്ന സന്തുലിതാവസ്ഥയ്ക്കനുസരിച്ചു രാഷ്ട്രീയാധികാരം സ്വയം ക്രമീകരിയ്ക്കപ്പെടണം; സാമ്പത്തികവർഗത്തോടുള്ള ആശ്രിതത്വം താമസംവിനാ രക്ഷാധികാരികളെ വിനീതവിധേയരായ ആജ്ഞാനുവർത്തികളാക്കി മാറ്റും. സൈനികശക്തിയുടെ പിന്തുണകൂപോലും ഈ അനിവാര്യത

തടയാനാവില്ല; വിപ്ലവാനന്തരറഷ്യയിൽ ഭക്ഷ്യവിളകളുടെ ഉത്പ്പാദനത്തിലൂടെ രാജ്യത്തിന്റെ ഭാവിപോലും നിയന്ത്രിച്ചിരുന്ന കർഷകർക്കിടയിൽ സ്വകാര്യഭൂമിയെ സംബന്ധിച്ചുയർന്നുവന്ന ചിന്താഗതി തടയുന്നതിൽ പരാജയപ്പെട്ട സൈന്യത്തിന്റെ കഥ നമുക്കറിയാം. ഇപ്പറഞ്ഞു മുഴുവൻ തട്ടിക്കിഴിച്ചാൽ പ്ലേറ്റോയുടെപേരിൽ അവശേഷിയ്ക്കുന്നത് ഒന്നേയുള്ളൂ: സാമ്പത്തികസ്വാധീനം ചെലുത്താൻ കഴിയുന്നവരാണു രാഷ്ട്രീയനയങ്ങൾക്കു രൂപം നൽകേണ്ടതെങ്കിലും, അവ കാര്യക്ഷമമായി നടപ്പാക്കുന്ന ഉത്തരവാദിത്വം രാജ്യതന്ത്രജ്ഞതയുടെ ബാലപാഠംപോലും മനസ്സിലാക്കാതെ രാഷ്ട്രീയാധികാരം പിടിച്ചെടുക്കാൻ വെമ്പുന്ന വ്യവസായവാണിജ്യതൽപ്പരരേക്കാൾ പരിശീലനം ലഭിച്ച ഉദ്യോഗസ്ഥമേധാവികൾക്കാണു യോഗ്യത.

ഹെറാക്ലിറ്റസ് പതിവായി പറയാറുള്ള ചലനാത്മകതയാണു പ്ലേറ്റോയുടെ ചിന്തയിൽ ചൂണ്ടിക്കാണിക്കാവുന്ന മറ്റൊരു ന്യൂനത; നിരന്തരം മാറുന്ന ലോകത്തെ അദ്ദേഹമൊരു നിശ്ചലദൃശ്യമാക്കി മാറ്റുന്നു; കാതരനായൊരു ചിന്തകനെപ്പോലെ ക്രമബദ്ധതയുടെ ആരാധകനാണദ്ദേഹം; വ്യക്തിമൂല്യങ്ങൾ ചവിട്ടിമെതിക്കുന്ന ഏതൻസിലെ ജനാധിപത്യാഭാസം അദ്ദേഹത്തെ ഭയപ്പെടുത്തിയിരിക്കാം. ഒരു ഷഡ്പദവിജ്ഞാനകുതുകി ഈച്ചകളെ തരംതിരിക്കുന്നതുപോലെ അദ്ദേഹം മനുഷ്യരെ പലതരം വർഗങ്ങളാക്കി വിഭജിക്കുന്നു; സ്വന്തം നിഗമനങ്ങൾക്കു സാധൂകരണം കണ്ടെത്താൻ പൌരോഹിത്യപരമായ ചില തട്ടിപ്പുകളും അദ്ദേഹം നടത്തുന്നുണ്ട്. അദ്ദേഹത്തിന്റെ രാഷ്ട്രം നിശ്ചലമാണെന്നു പറയാം; മാറ്റങ്ങളിൽ അസൂയയും കണ്ടുപിടുത്തങ്ങളിൽ അസഹിഷ്ണുതയും പുലർത്തുന്ന വയോധികരുടെ കാലഹരണപ്പെട്ട സമൂഹമായി പെട്ടെന്നതു പരിണമിക്കാം. കലയില്ലാത്ത വെറും ശാസ്ത്രമാണത്; ശാസ്ത്രമനസ്സിനു പ്രിയപ്പെട്ട നിയമവ്യവസ്ഥയാണതിന്റെ മുദ്രാവാക്യം; മാത്രമല്ല, കലയുടെ ആത്മാവായ സ്വാതന്ത്ര്യത്തെ നി-ഷേധിക്കുകയും ചെയ്യുന്നു; സൗന്ദര്യത്തെ ആരാധിക്കുമ്പോൾത്തന്നെ സൗന്ദര്യം സൃഷ്ടിക്കുന്ന കലാകാരന്മാരെ തമസ്കരിക്കുന്നു. ഒരു സ്പാർട്ടയ്ക്കോ പ്രഷ്യയ്ക്കോ അങ്ങനെ ചെയ്യാം, പക്ഷേ, തീർച്ചയായും അതൊ

രു ആദർശരാഷ്ട്രത്തിനു യോജിച്ചതല്ല.

അസുഖകരമായ പല ന്യൂനതകളെക്കുറിച്ചും വിസ്തരിച്ചെഴുതിയ നിലയ്ക്കു നമുക്കിനി അദ്ദേഹത്തിന്റെ ദീർഘവീക്ഷണത്തിനു മുമ്പിൽ സാഷ്ടാംഗപ്രണാമം സമർപ്പിയ്ക്കുക മാത്രമേ ചെയ്യാനുള്ളൂ. യഥാർത്ഥത്തിൽ ഈ വാദങ്ങൾ ശരിയോ തെറ്റോ? ഈ ലോകത്തിനു വേണ്ടതു വിവേകമതികളായ തത്വചിന്തകരുടെ ഭരണമാണോ? ആധുനികകാലത്തെ പരിമിതികളിൽ നിന്നുകൊണ്ടു പ്ലേറ്റോയുടെ ചിന്തകൾ പരാവർത്തനം ചെയ്യേണ്ടതു നമ്മുടെ ബാദ്ധ്യതയാണ്. ഇന്നിപ്പോൾ ജനാധിപത്യം ലോകമെങ്ങും സർവാത്മനാ അംഗീകരിക്കപ്പെട്ടിരിക്കുന്നു: പ്ലേറ്റോ പറയുന്നതുപോലെ സമ്മതിദാനാവകാശത്തിന്റെ പരിധി പരിമിതപ്പെടുത്താൻ നമുക്കിനിയാവില്ല; പക്ഷേ അധികാരം നേടാനും സ്ഥാനം നില നിർത്താനും ചില നിയന്ത്രണങ്ങൾ ഏർപ്പെടുത്തി അദ്ദേഹം മനസ്സിൽ കണ്ട പ്രഭുത്വഭരണവും ജനാധിപത്യവും സമന്വയിപ്പിക്കാൻ നമുക്കു കഴിയും. ഭിഷഗ്വരന്മാരെപ്പോലെ രാജ്യതന്ത്രജ്ഞരും പ്രത്യേകപരിശീലനം നേടിയിരിക്കണമെന്ന അദ്ദേഹത്തിന്റെ സിദ്ധാന്തം തർക്കം കൂടാതെ അംഗീകരിക്കാവുന്നതാണ്; സർവകലാശാലകളിൽ രാഷ്ട്രതന്ത്രത്തിനും ഭരണനിർവഹണത്തിനും പ്രത്യേകവകുപ്പുകൾ സ്ഥാപിക്കാം; അവ നല്ലരീതിയിൽ പ്രവർത്തനമാരംഭിക്കുന്നതോടെ, അടിസ്ഥാനബിരുദങ്ങൾ നേടാത്തവരെ രാഷ്ട്രീയാധികാരത്തിലേക്കു പ്രവേശിക്കുന്നതിൽനിന്നു തടയാം; പ്രത്യേകപരിശീലനം ലഭിച്ചവരെ അധികാരത്തിനർഹരായി കണക്കാക്കുക വഴി അഴിമതിയുടെ ഉറവിടമായ നാമനിർദ്ദേശങ്ങളുടെ സങ്കീർണതകൾ പൂർണമായും നമുക്കൊഴിവാക്കാം. നല്ല വിദ്യാഭ്യാസവും പരിശീലനവും ലഭിച്ച ആർക്കും സ്വയം സ്ഥാനാർത്ഥിയായി പ്രഖ്യാപിയ്ക്കാൻ കഴിഞ്ഞാൽ സമ്മതിദായകർക്കു സ്വന്തം പ്രതിനിധിയായി ആരേയും തിരഞ്ഞെടുക്കാമെന്ന സ്ഥിതി വരും. അങ്ങനെ, മുഖാമുഖം കാണാത്ത രണ്ടു കക്ഷികൾ നാലുവർഷത്തിലൊരിക്കൽ നടത്തുന്ന കപടനാടകങ്ങൾക്കുപകരം ജനാധിപത്യപരമായ തിരഞ്ഞെടുപ്പു വ

ളരെയേറെ വിപുലമായിത്തീരും. രാഷ്ടീയാധികാരം വിദ്യാഭ്യാസവും വൈദഗ്ദ്ധ്യവുമുള്ളവർക്കു മാത്രമായി പരിമിതപ്പെടുത്തുന്ന ഈ പദ്ധതി ജനാധിപത്യപരമാക്കുന്നതിനു ചെറിയൊരു ഭരണഘടനാഭേദഗതികൊണ്ടുതന്നെ സാധിക്കും; സാർവത്രികമായ വിദ്യാഭ്യാസാവസരങ്ങൾ ഉറപ്പാക്കുന്ന നിയമനിർമ്മാണത്തിലൂടെ, ലിംഗഭേദമോ സാമ്പത്തികാവസ്ഥയോ കണക്കാക്കാതെ എല്ലാവർക്കും അധികാരത്തിലേക്കു കടന്നുവരാൻ കഴിയും. ഗ്രാമങ്ങളിലും നഗരങ്ങളിലുമുള്ള തദ്ദേശഭരണകൂടങ്ങൾക്കു താരതമ്യേന നല്ല പഠനനിലവാരം പുലർത്തുകയും സാമ്പത്തികമായി പിന്നോക്കം നിൽക്കുകയും ചെയ്യുന്ന വിദ്യാർത്ഥികളുടെ ഉപരിപഠനത്തിനുവേണ്ട സഹായം എളുപ്പത്തിൽ ചെയ്തു കൊടുക്കാവുന്നതേയുള്ളൂ. ജനാധിപത്യത്തെ തികച്ചും അന്വർത്ഥമാക്കുന്ന സംവിധാനമായിരിയ്ക്കുമത്.

അവസാനമായി, ഈ ആദർശരാഷ്ട്രം പ്രായോഗികതയുടെ പരിമിതികൾ അതിജീവിക്കാൻ സാദ്ധ്യതയില്ലെന്നു പ്ലേറ്റോ മനസ്സിലാക്കിയിരുന്നതായി വേണം നാമനുമാനിക്കേണ്ടത്. സാക്ഷാത്കരിയ്ക്കാൻ കഴിയാത്ത ഒരു സങ്കൽപ്പമാണു മുന്നോട്ടു വെയ്ക്കുന്നതെന്നു ചിലപ്പോൾ അദ്ദേഹം തുറന്നു സമ്മതിക്കുന്നുണ്ട്; എങ്കിലും, മനസ്സിലെ മോഹനദൃശ്യങ്ങൾക്കു വർണഭംഗി ചേർക്കുന്നതു തീർത്തും നിഷ്ഫലമല്ലെന്നദ്ദേഹം കരുതി; നിലവിലുള്ളതിലും മെച്ചമായൊരു ലോകത്തെ ഭാവനയിൽ കാണാൻ കഴിയുന്നതാണു മനുഷ്യന്റെ സവിശേഷത; അവയിൽ ചിലതെങ്കിലും യാഥാർത്ഥ്യമായിത്തീരാം; ആദർശലോകങ്ങൾ സ്വപ്നം കാണുന്ന ജീവിയാണു മനുഷ്യൻ. 'മുന്നോട്ടും പിന്നോട്ടും കണ്ണയച്ച്, ഇല്ലാത്തതിനെച്ചൊല്ലി ദുഃഖിക്കുന്നവരാണു നാം'. അതെല്ലാം നിഷ്ഫലമെന്നു തള്ളിപ്പറയാനാവില്ല: പല സ്വപ്നങ്ങളും സ്വയം ചിറകു വിരിച്ചു പറന്നു പോയിട്ടുണ്ട്; വെറുതെ വരയ്ക്കുന്ന ചിത്രം പോലും ചിലപ്പോൾ നമ്മുടെ നീക്കങ്ങൾക്കു ലക്ഷ്യമായിത്തീരാം; ആ ചിത്രത്തിന്റെ തിളക്കത്തിൽ ആകൃഷ്ടരായി ചിലരൊക്കെ ഒന്നിച്ചു കൂടുമ്പോൾ ഭൂപടത്തിൽ സ്വയമേവ ആദർശരാഷ്ട്രങ്ങൾ ഉദിച്ചുയരും. 'അത്തരമൊരു ക്ഷേമരാഷ്ട്രത്തിന്റെ ചിത്രം സ്വർഗത്തിൽ പ്രദർ

ശിപ്പിച്ചിട്ടുണ്ട്; മോഹമുള്ളവർക്കു വേണമെങ്കിൽ ഹൃദയത്തോടു ചേർത്തുപിടിയ്ക്കാം; അതിന്റെ പ്രായോഗികതയിൽ സംശയിക്കാതെ, ആ സ്വർഗരാഷ്ട്രത്തിലെ നിയമങ്ങളനുസരിച്ചു ജീവിയ്ക്കാനും നമുക്കു ശ്രമിയ്ക്കാം!'. ദുഷിച്ച ഭരണസംവിധാനത്തിൽപ്പോലും പൗരബോധമുള്ള മനുഷ്യർ നിയമങ്ങൾ പാലിക്കുകതന്നെ ചെയ്യും.

സംശയങ്ങളുടെ ഈ പ്രതിസന്ധികളെക്കുറിച്ചു നല്ല ബോദ്ധ്യമുണ്ടെങ്കിലും സ്വയം മുന്നോട്ടു വെച്ച പദ്ധതി പ്രായോഗികമായി പരീക്ഷിയ്ക്കാൻ ഒരവസരം ലഭിച്ചപ്പോൾ പ്ലേറ്റോ സധൈര്യം തുനിഞ്ഞിറങ്ങി. ബി.സി.387-ൽ സിറാക്കൂസ് ഭരിച്ചിരുന്ന ഡയോണിഷ്യസിൽ നിന്നു ശക്തവും വികസ്വരവുമായ ആ രാജ്യത്തെ ഒരാദർശരാഷ്ട്രമാക്കി മാറ്റാനുള്ള ക്ഷണം അദ്ദേഹത്തിനു ലഭിച്ചു; സമൂഹത്തെ മുഴുവൻ ബോധവൽക്കരിയ്ക്കുന്നതിനേക്കാൾ രാജാവായ ഒരാളെ മാത്രം പഠിപ്പിച്ചാൽ മതിയെന്നു ടർഗോട്ടിനെപ്പോലെ ആശ്വസിച്ച അദ്ദേഹം ക്ഷണം സ്വീകരിച്ചു. പക്ഷേ പ്ലേറ്റോയുടെ പദ്ധതിപ്രകാരം, ഒന്നുകിൽ സ്വയമൊരു തത്വചിന്തകനാകുകയോ അല്ലെങ്കിൽ രാജപദവി ഉപേക്ഷിക്കുകയോ ചെയ്യേണ്ടി വരുമെന്നു കണ്ടപ്പോൾ ഡയോണിഷ്യസ് അദ്ദേഹവുമായി ഇടഞ്ഞു; അതൊരു കടുത്ത കലഹത്തിലാണു ചെന്നവസാനിച്ചത്. തുടർന്നു പ്ലേറ്റോ അടിമപ്പണിയ്ക്കു നിയോഗിയ്ക്കപ്പെട്ടതായും ശിഷ്യനായ അനിസെറസ് എങ്ങനെയോ അദ്ദേഹത്തെ രക്ഷപ്പെടുത്തിയതായും പറഞ്ഞു കേൾക്കുന്നുണ്ട്. പ്ലേറ്റോയുടെ ഏതൻസിലെ ശിഷ്യന്മാർ അനിസെറസ് കൊടുത്ത മോചനദ്രവ്യം തിരിച്ചടയ്ക്കാൻ ശ്രമിച്ചപ്പോൾ തത്വചിന്ത ഊട്ടിവളർത്തുന്നതിന്റെ അഭിമാനം അവർക്കുമാത്രമല്ലെന്നു പറഞ്ഞ് അദ്ദേഹമതു നിരസിക്കുകയാണു ചെയ്തത്. ഈയനുഭവമാണു യഥാർത്ഥത്തിൽ പ്ലേറ്റോയുടെ മറ്റൊരു കൃതിയായ 'നിയമങ്ങളി'ലെ (Laws) മോഹമുക്തമായ യാഥാസ്ഥിതികചിന്തയ്ക്കു നിദാനമായിത്തീർന്നത്.

പ്രതിബന്ധങ്ങളുണ്ടായെങ്കിലും അദ്ദേഹത്തിന്റെ സുദീർഘജീവിതത്തിലെ അവസാനവർഷങ്ങൾ താരതമ്യേന സന്തോഷപ്രദമായി

രുന്നു. വിദേശങ്ങളിൽ സഞ്ചരിച്ച ശിഷ്യന്മാർ മുഖേന സകലദിക്കിലും അദ്ദേഹം ആദരണീയനായിത്തീർന്നു. സ്വയം സ്ഥാപിച്ച അക്കാദമിയിലെ വിദ്യാർത്ഥികൾക്കിടയിൽ സ്വസ്ഥനായി സമാധാനപൂർവം അദ്ദേഹം ജീവിച്ചുപോന്നു; അവരോട് ഓരോരോ പ്രശ്നങ്ങളും പരിഹാരങ്ങളും നിർദ്ദേശിച്ച്, അവ സനിഷ്ക്കർഷം പഠിയ്ക്കാനാവശ്യപ്പെട്ടും; അടുത്ത വട്ടം വരുമ്പോൾ ഉത്തരവും വിവരണവും കുലങ്കഷമായ പരിശോധനക്കു വിധേയമാക്കി അദ്ദേഹം ശിഷ്യരെ ഉള്ളഴിഞ്ഞു സഹായിക്കും. 'എങ്ങനെയാണു വൃദ്ധരാകേണ്ടതെന്നു വളരെക്കുറച്ചുപേർക്കു മാത്രമേ അറിയാവൂ,' ഫൊക്കാൾഡ് പറയുന്നു. പക്ഷേ, പ്ലേറ്റോയ്ക്കുതു കൃത്യമായറിയാമായിരുന്നു: സോളനെപ്പോലെ പഠിയ്ക്കുകയും സോക്രട്ടീസിനെപ്പോലെ പഠിപ്പിയ്ക്കുകയും ശീലമാക്കി അദ്ദേഹം ശിഷ്യരുടെ സുഹൃത്തും വഴികാട്ടിയും തത്വചിന്തകനുമായി മാറി.

വിവാഹമെന്ന അഗാധഗർത്തത്തിനു മുമ്പിൽ പകച്ചു നിന്ന ഒരു ശിഷ്യൻ ഗുരുവിനെ വിരുന്നിനു ക്ഷണിച്ചു. എൺപതു വർഷങ്ങളുടെ അനുഭവങ്ങളുമായി വന്ന പ്ലേറ്റോ ആർത്തുല്ലസിക്കുന്ന ചെറുപ്പക്കാരുടെ കൂടെ കൂടി; ആഘോഷങ്ങൾ പതിവിലേറെ നീണ്ടുപോയപ്പോൾ വീടിന്റെ മൂലയ്ക്കലൊരു കസേരയിൽ ചാരി അദ്ദേഹം ചെറുതായൊന്നു മയങ്ങി. പിറ്റേന്നു രാവിലെ ചടങ്ങുകൾ കഴിഞ്ഞു ശിഷ്യന്മാർ ഗുരുവിനെ തിരഞ്ഞു. രാത്രിയുടെ നിശ്ചലതയിൽ അദ്ദേഹം യാതൊരു വിഷമവുമില്ലാതെ ശാന്തമായ മയക്കത്തിൽനിന്നു നിത്യമായ നിദ്രയിലേക്കു പ്രവേശിച്ചിരുന്നു. ശ്മശാനത്തിലേയ്ക്കുള്ള അന്ത്യയാത്രയിൽ ഏതൻസൊന്നാകെ അദ്ദേഹത്തെ അനുഗമിച്ചു.

===

# രണ്ട് : അരിസ്റ്റോട്ടിലും ഗ്രീക്കുശാസ്ത്രവും

**2.1. ചരിത്രപശ്ചാത്തലം**

ഏതൻസിൽനിന്ന് ഇരുന്നൂറുമൈൽ വടക്കു മാസിഡോണിയൻ നഗരമായ സ്റ്റാഗിറയിൽ 384 ബി.സി.യിലായിരുന്നു അരിസ്റ്റോട്ടിലിന്റെ ജനനം. മഹാനായ അലക്സാണ്ടറുടെ മുത്തച്ഛനും മാസിഡോണിയയിലെ രാജാവുമായ അമിന്റാസിന്റെ സുഹൃത്തും പേരുകേട്ട ഒരു ഭിഷഗ്വരനുമായിരുന്നു, അരിസ്റ്റോട്ടിലിന്റെ പിതാവ്. പല തത്വചിന്തകരും ദൈവസാന്നിദ്ധ്യത്തിന്റെ ഗന്ധമേറ്റാണു വളർന്നുവന്നതെങ്കിൽ, അരിസ്റ്റോട്ടിൽ ഔഷധങ്ങളുടെ രൂക്ഷഗന്ധം ശ്വസിച്ചാണു ബാല്യകാലം ചിലവഴിച്ചത്; അടിസ്ഥാനപരമായ ശാസ്ത്രീയാവബോധം വികസിപ്പിക്കാൻ വേണ്ട സകല അവസരങ്ങളും ലഭിച്ചതുകൊണ്ട് ശാസ്ത്രത്തിന്റെ ഉപജ്ഞാതാവായിത്തീരാനുള്ള ഒരുക്കം ബാല്യ-കാലംമുതൽക്കേ അദ്ദേഹം തുടങ്ങിവെച്ചു.

അരിസ്റ്റോട്ടിലിന്റെ ചെറുപ്പകാലത്തെക്കുറിച്ച് ഒരുപാടു കഥകൾ പറഞ്ഞു കേൾക്കുന്നുണ്ട്. സുഖജീവിതം നയിച്ചു പൈതൃകസ്വത്തു ധൂർത്തടിച്ച്, പട്ടിണി കിടക്കാതിരിക്കാൻ പട്ടാളത്തിൽ ചേർന്ന്, പിന്നീടു സ്വദേശത്തു തിരിച്ചെത്തി വൈദ്യവൃത്തിയിൽ മുഴുകി മുപ്പതാമത്തെ വയസ്സിൽ പ്ലേറ്റോയെ ഗുരുവായി വരിച്ചു തത്വചിന്ത പഠിയ്ക്കാൻ ഏതൻസിലേക്കു പോയതായി ഒരു കഥ സൂചിപ്പിയ്ക്കുന്നു. കുറച്ചുകൂടി വിശ്വാസയോഗ്യമായ മറ്റൊരു കഥയിൽ, അദ്ദേഹം പതിനെട്ടാം വയസ്സിൽ ഏതൻസിൽ ചെന്നു മഹാഗുരുവിന്റെ ശിഷ്യനായെന്നു പറയപ്പെടുന്നു; രണ്ടിലും കുസലില്ലാത്ത ഒരു യുവത്വത്തിന്റെ സാഹസികവ്യക്തിത്വം വ്യക്തമായി നിഴലിയ്ക്കുന്നതു കാണാം (Grote : Aristoltle). മാത്രമല്ല, യുവാവായ ചിന്തകൻ അവസാനം അക്കാദമിയുടെ ശാന്തതയാണു ശരണം പ്രാപിച്ചതെന്ന നിരീക്ഷണത്തോടെ നമുക്കു വേണമെ

ങ്കിൽ സ്വയം സമാധാനിക്കുകയും ചെയ്യാം.

അങ്ങനെ അദ്ദേഹം എട്ടു മുതൽ ഇരുപതു വർഷത്തോളം പ്ലേറ്റോയുടെ കീഴിൽ പഠിച്ചു; പ്ലേറ്റോയുടെ പല സിദ്ധാന്തങ്ങളേയും ശക്തമായെതിർക്കുമ്പോഴും തീവ്രമായ പരസ്പരബന്ധം കുറിയ്ക്കുന്നവയാണ ശിഷ്യന്റെ ചിന്തകളിൽ വ്യാപകമായിരുന്ന ഗുരുവിന്റെ സ്വാധീനം. തത്വചിന്തയുടെ ഉദ്യാനഭംഗി ആസ്വദിയ്ക്കുന്ന കമിതാക്കളെപ്പോലെ, അതുല്യനായ ഗുരുവിനെ അനുഗമിയ്ക്കുന്ന ബുദ്ധിമാനായ ശിഷ്യൻ! പക്ഷേ അവരിരുവരും ഒരുപോലെ പ്രതിഭാശാലികളായിരുന്നു; വെടിമരുന്നിനും തീപ്പെട്ടിക്കും തമ്മിലുള്ള പൊരുത്തമാണ രണ്ടു പ്രതിഭകളുടെ പാരസ്പര്യമെന്ന കുപ്രസിദ്ധമായൊരു സത്യമുണ്ട്. മിക്കവാറും അര നൂറ്റാണ്ടിന്റെ അകലം അവർക്കിടയിലുണ്ടായിരുന്നു; മനപ്പൊരുത്തമില്ലായ്മ പരിഹരിയ്ക്കാനും വർഷങ്ങളുടെ വിടവു നികത്താനും അറിവും ഗ്രഹണശക്തിയും മാത്രം പോര! പ്രാകൃതമനുഷ്യരുടെ ആവാസകേന്ദ്രമായ വടക്കുനിന്നു വന്ന അസാധാരണനായ ശിഷ്യന്റെ മഹത്വം ഗുരുനാഥൻ പെട്ടെന്നു തിരിച്ചറിഞ്ഞു; ബുദ്ധിശക്തിയുടെ മനുഷ്യരൂപമെന്ന അർത്ഥത്തിൽ, അക്കാദമിയുടെ 'മസ്തിഷ്ക്ക'മായിപ്പോലും പ്ലേറ്റോ അരിസ്റ്റോട്ടിലിനെ വിശേഷിപ്പിച്ചു. അച്ചടിയില്ലാത്ത അക്കാലത്തെ പുസ്തകങ്ങളുടെ കൈയെഴുത്തു പ്രതികൾ ശേഖരിയ്ക്കുന്നതിൽ അരിസ്റ്റോട്ടിൽ കണക്കില്ലാത്ത പണം ചിലവഴിച്ചിരുന്നു; യൂറിപ്പിഡിസിനുശേഷം, ആദ്യമായൊരു ഗ്രന്ഥശാലയും അദ്ദേഹം രൂപകൽപ്പന ചെയ്തു; അരിസ്റ്റോട്ടിലിന്റെ നിരവധി സംഭാവനകളിലൊന്നു പുസ്തകങ്ങളുടെ വർഗീകരണത്തെ സംബന്ധിച്ച അടിസ്ഥാനതത്വങ്ങളായിരുന്നു. അതുകൊണ്ടു പ്ലേറ്റോ അഭിനന്ദനസൂചകമായി അരിസ്റ്റോട്ടിലിന്റെ വീടിനെ 'വായനാവസതി'യെന്നാണ പരാമർശിക്കാറുള്ളത്; പക്ഷേ, പരദൂഷണത്തിന്റെ വ്യംഗ്യാർത്ഥത്തിൽ, ശിഷ്യന്റെ 'അന്തർമുഖത്വ'ത്തെ ഗുരു പരിഹസിച്ചതാണെന്നു കരുതിയവരുമുണ്ട്. പ്ലേറ്റോയുടെ അന്ത്യകാലത്തു കുറേക്കൂടി ഗൗരവതരമായൊരു കലഹം അവർക്കിടയിൽ ഉടലെടുത്തതായി പറയപ്പെടുന്നുണ്ട്. തത്വചിന്തയുടെപേരിൽ ഗുരു ചൊരിയുന്ന വാത്സല്യം കണ്ട്, ഉൽക്കർഷേച്ഛ

വായ ശിഷ്യനു പ്രകടമായ ഒരുതരം 'ഈഡിപ്പസ് കോംപ്ളെക്സ്' ഉടലെടുത്തു; തദ്ഫലമായി, ലോകവിജ്ഞാനം ഗുരുവിന്റെ കാലത്തിനു ശേഷവും നിലനിൽക്കുമെന്നു ശിഷ്യൻ തുറന്നടിച്ചു; വന്ദ്യവയോധികനായ ഗുരുവാകട്ടെ, മുലപ്പാൽ ഊറ്റിവലിച്ചു തള്ളയെ തട്ടിമറിച്ചിട്ടുന്ന കുതിരക്കുന്നാണു ശിഷ്യനെന്നു തക്കതായ മറുപടിയും നൽകി (Benn: The Greek Philosophers). മാന്യതയുടെ നിർവാണാവസ്ഥയോളം അദ്ദേഹത്തെ വാഴ്ത്തുന്ന സെല്ലർ പക്ഷേ, ഈ കഥകൾ പാടേ തള്ളിക്കളഞ്ഞു (Zeller: Aristotle and Earlier Peripatectics); എങ്കിലും ആകാശത്തു പുകപടലങ്ങൾ ഉയരുമ്പോൾ താഴെ ചെറിയൊരു തീയുണ്ടെന്നു കരുതുന്നതിൽ തെറ്റൊന്നുമില്ല.

ഏതൻസിലെ താമസക്കാലത്തു നടന്ന ചില സംഭവങ്ങൾ അതിലേറെ പ്രശ്നങ്ങൾ സൃഷ്ടിച്ചു. ഐസോക്രേറ്റ്സിനോടു മത്സരിക്കാൻ പ്രസംഗകലയുടെ ഒരു പാഠശാലതന്നെ അരിസ്റ്റോട്ടിൽ സ്ഥാപിച്ചതായി ജീവചരിത്രകാരന്മാർ രേഖപ്പെടുത്തുന്നുണ്ട്; തൊട്ടടുത്ത നഗരരാഷ്ട്രമായ അറ്റാർണിയൂസിന്റെ അടുത്ത ഏകാധിപതിയാകാൻ പോകുന്ന ഹെർമിയാസും പാഠശാലയിൽ അദ്ദേഹത്തിന്റെ വിദ്യാർത്ഥിയായിരുന്നു. അധികാരാരോഹണം കഴിഞ്ഞു ഹെർമിയാസ് ഗുരുവിനെ രാജധാനിയിലേക്കു ക്ഷണിച്ചു ദക്ഷിണയായി സ്വന്തം സഹോദരിയെത്തന്നെ വിവാഹം ചെയ്തുകൊടുത്തു. ഒരുപക്ഷേ, അവരുടെ പ്രത്യേകാചാരപ്രകാരമുള്ള ഒരു സമ്മാനമായിരിക്കാമത്; പ്രതിഭയുടെ അനവസരത്തിലുള്ള ഉരസലുകൾ കൂടാതെ, അദ്ദേഹം അവരുമായി സന്തോഷപൂർവം ജീവിച്ചതായാണു പല ജീവചരിത്രകാരന്മാരും ഉറപ്പിച്ചുപറയുന്നത്. ഈ സംഭവത്തിനൊരുവർഷം മുമ്പു മാസിഡോണിയയിലെ ഫിലിപ്പ് ചക്രവർത്തി, മകനായ അലക്സാണ്ടറുടെ ഗുരുസ്ഥാനീയനായി അരിസ്റ്റോട്ടിലിനെ രാജധാനിയിലേക്കു വിളിച്ചുവരുത്തി. അക്കാലത്തെ മഹാനായ ചക്രവർത്തി, ഭാവിയിലെ ലോകചക്രവർത്തിക്കു സമർഹനായ ഗുരുവര്യനെ തിരയുന്നതിനിടയിൽ അരിസ്റ്റോട്ടിലിനെത്തന്നെ തേടിപ്പിടിച്ചതു തീർച്ചയായും അദ്ദേഹ

ത്തിന്റെ ഉദിച്ചുയരുന്ന പ്രശസ്തിയെയാണു സൂചിപ്പിക്കുന്നത്.

മകനുവേണ്ടി സകല വിദ്യാഭ്യാസസൗകര്യങ്ങളും ലഭ്യമാക്കിയതിനുപുറമേ നിരവധി പദ്ധതികളും ഫിലിപ്പ് ചക്രവർത്തി ആസൂത്രണം ചെയ്തിരുന്നു. ബി.സി. 356-ൽ ത്രേയ്സ് കീഴടക്കിയ അദ്ദേഹം അവിടത്തെ കണക്കറ്റ സ്വർണഖനികളുടെ അവകാശിയായിത്തീർന്നു; ലേറിയത്തിൽനിന്നു വെള്ളിയുടെ ലഭ്യത കുറഞ്ഞുതുടങ്ങിയ സാഹചര്യത്തിൽ ഏതൻസിന്റെ അന്നത്തെ വാർഷികവരുമാനത്തിനു പത്തിരട്ടിയാണു സ്വർണശേഖരത്തിൽനിന്നു തൽക്ഷണം രാജഖജനാവിലേയ്ക്കു ലഭിച്ചത്; മാസിഡോണിയയിലെ ജനങ്ങൾ പക്ഷേ, നാഗരികജീവിതത്തിന്റെ കാപട്യംകൊണ്ടു കളങ്കിതരാകാത്ത സാധാരണകർഷകരും ഭടന്മാരുമായിരുന്നു; നൂറോളം വരുന്ന ചെറിയ നഗരരാഷ്ട്രങ്ങളെ വരുതിയ്ക്കു നിർത്തി ഗ്രീസിന്റെ രാഷ്ട്രീയമായ ഏകോപനത്തിനു നല്ലൊരവസരംതന്നെ അദ്ദേഹത്തിനു ലഭിച്ചു. സാമൂഹ്യബന്ധങ്ങൾ താറുമാറാക്കി കലയും ശാസ്ത്രവും പരിപോഷിപ്പിയ്ക്കുന്ന വ്യക്തിസ്വാതന്ത്ര്യം ഫിലിപ്പിനു പക്ഷേ തീരെ രുചിച്ചില്ല; സംസ്ക്കാരവും വിജ്ഞാനവുമല്ല, അരാജകത്വവും അഴിമതിയുടെ വിപണനവുമാണു നഗരങ്ങളിൽ അദ്ദേഹം കണ്ടത്. ലാഭക്കൊതി മൂത്ത ധനാഢ്യരും വ്യാപാരികളും ചേർന്നു നാടിന്റെ സ്വത്തു കൊള്ളയടിക്കുന്നതും, കഴിവില്ലാത്ത രാഷ്ട്രീയക്കാരും പ്രാസംഗികരും ചേർന്നു ദൈനന്ദിന ജീവിതവൃത്തികളിൽ മുഴുകിയ സാധാരണക്കാരെ വിനാശകരമായ യുദ്ധങ്ങളിലേക്കു തള്ളിവിടുന്നതും, വിരുദ്ധപക്ഷങ്ങൾ പിളർന്നു പുതിയ കക്ഷികൾ രൂപം കൊള്ളുന്നതും അതേ കക്ഷികൾ ഉരുകിച്ചേർന്നു സമുദായശക്തികൾ വളരുന്നതും അദ്ദേഹം കണ്ടു: ഫിലിപ്പിന്റെ കാഴ്ചപ്പാടിൽ, കുറച്ചു ബുദ്ധിജീവികളും  നിരവധി അടിമകളും ചേർന്ന ഒരു കോലാഹലം മാത്രമായിരുന്നു അന്നത്തെ നഗരരാഷ്ട്രങ്ങൾ; ഈ കലാപങ്ങൾ ഉരുക്കുമുഷ്ടികൊണ്ട് അടിച്ചമർത്തി, ലോകതലസ്ഥാനമെന്ന നിലയ്ക്കു ഗ്രീസിനെ ശക്തമായൊരു രാഷ്ട്രമാക്കാൻ അദ്ദേഹം തീരുമാനിച്ചു. ചെറുപ്പകാലത്തു പ്രഗത്ഭനായ എപ്പമിനോന്റാസിന്റെ കീഴിൽ യുദ്ധതന്ത്രങ്ങളും സൈനികേതരമായ സംഘടനാവിഷയങ്ങ

ളും അദ്ദേഹം പഠിച്ചിരുന്നു; ഇപ്പോൾ, ഉൽക്കർഷേച്ഛയും അപരിമിതമായ ധൈര്യവും സമാഹരിച്ച് അദ്ദേഹം അന്നു പഠിച്ചതെല്ലാം ആവർത്തിച്ചുറപ്പിച്ചു. അവസാനം, ബി.സി. 338-ൽ ഏതൻസിനെ പരാജയപ്പെടുത്തി ഗ്രീസിന്റെ ഏകോപനം, ചങ്ങലകളുപയോഗിച്ചാണെങ്കിലും, അദ്ദഹം യാഥാർത്ഥ്യമാക്കി. ആ വിജയത്തിന്റെ ആത്മവിശ്വാസത്തിൽ ലോകം കീഴടക്കാൻ പുറപ്പെട്ട ഫിലിപ്പ് ചക്രവർത്തി അപ്രതീക്ഷിതമായി ഒരക്രമിയുടെ വെട്ടേറ്റു കൊല്ലപ്പെട്ടു.

അദ്ധ്യാപനദൗത്യവുമായി അരിസ്റ്റോട്ടിൽ വന്നെത്തുമ്പോൾ വികാരജീവിയായ ഒരപസ്മാരരോഗിയും മദ്യപാനംകൊണ്ടു വഷളായ പതിമൂന്നു വയസ്സുള്ള യുവാവുമായിരുന്നു, അലക്സാണ്ടർ; സാധാരണക്കാർക്കു വഴങ്ങാത്ത കുതിരകളെ മെരുക്കുന്നതായിരുന്നു, രാജകുമാരന്റെ ഇഷ്ടവിനോദം. വിള്ളൽ വീണു തുടങ്ങിയ ആ അഗ്നിപർവതത്തിലെ തീയണയ്ക്കുന്നതിനു ചിന്തകനായ അദ്ധ്യാപകന്റെ പരിശ്രമങ്ങൾക്കു ഫലമുണ്ടായില്ല; ഗുരുവിനു ശിഷ്യന്റെമേൽ നേടാൻ കഴിഞ്ഞതിലേറെ വിജയം ശിഷ്യനു പന്തയക്കുതിരകളുടേമേൽ നേടാൻ കഴിഞ്ഞു!. 'കുറച്ചുകാലം', പ്ലൂട്ടാർക്ക് പറയുന്നു, 'പിതാവിനോടു കാണിച്ചിരുന്ന അതേ സ്നേഹബഹുമാനങ്ങൾ ഗുരുവിനോടും അലക്സാണ്ടർ പ്രകടിപ്പിച്ചു; ഒരാളിൽനിന്നു ജീവിതമാണു ലഭിച്ചതെങ്കിൽ എങ്ങനെയാണു ജീവിക്കേണ്ടതെന്ന അറിവാണു മറ്റേയാളിൽനിന്നു ലഭിച്ചതെന്നദ്ദേഹം പറയും'. (ഗ്രീക്കുകാർക്കു പരിചിതമായൊരു നീതിവാക്യമുണ്ട്: 'പ്രകൃതിയുടെ വരമാണു ജീവിതം; പക്ഷേ വിവേകത്തിന്റെ വരദാനമാണു സുന്ദരമായ ജീവിതം!') ഗുരുവിനുള്ള ഒരു കത്തിൽ അലക്സാണ്ടർ ഇങ്ങനെയെഴുതി, 'ശക്തിയും അധികാരവും അടിയ്ക്കടി വർദ്ധിപ്പിയ്ക്കുന്നതിനേക്കാൾ നന്മയെക്കുറിച്ചുള്ള അറിവിൽ മേന്മ കാണാനാണു ഞാൻ ശ്രമിച്ചത്'. പക്ഷേ, ഒരു രാജകുമാരന്റെ അനുമോദനവചസ്സിൽ കവിഞ്ഞു യതൊരു പ്രാധാന്യവും അതിനില്ല; രാജകീയപാരമ്പര്യത്തിൽ തിളച്ചു മറിയുന്ന കിരാതമായ കൈക്കരുത്തായിരുന്നു, ആ യുവത്വത്തെ മുന്നോട്ടു നയിച്ചത്; ഈ പൈതൃകാവേശ

ങ്ങളെ അടക്കിനിർത്താൻ കഴിയാത്തത്ര അതിലോലമായിരുന്ന യുക്തിയുടെ നിയന്ത്രണങ്ങൾ; അങ്ങനെ രണ്ടുവർഷം കഴിഞ്ഞപ്പോഴേയ്ക്കും തത്വചിന്ത വെടിഞ്ഞു ചക്രവർത്തിയുടെ കിരീടം ലക്ഷ്യമാക്കി അലക്സാണ്ടർ ലോകം കീഴടക്കാനിറങ്ങി. രാജ്യങ്ങളെ ഏകോപിപ്പിയ്ക്കാനുള്ള അലക്സാണ്ടറുടെ ആവേശത്തിന്റെ ശക്തിയും മഹത്വവും ഉറവെടുത്തതു തീർച്ചയായും ചിന്തയുടെ പാരമ്പര്യം ഇന്നോളം കണ്ടതിൽവെച്ച സമന്വയത്തിന്റെ പ്രമുഖവക്താവായ ഗുരുവര്യനിൽ നിന്നാണെന്ന വിശ്വസിക്കാനുള്ള സ്വാതന്ത്ര്യം ചരിത്രം നമുക്ക നൽകുന്നുണ്ട്; അങ്ങനെ, രാഷ്ട്രീയത്തിൽ ശിഷ്യനും തത്വചിന്തയിൽ ഗുരുവും നടപ്പാക്കിയ നിയമവാഴ്ച, രണ്ടു കലുഷിതലോകങ്ങളെ വ്യവസ്ഥാപിതമായി ഏകോപിപ്പിയ്ക്കാൻ രണ്ടു മാസിഡോണിയക്കാർ ഏറ്റെടുത്ത ഐതിഹാസികപദ്ധതിയുടെ വിപരീതധ്രുവങ്ങളായി മാറി.

ഏഷ്യ കീഴടക്കാൻ പുറപ്പെട്ട അലക്സാണ്ടറുടെ സൈന്യത്തിനു മുന്നിൽ അടിയറവു പറഞ്ഞ ഗ്രീക്കനഗരരാഷ്ട്രങ്ങളിലെ ഭരണകൂടങ്ങൾ അദ്ദേഹത്തോടു വിധേയത്വം പുലർത്തിയെങ്കിലും, ജനങ്ങൾക്കിടയിൽ രോഷവും വിദ്വേഷവും പൊട്ടിപ്പുറപ്പെടുകയാണുണ്ടായത്. സ്വാതന്ത്ര്യവും അധികാരവും വളരെക്കാലമായി രുചിച്ചുപോന്ന ഏതൻസിനു ലോകജേതാവാകാൻ പോകുന്ന ഒരേകാധിപതിയുടെ കീഴിലാണെങ്കിലും, ഭരണപരമായ വിധേയത്വം സഹിക്കാവുന്നതായിരുന്നില്ല; അധികാരത്തിന്റെ കടിഞ്ഞാൺ പിടിച്ച 'മാസിഡോണിയൻ സംഘ'ത്തിനുനേരേ ഉയർന്ന ജനരോഷം, നിയമസഭയിൽ ഡെമോസ്തനീസിന്റെ വാഗ്മിത്വം കലർന്ന വിമർശനങ്ങളിലൂടെ ഒരു വിപ്ലവം വരെ ചെന്നെത്തി; വിവിധരാജ്യങ്ങളിൽ പര്യടനം നടത്തി ബി.സി. 334-ൽ ഏതൻസിൽ തിരിച്ചെത്തിയ അരിസ്റ്റോട്ടിൽ, സ്വാഭാവികമായും മാസിഡോണിയൻസംഘത്തോടു സഹകരിയ്ക്കുക മാത്രമല്ല, അലക്സാണ്ടറുടെ ഏകാധിപത്യഭരണത്തെ സംശയത്തിനിടനൽകാത്തവിധം പിന്തുണയ്ക്കുകയും ചെയ്തു. സംഘർഷാത്മകമായൊരു സാഹചര്യത്തിനു തിരി കൊളുത്തുകയാണു സത്യത്തിൽ അദ്ദേഹം ചെയ്തത്. ജീവിതാവസാനകാലത്തു ചിന്തകളും ഗവേഷണങ്ങളുമായി പു

റത്തിറങ്ങിയ അരിസ്റ്റോട്ടിലിന്റെ കൃതികളുടെ വിപുലത പരിശോധിയ്ക്കുമ്പോൾ, ചരിത്രത്തിൽ മുമ്പൊരിയ്ക്കലും ഒരൊറ്റ മനുഷ്യന്റെ മനസ്സിനു കീഴടക്കാനാവാത്ത വിജ്ഞാനത്തിന്റെ വിവിധമേഖലകൾ തികഞ്ഞ സൂക്ഷ്മതയോടെ സമന്വയിപ്പിയ്ക്കുന്നതു കാണുമ്പോൾ, അതൊരിയ്ക്കലും ശാന്തവും സുരക്ഷിതവുമായ അന്തരീക്ഷത്തിൽ നടന്ന സത്യാന്വേഷണങ്ങളായിരുന്നില്ലെന്നുകൂടി നാമറിയണം. ഏതു നിമിഷം വേണമെങ്കിലും ചൂട്ടു പിടിച്ചുരുകാവുന്ന രാഷ്ട്രീയവും സാമൂഹ്യവുമായ സാഹചര്യത്തിലാണ് അദ്ദേഹം ജീവിച്ചുപോന്നത്. താരതമ്യേന സമാധാനപരമായിരുന്ന ജീവിതത്തിനു പലപ്പോഴും മാരകമായ ഭീഷണി നേരിടേണ്ടി വന്നു; ഈയൊരു വസ്തുത മനസ്സിലാക്കി വേണം അരിസ്റ്റോട്ടിലിന്റെ വിവിധങ്ങളായ ചിന്താധാരകളും ദാരുണമായ ജീവിതാന്ത്യവും നാം വിലയിരുത്തേണ്ടത്.

**2.2. അരിസ്റ്റോട്ടിലിന്റെ കൃതികൾ**

അലക്സാണ്ടർ ചക്രവർത്തിയുടെ ഗുരുവായതുകൊണ്ടു സ്വാഭാവികമായ എതിർപ്പു നേരിടേണ്ടിവന്ന ഏതൻസിൽപ്പോലും അരിസ്റ്റോട്ടിലിനു ശിഷ്യരുടെ കാര്യത്തിൽ യാതൊരു കുറവുമുണ്ടായിരുന്നില്ല. അൻപത്തിമൂന്നാമത്തെ വയസ്സിൽ സ്വന്തം വിദ്യാലയമായ ലൈസിയം (Lyceum) സ്ഥാപിയ്ക്കുമ്പോൾ, ശിഷ്യരുടെ ബാഹുല്യംമൂലം അച്ചടക്കം പാലിയ്ക്കാൻ അദ്ദേഹത്തിനു പല പുതിയ നിയമങ്ങളും സ്വീകരിയ്ക്കേണ്ടി വന്നു. ഓരോ പത്തുദിവസത്തേയ്ക്കും വിദ്യാർത്ഥികൾ സ്വയം തങ്ങളിലൊരാളെ തിരഞ്ഞെടുത്തു വിദ്യാലയനടത്തിപ്പിന്റെ ചുമതലയേൽപ്പിയ്ക്കും; അച്ചടക്കം നിർബന്ധപൂർവം അടിച്ചേൽപ്പിച്ചിരുന്നില്ല; മറിച്ച്, വിദ്യാർത്ഥികൾ മിക്കവാറും ഗുരുവിന്റെ കൂടെയിരുന്നു ഭക്ഷണം കഴിയ്ക്കുകയും, ലൈസിയത്തിന്റെ പേരു സൂചിപ്പിയ്ക്കുന്ന, കായികവിനോദങ്ങൾക്കുള്ള മൈതാനവഴികളിൽ ഒത്തുചേർന്നു നടക്കുന്നതിനിടയിൽ ഗുരുമുഖത്തുനിന്നു നേരിട്ടു പാഠങ്ങൾ പഠിയ്ക്കുകയും ചെയ്തുപോന്നു. ('Peripatos' എന്നറിയപ്പെടുന്ന ആ നടത്തത്തിൽനിന്നാണു 'Peripatetic School' എന്ന പേരു രൂപപ്പെട്ടത്; ചെന്നായ്ക്കളിൽനിന്ന്

ആട്ടുകളെ രക്ഷിയ്ക്കുന്ന അപ്പോളോ ലൈസിയൂസിന്റെ ക്ഷേത്രത്തിനോടു ചേർന്നായിരുന്നു, ലൈസിയത്തിന്റെ മൈതാനം).

പ്ലേറ്റോ തുടങ്ങിവെച്ച അക്കാദമിയുടെ വെറുമൊരു പകർപ്പായിരുന്നില്ല, പുതിയ വിദ്യാലയം. അക്കാദമിയിൽ ഗണിതത്തിനും രാഷ്ട്രീയചിന്തയ്ക്കുമാണു പ്രാധാന്യമെങ്കിൽ, ലൈസിയത്തിന്റെ മുൻഗണന പ്രകൃതിവിജ്ഞാനീയത്തിനും ജീവശാസ്ത്രത്തിനുമായിരുന്നു. സസ്യങ്ങളും ജന്തുക്കളുമായി ബന്ധപ്പെട്ട സകല പ്രകൃതിവിഭവങ്ങളും അരിസ്റ്റോട്ടിലിന്റെ ആവശ്യംപോലെ എത്തിച്ചുകൊടുക്കാൻ നായാട്ടുകാർക്കും മുക്കുവർക്കും കർഷകർക്കും ചക്രവർത്തിയുടെ പ്രത്യേകമായ നിർദ്ദേശങ്ങളുണ്ടായിരുന്നു.; ചില ചരിത്രകാരന്മാർ പറയുന്നതനുസരിച്ച്, ഓരോ രാജ്യത്തേയും വിവിധസസ്യജീവിവർഗങ്ങളുടെ മാതൃകകൾ ശേഖരിച്ചു കൊണ്ടുവരുന്നതിനു ഗ്രീസിലും ഏഷ്യയിലുമായി വിന്യസിയ്ക്കപ്പെട്ട ആയിരത്തോളംപേർ ഒരുകാലത്ത് അരിസ്റ്റോട്ടിലിന്റെ സ്വാധീനത്തിലുണ്ടായിരുന്നു! അമൂല്യമായ ആ സമ്പത്തിന്റെ ബലത്തിൽ ലോകം അതുവരെ കാണാത്ത ഒരു ജൈവോദ്യാനം സ്ഥാപിയ്ക്കാനും അദ്ദേഹത്തിനു കഴിഞ്ഞു. അരിസ്റ്റോട്ടിലിന്റെ തത്വചിന്തയിലും ശാസ്ത്രത്തിലും ഈയൊരു ജൈവശേഖരം ചെലുത്തിയ സ്വാധീനം ഒരിയ്ക്കലും അതിശയോക്തിപരമായി ചിത്രീകരിയ്ക്കാനാവില്ല.

നല്ല പണച്ചിലവുള്ള അത്തരം പദ്ധതികൾക്കുവേണ്ട ധനാഗമമാർഗങ്ങൾ അരിസ്റ്റോട്ടിൽ എങ്ങനെയാണു കണ്ടെത്തിയതെന്നു വ്യക്തമല്ല. അക്കാലത്ത് അദ്ദേഹത്തിനു താരതമ്യേന നല്ല വരുമാനമുണ്ടായിരുന്നതു സത്യമായിരിയ്ക്കാം; മാത്രമല്ല, ഗ്രീസിലെ ധനാഢ്യമായൊരു കുടുംബത്തിൽനിന്നാണ് അദ്ദേഹം വിവാഹം ചെയ്തതും. അരിസ്റ്റോട്ടിലിന്റെ ഗവേഷണങ്ങൾക്കും ഉപകരണങ്ങൾക്കുമായി ഏതാണ്ട് എണ്ണൂറു ടാലന്റോളം വരുന്ന തുക (ഇന്നത്തെക്കണക്കിനു ശതലക്ഷം ഡോളർ) അലക്സാണ്ടർ അനുവദിച്ചിരുന്നതായി അത്തനേയൂസ് പറയുന്നുണ്ട്. നൈൽനദിയുടെ ഉത്ഭവവും ഇടവിട്ടുള്ള വെള്ളപ്പൊക്കത്തിന്റെ കാരണവും കണ്ടെത്താൻ അലക്സാണ്ടർ സാഹസികമായൊരു പര്യടനത്തിനു ചിലരെ നിയോഗിച്ചത് അരിസ്റ്റോട്ടിലി

ന്റെ നിർദ്ദേശപ്രകാരമായിരുന്നു. അബിസീനിയാമലനിരകളിൽ മഞ്ഞുരുകിയതുകൊണ്ടാണു വെള്ളപ്പൊക്കമുണ്ടായതെന്നു പിന്നീട് പര്യവേക്ഷണസംഘം സാക്ഷ്യപ്പെടുത്തുകയും ചെയ്തു. നിരവധി എഴുത്തുകാരും സന്നദ്ധപ്രവർത്തകരും അദ്ദേഹത്തിനു സദാ സഹായവുമായി നിലനിന്നതിനു തെളിവായി 158 രാഷ്ട്രങ്ങളുടെ ഭരണഘടനകൾ സംക്ഷേപിച്ചതുപോലുള്ള ബൃഹത്പദ്ധതികൾ നമുക്കു മുമ്പിലുണ്ട്. ചുരുക്കത്തിൽ, രാഷ്ട്രത്തിന്റെ സമ്പത്തു വലിയ തോതിലുള്ള ശാസ്ത്രഗവേഷണങ്ങൾക്കായി നീക്കിവെയ്ക്കുന്ന രീതിയ്ക്കു യൂറോപ്പിന്റെ ചരിത്രത്തിലെങ്കിലും, ആദ്യമായി തുടക്കം കുറിച്ചത് അദ്ദേഹമായിരുന്നു. ആധുനികരാഷ്ട്രങ്ങളും അതേതോതിൽ ശാസ്ത്രഗവേഷണങ്ങൾക്കു സഹായം നൽകിയിരുന്നെങ്കിൽ എന്തെന്തു വിജ്ഞാനവിസ്ഫോടനങ്ങൾക്കു നാം സാക്ഷ്യം വഹിയ്ക്കുമായിരുന്നില്ല?

എങ്കിലും, ഈ വിഭവസൗകര്യങ്ങൾ ഫലപ്രദമായി ഉപയോഗിയ്ക്കുന്നതിനു വേണ്ട ഉപകരണോപാധികളുടെ പരിമിതികൾകൂടി കണക്കിലെടുക്കുന്നില്ലെങ്കിൽ അരിസ്റ്റോട്ടിലിന്റെ മഹത്വം നമുക്കു മനസ്സിലാവില്ല. 'നാഴികമണിയില്ലാതെ സമയം നിശ്ചയിക്കാനും, ഉഷ്ണമാപിനിയില്ലാതെ താപവ്യത്യാസങ്ങൾ അളക്കാനും, ദൂരദർശിനിയില്ലാതെ വാനനിരീക്ഷണം നടത്താനും, മർദ്ദമാപിനിയില്ലാതെ കാലാവസ്ഥ പ്രവചിക്കാനും അദ്ദേഹത്തിനു കഴിഞ്ഞു; ഗണിതവും ഭൗതികവും പ്രകാശവും പഠിക്കാൻ ഇന്നു നമുക്കുള്ള ഉപകരണങ്ങളുടെ ബാഹുല്യവും വൈവിദ്ധ്യവും നോക്കുമ്പോൾ അദ്ദേഹത്തിന്റെ കൈവശമുണ്ടായിരുന്നതു, വെറുമൊരു മുഴക്കോലും ചില വികലയന്ത്രങ്ങളും മാത്രമായിരുന്നു. അളവും തൂക്കവും കൃത്യമാകേണ്ടതിന്റെ അനിവാര്യതയും രാസപരിണാമങ്ങളുടെ വിശകലനവും, ഭൗതികശാസ്ത്രത്തിൽ ഗണിതത്തിന്റെ പ്രയോഗസാദ്ധ്യതയും അന്നവർ തീരെ മനസ്സിലാക്കിയില്ല. ഗുരുത്വാകർഷണനിയമം, വൈദ്യുതി, രാസസംയോഗങ്ങളുടെ അവസ്ഥാഭേദങ്ങൾ, വായുമർദ്ദം, പ്രകാശത്തിന്റെ പ്രകൃതം, ചൂടിന്റെ പ്രഭാവം, തുടങ്ങി ആധുനികശാസ്ത്രസിദ്ധാന്തങ്ങളുടെ അടിസ്ഥാനപര

മായ വസ്തുതകൾ യാതൊന്നും അന്നു കണ്ടുപിടിയ്ക്കപ്പെട്ടിരുന്നില്ല'.

നോക്കു, ഇവിടെയാണു കണ്ടുപിടുത്തങ്ങൾ ചരിത്രത്തെ മാറ്റിമറിയ്ക്കുന്നത് : ദൂരദർശിനിയില്ലാതെ ഒരു ബാലിശഭാവനമാത്രമായിരുന്നു, അരിസ്റ്റോട്ടിലിന്റെ ജ്യോതിശ്ശാസ്ത്രം; സൂക്ഷ്മദർശിനിയുടെ അഭാവത്തിൽ ആ ജീവശാസ്ത്രം അന്തമില്ലാത്ത ഊടുവഴികളിലൂടെ ചുറ്റിത്തിരിഞ്ഞു. എങ്കിലും അതുല്യമായ ആ നേട്ടങ്ങളുടെ നിലവാരം നോക്കുമ്പോൾ, വ്യാവസായികവും സാങ്കേതികവുമായ കണ്ടുപിടുത്തങ്ങളിലാണു ഗ്രീസ് വളരെ പിന്നിലായത്; കായികാദ്ധ്വാനത്തോടുള്ള ഗ്രീക്കുകാരുടെ സഹജമായ പുച്ഛഭാവം, നിസ്സഹായരായ അടിമകളൊഴിച്ച് മറ്റുള്ളവരെയെല്ലാം ഉൽപ്പാദനപ്രക്രിയയിൽനിന്നു മാറ്റിനിർത്തി; യന്ത്രങ്ങളുടെ ന്യൂനതകളിൽ ഒളിഞ്ഞിരിക്കുന്ന കണ്ടുപിടുത്തങ്ങളുടെ സാദ്ധ്യത വെളിപ്പെടാനുള്ള സമ്പർക്കസൗഭാഗ്യം അവർക്കന്യമായി; സാങ്കേതികസൗകര്യങ്ങൾ ചിലർക്കു മാത്രമുള്ള ആനുകൂല്യമായതുകൊണ്ട്, ആനുപാതികമായ നേട്ടങ്ങൾ കൈവരിക്കുന്നതിൽ അവർ പരാജയപ്പെട്ടു. ഒരുപക്ഷേ, തുച്ഛമായ വേതനത്തിനു വേണ്ടതിലേറെ അടിമകൾ ലഭ്യമായതു കണ്ടുപിടുത്തങ്ങളെ പ്രതികൂലമായി ബാധിക്കുകയും ചെയ്തിരിക്കാം; അന്നു യന്ത്രശക്തിയേക്കാൾ മനുഷ്യശക്തിയ്ക്കു വില കുറവായിരുന്നു. അങ്ങനെ, ഗ്രീക്കുകാരുടെ വാണിജ്യവും തത്വചിന്തയും മെഡിറ്ററേനിയക്കാരുടെ സമുദ്രവും മനസ്സും കീഴടക്കിയപ്പോൾ, ശാസ്ത്രചിന്ത നിന്നിടത്തു ചുറ്റിക്കറങ്ങുകയും, വ്യവസായം ഒരായിരം വർഷങ്ങൾക്കുമുമ്പുള്ള ഈജിയൻകാരുടെ നിലവാരത്തിൽ തുടരുകയും ചെയ്തു. അരിസ്റ്റോട്ടിൽ ഒരു പരിധിയിൽ കവിഞ്ഞു പരീക്ഷണങ്ങൾക്കു മുതിരാതിരുന്നതിന്റെ കാരണവും നമുക്കിന്നു മനസ്സിലാക്കാം. വിപുലമായ പരീക്ഷണസംവിധാനങ്ങൾ യാതൊന്നും അന്നു വികസിച്ചിരുന്നില്ല; നിരീക്ഷണങ്ങളിൽനിന്നു പൊതുവായൊരു നിഗമനത്തിൽ ചെന്നെത്തുക മാത്രമേ കരണീയമായുള്ളൂ. എങ്കിലും, അദ്ദേഹവും സഹായികളുംകൂടി സമാഹരിച്ചെടുത്ത സ്ഥിതിവിവരക്കണക്കുകൾ, രണ്ടായിരം വർഷക്കാലത്തേയ്ക്കു മനുഷ്യരാശിയ്ക്കു വേണ്ട പാഠപുസ്തകമായി, ശാസ്ത്രപുരോഗതിയുടെ അടിസ്ഥാനശിലകളായി,

മനുഷ്യപ്രയത്നത്തിന്റെ വിസ്മയദൃശ്യമായി ഇന്നും നിലനിൽക്കുന്നു.

അരിസ്റ്റോട്ടിലിന്റെ കൃതികൾ നൂറു കണക്കിനുണ്ടെന്നു കരുതപ്പെടുന്നു. ചില ചരിത്രകാരന്മാർ നാന്നൂറു ഭാഗങ്ങളാണെന്നു പറയുമ്പോൾ മറ്റുചിലർ ആയിരം കവിയുമെന്ന് അവകാശപ്പെടുന്നു. അവയിൽ ചെറിയൊരുഭാഗം മാത്രമേ നമുക്കിന്നു ലഭ്യമായിട്ടുള്ളൂ; എങ്കിലും, സമ്പൂർണതയുടെ വ്യാപ്തിയും വൈഭവവും വിളിച്ചോതുന്ന അത്യുജ്ജ്വലസമാഹാരങ്ങളാണവ. ആദ്യത്തെ വിഭാഗം താർക്കികരചനകളാണ് (Logic): 'സമാനവർഗം' (Categories), 'പ്രതിപാദ്യം' (Topics), 'പൂർവവർത്തി' (Prior), 'പൂർവാപഗ്രഥനം' (Posterior Analytics), 'പരികൽപ്പന' (Propositions) 'വിതർക്കവാദം' (Sophistical Refutations), തുടങ്ങി ചിന്തയുടെ ഉപകരണോപാധികളെന്ന നിലയ്ക്കു പിന്നീടു ശിഷ്യന്മാർ ശേഖരിയ്ക്കുകയും സനിഷ്ക്കർഷം പരിശോധിയ്ക്കുകയും ചെയ്തു 'സിദ്ധാന്തസംഹിതകളെ'ന്ന (Organon) ശീർഷകത്തിൽ ഉൾപ്പെടുത്തിയ ഗ്രന്ഥങ്ങളാണവ. രണ്ടാമത്തെ വിഭാഗമായ ‘ശാസ്ത്രകൃതി‘കളിൽ (Science), 'ഊർജ്ജതന്ത്രം', 'ആകാശം', 'അന്തരീക്ഷവിജ്ഞാനീയം', 'വളർച്ചയും തളർച്ചയും', 'പ്രകൃതിചരിത്രം', 'ആത്മാവ്', 'മൃഗങ്ങളുടെ ഉൽപ്പത്തി' തുടങ്ങിയവയാണടങ്ങിയിരിയ്ക്കുന്നത്. 'അലങ്കാരശാസ്ത്രം', 'കാവ്യമീമാംസ', തുടങ്ങിയ സൗന്ദര്യാത്മകപരമായ (Esthetics) വിഷയങ്ങളാണു മൂന്നാമത്തേതിൽ ചർച്ച ചെയ്യപ്പെടുന്നത്. നാലാമത്തെ വിഭാഗത്തിൽ 'നീതിശാസ്ത്രം', 'രാഷ്ട്രതന്ത്രം', 'അദ്ധ്യാത്മവിദ്യ' തുടങ്ങിയ തത്വചിന്തകൾ (Philosophy) ഉൾപ്പെടുന്നു. അനുക്രമമായി പുറത്തുവന്ന ഈ ഗ്രന്ഥങ്ങൾ, 'അദ്ധ്യാത്മവിദ്യ'യൊഴികെ, അതേ രീതിയിൽത്തന്നെ നമുക്കു ചർച്ച ചെയ്യാം.

ഗ്രീസിനുമാത്രം സ്വന്തമായ 'എൻസൈക്ളോപ്പീഡിയ ബ്രിട്ടാനിക്ക'യാണു (Encyclopedia Britanica) നാമിവിടെ സത്യത്തിൽ കാണുന്നത്. സൂര്യനുകീഴിലുള്ള ഏതു വിഷയവും ഇതിൽ പ്രതിപാദിയ്ക്കപ്പെടുന്നുണ്ട്; മഹത്കൃതികൾ രചിച്ച മറ്റു ചിന്തകരേക്കാൾ അരിസ്റ്റോട്ടിലിനു കൂടുതൽ അബദ്ധങ്ങൾ വന്നിട്ടുണ്ടെങ്കിൽ തീരെ അത്ഭുതപ്പെടാ

നില്ല. മറ്റൊരു മനുഷ്യമനസ്സിനും കൈവരിക്കാൻ കഴിയാത്ത സമഗ്ര തയോടെയാണു പല സിദ്ധാന്തങ്ങളും സമന്വയിപ്പിക്കപ്പെട്ടത്; പിന്നീടു വളരെക്കാലം കഴിഞ്ഞു വന്ന സ്പെൻസറിനുപോലും ഇതിന്റെ പകു തി പ്രൗഢി അവകാശപ്പെടാനില്ല; നിഷ്ഠുരമായ യുദ്ധങ്ങളിലൂടെ അല ക്സാണ്ടർ കൈവരിച്ച നേട്ടങ്ങളേക്കാൾ മഹത്വമേറിയ ഒരു ദിഗ്വിജ യംതന്നെയായിരുന്നു, അരിസ്റ്റോട്ടിലിന്റെ സംഭാവന. തത്വചിന്ത പ രമസത്യത്തെക്കുറിച്ചുള്ള അന്വേഷണമാണെങ്കിൽ, 'തത്വചിന്തയുടെ തത്വചിന്തക'നെന്ന മഹോന്നതപദവിയാണു കഴിഞ്ഞ ഇരുപതു നൂ റ്റാണ്ടുകളുടെ ചരിത്രം അദ്ദേഹത്തിനു സമ്മാനിക്കുന്നത്!

ശാസ്ത്രചിന്ത നിറഞ്ഞു തുളുമ്പുന്ന മനസ്സിനു സ്വാഭാവികമായി കവി ത്വം കുറവായിരിക്കും. കവിയും തത്വചിന്തകനുമായ പ്ലേറ്റോയുടെ രച നകളിൽ കര കവിഞ്ഞൊഴുകുന്ന ആലങ്കാരികസമൃദ്ധി അരിസ്റ്റോട്ടി ലിൽനിന്നു നമുക്കു പ്രതീക്ഷിക്കേണ്ടതില്ല. തത്വചിന്ത ഐതിഹ്യങ്ങ ളും ബിംബകൽപ്പനകളുമായി പടർന്നു പന്തലിക്കുന്ന സാഹിത്യത്തി നുപകരം അരിസ്റ്റോട്ടിൽ സമ്മാനിക്കുന്നതു ശുദ്ധസാങ്കേതികമായ ശാസ്ത്രതത്വങ്ങളാണ്; വിനോദത്തിനാണു നാമദ്ദേഹത്തെ സമീപിക്കു ന്നതെങ്കിൽ, പണം തിരിച്ചു ലഭിക്കാൻ ഒരുപക്ഷേ കോടതി കയറേ ണ്ടി വന്നേക്കും! പ്ലേറ്റോ ചെയ്തതുപോലെ സാങ്കേതികപദങ്ങൾ സാ ഹിത്യത്തിനു വിട്ടുകൊടുക്കാതെ തത്വചിന്തയ്ക്കും ശാസ്ത്രത്തിനും അവ ശ്യം ആവശ്യമായ ഒരു പദസഞ്ചയം അദ്ദേഹം സ്വയം സൃഷ്ടിച്ചു; അ തേ പദങ്ങൾ ഉപയോഗിക്കാതെ ഇന്നും പൂർണമായൊരു ശാസ്ത്രസം വാദം നമുക്കു സാദ്ധ്യമല്ല; കാലങ്ങളായി ഈട്ടംകൂടിയ ഭാഷയുടെ അ ടുക്കുകളിൽ പ്രാചീനശിലാവശിഷ്ടങ്ങൾപോലെ ഒളി മങ്ങാതെ അവ ഇന്നും ഒളിഞ്ഞുകിടക്കുന്നുണ്ട്: വൈജ്ഞാനികശാഖ, സാമാന്യത ത്വം, മധ്യമാർഗം, സമാനവർഗം, ഊർജ്ജം, യാഥാർത്ഥ്യം, പ്രേരണ, പ്രമാണം, മാതൃക തുടങ്ങി തത്വചിന്താപരമായ വിചാരങ്ങളുടെ അനി വാര്യമായ നാണയങ്ങൾ മുഴുവൻ ആ സൂക്ഷ്മബുദ്ധിയുടെ കമ്മട്ടത്തിൽ നിന്നു വാർന്നുവീണു; ഒരുപക്ഷേ, തത്വചിന്തയുടെ വികാസപരിണാ മത്തിൽ ഉന്മേഷകരമായ സംവാദങ്ങളിൽ നിന്നു ശാസ്ത്രീയസിദ്ധാന്ത

ങ്ങളിലേക്കുള്ള ഈ പ്രയാണം അനിവാര്യമായൊരു ചുവടുവെയ്പ്പാകാം; അതേസമയം, തത്വചിന്തയുടെ ആധാരമായ ശാസ്ത്രത്തിനു സ്വന്തമായിത്തന്നെ നിയതമായ സംവിധാനങ്ങളും പ്രയോഗശൈലികളും രൂപപ്പെടാതെ വളർന്നു വികസിയ്ക്കാനും കഴിയുമായിരുന്നില്ല. പ്ലേറ്റോയെപ്പോലെ, അരിസ്റ്റോട്ടിലും മികച്ച ചില സാഹിത്യസംവാദങ്ങൾ എഴുതിയിട്ടുണ്ട്; പക്ഷേ, പ്ലേറ്റോയുടെ ശാസ്ത്രസംഹിതകൾ നശിച്ചുപോയതുപോലെ അരിസ്റ്റോട്ടിലിന്റെ സാഹിത്യസംവാദങ്ങളും കാലാന്തരത്തിൽ നഷ്ടപ്പെട്ടു. ചിലരുടെ മൌലികസംഭാവനകൾ മാത്രമായിരിയ്ക്കാം ഒരുപക്ഷേ കാലം കാത്തു സൂക്ഷിയ്ക്കുന്നത്!

അരിസ്റ്റോട്ടിലിന്റെ പേരിൽ ആരോപിയ്ക്കപ്പെടുന്ന കൃതികൾ മിക്കവാറും ശിഷ്യരും അനുയായികളുമായവർ അദ്ദേഹത്തിന്റെ കാര്യമാത്രപ്രസക്തമായ പ്രഭാഷണങ്ങൾ സ്വയം കുറിച്ചെടുത്തു പിന്നീടെഴുതിയതാകാനും സാദ്ധ്യതയുണ്ട്; 'തർക്കശാസ്ത്ര'വും 'അലങ്കാരശാസ്ത്ര'വുമൊഴികെ മറ്റൊരു കൃതിയും അദ്ദേഹം ജീവിതകാലത്തു പുറത്തിറങ്ങിയതായി കാണുന്നില്ല; ‘തർക്കശാസ്ത്ര’ത്തിന്റെ ഇന്നത്തെ രൂപം പിന്നീടു പല പരിശോധനകൾക്കു വിധേയമായതായും നമുക്കു ബോദ്ധ്യമുണ്ട്. 'അദ്ധ്യാത്മവിദ്യ'യും 'രാഷ്ട്രതന്ത്ര'വുമാകട്ടെ, അരിസ്റ്റോട്ടിലിന്റെ കുറിപ്പുകൾ അതേപടി പ്രസിദ്ധീകരിച്ചതായാണു കരുതേണ്ടത്. ഗ്രന്ഥകർത്തൃത്വം അരിസ്റ്റോട്ടിലിന്റെപേരിൽ ആരോപിക്കുന്നവർ ഉദാഹരിക്കുന്ന ശൈലിയുടെ സാരൂപ്യംപോലും, ഒരുപക്ഷേ അദ്ദേഹത്തിന്റെ ശിഷ്യപരമ്പരകൾ നടത്തിയ സംശോധനയുടെ ഫലമാകാനിടയുണ്ട്. ഹോമറിന്റേതുപോലെ ഒരുതരം ഐതിഹാസികമാനമുള്ള ഈ ചോദ്യങ്ങളിലേക്കു വായനക്കാർ കടന്നു ചെല്ലുകയോ വിദ്യാർത്ഥികൾ വിധിയെഴുതുകയോ ചെയ്യുന്നതിൽ യാതൊരർത്ഥവുമില്ല (Shule : History of Aristotelian Writings). എന്തൊക്കെയായാലും അരിസ്റ്റോട്ടിലിന്റെ പേരിലുള്ള ഗ്രന്ഥങ്ങളുടെ ആത്മീയരചയിതാവ് മറ്റാരുമല്ലെന്നു നമുക്കുറപ്പിയ്ക്കാം: ചില രചനകളിൽ മറ്റൊരാളുടെ കൈ കടന്നുവന്നേക്കാമെങ്കിലും, ഹൃദയവും മസ്തിഷ്ക്കവും മറ്റാരുടേതുമല്ല.

പ്രസ്തുതകൃതികൾ നേരിട്ടു വായിയ്ക്കാൻ തുടങ്ങുന്നവർക്ക് 'അന്തരീക്ഷ വിജ്ഞാനീയം' സിദ്ധാന്തങ്ങളുടെ ഒരു മാതൃകയായി അനുഭവപ്പെടും; 'അലങ്കാരശാസ്ത്ര'ത്തിൽനിന്നു പ്രായോഗികമായ പല നിർദ്ദേശങ്ങളും ലഭിച്ചേക്കാം; 'നീതിശാസ്ത്ര'ത്തിലും 'രാഷ്ട്രതന്ത്ര'ത്തിന്റെ ചില അദ്ധ്യായങ്ങളിലും ആ ചിന്തകളുടെ മൗലികത ആസ്വദിക്കുകയും ചെയ്യാം.

## 2.3. തർക്കശാസ്ത്രത്തിന്റെ ആധാരശിലകൾ

പ്രമാണഗ്രന്ഥങ്ങൾ യാതൊന്നുമില്ലാതെ മിക്കവാറും സഹജമായ ആലോചനാവൈഭവംകൊണ്ടുമാത്രം യുക്ത്യനുസൃതമായ തർക്കവിചാരങ്ങളിലൂടെ ഗവേഷണത്തിനു പുതിയൊരു പാത തുറന്നതാണ്, അരിസ്റ്റോട്ടിലിന്റെ പ്രഥമവും പ്രധാനവുമായ പ്രത്യേകത. 'ഗ്രീക്കുചിന്തയിൽ പ്രത്യക്ഷവും പരോക്ഷവുമായ ബന്ധമില്ലാത്തവർക്കു സ്വയം സംഭവിയ്ക്കുന്ന ന്യൂനതകളെ'ക്കുറിച്ചു സൂചിപ്പിയ്ക്കാൻ റെനനെ (Renon) നിർബന്ധിയ്ക്കുന്നത്ര സമ്പൂർണതയാണ് അവ ഉൾക്കൊള്ളുന്നത്. വിവിധചിന്താധാരകൾ പരീക്ഷിച്ചറിഞ്ഞു ഭേദഗതി വരുത്താനുള്ള കൃത്യമായൊരു സംവിധാനം സൂത്രവാക്യങ്ങളായി അരിസ്റ്റോട്ടിൽ അവതരിപ്പിക്കുന്നതുവരെ ഗ്രീക്കുചിന്ത തീർത്തും കലുഷിതമായിരുന്നു. പ്ലേറ്റോപോലും കെട്ടുകഥകളുടെ പുകമറയിൽപ്പെട്ടു സത്യത്തിന്റെ മുഖം പലപ്പോഴും സൗന്ദര്യസമൃദ്ധികൊണ്ടു മൂടാൻ ശ്രമിച്ചു; അരിസ്റ്റോട്ടിൽതന്നെ, സ്വന്തം സിദ്ധാന്തങ്ങളെ പരിധിയില്ലാതെ അതിലംഘിക്കുന്നുണ്ട്; പക്ഷേ ചിന്തകൾ കരുപ്പിടിപ്പിച്ച ഭാവിയുടേതല്ല, മറിച്ച് വ്യത്യസ്തമായൊരു ഭൂതകാലത്തിന്റെ സന്തതിയാണ് അദ്ദേഹമെന്നു നാമോർക്കണം. അരിസ്റ്റോട്ടിലിനുശേഷം ഗ്രീസിനു സംഭവിച്ച രാഷ്ട്രീയവും സാമ്പത്തികവുമായ അപചയം, ആ സംസ്ക്കാരത്തിന്റെ പ്രകൃതംതന്നെ മാറ്റിമറിച്ചു; വീണ്ടുമൊരു സഹസ്രാബ്ദം നീണ്ടുനിന്ന പ്രാകൃതയുഗത്തിനുശേഷം, മദ്ധ്യകാലഘട്ടത്തിൽ പുതിയൊരു കൂട്ടം ചിന്തകർ ശാസ്ത്രഗവേഷണത്തിനു സമയവും സൗകര്യവും കണ്ടെത്തിയപ്പോൾ, ബോത്തിയൂസ് (എ.ഡി.470-525) പരിഭാഷപ്പെടുത്തിവെച്ച അരിസ്റ്റോട്ടിലിന്റെ തർക്കവിചാരങ്ങളുടെ സിദ്ധാന്തസംഹി

തകളാണ (Organon) മാർഗനിർദ്ദേശകമായി തിരഞ്ഞെടുത്തത്. തത്വചിന്തയുടെ മാതാവായ ആ സിദ്ധാന്തങ്ങൾ പക്ഷേ, മതവിശ്വാസങ്ങളുടെ ദൂഷിതവലയത്തിൽ വന്ധ്യമായാണ് അവതരിക്കപ്പെട്ടിരുന്നത്; എങ്കിലും കൗമാരപ്രായം കഴിഞ്ഞ യൂറോപ്യൻ സംസ്ക്കാരത്തിന്റെ യുക്തിയും ബുദ്ധിയും ഊട്ടിവളർത്തി ആധുനികശാസ്ത്രം ആവശ്യപ്പെടുന്ന സാങ്കേതികപദസഞ്ചയം വികസിപ്പിയ്ക്കാനും നിലവിലെ വ്യവസ്ഥിതികൾ ചോദ്യം ചെയ്തു ശാസ്ത്രബോധം വളർത്തിയെടുക്കാനും ആ സിദ്ധാന്തങ്ങൾ നിസ്തുലസംഭാവനയാണ നൽകിയത്.

ചിന്തയുടെ കലയും ക്രമവുമാണ തർക്കശാസ്ത്രം. ഓരോ ശാസ്ത്രശാഖയും, ശിക്ഷണരീതിയും, കലാവിദ്യയും കാലങ്ങളായി സ്വീകരിച്ചുപോരുന്ന ഒരു മാർഗമാണത്; സംഗീതംപോലും തർക്കശാസ്ത്രത്തിലധിഷ്ഠിതമായിരിയ്ക്കുന്നു. സാധാരണബുദ്ധിയുള്ളവർക്കു മനസ്സിലാകുന്ന വിധം ചിന്തയുടെ അനുക്രമമായ പ്രക്രിയകൾ, ഊർജ്ജതന്ത്രത്തിലും ക്ഷേത്രഗണിതത്തിലുമുള്ളതുപോലെ, ചില നിയമങ്ങളായി സംഗ്രഹിയ്ക്കപ്പെടുന്നതുകൊണ്ട് അതൊരു ശാസ്ത്രമായി അറിയപ്പെടുന്നു; പിയാനിസ്റ്റിന്റെ വിരലുകൾ നിരന്തരപരിശീലനത്തിനുശേഷം അയത്നലളിതമായ സ്വരവിന്യാസങ്ങൾ വിടർത്തുന്നതുപോലെ, ചിന്തകൾക്കു സത്വരമായൊരു കൃത്യത നൽകുന്നതുകൊണ്ട് അതൊരു കലയാണെന്നും പറയാം. തർക്കശാസ്ത്രംപോലെ വിരസമായി മറ്റൊന്നില്ല, അതിലേറെ പ്രധാനമായ മറ്റൊരു വിഷയവുമില്ല.

നിർവചനങ്ങളോടുള്ള സോക്രട്ടീസിന്റെ ഭ്രാന്തമായ നിർബന്ധബുദ്ധിയും സാമാന്യധാരണകളെ നവീകരിക്കുന്നതിലുള്ള പ്ലേറ്റോയുടെ അമിതൗത്സുക്യവും ഈ പുതിയ ശാസ്ത്രത്തിന്റെ സൂചനകളായി കരുതാം. അരിസ്റ്റോട്ടിലിന്റെ തർക്കശാസ്ത്രം അവയിൽനിന്നൊക്കെ എത്ര ഊർജ്ജമാണുൾക്കൊണ്ടതെന്നു നിർവചനങ്ങളെ സംബന്ധിച്ച ചെറിയൊരു ഭാഗം സാക്ഷ്യപ്പെടുത്തുന്നുണ്ട്. വോൾട്ടയർ പറയുന്നു: 'എന്നോടു സംസാരിയ്ക്കണമെന്നുണ്ടെങ്കിൽ, ആദ്യം നിങ്ങളുപയോഗിയ്ക്കാൻ പോകുന്ന പദങ്ങൾ നിർവചിയ്ക്കുക!'. പ്രതിയോഗികൾ ഓരോ

വാക്കും നിർവചിയ്ക്കാൻ ശ്രമിച്ചിരുന്നെങ്കിൽ പല വാദപ്രതിവാദങ്ങളും വെറുമൊരു ഖണ്ഡികയിൽ ഒതുങ്ങുമായിരുന്നു! ഇതാണു തർക്കശാസ്ത്രത്തിന്റെ സ്വരവും വ്യഞ്ജനവും, അഥവാ ഹൃദയവും ആത്മാവും; സംവാദങ്ങളുടെ ഓരോ സങ്കേതങ്ങളും നിഷ്കൃഷ്ടമായ പരിശോധനയ്ക്കു വിധേയമാക്കണം. മനസ്സിനെ നിഷ്ക്കരുണം പരീക്ഷിക്കുന്ന ആ പ്രക്രിയ അത്യന്തം ക്ളിഷ്ടതരവുമാണ്; പക്ഷേ ഒരിയ്ക്കൽ ചെയ്തു കഴിഞ്ഞാൽ പണി പകുതിയോളം തീർന്നതായി നമുക്കാശ്വസിയ്ക്കാം.

എങ്ങനെയാണൊരു വസ്തുവിനെ അഥവാ വാക്കിനെ നിർവചിയ്ക്കാൻ തുടങ്ങേണ്ടത്? ഓരോ നിർവചനത്തിനു രണ്ടു ഭാഗങ്ങളുണ്ടെന്ന് അരിസ്റ്റോട്ടിൽ പറയുന്നു, രണ്ടു കാലുകളിലാണതു നിൽക്കുന്നത്; ആദ്യം, പരിഗണിക്കപ്പെടുന്ന വസ്തുവിന്റെ പൊതുസ്വഭാവത്തിനനുസൃതമായ വർഗത്തിന്റെ പേരു നാമതിനു നിർദ്ദേശിക്കുന്നു, ഉദാഹരണത്തിനു മനുഷ്യനൊരു മൃഗമാണെന്ന പ്രസ്താവന. രണ്ടാമതായി, ആ വസ്തുവിന്റെ വർഗപരമായ വ്യത്യാസമാണു സൂചിപ്പിക്കുന്നത്, മൃഗങ്ങളിൽ വിവേചനാശക്തിയുള്ളവനാണു മനുഷ്യൻ; ഇതാണു മനുഷ്യന്റെ 'വ്യത്യാസം'! അരിസ്റ്റോട്ടിൽ ഒരു വസ്തുവിനെ വർഗസമുദ്രത്തിൽ അൽപ്പനേരം താഴ്ത്തിപ്പിടിച്ച് ഉയർത്തുമ്പോൾ, വർഗപരമായ വ്യത്യാസം ജാത്യർത്ഥങ്ങളായി താഴോട്ടിറ്റു വീഴും; മാത്രമല്ല, അതേ വർഗത്തിലെ മറ്റു വസ്തുക്കളുടെ സാമീപ്യം മൂലം അതിന്റെ നൈസർഗിക വ്യക്തിത്വം വ്യക്തമായി തിളങ്ങുകയും ചെയ്യും.

തർക്കശാസ്ത്രത്തിന്റെ ഈ പിന്നാമ്പുറക്കാഴ്ചകൾ കണ്ടു മനസ്സിലാക്കി, 'സാമാന്യത'യുടെ (universal) ചോദ്യമുയർത്തിക്കൊണ്ട് അരിസ്റ്റോട്ടിൽ പ്ലേറ്റോയുമായി ഏറ്റുമുട്ടിയ യുദ്ധക്കളത്തിലേയ്ക്കാണു നാമിനി പ്രവേശിയ്ക്കുന്നത്; അടുത്തകാലംവരെ നീണ്ടുനിന്ന ആ യുദ്ധത്തിന്റെ ആദ്യസംഘർഷമായിരുന്നു, അന്നു നടന്നത്; മദ്ധ്യകാലയൂറോപ്പു മുഴുവൻ അക്കാലത്തു 'യാഥാർത്ഥ്യവാദി'കളും (realists) 'നാമമാത്രവാദി'കളും (nominalists) തമ്മിലുള്ള കലാപത്തിൽ മുഖരിതമായിരുന്നു. ഈ സംവാദത്തെ മുൻനിർത്തിയാണു പ്ലേറ്റോക്കും അരിസ്റ്റോട്ടിലിനും പക്ഷം ചേർന്നല്ലാതെ യൂറോപ്പിലൊരു കുഞ്ഞും പിറക്കുന്നില്ലെ

ന്നു ഫ്രെഡറിക്ക് ഷ്ലേഗൽ പറഞ്ഞത്. അരിസ്റ്റോട്ടിലിനെ സംബന്ധിച്ച സാമാന്യത ഒരു സർവനാമമാണ്, ഒരു വർഗത്തിലെ അംഗങ്ങൾക്കു പൊതുവായി പ്രയോഗിയ്ക്കാൻ പര്യാപ്തമായ ഒരു പേരു മാത്രം: അതുകൊണ്ടു മനുഷ്യൻ, പുസ്തകം, മരം, മൃഗം ഇവയൊക്കെ സാമാന്യതകളാണ്. പക്ഷേ ഈ സാമാന്യത വ്യക്തിനിഷ്ഠധാരണകളാണ്, അല്ലാതെ വസ്തുനിഷ്ഠയാഥാർത്ഥ്യങ്ങളല്ല; അവ പേരുകളാണ്, വസ്തുക്കളല്ല. വ്യക്തികളിൽനിന്നു ബാഹ്യമായതെല്ലാം ഒറ്റപ്പെട്ട സവിശേഷവസ്തുക്കളുടെ ഒരു ലോകമാണ്, അല്ലാതെ സാമാന്യമായ വസ്തുതകളല്ല; മനുഷ്യനെപ്പോലെ വൃക്ഷങ്ങളും മൃഗങ്ങളും നിലനിൽക്കുന്നു; പക്ഷേ, സാമാന്യനായ ഒരു മനുഷ്യൻ ചിന്തയിലല്ലാതെ മൂർത്തമായി നിലനിൽക്കുന്നില്ല; അതൊരു സൗകര്യപ്രദമായ മാനസികസങ്കൽപ്പമാണ്, അല്ലാതെ ബാഹ്യയാഥാർത്ഥ്യമല്ല.

സാമാന്യത വസ്തുനിഷ്ഠമാണെന്നുകൂടി പ്ലേറ്റോ കരുതി; താരതമ്യത്തിനു കഴിയാത്തവിധം സാമാന്യതയ്ക്കു പ്രാധാന്യമേറുമെന്നു പ്ലേറ്റോ പറഞ്ഞുവെച്ചിട്ടുണ്ട്; ശാന്തമായ ജലവിതാനത്തിലെ ചെറിയൊരു ഓളംമാത്രമാണ്, വൈയക്തികത; മനുഷ്യർ വരും പോകും, പക്ഷേ മനുഷ്യൻ എന്നെന്നും നിലനിൽക്കും. വില്യം ജെയിംസ് ഒരുപക്ഷേ പറയാൻ സാദ്ധ്യതയുള്ളതുപോലെ അരിസ്റ്റോട്ടിലിന്റെ മനസ്സിനു മാർദ്ദവമില്ല; പ്ലേറ്റോയുടെ 'യാഥാർത്ഥ്യവാദ'ത്തിൽ അവസാനിക്കാത്ത യോഗാത്മകതയും അസംബന്ധങ്ങളുമാണ് അരിസ്റ്റോട്ടിൽ കണ്ടെത്തുന്നത്; അതുകൊണ്ട് ഒരു താർക്കികന്റെ ഓജസ്സോടെ, സീസറിനോളംതന്നെ റോമിനെ സ്നേഹിച്ച ബ്രൂട്ടസിനെപ്പോലെ, അരിസ്റ്റോട്ടിൽ പറയുന്നു: 'പ്ലേറ്റോ എനിയ്ക്കു പ്രിയപ്പെട്ടവനാണ്, പക്ഷേ, അതിലേറെ എനിയ്ക്കു പ്രിയപ്പെട്ടതാണു സത്യം!'.

പ്ലേറ്റോയുടെ ഔദാര്യം മുതലെടുത്തു കണക്കില്ലാതെ കടംവാങ്ങിയതിന്റെ പൂർണബോദ്ധ്യത്തോടെയാണ് അരിസ്റ്റോട്ടിൽ അദ്ദേഹത്തെ നിശിതമായി കടന്നാക്രമിയ്ക്കുന്നതെന്നു വിമതനായൊരു വിമർശകൻ കുറ്റപ്പെടുത്തിയേക്കാം; പക്ഷേ ഒരു മനുഷ്യനും കടക്കാരുടെ

മുമ്പിൽ വീരനായകനല്ല. മാത്രമല്ല, ആരോഗ്യകരമായ ഒരു സഹകരണമനോഭാവമാണ് അരിസ്റ്റോട്ടിലിനുണ്ടായിരുന്നത്; ആധുനികമായ അർത്ഥത്തിൽ അദ്ദേഹമൊരു യാഥാർത്ഥ്യവാദിയായിരുന്നു; വസ്തുനിഷ്ഠമായ വർത്തമാനകാലത്തോടു പ്രതിബദ്ധത പുലർത്തിയിരുന്നു, അദ്ദേഹം; അതേസമയം, വ്യക്തിനിഷ്ഠമായൊരു ഭാവിയിലാണു പ്ലേറ്റോ മുഴുകിയിരുന്നത്. സോക്രട്ടീസും പ്ലേറ്റോയും ആവശ്യപ്പെടുന്ന നിർവചനങ്ങൾക്കു പ്രത്യേകതകളിൽനിന്നു പൊതുവായ പ്രകൃതത്തിലേയ്ക്കു നീങ്ങാനുള്ള പ്രവണത പ്രകടമായിരുന്നു; അവസാനം, പ്രത്യേകത തീരുമാനിക്കുന്നതു വർഗപ്രകൃതമാണെന്നും, വസ്തുത നിർവചിയ്ക്കപ്പെടുന്നതു സാമാന്യധാരണകളാണെന്നുമുള്ള ചിന്തയിലേയ്ക്കു പ്ലേറ്റോ സ്വയമേവ ചെന്നെത്തി. വസ്തുക്കളിലേയ്ക്ക്, 'പ്രകൃതിയുടെ കൊഴിഞ്ഞുപോകാത്ത പരമാർത്ഥത്തിലേയ്ക്ക്', യാഥാർത്ഥ്യത്തിലേയ്ക്കു മടങ്ങിവരാനാണ് അരിസ്റ്റോട്ടിൽ ഉദ്ബോധിപ്പിച്ചത്; വ്യക്തിപരതയുടെ രക്തമാംസങ്ങളുള്ള മൂർത്തമായ പ്രത്യേകതകളോടു ശക്തമായൊരു പക്ഷപാതം അദ്ദേഹം പുലർത്തി. പക്ഷേ, വർഗപ്രകൃതവും സാമാന്യതകളും പ്രിയപ്പെട്ടതായിരുന്നതുകൊണ്ട് ഒരാദർശരാഷ്ട്രം സൃഷ്ടിയ്ക്കാൻ വ്യക്തിയെ നിരുപാധികം നശിപ്പിയ്ക്കുകയാണു പ്ലേറ്റോ ചെയ്തത്.

ചരിത്രത്തിന്റെ സഹജമായ നർമ്മബോധംപോലെ വന്ദ്യവയോധികനായ ഗുരുവിന്റെ അധിക്ഷേപാർഹമായ നിരവധി സ്വഭാവങ്ങൾ ആ യുവയോദ്ധാവ് അതിനകം സ്വായത്തമാക്കിയിരുന്നു. നാം തള്ളിപ്പറയുന്ന ഗുണവിശേഷങ്ങളുടെ ഒരു കരുതൽശേഖരം സദാ നമ്മുടെ മനസ്സിൽത്തന്നെ കാണും; സമാനഹൃദയരെ മാത്രമേ താരതമ്യപ്പെടുത്താനാവൂ, സമാനസംസ്ക്കാരമുള്ളവരിലാണു സ്പർദ്ധ ഉടലെടുക്കാറുള്ളത്; വിശ്വാസത്തിന്റെ നേരിയ വ്യത്യാസങ്ങളുടെപേരിലാണു ചരിത്രത്തിലെ കടുത്ത യുദ്ധങ്ങൾ നടന്നിട്ടുള്ളതും! കുരിശുയുദ്ധക്കാലത്തെ പടയാളിക്കു സൌഹൃദത്തോടെ ശണ്ഠകൂടാവുന്ന സൗമ്യനായൊരു മനുഷ്യനാണു സലാദിൻ (Saladin); യൂറോപ്പിലെ ക്രിസ്ത്യാനികളാകെ വിരുദ്ധകക്ഷികളായി ചേരി തിരിഞ്ഞപ്പോൾ മാന്യനായൊരു വിമർശകനുപോലും വേണ്ടത്ര പരിഗണന ലഭിച്ചില്ല. പ്ലേറ്റോ

യുടെ പ്രകൃതം സ്വയം ഉൾക്കൊണ്ടതുകൊണ്ടായിരിക്കാം, അരിസ്റ്റോട്ടിൽ അദ്ദേഹത്തോട് അത്രയും നിഷ്ക്കരുണമായി പെരുമാറിയത്; സത്യത്തിൽ പൊതുധാരണകളുടെ ഒരു കാമുകനായിരുന്നു, അദ്ദേഹം; സ്വർഗീയത പുൽകാൻ വെമ്പുന്ന ആവേശത്തിനു കീഴടങ്ങി ബാഹ്യമോടി മാത്രമുള്ള ചില സിദ്ധാന്തങ്ങളുടെ പേരിൽ നിസ്സാരവസ്തുതകൾ ആവർത്തിച്ചു തള്ളിപ്പറയാൻ അരിസ്റ്റോട്ടിൽ മടിച്ചില്ല.

അരിസ്റ്റോട്ടിൽ തത്വചിന്തക്കു നൽകിയ സംഭാവനകളിൽ മൗലികവും സവിശേഷവുമായ അനുമാനസിദ്ധാന്തത്തിന്റെ (Syllogism) പ്രമാണങ്ങളിൽ ഈയൊരാവേശത്തിന്റെ മുദ്ര വ്യക്തമായി പതിയുന്നുണ്ട്. മൂന്നു നിർദ്ദേശങ്ങളുടെ ഒരു മുക്കാലിയാണു യഥാർത്ഥത്തിൽ അനുമാനസിദ്ധാന്തം; ആദ്യത്തേതു രണ്ടും ('ഭ്രരിപക്ഷ'വും 'ന്യൂനപക്ഷ'വുമായ പ്രസ്താവനകൾ) സത്യമാണെന്നു വരുമ്പോൾ മൂന്നാമത്തേതു ('നിഗമനം') സ്വയം തെളിയിക്കപ്പെടുന്നു; ഉദാഹരണത്തിനു വിവേചനാശക്തിയുള്ള മൃഗമാണു മനുഷ്യൻ, അതേസമയം ഒരു മനുഷ്യനാ-ണു സോക്രട്ടീസ്, അതുകൊണ്ടു സോക്രട്ടീസ് വിവേചനാശക്തിയുള്ള മൃഗമാണെന്നു തെളിയുന്നു. ഗണിതം പരിചയമുള്ളവർക്കു രണ്ടു വസ്തുക്കൾ മൂന്നാമതൊന്നിനോടു തുല്യമാണെങ്കിൽ മൂന്നു വസ്തുക്കളും പരസ്പരം തുല്യമാണെന്ന നിയമവുമായി ഈ സിദ്ധാന്തത്തിനുള്ള സാദൃശ്യം പെട്ടെന്നു മനസ്സിലാക്കാൻ കഴിയും; 'എ' 'ബി'യ്ക്കു തുല്യവും 'സി' 'എ'യ്ക്കു തുല്യവുമായാൽ 'സി' 'ബി'യ്ക്കു തുല്യമാണെന്നു തെളിയുന്നു. ഈ സമവാക്യത്തിൽ രണ്ടു പ്രസ്താവനകളിലും പൊതുവായ 'എ'യെ ഒഴിവാക്കുമ്പോഴാണു നാമൊരു നിഗമനത്തിൽ ചെന്നെത്തുന്നത്; അതുപോലെ മുൻപറഞ്ഞ ഉദാഹരണത്തിൽ രണ്ടു പ്രസ്താവനകളിലും പൊതുഘടകമായ 'മനുഷ്യ'നെ ഒഴിവാക്കി ബാക്കിവന്നതു യോജിപ്പിക്കുകയാണു നാം ചെയ്യുത്. ഭ്രരിപക്ഷപ്രസ്താവനയിൽ തെളിയിക്കേണ്ട വസ്തുത സംഭവിക്കുകതന്നെ ചെയ്യുമെന്ന മുൻവിധിയാണു പൈറോ മുതൽ സ്റ്റുവർട്ട് മിൽ വരെയുള്ള താർക്കികന്മാർ ഈ സമ്പ്രദായത്തിൽ കാണുന്ന ന്യൂനത; അഥവാ സോക്രട്ടീസിനു വിവേചനാശ

ക്തിയില്ലെങ്കിൽ, വിവേകമുള്ള മൃഗമാണ മനുഷ്യനെന്ന പ്രസ്താവന ശരിയല്ലെന്ന വരുന്നു. വർഗസവിശേഷത വ്യക്തിയിൽ കാണണ്ടെങ്കിൽ ('സോക്രട്ടീസ് മനുഷ്യനാണ്') മറ്റു സവിശേഷതകളും ('വിവേക-ബുദ്ധി') സഹജമായിരിക്കുമെന്ന ഒരനുമാനമാണ മറുപടിയായി അരിസ്റ്റോട്ടിൽ പറയുന്നത്. അതുകൊണ്ട് അനുമാനസിദ്ധാന്തം സത്യം കണ്ടെത്താനോ ചിന്തകൾക്കു വിശദീകരണം നൽകാനോ സമർത്ഥമായ ഒരു സംവിധാനമല്ലെന്നു നമുക്കു പറയേണ്ടിയിരിക്കുന്നു.

എങ്കിലും, അരിസ്റ്റോട്ടിലിന്റെ സിദ്ധാന്തസംഹിതയിൽ കാണുന്ന പല വിഷയങ്ങൾക്കുമെന്നപോലെ, അനുമാനസിദ്ധാന്തത്തിനും തനതായൊരു മൂല്യമുണ്ട്: 'പരസ്പരബന്ധങ്ങളുടെ സൈദ്ധാന്തികമായ ന്യായാന്യായങ്ങളും വൈരുദ്ധ്യാത്മകതയുടെ സകല കൗശലങ്ങളും നിരന്തരമായ പരിശ്രമത്തിലൂടെ അരിസ്റ്റോട്ടിൽ കണ്ടുപിടിച്ചു; പിൽക്കാലത്തെ വിദ്യാർത്ഥികളെ ബുദ്ധിപരമായി ഉത്തേജിപ്പിക്കാൻ തക്ക സമഗ്രമായൊരു സംഭാവന ഒരുപക്ഷേ ഈ വഴിക്കുള്ള അദ്ദേഹത്തിന്റെ അദ്ധ്വാനംകൊണ്ടു നമുക്കു ലഭിച്ചിട്ടുണ്ട്.' തർക്കശാസ്ത്രത്തെ ഇത്രയും ഉദാത്തമായൊരു തലത്തിലേക്കുയർത്തിയ മറ്റൊരാളില്ല. മര്യാദകൾ പാലിക്കാനൊരു കൈപ്പുസ്തകം സൂക്ഷിക്കുന്നതുപോലെ അഭിലഷണീയമാണ യുക്തിചിന്തക്കു കൃത്യമായൊരു മാർഗദർശനമുണ്ടാകുന്നത്; നാമതു ചിലപ്പോൾ പ്രയോഗിച്ചേക്കാം, പക്ഷേ അതൊരിക്കലും നമ്മെ മഹത്വത്തിലേക്കു നയിക്കില്ല. അതേസമയം വെറുമൊരു തർക്കശാസ്ത്രഗ്രന്ഥത്തെ സംഗീതോപകരണമാക്കി മാറ്റാൻ അരിസ്റ്റോട്ടിലല്ലാതെ മറ്റാരും ധൈര്യപ്പെടില്ല. തർക്കശാസ്ത്രത്തോടു നമുക്കുള്ള മനോഭാവം, മരിച്ചുപോയവരെക്കുറിച്ചു വെർജിലിന്റെ സ്വാധീനത്തിൽ ദാന്തെയ്ക്കുണ്ടായ വികാരമാകാം: 'അവരെക്കുറിച്ചു കൂടുതൽ ചിന്തിക്കാതെ, ഒരു ക്ഷണികദർശനത്തിന്റെ സംതൃപ്തിയിൽ, നമുക്കു മുന്നോട്ടുള്ള പ്രയാണം തുടരാം' (Aristotle : Meteorology).

### 2.4. ശാസ്ത്രത്തിന്റെ ബീജാവാപം

**2.4.1. ഗ്രീക്കുശാസ്ത്രം അരിസ്റ്റോട്ടിലിനുമുമ്പ് :** 'സോക്രട്ടീസ് മനുഷ്യ

രെ തത്വചിന്തയാണു പഠിപ്പിച്ചതെങ്കിൽ,' റെനൻ പറയുന്നു, (Renan: History of the People of Israel) 'അരിസ്റ്റോട്ടിൽ പഠിപ്പിച്ചതു ശാസ്ത്ര ചിന്തയായിരുന്നു. സോക്രട്ടീസിനു തത്വചിന്തയും അരിസ്റ്റോട്ടിലിനു ശാസ്ത്രവും തീർച്ചയായും പുതിയ വിഷയങ്ങളായിരുന്നില്ല; പക്ഷേ, അവർക്കു ശേഷമാണു തത്വചിന്തയും ശാസ്ത്രവും അഭൂതപൂർവമായ പുരോഗതി നേടിയത്; അവർ പണിത അടിത്തറയുടെ മുകളിലായിരുന്നു, മഹാസൗധങ്ങൾ ഉയർന്നുവന്നത്'. അരിസ്റ്റോട്ടിലിനുമുമ്പുള്ള ശാസ്ത്രം ബുദ്ധിപരമായൊരു സാദ്ധ്യതമാത്രമായിരുന്നു; അദ്ദേഹമാണതിനു ജന്മം നൽകി പരിപോഷിപ്പിച്ചത്.

ഗ്രീക്കുകാരേക്കാൾ പഴക്കമുള്ള പല സംസ്ക്കാരങ്ങളും ശാസ്ത്രപരമായ ചില ഒറ്റപ്പെട്ട മുന്നേറ്റങ്ങൾ നടത്താതിരുന്നിട്ടില്ല; പക്ഷേ, ചിത്രലിപികളിൽ അസ്ത്രമുനകൊണ്ടെഴുതിയ അക്കാലത്തെ കൈയെഴുത്തുപ്രതികളിൽ കാണുന്ന ശാസ്ത്രം ദൈവചിന്തയിൽനിന്നു തീരെ വ്യത്യസ്തമായിരുന്നില്ല. പ്രകൃതിയിൽ മറഞ്ഞു കിടക്കുന്നതെന്തും പ്രകൃത്യതീതശക്തികളാണെന്നു വിശ്വസിയ്ക്കാനാണ് അവർ ഇഷ്ടപ്പെട്ടത്; ദൈവം സർവവ്യാപിയായിരുന്നു; പ്രാപഞ്ചികസങ്കീർണതകൾക്കും അജ്ഞേയാനുഭവങ്ങൾക്കും പ്രകൃത്യനുസൃതമായൊരു വിശദീകരണം നൽകാൻ അയോണിയക്കാരായിരുന്നു, ആദ്യം ധൈര്യപ്പെട്ടത്; ആകസ്മികസംഭവങ്ങളുടെ കാരണം ഊർജ്ജതന്ത്രത്തിലും സമഗ്രതയുടെ സിദ്ധാന്തങ്ങൾ തത്വചിന്തയിലും അവർ കണ്ടെത്താൻ ശ്രമിച്ചു. 'തത്വചിന്തയുടെ പിതാവാ'യ തെയിൽസ് (ബി.സി. 640-550) ഒരു ജ്യോതിശ്ശാസ്ത്രജ്ഞനായിരുന്നു; സൂര്യനേയും നക്ഷത്രങ്ങളേയും ദൈവങ്ങളായി ആരാധിയ്ക്കുന്നതൊരു ആചാരമാക്കിയ മിലിറ്റസിലെ ജനങ്ങളെ, അവ വെറും അഗ്നിഗോളങ്ങളാണെന്നു തെളിയിച്ച് അദ്ദേഹം അത്ഭുതപ്പെടുത്തി. തെയിൽസിന്റെ ശിഷ്യനായ അനക്സിമാൻഡറാണ് (ബി.സി. 610-540.) ഭൂമിയും ആകാശവും രേഖാചിത്രമായി വരച്ച ആദ്യത്തെ ഗ്രീക്കുചിന്തകൻ; പ്രപഞ്ചം അവിഭാജ്യമായൊരു ഘനപിണ്ഡമായാണു തുടക്കത്തിൽ രൂപം കൊണ്ടതെന്നും വിപരീതധാതുക്ക

ൾ വേർപിരിഞ്ഞാണ വിവിധവസ്തുക്കൾ ഉടലെടുക്കുന്നതെന്നും അദ്ദേഹം വിശ്വസിച്ചു; ജ്യോതിശ്ശാസ്ത്രത്തിന്റെ ചരിത്രം അനന്തലോകങ്ങളുടെ നിരന്തരം ആവർത്തിക്കുന്ന വികാസപരിണാമങ്ങളാണെന്നും അദ്ദേഹം മനസ്സിലാക്കി. ആന്തരികമായ ചില ഗതിവേഗങ്ങളുടെ സന്തുലിതാവസ്ഥകൊണ്ടാണ ഭൂമി ശൂന്യതയിൽ നിശ്ചലമായി നിൽക്കുന്നത്; ഒരുകാലത്തു ദ്രവരൂപത്തിലായിരുന്ന ഗ്രഹങ്ങൾ സൂര്യതാപത്തിൽ ബാഷ്പീകരിക്കപ്പെട്ടു; ജീവൻ ആദ്യമായി ഉദിച്ചതു കടലിലായിരുന്നു, ജലം വാർന്നുപോയപ്പോൾ കരയിലവശേഷിച്ച ചില ജീവികൾക്കു വായു ശ്വസിക്കാൻ കഴിഞ്ഞു പിന്നീട്ടു ഭൂമിയിലെ ജീവജാലങ്ങളുടെ ജനയിതാക്കളായി മാറി; ഇന്നത്തെപ്പോലെ നിസ്സഹായരായാണ ജനിച്ചതെങ്കിൽ ആദ്യകാലമനുഷ്യർക്ക് അതിജീവനം ഒരിയ്ക്കു സാദ്ധ്യമാകുമായിരുന്നില്ല. അതുപോലെ മറ്റൊരു മിലിറ്റസുകാരനായ അനക്സിമെനെസ് (ബി.സി. 450) ലോലമായൊരു പിണ്ഡരൂപത്തിലാണ വസ്തുക്കളുടെ പ്രാകൃതാവസ്ഥ സങ്കൽപ്പിച്ചത്; അതു പിന്നീട് വായുവും മേഘവും വെള്ളവും ശിലകളുമായി സാന്ദ്രീകരിക്കപ്പെടുന്നു; അടുത്ത ഘട്ടത്തിൽ ഖരദ്രാവകവാതകങ്ങൾ രൂപപ്പെടുന്നു; ചൂടും തണുപ്പും സത്യത്തിൽ ശുദ്ധീകരണവും സാന്ദ്രീകരണവുമല്ലാതെ മറ്റൊന്നുമല്ല; ദ്രവരൂപത്തിലായിരുന്ന ഭൂമി ഖരാവസ്ഥ പ്രാപിയ്ക്കുമ്പോഴാണ ഭൂകമ്പങ്ങളുണ്ടാകുന്നത്; ജീവനും ആത്മാവും ഒന്നാണ്, സർവവ്യാപിയും ചലനാത്മകവുമായ ഒരു ശക്തിവിശേഷമാണത്. സൂര്യചന്ദ്രഗ്രഹണങ്ങളെക്കുറിച്ചു പെരിക്ലിസിന്റെ ഗുരുവായിരുന്ന അനക്സഗോറസ് (ബി.സി. 500-428) കൃത്യമായൊരു വിശദീകരണം നൽകുന്നുണ്ട്; സസ്യങ്ങളും മത്സ്യങ്ങളും ശ്വസിക്കുന്ന രീതി അദ്ദേഹം കണ്ടെത്തി; മുൻകാലുകൾ സ്വതന്ത്രമായതിനെ തുടർന്നു കൈവന്ന ചലനത്തിന്റെ ഉത്തരവാദിത്വമാണ മനുഷ്യന്റെ ബുദ്ധിയ്ക്കു കാരണമെന്നും അദ്ദേഹം വിശദീകരിച്ചു. ഇതുപോലെ പലരും നേടിയെടുത്ത വിവിധവിഷയങ്ങളിലുള്ള വിവരങ്ങൾ വിജ്ഞാനം പൗരാണികചിന്തകരിലൂടെ പതുക്കെ ശാസ്ത്രമായി വളർന്നു വികസിയ്ക്കുകയായിരുന്നു.

ഭൗതികമായ സുഖസൗകര്യങ്ങൾ ഉപേക്ഷിച്ച് എഫേസസിലെ

ക്ഷേത്രമണ്ഡപത്തിന്റെ ശീതളച്ഛായയിൽ ധ്യാനചിന്തകളുമായി ജീവിതം നയിച്ച ഹെറാക്ലിറ്റസ് (ബി.സി. 530-470) നക്ഷത്രങ്ങളുടെ ലോകത്തുനിന്നു ശാസ്ത്രത്തെ ഭൂമിയിലേയ്ക്കു കൊണ്ടുവന്നു. സകലതും മാ റ്റത്തിനു വിധേയമായി സദാ ചലിക്കുകയാണെന്ന് അദ്ദേഹം പറഞ്ഞു; നിശ്ചലമെന്നു തോന്നുന്ന വസ്തുവിൽപ്പോലും അദൃശ്യമായ ചലനമുണ്ട്. പ്രാപഞ്ചികചരിത്രം ചാക്രികമായി നിരന്തരം ആവർത്തിയ്ക്കുന്നു; അഗ്നിയിലാണു തുടക്കവും ഒടുക്കവും; (നരകവും അന്ത്യവിധിയും കുറിയ്ക്കുന്ന ക്രൈസ്തവ-സ്റ്റോയിക്ക് സിദ്ധാന്തത്തിന്റെ ഉറവിടം നമുക്കിവിടെ കാണാം!). 'സംഘർഷങ്ങൾ മൂലമാണു ജനനവും മരണവും നടക്കുന്നത്; യുദ്ധമാണു പിതാവും രാജാവും; യുദ്ധം ചിലരെ ദൈവങ്ങളും, ചിലരെ മനുഷ്യരും, ചിലരെ അടിമകളും, മറ്റു ചിലരെ സ്വതന്ത്രരുമാക്കുന്നു; സംഘർഷമില്ലെങ്കിൽ അപചയം സംഭവിക്കുന്നു: 'ഇളക്കാത്ത തൈരു കെട്ടുപോകാതെ വയ്യ!. മാറ്റങ്ങളും സംഘർഷങ്ങളുമായുള്ള ഈ കുത്തൊഴുക്കിൽ അചഞ്ചലമായി നിൽക്കുന്നതു നിയമങ്ങൾ മാത്രമാണ്. 'സകലതിനും ബാധകമായ ഈയൊരു നിയമവ്യവസ്ഥ ദൈവങ്ങളോ മനുഷ്യരോ സൃഷ്ടിച്ചതല്ല; അതെന്നുമുണ്ടായിരുന്നു, ഇനിയുമുണ്ടായിരിയ്ക്കും'. ഈ ആശയം എംപിഡോക്ലിസ് (ബി.സി. 445) പരിണാമത്തിന്റെ അടുത്ത തലത്തിലേക്കുകൂടി വികസിപ്പിച്ചു (Osborne : From the Greeks to Darwin). അവയവങ്ങൾ രൂപം കൊള്ളുന്നതു തിരഞ്ഞെടുപ്പിലൂടെയാണ്, രൂപകൽപ്പനകൊണ്ടല്ല. അവയവങ്ങളെ പലതരത്തിൽ യോജിപ്പിച്ചു പ്രകൃതി ജീവികളുടെമേൽ നിരവധി പരീക്ഷണങ്ങൾ നടത്തുന്നുണ്ട്; അത്തരം സംയോജനങ്ങൾ നിലവിലെ സാഹചര്യങ്ങളുമായി ചേർന്നുപോയാൽ അതിജീവനം സാദ്ധ്യമായ ഒരു ജീവി വളർന്നുവരും; അഥവാ പരാജയപ്പെട്ടാൽ ആ പരീക്ഷണം അവസാനിപ്പിക്കും; കാലം കഴിയുന്തോറും ജീവിവർഗങ്ങൾ കൂടുതൽ കൂടുതൽ സങ്കീർണത കൈവരിച്ചു സാഹചര്യങ്ങളോടു വിജയകരമായി താദാത്മ്യപ്പെടാൻ ശ്രമിക്കും; അരിസ്റ്റോട്ടിലിനുമുമ്പുണ്ടായിരുന്ന അണുസിദ്ധാന്തം ത്രേയ്സിലെ ഗുരുശിഷ്യന്മാരായ ലൂ

സിപ്പസിലും (ബി.സി. 445) ഡെമോക്രിറ്റസിലുമാണ (ബി.സി. 460-360) ചെന്നു നിൽക്കുന്നത്. 'ആവശ്യമാണ സകലതിനും ചാലകശക്തി നൽകുന്നതെ'ന്നു ലൂസിപ്പസ് പറയുന്നു, 'അണുക്കളും ശൂന്യതയുമല്ലാതെ അന്തരീക്ഷത്തിൽ യാതൊന്നുമില്ലെ'ന്നു ഡെമോക്രിറ്റസും പ്രഖ്യാപിച്ചു. വസ്തുക്കളിൽനിന്നു നിഷ്ക്കാസിതമായ അണുക്കൾ ഇന്ദ്രിയങ്ങളിൽ പതിയ്ക്കുമ്പോഴാണ ബോധമുണ്ടാകുന്നത്. അസംഖ്യം ലോകങ്ങൾ ഒരുകാലത്തു നിലനിന്നിരുന്നു, ഇന്നുണ്ട്, ഇനിയുണ്ടാവുകയും ചെയ്യും; നിമിഷന്തോറും നിരവധി ഗ്രഹങ്ങൾ പരസ്പരം കൂട്ടിയിടിച്ചു നശിയ്ക്കുന്നുണ്ട്; ആ കലാപത്തിനിടയിൽ ഒരേ ആകൃതിയിലുള്ള അണുസമൂഹങ്ങളുടെ തിരഞ്ഞെടുപ്പു വഴി പുതിയ ലോകങ്ങൾ ഉയർന്നു വരുന്നു. അവിടെ മന:പൂർവമായ രൂപകൽപ്പനകളൊന്നും നടക്കുന്നില്ല; യഥാർത്ഥത്തിൽ ഒരുത്തുതയന്ത്രമാണ പ്രപഞ്ചം.

ചുരുക്കത്തിൽ, ഇതാണ അരിസ്റ്റോട്ടിലിനുമുമ്പുള്ള ഗ്രീക്കശാസ്ത്രത്തിന്റെ ചരിത്രം. അന്നു ചിന്തകരുടെ പക്കൽ നിരീക്ഷണപരീക്ഷണങ്ങൾക്കു ലഭ്യമായ ഉപകരണങ്ങളുടെ പരിമിതി പരിഗണിയ്ക്കുമ്പോൾ, ആ ചിന്തകളിലെ പ്രാകൃതമായ പല ഭാഗങ്ങളും നമുക്കു തള്ളിക്കളയാം. അടിമത്തവ്യവസ്ഥകൊണ്ടു നിശ്ചലമായ വ്യവസായമേഖലയായിരുന്നു ശാസ്ത്രത്തിന്റെ ഉജ്ജ്വലമായ ഈ പ്രാരംഭഘട്ടം പൂർണതോതിൽ വളർന്നു വികസിക്കുന്നതിനു തടസ്സമായി നിന്നത്; അടിയ്ക്കടി വഷളായിവന്ന ഏതൻസിലെ രാഷ്ട്രീയകാലാവസ്ഥ മൂലം സോഫിസ്റ്റുകളും സോക്രട്ടീസും പ്ലേറ്റോയും മറ്റും ശാസ്ത്രത്തിൽനിന്നു രാഷ്ട്രീയസിദ്ധാന്തങ്ങളുടെ മേഖലയിലേക്കു തിരിഞ്ഞു. ഗ്രീക്കചിന്തയുടെ ഭൗതികവും നൈതികവുമായ ഈ ധാരകളെ സമന്വയിപ്പിക്കാനുള്ള ധൈര്യവും വിശാലമനസ്ക്കതയുമായിരുന്നു, അരിസ്റ്റോട്ടിലിന്റെ എടുത്തുപറയേണ്ട ഒരു മഹത്വം. ഗുരുവിന്റെ കാലത്തുനിന്നു പിന്നോട്ടു നടന്നു സോക്രട്ടീസിനുമുമ്പുണ്ടായിരുന്ന ചിന്തകരുടെ ശാസ്ത്രബോധം പുനരാനയിയ്ക്കാനും വിപുലമായ നിരീക്ഷണങ്ങളിലൂടെ സ്വരൂപിച്ചെടുത്ത അറിവ് പുതിയൊരു സമഗ്രശാസ്ത്രത്തിന്റെ ഭാഗമാക്കി മാറ്റാനും അദ്ദേഹത്തിനു കഴിഞ്ഞു.

**2.4.2. അരിസ്റ്റോട്ടിലിന്റെ പ്രകൃതിശാസ്ത്രം :** കാലപരിഗണനവെച്ച് ആദ്യം അരിസ്റ്റോട്ടിലിന്റെ ഭൗതികശാസ്ത്രമാണു പരിശോധിയ്ക്കുന്നതെങ്കിൽ പദാർത്ഥം, ശൂന്യത, സ്ഥലകാലനിമിത്തങ്ങൾ തുടങ്ങി നിരവധി 'ആത്യന്തികസങ്കൽപ്പ'ങ്ങളുടെ വിവരണങ്ങൾ മൂലം നാം തീർത്തും നിരാശരായിപ്പോകും. അതിൽ 'ശൂന്യത'യുടെ നേർക്കുള്ള ഡെമോക്രിറ്റസിന്റെ അധിക്ഷേപം മാത്രമാണു രസകരമായൊരു ഭാഗമുള്ളത്; പ്രകൃതിയിൽ ശൂന്യതയില്ലെന്നു വാദിയ്ക്കുന്ന അരിസ്റ്റോട്ടിൽ, അപൂർവമായൊരു നർമ്മബോധത്തോടെ, പ്രഖ്യാപിയ്ക്കുന്നു: 'ഇപ്പറയുന്ന ശൂന്യതയിൽ യാതൊന്നുമില്ലെന്നതാണു സത്യം!'; പൂർവഗാമികളെ താഴ്ത്തിക്കെട്ടാനുള്ള വാസനയും തെളിയിയ്ക്കപ്പെടാത്ത അനുമാനങ്ങളോടുള്ള അത്യാസക്തിയും അദ്ദേഹത്തിന്റെ സ്വഭാവത്തിൽ മുന്നിട്ടു നിൽക്കുന്നുണ്ട്; സ്വന്തം പുസ്തകങ്ങളുടെ മുഖവുരയിൽ, വിഷയത്തിന്റെ ചരിത്രം വിശദീകരിയ്ക്കുമ്പോൾ നേട്ടങ്ങളെല്ലാം നിസ്സാരമാക്കുന്ന ചില നിരാകരണങ്ങൾകൂടി അദ്ദേഹം കൂട്ടിച്ചേർക്കും. 'ഓട്ടോമാൻസാമ്രാജ്യത്തിൽ നിലനിന്നതുപോലെ, സ്വവർഗത്തിൽപ്പെടുന്നവരെ മുഴുവൻ മരണശിക്ഷയ്ക്കു വിധിയ്ക്കാതെ സുരക്ഷിതമായി ജീവിയ്ക്കാൻ കഴിയില്ലെന്നുതന്നെ അരിസ്റ്റോട്ടിൽ കരുതി'യതായി ബേക്കൺ പറയുന്നുണ്ട് (Bacon : Advancement of Learning).

അരിസ്റ്റോട്ടിലിന്റെ ജ്യോതിശ്ശാസ്ത്രം ഇക്കാരണങ്ങൾകൊണ്ടുതന്നെ കാര്യമായ പുരോഗതിയൊന്നും കാണിക്കുന്നില്ല. പ്രപഞ്ചകേന്ദ്രം സൂര്യനാണെന്ന പൈതഗോറസിന്റെ കാഴ്ചപ്പാട് അദ്ദേഹം നിരാകരിയ്ക്കുന്നു; ആ ബഹുമതി അദ്ദേഹം ഭൂമിയ്ക്കാണു നൽകുന്നത്; പക്ഷേ, ‘അന്തരീക്ഷവിജ്ഞാനീയ‘ത്തിൽ അദ്ദേഹത്തിന്റെ ചില ആലോചനകൾ മിന്നൽപ്പിണരുപോലെ ഉജ്ജ്വലപ്രകാശം ചൊരിയുന്നുണ്ട്. ഇതൊരു ചാക്രികലോകമാണ്, അദ്ദേഹം പറയുന്നു: സൂര്യൻ സദാ സമുദ്രത്തെ ബാഷ്പീകരിച്ചുകൊണ്ടിരിക്കുന്നു, നദികളും തോടുകളും വറ്റിയ്ക്കുന്നു, അവസാനം പരിധികളില്ലാത്ത സമുദ്രം നഗ്നമായ പാറക്കെട്ടുകളായി മാറുന്നു; അതേസമയം, നേർവിപരീതമായി മുകളിലേയ്ക്കുയരു

ന്ന ഈർപ്പം മേഘങ്ങളായി ഘനീഭവിച്ച ജലകണങ്ങളായി താഴോട്ടു വീണു നദികളും സമുദ്രവും ജനിയ്ക്കുന്നു. അഗോചരമാണെങ്കിലും കൃത്യമായ മാറ്റങ്ങൾ സാർവത്രികമായി നടക്കുന്നുണ്ട്. ഒരായിരം നൂറ്റാണ്ടുകളുടെ നിക്ഷേപം ഈട്ടം കൂടിയ 'നൈലിന്റെ സന്തതി'യാണ്, ഈജിപ്ത്. ഒരിടത്തു സമുദ്രം കരയിലേക്ക് അതിക്രമിച്ചുകയറുന്നു, മറ്റൊരിടത്ത് കര കടലിലേക്കു കടന്നു ചെല്ലുന്നു; പുതിയ ഭൂഖണ്ഡങ്ങളും പുതിയ സമുദ്രങ്ങളും ഉയർന്നുവരുന്നു, പഴയ സമുദ്രങ്ങളും പഴയ ഭൂഖണ്ഡങ്ങളും അപ്രത്യക്ഷമാകുന്നു; വളർച്ചയുടേയും അപചയത്തിന്റേയും നിശ്വാസാവർത്തനങ്ങളിൽ ലോകത്തിന്റെ മുഖം മാറിമറിയുന്നു. ഈ സമൂലപരിവർത്തനങ്ങൾ ചിലപ്പോൾ പെട്ടെന്നു സംഭവിയ്ക്കുന്നതുമൂലം ചില സംസ്ക്കാരങ്ങളുടെ മാത്രമല്ല, ജീവിതത്തിന്റെപോലും ഭൂമിശാസ്ത്രപരമായ ആധാരം നശിപ്പിയ്ക്കപ്പെടുന്നു; കാലാകാലങ്ങളിലുണ്ടാകുന്ന വൻദുരന്തങ്ങൾ ഭൂമിയെ വിവസ്ത്രയാക്കി മനുഷ്യനെ പ്രാകൃതയുഗത്തിലേക്കു കൊണ്ടുപോകുന്നു; ഈ ആവർത്തനത്തിന്റെ തുടർച്ചയാണു സംസ്ക്കാരങ്ങൾ ഇടയ്ക്കിടെ അത്യുച്ചകോടിയിലേക്കു നീങ്ങുന്നതിലും കിരാതത്വത്തിലേക്കു പതിക്കുന്നതിലും നാം കണ്ടുകൊണ്ടിരിക്കുന്നത്. വിജ്ഞാനങ്ങളും കലയും ശാസ്ത്രവും പുനർജ്ജനിച്ച്, സാമ്പത്തികവും സാംസ്ക്കാരികവുമായ ഉണർവ്വു നേടി, സൃഷ്ടികളും കണ്ടുപിടുത്തങ്ങളും നടത്തി, സംസ്ക്കാരങ്ങൾക്കു പിറകേ സംസ്ക്കാരങ്ങൾ ഉയർന്നുവന്ന്, മിക്കവാറും ഈ 'അനാദിയായ ആവർത്തനം' തുടരുകതന്നെ ചെയ്യും. സ്വയം വസിക്കുന്ന ഭൂമിയുടെമേൽ നിയന്ത്രണങ്ങളില്ലാത്തതുകൊണ്ട്, ഈ വിഷമവൃത്തത്തിലൂടെ കറങ്ങിത്തിരിയുന്നതാണു മനുഷ്യന്റെ ദുരന്തകഥ.

**2.4.3. ജീവശാസ്ത്രത്തിന്റെ അടിസ്ഥാനം :** ലോകത്തിന്റെ നാനാഭാഗത്തു നിന്നും വന്നുചേർന്ന വിവിധങ്ങളായ ജീവിവർഗങ്ങൾ സ്വച്ഛന്ദം വിഹരിക്കുന്ന സ്വന്തം ജൈവോദ്യാനത്തിലൂടെ ആശ്ചര്യചകിതനായി നടക്കുമ്പോൾ, ജീവന്റെ അനന്തവൈവിദ്ധ്യമാർന്ന ഈ ഓരോ കണ്ണികളേയും അടുത്തടുത്തു പരസ്പരം തിരിച്ചറിയാനാവാത്ത വിധത്തിലൊരു നിരന്തരശ്രേണിയായി ക്രമീകരിക്കാൻ കഴിയുമെ

ന്ന വസ്തുത അരിസ്റ്റോട്ടിലിനു ബോദ്ധ്യപ്പെട്ടു (Aristotle : Animalium); ആകൃതിയിലും ഘടനയിലും ജീവിതരീതിയിലും പുനരുൽപ്പാദനപ്രക്രിയയിലും വികാരാവബോധങ്ങളിലുമെന്നുവേണ്ട സകലതിലും താഴ്ന്ന ജീവികളിൽനിന്നു മുകളിലോട്ടുപോകുന്തോറും അതിസൂക്ഷ്മമായ വ്യത്യാസങ്ങളും പുരോഗതികളും വ്യക്തമായി കാണാം. താഴ്ന്ന തട്ടിലുള്ളവയെ ജീവിക്കുന്നതും 'മരിച്ചതു'മായി തരംതിരിയ്ക്കാൻപോലും ചിലപ്പോൾ കഴിയില്ല; 'അജൈവികതത്വത്തിൽനിന്നു ജൈവികതത്വത്തിലേയ്ക്കുള്ള പരിവർത്തനം പ്രകൃതി സമയമെടുത്തു സാവധാനം ചെയ്യുന്നതുകൊണ്ട്, അവ തമ്മിലുള്ള അതിർവരമ്പുകൾ അവ്യക്തമായിരിക്കും. ഒരുപക്ഷേ അചേതനവസ്തുക്കളിൽപ്പോലും ജീവൻ നിലനിൽക്കുന്നതായി നമുക്കു സംശയം തോന്നും. അതുപോലെ, പല ജീവിവർഗങ്ങളേയും സസ്യങ്ങളും ജന്തുക്കളുമായി വേർതിരിക്കാനും കഴിയില്ല. വളരെയേറെ സമാനതകളുള്ള ഈ താഴ്ന്നതരം ജീവികളെ ചിലപ്പോഴൊക്കെ പ്രത്യേകമായൊരു ഗണത്തിലോ ഗോത്രത്തിലോ ഉൾപ്പെടുത്താനുമാവില്ല. അതുകൊണ്ടുതന്നെ ജീവവ്യവസ്ഥകൾ തമ്മിലുള്ള അകലവും വ്യത്യാസവും അവയുടെ ആകൃതിയും ധർമ്മവും പോലെ വ്യത്യാസപ്പെടുന്നു. പക്ഷേ, അമ്പരപ്പിക്കുന്ന ഈ വൈവിദ്ധ്യങ്ങൾക്കിടയിലും ചില വസ്തുതകൾ വേറിട്ടുനിൽക്കുന്നുണ്ട്: ജീവൻ ശക്തിയിലും സങ്കീർണതയിലും ഏകാഗ്രമായ വളർച്ച കാണിക്കുന്നു; ഘടനയുടെ സങ്കീർണതക്കും ആകൃതിയുടെ ചലനശേഷിക്കും ആനുപാതികമായാണു ബുദ്ധി വികസിക്കുന്നത്; ധർമ്മങ്ങൾ തരംതിരിക്കാനും ശാരീരികമായ നിയന്ത്രണം കേന്ദ്രീകരിക്കാനുമുള്ള ഒരു ശ്രമം നിരന്തരം നടക്കുന്നുണ്ട്. പതുക്കെപ്പതുക്കെ നാഡീവ്യവസ്ഥയും മസ്തിഷ്ക്കവും സ്വയം ജനിക്കുകയും പരിസരനിയന്ത്രണം ഏറ്റെടുക്കാൻ പ്രതിജ്ഞാബദ്ധമായി മനസ്സ് ഉണർന്നുവരികയും ചെയ്യുന്നു.

ഈ സകലവിധ സാമ്യങ്ങളും വ്യത്യാസങ്ങളും മനസ്സിലാക്കാനായെങ്കിലും പരിണാമസിദ്ധാന്തത്തിലേക്കു കടക്കാൻ അദ്ദേഹത്തിനു കഴിഞ്ഞില്ലെന്ന ദു:ഖസത്യം നാം പ്രത്യേകമോർക്കണം. യോഗ്യത

യുടെ അതിജീവനമാണ ജീവജാലങ്ങളെന്ന എംപിഡോക്ലിസിന്റെ സിദ്ധാന്തവും, ചലനശേഷിയേക്കാൾ കരകൗശലസാമർത്ഥ്യംകൊണ്ടാണ മനുഷ്യന്റെ ബുദ്ധി വികസിക്കുന്നതെന്ന അനക്സഗോറസിന്റെ ആശയവും അദ്ദേഹം തള്ളിക്കളഞ്ഞു; നേരേമറിച്ച് ബുദ്ധി വർദ്ധിച്ചതുകൊണ്ടാണ മനുഷ്യനു കരകൗശലവിദ്യ സ്വായത്തമായതെന്ന് അദ്ദേഹം വിശ്വസിച്ചു. ജീവശാസ്ത്രം കെട്ടിപ്പടുക്കാൻ പ്രയത്നിച്ച ഒരു സാധാരണമനുഷ്യൻ വീഴാവുന്ന കെണികളിലൊക്കെ അരിസ്റ്റോട്ടിൽ തീർച്ചയായും വീഴുന്നുണ്ട്. ഉദാഹരണത്തിനു പ്രത്യുൽപ്പാദനപ്രക്രിയയിൽ പുരുഷന്റെ പങ്കു വേഗവർദ്ധനയും ഉത്തേജനവും മാത്രമാണെന്ന് അദ്ദേഹം കരുതുന്നു; രേതസ്സിന്റെ ധർമ്മം രജസ്സിനെ സഫലമാക്കി, ഭ്രൂണത്തിനു പൈതൃകമായ ഗുണവിശേഷങ്ങൾ പകർന്നു, രണ്ടു പാരമ്പര്യങ്ങളുടെ രൂപാന്തരപ്രാപ്തികൂടി നിറവേറ്റാനുണ്ടെന്ന വസ്തുത അദ്ദേഹം ശ്രദ്ധിച്ചില്ല. അന്നു ശസ്ത്രക്രിയ നിലവില്ലാത്തതുകൊണ്ട് ശരീരശാസ്ത്രപരമായ നിരവധി അബദ്ധങ്ങൾ അദ്ദേഹത്തിന്റെ നിരീക്ഷണങ്ങളിൽ നമുക്കു കാണാം: പേശികളെക്കുറിച്ചു യാതൊന്നും അദ്ദേഹത്തിനറിയാമായിരുന്നില്ല; രണ്ടുതരം രക്തക്കുഴലുകളും അദ്ദേഹത്തിനജ്ഞാതമായിരുന്നു; രക്തം തണുപ്പിക്കാനുള്ള ഭാഗമാണ മസ്തിഷ്ക്കമെന്നും അദ്ദേഹം ധരിച്ചു. മാത്രമല്ല, പുരുഷന്റെ തലയോടിനു കൂടുതൽ സന്ധികളുണ്ടെന്നും, എട്ടു വാരിയെല്ലുകളുണ്ടെന്നും, പല്ലുകളേറെയുണ്ടെന്നും അദ്ദേഹം കരുതിയതു തെറ്റായിരുന്നെന്നു നമുക്കു പറയേണ്ടിവരും; സ്ത്രീകളുമായുള്ള അദ്ദേഹത്തിന്റെ ബന്ധം തികച്ചും ഔപചാരികമായിരുന്നെന്നുകൂടി ഇതിൽനിന്നു നമുക്കനുമാനിയ്ക്കാം.

എങ്കിലും ജീവശാസ്ത്രരംഗത്തു മറ്റൊരു ഗ്രീക്കുകാരനും നേടാത്ത മഹത്തായൊരു മുന്നേറ്റം നടത്താൻ അദ്ദേഹത്തിനു സാധിച്ചു. പക്ഷികൾക്കും ഉരഗങ്ങൾക്കും ഏതാണ്ടു സമാനമായ ശാരീരികഘടനയാണെന്നും മനുഷ്യനും നാൽക്കാലിയ്ക്കുമിടയിലുള്ള പരിണാമരൂപമാണ കുരങ്ങെന്നും അദ്ദേഹം കണ്ടു; സ്വയം പെറ്റുപെരുകുന്ന നാൽക്കാലികളുടെ ('സസ്തനജീവികൾ') കൂട്ടത്തിലൊരു മൃഗമാണ മനുഷ്യനെന്നു സധൈര്യം അദ്ദേഹം പ്രഖ്യാപിക്കുന്നുണ്ട്. മനുഷ്യന്റെ ശൈശവകാ

ലഘട്ടത്തിലെ ആത്മാവ്, മൃഗങ്ങളുടെ ആത്മാവുമായി വളരെ അടുത്ത ബന്ധമുണ്ടെന്നും അദ്ദേഹം അഭിപ്രായപ്പെടുന്നു. ആഹാരരീതിയാണു ജീവിതവ്യവസ്ഥ നിർണയിക്കുന്നതെന്ന ഉജ്ജ്വലമായ മറ്റൊരു നിരീക്ഷണവും അദ്ദേഹം നടത്തുന്നുണ്ട്; 'മൃഗങ്ങളിൽ പലതും കൂട്ടമായി അലഞ്ഞുനടക്കാൻ ഇഷ്ടപ്പെടുന്നു, ചില മൃഗങ്ങൾ ഇഷ്ടപ്പെട്ട ഭക്ഷണം ലഭിക്കുന്നതിനു യോജ്യമായ വിധം ഒറ്റയ്ക്കു ജീവിക്കുന്നു'. ഒരു ജീവി വളരുന്ന വിവിധഘട്ടങ്ങളിൽ ആദ്യം (കണ്ണും കാതുംപോലെ) ഗോത്രചിഹ്നങ്ങളും അതിനുശേഷം (പല്ലുകളുടെ 'സൂത്രവാക്യം'പോലെ) വംശചിഹ്നങ്ങളും അവസാനം (കണ്ണിന്റെ നിറംപോലെ) വ്യക്തിചിഹ്നങ്ങളുമാണു പ്രത്യക്ഷപ്പെടുന്നതെന്ന വോൺ ബെയറിന്റെ സിദ്ധാന്തം അരിസ്റ്റോട്ടിൽ ദീർഘദർശനം ചെയ്യുന്നുണ്ട് (Aristotle : Politics); മാത്രമല്ല, രണ്ടു സഹസ്രാബ്ദങ്ങൾ കടന്നു വ്യക്തിവൈവിദ്ധ്യം ഗോത്രനിലവാരത്തിനു നേർവിപരീതമാണെന്ന സ്പെൻസറുടെ സാമാന്യവൽക്കരണംപോലും അദ്ദേഹം പ്രവചിയ്ക്കുന്നു; അതായത്, ജീവിവർഗങ്ങളുടെ നിലവാരത്തിന് ആനുപാതികമായി മാത്രമാണു സന്തതികളുടെ സംഖ്യ നിർണയിക്കപ്പെടുന്നത്. അനന്തരതലമുറകളിൽ തനതായ ഒരു സവിശേഷമുദ്ര പതിഞ്ഞു കാണാനുള്ള വാസനയാണു പുനരുൽപ്പാദനത്തിന്റെ ലക്ഷ്യമെന്ന് അദ്ദേഹം വിശദീകരിക്കുന്നു. ജീവശാസ്ത്രപരമായി അദ്ദേഹം നടത്തിയ പല നിരീക്ഷണങ്ങളും പിന്നീടു തെറ്റായിപ്പോയെങ്കിലും, കൂടു കൂട്ടുന്ന മത്സ്യങ്ങളെപ്പോലുള്ള ചില ഉദാഹരണങ്ങൾ ആധുനികഗവേഷണത്തിൽ തെളിയുകയാണുണ്ടായത്.

അവസാനമായി, ഭ്രൂണശാസ്ത്രത്തിന്റെ ചില സിദ്ധാന്തങ്ങളും അദ്ദേഹം മുന്നോട്ടു വെയ്ക്കുന്നുണ്ട്. 'ദീർഘദർശികൾ തുടക്കം മുതൽക്കേ വിശദമായൊരു കാഴ്ചപ്പാടു സ്വീകരിക്കു'മെന്ന് അദ്ദേഹം എഴുതി. ഭിഷഗ്വരന്മാരുടെ ഗുരുവായ ഹിപ്പോക്രിറ്റസ് (ബി.സി. 460) വളർച്ചയുടെ ഘട്ടങ്ങൾ പരിശോധിച്ചറിയാൻ അടവെച്ച കോഴിമുട്ടകൾ ഇടയ്ക്കിടെ പൊട്ടിച്ചു നോക്കിയത്, അക്കാലത്തെ പരീക്ഷണങ്ങളുടെ ഉത്തമോദാഹരണമായി പറയപ്പെടുന്നു; 'ശിശുക്കളുടെ ജനനത്തെക്കുറിച്ചെ'ന്ന

സ്വന്തം പുസ്തകത്തിൽ ആ പഠനഫലങ്ങൾ അദ്ദേഹം സവിസ്തരം വി ശദീകരിക്കുന്നുണ്ട്. ഈയൊരു വഴി പിന്തുടർന്നു നടത്തിയ പരീക്ഷ ണങ്ങളിൽനിന്നു കോഴിക്കുഞ്ഞിന്റെ വളർച്ചയെക്കുറിച്ച് അരിസ്റ്റോട്ടി ൽ നൽകുന്ന വിവരണം ആധുനികശാസ്ത്രജ്ഞർക്കുപോലും ആദരവുള വാക്കും. പിതാവിന്റെ ഏതു വൃഷണത്തിൽ നിന്നാണു രേതസ്സു വന്ന തെന്നു കണക്കാക്കി ശിശുവിന്റെ ലിംഗനിർണയം നടത്താമെന്ന വിശ്വാസം തള്ളിക്കളയുന്നതിലൂടെ ജനിതകശാസ്ത്രത്തിലും അദ്ദേഹം ചില പരീക്ഷണങ്ങൾക്കു മുതിർന്നതായി തെളിവുകളുണ്ട്; പൈതൃക ത്തെ സംബന്ധിച്ച ചില പ്രശ്നങ്ങളും അദ്ദേഹം അവതരിപ്പിക്കുന്നു: എല്ലിസിലെ ഒരു സ്ത്രീ കറുത്ത നീഗ്രോയെ വിവാഹം കഴിച്ചു; അവരു ടെ കുട്ടികളെല്ലാം മാതൃപാരമ്പര്യത്തിൽ വെളുത്തവരായിരുന്നു, പ ക്ഷേ അടുത്ത തലമുറയിൽ കറുത്ത നീഗ്രോകൾ പ്രത്യക്ഷപ്പെട്ടു; അ രിസ്റ്റോട്ടിൽ ചോദിക്കുന്നു: ഇടയ്ക്കൊരു തലമുറക്കാലം കറുപ്പ് എവിടെ യാണൊളിച്ചിരുന്നത്? ഇത്തരം മർമ്മപ്രധാനമായ ചോദ്യങ്ങളിൽ നിന്നു ഗ്രിഗർ മെൻഡലിന്റെ (1822-1882) ചരിത്രപ്രധാനമായ പരീ ക്ഷണങ്ങളിലേക്കു ചെറിയൊരു ചുവടു മാത്രമേ ദൂരമുണ്ടായിരുന്നുള്ളൂ. എന്താണു ചോദിക്കേണ്ടതെന്നു മനസ്സിലാക്കുമ്പോൾത്തന്നെ അറി വിന്റെ പകുതി ലഭിക്കുമെന്നതിനു നിദർശനങ്ങളാണവ. അരിസ്റ്റോ ട്ടിലിന്റെ ജീവശാസ്ത്രപരമായ ഈ സംഭാവനകൾ, അവയുടെ തിള ക്കം കുറയ്ക്കുന്ന ചില തെറ്റിദ്ധാരണകൾക്കപ്പുറം, ഏകാകിയായൊരു മ നുഷ്യൻ ശാസ്ത്രത്തിനായി പണിതുയർത്തിയ മഹാസ്മാരകമായി എ ന്നെന്നും നിലകൊള്ളും. ഒറ്റപ്പെട്ട ചില നിരീക്ഷണങ്ങളല്ലാതെ അരി സ്റ്റോട്ടിലിന്റെ കാലത്തിനുമുമ്പു ജീവശാസ്ത്രം നിലവിലില്ലെന്നു മനസ്സി ലാക്കുമ്പോൾ, ആ ജീവിതം അനശ്വരമാക്കാൻ ഈയൊരു നേട്ടം മാത്രം മതി! പക്ഷേ, അരിസ്റ്റോട്ടിൽ ഇനിയും തുടങ്ങുന്നതേയുള്ളൂ.

### 2.5. അദ്ധ്യാത്മവിദ്യയും ദൈവപ്രകൃതവും

സ്വയം രൂപപ്പെടുത്തിയെടുത്ത ജീവശാസ്ത്രമാണ് അരിസ്റ്റോട്ടിലി ന്റെ അദ്ധ്യാത്മവിദ്യയുടെ അടിസ്ഥാനം. സകല വസ്തുക്കളും കൂടുതൽ

മഹത്വം നേടാനുള്ള ആന്തരികമായൊരു പ്രേരണയിലാണു മുന്നോട്ടു പോകുന്നതെന്ന് അദ്ദേഹം കരുതുന്നു. ഒരുകാലത്തു കേവലപദാർത്ഥ മായിരുന്ന വസ്തുക്കൾ പിന്നീടു സ്വയം വളർന്നു രൂപവും യാഥാർത്ഥ്യ വുമായി മാറുന്നു; തൊട്ടടുത്ത പരിവർത്തനത്തിൽ വീണ്ടുമതു പദാർ ത്ഥമായി കുറേക്കൂടി ഉയർന്ന രൂപമായി വളരാം. അങ്ങനെ ശിശുവെ ന്ന പദാർത്ഥത്തിൽനിന്നു വളർന്നുവന്ന രൂപമാണു മനുഷ്യൻ; അതേ സമയം ശിശു രൂപവും ഭ്രൂണം പദാർത്ഥവുമാണ്; അതിനപ്പുറം ഭ്രൂണം രൂപവും രജസ്സു പദാർത്ഥവുമാകുന്നു; അങ്ങനെ പിന്നോട്ടുപോകുന്തോ റും നാമരൂപരഹിതമായ പദാർത്ഥത്തിന്റെ കേവലാവസ്ഥയിൽ നാ മെത്തുന്നു. പക്ഷേ എന്തിനുമൊരു രൂപം വേണമെന്നതുകൊണ്ട് രൂ പരഹിതമായ പദാർത്ഥം ശൂന്യതയാണെന്നു പറയേണ്ടി വരും. പ ദാർത്ഥം, വിശാലമായ അർത്ഥത്തിൽ, രൂപത്തിന്റെ സാദ്ധ്യതയാ ണ്; രൂപമൊരു വാസ്തവികതയും, പദാർത്ഥത്തിന്റെ സംഭവിച്ചു കഴി ഞ്ഞ യാഥാർത്ഥ്യവുമാണ്. പദാർത്ഥം പ്രതിബന്ധമാകുമ്പോൾ രൂപം സൃഷ്ടിപരതയാണ്. രൂപം വെറുമൊരു ആകൃതി മാത്രമല്ല, പദാർത്ഥ ത്തെ സവിശേഷവസ്തുവാക്കി മാറ്റുന്ന ആന്തരികാവശ്യങ്ങളുടെ പ്രേര കശക്തിയാണത്; പദാർത്ഥത്തിലടങ്ങിയിരിക്കുന്ന സഹജശക്തിയു ടെ സാക്ഷാത്ക്കാരമാണത്; പദാർത്ഥത്തിൽ കുടികൊള്ളുന്ന, എ ന്താകാനും എന്തു ചെയ്യാനുമുള്ള, ശക്തികളുടെ ആകത്തുകയാണത്. നിരന്തരമായ പുരോഗതിയിലൂടെ ജീവിതം, അഥവാ രൂപം, പദാർ ത്ഥത്തിനുമേൽ നേടുന്ന വിജയമാണു പ്രകൃതി. പദാർത്ഥവും രൂപവും തമ്മിലുള്ള വ്യത്യാസങ്ങളെക്കുറിച്ചു സംസാരിക്കുമ്പോൾ അരിസ്റ്റോ ട്ടിലിനു വളരെ പ്രിയപ്പെട്ട ഉദാഹരണമായി സ്ത്രീപുരുഷസങ്കൽപ്പം മാ റുന്നതു ചിലർക്കൊക്കെ അത്ഭുതമായി തോന്നാം. പുരുഷൻ രൂപീകര ണത്തിനു ശ്രമിക്കുന്ന സക്രിയമായ ശക്തിയാകുമ്പോൾ സ്ത്രീ കളിമ ണ്ണിനു തുല്യം നിഷ്ക്രിയയും വിധേയയുമായ പദാർത്ഥമായി നിൽ ക്കുന്നു; പദാർത്ഥത്തിന്റെമേൽ വിജയം കൈവരിക്കാനുള്ള രൂപീകര ണശക്തിയുടെ കഴിവില്ലായ്മയാണു പെൺകുഞ്ഞുങ്ങളുടെ ജനനത്തി

ന കാരണമെന്നും അദ്ദേഹം പറഞ്ഞു വെയ്ക്കുന്നുണ്ട്!

പ്രപഞ്ചത്തിലെ സകല വസ്തുക്കളും സാധാരണഗതിയിൽ ഓരോ രോ സവിശേഷസാഫല്യങ്ങൾക്കുവേണ്ടി ചലിച്ചുകൊണ്ടിരിക്കുന്നു; ഒരു സംഭവത്തിനു നിദാനമായ നിരവധി വസ്തുതകളിൽ, അതിന്റെ ലക്ഷ്യം തീരുമാനിക്കുന്ന അവസാനകാരണമാണു നിർണായകമാകുന്നത്. ലക്ഷ്യത്തിന്റെ രൂപീകരണത്തെ ചെറുക്കുന്ന പദാർത്ഥത്തിന്റെ ജഡാവസ്ഥ പ്രകൃതിയുടെ പിഴവിനു കാരണമായി, ജീവിതത്തിലെ പരാജയങ്ങൾക്കും വൈകൃതങ്ങൾക്കും വഴിയൊരുക്കുന്നു. വളർച്ച നടക്കുന്നത് അവിചാരിതവും ആകസ്മികവുമായല്ല (മറിച്ചാണെങ്കിൽ സാർവത്രികമായ അവയവവ്യാപാരം നമുക്കെങ്ങനെ ന്യായീകരിയ്ക്കാൻ കഴിയും?); ഓരോന്നും തനതായ പ്രകൃതവും അവസ്ഥയുംകൊണ്ടു നിർണയിക്കപ്പെടുന്ന ആന്തരികമായ ദിശാബോധം മൂലമാണു മുന്നോട്ടു പോകുന്നത്. (അന്തർലീനമായ നിയോഗമെന്ന അർത്ഥത്തിൽ അരിസ്റ്റോട്ടിലിന്റെ 'Entelecheia' പ്രയോഗം സ്വയംസമ്പൂർണമായ സിദ്ധാന്തപദ്ധതികളെ ഉൾക്കൊള്ളുന്നവിധം പ്രത്യേകം പ്രാധാന്യമർഹിക്കുന്നുണ്ട്). കോഴിമുട്ട സ്വാഭാവികമായി വിരിയിക്കേണ്ടതു പിടക്കോഴിയെയല്ല, പൂവൻകോഴിയെയാണ്; ഓക്കുമരത്തടി ക്രിക്കറ്റ്ബാറ്റാക്കി മാറ്റാനുള്ളതല്ല, മഹാവൃക്ഷമായി വളരാനുള്ളതാണ്. ലൗകികസംഭവങ്ങളെ സ്വാധീനിക്കുന്ന ബാഹ്യമായൊരു ദൈവികശക്തിയില്ലെന്നു പക്ഷേ ഇതുകൊണ്ട് അരിസ്റ്റോട്ടിൽ അർത്ഥമാക്കുന്നില്ല; മറിച്ച്, വസ്തുവിന്റെ ഗോത്രധർമ്മത്തിനു യോജിച്ച ആന്തരികമായൊരു രൂപകൽപ്പന മാത്രമാണത്. 'അരിസ്റ്റോട്ടിലിനെ സംബന്ധിച്ച ദൈവികസാന്നിദ്ധ്യം പ്രകൃതിശക്തികളുടെ പ്രവർത്തനങ്ങളുമായി അഭേദ്യമായി ബന്ധപ്പെട്ടിരിക്കുന്നു' (Aristotle : Ethics).

എങ്കിൽപ്പോലും ഒരു ദൈവമുണ്ടാകാതെ വയ്യ! പക്ഷേ മനുഷ്യരൂപത്തിൽ ദൈവികത്വം ആരോപിക്കുന്ന ഒരു കൗമാരസങ്കൽപ്പമല്ല, ദൈവം. ചലനത്തെ സംബന്ധിച്ച പഴയൊരു കടങ്കഥ പറഞ്ഞാണ് അരിസ്റ്റോട്ടിൽ ഈ പ്രശ്നത്തെ സമീപിക്കുന്നത്; അദ്ദേഹം ചോദിക്കുന്നു: എങ്ങനെയാണു ചലനം തുടങ്ങുന്നത്? പദാർത്ഥം അനാദിയാ

ണെന്നു വിശ്വസിക്കാൻ സ്വയം സന്നദ്ധനാകുന്നതുപോലെ ചലനത്തിനും അതേ സാദ്ധ്യത സ്വീകരിക്കാൻ അദ്ദേഹമൊരുക്കമല്ല: ഭാവിയിൽ രൂപംകൊള്ളാനിരിക്കുന്ന നിരവധി സാദ്ധ്യതകൾ ഉൾക്കൊള്ളുന്ന പദാർത്ഥം ഒരുപക്ഷേ അനാദ്യന്തമായിരിക്കാം; പക്ഷേ, അനന്തമായ രൂപഭേദങ്ങൾകൊണ്ട് പ്രപഞ്ചം മുഴുവൻ നിറയാൻ തക്കവിധം ചലനത്തിന്റെ ഈ പ്രക്രിയ എപ്പോൾ, എങ്ങനെയാണു തുടങ്ങിയത്? തീർച്ചയായും ചലനത്തിനൊരു ഉറവിടം ഉണ്ടായേ തീരൂ, അരിസ്റ്റോട്ടിൽ പറയുന്നു; അതുകൊണ്ട്, അതീതകാലത്തിന്റെ ഇരുണ്ട മേഖലകളിലേക്കൊരു വിപരീതസഞ്ചാരം നടത്തി, ഓരോ ഘട്ടങ്ങളിലും ഈ പ്രശ്നത്തെ പുനർനിർവചിക്കുമ്പോൾ, അവസാനം നിശ്ചലവും നിരാകാരവും നിർഭാജ്യവും നിശ്ശൂന്യവും നിർലിംഗവും നിരാവേശവും നിത്യവും ശാശ്വതവുമായ ഒരു മൂലശക്തിയെ നമുക്കവരോധിക്കേണ്ടതായി വരും. ദൈവം ലോകത്തെ സൃഷ്ടിക്കുകയല്ല, ചലനോന്മുഖമാക്കുകയാണു ചെയ്യുന്നത്; അതുതന്നെ കേവലം യാന്ത്രികശക്തിയുപയോഗിച്ചല്ല, സമഗ്രമായൊരു പ്രചോദനമാണതിനു പിന്നിൽ പ്രവർത്തിക്കുന്നത്; 'വളരെ പ്രിയപ്പെട്ട ഒരു വസ്തു മനസ്സിൽ വികാരാവേശം ജനിപ്പിക്കുന്നതുപോലെയാണു ദൈവം ലോകത്തെ ചലനോന്മുഖമാക്കുന്നത് (Aristotle : Metaphysics)'. ശക്തിയും ലക്ഷ്യവുമായ പ്രകൃതിയുടെ മൂലമാണത്; ലോകത്തിന്റെ രൂപവും, ജീവിതത്തിന്റെ തത്വവും, പരിണാമശക്തികളുടെ സാകല്യവും, വളർച്ചയുടെ ലക്ഷ്യവും, സമ്പൂർണതയുടെ സചേതനാവസ്ഥയുമായ ദൈവം ശുദ്ധമായ ഊർജ്ജമല്ലാതെ മറ്റൊന്നുമല്ല; ചൈതന്യപുരുഷനായ ദൈവം ഒരുപക്ഷേ, ആധുനികശാസ്ത്രവും തത്വചിന്തയും പറയുന്ന യോഗാത്മകമായ 'ശക്തി'യായിരിക്കാം; പക്ഷേ കാന്തികബലമുള്ളൊരു വ്യക്തിത്വമായി ദൈവത്തെ തീർച്ചയായും കാണാനാവില്ല.

എന്നിട്ടും സഹജമായ ചാഞ്ചല്യത്തോടെ, അരിസ്റ്റോട്ടിൽ ആത്മാവുള്ള ഒരു ചൈതന്യത്തെയാണു ദൈവമായി അവതരിപ്പിക്കുന്നത്; ആ ദൈവം, നിഗൂഢമായ ആ ചൈതന്യം, ഒരിക്കലും യാതൊന്നും

ചെയ്യുന്നില്ല; അദ്ദേഹത്തിനു സ്വന്തമായൊരു ലക്ഷ്യവും ഇച്ഛയുമില്ല; പരിശുദ്ധമായ ഊർജ്ജമായതുകൊണ്ട് തീർത്തും നിഷ്ക്രിയനാണ് അദ്ദേഹം. നിരുപാധികമായും പൂർണനായ അദ്ദേഹത്തിനു യാതൊന്നും ആഗ്രഹിയ്ക്കാനാവില്ല; അതുകൊണ്ടു യാതൊന്നും ചെയ്യാനുമില്ല. വസ്തുക്കളുടെ സത്തയെക്കുറിച്ചു ധ്യാനിയ്ക്കുകമാത്രമേ കരണീയമുള്ളൂ; സകല വസ്തുക്കളുടേയും സാരവും സകല രൂപങ്ങളുടേയും രൂപവുമായ തന്നെക്കുറിച്ചു ചിന്തിയ്ക്കുകയല്ലാതെ അദ്ദേഹത്തിനു മറ്റൊന്നും ചെയ്യാനില്ല. നിർഗുണനും നിഷ്ക്രിയനുമായൊരു ചക്രവർത്തിയാണു പാവം ദൈവം! 'അധികാരമുണ്ടെങ്കിലും ഭരണത്തിൽ തീരെ താൽപ്പര്യമില്ലാത്ത ചക്രവർത്തി'. അരിസ്റ്റോട്ടിൽ ബ്രിട്ടീഷുകാർക്കു വളരെയേറെ പ്രിയങ്കരനായതിൽ അത്ഭുതപ്പെടാനില്ല; അവരുടെ രാജാവിന്റെ നേർപ്പകർപ്പാണ്, അരിസ്റ്റോട്ടിലിന്റെ ദൈവം!

അല്ലെങ്കിൽ ആ ദൈവംതന്നെ അരിസ്റ്റോട്ടിലിന്റെ ഒരു പകർപ്പാകാം. ധ്യാനാത്മകതയോടുള്ള ആവേശത്തിൽ ആസ്തിക്യബോധം പോലും അദ്ദേഹം അടിയറ വെച്ചു. പ്ലേറ്റോയുടെ ചിന്തകരായ രാജാക്കന്മാരേക്കാൾ, യഹോവയുടെ രക്തമാംസബദ്ധമായ യാഥാർത്ഥ്യത്തേക്കാൾ, ക്രൈസ്തവസഭയുടെ സൗമ്യവും ദയാപൂർണവുമായ പിതൃത്വത്തേക്കാൾ, വിദൂരമായൊരു സങ്കൽപ്പമെന്ന നിലയിൽ സംഘർഷങ്ങളിൽനിന്നു മാറി ധ്യാനാത്മകതയുടെ ദന്തഗോപുരത്തിൽ കഴിയുന്ന നിർവികാരനായിരുന്നു, അരിസ്റ്റോട്ടിലിന്റെ ദൈവം!

**2.6. മനശ്ശാസ്ത്രവും കലാവബോധവും**

ഇതുപോലുള്ള അവ്യക്തതകളും അനിശ്ചിതത്വങ്ങളും അരിസ്റ്റോട്ടിലിന്റെ മനശ്ശാസ്ത്രത്തേയും സാരമായി ബാധിക്കുന്നുണ്ട്. അദ്ദേഹമാണു ജീവിതത്തിൽ 'മനുഷ്യന്റെ അപരകൃതി'യെന്നു പറഞ്ഞു ശീലത്തിന്റെ സ്വാധീനം ആദ്യമായി അവതരിപ്പിക്കുന്നത്; സഹവർത്തിത്വത്തിന്റെ നിയമങ്ങൾക്കു നിയതമായൊരു രൂപം നൽകാൻ അദ്ദേഹത്തിന്റെ മനശ്ശാസ്ത്രം ശ്രമിക്കുന്നുണ്ട്; ഇച്ഛയുടെ സ്വാതന്ത്ര്യവും ആത്മാവിന്റെ അനശ്വരതയുമാണു മനശ്ശാസ്ത്രം നേരിടുന്ന രണ്ടു നിർണാ

യകമായ പ്രശ്നങ്ങൾ; അവ രണ്ടും പക്ഷേ, അദ്ദേഹം പാതിവഴിയിൽ ഉപേക്ഷിച്ചു കളഞ്ഞു. ചിലപ്പോഴൊക്കെ ഒരു വിധിവിശ്വാസിയെപ്പോലെയാണ് അരിസ്റ്റോട്ടിൽ സംസാരിക്കുന്നത്: 'യഥാർത്ഥസ്വത്വത്തിൽനിന്നു തീർത്തും വ്യത്യസ്തനായിരിക്കണമെന്നു ചിന്തിക്കാൻ നമുക്കാവില്ല'; പക്ഷേ അതേസമയം ശീലങ്ങൾ കരുപ്പിടിപ്പിക്കുന്ന സാഹചര്യം സ്വയം തിരഞ്ഞെടുത്ത് ഭാവിയിൽ നാമെന്താകണമെന്നു തീരുമാനിക്കാൻ കഴിയുമെന്നുതന്നെ അദ്ദേഹം വാദിക്കുന്നു; പുസ്തകങ്ങളും സുഹൃത്തുക്കളും ജോലിയും വിനോദങ്ങളും മനസ്സിനിഷ്ടംപോലെ തിരഞ്ഞെടുത്ത് സ്വഭാവം സ്വയം രൂപീകരിക്കാൻ കഴിയുമെന്ന അർത്ഥത്തിൽ ഒരളവോളം സ്വതന്ത്രരാണു നാം. സ്വഭാവരൂപീകരണത്തിന്റെ ഈ സാദ്ധ്യതകൾ പക്ഷേ ജന്മവാസനകളിൽ തീരുമാനിച്ചു കഴിഞ്ഞെന്നും, അവ സ്വയമേവ വന്ന പൈതൃകസാഹചര്യങ്ങളുടെ പരിണതഫലമാണെന്നുമുള്ള വിധിവിശ്വാസികളുടെ മറുപടി അദ്ദേഹം പ്രതീക്ഷിക്കുന്നില്ല. നാം നിരന്തരം നടത്തുന്ന പ്രശംസകളും ആരോപണങ്ങളും ഇച്ഛാസ്വാതന്ത്ര്യത്തെ മുൻകൂട്ടി കണ്ടാണെന്നു പറയുമ്പോൾ, അതേ പ്രയോഗങ്ങൾ പിന്നീടു നിരവധി തുടർനടപടികൾക്കു കാരണമാകാമെന്ന നേർവിപരീതമായ നിഗമനത്തിലേക്കു വിധിവിശ്വാസികൾ ചെന്നുചേരുമെന്നു പക്ഷേ അദ്ദേഹത്തിനു ചിന്തിക്കാൻ കഴിഞ്ഞതുമില്ല.

ആത്മാവിനെക്കുറിച്ചുള്ള അരിസ്റ്റോട്ടിലിന്റെ സിദ്ധാന്തം കൗതുകകരമായ നിർവചനത്തോടെയാണു തുടങ്ങുന്നത്. ജീവികൾക്കു സഹജമായ വാസനകളുടെ സമഗ്രമായ ചൈതന്യമാണ്, ആത്മാവ്. സസ്യങ്ങളിൽ പുനരുൽപ്പാദനത്തിനും ധാതുവർദ്ധനയ്ക്കും ഉപയോഗിക്കുന്ന ആ ശക്തിവിശേഷം ജീവജാലങ്ങളിൽ കുറേക്കൂടി സംവേദനക്ഷമവും ചലനാത്മകവുമായിത്തീരുന്നു; മനുഷ്യനിലാകട്ടെ, ആത്മാവ് യുക്തിബോധവും ചിന്താശക്തിയുമായി വളർന്നുവികസിച്ചിരിക്കുന്നു. ശാരീരികശക്തികളുടെ സങ്കലനമായതുകൊണ്ട് ശരീരമില്ലാതെ ആത്മാവിനു നില നിൽക്കാനാവില്ല; അവ രണ്ടും പക്ഷേ, രൂപവും മെഴുകും

പോലെ ചിന്തകളിൽ മാത്രം വേറിട്ടുനിൽക്കുന്ന, അവിഭാജ്യമായ ഒരു സജീവസത്തയാണ്; വീനസിന്റെ ചിത്രങ്ങൾക്കു 'രൂപഭേദം' വരുത്താൻ ഡേയ്ഡാലസ് പൂശുന്ന ചായില്യംപോലെ, മറ്റൊരു ശരീരത്തിലേക്കു സംക്രമിപ്പിക്കാവുന്നതല്ല, ആത്മാവ്. വൈയക്തികവും സവിശേഷവുമായ ഒരാത്മാവിനു സ്വന്തം ശരീരത്തിൽ മാത്രമേ ജീവിക്കാനാവൂ. ഡെമോക്രിറ്റസ് കരുതുന്നതുപോലെ, ആത്മാവൊരു ഭൗതികവസ്തുവല്ല; അതിനു നാശവുമില്ല. മനുഷ്യാത്മാവിനു സഹജമായ യുക്തിബോധത്തിന്റെ നിഷ്ക്രിയമായ ഒരംശം ഓർമ്മകളായി മയങ്ങുന്നതുകൊണ്ട്, അത്തരം ഓർമ്മകൾ പേറുന്ന ശരീരത്തിന്റെ നാശത്തോടെ ആത്മാവ് നിർവീര്യമാകുന്നു; പക്ഷേ, ശുദ്ധവും സ്വതന്ത്രവും സക്രിയവുമായ 'സർഗശക്തി' നാശത്തിനു വിധേയമല്ല. മനുഷ്യന്റെ വ്യക്തിത്വത്തിൽനിന്നു വേറിട്ടു നിൽക്കുന്ന സാമാന്യഭാവങ്ങളാണവ; മരണത്തെ അതിജീവിക്കുന്നതു ചാപല്യങ്ങൾക്കു വശംവദമാകുന്ന വ്യക്തിപരഭാവങ്ങളല്ല, മറിച്ച് കേവലരൂപമുള്ള മനസ്സാണ്. ചുരുക്കത്തിൽ, അനശ്വരമായ ആത്മാവിനു ഭാവുകങ്ങൾ ആശംസിക്കാൻ പുറപ്പെട്ട അരിസ്റ്റോട്ടിൽ അതിനെ നശിപ്പിക്കുകയാണു ചെയ്തത്; അരിസ്റ്റോട്ടിലിന്റെ ദൈവം അദ്ധ്വാനത്തിന്റെ കളങ്കമേൽക്കാത്ത പരിശുദ്ധമായ കർമ്മമാകുന്നതുപോലെ, യാഥാർത്ഥ്യത്തിന്റെ ബോധമില്ലാത്ത 'ശുദ്ധവികാര'മാണ്, അദ്ദേഹത്തിന്റെ ആത്മാവ്. ഈ ദൈവശാസ്ത്രത്തിൽ ആശ്വാസം കണ്ടെത്തുന്നവർ ധന്യരാകട്ടെ! സ്വയം തിന്നുതീർക്കുന്ന അപ്പംതന്നെ എക്കാലത്തേക്കുംവേണ്ടി കരുതിവെക്കാൻ ശ്രമിക്കുന്ന ഈ ആദ്ധ്യാത്മികവാദം, മാസിഡോണിയൻ പക്ഷപാതികൾക്കു നേരേ തിരിഞ്ഞ വിദ്വേഷത്തിൽനിന്നു സ്വയം രക്ഷനേടാൻ അരിസ്റ്റോട്ടിൽ മനഃപൂർവം സ്വീകരിച്ച തന്ത്രമാണെന്നു ചിലരെങ്കിലും ചിന്തിച്ചതിൽ അത്ഭുതപ്പെടാനില്ല!

മനശ്ശാസ്ത്രത്തിന്റെ ഇതിലേറെ സുരക്ഷിതമായ മേഖലയിൽ, ചില കലാസിദ്ധാന്തങ്ങളുമായി മൗലികമായൊരു സൗന്ദര്യശാസ്ത്രപഠനവും നടത്തുന്നുണ്ട്, അദ്ദേഹം. ഭാവാവിഷ്ക്കാരത്തോടുള്ള ആവേശത്തിൽനിന്നും രൂപാത്മകമായ പ്രചോദനങ്ങളിൽനിന്നുമാണു കലാസൃ

ഷ്ടികളുണ്ടാകുന്നതെന്ന് അരിസ്റ്റോട്ടിൽ സൂചിപ്പിക്കുന്നു. ആത്യന്തിക മായി യാഥാർത്ഥ്യത്തിന്റെ ഒരനുകരണംതന്നെയാണു കലാരൂപം (Aristotle : Poetics); പ്രകൃതിക്കുനേരെ ഉയർത്തിപ്പിടിക്കുന്ന ഒരു ക ണ്ണാടിയാണത്. മൃഗങ്ങളിൽനിന്നു വ്യത്യസ്തമായി അനുകരണത്തിൽ ആനന്ദം കാണുന്ന അസാധാരണമായൊരു സ്വഭാവം മനുഷ്യനുണ്ട്. ബാഹ്യപ്രകൃതങ്ങളുടെ ആവിഷ്ക്കാരമല്ല, മറിച്ച് അന്തർഭാവങ്ങളെ ക്കുറിച്ചുള്ള സൂചനകളാണു കലയുടെ ലക്ഷ്യം; രൂപഭേദങ്ങളല്ല, ആ ത്മീയഭാവങ്ങളാണു കല പ്രതിഫലിപ്പിക്കേണ്ടത്. ട്രോജൻസ്ത്രീകൾ കൂട്ടംകൂടിയിരുന്ന് ഒഴുക്കുന്ന കണ്ണീരു നേരിട്ടു കാണുന്നതിനേക്കാൾ ഉ ൽകൃഷ്ടമായ ഒരനുഭൂതി 'ഈഡിപ്പസ് റെക്സി'ൽ (Oedipus Rex) തീർ ച്ചയായും നമുക്കനുഭവിക്കാൻ കഴിയും.

ഉദാത്തമായ കലാനുഭൂതി വികാരങ്ങൾക്കുപരി ബുദ്ധിശക്തിയെ- ക്കൂടി സ്വാധീനിക്കുന്നതാകണം; ഒരു സ്വരലയാവിഷ്ക്കാരത്തിന്റെ ശ്രുതിപ്പൊരുത്തവും താളവിന്യാസവും മാത്രമല്ല, ശിൽപ്പഭംഗിയും വി കാസപരിണാമങ്ങളും യഥാവിധി സമന്വയിക്കുമ്പോൾ മാത്രമേ നമു ക്കത് ആസ്വാദ്യകരമായി തോന്നൂ; ബുദ്ധിപരമായ ഈ ആഹ്ലാദമാ- ണു മനുഷ്യനു നേടാൻ കഴിയുന്നതിൽവെച്ചു പരമമായ ആനന്ദാനുഭ വം. രൂപഭദ്രമായ ഒരു കലാസൃഷ്ടി ആശയങ്ങളുടെ ആവിഷ്ക്കാരത്തിൽ ഭാവൈക്യം ഉറപ്പുവരുത്തുകയും വേണം. ഉദാഹരണത്തിന്, ഉപാ ഖ്യാനങ്ങളുടെ ആശയക്കുഴപ്പങ്ങളും വഴിപിരിയുന്ന സംഭവഗതികളു മില്ലാത്ത, ഏകാഗ്രമായ പരിണാമഗുപ്തിയാണു നാടകത്തിന്റെ അത്യ ന്താപേക്ഷിതമായ ഘടകം. (അരിസ്റ്റോട്ടിൽ കാലികമായ ഏകാഗ്ര തയെക്കുറിച്ചു മാത്രമാണിവിടെ സൂചിപ്പിക്കുന്നത്, സ്ഥലപരമായ ഏ കാഗ്രതയല്ല; സ്ഥലകാലനിമിത്തങ്ങളുടെ ത്രിഗുണാത്മകഭാവന വള രെ പിന്നീടു മാത്രമേ അദ്ദേഹത്തിനു മനസ്സിലാകുന്നുള്ളൂ). എല്ലാത്തി ലുമുപരി വികാരസാന്ത്വനം വഴി നടത്തുന്ന ആത്മശുദ്ധീകരണമാണു കലയുടെ ധർമ്മം: സാമൂഹ്യസംയമനങ്ങളുടെ സമ്മർദ്ദം മൂലം മനസ്സി ലടിഞ്ഞുകൂടി നശീകരണാത്മകമായ മാർഗങ്ങളിലൂടെ തള്ളിക്കയറു

ന്ന പ്രക്ഷുബ്ധവികാരങ്ങൾ, കലാസ്വാദനവുമായി ബന്ധപ്പെട്ട ആവേശങ്ങളുടെ നിരുപദ്രവമായ കൈവഴി കടന്ന സ്വച്ഛന്ദം ഒഴുകിപ്പോകും; 'അനുതാപാർദ്രമായ ഭാവാവിഷ്ക്കാരം വഴി ദുരന്തനാടകങ്ങൾ അത്തരം വികാരങ്ങൾക്കു സാന്ത്വനം പകരുന്നുണ്ട്''. ആദർശവും വ്യക്തിത്വവും തമ്മിലുള്ള സംഘർഷങ്ങൾപോലെ, ദുരന്തനാടകങ്ങളുടെ പല പ്രത്യേകതകളും അരിസ്റ്റോട്ടിൽ ശ്രദ്ധിക്കാതെ പോകുന്നുണ്ടെങ്കിലും കലയുടെ ആത്മശുദ്ധീകരണസിദ്ധാന്തം മുന്നോട്ടു വെച്ചു യോഗാത്മകതയുടെ അനന്തസാദ്ധ്യതകളിലേക്കും അദ്ദേഹം കടന്നു ചെല്ലുന്നു. മനുഷ്യചിന്തയുടെ ഓരോ മേഖലയിലും തൊട്ടതു പൊന്നാക്കുന്ന ആ സർഗസിദ്ധിയ്ക്കു മകുടോദാഹരണംകൂടിയാണ് ഈ നിഗമനം.

## 2.7. നീതിശാസ്ത്രവും സുഖാവസ്ഥയും

ശിഷ്യത്വം സ്വീകരിക്കാൻ അഹമിഹമികയാ വന്നുചേരുന്ന യുവാക്കളുടെ ആവശ്യങ്ങൾക്കനുസരിച്ചു വിവിധവിഷയങ്ങളിൽ പരിജ്ഞാനം നേടുന്നതിലും അരിസ്റ്റോട്ടിൽ പ്രതിജ്ഞാബദ്ധനായിരുന്നു; ശാസ്ത്രീയവിശകലനങ്ങൾക്കു വഴങ്ങാത്ത പല വിഷയങ്ങളിലേക്കും സ്വാഭാവികമായി അദ്ദേഹത്തിന്റെ മനസ്സു തിരിഞ്ഞു. ഭൗതികതയുമായി ബന്ധപ്പെട്ട വിഷയങ്ങളേക്കാൾ അത്യാസന്നമായി മനുഷ്യജീവിതം നേരിടുന്ന യഥാർത്ഥപ്രശ്നങ്ങൾ അദ്ദേഹത്തിന്റെ മനസ്സിൽ ഉയർന്നുവന്നു: എന്താണു ജീവിതം? എന്താണു ജീവിതത്തിന്റെ പരമാർത്ഥം? എന്താണു നന്മ? എങ്ങനെയാണു നാം ജീവിതത്തിൽ സന്തോഷവും സാഫല്യവും കണ്ടെത്തേണ്ടത്?

യാതൊരു ദുർഗ്രഹതയുമില്ലാതെ തീർത്തും ലളിതമാണ് അരിസ്റ്റോട്ടിലിന്റെ നീതിശാസ്ത്രം; പൂർണതയെ സംബന്ധിച്ച അർത്ഥശൂന്യമായ വാദങ്ങളും ആദർശനാട്യങ്ങളും ശാസ്ത്രീയവികാസം കൈവന്ന അദ്ദേഹത്തിന്റെ മനസ്സു നിരാകരിക്കുന്നു. 'വളരെയേറെ യുക്തിഭദ്രമാണു മനുഷ്യപ്രകൃതത്തെക്കുറിച്ചുള്ള അരിസ്റ്റോട്ടിലിന്റെ ധാരണ; ഓരോ ആശയത്തിനും സ്വാഭാവികാടിസ്ഥാനവും, ഓരോ അടിസ്ഥാനാശയത്തിനും വികാസോന്മുഖമായ സാദ്ധ്യതകളുമുണ്ടെ'ന്നു സന്താ

യന (Santayana) പറയുന്നു. ജീവിതത്തിന്റെ ലക്ഷ്യം നന്മക്കുവേണ്ടി നന്മ തേടലല്ല, മറിച്ച് സുഖാവസ്ഥ വരിക്കാനുള്ള യത്നങ്ങളാണെന്നു തുറന്നംഗീകരിക്കുന്നുണ്ട്, അദ്ദേഹം. 'നാം സുഖമാഗ്രഹിക്കുന്നതു സുഖത്തിന്റെപേരിലാണ്, തുടർന്നു യാതൊന്നും നേടാൻ വേണ്ടിയല്ല; സുഖം ലഭിക്കുമെന്ന പ്രതീക്ഷയിലാണു നാം ബുദ്ധിയും ശക്തിയും ആനന്ദവും ആഗ്രഹിക്കുന്നത്'. പക്ഷേ, സുഖത്തെ പരമമായ നന്മയായി കാണുന്നതൊരു സാമാന്യോക്തി മാത്രമാണെന്നും അരിസ്റ്റോട്ടിൽ ഉൾക്കൊള്ളുന്നുണ്ട്; വ്യക്തമായ ബോധത്തോടെ സുഖാവസ്ഥ നേടാനുള്ള മാർഗങ്ങളാണു നമുക്കു വേണ്ടത്. മനുഷ്യനും മറ്റു ജീവജാലങ്ങളും തമ്മിലുള്ള വ്യത്യാസം മനസ്സിലാക്കുമ്പോൾ ആ മാർഗം വെളിവാകുമെന്നും, സവിശേഷമായ ആ ഭാവം പൂർണമായി വികസിപ്പിക്കാൻ കഴിഞ്ഞാൽ സുഖാവസ്ഥ സ്വയമേവ കൈവരുമെന്നും അദ്ദേഹം പ്രത്യാശിക്കുന്നു. ചിന്താശക്തിയാണു മനുഷ്യനുമാത്രം ലഭ്യമായ പ്രത്യേകസിദ്ധി; ഈയൊരൊറ്റ ബലമാണു മറ്റെല്ലാ ജീവികളേയും മറി കടന്നു സ്വയം അതിജീവിക്കാൻ മനുഷ്യനെ പ്രാപ്തനാക്കുന്നത്; ചിന്താശക്തിയുടെ സ്വാഭാവികമായ വളർച്ച മനുഷ്യനെ സകല മേഖലകളിലും നേതൃത്വത്തിലേക്കു നയിക്കുമെങ്കിൽ, അതിന്റെ പൂർണവികാസംതന്നെയാണു മനുഷ്യന്റെ പരമമായ സുഖവും സാഫല്യവും.

അങ്ങനെ വരുമ്പോൾ സുഖാവസ്ഥ നേടാനുള്ള മുഖ്യോപാധി മനുഷ്യന്റെ സവിശേഷസിദ്ധിയായ യുക്തിചിന്തയാണെന്നു കാണാം. അപ്പോൾ, വ്യക്തമായ തീരുമാനവും ആത്മസംയമനവും ഉപാധികൾ ഉപയോഗിക്കാനുള്ള ചാതുര്യവും മന:പ്പൊരുത്തവുമാണു നന്മ, അഥവാ 'പരമമായ സുഖാവസ്ഥ'യെന്നു പറയാം. സാധാരണമനുഷ്യന്റെ ജന്മവാസനയോ സാത്വികമനസ്സിന്റെ വരസിദ്ധിയോ അല്ല, മറിച്ച്, പൂർണവളർച്ചയെത്തിയ മനുഷ്യന്റെ അനുഭവസാഫല്യമാണത്. (പ്ലേറ്റോയുടേയും അരിസ്റ്റോട്ടിലിന്റേയും ഗ്രന്ഥങ്ങൾ വായിക്കുമ്പോൾ, ഗ്രീക്കിലും റോമനിലും 'നന്മ'യെന്ന പദത്തിനു പൊതുവേ 'ഉദാത്ത'മെന്ന അർത്ഥമാണു യോജിച്ചത്; ഉദാത്തത പ്രാചീനകാലത്തു പൌരുഷ

പരമായ 'നന്മ'യായാണു കരുതിപ്പോന്നതെങ്കിൽ, ക്രൈസ്തവകാലഘ ട്ടത്തിൽ സ്ത്രൈണഗുണമായാണു കണക്കാക്കിയിരുന്നത്). എങ്കി ലും, അനാവശ്യമായ കാലതാമസങ്ങൾ ഒഴിവാക്കി പരമമായ സുഖാ വസ്ഥ നേടാൻ സഹായകമായൊരു മാർഗം നാം കണ്ടെത്തിയേ തീ രൂ: അതാണു താരതമ്യേന അപകടരഹിതമായ മദ്ധ്യമാർഗം. മനു ഷ്യരുടെ പ്രകൃതം നമുക്കു മൂന്നായി തരം തിരിക്കാം, ആദ്യത്തേതും അവസാനത്തേതും പുണ്യപാപങ്ങളുടെ പാരമ്യമാണെങ്കിൽ, അതി നിടയ്ക്കുള്ള ഗുണങ്ങളാണു സുഖാവസ്ഥയിലേക്കു നയിക്കുന്ന മദ്ധ്യമാ ർഗത്തിന്റെ സുവർണപാത. അപ്പോൾ, ഭീരുത്വത്തിനും സാഹസിക തയ്ക്കുമിടയിലാണു ധൈര്യം; ലുബ്ധിനും ധൂർത്തിനും മദ്ധ്യേ ഉദാരതയും അലസതക്കും അത്യാഗ്രഹത്തിനും മദ്ധ്യേ ഉൽക്കർഷേച്ഛയും രഹ സ്യത്തിനും പരസ്യത്തിനും മദ്ധ്യേ സത്യസന്ധതയും അഹങ്കാരത്തി നും സങ്കോചത്തിനും മദ്ധ്യേ വിനയവും, ചാഞ്ചല്യത്തിനും ആവേശ ത്തിനും മദ്ധ്യേ സംയമനവും നിലകൊള്ളുന്നു. അതുകൊണ്ടു പെരുമാ റ്റസംഹിതയിൽ 'ശരി'യായി കരുതുന്നവ, ഗണിതത്തിലും ഊർജ്ജ തന്ത്രത്തിലും 'ശരി'യായവയിൽനിന്നു തീരെ വ്യത്യസ്തമല്ല; ഉദാത്ത മായ ഫലം നൽകുന്ന കാര്യക്ഷമതയും കൃത്യതയുമാണു 'ശരി' കൊ ണ്ടു സൂചിപ്പിയ്ക്കപ്പെടുന്നത്.

എങ്കിലും ഗണിതത്തിൽ രണ്ടു സംഖ്യകളുടെ ശരാശരിയെന്ന വി ധത്തിൽ വ്യാഖ്യാനിക്കാവുന്നതല്ല, ഈ മദ്ധ്യമാർഗം; സാഹചര്യങ്ങ ൾക്കനുസൃതമായി രണ്ടു വശത്തേക്കും ചാഞ്ചാടുന്ന മധ്യമാർഗം, പരി പക്വമായ യുക്തിബോധത്തിനു മാത്രമേ തിരഞ്ഞെടുക്കാനാവൂ. പരി ശീലനവും പരിചയവുംകൊണ്ടു നേടിയെടുക്കേണ്ട കലയാണു സം സ്ക്കാരം: സ്വഭാവഗുണവും സംസ്ക്കാരവുമുള്ളതുകൊണ്ടു മാത്രം ശ രിയായതു ചെയ്യണമെന്നില്ല; മറിച്ച്, അതുള്ളവരാണു ശരിയായ കൃ ത്യങ്ങൾ ചെയ്യുന്നത്; 'ശരിയായ കാര്യങ്ങൾ ചെയ്യുമ്പോഴാണു മനു ഷ്യനിൽ നല്ല ഗുണങ്ങൾ രൂപം കൊള്ളുന്നത്'; ആവർത്തിച്ചു ചെയ്യു ന്ന കൃത്യങ്ങളുടെ സഞ്ചിതഭാവമാണു നാം. അതുകൊണ്ടു കർമ്മമല്ല, ഒരു ശീലമാണു സംസ്ക്കാരം: 'സംസ്ക്കാരത്തിന്റെ സാന്നിദ്ധ്യം ജീവി

ത്തിൽ പ്രതിഫലിക്കുന്നതുപോലെ, ആത്മാവിന്റെ കർമ്മമാണു മനുഷ്യന്റെ നന്മ നിർണയിക്കുന്നത്; പെട്ടെന്നൊരു തെളിഞ്ഞ ദിവസംകൊണ്ടു മാത്രം വസന്തമാകാത്തതുപോലെ, ചെറിയ കാലയളവുകൊണ്ടൊരു മനുഷ്യനും സന്തോഷവാനാവില്ല'.

തീവ്രമായ അഭിനിവേശങ്ങളുടെ കാലമാണു യൌവനം: 'ഒരു യുവാവിനു പിണയുന്ന അബദ്ധം മിക്കവാറും അത്യുക്തിയുടെ ഫലമായിരിക്കും'. ആവേശം കൊള്ളുന്ന വിഷയത്തിന്റെ നേർവിപരീതാവസ്ഥയിലേക്കു വീഴാതെ രക്ഷപ്പെടാൻ കഴിയുന്നതാണു യുവത്വം നേരിടുന്ന വിഷമകരമായ പ്രതിസന്ധി; വികാരത്തിനു വേണ്ടതിലേറെ പരിഗണന നൽകിയാൽ പെട്ടെന്നു മറ്റൊന്നിലേക്കു പടർന്നു കയറും; വഞ്ചന പ്രതീക്ഷിയ്ക്കുന്നതിലേറെ പ്രതിഷേധം ക്ഷണിച്ചുവരുത്തും; അതേ സമയം വിനയം ഗർവിന്റെ അഗാധഗർത്തത്തിനു ചുറ്റും വട്ടമിട്ടു പറക്കുകയാണു ചെയ്യുന്നത്. ('ദോഷൈകദൃക്കായ ആന്റിസ്ഥെനീസിന്റെ ദുരഭിമാനം വേഷത്തിനു പുറത്തേയ്ക്കു നാവുനീട്ടുന്ന'തായി പ്ലേറ്റോ പരിഹസിക്കുന്നുണ്ട്!). ഒരു വശത്തു ബോധപൂർവം നിലയുറപ്പിക്കുന്നവർ മദ്ധ്യമാർഗമല്ല, മറുവശമാണു നന്മയായി കാണുന്നത്; ഈ നിഗമനം ചിലപ്പോഴൊക്കെ ശരിയായിരിക്കുകയും ചെയ്യും; ഒരു വശത്തിരുന്നു നിരന്തരം തെറ്റുകളാണു ചെയ്യുന്നതെന്നു ബോദ്ധ്യമുണ്ടെങ്കിൽ, 'വളഞ്ഞ കമ്പു നിവർത്താൻ ശ്രമിയ്ക്കുന്നതുപോലെ, മറുവശത്തേക്കു ലക്ഷ്യം വെച്ചാൽ മദ്ധ്യത്തിലെങ്കിലും നമുക്കെത്തിച്ചേരാം'. പക്ഷേ, മദ്ധ്യമാർഗത്തെ വലിയൊരു പാതകമായി കാണുന്നവരാണു തീവ്രവാദികൾ; 'മദ്ധ്യവർത്തികളെ പുറത്താക്കാൻ അവർ പരസ്പരം മത്സരിയ്ക്കുന്നു; ധൈര്യശാലിയെ ഭീരുക്കൾ സാഹസികരായി ചിത്രീകരിയ്ക്കുന്നു'; അതുകൊണ്ട് രാഷ്ട്രീയത്തിൽ പുരോഗമനവാദികളെ ഉൽപ്പതിഷ്ണുക്കൾ 'യാഥാസ്ഥിതികരെ'ന്നും യാഥാസ്ഥിതികരെ പുരോഗമനവാദികൾ 'ഉൽപ്പതിഷ്ണുക്ക'ളെന്നും പരിഹസിക്കുന്നു.

ഈ മദ്ധ്യമാർഗസിദ്ധാന്തം ഗ്രീക്കുതത്വചിന്തയുടെ മിക്ക മേഖലകളിലും പ്രകടമായിരുന്ന ഒരു സഹജാവബോധത്തിന്റെ പ്രത്യക്ഷാ

വിഷ്ക്കാരമായിരുന്നു. നന്മയെ സമന്വിതവൃത്തിയായി ചിത്രീകരിയ്ക്കു മ്പോൾ പ്ലേറ്റോ മനസ്സിൽ കണ്ടതും ജ്ഞാനത്തെ ധർമ്മവുമായി ബ ന്ധിപ്പിക്കുമ്പോൾ സോക്രട്ടീസ് ഉദ്ദേശിച്ചതും ഈ അവബോധമായി രുന്നു. അധികമായാൽ അമൃതും വിഷമെന്ന വിശ്വാസത്തെ ഡെൽ ഫിയിലെ ശിലാലിഖിതങ്ങൾ പ്രമാണവൽക്കരിക്കുകകൂടി ചെയ്തു. ഇ തെല്ലാം ഒരുപക്ഷേ നീഷേ അവകാശപ്പെടുന്നതുപോലെ (Nietzche : The Birth of Tragedy) ഗ്രീക്കുകാരുടെ ഹിംസാത്മകമായ സഹജഭാ വത്തെ ഒരളവോളം തടഞ്ഞുനിർത്താനുള്ള തന്ത്രങ്ങളായിരിയ്ക്കാം; എ ങ്കിലും, തീവ്രമായ ആവേശങ്ങൾ പാപമല്ലെന്നും, അളവും പൊരുത്ത വുമനുസരിച്ച് വരുന്ന പാപപുണ്യങ്ങളുടെ അസംസ്കൃതവസ്തുക്കളാ ണെന്നും പരമ്പരയാ പുലർന്ന ഗ്രീക്കുവികാരം അതിൽ പ്രതിഫലി ച്ചിരുന്നു. (ഈ ആശയത്തിന്റെ സാമൂഹ്യശാസ്ത്രപരമായ വ്യാഖ്യാനം നോക്കുക: 'മൂല്യങ്ങൾ കേവലമല്ല, ആപേക്ഷികമാണ്; മനുഷ്യപ്രകൃത ത്തിൽ തീരെ കുറവായ ഒരു ഗുണവിശേഷത്തിനു നാം മൂല്യം നൽകി പരിപോഷിപ്പിക്കാൻ ശ്രമിക്കുന്നു; ഈ മൂല്യവൽക്കരണത്തിന്റെ ഫ ലമായി നാമതിനെ നന്മയായി കണക്കാക്കുന്നു. പക്ഷേ, ഇതേ ഗുണ വിശേഷംതന്നെ അമിതമാകുമ്പോൾ നാമതിനെ തിന്മയായി കണ്ട് അടിച്ചമർത്തുകയും ചെയ്യുന്നു'. (Carver : Essays in Social Justice).

പക്ഷേ ഈ മദ്ധ്യമാർഗം മാത്രമല്ല സുഖാവസ്ഥയുടെ രഹസ്യമെ ന്നുകൂടി കാര്യമാത്രപ്രസക്തനായ നമ്മുടെ തത്വചിന്തകൻ ഓർമ്മപ്പെ ടുത്തുന്നു. ഒരളവോളം ലൗകികമായ സുഖസൗകര്യങ്ങളും നമുക്കുണ്ടാ യേ തീരൂ: ദാരിദ്ര്യം ലുബ്ധതയ്ക്കും അസൂയയ്ക്കും വഴി വെയ്ക്കും; ചെറിയൊ രു സമ്പാദ്യം ദൈനന്ദിനജീവിതത്തിന്റെ അലോസരങ്ങളിൽനിന്നു മോചനം നൽകുമ്പോൾ അഭിജാതമായ ലാവണ്യം സ്വയമേവ ലഭി യ്ക്കും; സൗഹൃദങ്ങളാണു സുഖാവസ്ഥയുടെ ഈ ഉപാധികളെ ഉദാത്ത മാക്കുന്നത്. സന്തോഷം പങ്കു വെയ്ക്കുന്തോറും വർദ്ധിക്കുന്നതുകൊണ്ടു ദുഃഖിതരേക്കാൾ സന്തുഷ്ടരായവർക്കു സൗഹൃദം അത്യാവശ്യമായി തോന്നും. അവർക്കതു നീതിയേക്കാൾ പ്രധാനവുമായിരിക്കും: 'സുഹൃ ത്തുക്കൾക്കിടയിൽ നീതിയ്ക്കു പ്രസക്തിയില്ല, നീതി പുലരുമ്പോൾ

പ്പോലും സൗഹൃദം അവരൊരു അനുഗ്രഹമായി കണക്കാക്കും'. 'രണ്ടു ശരീരങ്ങളുള്ള ഒരാത്മാവാണു സുഹൃത്ത്'. എങ്കിലും തിരഞ്ഞെടുക്കപ്പെട്ട ചിലരെ മാത്രമേ സുഹൃത്തുക്കളായി സ്വീകരിക്കാവൂ; 'വളരെയേറെ സുഹൃത്തുക്കളുണ്ടെങ്കിൽ ആത്മാർത്ഥതയുള്ളവർ ആരുമുണ്ടാവില്ല'; 'വളരെപ്പേരുമായി നല്ല സൗഹൃദം പുലർത്തുന്നതു തീർത്തും അസാദ്ധ്യമാണ്'. ക്ഷണികമായ ആവേശത്തേക്കാൾ ദീർഘകാലത്തെ സമ്പർക്കമാണു നല്ല സൌഹൃദത്തിനു നിദാനം; അതിനു രണ്ടു പക്ഷത്തു നിന്നും നിശ്ചയദാർഢ്യം വേണം; സൗഹൃദത്തിന്റെ നവംനവങ്ങളായ അനുഭവങ്ങൾ സ്വഭാവത്തിന്റെ സ്ഥായീഭാവത്തിലല്ല, സഞ്ചാരീഭാവങ്ങളിലാണു നാം ചേർത്തുവെയ്ക്കേണ്ടത്; ആത്മാർത്ഥമായ സൗഹൃദം സമത്വവും ആവശ്യപ്പെടുന്നുണ്ട്; ഏകപക്ഷീയമായ കൃതജ്ഞതാബോധം സൌഹൃദത്തെ ഒരുതരം വഴുവഴുപ്പുള്ള ബന്ധത്തിലേയ്ക്കു വലിച്ചിഴയ്ക്കും. 'ദയാവായ്പ്പിനു വിധേയരായവർ നിർബന്ധിതരായി നടിയ്ക്കുന്ന സൗഹൃദം തങ്ങളുടെ അവകാശമാണെന്നു മറുപക്ഷം കരുതുന്നു. ഒരു വശത്ത് അധമർണരുടേയും മറുവശത്ത് ഉത്തമർണരുടേയും പേരുകൾ എഴുതിച്ചേർത്ത കണക്കുപുസ്തകമാണു പൊതുവേ സ്വീകാര്യമായി കാണുന്നത്; ഉത്തമർണരെ ഉച്ചാടനം ചെയ്യാൻ അധമർണർ ബദ്ധപ്പെടുമ്പോൾ, അധമർണരെ കീഴടക്കാൻ ഉത്തമർണർ ഉത്സാഹിക്കുന്നു'. അരിസ്റ്റോട്ടിൽ പക്ഷേ ഈ വ്യാഖ്യാനം തീർത്തും നിരാകരിക്കുകയാണു ചെയ്യുന്നത്; ഉപകാരികളുടെ അലിവേറുന്ന വാത്സല്യത്തെ, അമ്മ ശിശുവിനോടു കാണിക്കുന്ന അഥവാ കലാകാരനു സ്വന്തം സൃഷ്ടിയോടു തോന്നുന്ന നിരുപാധികസ്നേഹമായി വ്യാഖ്യാനിക്കാനാണ് അദ്ദേഹത്തിനിഷ്ടം. സ്വന്തം സൃഷ്ടികളെ സ്നേഹിക്കാൻ നാമെപ്പോഴും പ്രതിജ്ഞാബദ്ധരായിരിക്കും.

സുഖസൗകര്യങ്ങളും സൗഹൃദങ്ങളും അനിവാര്യമാണെങ്കിലും, പക്വമായ അറിവായി, ആത്മാവിന്റെ ഉണർവായി, സുഖാവസ്ഥയുടെ ജീവൻ നമ്മുടെ ഉള്ളിൽത്തന്നെയാണു തുടിക്കുന്നത്. വിഷയാസക്തമായ ജീവിതം തീർച്ചയായും ഒരു മാർഗമല്ല: അതൊരു വിഷമവൃത്ത

മാണ്; പ്രാകൃതമായ ആ എപ്പിക്യൂറിയൻ വാദത്തെ, ചൊറിയുന്തോറും വർദ്ധിച്ചുവരുന്ന ചൊറിച്ചിലായാണ് സോക്രട്ടീസ് വിശേഷിപ്പിച്ചത്. അധികാരത്തിന്റെ മാർഗവും നമ്മെ സുഖാവസ്ഥയിലേക്കു നയിക്കില്ല; ജനങ്ങളുടെ മാറിമറിയുന്ന ഇഷ്ടാനിഷ്ടങ്ങൾക്കനുസരിച്ച് നമുക്കു ചുവടു മാറ്റേണ്ടി വരും; ജനക്കൂട്ടത്തിന്റെ മനസ്സുപോലെ ചപലമായി യാതൊന്നുമില്ല; അതുകൊണ്ടു സുഖാവസ്ഥ മാനസികമായൊരു അനുഭവമാണെന്നു വരുന്നു; നിരന്തരമായ അന്വേഷണത്തിലൂടെ സത്യം കൈപ്പിടിയിലാകുമ്പോൾ മാത്രമേ നമുക്കതു വിശ്വസിക്കാൻ കഴിയൂ. 'ബുദ്ധിയുടെ പ്രവർത്തനം, അതിലുപരി യാതൊന്നും ലക്ഷ്യമാക്കുന്നില്ല, വീണ്ടും പ്രവർത്തനോത്സുകമാകാനുള്ള ഊർജ്ജം അതതിൽനിന്നു കണ്ടെത്തുന്നു; അനന്തമായ വിശ്രാന്തിയുടെ സ്വത:സിദ്ധമായ ഗുണവിശേഷങ്ങൾ ഈയൊരു കൃത്യത്തിൽ അന്തർലീനമായിരിക്കുന്നതുകൊണ്ട്, നമുക്കതിനെ സമ്പൂർണമായ സുഖാവസ്ഥയെന്നുതന്നെ വിശേഷിപ്പിക്കാം'.

അരിസ്റ്റോട്ടിലിന്റെ ആദർശപുരുഷനെ വെറുമൊരു അദ്ധ്യാത്മവാദിയായി പക്ഷേ നമുക്കു ചിത്രീകരിക്കാനാവില്ല.

*യാതൊരു വിഷയത്തിലും അമിതമായ ശ്രുഷ്ക്കാന്തി പുലർത്താത്തതുകൊണ്ട് അനാവശ്യമായ അപകടങ്ങൾ അദ്ദേഹമൊരിക്കലും സ്വയം ക്ഷണിച്ചു വരുത്താറില്ല; എങ്കിലും അത്യാസന്നമായ ചില പ്രതിസന്ധിഘട്ടങ്ങളിൽ, ജീവിതം അർത്ഥരഹിതമായിത്തീരുന്ന ചില സാഹചര്യങ്ങളിൽ സ്വച്ഛന്ദമൃത്യു വരിക്കാൻപോലും അദ്ദേഹം തയാറായേക്കും. മറ്റുള്ളവർക്കാവശ്യമായ സേവനം നൽകാൻ സന്നദ്ധനാണെങ്കിലും സ്വയം സ്വീകരിക്കാൻ വിമുഖനാണ് അദ്ദേഹം. മറ്റൊരാളോടു ദയ കാണിക്കുന്നതു മഹാമനസ്ക്കതയാണ്; സ്വീകരിക്കുന്നതു വിധേയത്വവും! പൊതുപരിപാടികളിലൊന്നും അദ്ദേഹത്തെ കാണാനാവില്ല.; സ്വന്തം ഇഷ്ടാനിഷ്ടങ്ങൾക്കു വിധേയനാണ് അദ്ദേഹം; ലൗകികകാര്യങ്ങളിലുള്ള ഉപേക്ഷമൂലം അദ്ദേഹത്തിന്റെ സംസാരവും പ്രവൃത്തിയും സുതാര്യമായിരിക്കും; അദ്ദേഹത്തിന്റെ കണ്ണിൽ യാതൊന്നിനും മഹത്വമില്ലാത്തതുകൊണ്ടു മുഖസ്തുതി സ്പർശിക്കുകയേ*

*യില്ല. ആത്മാർത്ഥസുഹൃത്തിനോടല്ലാതെ മറ്റാരോടും വിധേയത പുലർത്താൻ അദ്ദേഹത്തിനാവില്ല; വിധേയത്വം അടിമയുടെ സ്വഭാവമാണ്; അധിക്ഷേപങ്ങൾ മറക്കാനും മറികടക്കാനും കഴിയുന്ന അദ്ദേഹത്തിനു പക്ഷേ ആരോടും പകയും വിദ്വേഷവുമില്ല; അദ്ദേഹം സംസാരപ്രിയനല്ല, സ്വയം പ്രശംസാർഹനാണെന്നോ മറ്റുള്ളവർ അധിക്ഷേപാർഹരാണെന്നോ അദ്ദേഹം കരുതുന്നില്ല. ശത്രുക്കളെപ്പോലും നേരിട്ടല്ലാതെ മറ്റുള്ളവർ വഴി ദൂഷിക്കുന്നത് അദ്ദേഹത്തിന്റെ ശീലമല്ല. അദ്ദേഹത്തിന്റെ പെരുമാററം ശാന്തവും ശബ്ദം മുഴക്കമുള്ളതും സംസാരം അളന്നു മുറിച്ചതുമായിരിക്കും; കുറച്ചു കാര്യങ്ങളിൽമാത്രം ഇടപെടുന്നതുകൊണ്ട് അദ്ദേഹത്തിനു തിരക്കനുഭവപ്പെടാറില്ല; യാതൊന്നിനും അമിതപ്രാധാന്യം നൽകാത്തതുകൊണ്ട് തീക്ഷ്ണമായ ആവേശങ്ങൾക്ക് അദ്ദേഹം അടിമപ്പെടാറില്ല. ശുഷ്ക്കാന്തി അധികരിക്കുമ്പോഴാണു തുളച്ചുകയറുന്ന ശബ്ദവും ദ്രുതഗതിയിലുള്ള കാൽവെയ്പ്പുകളും സംഭവിക്കുന്നത്.; ആകസ്മികതകളെ പക്വതയും മനോധൈര്യവുംകൊണ്ട് അദ്ദേഹം നേരിടുന്നു, പരിമിതമായൊരു സൈന്യവുമായി യുദ്ധത്തിനു പുറപ്പെട്ട സൈന്യാധിപനെപ്പോലെ സാഹചര്യങ്ങൾ കഴിയുന്നത്ര അനുകൂലമാക്കാൻ അദ്ദേഹം ശ്രമിക്കുന്നു..... യാതൊരുവിധ നന്മയും കഴിവുമില്ലാവരുടെ ബദ്ധശത്രു അവർതന്നെയായതുകൊണ്ട് ഏകാന്തത അവർക്കു തീർത്തും ദുസ്സഹമായിരിക്കും; അതേസമയം ഏകാന്തതയിൽ ആനന്ദം കാണുന്ന അദ്ദേഹത്തിന്റെ ആത്മാർത്ഥസുഹൃത്ത് അദ്ദേഹംതന്നെയായിരിക്കും.*

ഇതാണ്, അരിസ്റ്റോട്ടിലിന്റെ ആദർശപുരുഷൻ.

### 2.8. രാഷ്ട്രതന്ത്രം

**2.8.1. കമ്മ്യൂണിസവും യാഥാസ്ഥിതികതയും :** അഭിജാതമായ ഈയൊരു നീതിശാസ്ത്രത്തിൽനിന്നു കർക്കശമായ പ്രഭുത്വവാഴ്ചയുടെ രാഷ്ട്രീയസിദ്ധാന്തമായിരിക്കും രൂപം കൊള്ളുന്നതെന്നു മിക്കവരും കരുതിയേക്കാം. ലോകം കീഴടക്കാനിറങ്ങിയ ചക്രവർത്തിയുടെ ഗുരുഭൂതനായ അരിസ്റ്റോട്ടിലിനെപ്പോലെ ഉന്നതനായൊരു വ്യക്തിക്കു സാ

ധാരണക്കാരുമായല്ല, ഇടത്തരക്കാരുമായെങ്കിലും ബന്ധം പുലർത്താനാകുമെന്നു പ്രതീക്ഷിക്കാനാവില്ല; പൊതുവേ സ്വത്വബലം കൂടിയ മേഖലകളിലാണു ചിന്തകൾ വ്യാപരിയ്ക്കുക പതിവ്. പക്ഷേ, ഏതൻസിലെ ജനാധിപത്യം സൃഷ്ടിച്ച ദുരന്തങ്ങൾ നേരിട്ടനുഭവിച്ച അരിസ്റ്റോട്ടിൽ അതിനകം ഒരു യാഥാസ്ഥിതികവാദിയായി മാറിക്കഴിഞ്ഞിരുന്നു; സമാധാനവും സുരക്ഷിതത്വവും ഉറപ്പുവരുത്താനുള്ള സംവിധാനങ്ങളെക്കുറിച്ചാണ് അദ്ദേഹം ചിന്തിച്ചത്; ഏതൻസിന്റെ കാലാവസ്ഥ രാഷ്ട്രീയപരീക്ഷണങ്ങൾക്ക് അനുകൂലമല്ലെന്ന് അദ്ദേഹം കരുതി. സ്ഥിരഭരണത്തിന്റെ ആഡംബരചിന്തയാണു പരിഷ്ക്കരണവാദം; പൊതുഭരണം കൈപ്പിടിയിൽ ഒതുങ്ങുമ്പോൾ മാത്രമേ മാറ്റങ്ങൾക്കു നാം പുറപ്പെടാവൂ. 'നിയമങ്ങളിൽ ചെറിയ മാറ്റങ്ങൾ വരുത്തുന്നതു തീരെ അഭിലഷണീയമല്ല; മാറ്റത്തിന്റെ പ്രയോജനം നിസ്സാരമാണെങ്കിൽ ചൂണ്ടിക്കാണിയ്ക്കപ്പെടുന്ന ന്യൂനതകൾ തത്വചിന്താപരമായ സഹിഷ്ണുതകൊണ്ടു നേരിടുന്നതാണുചിതം. അത്തരം മാറ്റംകൊണ്ടു പൗരനുണ്ടാകുന്ന നേട്ടം, കലാപംകൊണ്ടു വരുന്ന നഷ്ടത്തേക്കാൾ കുറവായിരിക്കും'. സ്ഥിരത നിലനിർത്താനുള്ള നിയമത്തിന്റെ അധികാരം ആചാരങ്ങളിലാണു നില നിൽക്കുന്നത്; 'അതുകൊണ്ട് പഴയ നിയമങ്ങളിൽ നിസ്സാരമായ മാറ്റങ്ങൾ വരുത്തുന്നതു നിയമങ്ങളുടെ അന്തസ്സത്ത ദുർബലമാക്കും'. 'പൂർവകാലങ്ങളുടെ അനുഭവത്തെ നാം നിന്ദിയ്ക്കേണ്ടതില്ല: അതിജീവനത്തിനു തക്ക നന്മ അവയ്ക്കുണ്ടെങ്കിൽ, ഇന്നത്തെ കുറവുകൾ എന്നെങ്കിലും ശ്രദ്ധിയ്ക്കപ്പെടാതിരിയ്ക്കില്ല'.

പ്ലേറ്റോയുടെ കമ്മ്യൂണിസ്റ്റ് പരമാധികാരരാഷ്ട്രത്തെയാണു 'കുറവ്' കൊണ്ട് അരിസ്റ്റോട്ടിൽ ഉദ്ദേശിച്ചത്. പ്ലേറ്റോയുടെ സാമാന്യതയുമായി ബന്ധപ്പെട്ട യാഥാർത്ഥ്യവാദവും ഭരണകൂടത്തെക്കുറിച്ചുള്ള ആശയവാദവും അരിസ്റ്റോട്ടിൽ എതിർക്കുന്നുണ്ട്. ഗുരുവര്യൻ വരച്ച ചിത്രത്തിൽ ചില കറുത്ത പാടുകൾ അദ്ദേഹം കണ്ടെത്തുന്നു. ഭരണകർത്താക്കളായ ചിന്തകർക്കു പ്ലേറ്റോ നൽകിയ വിനിമയസംവിധാനങ്ങൾ അദ്ദേഹത്തിനു സ്വീകാര്യമായില്ല; യാഥാസ്ഥിതികവാദിയാണെങ്കിലും അധികാരത്തിനും കാര്യക്ഷമതയ്ക്കുമുപരി വ്യക്തിപരമായ

സ്വകാര്യതയ്ക്കും സ്വാതന്ത്ര്യത്തിനും അരിസ്റ്റോട്ടിൽ വിലകൽപ്പിച്ചു. സമപ്രായക്കാരെ സഹോദരീസഹോദരന്മാരും മുതിർന്നവരെ മാതാപിതാക്കളായും കാണുന്ന രീതി അദ്ദേഹത്തിനു രുചിച്ചില്ല; എല്ലാവരും സഹോദരന്മാരാകുന്ന അവസ്ഥ സത്യത്തിൽ ആരുമില്ലാത്തതിനു തുല്യമായിരിക്കും; 'പ്ലേറ്റോയുടെ മകനേക്കാൾ ഭേദമായിരിയ്ക്കും ഒരകന്ന ബന്ധു!'. സ്ത്രീകളും കുട്ടികളും പൊതുസ്വത്താകുമ്പോൾ, 'സ്നേഹത്തിൽപ്പോലും മായം കലരും; സ്വന്തമായൊരു വസ്തു മനസ്സിലുണർത്തുന്ന വികാരങ്ങൾ ആ സമൂഹത്തിനു മനസ്സിലായെന്നു വരില്ല'.

ഒരുപക്ഷേ, ചില്ലറ മേച്ചിൽസ്ഥലങ്ങളും ചെറിയ ചില കൃഷികളുമായി ജീവിതം നയിച്ചിരുന്ന അതിവിദൂരമായൊരു കാലത്തു കമ്മ്യൂണിസ്റ്റ് സമൂഹം നിലനിന്നിരിക്കാം. പക്ഷേ വിഭാഗീയത പ്രകടമാകുന്ന സാമൂഹ്യാവസ്ഥയിൽ, 'മനുഷ്യരുടെ അസമത്വം തൊഴിൽവിഭജനംമൂലം തുല്യത നിർണയിക്കാനാവാത്ത ചുമതലകളായി വെളിപ്പെട്ടുവരുമ്പോൾ, സാമാന്യനിലവാരത്തേക്കാൾ ഉയർന്ന കഴിവിനു തക്കതായ പ്രതിഫലം നൽകാനുള്ള സംവിധാനങ്ങളുടെ അഭാവംമൂലം കമ്മ്യൂണിസം തകർന്നുപോകും. കഠിനാദ്ധ്വാനത്തിനു നേട്ടങ്ങളുടെ ഉൾപ്രേരണ കൂടിയേ തീരൂ; കൃഷിയും വ്യവസായവും സേവനമേഖലകളും ശരിയായരീതിയിൽ പ്രവർത്തിക്കാൻ ഉടമസ്ഥാവകാശത്തിന്റെ ഉത്തേജനം അത്യന്താപേക്ഷിതമാണ്. ഉടമസ്ഥാവകാശം പൊതുവായിരിക്കുമ്പോൾ ഉത്തരവാദിത്വമേറ്റെടുക്കാൻ ആരും തയാറാവില്ല. 'ഭൂരിപക്ഷത്തിനു പൊതുവായ കാര്യങ്ങളിൽ യാതൊരു ശ്രദ്ധയുമില്ല. അവരവർക്കു പ്രിയപ്പെട്ട കാര്യങ്ങളെക്കുറിച്ചാണു മിക്കവരും ചിന്തിക്കുന്നത്'; അതിനും പുറമേ, 'ഒരുമിച്ചു ജീവിക്കുന്നതിലും പൊതുസൗകര്യങ്ങൾ പങ്കിടുന്നതിലും ഒരുപാടു കടമ്പകൾ കടക്കാനുണ്ട്. നിസ്സാരകാര്യങ്ങളെച്ചൊല്ലി കലഹിച്ചു പിരിയുന്ന സഹയാത്രികരുടെ ബന്ധംതന്നെ (വിവാഹത്തിന്റെ അതികഠിനമായ സ്ഥിതിസമത്വവാദത്തെക്കുറിച്ചു പറയേണ്ടതില്ല!) ഇതിനൊരു ഉദാഹരണമാണ്'.

'ആദർശരാഷ്ട്രസങ്കൽപ്പം ജനങ്ങളെ ഹഠാദാകർഷിക്കുകയും ഉട

നൊരു ജാലവിദ്യകൊണ്ടു സമത്വവും സ്വാതന്ത്ര്യവും കൈവരുമെന്നു പ്രലോഭിപ്പിക്കുകയും ചെയ്യുന്നു; പ്രത്യേകിച്ചും സ്വകാര്യസ്വത്തിന്റെ അവകാശത്തിൽനിന്നു ജനിക്കുന്ന ദുരാചാരങ്ങൾ നിശ്ശേഷം നശിയ്ക്കു മെന്നവർ പ്രതീക്ഷിക്കുന്നു. പക്ഷേ, ഈ ദുരാചാരങ്ങൾ മിക്കതും മനു ഷ്യപ്രകൃതത്തിന്റെ ദുഷ്ടതയിലാണു തുടങ്ങുന്നത്; (മനുഷ്യപ്രകൃതത്തെ ക്കുറിച്ചു യാഥാസ്ഥിതികർ സംശയാലുക്കളും ഉൽപ്പതിഷ്ണുക്കൾ ശുഭപ്ര തീക്ഷകരുമാണ്; ജന്മവാസനക്കു പരിശീലനങ്ങളുടെ സ്വാധീനത്തേ ക്കാൾ വില കൽപ്പിക്കേണ്ടതില്ലെന്നു വിശ്വസിക്കുന്നവരാണവർ). രാ ഷ്ട്രീയതന്ത്രങ്ങൾ മനുഷ്യരെ പുതിയതായി സൃഷ്ടിക്കുന്നില്ല, പ്രകൃതി യിൽനിന്നു സ്വീകരിക്കുക മാത്രമാണു ചെയ്യുന്നത്.

ദൈവത്തേക്കാൾ മൃഗങ്ങളുമായി സാത്മ്യം പുലർത്തുന്നതാണു ശ രാശരി നിലവാരത്തിലുള്ള മനുഷ്യപ്രകൃതം; മനുഷ്യരിൽ മഹാഭൂരിപ ക്ഷവും മൂഢരും അലസരുമാണ്; ഏതു സാമൂഹ്യസംവിധാനത്തിലും അവർ അടിത്തട്ടിലേക്കു താഴ്ന്നുപോകും; അവർക്കു രാഷ്ട്രീയവും സാ മൂഹ്യവുമായ ആനുകൂല്യങ്ങൾ നൽകുന്നതു 'ചോർച്ചയുള്ള വീപ്പയിൽ വെള്ളം നിറയ്ക്കുന്നതു'പോലെയാണ്. അവർ, രാഷ്ട്രീയമായി ഭരിയ്ക്കപ്പെ ടേണ്ടവരും തൊഴിലിൽ മേൽനോട്ടത്തിനു വിധേയരാക്കേണ്ടവരുമാ ണ്; കഴിയുമെങ്കിൽ അവരുടെ സമ്മതത്തോടെ, അതല്ലെങ്കിൽ നിർ ബന്ധപൂർവം അതു നടപ്പാക്കണം. 'ജനിയ്ക്കുന്ന നിമിഷം തന്നെ ചില ർ വിധേയത്വത്തിനും മറ്റു ചിലർ അധികാരത്തിനും നിയോഗിയ്ക്കപ്പെ ടുന്നുണ്ട്'. 'മനസ്സുകൊണ്ടു ദീർഘവീക്ഷണം നടത്താൻ കഴിയുന്നവർ സ്വഭാവേന പ്രഭുക്കളും അധികാരികളുമാകാൻ വിധിക്കപ്പെടുന്നു; ശരീ രംകൊണ്ടു മാത്രം ജോലി ചെയ്യാൻ കഴിയുന്നവർ അടിമകളുമാകും'. ('അടിമ'യെന്നത് ഒരുപക്ഷേ, തീക്ഷ്ണമായൊരു പ്രയോഗമായിരിയ്ക്കാം, ക്രൂരമായ യാഥാർത്ഥ്യത്തിന്റെ കുമ്പസാരവും! ഇക്കാലത്തു നാമതി നെ മനുഷ്യസാഹോദര്യവും തൊഴിലിന്റെ മഹത്വവുമായി മധുരംചേ ർത്തു സംസാരിയ്ക്കുന്നു; പ്രയോഗശൈലി മെനഞ്ഞെടുക്കുന്നതിൽ പ്രാ ചീനരേക്കാൾ പ്രായോഗികമതികളാണല്ലോ ആധുനികർ!) അടിമ യും യജമാനനും തമ്മിലുള്ള ബന്ധം ദേഹവും മനസ്സുംപോലെയാണ്.

ദേഹം മനസ്സിനു വിധേയമായി വർത്തിക്കുന്നതുപോലെ, 'അധഃകൃത രായവരെല്ലാം യജമാനന്റെ വരുതിയിൽ കഴിയുന്നതാണുചിതം'. 'ജീവനുള്ള ഒരുപകരണം മാത്രമാണ് അടിമ, ഉപകരണം ജീവനില്ലാത്ത അടിമയും'. തുടർന്നു കഠിനഹൃദയനായ നമ്മുടെ തത്വചിന്തകൻ, വ്യാവസായികവിപ്ലവം തുറന്നുതന്ന സാദ്ധ്യതകളിലേക്കു വെളിച്ചം വീശുന്ന വിധം ഭാവനയുടെ ചില മിന്നലാട്ടങ്ങൾ നടത്തുന്നു: 'മറ്റുള്ളവരുടെ നിർദ്ദേശങ്ങൾ മുൻകൂട്ടി കണ്ട് അനുസരണയോടെ ഓരോ ഉപകരണവും സ്വയമേവ ജോലി ചെയ്താൽ, കൈ വിരലുകളുടെ സഹായമില്ലാതെ ചർക്ക നൂൽ നൂൽക്കുകയും വീണക്കമ്പികൾ സംഗീതം പുറപ്പെടുവിയ്ക്കുകയും ചെയ്താൽ, വിദഗ്ധനായൊരു തൊഴിലാളിക്കു സഹായികളുടെ ആവശ്യമില്ല; അധികാരിക്കു ജനങ്ങളുടേയും!'.

കായികാദ്ധ്വാനത്തോടുള്ള ഗ്രീക്കുകാരുടെ പരമപുച്ഛത്തിനു പ്രത്യക്ഷമായ ഒരുദാഹരണമാണിത്. അക്കാലത്തെ ഏതൻസിൽ താഴ്ന്നവരുടേതായി മുദ്ര കുത്തിയ പല ജോലികൾക്കും വേണ്ടതിൽ പതിന്മടങ്ങു ബുദ്ധിശക്തി ഇന്നത്തെ ചില കരകൗശലവിദ്യകളിൽ ആവശ്യമുണ്ടെന്നു നമുക്കറിയാം. ഇന്നിപ്പോൾ ഒരു കോളേജ് അദ്ധ്യാപകനുപോലും ഓട്ടോമോബൈൽ മെക്കാനിക്കിനെ ദൈവമായി കാണേണ്ടിവരും; മന്ദബുദ്ധികളായ അടിമകൾക്കുള്ള അന്നത്തെ അദ്ധ്വാനം വെറും ശാരീരികശക്തികൊണ്ടു ചെയ്യാമായിരുന്നു; അതിനെ അരിസ്റ്റോട്ടിൽ തത്വചിന്തയുടെ ദന്തഗോപുരത്തിലിരുന്നു താഴ്ത്തിക്കെട്ടുകയാണു ചെയ്തത്. രാഷ്ട്രീയതന്ത്രങ്ങൾ മെനയുന്നതിനുവേണ്ട സമയവും ഊർജ്ജവും ബാക്കി വെയ്ക്കാതെ കായികാദ്ധ്വാനം മനസ്സിനെ മുഷിപ്പിക്കുമെന്നദ്ദേഹം വിശ്വസിച്ചു. ഒഴിവുസമയമുള്ളവർക്കു മാത്രമാണു ഭരണകാര്യങ്ങളിൽ കാര്യക്ഷമമായി ഇടപെടാൻ കഴിയുന്നതെന്നൊരു മുൻവിധിയും അദ്ദേഹം വെച്ചുപുലർത്തിയതായി തോന്നുന്നു. 'ഉത്തമമായ രാഷ്ട്രീയസംവിധാനത്തിൽ ഒരിക്കലും തൊഴിലാളികളെ പൗരന്മാരായി കണക്കാക്കാറില്ല; തൊഴിലിൽനിന്നു പത്തുവർഷം മുമ്പെങ്കിലും വിരമിച്ചവർക്കല്ലാതെ ഭരണാധികാരം നൽകരു

തെന്നു നിഷ്കർഷിക്കുന്ന ഒരു നിയമം തീബ്സിൽ നിലവിലുണ്ട്. പലിശക്കാരും കച്ചവടക്കാരും അടിമകളുടെ കൂട്ടത്തിലാണെന്നുതന്നെ അരിസ്റ്റോട്ടിൽ കരുതി; 'പ്രകൃതിവിരുദ്ധമായൊരു കാര്യമാണു ചില്ലറ വ്യാപാരം; തന്നെപ്പോലുള്ള മറ്റൊരാളിൽനിന്നു ലാഭമുണ്ടാക്കുന്ന ദുഷ്ടതയാണത്. അതിലേറെ നിന്ദ്യവും ഗർഹണീയവുമാണു കൊള്ളപ്പലിശയുടെ സമ്പ്രദായം. പണമൊരു വിനിമയോപാധി മാത്രമാണ്, അല്ലാതെ പലിശയ്ക്കുള്ള മൂലധനമല്ല. (ഒരുപക്ഷേ ഈ നിലപാടിന്റെ സ്വാധീനം മൂലമായിരിക്കണം മദ്ധ്യകാലഘട്ടത്തിൽ പണം പലിശയ്ക്കു നൽകുന്ന രീതി നിരോധിയ്ക്കപ്പെട്ടത്). 'സാമ്പത്തികസിദ്ധാന്തങ്ങളുടെ ചർച്ച തത്വചിന്തയിൽ അസ്വാഭാവികമാണെന്നു പറയാനാവില്ല; പക്ഷേ സ്വതന്ത്രനായൊരു മനുഷ്യനെ സംബന്ധിച്ചിടത്തോളം സാമ്പത്തികകാര്യങ്ങളിൽ ഇടപെടുന്നതും അതിൽനിന്നു പണമുണ്ടാക്കുന്നതും യോഗ്യമല്ല'. (തത്വചിന്തകർക്കു വേണമെങ്കിൽ അത്തരം വിഷയങ്ങളിൽ പെട്ടെന്നു വിജയിക്കാൻ കഴിയുമെന്നും അരിസ്റ്റോട്ടിൽ നിരീക്ഷിക്കുന്നുണ്ട്; നല്ല കാലാവസ്ഥ മുൻകൂട്ടി കണ്ടു നഗരത്തിലെ വിദഗ്ധരായ കൊയ്ത്തുകാരെ ഒന്നടങ്കം വിലയ്ക്കുവാങ്ങി വയലുകൾ കൊയ്യാറായപ്പോൾ നല്ല ലാഭത്തിനു വിറ്റഴിച്ച തെയിൽസിന്റെ ഉദാഹരണം അദ്ദേഹം അഭിമാനപൂർവം എടുത്തു കാണിക്കുന്നു; വിഭവങ്ങളുടെ കുത്തകാവകാശത്തിൽനിന്നാണു ധനാഢ്യന്മാർ ജനിക്കുന്നതെന്നും അദ്ദേഹം സിദ്ധാന്തിക്കുന്നുണ്ട്).

**2.8.2. വിവാഹവും വിദ്യാഭ്യാസവും :** ഗ്രീക്കുകാരന്റെ അടിമയെപ്പോലെ, ചിന്തകന്റെ സഹായിയെപ്പോലെ, അധികാരിയുടെ ജീവനക്കാരനെപ്പോലെയാണു പുരുഷനു സ്ത്രീ; പരിണാമത്തിന്റെ ഒരുപടി താഴെ നിൽക്കുന്ന അപൂർണനായ പുരുഷനാണു സ്ത്രീ. (അതേ സമയം, നാഗരികസംസ്ക്കാരങ്ങൾക്കു നിദാനമായ കുടുംബസംവിധാനവും സാമ്പത്തികജീവിതവും കരുപ്പിടിപ്പിച്ച സ്ത്രീകളിൽനിന്നു സ്വയം ഉരുത്തിരിഞ്ഞ അവസാനകണ്ണിയാണു പുരുഷനെന്നും പറയാം). പ്രകൃത്യാ പുരുഷൻ ഉൽകൃഷ്ടനും സ്ത്രീ നികൃഷ്ടയുമാണ്; ഒരാൾ ഭരിയ്ക്കുമ്പോൾ മറ്റേയാൾ ഭരിയ്ക്കപ്പെടുന്നു; ആവശ്യകതയുടെ ഈ തത്വം മനുഷ്യ

വംശത്തിനാകെ ബാധകമാണ്. ഇച്ഛാശക്തിയുടെ കുറവുകൊണ്ട് പദവിയിലും സ്വഭാവത്തിലും സ്വതന്ത്രരായിരിക്കാൻ കഴിവില്ലാത്തവരാണ സ്ത്രീകൾ; പുറംലോകവുമായുള്ള ബന്ധങ്ങളിൽ പുരുഷസഹായത്തിന വിധേയയും ഗാർഹികവിഷയങ്ങളിൽ പരമാധികാരിയുമായ കുടുംബജീവിതമാണ് അവർക്കനുയോജ്യമായ അവസ്ഥ. പ്ലേറ്റോയുടെ ആദർശരാഷ്ട്രം അനുശാസിക്കുന്നവിധം പുരുഷന്മാരെപ്പോലെ തുല്യരായി കണക്കാക്കേണ്ടവരല്ല സ്ത്രീകൾ; മറിച്ച് അവരുടെ വൈജാത്യം വർദ്ധിപ്പിയ്ക്കാനാണ ശ്രമിയ്ക്കേണ്ടത്; വ്യത്യസ്തതയിൽ കവിഞ്ഞ ഒരു വശ്യത മറ്റൊന്നിനുമില്ല. 'സോക്രട്ടീസ് കരുതുന്നതുപോലെ പുരുഷന്റേയും സ്ത്രീയുടേയും സ്ഥൈര്യം ഒന്നല്ല; പുരുഷന്റെ സ്ഥൈര്യം ആജ്ഞാശക്തിയിലാണ പ്രകടമാകുന്നത്; സ്ത്രീയുടേത് അനുസരണത്തിലും..... കവി പാടുന്നതുപോലെ, 'മൗനമാണ സ്ത്രീയുടെ മഹത്വം!'.

സ്ത്രീയുടെ ആദർശപരമായ ഈ അടിമത്വബോധം മനുഷ്യനു ലഭിച്ച അപൂർവമായ നേട്ടമാണെന്നും, ചെങ്കോലിന്റെ ബലം കൈക്കരുത്തിലല്ല ആജ്ഞാശക്തിയിലാണെന്നുമുള്ള തെറ്റിദ്ധാരണ പലപ്പോഴും അരിസ്റ്റോട്ടിൽ ആവർത്തിക്കുന്നുണ്ട്. മുപ്പത്തേഴ വയസ്സ കഴിഞ്ഞശേഷം ഇരുപതു വയസ്സുള്ള കന്യകയെ വിവാഹം ചെയ്യാൻ അദ്ദേഹം പുരുഷവർഗത്തെ ഉപദേശിക്കുന്നു. ഇരുപതു വയസ്സുള്ള പെൺകുട്ടി സാധാരണഗതിയിൽ മുപ്പതുവയസ്സുള്ള പുരുഷന്റെ പക്വത നേടിക്കഴിഞ്ഞിരിക്കും; അതുകൊണ്ട് അവൾക്കു ഭർത്താവിനെ പെട്ടെന്നു വശത്താക്കാൻ കഴിയും. ഈ വൈവാഹികഗണിതം അരിസ്റ്റോട്ടിലിനു ബോദ്ധ്യപ്പെടാൻ കാരണം, രണ്ടു വ്യക്തിത്വങ്ങളുടെ വികാരാവേശവും പ്രത്യുൽപ്പാദനശക്തിയും ഒരേ സമയത്തു നിലയ്ക്കുമെന്ന കണക്കുകൂട്ടലാണ്. 'പുരുഷനു പ്രത്യുൽപ്പാദനശേഷി നിലനിൽക്കുകയും സ്ത്രീക്കു ഗർഭം ധരിക്കാൻ കഴിയാതിരിക്കുകയും ചെയ്യുന്ന അവസ്ഥ, കലഹങ്ങൾക്കു കാരണമായിത്തീരും; പുരുഷനൊരു എഴുപതുവരേയും സ്ത്രീയ്ക്ക് അൻപതുവരേയും ലൈംഗികബന്ധം തുടരാവുന്നതുകൊണ്ട്, ഈയൊരു വ്യത്യാസത്തിലാണവരുടെ സംയോഗം തുടങ്ങേണ്ട

ത്. വളരെ ചെറുപ്പത്തിലുള്ള സ്ത്രീപുരുഷസംയോഗം കുട്ടികളുടെ ജനന ത്തിനു തീരെ നല്ലതല്ല; ഏതു ജീവികളിലും അത്തരത്തിലുള്ള ശിശു ക്കൾ വളർച്ച മുരടിച്ചതും മിക്കവാറും സ്ത്രീപ്രജകളുമായിരിക്കും'. പ്രണ യത്തേക്കാളേറെ പ്രധാനമാണ് ആരോഗ്യം. കൂടാതെ, 'വളരെ ചെറു പ്പത്തിൽ വിവാഹബന്ധത്തിൽ നിന്നു മാറിനിൽക്കുന്നത് ആത്മനി യന്ത്രണത്തിനു സഹായകമാകും; നേരത്തേ വിവാഹിതരാകുന്ന സ്ത്രീ കൾ വ്യഭിചാരിണികളാകാനുള്ള സാദ്ധ്യത കൂടുതലാണ്; വളർച്ചയു ടെ ഘട്ടത്തിൽ വിവാഹിതരാകുന്ന പുരുഷന്മാർക്കു ശാരീരികഘടന വികൃതമാകുകയും ചെയ്യും'. (സ്ത്രീകളെക്കുറിച്ചുള്ള ആത്മനിയന്ത്രണം മാത്രമേ അരിസ്റ്റോട്ടിലിന്റെ മനസ്സിലുണ്ടായിരുന്നുള്ളുവെന്നു തോന്നു ന്നു; വിവാഹം അകാരണമായി നീട്ടിവെക്കുമ്പോൾ പുരുഷനു സംഭ വിക്കുന്ന ധാർമ്മികാപചയം അദ്ദേഹത്തെ അലോസരപ്പെടുത്തുന്നി ല്ല). ഇത്തരം കാര്യങ്ങൾ ഭരണകൂടത്തിന്റെ മേൽനോട്ടത്തിൽ നടക്ക ണം, അല്ലാതെ യുവത്വത്തിന്റെ അസ്ഥിരതക്കു വിട്ടു കൊടുക്കേണ്ടവ യല്ല: വിവാഹത്തിനുള്ള പ്രായം, ഗർഭാധാനത്തിനനുകൂലമായ സമ യം, ജനസംഖ്യാനിരക്ക് തുടങ്ങിയവ ഭരണകൂടമാണു തീരുമാനിക്കേ ണ്ടത്. ജനനനിരക്കു കൂടുതലാണെങ്കിൽ ശിശുഹത്യയുടെ നിഷ്ഠുരാ ചാരത്തിനുപകരം ഗർഭഛിദ്രം അനുവദിക്കാവുന്നതാണ്; 'ബോധവും ജീവനും ഉദിക്കുന്നതിനു മുമ്പേ ഗർഭഛിദ്രം നടത്തണം'. രാജ്യത്തിന നുയോജ്യമായ വിഭവങ്ങളുമനുസരിച്ച് കൃത്യമായ ജനസംഖ്യയുണ്ടാ യിരിക്കണം. 'വളരെക്കുറച്ചുമാത്രം ജനസംഖ്യയുള്ള രാജ്യം ഒരിയ്ക്കലും സ്വയംപര്യാപ്തമായിരിയ്ക്കില്ല; അതേസമയം ജനസംഖ്യ വളരെ കൂടുത ലാണെങ്കിൽ, സാമുദായികൈക്യവും രാഷ്ട്രീയൈക്യവുമില്ലാതെ നിയ മാനുസൃതമായ ഭരണം അസാദ്ധ്യമായിത്തീരും'. പതിനായിരത്തിൽ ക്കവിഞ്ഞ ജനസംഖ്യ ഒരിയ്ക്കലും ആശാസ്യമല്ല.

വിദ്യാഭ്യാസവും ഭരണകൂടത്തിന്റെ നിയന്ത്രണത്തിലാകണം. 'നി ലവിലെ ഭരണസംവിധാനവുമായി ഇണങ്ങിപ്പോകുന്ന വിദ്യാഭ്യാസ മാണു ഭരണസ്ഥിരത ഉറപ്പുവരുത്താനുള്ള നല്ല പോംവഴി; പൗരനെ വാർത്തെടുക്കേണ്ടത് അയാൾ ജീവിക്കുന്ന ഭരണരീതിയ്ക്കുള്ളിൽ നി

ന്നാവണം'. വിദ്യാലയങ്ങളുടെമേലുള്ള നിയന്ത്രണംകൊണ്ട് ജനങ്ങളെ വ്യവസായത്തിൽനിന്നും വ്യാപാരത്തിൽനിന്നും കൃഷിയിലേക്കു തിരിച്ചുവിടാം; സ്വകാര്യസ്വത്തു പൊതുതാൽപ്പര്യങ്ങൾക്കായി വിവേചനബുദ്ധിയോടെ കൈകാര്യം ചെയ്യാനുള്ള പരിശീലനവും അങ്ങനെ നൽകാൻ കഴിയും. 'നല്ലവർക്കിടയിൽ 'പൊതുസ്വഭാവമുള്ളവരാണു നല്ല സുഹൃത്തുക്കളെ'ന്ന സ്വത്തിനെ സംബന്ധിച്ച പഴഞ്ചൊല്ല് അതോടെ സത്യമായി മാറും'. സർവോപരി, നിയമങ്ങൾ അനുസരിക്കേണ്ട ബാദ്ധ്യത ഓരോ പൗരനേയും പ്രത്യേകം പഠിപ്പിക്കേണ്ടതാണ്, അല്ലെങ്കിൽ ഭരണകൂടത്തിനൊരുതരത്തിലും നിലനിൽക്കാനാവില്ല. 'അനുസരിക്കാൻ കഴിയാത്തവർക്ക് ഒരിക്കലും നല്ല ഭരണാധികാരിയാകാൻ കഴിയില്ലെന്ന നീതിവാക്യംപോലുമുണ്ട്; നല്ല പൗരൻ രണ്ടിനും കഴിവുള്ളവനായിരിക്കണം'. വർഗീയമായ ഭിന്നതകൾക്കിടയിൽ സാമൂഹ്യബോധം ഊട്ടിയുറപ്പിക്കുന്നതിനു ഭരണകൂടത്തിന്റെ നിയന്ത്രണത്തിലുള്ള വിദ്യാഭ്യാസസംവിധാനത്തിനുമാത്രമേ കഴിയൂ; ബഹുമുഖങ്ങളുള്ള ഭരണകൂടത്തെ ഏകത്വത്തിലേക്കു സമന്വയിപ്പിയ്ക്കേണ്ട ഉത്തരവാദിത്വം വിദ്യാഭ്യാസത്തിനുണ്ട്. സാമൂഹ്യസംവിധാനങ്ങളുടെ തണലിൽ ശ്രദ്ധിക്കാതെ പോകുന്ന സുരക്ഷിതത്വവും നിയമവാഴ്ചയുടെപേരിൽ ലഭ്യമാകുന്ന സ്വാതന്ത്ര്യവും മഹാനുഗ്രഹങ്ങളാണെന്ന ബോദ്ധ്യം യുവാക്കൾക്കു പകർന്നുകൊടുക്കണം. 'പൂർണത നേടിയ മനുഷ്യൻ, ഉൽക്കൃഷ്ടനായൊരു മൃഗമാണ്; പക്ഷേ ഒറ്റപ്പെട്ടുപോയാൽ അവനെപ്പോലെ നികൃഷ്ടനായി മറ്റാരുമില്ല; ആയുധമുള്ളപ്പോൾ അനീതി അപകടകരമായി മാറും; ജന്മനാ ബുദ്ധിയുടെ ആയുധമേന്തിയ മനുഷ്യൻ, ചിലപ്പോൾ ദുഷ്ടലാക്കോടെ അതുപയോഗിച്ചേക്കാം. ധർമ്മബോധമില്ലെങ്കിൽ അത്യാർത്തിയും കാമാന്ധതയും മൂലം മനുഷ്യനൊരു മൃഗമായിത്തീരും; സാമൂഹ്യനിയന്ത്രണങ്ങൾക്കുമാത്രമേ മനുഷ്യനെ നല്ല വഴിക്കു നയിക്കാൻ കഴിയൂ.

വശ്യമായ വാക്കുകൾകൊണ്ടു മനുഷ്യൻ സമൂഹത്തെ വാർത്തെടുത്തു; സാമൂഹ്യസമ്പർക്കങ്ങളിലൂടെ ബുദ്ധിയും, ബുദ്ധിശക്തിയിലൂടെ

നിയമവ്യവസ്ഥയും നിയമങ്ങളിലൂടെ സംസ്ക്കാരവും വളർന്നു വന്നു. അങ്ങനെ ക്രമീകൃതമായൊരു ഭരണസംവിധാനത്തിൽ, ഏകാകിയായ മനുഷ്യനു ലഭിക്കാൻ സാദ്ധ്യതയില്ലാത്ത, വികസനോന്മുഖമായ ഒരായിരം പദ്ധതികളും അവസരങ്ങളും വ്യക്തികൾക്കു മുമ്പിലുണ്ട്. അതുകൊണ്ട്, 'ഏകാന്തതയിൽ ജീവിക്കുന്ന മനുഷ്യൻ ഒന്നുകിലൊരു മൃഗമോ അതല്ലെങ്കിൽ ദൈവമോ ആയിരിക്കും!'.

എവിടേയും എക്കാലത്തും ബുദ്ധിശൂന്യമായൊരു മാർഗമാണു വിപ്ലവം; ചില നേട്ടങ്ങളൊക്കെ സംഭവിച്ചേക്കാം, പക്ഷേ അതിനെത്തുടർന്നുണ്ടാകുന്ന അലോസരങ്ങൾക്കു പരിധിയില്ല. രാഷ്ട്രീയലാഭത്തിന്റെ അടിസ്ഥാനമായ സാമൂഹ്യഘടനയും വിനിമയസംവിധാനങ്ങളും വിപ്ലവാനന്തരം പലതരത്തിലും ആശയക്കുഴപ്പങ്ങളിൽ ചെന്നുചാടി നാമാവശേഷമായിത്തീരും. വിപ്ലവപരമായ നവീകരണങ്ങളുടെ പ്രത്യക്ഷഫലങ്ങൾ കൃത്യവും ഹിതകരവുമായിരിക്കും; പക്ഷേ, പരോക്ഷമായവ തിരിച്ചറിയാനാവില്ലെന്നു മാത്രമല്ല ചിലപ്പോൾ അത്യന്തം വിനാശകരവുമായിരിക്കും. 'ചില കാര്യങ്ങൾമാത്രം കണക്കിലെടുക്കുന്നവർക്കു വിധിനിർണയം അനായാസം നടത്താം'; കുറച്ചു മാത്രം ചിന്തിക്കുന്നവരുടെ മനസ്സു വളരെ പെട്ടെന്നു മാറ്റാൻ കഴിയും. 'അത്യാസന്നമായ പ്രത്യാശ പുലർത്തുന്ന ചെറുപ്പക്കാർ എളുപ്പത്തിൽ കബളിപ്പിക്കപ്പെടും'. ജനങ്ങൾക്കിടയിൽ നില നിൽക്കുന്ന ശീലങ്ങൾ അടിച്ചമർത്താൻ ശ്രമിക്കുന്ന ഭരണകൂടങ്ങൾ സ്വയം സ്ഥാനഭ്രഷ്ടരായിത്തീരുന്നു; നിയമങ്ങളെപ്പോലെ മാറ്റാവുന്നവയല്ല ശീലങ്ങൾ. ഭരണഘടനക്കു സ്ഥിരത വേണമെങ്കിൽ, നിലനിൽക്കണമെന്ന നിശ്ചയദാർഢ്യം സമൂഹത്തിൽ പരക്കെ ഉയർന്നു വരണം.

അതുകൊണ്ടു വിപ്ലവം ഒഴിവാക്കണമെന്നാഗ്രഹിക്കുന്ന ഭരണാധികാരി, 'യുദ്ധാനന്തരകാലഘട്ടങ്ങളിൽ സംഭവിക്കാറുള്ളതുപോലെ', ദാരിദ്ര്യവും സമ്പത്തും ക്രമാതീതമായി വർദ്ധിക്കുന്നതു തടയണം; അപകടകരമായി വർദ്ധിയ്ക്കുന്ന ജനസംഖ്യയ്ക്കു നിർഗമനമാർഗമായി കോളനിവൽക്കരണത്തെ സർവാത്മനാ പ്രോത്സാഹിപ്പിക്കണം; മതാനുഷ്ഠാനങ്ങൾ ആചരിക്കുകയും പ്രചരിപ്പിക്കുകയും ചെയ്യണം. പ്രത്യേ

കിച്ചും സ്വേച്ഛാധിപത്യഭരണകൂടത്തിനു 'ദൈവാരാധനയിൽ തികഞ്ഞ ആത്മാർത്ഥതയുണ്ടെന്നു ജനങ്ങൾക്കു ബോദ്ധ്യപ്പെടണം; രാജാവ് ദൈവഭയമുള്ളവനാണെന്നു ജനങ്ങൾ കരുതുമ്പോൾ, ഭരണപരമായ അനീതിയും പീഡനങ്ങളും അവരത്രതന്നെ ഭയപ്പെടില്ല; ദൈവങ്ങൾപോലും അദ്ദേഹത്തിന്റെ ഭാഗത്താണെന്നു മനസ്സിലാക്കി അവർ ഗൂഢാലോചനകളിൽനിന്നൊരു പരിധി വരെ അകന്നുനിൽക്കും'.

**2.8.3. ജനാധിപത്യവും പ്രഭുത്വവാഴ്ചയും :** അങ്ങനെ കുടുംബത്തിലും വിദ്യാലയത്തിലും വിശ്വാസങ്ങളിലും ആവശ്യമായ സുരക്ഷ ഉറപ്പു വരുത്തിയാൽ ഏതു ഭരണകൂടത്തിനും വെല്ലുവിളികളില്ലാതെ വളരെക്കാലം നിലനിൽക്കാൻ കഴിയും. മിക്ക ഭരണസംവിധാനങ്ങളും സാഹചര്യങ്ങൾക്കനുസരിച്ചു നന്മയും തിന്മയും പ്രദർശിപ്പിക്കുന്നുണ്ട്. ഉത്തമനായൊരു വ്യക്തിയുടെ പക്കൽ സകല അധികാരങ്ങളും കേന്ദ്രീകരിക്കുമ്പോഴാണു മികച്ച ആദർശപരമായൊരു ഭരണം സാദ്ധ്യമാകുന്നത്. ഹോമർ പറയുന്നതു നോക്കൂ: 'പലരുംകൂടി ഭരിക്കുന്നതു നല്ലതല്ല, നേതാവും ഭരണാധിപനും ഒരാളായിരിക്കുന്നതാണുത്തമം!'. അങ്ങനെയൊരാൾക്കു നിയമം ഒരിക്കലും പരിമിതിയല്ല, മറിച്ച് കാര്യക്ഷമതയുടെ ഉപാധിയായിരിക്കും; 'മഹനീയവ്യക്തികൾക്കു നിയമം ബാധകമല്ല, അവരാണവരുടെ നിയമം നിർമ്മിക്കുന്നത്'. അവർക്കു-വേണ്ടി നിയമങ്ങളുണ്ടാക്കാൻ ശ്രമിക്കുന്നവർ സ്വയം പരിഹാസ്യരായിത്തീരും; ആന്റിസ്തെനീസിന്റെ കഥയിൽ പറയുന്നതുപോലെ, മൃഗങ്ങളുടെ സഭ കൂടുമ്പോൾ എല്ലാവർക്കും തുല്യനീതി അവകാശപ്പെട്ടതാണെന്നു വാചാലമായി വാദിച്ച മുയലിനെ നോക്കി സിംഹം സ്വന്തം വിരലുകളിലെ കൂർത്ത നഖങ്ങൾ കാണിച്ചു ചോദിച്ചു: 'നിനക്കിതുപോലെ നഖങ്ങളുണ്ടോ?'. (ഫിലിപ്പു രാജാവും അലക്സാണ്ടറുമായിരിക്കണം ഇതെഴുതുമ്പോൾ അരിസ്റ്റോട്ടിൽ മനസ്സിൽ കണ്ടത്; നെപ്പോളിയനേയും ബിസ്മാർക്കിനേയും കുറിച്ചു സംസാരിക്കുമ്പോൾ നീഷേയും ഇതുപോലെ ചില പ്രസ്താവനകൾ നടത്തുന്നുണ്ട്). പക്ഷേ, നന്മയും ശക്തിയും ഒരിക്കലും ഒരുമിക്കാത്തതുകൊണ്ട് ഏറ്റവും മോശമാ

യ സംവിധാനം രാജവാഴ്ചയും, കഴിവുള്ള കുറച്ചുപേരിൽമാത്രം അധികാരം പരിമിതപ്പെടുത്തുന്ന പ്രഭുത്വവാഴ്ച അഭികാമ്യമെന്നും പറയേണ്ടി വരും. ഭരണനിർവഹണത്തിന്റെ സങ്കീർണമായ പല പ്രശ്നങ്ങളും സംഖ്യാബലംകൊണ്ടുമാത്രം നിർണയിക്കാൻ കഴിയില്ല, നിസ്സാരമെന്നു തോന്നുന്ന പലതും അറിവും കഴിവും സമഞ്ജസമായി ചേർത്തു പരിഹരിക്കേണ്ടവയാണ്. 'ഒരു ഡോക്ടറെക്കുറിച്ച് വിധി പറയേണ്ടതു മറ്റൊരു ഡോക്ടറാണെന്നതുപോലെ, സമാനചിന്താഗതിക്കാരെക്കൊണ്ടാണു നാം വിലയിരുത്തപ്പെടേണ്ടത്; തിരഞ്ഞെടുപ്പിനും ഈ നിയമം ബാധകമായിരിക്കണം; അറിവും വിദ്യാഭ്യാസവുമുള്ളവർക്കിടയിൽമാത്രമേ ശരിയായ തിരഞ്ഞെടുപ്പ് നടക്കാൻ സാദ്ധ്യതയുള്ളൂ: ക്ഷേത്രഗണിതവുമായി ബന്ധപ്പെട്ട വിഷയങ്ങളിൽ ഗണിതജ്ഞനും സമുദ്രയാത്രയെക്കുറിച്ച് കപ്പിത്താനുമല്ലാതെ മറ്റാർക്കും തീരുമാനമെടുക്കാനാവില്ല; ന്യായാധിപന്റെ തിരഞ്ഞെടുപ്പും വിധിനിർണയവും ജനങ്ങളെ ഏൽപ്പിയ്ക്കുന്നതു തീർത്തും അനുചിതമായിരിയ്ക്കും'.

സ്ഥായിയായ സാമ്പത്തികഭദ്രത ഉറപ്പു വരുത്താൻ കഴിയാത്തതാണു പ്രഭുത്വവാഴ്ചയുടെ പ്രായോഗികമായൊരു വിഷമത; ദിനംപ്രതി ഉയർന്നുവരുന്ന പുത്തൻപണക്കാരുടെ ഉപജാപങ്ങൾക്കനുസരിച്ച് ഭരണാധികാരം വലിയൊരു വിലപേശലിനു വിധേയമാകും; 'ഉന്നതപദവികൾ പണം കൊടുത്തു വാങ്ങുന്ന സ്ഥിതി തീരെ ആശാസ്യമല്ല. ഭരണാധിപന്റെ മികവിനേക്കാൾ ധനസ്ഥിതി വിലമതിയ്ക്കുമ്പോൾ ജനങ്ങൾ ദുരാഗ്രഹികളാകും; അധികൃതർ ആദരവോടെ കാണുന്നതെന്തും സാധാരണജനങ്ങൾ അതേപടി അനുവർത്തിക്കുമെന്നതിൽ സംശയിക്കാനില്ല (സാമൂഹ്യമനശ്ശാസ്ത്രത്തിലെ 'അഭിമാനാനുകരണം' (Prestige Imitation)! 'അതുകൊണ്ടു ശരിയായ കഴിവു വിലമതിയ്ക്കപ്പെടുന്നില്ലെങ്കിൽ പ്രഭുത്വവാഴ്ച നടക്കുന്നതായി പറയാനുമാവില്ല'.

ധനാഢ്യരുടെ ഭരണത്തിനെതിരെ നടക്കുന്ന വിപ്ലവഫലമായാണു ജനാധിപത്യം പ്രത്യക്ഷപ്പെടുന്നത്. 'ഭരണവർഗത്തിനിടയിൽ നിലനിൽക്കുന്ന അമിതമായ ലാഭേച്ഛ അവരുടെ സംഖ്യാബലം സാരമായി കുറയ്ക്കും (കാറൽ മാർക്സിന്റെ പേരിലുള്ള 'മദ്ധ്യവർഗനിരാക

രണം' (Elimination of Middle Class)); അതു സാധാരണജനങ്ങൾക്കു ശക്തി പകർന്നു 'ധനാഢ്യഭരണ'ത്തെ നിഷ്ക്കാസനം ചെയ്തു ജനാധിപത്യം സ്ഥാപിക്കാൻ സഹായിക്കുന്നു'. ഈ 'ദരിദ്രഭരണ'ത്തിനു പല പ്രത്യേകതകളുമുണ്ട്. 'അതാതു വിഷയങ്ങളിൽ അറിവു നേടിയവരുടെ സവിശേഷജ്ഞാനത്തേക്കാൾ ജനങ്ങളുടെ പൊതുവായ കാഴ്ചപ്പാടു മിക്ക തീരുമാനങ്ങളേയും ഗുണപരമായി സ്വാധീനിക്കും; കവിതയുടെ മികവു കവികളല്ല, വായനക്കാരാണു വിലയിരുത്തേണ്ടത്; വീടിന്റെ നിർമ്മാതാവിനല്ല, ഉടമസ്ഥനും അന്തേവാസിയുമാണു വീടിന്റെ സൗകര്യങ്ങളെക്കുറിച്ചു പറയാൻ കഴിയുന്നത്; പാചകക്കാരല്ല, അതിഥികളാണു സദ്യയുടെ രുചി വാഴ്ത്തേണ്ടത്. മാത്രമല്ല, അഴിമതിയുടെ രോഗം ഭൂരിപക്ഷത്തേക്കാൾ ന്യൂനപക്ഷത്തെയാണു കൂടുതൽ ബാധിക്കാൻ സാദ്ധ്യത; രണ്ടോ മൂന്നോ വിഷത്തുള്ളികൊണ്ടു മലിനമാക്കാൻ കഴിയാത്ത വലിയൊരു ജലസംഭരണിയാണത്. വികാരാവേശങ്ങൾക്കു വളരെ പെട്ടെന്നു വഴിപ്പെടുന്നതുകൊണ്ട് വ്യക്തിയുടെ തീരുമാനങ്ങൾ തെറ്റിപ്പോകാം; പക്ഷേ, ഒരുകൂട്ടം ജനങ്ങൾ ഒരുപോലെ വികാരങ്ങൾക്കു വഴിപ്പെടുമെന്നു കരുതാനാവില്ല'. (ലേബോണിനെപ്പോലെ പല സാമൂഹ്യശാസ്ത്രജ്ഞരും ഇതിനു നേർവിപരീതമായ ചിന്താഗതിയാണു പുലർത്തുന്നത്).

എങ്കിലും പ്രഭുത്വവാഴ്ചയേക്കാൾ തരംതാഴ്ന്നതാണു ജനാധിപത്യം. സമത്വത്തിന്റെ ഒരു കപടധാരണയിലാണു ജനാധിപത്യം നിലനിൽക്കുന്നത്. നിയമത്തിനു മുമ്പിൽ സമന്മാരാണെന്ന സങ്കൽപ്പം മറ്റെല്ലാ മേഖലകളിലും പ്രകടമാണെന്നു കരുതാനാവില്ല; കേവലമായ സമത്വഭാവനയിൽ സ്വാതന്ത്ര്യം കൂടി ഉൾപ്പെടുന്നുണ്ട്. സംഖ്യാബലം കൃത്രിമമായി പെരുപ്പിക്കാനുള്ള കൗശലങ്ങൾ നിരവധിയുള്ളതുകൊണ്ട്, കഴിവുകൾ അവഗണിക്കപ്പെടാനുള്ള സാദ്ധ്യത കൂടുതലായിരിക്കും. തെറ്റിദ്ധാരണകൾക്ക് അനായാസം വഴിപ്പെടുന്നവരും ചഞ്ചലപ്രകൃതരുമായ ജനങ്ങളുടെ സമ്മതിദാനാവകാശം നല്ല വിദ്യാഭ്യാസമുള്ളവർക്കു മാത്രമായിരിക്കണം. പ്രഭുത്വവാഴ്ചയും ജനാധിപത്യവും

തമ്മിലുള്ള ഒരു സമന്വയമാണു യഥാർത്ഥത്തിൽ നമുക്കു വേണ്ടത്.

ഭരണസംവിധാനം ഭരണഘടനക്കു വിധേയമായി നിൽക്കുമ്പോഴാണു സത്യത്തിൽ സന്തോഷകരമായ ഈ സമന്വയം സാക്ഷാത്കരിക്കപ്പെടുന്നത്. വിദ്യാഭ്യാസത്തിനു പതിവിലേറെ പ്രാധാന്യം നൽകുന്ന ഈ സംവിധാനം നല്ലതെന്നു പറയാനാവില്ലെങ്കിലും പ്രായോഗികമായ മികവു പുലർത്താതിരിക്കില്ല. 'ഓരോ രാജ്യത്തിനും യോജിച്ച ഭരണഘടനയും ജനങ്ങളുടെ സ്വസ്ഥജീവിതവും സംബന്ധിച്ച് നിരന്തരം ആരാഞ്ഞുകൊണ്ടിരിക്കണം; ജനങ്ങൾക്കു പൊതുവേ അപ്രാപ്യമായ മാനദണ്ഡങ്ങളും സാഹചര്യങ്ങളെ അമിതമായി ആശ്രയിക്കുന്ന വിദ്യാഭ്യാസവും വെറും വ്യാമോഹങ്ങളായല്ലാതെ ഒരു ആദർശരാഷ്ട്രത്തിൽ പ്രായോഗികമാക്കാവുന്നവയല്ല; മറിച്ച്, ഭൂരിപക്ഷത്തിനു സമാധാനപരമായി ജീവിക്കാനുള്ള സാഹചര്യങ്ങളും സ്വാഭാവികമായി രൂപവൽക്കരിക്കപ്പെടുന്ന ഒരു ഭരണസംവിധാനവുമാണു നാം ലക്ഷ്യമാക്കേണ്ടത്'. 'നിലവിലെ ഭരണകൂടത്തിന്റെ തുടർച്ച ജനങ്ങൾ ആഗ്രഹിക്കുന്നുണ്ടെങ്കിൽ അതാണനുയോജ്യമെന്ന ചിന്തയ്ക്കു മുൻഗണന നൽകി പ്രായോഗികമായൊരു നിലപാടാണു നാം സ്വീകരിക്കേണ്ടത്. സംഖ്യാബലത്തിലും സമ്പത്സമൃദ്ധിയിലും സൈനികശക്തിയിലും രാഷ്ട്രീയമായ പക്വതയിലും മാത്രമല്ല, അവയുടെ സമഞ്ജസമായ സമന്വയത്തിലാണു യഥാർത്ഥശക്തിയെന്നു നാം തിരിച്ചറിയണം; അതുകൊണ്ടു 'സ്വാതന്ത്ര്യത്തിനും സമ്പത്തിനും സംസ്കാരത്തിനും തുല്യമായി സംഖ്യാബലത്തിന്റെ അധികാരവും വിലകൽപ്പിക്കേണ്ടതാണ്'. അപ്പോൾ ഭരണഘടനയ്ക്കു വിധേയമായി നിൽക്കുന്ന ഈ സംവിധാനത്തെ സാമ്പത്തികമായി താങ്ങിനിർത്താൻ കഴിവുള്ള കൂട്ടരെ നാമെങ്ങനെ കണ്ടെത്തും? ഭരണഘടനാബദ്ധമായ ഭരണം ജനാധിപത്യത്തിനും പ്രഭുത്വവാഴ്ചയ്ക്കുമിടയിലുള്ള മദ്ധ്യമാർഗമാണെന്നതുപോലെ, ഇവിടേയും ഒരു മദ്ധ്യവർഗസമൂഹത്തിലാണു നാം ചെന്നെത്തിനിൽക്കുന്നത്. അധികാരത്തിന്റെ പാത സുഗമവും സുതാര്യവുമായാൽ രാജ്യത്തു ജനാധിപത്യം പുലരുമെന്നതന്നെ നമുക്കുറപ്പിക്കാം. രാഷ്ട്രീയാധികാരത്തെ സംബന്ധിച്ച ഈ ചിരന്തനപ്രശ്നം

എങ്ങനെ ഒരേയൊരു നിഗമനത്തിലാണ നാമെപ്പോഴും ചെന്നു ചേരു ന്നത്: ലക്ഷ്യവും കാഴ്ചപ്പാടുകളും രൂപീകരിക്കുന്നതു സമൂഹമായിരിക്കണം, മാർഗം തെളിക്കേണ്ടതു കഴിവും യോഗ്യതയുമുള്ള പക്വമതികളും; അവസാനം സാർവത്രികമായ ജനാധിപത്യത്തിൽ ചെന്നുനിൽക്കുമ്പോഴും അധികാരപദവി പതിരില്ലാത്തവിധം പരിപൂർണരായവരിൽത്തന്നെ പരിമിതപ്പെടുത്തണം.

**2.9. നിരൂപണാവലോകനം**

തീർത്തും നിസ്സംഗമായ ഈ തത്വചിന്തയെക്കുറിച്ചു നാമെന്തു പറയണം? ഹർഷപുളകിതരാവാൻ തക്ക യാതൊന്നും നമുക്കിതിൽ കാണാനില്ല. തികഞ്ഞ സാത്വികനായ അരിസ്റ്റോട്ടിലിനെക്കുറിച്ച് ആവേശം കൊള്ളുന്നതും നമുക്കത്ര എളുപ്പമല്ല. (ഹൊറേയ്സ് കലാകാരന്മാരോടായി പറയുന്നുണ്ട്: 'നിങ്ങൾപോലും കരയാതെ നിങ്ങൾക്കെങ്ങനെ എന്നെ കരയിയ്ക്കാൻ കഴിയും?'). അത്ഭുതവും ആരാധനയും ജനിപ്പിക്കാത്ത അരിസ്റ്റോട്ടിലിന്റെ ജീവിതാദർശം മറി കടക്കുന്നതു വളരെ സൂക്ഷിച്ചുവേണം. പ്ലേറ്റോയുടെ തീക്ഷ്ണമായ പരിഷ്ക്കരണവാഞ്ഛയും മാനവികതയോടുള്ള സ്നേഹവും അരിസ്റ്റോട്ടിലിന്റെ ചിന്തകളിൽ കാണാനില്ല. ഗുരുവിന്റെ സാഹസികതയോ അത്യുദാത്തഭാവനകളോ ശിഷ്യനു ലഭിച്ചിട്ടില്ല. പ്ലേറ്റോയുടെ സിദ്ധാന്തങ്ങൾ പഠിച്ചു കഴിഞ്ഞവർക്കു പക്ഷേ, അരിസ്റ്റോട്ടിലിന്റെ നിസ്സംഗത തുളുമ്പുന്ന ശാസ്ത്രചിന്തപോലെ ഹിതകരമായി മറ്റൊന്നും അനുഭവപ്പെടാനില്ല.

അരിസ്റ്റോട്ടിലിനെക്കുറിച്ചുള്ള വിയോജനക്കുറിപ്പുകൾതന്നെ നമുക്കാദ്യം പരിശോധിക്കാം. തർക്കശാസ്ത്രത്തോടുള്ള അദ്ദേഹത്തിന്റെ അമിതാവേശമാണ തുടക്കത്തിൽ നമുക്കലോസരം സൃഷ്ടിക്കുന്നത്. അനുമാനസിദ്ധാന്തം യുക്തിയുടെ വിശദീകരണമാകുന്നതിനു പകരം മറ്റുള്ളവരെ അനുനയിപ്പിക്കാനുള്ള പാഠങ്ങളും പരിശീലനങ്ങളുമായി മാറുന്നു; പൂർവപക്ഷത്തോടെ തുടങ്ങുന്ന യുക്തിചിന്ത സ്വാഭാവികമായ ചില നിഗമനങ്ങളിലേക്കാണ പോകുന്നതെന്നു തോന്നുമെങ്കിലും വിപുലമായ പരീക്ഷണങ്ങൾക്കും നിയന്ത്രിതമായ നിരീക്ഷണങ്ങൾ

ക്കും ശേഷം സത്യത്തിൽ സാങ്കൽപ്പികമായ ഒരു പൂർവപക്ഷത്തിലാണു ചെന്നുനിൽക്കുന്നത്; രണ്ടായിരത്തോളം വർഷങ്ങൾ കഴിഞ്ഞു ബേക്കണും വേവലും മില്ലുംപോലെ നിരവധി ചിന്തകർ അരിസ്റ്റോട്ടിലിന്റെ പൂർണചന്ദ്രനിൽ കളങ്കം കണ്ടെത്തി. പക്ഷേ തർക്കശാസ്ത്രത്തിലെ ചില ആനുഷംഗികപരാമർശങ്ങൾ മാത്രമാണവർ നീക്കം ചെയ്തതെന്നു മറന്നുപോയ നാമെത്ര മഠയരാണെന്നുകൂടി ഓർക്കുന്നതു നന്നായിരിക്കും! അങ്ങനെ നവീനമായൊരു ചിന്താപദ്ധതി സൃഷ്ടിക്കുകയും ആവശ്യമായ നിയമങ്ങൾ ആവിഷ്ക്കരിക്കുകയും ചെയ്ത അരിസ്റ്റോട്ടിലിന്റെ മഹത്വം മനുഷ്യരാശിയുടെ കാലാതിവർത്തിയായ നേട്ടങ്ങളിലൊന്നായി ഇന്നും നിലനിൽക്കുന്നുണ്ട്.

വീണ്ടും പറയട്ടെ, പ്രായോഗികമായ പരീക്ഷണങ്ങളുടെ അഭാവമായിരുന്നു അരിസ്റ്റോട്ടിലിന്റെ പ്രകൃതിശാസ്ത്രത്തെ കൃത്യമായി മനസ്സിലാക്കാൻ കഴിയാത്ത നിരീക്ഷണങ്ങളുടെ വെറുമൊരു കലവറയായി പരിമിതപ്പെടുത്തിയത്. വിവരസമാഹരണത്തിലും വർഗീകരണത്തിലും അദ്ദേഹത്തിന്റെ സവിശേഷമായ വിശകലനവൈഭവം തെളിഞ്ഞു കാണാം. കൈവെച്ച സകല മേഖലകളിലേയും വിവരങ്ങൾ തരം തിരിച്ച പ്രാമാണികമായ സൂചികാഗ്രന്ഥങ്ങൾക്കു രൂപം നൽകാൻ അദ്ദേഹത്തിനു കഴിഞ്ഞു. നിരീക്ഷണത്തോടുള്ള ഈ നൈസർഗികസിദ്ധിയുടെകൂടെ അദ്ദേഹം അദ്ധ്യാത്മവിദ്യയിൽ അസാധാരണമായ അഭിനിവേശവും പുലർത്തി; ഏതു ശാസ്ത്രമേഖലയിലേക്കും നിർവിശങ്കം കടന്നുകയറാനും സാങ്കൽപ്പികമായ ചില മുൻവിധികൾ രൂപീകരിക്കാനും ഈ ആവേശം അദ്ദേഹത്തെ പ്രലോഭിപ്പിച്ചു. അച്ചടക്കത്തിനു വഴങ്ങാത്ത ഗ്രീക്കുചിന്തകരുടെ വലിയൊരു ന്യൂനതയാണിതെന്നു പറയാം; അതിരുകൾ അളന്നു തിരിച്ച പുരോഗതിക്കു നാഴികക്കല്ലുകൾ പാകുന്ന പാരമ്പര്യം അവർക്കില്ല; പരിധികളില്ലാതെ സ്വൈരവിഹാരം നടത്തി വളരെ പെട്ടെന്നു നിഗമനങ്ങളിലേക്കു കൂപ്പു കുത്തുന്നതാണവരുടെ പ്രകൃതം. അതുകൊണ്ടു ഗ്രീക്കുതത്വചിന്ത അത്യുന്നതങ്ങളിലേക്കു പറന്നുയർന്നപ്പോൾ, ശാസ്ത്രചിന്ത വളരെ പിന്നിൽ തപ്പിത്തടഞ്ഞു നടന്നു. അതിനു നേർവിപരീതമാണു നാമിന്നു

നേരിടുന്ന വെല്ലുവിളി; വെസൂവിയസ്സിൽനിന്നൊഴുകുന്ന അഗ്നിലാവ പോലെ പ്രാമാണികമായ വിവരങ്ങൾ നാലുഭാഗത്തുനിന്നും ആരവത്തോടെ ചിതറി വീണ നമ്മെ ശ്വാസം മുട്ടിക്കുന്നു; കേന്ദ്രീകൃതമായ ചിന്തയുടേയും സമന്വയാത്മകമായ ശാസ്ത്രത്തിന്റേയും അഭാവത്തിൽ, വിവിധവിഭാഗങ്ങളായി അനുദിനം വളരുന്ന ശാസ്ത്രചിന്തയുടെ ആശയക്കുഴപ്പങ്ങളിൽപ്പെടുന്ന ആധുനികർക്കു കർത്തവ്യബോധം നഷ്ടപ്പെടുന്നു. ഒരു യഥാർത്ഥമനുഷ്യന്റെ ചില ശകലങ്ങൾ മാത്രമാണു നാമോരോരുത്തരുമെന്ന ദാരുണചിന്ത ശക്തി പ്രാപിച്ചു വരുന്നു.

തർക്കശാസ്ത്രത്തിന്റെ മറ്റൊരു പതിപ്പായി നീതിശാസ്ത്രം പിറക്കുമ്പോൾ ഒരനുമാനസിദ്ധാന്തംപോലെ അരിസ്റ്റോട്ടിലിന്റെ മാതൃകാജീവിതവും അവതരിയ്ക്കുന്നു. പെരുമാറ്റരീതി നന്നാക്കാനുള്ള ഉത്തേജകൗഷധത്തേക്കാൾ ഔചിത്യവിചാരങ്ങളുടെ ഒരു കൈപ്പുസ്തകമാണു നമുക്കദ്ദേഹം വെച്ചുനീട്ടുന്നത്. 'അമിതത്വത്തിന്റെ മിതവാദി'യെന്നൊരു നിരൂപകൻ അദ്ദേഹത്തെ വാഴ്ത്തുന്നു; തീവ്രവാദിയായ മറ്റൊരു നിരൂപകൻ നിരർത്ഥകമായ കുറേ വീൺവാക്കുകളുടെ കരുതൽശേഖരമായി അദ്ദേഹത്തിന്റെ നീതിശാസ്ത്രത്തെ കണക്കാക്കുന്നു; കേംബ്രിഡ്ജിലും ഓക്സ്ഫോർഡിലുമുള്ള വിദ്യാർത്ഥികൾ ഈ നീതിശാസ്ത്രം കമ്പോടുകമ്പു പഠിയ്ക്കാൻ നിർബന്ധിതരായതുകൊണ്ട്, ഇംഗ്ളീഷുകാരുടെമേൽ ആരോപിക്കപ്പെടുന്ന സാമ്രാജ്യത്വപരമായ പാതകങ്ങൾക്കു തക്ക പ്രായശ്ചിത്തം നേരത്തേ ചെയ്തുകഴിഞ്ഞതായി ചിലർക്കു വേണമെങ്കിൽ സമാശ്വസിയ്ക്കാം. അരിസ്റ്റോട്ടിലിന്റെ വരണ്ട വാക്കുകളിലെ ബുദ്ധിപരമായ ഹർഷോന്മാദത്തിൽ വിറ്റ്മാനിന്റെ 'ഹരിതപല്ലവങ്ങളു'ടെ (Whitmann : Leaves of Grass) തരളത ചേർത്തുവെയ്ക്കാൻ അക്കാലത്തു പലരും ശ്രമിച്ചിരിയ്ക്കാം! ബ്രിട്ടീഷ് പ്രഭുത്വത്തിന്റെ നിസ്സംഗമായ സദാചാരബോധത്തിനും ഇസ്തിരിവടിവുള്ള സങ്കൽപ്പങ്ങൾക്കും ഈ സൗമ്യചിന്തയോടു തോന്നുന്ന അടുപ്പം കണ്ടു വിസ്മയിയ്ക്കാതെ വയ്യ! അരിസ്റ്റോട്ടിലിന്റെ നീതിശാസ്ത്രത്തിൽ യാതൊരു തെറ്റുമില്ലെന്നു പണ്ഡിതരായ അദ്ധ്യാപകർ അക്കാലത്തു കരുതിയിരുന്ന

തായി മാത്യു ആർണോൾഡ് പറയുന്നു. ഏകദേശം മൂന്നൂറു വർഷത്തോളം ഈ നീതിശാസ്ത്രവും രാഷ്ട്രതന്ത്രവും ബ്രിട്ടീഷ് ഭരണതന്ത്രജ്ഞരുടെ മനസ്സു രൂപപ്പെടുത്തുന്നതിൽ സാരമായ സ്വാധീനം ചെലുത്തി; അതുകൊണ്ടു മഹത്തായ നേട്ടങ്ങൾ കൈവരിയ്ക്കാൻ കഴിഞ്ഞേക്കാം, പക്ഷേ പരുക്കനായൊരു കാര്യക്ഷമതയാണതിന്റെ മുഖമുദ്ര. അരിസ്റ്റോട്ടിലിന്റെ സാത്വികചിന്തക്കുപകരം റിപ്പബ്ളിക്കിന്റെ സൃഷ്ടിപരമായ അഭിനിവേശങ്ങളാണു ബ്രിട്ടീഷ് സാമ്രാജ്യമോഹത്തെ സ്വാധീനിച്ചിരുന്നതെങ്കിൽ എന്താകുമായിരുന്നു അനന്തരഫലം?

എന്തായാലും അരിസ്റ്റോട്ടിൽ പൂർണമായൊരു ഗ്രീക്കുകാരനായിരുന്നില്ല; ഏതൻസിനെ രാഷ്ട്രീയാസ്ഥിരതയുടെ ഈറ്റില്ലമാക്കി മാറ്റിയശേഷം ഒടുവിൽ ഏകാധിപത്യത്തിനു കാഴ്ചവെച്ച അഥീനിയക്കാരുടെ പരീക്ഷണാത്മകത അദ്ദേഹത്തെ തൊട്ടുതീണ്ടിയിട്ടില്ല. അമിതാവേശം ഒഴിവാക്കാൻ ഡെൽഫിയിലെ വെളിച്ചപ്പാടു നൽകിയ കൽപ്പന അക്ഷരംപ്രതി അദ്ദേഹം അനുസരിച്ചു. കൂർത്തു മൂർത്ത ആയുധങ്ങൾ ചെത്തിമിനുക്കുന്നതിൽ അദ്ദേഹം അതീവജാഗ്രത കാണിച്ചു. അടിമത്തത്തെ മറക്കുന്ന വിധത്തിൽ അദ്ദേഹം അരാജകത്വത്തെ ഭയപ്പെട്ടു; ആകസ്മികമായ മാറ്റങ്ങളോടു വിമുഖത ഭാവിച്ചു മിക്കവാറും മരണസദൃശമായ നിശ്ചലത അദ്ദേഹം സ്വയം വരിച്ചു. മാറ്റമില്ലായ്മ സ്ഥിരമല്ലെന്നു വിശ്വസിയ്ക്കുന്ന പരിഷ്ക്കരണവാദവും സ്ഥിരമായ മാറ്റങ്ങൾ സാവധാനമാണു വരുന്നതെന്ന യാഥാസ്ഥിതികവാദവും സാധൂകരിച്ച ഹെരാക്ലിറ്റസിന്റെ പരിവർത്തനചിന്ത അദ്ദേഹത്തെ ബാധിച്ചില്ല. നിസ്സംഗരായൊരു ന്യൂനപക്ഷത്തെയാണു പ്ലേറ്റോയുടെ കമ്മ്യൂണിസം ഉദ്ദേശിക്കുന്നതെന്നു പക്ഷേ അരിസ്റ്റോട്ടിൽ മറന്നു; സ്വകാര്യമായ സ്വത്തിന്റെ ഉപയോഗം പൊതുകാര്യങ്ങൾക്കായിരിക്കണമെന്നു പ്രഖ്യാപിയ്ക്കുന്ന അദ്ദേഹം അറിയാതെ ചെന്നുചാടുന്നതു പ്ലേറ്റോയുടെ ചിന്തയിൽത്തന്നെയാണ്. ഉൽപ്പാദനോപാധികൾ സുലഭമാകുമ്പോൾ മാത്രമേ വ്യക്തിപരമായ സ്വാതന്ത്ര്യം ഹിതകരമായി മാറുകയുള്ളൂവെന്ന സത്യം അദ്ദേഹം കണ്ടില്ല. ഉൽപ്പാദനത്തിന്റെ വർദ്ധിച്ചുവരുന്ന സങ്കീർണതകൾ ഉടമസ്ഥാവകാശത്തിന്റെ അപകടക

രമായ കേന്ദ്രീകൃതസംവിധാനത്തിലേയ്ക്കും ഒടുവിൽ അസമത്വത്തിലേക്കും സമൂഹത്തെ നയിച്ചതു നാം ചരിത്രത്തിൽ പിന്നീടു കണ്ടു.

എങ്കിലും ഏകാന്തമായൊരു മനസ്സിൽനിന്നു വന്ന ആ ചിന്താപദ്ധതികൾ ചരിത്രത്തിൽ ചെലുത്തിയ സ്വാധീനത്തെറിച്ച് ആലോചിക്കുമ്പോൾ വിമർശനങ്ങൾക്കു തീരെ പ്രസക്തിയില്ല. വിജ്ഞാനവ്യാപനത്തിനുവേണ്ടി അദ്ദേഹത്തോളം സംഭാവന നൽകിയ മറ്റൊരാളില്ല. പിന്നീടു വന്ന ഓരോ തലമുറയും അരിസ്റ്റോട്ടിലിന്റെ ചിന്തകൾ ഹൃദയത്തോടു ചേർത്തുപിടിച്ചു സത്യത്തെ കാണാൻ ശ്രമിച്ചു. ആ ചിന്തകളിൽനിന്നാണു മഹനീയമായ സംസ്ക്കാരങ്ങൾക്കു ശാസ്ത്രീയമായ പ്രചോദനം നേടാൻ കഴിഞ്ഞത്. അരിസ്റ്റോട്ടിലിന്റെ 'സിദ്ധാന്തസംഹിതകൾ' (Organon), യുക്തിപരമായ ചിന്തകളായി മാറി മധ്യകാലഘട്ടത്തെ നവീകരിയ്ക്കുന്നതിൽ വഹിച്ച പങ്ക് ചെറുതായിരുന്നില്ല. എ.ഡി. അഞ്ചാം ശതകത്തിൽ ക്രൈസ്തവസന്യാസികൾ സിറിയൻ ഭാഷയിലേയ്ക്കു പരിഭാഷപ്പെടുത്തി അറബിയിലേക്കും ഹിബ്രൂവിലേയ്ക്കും 1225-ൽ ലാറ്റിനിലേയ്ക്കും കടന്നുചെന്ന അദ്ദേഹത്തിന്റെ കൃതികൾ, പിന്നീട് തോമസ് അക്വീനാസിന്റെ സർവവിജ്ഞാനകോശതുല്യമായ സമ്പൂർണത കൈവരിച്ചു. കുരിശുയുദ്ധക്കാലത്ത് അരിസ്റ്റോട്ടിലിന്റെ ഗ്രന്ഥങ്ങളുടെ ആധികാരികമായ പകർപ്പുകൾ ലഭ്യമായി; 1453-വരെ കോൺസ്റ്റാന്റിനോപ്പിളിലെ ഗ്രീക്കുപണ്ഡിതന്മാരുടെ പക്കൽ അരിസ്റ്റോട്ടിലിന്റെ പല കൃതികളുമുണ്ടായിരുന്നു. ദൈവശാസ്ത്രത്തിൽ ബൈബിളിന്റെ സ്ഥാനമാണു സകല പ്രശ്നങ്ങൾക്കും പരിഹാരം നിർദ്ദേശിക്കുന്ന ആ ഗ്രന്ഥങ്ങൾക്കുണ്ടായിരുന്നത്. 1215-ൽ പാരീസിലെ പോപ്പിന്റെ പ്രതിനിധി അരിസ്റ്റോട്ടിലിന്റെ സിദ്ധാന്തങ്ങൾ പഠിപ്പിക്കുന്നതിൽനിന്നു ചിന്തകരെ വിലക്കി; 1231-ൽ ഗ്രിഗറി ഒൻപതാമൻ അദ്ദേഹത്തിന്റെ കൃതികൾ പരിശോധിക്കുന്നതിനൊരു സമിതിയെ നിയോഗിച്ചു; 1260-ൽ നിയമവിധേയമായി കരുതിപ്പോന്ന നിലവിലെ കാഴ്ചപ്പാടുകളിൽനിന്നൊരു ചെറിയ വ്യതിയാനംപോലും കുറ്റകരമാണെന്നു പൗരോഹിത്യസഭ തീരുമാനിച്ചു.

'ചുവപ്പും കറുപ്പും നിറമുള്ള ചട്ടകളുമായി അരിസ്റ്റോട്ടിലിന്റെ തത്വചിന്താഗ്രന്ഥങ്ങൾ കിടപ്പറയിലെ കട്ടിലിനരികിൽ സൂക്ഷിക്കുന്ന ഒരു വിദ്യാർത്ഥി' യെക്കുറിച്ച് ചോസർ പറയുന്നുണ്ട്. നരകത്തിലെ പ്രഥമ ചത്വരങ്ങളുടെ ദൃശ്യം ദാന്തെ ഇങ്ങനെയാണവതരിപ്പിയ്ക്കുന്നത് :

*'ചിന്തകരായ കുടുംബാംഗങ്ങൾക്കിടയിൽ, എല്ലാവരുടേയും ആദരവും ആരാധനയും ഏറ്റുവാങ്ങി, ലോകത്തിൽ എല്ലാവർക്കും സുപരിചിതനായ ആ മഹാഗുരുവിനെ ഞാൻ കണ്ടു; പ്ലേറ്റോയേയും, അദ്ദേഹത്തിന്റെ തൊട്ടടുത്തു സോക്രട്ടീസിനേയും ഞാനവിടെ കണ്ടു!'.*

ഒരായിരം വർഷത്തോളം സ്റ്റാഗിറേയിലെ പ്രഥമപൗരനു സമർപ്പിക്കപ്പെട്ട ആദരവിന്റെ സൂചനകൾ നമുക്ക് ഈ വരികളിൽ വ്യക്തമായി കാണാം. നൂതനമായ ശാസ്ത്രീയോപകരണങ്ങളും നിരന്തരമായ നിരീക്ഷണങ്ങളും ക്ഷമാപൂർവമായ പരീക്ഷണങ്ങളുംകൊണ്ടു ശാസ്ത്രം പുനഃസൃഷ്ടിച്ച്, ഒക്കാമിനും റാമസിനും റോജർക്കും ബേക്കണും വേണ്ട അപ്രതിരോദ്ധ്യമായ ആയുധങ്ങൾ ലഭ്യമാക്കുന്നതുവരെ അരിസ്റ്റോട്ടിലിന്റെ രാജവാഴ്ച തുടർന്നുപോന്നു. മനുഷ്യരാശിയുടെ ബുദ്ധിശക്തിയെ ഇത്രയും ദീർഘമായൊരു കാലം അടക്കിഭരിക്കാൻ അതിനുശേഷം മറ്റൊരു മനസ്സിനും കഴിഞ്ഞിട്ടില്ല.

### 2.10. അവസാനകാലജീവിതവും മരണവും

ബുദ്ധിപരമായ ഈ സാഹസികതകൾക്കിടയിൽ അരിസ്റ്റോട്ടിലിനു സ്വജീവിതംപോലും കൈകാര്യം ചെയ്യാനാവാത്തവിധം സങ്കീർണമായി മാറി. ഒരുവശത്ത്, അലക്സാണ്ടറെ ദൈവമായി കരുതാൻ വിസമ്മതിച്ച കാലിസ്തനീസിനെ (സ്വന്തം മരുമകൻ) വധശിക്ഷയ്ക്കു വിധിച്ചതിനെതിരെയുള്ള രാജപ്രതിഷേധം; മറുവശത്ത്, സ്വന്തം അധികാരമുപയോഗിച്ച് ചിന്തകരെപ്പോലും വധിയ്ക്കാൻ ശങ്കയില്ലെന്ന അലക്സാണ്ടറുടെ നിലപാട്. അതിലേറെ ഏതൻസിലെ ജനങ്ങൾക്കിടയിൽ അലക്സാണ്ടറെ പ്രതിരോധിക്കേണ്ട ബാദ്ധ്യതയും! സങ്കുചിതമായ ദേശാഭിമാനത്തേക്കാൾ ഗ്രീക്കുകാരുടെ ഒരു വിശാലസഖ്യമാണ് അദ്ദേഹം സ്വപ്നം കണ്ടിരുന്നത്; തർക്കങ്ങൾ ശാസ്ത്രചിന്തയുടെ

വളർച്ചയ്ക്കു വിഘാതം സൃഷ്ടിക്കുമെന്ന് അദ്ദേഹം വിശ്വസിച്ചു; ലോകത്തിന്റെ ഭിന്നതകൾക്കും കലുഷതകൾക്കും സിദ്ധൗഷധമായി ഗെയ്ഥേ നെപ്പോളിയനിലെന്നപോലെ ഒരു സമന്വയസാദ്ധ്യതയാണ് അരിസ്റ്റോട്ടിൽ അലക്സാണ്ടറിലും കണ്ടത്. സ്വാതന്ത്ര്യത്തിനു മുറവിളികൂട്ടുന്ന ജനരോഷം, ഏതൻസ് നഗരമദ്ധ്യത്തിൽ അരിസ്റ്റോട്ടിലിന്റെ ഒരു പ്രതിമ സ്ഥാപിയ്ക്കാൻ അലക്സാണ്ടർ തീരുമാനിച്ചതോടെ കടുത്ത പ്രതിഷേധമായി മാറി. ആ ആശയക്കുഴപ്പങ്ങളിൽ 'നീതിശാസ്ത്ര'ത്തിലൂടെ പരിചിതനായ അരിസ്റ്റോട്ടിലിന്റെ മറ്റൊരു മുഖമാണു നാം കാണുന്നത്: ശത്രുക്കൾ തീർത്ത പത്മവ്യൂഹത്തിൽകിടന്നു ധീരതയോടെ പടവെട്ടുന്ന ഒരു യോദ്ധാവായി അദ്ദേഹം മാറി. പ്ലേറ്റോയുടെ അനുയായികളും ഡെമോസ്തനീസിന്റെ വാഗ്വിലാസത്തിൽ മയങ്ങിവീണ രോഷാകുലരായ ജനവും, അരിസ്റ്റോട്ടിലിനെ മരണശിക്ഷയ്ക്കു വിധിയ്ക്കണമെന്ന ആവശ്യവുമായി മുന്നോട്ടുവന്നു.

പെട്ടെന്നു വളരെ ആകസ്മികമായി അലക്സാണ്ടർ മരണമടഞ്ഞു. (ബി.സി. 323) ദേശാഭിമാനപരമായ ആവേശങ്ങളിൽ നഗരം പ്രകമ്പനംകൊണ്ടു; ഭരണകൂടം സ്ഥാനഭ്രഷ്ടമാക്കപ്പെട്ടു; ഏതൻസ് സ്വയം സ്വാതന്ത്ര്യം പ്രഖ്യാപിച്ചു. അലക്സാണ്ടറുടെ അനന്തരാവകാശിയായ ആന്റിപ്പേറ്റർ ആ കലാപഭൂമിയിൽ തേരോട്ടം നടത്തി. മാസിഡോണിയൻ സംഘം പലായനം ചെയ്തു. പ്രാർത്ഥനയും ബലിദാനവും നിഷ്ഫലമാണെന്നു പഠിപ്പിച്ചതിന്റെപേരിൽ അരിസ്റ്റോട്ടിലിനെതിരെ കുറ്റാരോപണവുമായി മതാദ്ധ്യക്ഷന്മാർ വന്നു. സോക്രട്ടീസിനു വധശിക്ഷ വിധിച്ചവരേക്കാൾ നിഷ്ഠുരരായ ന്യായാധിപർക്കും ജനക്കൂട്ടത്തിനും മദ്ധ്യത്തിലാണു താനെന്ന് അരിസ്റ്റോട്ടിലിനു ബോദ്ധ്യപ്പെട്ടു. വളരെ ബുദ്ധിപൂർവം, തത്വചിന്തയ്ക്കെതിരെ നിൽക്കാൻ ഏതൻസിനൊരിയ്ക്കൽക്കൂടി അവസരം നൽകാതെ അദ്ദേഹം നഗരം വിട്ടു; പക്ഷേ അതു ഭീരുത്വമായിരുന്നില്ല; കുറ്റാരോപിതനു നാടു വിടാനുള്ള സ്വാതന്ത്ര്യം അന്നവിടെയുണ്ടായിരുന്നു. ചാൽസിസിലെത്തിയ അദ്ദേഹം താമസിയാതെ രോഗിയായി; തനിക്കെതിരെയുണ്ടായ ആരോപണ

ങ്ങളിൽ മനം മടുത്തു നിരാശനായ അദ്ദേഹം വിഷം കുടിച്ച് ആത്മ ഹത്യ ചെയ്തെന്നു ഡയോജിനസ് ലേർഷ്യസ് രേഖപ്പെടുത്തുന്നു. എത്ര പ്രലോഭനങ്ങളുണ്ടായാലും ഒടുവിൽ അദ്ദേഹത്തിനു മാരകമായതു രോഗബാധതന്നെയായിരുന്നു; കുറച്ചു മാസങ്ങൾക്കുശേഷം (ബി.സി. 322) ഏകാന്തവാസിയായ അരിസ്റ്റോട്ടിൽ മരണമടഞ്ഞു.

അതേ വർഷം, അതേ പ്രായത്തിൽ, അലക്സാണ്ടറുടെ എതിരാളിയായിരുന്ന ഡെമോസ്തനീസും വിഷം കുടിച്ച് ആത്മഹത്യ ചെയ്തു. പന്ത്രണ്ടു മാസത്തെ ഇടവേളയിൽ ഗ്രീസിനൊരു ഭരണാധിപനും പ്രാസംഗികനും തത്വചിന്തകനും നഷ്ടപ്പെട്ടു. ഒരിയ്ക്കൽ ഗ്രീസിനുമാത്രം അവകാശപ്പെട്ട ആ മഹത്വം, ഉദിച്ചുയർന്ന റോമൻ സാമ്രാജ്യത്വത്തിന്റെ സൂര്യപ്രഭയിൽ പതുക്കെ മാഞ്ഞുപോയി; റോമിന്റെ പേരിലുണ്ടായ പ്രതാപം പക്ഷേ ചിന്തയുടെ പ്രകാശത്തേക്കാൾ അധികാരത്തിന്റെ പ്രഭാവംകൊണ്ടാണു ലോകമറിഞ്ഞത്. പിന്നീട് ആ പ്രതാപവും ക്ഷയിച്ചു, പ്രകാശവും മങ്ങിപ്പോയി. അതിനുശേഷം ഏതാണ്ട് ആയിരം വർഷക്കാലത്തോളം യൂറോപ്പ് അന്ധകാരമയമായ അന്തരീക്ഷത്തിൽ തപ്പിത്തടഞ്ഞു. തത്വചിന്തയുടെ ഉയിർത്തെഴുന്നേൽപ്പിനുവേണ്ടി ലോകം കാത്തിരുന്നു.

===

# മൂന്ന് : ഫ്രാൻസിസ് ബേക്കൺ

**3.1. അരിസ്റ്റോട്ടിലിൽനിന്നു നവോത്ഥാനകാലംവരെ**

കലയേയും തത്വചിന്തയേയും മാതൃനിർവിശേഷം സംരക്ഷിച്ചു പോന്ന രാഷ്ട്രീയനേതൃത്വം ബി.സി. അഞ്ചാംശതകത്തിലെ യുദ്ധത്തിൽ സ്പാർട്ടയ്ക്കു കീഴ്പ്പെട്ടതോടെ ഊർജ്ജസ്വലവും സ്വതന്ത്രവുമായിരുന്ന ഏതൻസിന്റെ സാംസ്കാരികാന്തരീക്ഷം ക്ഷയോന്മുഖമായി. വിശ്വസ്തശിഷ്യനായ പ്ലേറ്റോയെ അനാഥനും ഏകാകിയുമാക്കി ബി.സി. 399-ൽ സോക്രട്ടീസ് വധശിക്ഷക്കു വിധേയനായപ്പോൾ സത്യത്തിൽ ഏതൻസിന്റെ ആത്മാവാണു മണ്മറഞ്ഞത്. ബി.സി.338-ൽ ച്സെറോണിയയിൽവെച്ചു ഫിലിപ്പുരാജാവ് ഏതൻസിനെ തോൽപ്പിക്കുകയും മൂന്നുവർഷം കഴിഞ്ഞു തീബ്സ് നഗരം അലക്സാണ്ടർ ചുട്ടു ചാമ്പലാക്കുകയും ചെയ്തപ്പോൾ, ഏതൻസിന്റെ ഭരണപരവും ചിന്താപരവുമായ സ്വാതന്ത്ര്യം നിശ്ശേഷം നശിച്ചു. ഗ്രീക്കുചിന്തയുടെ ആധികാരികവക്താവായി മാസിഡോണിയക്കാരനായ അരിസ്റ്റോട്ടിൽ വന്നതു വടക്കു നിന്നു കുടിയേറിയ വീരയുവത്വത്തിനു കീഴിൽ ഗ്രീസിനു സംഭവിച്ച രാഷ്ട്രീയവിധേയത്വം കൂടിയാണു പ്രതിഫലിപ്പിക്കുന്നത്.

ബി.സി.323-ലെ അലക്സാണ്ടറുടെ ആകസ്മികമരണം, ഗ്രീസിന്റെ ഈ അപചയത്തിനു വേഗം വർദ്ധിപ്പിച്ചു. അരിസ്റ്റോട്ടിലിന്റെ അതിവിദഗ്ദ്ധമായ അദ്ധ്യാപനംകൊണ്ടുപോലും പ്രാകൃതത്വം വിട്ടു പോകാതിരുന്ന ആ യുവരാജാവു പക്ഷേ, ഗ്രീസിന്റെ സമ്പന്നമായ സാംസ്കാരികപൈതൃകത്തെ ആദരിക്കാൻ പഠിച്ചിരുന്നു. മാത്രമല്ല, വിജയകരമായ ചില സൈനികനീക്കങ്ങൾ വഴി ആ സാംസ്കാരികമേന്മ പൗരസ്ത്യദേശങ്ങളിലേക്കു വ്യാപിപ്പിയ്ക്കാനും അദ്ദേഹം ശ്രമിച്ചു. ഗ്രീസിന്റെ വ്യാപാരമേഖലയിൽ അഭൂതപൂർവമായുണ്ടായ വികസനവും വാണി

ജ്യകേന്ദ്രങ്ങളുടെ എണ്ണത്തിൽ ക്രമാതീതമായുണ്ടായ വർദ്ധനവും ഒരു ഗ്രീക്കുസാമ്രാജ്യത്വത്തിന്റെ സിരാകേന്ദ്രമായി വളരാൻതക്ക സാമ്പത്തികഭദ്രത ഏഷ്യാമൈനറിനു നേടിക്കൊടുത്തു. തിരക്കേറിയ ആ വാണിജ്യകവാടങ്ങളിലൂടെ പലവിധത്തിലുമുള്ള ചരക്കുകളോടൊപ്പം ഗ്രീക്കുചിന്താധാരകളും പടർന്നുപരന്നു ലോകം കീഴടക്കുമെന്നു രാജാവ് പ്രതീക്ഷിച്ചു. പൗരസ്ത്യമനസ്സിന്റെ സഹജമായ നിർമ്മമതയും പ്രതിരോധാത്മകതയും, സംസ്കാരത്തിന്റെ ആഴവും പരപ്പും, അലക്സാണ്ടറിനു പക്ഷേ കൃത്യമായി അളക്കാൻ കഴിഞ്ഞില്ല. പരമ്പരാഗതമായ ആചാരവിശ്വാസങ്ങളിൽ അചഞ്ചലമായി അടിയുറച്ചു നിൽക്കുമ്പോൾത്തന്നെ ലോകമെങ്ങും പടർന്നുപന്തലിച്ച ഒരു സംസ്കാരത്തിനുമേൽ താരതമ്യേന അപക്വമായ ഗ്രീക്കുസംസ്കാരവും ചിന്തയും അടിച്ചേൽപ്പിക്കാമെന്ന വ്യാമോഹം അലക്സാണ്ടറുടെ കൗമാരസഹജമായൊരു മതിഭ്രമം മാത്രമായിരുന്നു. ഏഷ്യയുടെ വിസ്മയകരമായ വ്യാപ്തി ഗ്രീസിന്റെ ബുദ്ധികൗശലത്തിനു വഴങ്ങുന്നതല്ലെന്നു വളരെ താമസിയാതെ തെളിഞ്ഞു. യുദ്ധത്തിന്റെ വിജയനിമിഷങ്ങളിൽത്തന്നെ പൗരസ്ത്യസംസ്കാരത്തിന്റെ ആത്മാവിനുമുന്നിൽ അലക്സാണ്ടർ കീഴടങ്ങി. ഡേരിയസ് രാജാവിന്റെ മകളെ അദ്ദേഹം വിവാഹം ചെയ്തു; പേർഷ്യൻ കിരീടവും വേഷവിധാനങ്ങളും സ്വീകരിച്ച്, രാജാവിന്റെ ദൈവികാധികാരത്തെ സംബന്ധിച്ച പൗരസ്ത്യസങ്കൽപ്പം അതേപടി അദ്ദേഹം യൂറോപ്പിലേയ്ക്കു കൊണ്ടുവന്നു; മാത്രമല്ല, മഹനീയമായ പൗരസ്ത്യശൈലിയിൽ, സ്വയമൊരു ദൈവമാണെന്നു പ്രഖ്യാപിച്ചുകൊണ്ട് അവിശ്വാസികളായ ഗ്രീക്കുകാരെ മുഴുവൻ അദ്ദേഹം വെറുപ്പിച്ചു. ജനങ്ങളൊന്നാകെ സ്വന്തം ചക്രവർത്തിയെ നോക്കി പരിഹസിയ്ക്കുമ്പോൾ അലക്സാണ്ടർ മരണമുഖത്തേയ്ക്കു കടന്നു കയറുകയായിരുന്നു!

മഹാനായ ആ ചക്രവർത്തിയുടെ ക്ഷീണശരീരത്തിലേയ്ക്കു സൂക്ഷ്മതയോടെ ആവേശിച്ച പൗരസ്ത്യചൈതന്യം, അദ്ദേഹംതന്നെ തുറന്നുവെച്ച വഴിയിലൂടെ പൂർവദേശങ്ങളിലെ മതവിശ്വാസങ്ങളും അനുഷ്ഠാനപദ്ധതികളുമായി നിർബാധം ഗ്രീസിലേക്കു പ്രവഹിക്കാൻ തുടങ്ങി. അങ്ങനെ കൗമാരം മാറാത്ത യൂറോപ്യൻ മനസ്സിന്റെ പ്രതിരോധം

തകർത്തു പൗരസ്ത്യചിന്തകൾ അലയടിച്ചെത്തി. ഹെല്ലാസിലെ ദരിദ്രർക്കിടയിൽ വേരുപിടിച്ചിരുന്ന അന്ധവിശ്വാസജടിലവും യോഗാത്മകവുമായ ആസ്തിക്യബോധം കരുത്താർജ്ജിച്ചു നാലുപാടും പരന്നു. ക്ഷയോന്മുഖമായ ഗ്രീസിൽ നിഷ്ക്രിയവും നിർവികാരവുമായ പൗരസ്ത്യചിന്ത നല്ല വളക്കൂറുള്ള മണ്ണാണു കണ്ടെത്തിയത്. ഫിനീഷ്യൻ വ്യാപാരിയായ സെനോ (ബി.സി.310) ഏതൻസിനു പരിചയപ്പെടുത്തിക്കൊടുത്ത സ്റ്റോയിക്ക് തത്വചിന്ത പൗരസ്ത്യദേശങ്ങളിൽ നിന്നു നുഴഞ്ഞുകയറിയ വിശ്വാസങ്ങളിലൊന്നായിരുന്നു. നിന്ദിതരും പീഡിതരുമായവർക്കെങ്ങനെ നിരുപാധികസന്തോഷം കണ്ടെത്താൻ കഴിയുമെന്ന സൈദ്ധാന്തികചിന്തയുടെ പ്രയോഗങ്ങളായി എപ്പിക്യൂറിയനിസവും സ്റ്റോയിസിസവും വളർന്നുവന്നു. പരാജയത്തെ നിസ്സംഗതയോടെ സ്വീകരിച്ച്, ആനന്ദത്തിന്റെ മടിത്തട്ടിൽ സർവതും മറക്കുന്ന റെനന്റെ എപ്പിക്യൂറിയനിസവും ഷോപ്പൻഹോവറുടെ വിഷാദാത്മകമായ സ്റ്റോയിസിസവും പത്തൊമ്പതാം നൂറ്റാണ്ടിലെ വിഫലമായ വിപ്ലവശ്രമങ്ങൾകൊണ്ടു തകർന്നു തരിപ്പണമായ ഫ്രാൻസിന്റെ സാമൂഹ്യാവസ്ഥ കൃത്യമായിത്തന്നെ പ്രതിഫലിപ്പിച്ചു.

നീതിയുടെ ഈ വിരുദ്ധസങ്കൽപ്പങ്ങൾ ഗ്രീസിനു പുതിയതാണെന്നു പറയാനാവില്ല. മൗനിയായിരുന്ന ഹെരാക്ലിറ്റസിലും 'ചിരിക്കുന്ന ചിന്തക'നെന്നു പ്രസിദ്ധനായ ഡെമോക്രിറ്റസിലും ഈ ചിന്തകളുടെ സ്വാധീനം പ്രകടമായിരുന്നു. അതിനിടയിൽ ആന്റിസ്തെനീസും അരിസ്റ്റപ്പസും പോയ വഴി സോക്രട്ടീസിന്റെ ശിഷ്യന്മാർപോലും സന്താപവും സന്തോഷവും തേടി 'സിനിക്കു'കളും (Cynics) 'സിറിനൈക്കു'കളുമായി (Cyrenaics) മാറി; എങ്കിലും അവ പൊതുവേ വൈദേശികചിന്തകളായാണു കണക്കാക്കപ്പെട്ടത്. ആഭിജാത്യം ഒരഭിമാനമായി കൊണ്ടുനടന്ന ഗ്രീക്കുകാർ പക്ഷേ, നഗരങ്ങൾ യുദ്ധത്തീയിൽ എരിഞ്ഞടങ്ങുന്നതു കണ്ടു ഡയോജിനിസിന്റെ വാക്കുകളോർത്തു. ഏതൻസിന്റെ പൗരാണികമഹത്വം പെട്ടെന്നു പൊലിഞ്ഞതു സെനോയ്ക്കും എപ്പിക്യൂറസിനും സ്ഥാനമുറപ്പിയ്ക്കാനുള്ള സാദ്ധ്യതയും തുറന്നു.

പൗരസ്ത്യരുടെ വിധിവിശ്വാസവാദംപോലെ ഒരു നിർവികാരത യിലാണ സെനോ (Zeno) സ്വന്തം സിദ്ധാന്തം പണിഉയർത്തിയത്. അടിമത്തത്തിന താത്വികമായി യാതൊരു സാധൂകരണവുമില്ലെന്നു ബോദ്ധ്യമുണ്ടായിട്ടും അദ്ദേഹം അവരുടെമേൽ ക്രൂരമായ ദണ്ഡനമുറക ൾ നടപ്പിലാക്കി; പീഡനങ്ങൾ നിശ്ശബ്ദം സഹിക്കാൻ വിധിക്കപ്പെട്ട വരാണ തങ്ങളെന്നു നിസ്സഹായരായി ആവലാതി പറയുന്ന അടിമ കളോട്, തെറ്റുകൾക്കു ശിക്ഷ വിധിക്കേണ്ട ചുമതല സ്വയം നിറവേറ്റു ക മാത്രമാണ ചെയ്യുന്നതെന്നു നിസ്സംഗമായ ശാന്തതയോടെ അദ്ദേ ഹം മറുപടി പറയുന്നുണ്ട്. വ്യക്തിപരമായ ഇച്ഛാശക്തികൊണ്ടു വിധി നിഷേധങ്ങളെ വെല്ലുവിളിക്കുന്നതു നിഷ്ഫലമാണെന്നു ഷോപ്പൻ ഹോവർ കരുതിയതുപോലെ, നിലനിൽപ്പിനായുള്ള കഠിനയത്നത്തി ൽ പരാജയം ഭീഷണമായിത്തീരുമ്പോൾ തത്വചിന്താപരമായ നി സ്സംഗതയോടെയല്ലാതെ ജീവിതത്തെ സമീപിക്കാൻ കഴിയില്ലെന്നു സ്റ്റോയിക്ക്സിദ്ധാന്തികൾ വാദിച്ചു. സമാധാനജീവിതത്തിന്റെ രഹ സ്യം നേട്ടങ്ങളെ ആഗ്രഹങ്ങളോളം ഉയർത്തിക്കൊണ്ടു വരുന്നതില ല്ല, മറിച്ച് ആഗ്രഹങ്ങളെ നേട്ടങ്ങളോളം താഴ്ത്തിക്കൊണ്ടു വരുന്ന തിലാണെന്നവർ കരുതി. റോമൻ സ്റ്റോയിക്ക്ചിന്തകനായ സെനേ ക്ക (എ.ഡി.65) പറയുന്നു: 'ഇന്നത്തെ ദിവസം കൈവശമുള്ളതു പോ രെന്നു തോന്നുന്നുണ്ടെങ്കിൽ, ഈ ലോകം മുഴുവൻ കൈക്കലായാലും നിങ്ങളുടെ ജീവിതം ദുരിതപൂർണമായിരിക്കും'.

സെനോയെപ്പോലെ ജീവിച്ചുപോന്ന എപ്പിക്യൂറസായിരുന്നു, ഈ ചിന്താഗതിക്കൊരു പൂർവപക്ഷവുമായി രംഗത്തുവന്നത്. ഫെനെല ൺ പറയുന്നു: 'സുന്ദരമായൊരു തോട്ടം വിലയ്ക്കു വാങ്ങി, സ്വയം സ്ഥാ പിച്ച വിദ്യാലയത്തിൽ ശിഷ്യരുമായി സംവാദങ്ങളിൽ മുഴുകി, കൃഷി പ്പണി ചെയ്തു ശാന്തമായൊരു ജീവിതമായിരുന്നു, എപ്പിക്യൂറസ് നയി ച്ചിരുന്നത്. (Anatole France: The Garden of Epicurus) എല്ലാത്തരം ജനങ്ങളുമായും അദ്ദേഹം അടുപ്പം പുലർത്തിയിരുന്നു. തത്വചിന്തയേ ക്കാൾ ഉദാത്തമായി ജീവിതത്തിൽ മറ്റൊന്നുമില്ലെന്നുതന്നെ അദ്ദേ ഹം വിശ്വസിച്ചു'. നിസ്സംഗതയും നിർവികാരതയും അസാദ്ധ്യമാണെ

ന്ന ഉത്തമബോദ്ധ്യത്തിൽനിന്നാണ് അദ്ദേഹം തുടങ്ങുന്നത്. ജീവിത ത്തിലെ സകലവിധ കർമ്മങ്ങൾക്കും സ്വാഭാവികമായി ഉൾക്കൊ ള്ളാൻ കഴിയുന്ന ഒരേയൊരു ലക്ഷ്യം, സുഖാനുഭവമാണെന്നും അദ്ദേ ഹം സിദ്ധാന്തിച്ചു. 'മറ്റേതു നന്മയേക്കാളും സ്വന്തം നന്മക്കു മുൻഗണന നൽകാനാണു പ്രകൃതി ഓരോ ജീവിയേയും പഠിപ്പിക്കുന്നത്'; സകല തും പരിത്യജിക്കുന്നതിൽ സ്റ്റോയിക്കുകൾപോലും സൂക്ഷ്മമായ ഒരാന ന്ദം അനുഭവിക്കുന്നുണ്ട്. 'സുഖാനുഭവങ്ങളിൽനിന്നു പിന്തിരിയുകയല്ല, യോജിച്ചതു തിരഞ്ഞെടുക്കുകയാണു വേണ്ടത്'. ഇന്ദ്രിയവിഷയങ്ങളേ ക്കാൾ ബുദ്ധിപരമായ ആനന്ദത്തിനു മഹത്വം നൽകുമ്പോൾ എപ്പി ക്യൂറസ് സ്വന്തം സിദ്ധാന്തത്തിൽ നിന്നുപോലും പിൻവാങ്ങുന്നുണ്ട്; ആത്മാവിനെ സദാ അലോസരപ്പെടുത്തുന്ന സുഖാനുഭവങ്ങൾക്കെ തിരെ ജാഗ്രത പാലിച്ചു തികഞ്ഞ സമചിത്തതയോടെ അവ നിർവീ ര്യമാക്കുകയാണു വേണ്ടത്. ചുരുക്കത്തിൽ, ലൗകികമായ ആനന്ദാ ന്വേഷണമല്ല, മറിച്ച് മനസ്സിന്റെ നിരുപാധികമായ ശാന്തതയും സ മാധാനവുമാണു നാം ലക്ഷ്യമാക്കേണ്ടത്; അവയെല്ലാം പക്ഷേ, സെ നോയുടെ 'നിർവികാരത'ക്കു മുമ്പിൽ സ്വയം പതറിപ്പോകുന്നുമുണ്ട്.

ബി.സി. 146-ൽ ഹെല്ലാസിനെ ആക്രമിച്ചു നാമാവശേഷമാക്കാ നെത്തിയ റോമാക്കാർ, ജനങ്ങൾക്കിടയിൽ നിലനിന്ന ഈ വിരുദ്ധ ചിന്താഗതികൾ കണ്ടു പകച്ചുപോയി; പക്ഷേ, അവയെക്കുറിച്ചു ചി ന്തിയ്ക്കാൻ സമയമില്ലാതെ മറ്റു ചില യുദ്ധാവശിഷ്ടങ്ങളുടെ കൂട്ടത്തിൽ ഈ സിദ്ധാന്തങ്ങളും അവർ റോമിലേക്കു കടത്തി. വികാരങ്ങളുടെ വേലിയേറ്റത്തിനു വർഗവ്യത്യാസങ്ങളില്ല; അടിമകളെപ്പോലെ ഭര ണാധികാരികളും ചിലപ്പോൾ വിഷാദത്തിലേക്കു വഴുതിവീഴാം. അ തുകൊണ്ട് പരമാധികാരിയായിരുന്ന മാർക്കസ് അറീലിയസ് ചക്ര വർത്തിയും വെറുമൊരു പ്രജയായ എപ്പിക്യൂറസുമടക്കം റോമൻ ജന തയെ മുഴുവൻ ഹഠാദാകർഷിച്ചതു സെനോയുടെ സിദ്ധാന്തങ്ങളായി രുന്നു. സുഖാനുഭവങ്ങൾപോലും അത്യധികമായ കുറ്റബോധത്തോടെ അനുഭവിക്കുന്ന ഒരിംഗ്ലീഷുകാരനെപ്പോലെ ലുക്രീഷ്യസ്, എപ്പിക്യൂറ-

സിനെ മഹത്വവൽക്കരിക്കുക മാത്രമല്ല സ്വച്ഛന്ദമൃത്യു വരിച്ച സ്വയം പിന്തുടർന്നുപോന്ന സിദ്ധാന്തങ്ങൾ സാധൂകരിക്കുകകൂടി ചെയ്തു. 'വസ്തുതകളുടെ പ്രകൃതത്തെക്കുറിച്ചെ'ന്ന കൃതിയിൽ ആനന്ദാനുഭൂതികളെ നിന്ദാസ്തുതികളിലൂടെ അദ്ദേഹം അപലപിക്കുന്നു. സീസറിനും പോമ്പേയ്ക്കും സമകാലികനായിരുന്ന അദ്ദേഹം കലാപകലുഷിതമായൊരു കാലത്താണു ജീവിച്ചത്; സമാധാനത്തിനു വേണ്ടിയുള്ള നിരന്തര പ്രാർത്ഥന അദ്ദേഹത്തിന്റെ കൃതികളിൽ കാതരത്വത്തോടെ മുഴങ്ങുന്നുണ്ട്. മതപരമായ ഭീതികളും വിലക്കുകളുംകൊണ്ടു വിഹ്വലമനസ്കനായ ഒരു യുവാവായിരുന്നു, ലുക്രീഷ്യസ്; ഈ ലൗകികജീവിതമല്ലാതെ മറ്റൊരു നരകവും എപ്പിക്യൂറിയൻ ചിന്തയിൽ മുഴുകുന്ന സാത്വികരല്ലാതെ മറ്റൊരു ദൈവവുമില്ലെന്നു വായനക്കാരെ അദ്ദേഹം ഇടയ്ക്കിടെ ഓർമ്മിപ്പിയ്ക്കുന്നു. സ്വർഗവും നരകവും സംബന്ധിച്ച റോമാക്കാർക്കുള്ള മിഥ്യാധാരണകളെ വിട്ടുവീഴ്ചയില്ലാത്ത ഭൗതികവാദംകൊണ്ട് അദ്ദേഹം എതിർത്തു. ആത്മാവും മനസ്സും ശരീരത്തിൽനിന്നു ഭിന്നമല്ലെന്നും ശരീരത്തിന്റെ കൂടെ നശിയ്ക്കുമെന്നും ലുക്രീഷ്യസ് സിദ്ധാന്തിച്ചു. കണികകളും അന്തരീക്ഷവും പരസ്പരം ബന്ധിപ്പിക്കുന്ന നിയമങ്ങളുമല്ലാതെ സത്യത്തിൽ മറ്റൊന്നുമില്ല; ജനനവും പരിണാമവും മരണവും മാത്രമേ എന്നും എവിടേയും മാറ്റമില്ലാതെ നടക്കുന്നുള്ളൂ.

*'സ്ഥിരമെന്നു പറയാവുന്ന യാതൊന്നുമില്ല, കണികകൾ ഒന്നിനൊന്നു ചുറ്റിപ്പിണഞ്ഞു നീങ്ങിക്കൊണ്ടിരിക്കുന്നു; നാമവയ്ക്കു നാമരൂപങ്ങൾ നൽകുന്ന കാലത്തോളം അവ വളരുന്നു. പിന്നീടു പതുക്കെ കണ്ടാലറിയാനാവാത്തവിധം അവ ഉരുകിത്തീരുന്നു. അണുക്കളിൽനിന്നുത്ഭവിച്ചു താഴോട്ടിറങ്ങി വരുന്ന ഒരായിരം സൂര്യചന്ദ്രന്മാരെ ഞാൻ കാണുന്നു, വസ്തുക്കൾ സ്വയം അനാവരണം ചെയ്യപ്പെടുന്നതു ഞാനറിയുന്നു; ഈ വസ്തുക്കളും സൂര്യന്മാരും അവസാനം മഹാപ്രളയത്തിൽ മുങ്ങിപ്പോകും. ഭൂമാതാവേ, നീയും നിന്റെ സാമ്രാജ്യവും, കരയും കടലും, ഒന്നൊഴിയാതെ സകല നക്ഷത്രങ്ങളും ഈ സൗരയൂഥംപോലും, പ്രളയപ്രവാഹത്തിൽ ഒലിച്ചുപോകും. നിമിഷംപ്രതി നീ അകന്നുപോകുന്നു, സ്ഥിരമായി യാതൊന്നും നിലനിൽക്കുന്നില്ല.*

*നേർത്ത മൂടൽമഞ്ഞിൽ നിന്റെ കടലുകൾ അലിഞ്ഞുചേരുന്നു. നിലാവു പരക്കുന്ന മണൽത്തിട്ടകൾ സ്വസ്ഥാനം വെടിഞ്ഞു നീങ്ങുന്നു; പകരം അവയുടെ സ്ഥാനത്തു വെളുത്ത ഖഡ്ഗങ്ങളുമായി ഉൾക്കടലുകൾ ഊർന്നിറങ്ങുന്നു'.(Mallock : Lucretius on Life and Death).*

ജ്യോതിശ്ശാസ്ത്രപരമായി സംഭവിയ്ക്കുന്ന സ്വാഭാവികപരിണാമങ്ങളുടെ കൂട്ടത്തിൽ ജീവികളുടെ ജനനമരണങ്ങളുംകൂടി ചേർത്തു വെയ്ക്കുക:

*വൃദ്ധയായ ഭൂമാതാവ് പലതരത്തിലുമുള്ള വിചിത്രജീവികളേയും സൃഷ്ടിച്ചു; അസാധാരണമായ മുഖവും കൈകാലുകളുമുള്ളവ, ചിലതു കാലില്ലാത്തവ, ചിലതു കൈകളില്ലാത്തവ, ചിലതു വായില്ലാത്തവ, ചിലതു കണ്ണില്ലാത്തവ; ആ ഭീകരജീവികളോരോന്നും ഭൂമിയിൽ പിറന്നുവീണതു പാഴ്‌വേലകളായി; അവരുടെ വളർച്ചക്കു പ്രകൃതി വിലക്കുകളേർപ്പെടുത്തി, പൂങ്കനികൾ പക്വഫലങ്ങളാകാൻ അനുവദിയ്ക്കപ്പെട്ടില്ല, വിശപ്പു മാറ്റാൻ ഭക്ഷണമില്ലാതെ, പരസ്പരം സംഗമിക്കാൻ കഴിയാതെ; പല ജീവിവർഗങ്ങളും നിർവീര്യരായി, വംശപരമ്പര സൃഷ്ടിക്കാൻ കഴിയാതെ കടന്നുപോയി. ജീവചൈതന്യം തുടിക്കുന്നതായി നാം കാണുന്ന ഓരോ വസ്തുവിലും, ജനനം മുതൽക്കേ വംശപരിപാലനത്തിനു സഹായകമായൊരു ബലത്തിന്റെ അഥവാ കൗശലത്തിന്റെ സ്ഫുരണം കാണാം. അത്തരം ഗുണങ്ങളൊന്നും പ്രകൃതിയിൽ നിന്നു ലഭിക്കാത്ത ജീവികൾ, മറ്റുള്ളവയുടെ ക്രൂരതയ്ക്കു വഴിപ്പെട്ടു പ്രകൃതിതന്നെ വിധിക്കുന്ന വംശനാശത്തിനു വിധേയരാകും.*

വ്യക്തികളെപ്പോലെ രാഷ്ട്രങ്ങൾക്കും ജനനവും വളർച്ചയും മരണവുമുണ്ട്; ചില രാഷ്ട്രങ്ങൾ വളർന്നു പന്തലിക്കുന്ന സമയം വേറേ ചിലതു തളർന്നു തകരുന്നു; ചുരുങ്ങിയ കാലയളവിൽ തലമുറകൾക്കു മാറ്റം സംഭവിക്കുന്നു; ഓട്ടപ്പന്തയക്കാരെപ്പോലെ, ജീവിതത്തിന്റെ കെടാവിളക്കുകൾ അവർ പരസ്പരം കൈമാറുന്നു. യുദ്ധത്തിലും മരണത്തിലുമല്ല, സമാധാനത്തിലും ശാന്തതയിലുമാണു സകലതും നിർമ്മമതയോടെ നോക്കിക്കാണാനുള്ള വിവേകം കുടികൊള്ളുന്നത്. ഇവിടെ, ജീവിതത്തെക്കുറിച്ചുള്ള ആനന്ദചിന്ത മാഞ്ഞു പൊട്ടിയ ജീവിതവീ

ണ വീണ്ടും ശ്രുതിമീട്ടാനുള്ള ഒരാവേശം അലയടിയ്ക്കുന്നതു കാണാം. നർമ്മബോധമില്ലാതെ യാതൊന്നുമില്ലാത്ത ചരിത്രം, ഐതിഹാസികനായ ഈ മിതവാദിയ്ക്ക് എപ്പിക്യൂറസിന്റെ മുദ്ര ചാർത്തിക്കൊടുത്തതുപോലെ സമുചിതമായി മറ്റൊന്നും ഒരിയ്ക്കലും ചെയ്തിട്ടില്ല!

എപ്പിക്യൂറിയൻ ചിന്താഗതിക്കാരുടെ ഈ മനോഭാവത്തിനു വിരുദ്ധമായി അറീലിയസും എപ്പിക്റ്ററ്റസുംപോലുള്ള സ്റ്റോയിക്ക് പക്ഷപാതികൾ പ്രകടിപ്പിച്ച പ്രസാദാത്മകത്വം ഭാവനാതീതമായിരുന്നു! അങ്ങനെ നോക്കുമ്പോൾ, അടിമയുടെ 'ആത്മപ്രബന്ധം'പോലെ, അല്ലെങ്കിൽ ചക്രവർത്തിയുടെ 'ധ്യാനവിചാരം'പോലെ വിഷാദാത്മകമായ മറ്റൊന്നും സാഹിത്യത്തിലുണ്ടായിട്ടില്ല. 'സ്വയമേവ വന്നു വീഴുന്ന സംഭവങ്ങളിലൊന്നു തിരഞ്ഞെടുക്കുകയല്ല, മറിച്ച് വേണ്ടതു വരുത്താനുള്ള വഴികളാണു നാമാരായേണ്ടത്; അതുമാത്രമാണു ജീവിതത്തെ പുരോഗതിയിലേക്കു നയിക്കുക.' ഇത്തരത്തിൽ സ്വന്തം ഭാവി സ്വയം നിർണയിച്ച് ആർക്കും പരമാധികാരിയായി മാറാം! കഥ ഇങ്ങനെ തുടരുന്നു: എപ്പിക്റ്ററ്റസിനോടു ക്രൂരമായി പെരുമാറിയ യജമാനൻ ഒരു ദിവസം നേരമ്പോക്കിനായി അവന്റെ കാൽ പിടിച്ചു ഞെരിച്ചു; അക്ഷോഭ്യനായി എപ്പിക്റ്ററ്റസ് പറഞ്ഞു, 'ഇനിയുമിതു തുടർന്നാൽ ഒരുപക്ഷേ എന്റെ കാൽ ഒടിഞ്ഞു പോയേക്കും'. കേൾക്കാത്ത ഭാവത്തിൽ യജമാനൻ കൃത്യമാവർത്തിച്ചപ്പോൾ കാലൊടിഞ്ഞ എപ്പിക്റ്ററ്റസ് തെല്ലും കൂസലില്ലാതെ പ്രതിവചിച്ചു: 'കാലൊടിയാനുള്ള സാദ്ധ്യത നേരത്തേ ഞാൻ പറഞ്ഞതാണല്ലോ!'. ദസ്തയേവ്സ്കിയുടെ കഥാപാത്രങ്ങളെപ്പോലെ, ഈ മറുപടിയിൽ ഒളിഞ്ഞിരിയ്ക്കുന്ന കുലീനത പ്രത്യേകം ശ്രദ്ധിക്കേണ്ടതുണ്ട്. 'എന്തെങ്കിലും നഷ്ടപ്പെട്ടതായി ഒരിക്കലും ചിന്തിക്കരുത്, തിരിച്ചു പോയതായി മാത്രമേ കരുതാവൂ! നിങ്ങളുടെ കുട്ടി മരിച്ചുപോയെങ്കിൽ അവൾ വന്നിടത്തേക്കു മടങ്ങിപ്പോയെന്നു കരുതുക; പിണങ്ങിപ്പോയ ഭാര്യ സ്വന്തം വീട്ടിൽത്തന്നെ തിരിച്ചെത്തും; അന്യാധീനപ്പെട്ട കൃഷിഭൂമി യഥാർത്ഥാവകാശിയുടെ പക്കൽ ചെന്നുചേർന്നതായി കരുതണം!'. ഇത്തരം ചിന്തകളിൽ ക്രൈസ്തവമായൊരു സ്വാധീനവും നമുക്കു കാണാം. സ്റ്റോയിക്ക്സിദ്ധാന്ത

ങ്ങളിലെ വ്യക്തിപരമായ ആത്മനിഷേധവും സമത്വാധിഷ്ഠിതമായ കമ്മ്യൂണിസ്റ്റ് ആദർശവും മാത്രമല്ല ലോകാവസാനത്തെക്കുറിച്ചുള്ള ചിന്തപോലും ക്രൈസ്തവരുടെ വിശ്വാസങ്ങളിൽ വ്യക്തമായി നിഴലിക്കുന്നുണ്ട്. ഗ്രീക്ക്-റോമൻ പ്രാകൃതത്വം സ്വയമേവ ഉപേക്ഷിച്ച് പുതിയൊരു വിശ്വാസം സ്വീകരിക്കാൻ തയാറായ ഒരാളെയായാണ് നാം എപ്പിക്റ്റസിൽ കാണുന്നത്. ലുക്രീഷ്യസിന്റെ പുസ്തകത്തിനു മതപരമായൊരു പ്രാമാണികപദവിപോലും ക്രൈസ്തവസഭയുടെ ആദ്യകാലത്തു ലഭിച്ചിരുന്നു. അദ്ദേഹത്തിന്റെ 'ആത്മപ്രബന്ധ'വും അറീലിയസിന്റെ 'ധ്യാനവിചാര'ങ്ങളും കടന്നു 'ക്രിസ്തുവിന്റെ അവതാര'ത്തിലേക്കു ചെറിയ ചില ചുവടുകൾ മാത്രമേ ദൂരമുണ്ടായിരുന്നുള്ളൂ.

അതിനിടയിൽ ചരിത്രപശ്ചാത്തലം പതുക്കെ പുതിയ വേദികളിലേക്കു കടന്നു കഴിഞ്ഞിരുന്നു. മണ്ണിനു വളക്കുറില്ലാതെ റോമിൽ കൃഷിഭൂമികളപ്പാടെ തരിശാകുന്നതിനെക്കുറിച്ച് ലുക്രീഷ്യസ് പറയുന്നുണ്ട് (Simkhovitch: Toward the Understanding of Jesus). ശിഥിലമായ സാമൂഹ്യഘടനകളും ദുരഭിമാനം പൂണ്ട അധികാരകേന്ദ്രങ്ങളും സ്വയം ജീർണ്ണിച്ചതോടെ റോമൻജനത ദാരിദ്ര്യത്തിലേയ്ക്കു കൂപ്പുകുത്തി. നഗരങ്ങൾ പൊന്തക്കാടു നിറഞ്ഞ ഗ്രാമങ്ങളായി മാറി; വാണിജ്യപാതകൾ ആൾത്തിരക്കില്ലാതെ പൊട്ടിപ്പൊളിഞ്ഞു; അതിർത്തി കടന്നു വന്ന ജർമ്മൻകാരുടെ പരുഷസ്പർശമേറ്റു വിദ്യാസമ്പന്നരായ ചെറിയ കുടുംബങ്ങളിൽപ്പോലും സങ്കരവംശങ്ങൾ ജനിച്ചു തുടങ്ങി; അവിശ്വാസികളുടെ ജീവിതത്തിൽ പൗരസ്ത്യസംസ്കാരത്തിന്റെ സ്വാധീനം കൂടുതൽ പ്രകടമായി; സർവോപരി, ആരുടേയും ശ്രദ്ധയിൽപ്പെടാതെ ഭരണാധിപത്യം പോപ്പിന്റെ കൈകളിലും ചെന്നുചേർന്നു.

നൂറ്റാണ്ടുകളുടെ തുടക്കം മുതൽക്കേ ചക്രവർത്തിമാരുടെ പിന്തുണയും സംരക്ഷണവും ലഭിച്ചുപോന്ന ക്രൈസ്തവസഭ, വളരെ പെട്ടെന്നു സമ്പത്തിലും സ്വാധീനത്തിലും വളർന്നു രാജാധികാരം കവർന്നെടുക്കാൻ തുടങ്ങി. പതിമൂന്നാം നൂറ്റാണ്ടോടെ ധനികരും ദരിദ്രരുമായ വിശ്വാസികളുടെ സംഭാവനകൾകൊണ്ടു ഖജനാവു നിറഞ്ഞു കവിയു

കയും യൂറോപ്പിന്റെ മൂന്നിലൊരുഭാഗം ഭൂമി സഭയുടെ കീഴിലാവുകയും ചെയ്തു (Robinson and Beard : Outlines of European History). ഒരൊറ്റ വൻകരയിൽ മാത്രമൊതുങ്ങിയ ജനസമൂഹം അചഞ്ചലമായ മതവിശ്വാസത്തിന്റെ മാന്ത്രികപ്രഭാവംമൂലം ഒരായിരം കൊല്ലത്തോളം തികഞ്ഞ കെട്ടുറപ്പോടെ നിലനിന്നു. അതുപോലെ ഉദാത്തമായ ഒരു ശാന്തത പുലർത്താൻ കഴിഞ്ഞ മറ്റൊരു സംഘടനാസംവിധാനം അതിനു മുമ്പും പിമ്പും ലോകത്തു രൂപം കൊണ്ടിട്ടില്ല. ഈ ഐക്യബോധം എന്നെന്നേക്കും നിലനിർത്താൻ തക്ക വിധം കാലാതീതവും അമാനുഷികവുമായൊരു വിശ്വാസം അനിവാര്യമാണെന്നു സഭാമേലദ്ധ്യക്ഷന്മാർ കണ്ടറിഞ്ഞു; അങ്ങനെ മധ്യകാലയൂറോപ്പിന്റെ കൗമാരം കടന്ന മനസ്സിനു കവചം ചാർത്തിക്കൊണ്ടു നിയതവും നിശ്ചിതവുമായൊരു ആചാരപദ്ധതി ആവിഷ്ക്കരിക്കപ്പെട്ടു. മിക്കവാറും ഈ ഉരുക്കുകവചത്തിന്റെ പരിധിയ്ക്കകത്തു മാത്രമാണു പണ്ഡിതോചിതമായ തത്വചിന്താസംവാദങ്ങൾ അക്കാലത്തു നടന്നുപോന്നത്; മുൻകൂറായ നിഗമനങ്ങളും ചോദ്യം ചെയ്യപ്പെടാത്ത അനുമാനങ്ങളുമായി, സങ്കുചിതമായ അന്ധവിശ്വാസങ്ങളും യുക്തിവാദങ്ങളുമായി, ചിന്തകൾ ചുറ്റിക്കറങ്ങി. പതിമൂന്നാം നൂറ്റാണ്ടിൽ അരിസ്റ്റോട്ടിലിന്റെ കൃതികളുടെ അറബി-ജൂതപരിഭാഷകൾ വന്നതു സഭാനേതൃത്വത്തെ ഞെട്ടിയ്ക്കുകയും ചിന്തകരെ പ്രചോദിപ്പിക്കുകയും ചെയ്തു; തോമസ് അക്വിനാസിനെപ്പോലുള്ള ചിലരെ ഉപയോഗിച്ച് അരിസ്റ്റോട്ടിലിനെ ഒരു മധ്യകാലദൈവചിന്തകനായി ചിത്രീകരിയ്ക്കാനാണു സഭ അന്നു ശ്രമിച്ചത്. അതുകൊണ്ടു വിവേകമല്ല, പകരം വിവേചനബുദ്ധിയാണവർക്കു നേട്ടമായി ലഭിച്ചത്. ബേക്കൺ പറയുന്നതു നോക്കൂ: 'മനുഷ്യന്റെ യുക്തിയും ബോധവും വിഷയത്തിന്റെ ഉള്ളടക്കത്തിനു യോജിച്ച വിധത്തിൽ പരിധിക്കുള്ളിൽനിന്നുമാത്രമേ പ്രവർത്തിക്കൂ; പക്ഷേ, നിരുപാധികം തുറന്നുവിടുന്ന ചിന്തകൾ, പ്രത്യേകമൊരു ലാഭമോ സാംഗത്യമോ കണക്കാക്കാതെ അസൂയാർഹമായ അറിവിന്റെ ഒരായിരം ചിലന്തിവലകൾ സ്വയം നെയ്തുണ്ടാക്കും'. അധികം താമസിയാതെ യൂറോപ്പിന്റെ ഇച്ഛാശക്തിക്ക് ആ ഉരുക്കുകവചം പൊട്ടിച്ചു പുറത്തു ക

ടക്കേണ്ട സാഹചര്യം സംജാതമായി.

അങ്ങനെ സുദീർഘമായൊരു സഹസ്രാബ്ദത്തിന്റെ ഉഴുതുമറിച്ചിലിനു ശേഷം ഭൂമി വീണ്ടും പുഷ്കലമായി; ഉൽപ്പാദനശേഷി വർദ്ധിച്ചതോടെ മിച്ചം വന്നവ വിപണനം ചെയ്യുന്നതിനു വാണിജ്യബന്ധങ്ങൾ അനുപേക്ഷണീയമായി; വ്യാപാരത്തിനു മഹാനഗരങ്ങൾ ഉയർന്നുവന്നു; സംസ്കാരവിശേഷങ്ങൾ പുനരുജ്ജീവിപ്പിക്കാനുള്ള ശ്രമങ്ങൾക്കു തുടക്കമായി. കുരിശുയുദ്ധത്തെത്തുടർന്നു പൗരസ്ത്യദേശങ്ങളിൽ നിന്നു വന്ന ആർഭാടവസ്തുക്കളും പരമ്പരാഗതമായ സിദ്ധാന്തങ്ങളും നിലവിലെ ചിന്താഗതികൾക്കു വിരാമം കുറിച്ചു. വിലയേറിയ ചർമ്മപടത്തിനു പകരം ഈജിപ്റ്റിൽനിന്നു സുലഭമായി കടലാസ് വന്നു തുടങ്ങി. അതോടെ പുരോഹിതരുടെ കുത്തകയായി കണക്കാക്കപ്പെട്ട വിദ്യാഭ്യാസം സാർവത്രികമായി; ചെലവു കുറഞ്ഞ അച്ചടിവിദ്യയുടെ സ്ഫോടനാത്മകവും വിനാശകരവുമായ സ്വാധീനം ലോകമെമ്പാടും പരന്നു. ധൈര്യശാലികളായ നാവികർ വടക്കുനോക്കിയന്ത്രത്തിന്റെ സഹായത്തോടെ സമുദ്രങ്ങളുടെ അപാരതകളിൽ അലഞ്ഞു നടന്നു ഭൂമിയെ സംബന്ധിച്ച അജ്ഞത മറികടക്കാൻ ശ്രമിച്ചു; കൈകളിൽ ദൂരദർശിനികളുമേന്തി ക്ഷമാശീലരായ വാനനിരീക്ഷകർ നിലനിന്ന ധാരണകൾക്കപ്പുറം ആകാശത്തിന്റെ നിഗൂഢതകളും കീഴടക്കി. അവിടവിടെ, സർവകലാശാലകളിലും സന്യാസാശ്രമങ്ങളിലും ഏകാന്തസ്ഥലങ്ങളിലുമിരുന്നു പലരും നിരർത്ഥകമായ വാദങ്ങളുപേക്ഷിച്ച് പുതിയ വിഷയങ്ങളിൽ ഗവേഷണം തുടങ്ങി. ദുഷ്ടലാക്കോടെയാണെങ്കിലും വിലകുറഞ്ഞ ലോഹങ്ങൾ സ്വർണ്ണമാക്കി മാറ്റാനുള്ള പരിശ്രമത്തിൽ രാസവിദ്യ രസതന്ത്രത്തിലേക്കു കടന്നു; ജ്യോതിഷം ഉപേക്ഷിച്ച പലരും സങ്കോചപൂർവം ജ്യോതിശ്ശാസ്ത്രത്തിന്റെ പടിവാതിൽക്കൽ ചെന്നു സംശയിച്ചു നിന്നു; സംസാരിക്കുന്ന മൃഗങ്ങളുടെ കൽപ്പിതകഥകളിൽ നിന്നു ജീവശാസ്ത്രത്തിലേക്കു ചുവടുകൾ നീങ്ങി. ഈ നവോത്ഥാനം ആരംഭിച്ചതു റോജർ ബേക്കണിന്റെ നേതൃത്വത്തിലായിരുന്നു (1294); ലിയോണാർഡോയുടെ (1452-1519) അപരിമിതമായ

ധിഷണയിൽ നവോത്ഥാനചിന്താഗതി വളർന്നുവന്നു; കോപ്പർനിക്കസും (1473-1543) പിന്നീട് ഗലീലിയോയും (1564-1642) നടത്തിയ ജ്യോതിശ്ശാസ്ത്രഗവേഷണങ്ങളും, വൈദ്യുതിയേയും കാന്തികതയേയും കുറിച്ചുള്ള ഗിൽബർട്ടിന്റെ (1544-1603) കണ്ടുപിടുത്തങ്ങളും, വെസാലിയസിന്റെ (1514-1564) ശരീരശാസ്ത്രപരമായ പ്രബന്ധങ്ങളും, രക്തചംക്രമണത്തെക്കുറിച്ചുള്ള ഹാർവേയുടെ (1578-1657) സിദ്ധാന്തങ്ങളുമായി ശാസ്ത്രചിന്ത പൂർണ്ണത നേടി. വിജ്ഞാനം വളർന്നതോടെ മനുഷ്യന്റെ പ്രകൃതിയോടുള്ള ഭയം മാഞ്ഞുതുടങ്ങി; അജ്ഞാതശക്തികളെ ആരാധിക്കുന്നതിനുപകരം കീഴടക്കാനുള്ള മാർഗങ്ങൾ അവരാലോചിച്ചു. ഓരോ ജീവനും പുതിയൊരു ആത്മവിശ്വാസത്തോടെ ഉയിർത്തെഴുന്നേറ്റു; മതിലുകൾ തകർന്നു; മനുഷ്യശക്തിക്കു പരിധികളില്ലാതായി. 'സ്വർഗത്തിൽനിന്നു താഴോട്ടിറങ്ങിവന്ന ദിവ്യാവതാരങ്ങൾപോലെ ഭൂമിക്കു ചുറ്റും കറങ്ങുന്ന യാനപാത്രങ്ങളാണു നമ്മുടെ കാലത്തിന്റെ പ്രത്യാശ. 'അതീത'മെന്ന വാക്കിനു പണ്ടു പൗരാണികർ കരുതിയതിനേക്കാൾ അർത്ഥപൂർത്തി കൈവന്നു. ഓരോ മേഖലയിലും സംരംഭങ്ങൾക്കു തുടക്കം കുറിച്ച നേട്ടങ്ങളുടെ, പ്രതീക്ഷകളുടെ, ഊർജ്ജസ്വലതയുടെ കാലഘട്ടമായിരുന്നു, അത് (Bacon : The Advancement of Learning); സ്വന്തം ചൈതന്യവും പ്രതിബദ്ധതയും പ്രതിഫലിപ്പിക്കുന്ന ഒരു ശബ്ദത്തിനായി കാലം കാതോർത്തു. 'ആധുനികതയുടെ ശക്തനായ പ്രതിനിധി'യെന്നു (Payne : The Cambridge Modern History) വിശേഷിപ്പിക്കപ്പെട്ട ഫ്രാൻസിസ് ബേക്കണാണ്, ആദ്യമായി 'കാലഘട്ടത്തിന്റെ വെളിപാടുകൾക്കു കാഹളമൂതി' യൂറോപ്യൻ മനസ്സിനു പക്വത വന്നതായി പ്രഖ്യാപിച്ചത്.

### 3.2. ബേക്കണിന്റെ രാഷ്ട്രീയജീവിതം

പിതൃഗൃഹമായ ലണ്ടനിലെ യോർക്ക്ഹൗസിൽ 1561 ജനുവരി 22-നാണു ഫ്രാൻസിസ് ബേക്കൺ ജനിച്ചത്; പിതാവായ, സർ നിക്കോളാസ് ബേക്കൺ, എലിസബത്തു രാജ്ഞിയുടെ ഭരണകാലത്തു രാജകീയമുദ്രാലയത്തിലാണു ജോലി ചെയ്തിരുന്നത്. 'സർ നിക്കോ

ളാസ് വെറുമൊരു ഗുമസ്തനായിരുന്നില്ല', മെക്കാളെ പറയുന്നു, 'പക്ഷേ പ്രശസ്തിയിൽ മകൻ അച്ഛനെ മറികടന്നു!' (Macaulay : Essays). ബേക്കണിന്റെ മാതാവ്, ലേഡി ആൻ കുക്ക്, രാജ്ഞിയുടെ ധനകാര്യോപദേഷ്ടാവും ഇംഗ്ലണ്ടിലെ ഒരു പ്രമുഖകുടുംബാംഗമായ വില്യം സെസിലിന്റെ ഭാര്യാസഹോദരിയുമായിരുന്നു; മുത്തച്ഛനാകട്ടെ, എഡ്വേർഡ് ആറാമന്റെ അദ്ധ്യാപകനും. ഭാഷയിലും ദൈവശാസ്ത്രത്തിലും നിപുണയായ മാതാവ്, മതാദ്ധ്യക്ഷന്മാരുമായി ഗ്രീക്കിൽ സംവാദങ്ങൾ നടത്തിയിരുന്നു. മകന്റെ വിദ്യാഭ്യാസത്തിൽ ശ്രദ്ധിയ്ക്കാനും ആവശ്യമായ മാർഗനിർദ്ദേശങ്ങൾ നൽകാനും അവർക്കതു സഹായകമായി.

പക്ഷേ, ബേക്കണിന്റെ ഈറ്റില്ലവും പോറ്റമ്മയും ആധുനികകാലത്തു മഹനീയമായി കരുതപ്പെടുന്ന എലിസബത്തു രാജ്ഞിയുടെ ഭരണകാലമായിരുന്നു. അമേരിക്കൻ നാടുകളിലേക്കുള്ള കൂട്ടായ കുടിയേറ്റം മൂലം വ്യാപാരമേഖലയുടെ ശ്രദ്ധ മെഡിറ്ററേനിയനിൽനിന്നു മിക്കവാറും അറ്റ്ലാന്റിക്കിലേക്കു തിരിഞ്ഞുകഴിഞ്ഞു. ഒരുകാലത്തു പൗരസ്ത്യരാജ്യങ്ങളുമായി വാണിജ്യബന്ധം പുലർത്താൻ യൂറോപ്പിലെ പകുതിയിലധികം രാഷ്ട്രങ്ങളും ആശ്രയിച്ചിരുന്ന ഇറ്റലിയുടെ തുറമുഖങ്ങൾക്കു മേൽക്കോയ്മ നഷ്ടപ്പെട്ടു; സ്പെയിൻ, ഫ്രാൻസ്, ഹോ ളണ്ട്, ഇംഗ്ലണ്ട് തുടങ്ങിയ അറ്റ്ലാന്റിക്ക് രാജ്യങ്ങളുടെ പ്രാധാന്യം വർദ്ധിച്ചു; ഈ മാറ്റത്തോടെ നവോത്ഥാനകാലത്തിന്റെ ശ്രദ്ധാകേന്ദ്രങ്ങളായിരുന്ന റോമിനും ഫ്ലോറൻസിനും മിലാനിനും വെനീസിനുമുള്ള സ്ഥാനം മാഡ്രിഡും പാരീസും ആംസ്റ്റർഡാമും ലണ്ടനും ഏറ്റെടുത്തു. 1588-ൽ സ്പെയിനിന്റെ നാവികശക്തി ക്ഷയിച്ചതോടെ, ഇംഗ്ലണ്ടിന്റെ വാണിജ്യബന്ധങ്ങൾ സകല സമുദ്രങ്ങളും കടന്നു ചെന്നു; ഓരോ നഗരവും ഗാർഹികവ്യവസായങ്ങളുടെ അദ്ഭുതപൂർവമായ വളർച്ചയ്ക്കു സാക്ഷ്യം വഹിച്ചു; ഭൂമിക്കു ചുറ്റും വലംവെച്ച അവരുടെ നാവികർ അക്ഷരാർത്ഥത്തിൽത്തന്നെ അമേരിയ്ക്ക കീഴടക്കി. സ്പെൻസറുടെ കവിതയും സിഡ്നിയുടെ ഗദ്യവുമായി ഇംഗ്ലീഷ്സാഹിത്യത്തിൽ വസന്തം വിരിഞ്ഞു; ഷേയ്ക്ക്സ്പിയറും മാർലോയും ബെൻ ജോൺസണുംപോ

ലെ സർഗധനരായ കവികളുടെ നാടകാവതരണങ്ങൾകൊണ്ടു രംഗവേദികളുണർന്നു. അക്കാലത്തു പ്രതിഭയുടെ നേരിയ സ്ഫുരണമെങ്കിലുമുള്ളവർക്കു സ്വയം വളരാതിരിയ്ക്കാനാവില്ല!

പന്ത്രണ്ടാമത്തെ വയസ്സിൽ കേംബ്രിഡ്ജിലെ ട്രിനിറ്റി കോളേജിൽ പഠനം തുടങ്ങിയെങ്കിലും വിരസമായ പുസ്തകങ്ങളോടു കടുത്ത മടുപ്പുമായാണു ബേക്കൺ മൂന്നുവർഷം കഴിഞ്ഞു പുറത്തിറങ്ങിയത്; ജനങ്ങൾക്കിടയിൽ അന്നു പൊതുവേ അരിസ്റ്റോട്ടിലിനോടുണ്ടായിരുന്ന ആരാധനയോടും അദ്ദേഹത്തിനു പൊരുത്തപ്പെടാൻ കഴിഞ്ഞില്ല; പണ്ഡിതോചിതമായ തർക്കവിതർക്കങ്ങളിൽനിന്നു തത്വചിന്തയെ മുക്തമാക്കി, മനുഷ്യനന്മക്കുതകുന്നവിധം സമ്പന്നമായ ആശയങ്ങൾ ആവിഷ്ക്കരിക്കേണ്ടതിന്റെ അനിവാര്യത അദ്ദേഹം തിരിച്ചറിഞ്ഞു. അതിനിടക്കു പതിനാറു വയസ്സു മാത്രം പ്രായമുള്ള അദ്ദേഹത്തിനു ഫ്രാൻസിലെ ഇംഗ്ലീഷ് അംബാസഡറുടെ ഓഫീസിൽ ഔദ്യോഗികജീവിതം ആരംഭിക്കാനുള്ള അവസരം ലഭിച്ചു; ഗുണദോഷങ്ങൾ ശ്രദ്ധാപൂർവം വിലയിരുത്തി അദ്ദേഹമതു സ്വീകരിച്ചു. 'പ്രകൃതിയുടെ വ്യാഖ്യാന'ത്തിന്റെ (The Interpretation of Nature) മുഖവുരയിൽ, തത്വചിന്ത ഉപേക്ഷിച്ചു രാഷ്ട്രീയത്തിലേക്കു തിരിയാനുണ്ടായ തീരുമാനത്തെക്കുറിച്ചു വിവരിക്കുന്ന ഭാഗം അദ്ദേഹത്തിന്റെ നിശ്ചയദാർഢ്യവും ആത്മവിശ്വാസവും കൃത്യമായി പ്രതിഫലിപ്പിക്കുന്നുണ്ട്:

*വായുവും വെള്ളവുംപോലെ ജനജീവിതത്തിന് അത്യന്താപേക്ഷിതമായ സാമൂഹ്യനന്മ ഉറപ്പാക്കേണ്ടത് ഓരോ പൗരന്റേയും ഉത്തരവാദിത്വമാണെന്ന വസ്തുത കണക്കിലെടുത്തു ജനങ്ങൾക്കേറ്റവും ഉപകാരപ്രദമായവിധം ഏതു കർമ്മമേഖലയാണു പ്രകൃതി എനിക്കൊരുക്കിയിരിക്കുന്നതെന്നു ഞാൻ സ്വയം ചോദിച്ചു. എന്റെ ജീവിതം മനുഷ്യരാശിയുടെ സേവനത്തിനുവേണ്ടി ഉഴിഞ്ഞു വെച്ചതാണെന്ന വിശ്വാസത്തോടെ നടത്തിയ അന്വേഷണങ്ങൾക്കൊടുവിൽ, ജീവിതത്തെ സംസ്ക്കാരസമ്പന്നമാക്കുന്ന കലയും ശാസ്ത്രവുമായി ബന്ധപ്പെട്ട പ്രവർത്തനങ്ങളോളം പ്രശംസാർഹമായി മറ്റൊന്നില്ലെന്നു ഞാൻ കണ്ടെത്തി.. നിഷ്ഫലമാണെങ്കിൽപ്പോലും സവിശേഷമായൊരു ക*

ണ്ടുപിടുത്തം നടത്താൻ കഴിഞ്ഞാൽ, ആ കൈത്തിരിയുടെ പ്രകാശ ത്തിൽ മനുഷ്യപ്രകൃതിയുടെ പരിധിയും പരിമിതിയും വെളിപ്പെടുമെ ന്ന മാത്രമല്ല, അന്ധകാരമയമായ ഓരോ മുക്കും മൂലയും തിരിച്ചറിയു ന്ന സാഹസികനായ ആ വ്യക്തി, ആജന്മബന്ധനങ്ങളുടെ ചങ്ങല ക്കണ്ണികൾ മുറിച്ച മനുഷ്യമോചനത്തിനു പരിശ്രമിക്കുന്ന യോദ്ധാ വായി, മാനവസാമ്രാജ്യത്തിന്റെ ചക്രവർത്തിയായി അവരോധിക്ക പ്പെടുമെന്നു ഞാൻ കണ്ടു. കൂടാതെ സത്യാന്വേഷണത്തോടുള്ള എ ന്റെ അദമ്യമായ മോഹത്തിൽ, പല വിഷയങ്ങൾ ഒരേസമയം ഒരു പോലെ കൈകാര്യം ചെയ്തു സാദൃശ്യങ്ങൾ കണ്ടെത്താനുള്ള പ്രത്യു ൽപ്പന്നമതിത്വവും, വ്യത്യാസങ്ങൾ തിരിച്ചറിയാനുള്ള ഏകാഗ്രതയും സഹജമാണെന്നു ഞാൻ വിശ്വസിച്ചു. ഏതു വിഷയവും ആവേശപൂ ർവം പഠിക്കാനും, ഇച്ഛാശക്തിയോടെ തീരുമാനങ്ങളെടുക്കാനും, സ ഹിഷ്ണുതയോടെ മാദ്ധ്യസ്ഥത വഹിക്കാനും, മുൻകരുതലോടെ പദ്ധ തികൾ ആസൂത്രണം ചെയ്യാനും, തെറ്റിദ്ധാരണകൾ പറഞ്ഞുതീർ ക്കാനും, ആശയങ്ങൾ സനിഷ്കർഷം ക്രമീകരിക്കാനും എനിയ്ക്കറി യാം. പുതുമയോട് അമിതാവേശവും പഴമയോട് അതിരു കവിഞ്ഞ ആരാധനയും എനിക്കില്ല. ഏതു വിധത്തിലുള്ള കാപട്യവും ഞാൻ വെറുക്കുന്നു. ഇതെല്ലാമടങ്ങുന്ന എന്റെ പ്രകൃതം സത്യത്തോടു ചേർ ന്നുനിൽക്കുന്നതാണെന്നു ഞാൻ കരുതുന്നു. മാത്രമല്ല, എന്റെ ജനന വും വളർച്ചയും വിദ്യാഭ്യാസവും തത്വചിന്തയോടല്ല, രാഷ്ട്രീയത്തോടാ ണു കൂടുതൽ അടുപ്പം പുലർത്തുന്നത്: ചെറുപ്പം മുതൽക്കേ രാഷ്ട്രീയവു മായി ഇടപഴകിയാണു ഞാൻ വളർന്നു വന്നത്. യുവാക്കൾക്കിടയി ൽ സ്വാഭാവികമായ പല ചിന്തകളും എന്നെ അലട്ടാറുണ്ട്. ജീവിത ത്തിൽ മറ്റേതു ചുമതലയേക്കാളും രാജ്യത്തോടുള്ള കർത്തവ്യബോ ധം എന്റെ മനസ്സിനെ പ്രത്യേകം സ്വാധീനിക്കുന്നതായി ഞാൻ മ നസ്സിലാക്കി. ജന്മനിയോഗം സഫലീകരിക്കാനുള്ള മാർഗമായി ഉ ന്നതമായൊരു ഔദ്യോഗികപദവി സ്വീകരിക്കുന്നതു സഹായകമാ ണെന്നും ഞാൻ വിചാരിച്ചു. ഈ പ്രതീക്ഷയോടെയാണു ഞാൻ രാ

*ഷ്ട്രീയത്തിനായി സ്വയം സമർപ്പിച്ചത്.*

സർ നിക്കോളാസ് ബേക്കൺ 1579-ൽ പെട്ടെന്നു മരണമടഞ്ഞു; മകനു സ്വന്തമായൊരു എസ്റ്റേറ്റ് വാങ്ങിക്കൊടുക്കണമെന്ന അദ്ദേഹത്തിന്റെ ആഗ്രഹം ആകസ്മികമായ മരണം മൂലം നടന്നില്ല. ലണ്ടനിൽ തിരിച്ചെത്തിയ ബേക്കൺ, പതിനെട്ടാമത്തെ വയസ്സിൽ അനാഥനും നിസ്വനുമാണെന്നു സ്വയം കണ്ടറിഞ്ഞു. അക്കാലത്തെ ആഡംബരജീവിതവുമായി പരിചയപ്പെട്ടുകഴിഞ്ഞ അദ്ദേഹത്തിനു നിർബന്ധിതമായി സ്വീകരിക്കേണ്ടിവന്ന ലളിതജീവിതം പൊരുത്തപ്പെടാൻ പറ്റാത്ത ഒരനുഭവമായി. ഉപജീവനമാർഗമായി അദ്ദേഹം അഭിഭാഷകവൃത്തി തിരഞ്ഞെടുത്തു; കടബാദ്ധ്യതകളിൽനിന്നു കരകയറുന്നതിനുവേണ്ടി ഒരു നയതന്ത്രപദവി തരപ്പെടുത്താൻ ഭരണസ്വാധീനമുള്ള പല ബന്ധുക്കളേയും അദ്ദേഹം സമീപിച്ചു. ആത്മവിശ്വാസം ആവശ്യത്തിലേറെ തുളുമ്പിയ അപേക്ഷകളുടെ യാചനാസ്വരം പക്ഷേ വേണ്ടത്ര ശ്രദ്ധിക്കപ്പെട്ടില്ല. പ്രതീക്ഷിച്ച പ്രതികരണം ലഭിക്കാതിരുന്നതു ചിലപ്പോൾ സ്വന്തം കഴിവിനെ വിലകുറച്ചു കാണാൻ അദ്ദേഹമൊരിക്കലും തയാറാകാത്തതുകൊണ്ടാകാം; അല്ലെങ്കിൽ, ഭരണാധികാരികളോടു പാലിക്കേണ്ട വിധേയത്വം അദ്ദേഹത്തിന്റെ കത്തുകളിൽ പ്രതിഫലിക്കാത്തതുകൊണ്ടുമാകാം: പ്രണയത്തിലെന്നപോലെ രാഷ്ട്രീയത്തിലും സമ്പൂർണമായ ആത്മസമർപ്പണം ഒരിക്കലും ആശാസ്യമല്ല; എത്ര കൊടുത്താലും തീരാത്ത കരുതൽധനം സദാ കൈയിലുണ്ടായിരിക്കണം; കൂടാതെ പ്രതീക്ഷ നിലനിർത്തി പ്രത്യുപകാരസ്മരണ വളർത്തിയെടുക്കാനും ശ്രമിക്കണം!.

എങ്കിലും, കൈപിടിയ്ക്കാനാരുമില്ലാതെ വർഷങ്ങളുടെ പ്രയത്നഫലമായി ബേക്കൺ ഉയരങ്ങളിലേക്കു കയറിക്കൊണ്ടിരുന്നു. 1583-ൽ ടൗണ്ടണിൽനിന്ന് അദ്ദേഹം പാർലമെന്റിലേക്കു തിരഞ്ഞെടുക്കപ്പെട്ടു; നിയോജകമണ്ഡലത്തിലെ ജനങ്ങളുമായി നേരിട്ടിടപഴകി അടുത്ത തിരഞ്ഞെടുപ്പുകളിലും അദ്ദേഹം വിജയം നേടി. ചുരുങ്ങിയ വാക്കുകളിൽ വ്യക്തമായി സംസാരിക്കാനുള്ള കഴിവുകൊണ്ട് വാഗ്വിലാസമില്ലാത്ത വാഗ്മിയായി അദ്ദേഹം അറിയപ്പെട്ടു. 'ഇത്രയും വൃത്തി

യായി, വെടിപ്പായി, സംസാരിക്കുന്ന മറ്റാരും പാർലമെന്റിലില്ലെ'ന്നു ബെൻ ജോൺസൺ അഭിപ്രായപ്പെടുന്നു, 'അദ്ദേഹത്തിന്റെ സംസാര ത്തിലൊരു ശൂന്യതയോ വിടവോ കണ്ടെത്താനാവില്ല; ഓരോ പ്ര യോ ഗത്തിനും തനതായൊരു സൗകുമാര്യം കാണാം. ചുമയ്ക്കുകയോ മറ്റൊരിടത്തേക്കു ശ്രദ്ധ തിരിക്കുകയോ ചെയ്യുമ്പോൾ കേൾവിക്കാർ ക്കു തീർച്ചയായും എന്തെങ്കിലുമൊക്കെ നഷ്ടപ്പെട്ടുകഴിഞ്ഞിരിക്കും. വികാരങ്ങൾക്കു കടിഞ്ഞാണിടുന്ന സംസാരശൈലിയിൽ ആജ്ഞാ ശക്തി പക്ഷേ വ്യക്തമായി നിഴലിച്ചു. ശ്രോതാക്കളുടെ പൊതുവായ വികാരം അദ്ദേഹം പെട്ടെന്നു നിർത്തുമെന്ന ഭയം മാത്രമായിരുന്നു' (Nichol : Francis Bacon). എത്ര അസൂയാർഹമായ വാഗ്‌വൈഭവം!

പ്രണയനൈരാശ്യത്തെത്തുടർന്നു രാജ്ഞിയുടെ വിരോധിയായി മാറിയ എസെക്സിലെ പ്രഭു, ബേക്കണിന്റെ സുഹൃത്തും അഭ്യുദയകാം ക്ഷിയുമായിരുന്നു. ഔദ്യോഗികപദവി ലഭിക്കാതെ നിരാശനായിരു ന്ന ബേക്കണു സമ്മാനമായി അദ്ദേഹം ട്വിക്കൻഹാമിലെ സുന്ദരമാ യ ഒരെസ്റ്റേറ്റ് ദാനം ചെയ്തു. വിലപ്പെട്ട ആ പാരിതോഷികത്തിന്റെ പേരിൽ ബേക്കൺ എന്നെന്നും അദ്ദേഹത്തോടു കടപ്പാടു പുലർത്തു മെന്നു കരുതിയവർക്കു പക്ഷേ തെറ്റു പറ്റി. എലിസബത്തു രാജ്ഞി യെ തുറുങ്കിലടച്ചു പിന്തുടർച്ചാവകാശിയെ കിരീടധാരണം ചെയ്യിയ്ക്കാ നുള്ള വിഫലമായൊരു ഗൂഢാലോചന എസെക്സിലെ പ്രഭുവിന്റെ നേ തൃത്വത്തിൽ നടന്നു. അഭ്യുദയകാംക്ഷിയായ അദ്ദേഹത്തിന്റെ വിശ്വാ സവഞ്ചനക്കെതിരെ കടുത്ത പ്രതിഷേധവുമായി ബേക്കൺ മുന്നിട്ടിറ ങ്ങി; മാത്രമല്ല, പ്രഭുവിനോടുള്ള ഉപകാരസ്മരണയേക്കാൾ രാജ്ഞി യോടുള്ള വിശ്വസ്തതയാണു പ്രധാനമെന്നു മുന്നറിയിപ്പും നൽകി. ഒടു വിൽ കലാപം പരാജയപ്പെട്ടു പ്രഭു ബന്ധനത്തിലായി. സുഹൃത്തിനു വേണ്ടി ബേക്കൺ രാജ്ഞിയോടു നിരവധി അഭ്യർത്ഥനകൾ നട ത്തി; പക്ഷേ, 'അക്കാര്യമൊഴിച്ചു മറ്റെന്തും ആവശ്യപ്പെട്ടു കൊള്ളാൻ' പറഞ്ഞു രാജ്ഞി അദ്ദേഹത്തെ വിലക്കി; അവസാനം, കാരാഗൃഹ ത്തിൽനിന്നു മോചിതനായ പ്രഭു, വീണ്ടും സൈനികസന്നാഹവുമാ

യി വന്ന ജനങ്ങൾക്കിടയിൽ വിപ്ലവാഹ്വാനം നടത്തിയപ്പോൾ ബേക്കൺ നിസ്സഹായനായി; കലാപത്തിന്ന ശ്രമിച്ചവരെ വിചാരണ ചെയ്യാനുള്ള സമിതിയിൽ ഒരംഗമായി ബേക്കൺ നിയമിക്കപ്പെട്ടു; പ്രഭു വീണ്ടും രാജ്യദ്രോഹക്കുറ്റത്തിന്ന തടവിലായി; ആത്മസുഹൃത്തായിരുന്ന ആ മനുഷ്യനെ വിചാരണ ചെയ്യുന്നതിൽ അങ്ങനെ അദ്ദേഹത്തിന്ന സജീവമായ പങ്കു വഹിക്കേണ്ടിവന്നു.

ഒടുവിൽ പ്രഭു തെറ്റുകാരനാണെന്നു കണ്ടു വധശിക്ഷക്കു വിധിയ്ക്കപ്പെട്ടു. ഈ വിചാരണയിൽ ബേക്കൺ കൈക്കൊണ്ട നിലപാടുകൾ പക്ഷേ ജനങ്ങൾക്കു സ്വീകാര്യമായില്ല; അന്നു മുതൽ അവസരം കിട്ടിയാൽ ഉന്മൂലനാശത്തിന്ന വെമ്പി നിൽക്കുന്ന ശത്രുക്കളുടെ മദ്ധ്യത്തിലാണ് അദ്ദേഹം ജീവിച്ചുപോന്നത്. അതേസമയം, ഒരിക്കലും മതിവരാത്ത ഉൽക്കർഷേച്ഛ മൂലം അദ്ദേഹത്തിന്ന തീരെ വിശ്രമവും ലഭിക്കാറില്ല; സദാ വിഷാദിയായിരുന്ന അദ്ദേഹത്തിന്ന സാമ്പത്തിക പ്രശ്നങ്ങളും നേരിടേണ്ടി വന്നു; ആഡംബരപ്രകടനങ്ങൾ അദ്ദേഹത്തിനൊരു ശീലമായി മാറി. നാൽപ്പത്തഞ്ചാമത്തെ വയസ്സിൽ നടന്ന വിവാഹത്തിന്റെ ആർഭാടങ്ങൾക്കു വധു കൊണ്ടുവന്ന സ്ത്രീധനം മതിയായില്ല. 1598-ൽ കടക്കെണിയിൽപ്പെട്ട അദ്ദേഹം ജയിലിലായി. അപ്പോഴും സ്വകാര്യജീവിതത്തെ മറികടന്നു നിരവധി പദവികളിൽ ബേക്കൺ മുന്നേറിക്കൊണ്ടിരുന്നു. ബഹുമുഖമായ അറിവും കഴിവും അദ്ദേഹത്തെ പ്രധാനപ്പെട്ട പല സമിതികളിലും അനിവാര്യനാക്കി; പതുക്കെ ഉയർന്ന പദവികളും അദ്ദേഹത്തെ തേടിവന്നു; 1606-ൽ സോളിസിറ്ററായ ബേക്കൺ 1613-ൽ അറ്റോർണി ജനറലായി നിയമിക്കപ്പെട്ടു; 1618-ൽ അൻപത്തേഴാമത്തെ വയസ്സിൽ ചാൻസലറായും ബേക്കൺ അവരോധിതനായി.

### 3.3. ഉപന്യാസങ്ങൾ

'തത്വചിന്തകനായ ഭരണാധിപനെ'ന്ന പ്ലേറ്റോയുടെ ചിരകാലസ്വപ്നമാണു ചാൻസലറായ ബേക്കൺ സാക്ഷാത്ക്കരിച്ചത്. രാഷ്ട്രീയാധികാരത്തിലേക്കു ചുവടുവെച്ചു കയറുമ്പോൾത്തന്നെ, അദ്ദേഹം തത്വ

ചിന്തയുടെ കൊടുമുടികൾക്കൂടി കീഴടക്കുന്നുണ്ടായിരുന്നു. അഗാധമായ പാണ്ഡിത്യത്തിൽനിന്നു കറന്നെടുത്ത ആ സാഹിത്യകൃതികൾ, കലാപകലുഷിതമായൊരു രാഷ്ട്രീയജീവിതത്തിനിടയിൽ സംഭവിച്ച ആകസ്മികതയും നേരമ്പോക്കുമാണെന്നു നമുക്കു കരുതാനാവില്ല. കർമ്മനിരതവും ധ്യാനനിമഗ്നവുമായ ജീവിതരീതികളിൽ ഏതാണന്ന യോജ്യമെന്ന ചിന്ത അദ്ദേഹത്തെ സദാ അലട്ടിയിരുന്നു. അവസാനം, പൊതുജീവിതത്തേക്കാൾ സ്വകാര്യതയാണു ജന്മവാസന പരിപോഷിപ്പിക്കാനുള്ള അന്തരീക്ഷമെന്നുതന്നെ അദ്ദേഹം കണ്ടെത്തി. ദ്വിമുഖമായ ആ ദിശാബോധം ജീവിതത്തിലെ നേട്ടങ്ങളെ സാരമായി ബാധിക്കുമെന്ന ബോദ്ധ്യമുണ്ടെങ്കിലും, സെനേക്കയെപ്പോലെ ഒരേ സമയം ഭരണകർത്താവും തത്വചിന്തകനുമാകാനാണ് അദ്ദേഹം ഇഷ്ടപ്പെട്ടത്. 'ധ്യാനത്തിൽ മുഴുകുമ്പോഴോ, അതല്ല ധ്യാനാത്മകമായി കർമ്മം ചെയ്യുമ്പോഴോ എപ്പോഴാണു മനസ്സു കാര്യക്ഷമമാകുന്നതെന്നു തീർത്തു പറയാനാവില്ലെ'ന്നു ബേക്കൺ സംശയിക്കുന്നുണ്ട്. പഠനം അറിവിൽ പര്യവസാനിക്കുന്നില്ലെന്നും, പ്രവൃത്തിയിൽ പ്രതിഫലിക്കാത്ത അറിവ് പണ്ഡിതോപചാരം മാത്രമാണെന്നും അദ്ദേഹം കരുതി. 'വളരെ കൂടുതൽ സമയം പഠിക്കുന്നതു നിഷ്ക്രിയത്വമാണ്; അറിവ് ആലങ്കാരികമായി ഉപയോഗിക്കുന്നതു കാപട്യവും; സഹജമായ ധർമ്മമനുസരിച്ചു തീരുമാനമെടുക്കാൻ കഴിയുന്നതാണു വിദ്യയുടെ നർമ്മബോധം; സൂത്രശാലികൾ പഠനത്തെ പുച്ഛിക്കുന്നു, സാധാരണക്കാർ ബഹുമാനിക്കുന്നു, ബുദ്ധിമാന്മാർ ഉപയോഗിക്കുന്നു; വിദ്വാന്മാർ മറ്റുള്ളവരെ പഠിപ്പിക്കുന്നതു സ്വന്തം ആവശ്യങ്ങൾക്കല്ല, നിരീക്ഷണങ്ങളിലൂടെ നേടിയെടുക്കുന്ന വിവേകമാണത്'. ഈ പ്രസ്താവന ശുഷ്കമായ പാണ്ഡിത്യപ്രകടനങ്ങളുടെ അന്ത്യം കുറിക്കുന്നു; അതായത്, സാഹചര്യങ്ങളേയും ഉപയോഗമൂല്യങ്ങളേയും ഉൾക്കൊള്ളാനാകാത്ത വരണ്ട വിജ്ഞാനത്തെ തള്ളിപ്പറഞ്ഞു പ്രായോഗികതാവാദത്തിൽ ചെന്നു നിൽക്കുന്ന ഇംഗ്ലീഷ്തത്വചിന്തയുടെ സവിശേഷതയാണു ബേക്കൺ ഉയർത്തി കാണിക്കാൻ ശ്രമിച്ചത്. എന്നിട്ടും,

വായനയും ചിന്തകളുമില്ലാതെ ഒരു നിമിഷം അദ്ദേഹത്തിനു ചിലവഴിക്കാനായില്ല; സോക്രട്ടീസിനെ ഓർമ്മപ്പെടുത്തുന്ന വാക്കുകളിൽ ബേക്കൺ എഴുതുന്നു: 'തത്വചിന്തയില്ലാതെ എനിക്കു ജീവിതമില്ല!'; മാത്രമല്ല, 'സാഹിത്യവാസന സഹജമാണെങ്കിലും, വിധിവൈപരീത്യം മൂലം ആ ഭാവത്തിനു കടകവിരുദ്ധമായ ജീവിതം നയിക്കാൻ നിർബന്ധിതനായെ'ന്നു സ്വയം വിശേഷിപ്പിയ്ക്കുന്നുണ്ട്, അദ്ദേഹം. അതുകൊണ്ട് അദ്ദേഹത്തിന്റെ ആദ്യത്തെ പുസ്തകം 'അറിവിന്റെ പ്രകീർത്തന'മെന്ന പേരിൽ (The Praise of Knowledge : 1592) അറിയപ്പെട്ടു; പുസ്തകത്തിൽ തത്വചിന്തയോടുള്ള പ്രകടമായ ആവേശം, നേരിട്ടുള്ള ഉദ്ധരണിയിലൂടെ മാത്രമേ നമുക്കു തെളിയിയ്ക്കാനാവൂ:

*എന്റെ ഈ പ്രകീർത്തനം സമർപ്പിയ്ക്കേണ്ടതു മനുഷ്യമനസ്സിനാണ്. മനസ്സാണു മനുഷ്യൻ, വിജ്ഞാനം മനസ്സും; അറിവാണു മനുഷ്യന്റെ സ്വത്വം. ഇന്ദ്രിയസുഖങ്ങളേക്കാൾ വൈകാരികാനുഭവങ്ങളും വികാരശമനത്തേക്കാൾ ബുദ്ധിപരമായ ആനന്ദാനുഭൂതിയും നമുക്കു മഹത്വമുള്ളതായി തോന്നുന്നില്ലേ? സമ്പൂർണസംതൃപ്തി നൽകുന്ന സ്വാഭാവികസുഖം അറിവൊന്നുമാത്രമല്ലേ? സകല വിക്ഷോഭങ്ങളിൽനിന്നും മനസ്സിനെ കര കയറ്റുന്നതു വിവേകമല്ലേ? ഈ ലോകത്തു സങ്കൽപ്പങ്ങൾക്കതീതമായി എന്താണുള്ളത്? സത്യത്തേക്കാൾ എത്ര ഉയർന്ന പദവിയും മൂല്യവുമാണു നാമവയ്ക്കു നൽകുന്നത്? അനിയതമായ ഈ പാഴ്ക്കിനാവുകളും കണക്കുകൂട്ടലുമാണു പ്രമാദങ്ങളുടെ കാർമേഘങ്ങളായി നമ്മെ വലയം ചെയ്തു പ്രക്ഷുബ്ധമായ കൊടുങ്കാറ്റയർത്തുന്നത്. മനുഷ്യസഹജമായ അബദ്ധങ്ങളും പ്രകൃതിനിയമങ്ങളും കണക്കിലെടുത്തു കാലുഷ്യങ്ങൾക്കുപരി മാനസികമായൊരു ആനന്ദം കണ്ടെത്താൻ നമുക്കു കഴിയുമോ? സൃഷ്ടിപരമായ മാനങ്ങളില്ലാതെ, പരിമിതമായ ആഹ്ലാദത്തിന്റെ ഒരു കാഴ്ചപ്പാടുമാത്രമാണോ നമുക്കു സങ്കൽപ്പിക്കാവുന്നത്? മനുഷ്യപുരോഗതിക്കു തടസ്സം നിൽക്കുന്ന ഒരു സംതൃപ്തഭാവമല്ലേ, ഈ സങ്കൽപ്പം? പ്രകൃതിയുടെ മഹാപ്രദർശനശാലയിൽ സൗന്ദര്യത്തിന്റെ കൂടെ അനന്തമായ വൈവിദ്ധ്യവും നാം തിരിച്ചറിയേണ്ടതല്ലേ? സത്യം വന്ധ്യമാണോ? പ്രായോഗികമാർഗ*

*ങ്ങൾ സമുചിതമായി പരിഷ്കരിച്ച വിവിധങ്ങളായ സുഖസൗകര്യങ്ങ ളൊരുക്കി, മനുഷ്യജീവിതത്തിനു നവീനമായ മാനങ്ങൾ സൃഷ്ടിക്കാ ൻ നമുക്കു കഴിയേണ്ടതല്ലേ?*

അദ്ദേഹത്തിന്റെ ഏറ്റവും മികച്ച പുസ്തകമായ 'ഉപന്യാസങ്ങളി'ൽ (The Essays : 1597-1623) തത്വചിന്തയോടും രാഷ്ട്രീയത്തോടും ദ്വിമു ഖമായ ഒരു പ്രതിപത്തി വ്യക്തമായി പ്രതിഫലിക്കുന്നുണ്ട്. 'പൂജ്യത യും പ്രശസ്തിയു'മെന്ന ഉപന്യാസത്തിൽ സാഹിത്യവും തത്വചിന്തയും കണക്കാക്കാതെ രാഷ്ട്രീയവും സൈനികവുമായ നേട്ടങ്ങൾക്കു സക ല ബഹുമാന്യതയും ബേക്കൺ നൽകുന്നു. അതേസമയം 'സത്യത്തെ ക്കുറിച്ചു'ള്ള ഉപന്യാസത്തിൽ അദ്ദേഹം എഴുതുന്നു: 'സത്യത്തിൽ സ ത്യത്തോടുള്ള ഒരു പ്രണയാഭ്യർത്ഥനയാണു സത്യാന്വേഷണം; ആ പ്രണയത്തെ പാടിപ്പുകഴ്ത്തലാണു സത്യത്തെക്കുറിച്ചുള്ള അവബോ ധം; നാം സത്യത്തോടു പുലർത്തുന്ന വിശ്വാസമാണു മനുഷ്യപ്രകൃത ത്തിന്റെ പരമമായ നന്മ'. 'പുസ്തകങ്ങളിൽ നാം വിദ്വാന്മാരുമായി സം വദിക്കുന്നു, കർമ്മങ്ങളിൽ വിഡ്ഢികളുമായും!'; പുസ്തകങ്ങൾ തിരഞ്ഞെ ടുക്കേണ്ടതെങ്ങനെയെന്ന അറിവു കൂടി പ്രധാനമാണ്; 'ചില പുസ്തക ങ്ങൾ രുചിച്ചുനോക്കാനുള്ളതാണ്, മറ്റു ചിലതു നാവിൽ തൊടാതെ വിഴുങ്ങാനുള്ളതും; അപൂർവം ചിലതു മാത്രമാണു ചവച്ചരച്ചു രസിക്കാ നുള്ളത്;' ലോകത്തെ ദിനംപ്രതി കുളിർപ്പിക്കുകയും ദൂഷിപ്പിക്കുകയും മുക്കിത്താഴ്ത്തുകയും ചെയ്യു ന്ന ഉലികകളിലൂടെ ഒലിച്ചിറങ്ങുന്ന മഹാസ മുദ്രങ്ങളുടെ അതിസൂക്ഷ്മമായ കണികകളാണു പുസ്തകങ്ങൾ!

തികഞ്ഞ അവധാനതയോടെ പഠിച്ചുറപ്പിച്ച് ഉൾക്കൊള്ളേണ്ട ചു രുക്കം ചില പുസ്തകങ്ങളിലൊന്നായി 'ഉപന്യാസങ്ങ'ളെ നാം കാണ ണം. ശ്രദ്ധയോടെ പാകം ചെയ്തു രുചി വരുത്തിയ ചെറുവിഭവങ്ങളി ൽ അത്രയേറെ ഗുരുത്വമേറിയ പോഷകമൂല്യങ്ങൾ ഉൾക്കൊള്ളിച്ചി രിക്കുന്നതു വളരെ ദുർലഭമായിമാത്രമേ നമുക്കു കാണാൻ കഴിയൂ! ഒരു വാക്കുപോലും പാഴാക്കാത്ത അദ്ദേഹം വായനക്കാരെ സുഖിപ്പിക്കു ന്ന പ്രയോഗങ്ങൾ ഒഴിവാക്കി ചെറിയൊരു വാക്യത്തിൽ അനന്തമാ

യ അർത്ഥങ്ങൾ പകരുന്നു; ഉപന്യാസങ്ങളുടെ ഒന്നോ രണ്ടോ പേജി ൽനിന്നുതന്നെ ജീവിതപ്രശ്നങ്ങളെക്കുറിച്ച് സ്ഥിതപ്രജ്ഞമായൊരു മ നസ്സിൽനിന്നു ചിതറിവീഴുന്ന സാരശകലങ്ങൾ നമുക്കനുഭവിക്കാം. ഷേക്ക്സ്പിയറുടെ കവിതപോലെ ഉജ്ജ്വലമായൊരു ഗദ്യശൈലി സ ഹജമായതുകൊണ്ട് അവതരിക്കപ്പെടുന്ന ആശയമാണോ പ്രതിപാദ നരീതിയാണോ മികച്ചതെന്നു പറയാനാവില്ല. ഉറപ്പും ഒതുക്കവുമുള്ള മിനുക്കിയെടുത്ത ശൈലി മിക്കവാറും ടാസിറ്റസിനോടു ചേർന്നു നി ൽക്കുന്നു; ഒരുപക്ഷേ, ലാറ്റിൻ പദങ്ങളും പ്രയോഗങ്ങളും സമർത്ഥമാ യി ഇണക്കിച്ചേർക്കാൻ കഴിഞ്ഞതുകൊണ്ടാകാം ആ ശൈലിയ്ക്കൊ രു സംക്ഷിപ്തഭാവം കൈവന്നത്. പക്ഷേ, എലിസബത്തുകാലത്തി ന്റെ നൈസർഗികതയാണു ലേഖനങ്ങളിലെ രൂപകസമൃദ്ധി; ഊർ ജ്ജ സ്വലത നവോത്ഥാനകാലത്തിന്റെ പ്രതിഫലനവും; താരതമ്യ ചിന്ത ഇത്രയേറെ സാരഗർഭമായി ഉപയോഗിക്കുന്ന മറ്റൊരെഴുത്തു കാരൻ ഇംഗ്ലീഷ് സാഹിത്യത്തിലില്ല; അതാണു ബേക്കണിന്റെ ന്യൂ നതയും: രൂപകങ്ങളും സൂചനകളും അന്യാപദേശങ്ങളും തളർച്ച തോ ന്നുന്നവിധം വായനക്കാരുടെ ഓരോ നാഡിയിലും ചൂരൽപ്രഹരങ്ങ ളായി വന്നുവീഴുന്നു. ഒറ്റയിരുപ്പിൽ അധികം കഴിച്ചാൽ ദഹനക്കേടു വരുന്നതരത്തിൽ ഗുരുത്വമേറിയ ഭക്ഷണമാണ് അദ്ദേഹത്തിന്റെ ഉപ ന്യാസങ്ങൾ; പക്ഷേ, ഒരേസമയം കുറച്ചു മാത്രം ഉപയോഗിയ്ക്കുമ്പോൾ ബുദ്ധിപരമായി പകരം വെയ്ക്കാവുന്ന മറ്റൊരു പോഷകാഹാരവുമില്ല.

ആറ്റിക്കുറുക്കിയ ആ വിജ്ഞാനവിവേകസാരത്തിൽനിന്നു നാമെ ന്താണിനി ഊറ്റിയെടുക്കേണ്ടത്? മദ്ധ്യകാലതത്വചിന്തയുടെ സഹജ ഭാവങ്ങളോടു വേറിട്ടു നിൽക്കുന്നവിധത്തിൽ, എപ്പിക്യൂറിയൻ ചിന്താ ഗതിയോടു ബേക്കൺ പുലർത്തുന്ന തുറന്ന സമീപനമാണു നാം ആ ദ്യമായി കാണേണ്ടത്. 'ആഗ്രഹിക്കാൻ സാദ്ധ്യതയില്ലാത്തത് ആച രിക്കാതിരിക്കുകയും ആശങ്കപ്പെടാനിടയില്ലാത്തത് ആഗ്രഹിക്കാതി രിക്കുകയു'മെന്ന ചിന്താപരമായ പുരോഗതി, ആത്മവിശ്വാസം നഷ്ട പ്പെട്ട കാതരമായൊരു മനസ്സിന്റെ സൂചനയായി അദ്ദേഹം കണക്കാ ക്കുന്നു. വസ്തുതകളുടെ യഥാർത്ഥപ്രകൃതം മനസ്സിലാക്കാൻ ശ്രമിയ്ക്കുന്ന

തിനേക്കാൾ മാനുഷികപരിഗണനകൾക്കു പ്രാധാന്യം നൽകുന്നതു കൊണ്ടു തത്വചിന്തകരുടെ സിദ്ധാന്തങ്ങൾ തീരെ അവിശ്വസനീയ മായാണു കാണപ്പെടുന്നത്. മരണഭയത്തെ ലഘൂകരിക്കാനുള്ള ശ്രമ ങ്ങൾപോലും, ജീവിതത്തെ മരണത്തിനുമുമ്പുള്ള ഒരു തയാറെടുപ്പുമാ ത്രമായി ചിത്രീകരിച്ചു നേർവിപരീതമായ ഫലം സൃഷ്ടിക്കുന്നു. പ്രതി രോധശ്രമങ്ങൾ നീണ്ടുപോകുമ്പോൾ ശത്രു ഭീകരനാണെന്നു കരുതാ തെ വയ്യ! സ്റ്റോയിക്ക്വാദികൾ ആചരിക്കുന്ന ആത്മസംയമനംപോ ലെ ആരോഗ്യത്തിനു ഹാനികരമായി മറ്റൊന്നില്ല; നിർവികാരതയി ൽ അകാലമരണം സംഭവിച്ച ജീവിതം നീട്ടിക്കൊണ്ടുപോകുന്നതിൽ എന്തർത്ഥമാണുള്ളത്? ജന്മവാസനപോലും കണക്കിലെടുക്കാത്ത, പ്രായോഗികത തൊട്ടുതീണ്ടാത്ത സിദ്ധാന്തം കൂടിയാണത്; 'പ്രകൃതി പലപ്പോഴും മറഞ്ഞിരിക്കുന്നു, ചിലപ്പോഴൊക്കെ വെളിച്ചത്തു വരുന്നു, പക്ഷേ ഒരിക്കലും മാഞ്ഞുപോകുന്നില്ല. ബലം പ്രയോഗിക്കുമ്പോൾ കൂടുതൽ ഹിംസാത്മകമായി പ്രകൃതി പ്രതികരിക്കുന്നു; സംവാദങ്ങളും സിദ്ധാന്തങ്ങളും പ്രകൃതിയുടെ ക്ഷമ പരീക്ഷിക്കുന്നു; പ്രകൃതിയെ കീഴ് പ്പെടുത്താൻ മന:പൂർവമായ കൃത്യങ്ങൾക്കുമാത്രമേ കഴിയൂ! വളരെ ക്കാലം അദൃശ്യമായിരുന്നു പൊടുന്നനെ ഉയിർത്തെഴുന്നേൽക്കാനു ള്ള ശക്തി സഹജമായതുകൊണ്ട്, പ്രകൃതിയുടെമേൽ മനുഷ്യൻ നേടു ന്ന താൽക്കാലികവിജയം തീരെ വിശ്വസനീയമല്ല. ഈസോപ്പ് ക ഥയിൽ, പൂച്ചയിൽനിന്നു രൂപാന്തരം പ്രാപിച്ച കന്യകയെപ്പോലെ ഒരെലി തൊട്ടു മുമ്പിൽ ചാടി വീഴുന്നതുവരെമാത്രമേ പ്രകൃതി അടങ്ങി യൊതുങ്ങിയിരിക്കൂ! അതുകൊണ്ടു മനുഷ്യൻ കഴിയുന്നതും അത്തരം സന്ദർഭങ്ങൾ ഒഴിവാക്കുകയോ, അതല്ലെങ്കിൽ പ്രകൃതിയുമായി ഇട യ്ക്കിടെ സംഘർഷങ്ങളിലേർപ്പെട്ട് അത്തരം ദുരവസ്ഥകളോടു നിസ്സം ഗത പുലർത്താനുള്ള ശക്തി നേടുകയോ ചെയ്യണം. സംയമനത്തോ ടൊപ്പം അതിക്രമങ്ങൾക്കുകൂടി ശരീരത്തെ സന്നദ്ധമാക്കണമെന്നു ബേക്കൺ കരുതുന്നു; അല്ലെങ്കിൽ നിയന്ത്രണം നഷ്ടപ്പെടുന്ന നിമി ഷം, ശരീരം നിശ്ശേഷം നശിച്ചുപോകാം. എളുപ്പത്തിൽ ദഹിക്കുന്ന ഭ

ക്ഷണംമാത്രം ശീലിച്ചു പോന്നവർക്കു ഗുരുത്വഭക്ഷണം മൂലം അജീർണം ബാധിക്കാനിടയുണ്ട്! 'അക്രമങ്ങൾക്കു പ്രേരകമായ ചെറുപ്പത്തിലെ ഊർജ്ജസ്വലത വാർദ്ധക്യത്തിലും നമ്മെ പിന്തുടരും; യുവത്വം ചിലവഴിക്കുന്ന രീതിയ്ക്കനുസരിച്ചാണു പക്വത നിർണയിക്കപ്പെടുന്നത്, അതുകൊണ്ട് അമിതോപഭോഗത്തിന്റെ മടുപ്പിനേക്കാൾ വൈവിദ്ധ്യമുള്ള ഉല്ലാസങ്ങളാണു മെച്ചം'. ഉൽപ്പത്തിഗ്രന്ഥകാരനെപ്പോലെ, 'ദൈവം നട്ടുവളർത്തിയ പൂന്തോട്ടമാണു' സുസ്ഥിരമായൊരു ജീവിതത്തിലേക്കുള്ള രാജപാതയെന്നു ബേക്കൺ കരുതുന്നു; അതേസമയം വോൾട്ടയറിനെപ്പോലെ, സ്വന്തം വീടിന്റെ പിന്നാമ്പുറങ്ങൾ സംസ്കരിച്ചു സൂക്ഷിക്കേണ്ട ആവശ്യകതയും അദ്ദേഹം ചൂണ്ടിക്കാട്ടുന്നുണ്ട്.

ക്രൈസ്തവവിശ്വാസങ്ങളോടു പൂർണവിധേയത്വം ഭാവിക്കുന്നുണ്ടെങ്കിലും ഉപന്യാസങ്ങളിലെ ധാർമ്മികത (Machiavelli) മാക്കിയവല്ലിയോടാണു  കൂടുതൽ ചേർന്നു നിൽക്കുന്നത്. 'മനുഷ്യൻ ചെയ്യേണ്ടതെന്തൊക്കെയാണെന്നു നിരന്തരം ഉപദേശിക്കുന്നതിനു പകരം, അവനെന്താണു ചെയ്തുകൊണ്ടിരിക്കുന്നതെന്നു തുറന്നു പറയാൻ ധൈര്യപ്പെട്ട മാക്കിയവല്ലിയോടു നാമെന്നും കടപ്പെട്ടിരിയ്ക്കുന്നു; പാപത്തിന്റെ പ്രകൃതത്തെക്കുറിച്ച് മുൻധാരണയില്ലാതെ, പരിശുദ്ധാത്മാവിന്റെ നിഷ്കളങ്കതയും സർപ്പത്തിന്റെ വിവേകവും തമ്മിൽ യോജിപ്പിക്കുക സാദ്ധ്യമല്ല; അപ്പോൾ, നന്മ അനാഥവും അരക്ഷിതവുമായിത്തന്നെ തുടരും'. 'യാതൊന്നിനും കൊള്ളാത്ത സാത്വികനെ'ന്നൊരു ഫലിതം ഇറ്റലിക്കാർക്കിടയിൽ നിലവിലുണ്ട്. പ്രസംഗവും പ്രയോഗവും പൊരുത്തപ്പെടുത്താൻ ശ്രമിക്കുമ്പോൾ, മൃദുവായ ലോഹത്തിനു കാഠിന്യം വരുത്താൻ കൂട്ടുലോഹം ചേർക്കുന്നതുപോലെ, സത്യസന്ധതയും കാപട്യവും ഒരളവോളം തന്മയത്വപൂർവം കലർത്തുന്നതിൽ തെറ്റില്ലെന്ന് അദ്ദേഹം ഉപദേശിക്കുന്നു. മനസ്സിനു ശക്തിയും മൂർച്ചയും ആഴവും പരപ്പും നൽകുന്നവിധം പ്രതികരണാത്മകവും വൈവിദ്ധ്യപൂർണവുമായൊരു ജീവിതമാണദ്ദേഹം ലക്ഷ്യമാക്കുന്നത്. തീർത്തും അന്തർമ്മുഖമായ ജീവിതത്തോട് അദ്ദേഹത്തിനു മതിപ്പില്ല; ഗെയ്ഥേയെപ്പോലെ കർമ്മത്തിലേക്കു നയിക്കാത്ത ജ്ഞാനത്തെ അദ്ദേഹം പുച്ഛിച്ചു

തള്ളുന്നു: 'മനുഷ്യജീവിതത്തിന്റെ രംഗവേദിയിൽ ദൈവങ്ങളും മാലാഖമാരും മാത്രമാണു പ്രേക്ഷകരെന്ന സത്യം നാം മനസ്സിലാക്കണം!'.

രാജകീയമായ ദേശാഭിമാനമായിരുന്നു അദ്ദേഹത്തിന്റെ ആദർശമതം. മതനിരപേക്ഷതയും യുക്തിവാദവും നിഴലിക്കുന്ന ചിന്തകളുടെ പേരിൽ നിരവധി തവണ നാസ്തികനായി ചിത്രീകരിക്കപ്പെട്ടെങ്കിലും, അവിശ്വാസികളെ വ്യക്തവും നിശിതവുമായി അദ്ദേഹം നിഷേധിക്കുന്നുണ്ട്. ഈ പ്രപഞ്ചശരീരത്തിനൊരു മനസ്സില്ലെന്നു പറയുന്നതിനേക്കാൾ ഐതിഹ്യങ്ങളിലെ കെട്ടുകഥകൾ കണ്ണടച്ചു വിശ്വസിക്കാനാണു ഞാനിഷ്ടപ്പെടുന്നത്. തത്വചിന്ത ഗഹനമായി പഠിയ്ക്കാതെ നേടുന്ന അല്പജ്ഞാനം മനുഷ്യനെ നാസ്തികത്വത്തിലേക്കു നയിയ്ക്കുന്നു; പക്ഷേ, തത്വവിചാരങ്ങളിൽ മുഴുകുന്ന മനസ്സു മതത്തിലേയ്ക്കടുക്കുന്നു. ഓരോന്നിനും കാരണങ്ങളാരായുന്ന മനസ്സു മുന്നോട്ടു പോകാനാകാതെ വഴിയിൽ കുടുങ്ങുന്നു; പിന്നീടു സുഘടിതമായ ആ ചങ്ങലക്കണ്ണികൾ ഒന്നിനൊന്നു ബന്ധപ്പെടുന്നതു കാണുമ്പോൾ, ദൈവത്തേയും പ്രപഞ്ചശക്തിയേയും കണ്ടില്ലെന്നു നടിയ്ക്കാൻ നമുക്കാവില്ല. അവാന്തരവിഭാഗങ്ങളുടെ ബാഹുല്യം മൂലമാണു മതപരമായ അസഹിഷ്ണുത ഉടലെടുക്കുന്നത്. 'മതപരമായ ഭിന്നതകൾ വർദ്ധിയ്ക്കുമ്പോൾ നാസ്തികത്വം ശക്തിയാർജ്ജിക്കും; വിരുദ്ധാഭിപ്രായങ്ങൾ ഇരുഭാഗക്കാർക്കും കൂടുതൽ ജാഗ്രത പുലർത്താനുള്ള ഉത്തേജകശക്തി നൽകുന്നു, പക്ഷേ അവയുടെ എണ്ണം കൂടുന്തോറും നിരീശ്വരവാദം വളരുന്നു; അവസാനം, ദു:ഖങ്ങളും ദുരന്തങ്ങളും മനുഷ്യരെ മതത്തോടു കൂടുതൽ അടുപ്പിച്ചു സമാധാനം പുലരുന്ന നല്ലൊരു കാലം വരാതിരിക്കില്ല'.

പക്ഷേ, ധർമ്മനീതിക്കും ദൈവചിന്തക്കും മീതേ മനശ്ശാസ്ത്രപരമായ പരികൽപ്പനകളിലാണു ബേക്കൺ സ്വത്വം വെളിവാക്കുന്നത്. ഉന്നം പിഴക്കാത്ത അമ്പുകൾ അദ്ദേഹം ഓരോ മനസ്സിന്റേയും ആഴങ്ങളിലേക്കു തൊടുത്തുവിടുന്നു. ലോകത്തെ അതിപുരാതനമായ ഈ വിഷയത്തിൽ മൗലികത പുലർത്താനും അദ്ദേഹത്തിനു കഴിയുന്നുണ്ട്. 'പുരുഷന്റെ പ്രായം വിവാഹത്തോടെ ഏഴു വർഷം വർദ്ധിയ്ക്കും'. 'കൊ–

ള്ളരുതാത്ത ഭർത്താവിനാണ പലപ്പോഴും നല്ല ഭാര്യയുള്ളത്'. 'മണ്ണ നനയാൻ തുടങ്ങുന്നതിനുമുമ്പ്, ഒരു ഖനി നിറയാൻ തക്ക ദീനാനുകമ്പ ആവശ്യമായതുകൊണ്ട്, പുരോഹിതന്മാർ സത്യത്തിൽ ബ്രഹ്മചര്യം ശീലിക്കുന്നതാണ നല്ലത്; പുതിയ സംരംഭങ്ങൾ തുടങ്ങുന്നതിനു ഭാര്യയും മക്കളും പ്രതിബന്ധമാകാൻ സാദ്ധ്യതയുള്ളതുകൊണ്ട് വിവാഹിതരായവർ മിക്കവാറും ഭാഗ്യത്തിന്റെ തടവുപുള്ളികളായി ജീവിതം തള്ളിനീക്കുന്നു'. പ്രണയത്തിനുവേണ്ടി സമയം നീക്കിവെയ്ക്കാനോ, അതിന്റെ സൗഭാഗ്യങ്ങളനുഭവിയ്ക്കാനോ അദ്ദേഹത്തിനു കഴിഞ്ഞില്ലെന്നുവേണം നാം കരുതേണ്ടത്. 'പ്രണയവികാരം വിചിത്രമായൊരു വിഷയമാണ്, കാമുകൻ പ്രണയിനിയെക്കുറിച്ചു പുളകം കൊള്ളുന്നതുപോലെ അസംബന്ധമായി ദുരഭിമാനിയായൊരു മനുഷ്യൻ ഒരിയ്ക്കൽപ്പോലും സ്വയം ചിന്തിച്ചിരിക്കില്ല. ചരിത്രത്തിൽ ചിരപദവി നേടിയ ഒരൊറ്റ വ്യക്തിയും ചെറുപ്പകാലത്തു പ്രണയാവേശം പുലർത്തിയതായി നമുക്കറിവില്ല; അവർ ഈ ദുർബലവികാരത്തിനു വഴിപ്പെടാതെ മനഃപൂർവം മാറിനിന്നതായിയിരിയ്ക്കണം!

പരസ്പരസ്നേഹത്തേക്കാൾ സൌഹൃദത്തിനു മഹത്വം കൂടുമെന്നു ബേക്കൺ കരുതുന്നു. 'ഈ ലോകത്തു യഥാർത്ഥത്തിൽ സൗഹൃദമെന്നൊന്നില്ല; തുല്യരായവരിൽ ആചാരപരമായൊരു അനുഷ്ഠാനമെന്നല്ലാതെ സൌഹൃദത്തിനു പ്രസക്തിയില്ല. അഥവാ ഭാഗ്യനിർഭാഗ്യങ്ങൾ പങ്കുവെയ്ക്കുന്ന വിവിധവർഗക്കാർ തമ്മിൽ മാത്രമാണ സൌഹൃദം നില നിൽക്കുന്നത്; പലവിധ ആവേശങ്ങൾക്കും വിധേയമായി നീരും നിറവും തിങ്ങിവിങ്ങുന്ന ഹൃദയത്തിനു സാന്ത്വനം നൽകാൻ കഴിയുന്നതാണ സൗഹൃദത്തിന്റെ പ്രയോജനം'. സൂക്ഷ്മഗ്രാഹിയായ നല്ലൊരു ശ്രവണേന്ദ്രിയമാണ സുഹൃത്ത്. 'ഉള്ളു തുറന്നു സംസാരിക്കാൻ സുഹൃത്തുക്കളുടെ സാമീപ്യം കൊതിക്കുന്നവർ ഒരർത്ഥത്തിൽ സ്വന്തം ഹൃദയത്തിന്റെ 'നരഭോജി'കളായി മാറുന്നുണ്ട്. സൗഹൃദപരമായ സംഭാഷണം നടത്തുമ്പോൾ, വിവിധചിന്തകൾകൊണ്ടു കലുഷിതമായ മനസ്സിൽ ഉറങ്ങിക്കിടന്ന യുക്തികൾക്കും ധാരണകൾക്കും വ്യക്തമായ രൂപം കൈവരുന്നു; അനായാസം നമുക്കവ കീഴ്മേൽ മറിച്ച്

അമ്മാനമാടാം; കൃത്യമായ ക്രമം പാലിച്ച നേർക്കുനേർ നിർത്താം; ചിന്ത വാക്കായി മാറുമ്പോൾ അർത്ഥങ്ങൾ നമുക്കു നേരിട്ടു കാണാം; അവസാനം, ഒരു ദിവസത്തെ ചിന്തകൊണ്ടു നേടാൻ കഴിയാത്ത പക്വത ഒരു മണിക്കൂർ സംഭാഷണത്തിൽനിന്നു ലഭിച്ചതിൽ നമുക്കു സമാശ്വസിക്കുകയും ചെയ്യാം'.

'യുവത്വവും വാർദ്ധക്യവു'മെന്ന ഉപന്യാസത്തിൽ അദ്ദേഹമെഴുതുന്നതു നോക്കു: 'തീരുമാനങ്ങളെടുക്കുന്നതിനേക്കാൾ കണ്ടുപിടുത്തങ്ങൾ നടത്തുന്നതിനും നയതന്ത്രവിചാരങ്ങൾക്കുപരി കാര്യനിർവഹണത്തിനും വ്യവസ്ഥാപിതജോലി ചെയ്യുന്നതിനേക്കാൾ പുതിയ സംരംഭങ്ങളിലേർപ്പെടുന്നതിനും യോജിച്ചവരാണു യുവാക്കൾ; വൃദ്ധന്മാർക്കു പ്രായത്തിന്റെ അനുഭവജ്ഞാനം അതാതു മേഖലകളിൽ കൃത്യമായ ദിശാബോധം പകരുമെങ്കിലും പുതിയ വിഷയങ്ങളിൽ ദുരുപയോഗം ചെയ്യപ്പെടാനിടയുണ്ട്; കർമ്മമേഖലയിൽ സജീവമായി ഇടപെടുന്ന യുവാക്കൾ, കൈയിലൊതുങ്ങുന്നതിൽ കൂടുതൽ കൈയടക്കാൻ ശ്രമിക്കുന്നു; വഴിയും നിലയും നോക്കാതെ അവസാനത്തോളം അവരെത്തിച്ചേരും; പെട്ടെന്നു പരിചയപ്പെടുന്ന ആശയങ്ങളുമായി പരിഹാസ്യമാംവണ്ണം ചങ്ങാത്തം കൂടി, എങ്ങനെയാണു പുതുമ പുലർത്തേണ്ടതെന്നറിയാതെ അവർ അനാവശ്യമായ ആശയക്കുഴപ്പങ്ങൾ ക്ഷണിച്ചുവരുത്തും; ആവശ്യത്തിലേറേ പ്രതിവാദങ്ങൾ ഉന്നയിച്ചു ദീർഘനേരം ചർച്ചകളിലേർപ്പെടുകയും സാഹസികതകളിൽനിന്നു സൗകര്യപൂർവം ഒഴിഞ്ഞു മാറുകയും പെട്ടെന്നു പശ്ചാത്തപിക്കുകയും പണി പാതിവഴിയിൽ ഉപേക്ഷിച്ചു ശരാശരി വിജയത്തിൽ സംതൃപ്തിയടയുന്നവരുമാണു വാർദ്ധക്യത്തിലെത്തിയവർ. രണ്ടു കൂട്ടരുടേയും ഗുണങ്ങൾ പരസ്പരപൂരകങ്ങളായതുകൊണ്ട് സമുചിതമായ ജോലികൾ അവരെ ഏൽപ്പിക്കുന്നതു സമൂഹത്തിനു പൊതുവേ നന്മ ചെയ്യും'. എങ്കിലും പതിവിലേറെ സ്വാതന്ത്ര്യം ആസ്വദിക്കുന്ന യുവാക്കൾ അലസരും ദിശാബോധമില്ലാത്തവരുമായി വളരുമെന്ന് അദ്ദേഹം ഭയപ്പെട്ടു. 'കുട്ടികളുടെ അഭിരുചിക്കും താൽപ്പര്യത്തിനുമനുസൃതമായ വി

ദ്യാഭ്യാസവും ഉപജീവനമാർഗവും മനസ്സറയ്ക്കുന്നതിനുമുമ്പേ തക്കസമയത്തു രക്ഷാകർത്താക്കൾ തീരുമാനിക്കട്ടെ! അതേസമയം മക്കളെക്കുറിച്ച് ആവശ്യത്തിലേറേ ആകുലപ്പെടാതിരിക്കാനും അവർ ശ്രദ്ധിക്കണം; സാധാരണ തങ്ങൾക്കിഷ്ടപ്പെട്ടവയായിരിക്കും അവർ മക്കൾക്കായി തിരഞ്ഞെടുക്കുന്നത്. കുട്ടികളുടെ ജന്മവാസനയ്ക്കു തടസ്സം നിൽക്കാതിരിക്കുന്നതാണു നല്ലത്; പക്ഷേ, പൈതഗോറസിന്റെ നീതിവാക്യം സൂചിപ്പിക്കുന്നതുപോലെ, 'നല്ല വഴി തിരഞ്ഞെടുത്താൽ ശീലംകൊണ്ടതു സുഖകരവും അനായാസവുമായി മാറും'. 'മനുഷ്യജീവിതത്തിൽ ശീലത്തെ മറി കടക്കുന്ന മറ്റൊരു ന്യായാധിപനില്ല!'.

അധികാരമോഹികളിൽനിന്നു സ്വാഭാവികമായി പുറത്തു വരുന്നതുപോലെ 'ഉപന്യാസങ്ങളി'ലെ രാഷ്ട്രീയം പ്രധാനമായും യാഥാസ്ഥിതികവാദത്തെയാണു പ്രചരിപ്പിക്കുന്നത്. സുശക്തമായ കേന്ദ്രാധികാരമാണു ബേക്കണിന്റെ ലക്ഷ്യം; മികച്ച ഭരണസംവിധാനം രാജാധിപത്യവും; അധികാരം കേന്ദ്രീകരിയ്ക്കുമ്പോൾ ഭരണപരമായ കാര്യക്ഷമത കൂടും. 'ഭരണത്തിനു മൂന്നവസ്ഥകളുണ്ട്: സജ്ജീകരണവും സംശോധനവും നിർവഹണവും. അധികാരികളായ ചുരുക്കംപേർ മാത്രം കൈകാര്യം ചെയ്യേണ്ട ഒന്നും മൂന്നും അവസ്ഥകളെ അപേക്ഷിച്ച രണ്ടാമത്തേതായ സംശോധനത്തിലാണു ബഹുഭൂരിപക്ഷവും ഇടപെടുന്നത്'. ഒരു സൈനികമേധാവിയുടെ സ്വരത്തിൽ അദ്ദേഹം കാര്യങ്ങൾ തുറന്നു പറയുന്നുണ്ട്; യുദ്ധങ്ങൾക്കു പ്രതിബന്ധം സൃഷ്ടിക്കുന്ന വ്യവസായസംരംഭങ്ങളെ അദ്ദേഹം അപലപിക്കുന്നു; മനുഷ്യരുടെ മത്സരവീര്യത്തെ നിരന്തരം താരാട്ടുപാടി മയക്കുന്ന സമാധാനവാഞ്ഛയെച്ചൊല്ലി അദ്ദേഹം വിലപിക്കുന്നു; ഉപഭോഗവസ്തുക്കളുടെ പ്രാധാന്യം പക്ഷേ അദ്ദേഹം മനസ്സിലാക്കുന്നുണ്ട്: ആഡംബരപ്രിയനായ ക്രോയ്സസ് കൈവശമുള്ള സ്വർണമെടുത്തു പ്രദർശിപ്പിക്കുമ്പോൾ സോളൺ പറയുന്നു: 'സർ, ഒരു ഉരുക്കുമനുഷ്യനുമായി നേരിടേണ്ടിവരുന്ന നിമിഷം, ഈ സ്വർണം മുഴുവൻ അയാളുടേതായിത്തീരും!'.

വിപ്ലവങ്ങളിൽനിന്നു വിട്ടുനിൽക്കാൻ അരിസ്റ്റോട്ടിലിനെപ്പോലെ, ചില ഉപദേശങ്ങളും അദ്ദേഹം നൽകുന്നുണ്ട്. 'കാരണവിഷയങ്ങൾ

ജനങ്ങളുടെ മനസ്സിൽനിന്നു തുടച്ചുമാറ്റുന്നതാണു വിപ്ലവം തടയാനുള്ള ഫലപ്രദമായ മാർഗം; ഒരിടത്തു സ്വരുക്കൂട്ടിവെയ്ക്കുന്ന ഇന്ധനം ആളിക്കത്തിയ്ക്കാനുള്ള തീപ്പൊരി എപ്പോൾ എവിടെനിന്നു വരുമെന്നു പറയാനാവില്ല; എങ്കിലും അത്തരം ചിന്താഗതികൾ അതിരറ്റ കാർക്കശ്യത്തോടെ അടിച്ചമർത്തുകയും ചെയ്യരുത്; നിരവധി തവണ പുച്ഛിച്ചു തള്ളിപ്പറയുമ്പോൾ ആശയങ്ങളുടെ അതിജീവനശേഷി വർദ്ധിക്കുമെന്നു മാത്രമല്ല നാമാവശേഷമാകുന്നതിനുപകരം ദീർഘായുസ്സോടെ നിലനിൽക്കാനും സാദ്ധ്യതയുണ്ട്; ഉപജാപത്തിനു രണ്ടുതരം വിഷയങ്ങളാണുള്ളത്: ദാരിദ്ര്യവും അസംതൃപ്തിയും; മതപരമായ അഭിപ്രായവ്യത്യാസങ്ങൾ, ഭരണകൂടം ചുമത്തുന്ന നികുതികൾ, നിയമങ്ങളിലും ആചാരങ്ങളിലും വരുത്തുന്ന മാറ്റങ്ങൾ, നിർത്തലാക്കുന്ന ആനുകൂല്യങ്ങൾ, പീഡനങ്ങൾ, അനർഹരുടെ അഭിവൃദ്ധി, ക്ഷാമവും ദുർഭിക്ഷതയും, പിരിഞ്ഞുപോകുന്ന പട്ടാളക്കാർ, പ്രത്യാശ നശിച്ച സംഘങ്ങൾ, തുടങ്ങി ജനങ്ങൾക്കു ദോഷകരമായതെന്തും ഉപജാപങ്ങൾക്കു കാരണമാകാം'. ശത്രുക്കളെ ഭിന്നിപ്പിക്കുകയും മിത്രങ്ങളെ ഒന്നിപ്പിയ്ക്കുകയും ചെയ്യുന്ന തന്ത്രം എല്ലാവരും പ്രയോഗിക്കുന്നുണ്ട്. 'ഭരണാധികാരികൾക്കിടയിൽ അഭിപ്രായവ്യത്യാസങ്ങൾ ഉടലെടുക്കുകയും പ്രതിപക്ഷം ഒന്നിച്ചു നിൽക്കുകയും ചെയ്യുന്ന സന്ദിഗ്ദ്ധഘട്ടങ്ങളിൽ, രാജ്യതാൽപ്പര്യങ്ങൾക്കെതിരെ പ്രവർത്തിക്കുന്ന സംഘങ്ങളെ ഭിന്നിപ്പിച്ചു പലതാക്കുകയും, അവിശ്വാസം ജനിപ്പിച്ചു ശത്രുത വളർത്തുകയും ചെയ്യുന്ന തന്ത്രം തള്ളിക്കളയാവുന്നതല്ല; സമ്പത്തിന്റെ തുല്യമായ വിതരണമാണു വിപ്ലവശ്രമങ്ങൾ വിഫലമാക്കുന്നതിനു ഫലപ്രദമായ മറ്റൊരു വഴി; 'അഴുകിയ വളംപോലെ പരിധിയിലേക്കു പരക്കുന്നില്ലെങ്കിൽ പണംകൊണ്ടു പ്രതീക്ഷിക്കുന്ന ഫലം ലഭിക്കില്ല'. സ്ഥിതിസമത്വവും ജനാധിപത്യവുമല്ല പക്ഷേ അദ്ദേഹം ഉദ്ദേശിക്കുന്നത്; പ്രാഥമികവിദ്യാഭ്യാസംപോലുമില്ലാത്ത സാധാരണക്കാരെ അദ്ദേഹത്തിനു വിശ്വാസമില്ല; 'പൊതുജനങ്ങളുടെ മുഖസ്തുതിയാണു തീർത്തും അധിക്ഷേപാർഹമായത്; ജനക്കൂട്ടത്തിന്റെ കൈയടികേട്ടു 'താനെന്തു

തെറ്റാണു ചെയ്യുതെ'ന്നു ചോദിക്കുന്ന ഫോസിയോണിന്റെ നിലപാടു ബേക്കൺ ന്യായീകരിക്കുന്നു. കൃഷിഭൂമി സ്വന്തമായ കർഷകസംഘങ്ങളും, അതിനുമീതെ ഭരണനിർവഹണത്തിനു കുലീനരായ പ്രഭുക്കളും, തത്വചിന്തകനായ രാജാവുമാണു ബേക്കണിന്റെ സ്വപ്നം! സെനേക്ക, അന്റോണിയസ് പയസ്, അറീലിയസ് തുടങ്ങിയവരെ ചൂണ്ടിക്കാണിച്ച് അദ്ദേഹം പ്രഖ്യാപിക്കുന്നു: 'ജ്ഞാനിയായ രാജാവിന്റെ കാലത്തു രാജ്യം പുരോഗതി നേടാതിരുന്നതിനു ചെറിയൊരു ഉദാഹരണംപോലും ചരിത്രത്തിലില്ല!'. ആ പേരുകൾക്കുകീഴെ സ്വന്തം പേരുകൂടി അടുത്ത തലമുറ എഴുതിവെക്കുമെന്നു ബേക്കൺ ഒരു പക്ഷേ പ്രതീക്ഷിച്ചിരിക്കാം!

**3.4. മഹാപുനരുദ്ധാരണം**

ഔദ്യോഗികമായ തിരക്കിനിടയിലും അബോധപൂർവം അദ്ദേഹത്തിന്റെ മനസ്സു നിറയെ തത്വചിന്തയായിരുന്നു. ചെറുപ്പത്തിൽ പോറ്റമ്മയും ഭരണത്തിൽ സഹചാരിയുമായ ആ മനോവ്യാപാരം പിന്നീടു കാരാഗൃഹവാസകാലത്തൊരു സാന്ത്വനമായി മാറി. തത്വചിന്തയ്ക്കുണ്ടായ അപചയത്തിൽ ആത്മാർത്ഥമായി ദുഃഖിച്ച അദ്ദേഹം അന്നു നിലവിലിരുന്ന ശുഷ്കമായ വരട്ടുവാദങ്ങളെയാണു പ്രതിസ്ഥാനത്തു നിർത്തിയത്. 'സത്യത്തെക്കുറിച്ചുള്ള അപവാദങ്ങളുടെ പേരിൽ തത്വചിന്തയെ നിരന്തരം നിന്ദിക്കാൻ ചിലർ ഉത്സാഹിക്കുന്നു; പരസ്പരം ബന്ധമില്ലാത്ത തെറ്റായ രീതിയിലാണവർ ചിന്തിക്കുന്നത്'. 'മനുഷ്യനു യാതൊരു പോഷകമൂല്യവും നൽകാത്ത ശാസ്ത്രം മുരടിച്ചു നിൽക്കുന്നു; വംശപാരമ്പര്യത്തെ സംബന്ധിച്ച സിദ്ധാന്തങ്ങൾ ഗുരുക്കന്മാരുടെ ജീവചരിത്രങ്ങളായി മാറുന്നു; ശാസ്ത്രത്തിന്റെ പേരിൽ നടക്കുന്ന നിലയ്ക്കാത്ത സംവാദങ്ങൾ തുടങ്ങിയിടത്തു തിരിച്ചെത്തുന്ന വ്യർത്ഥവ്യായാമമല്ലാതെ മറ്റൊന്നുമല്ല. അങ്ങനെ തത്വചിന്തയുടെ പുനരുദ്ധാരണത്തിനുവേണ്ടി ബേക്കൺ ക്ഷമാപൂർവം കാത്തിരുന്നു.

അവസാനം, സ്വന്തമായി നടത്തി വന്ന സകല പഠനഗവേഷണങ്ങളും ഈയൊരു മഹാസംരംഭത്തിലേക്കു തിരിയ്ക്കാൻ അദ്ദേഹം തീ

രുമാനിച്ചു. പുതിയ 'രൂപരേഖ'യിൽ അദ്ദേഹമെഴുതി: 'കാലഹരണപ്പെട്ട പഴയ രീതികൾ വിടാതെ പിടിച്ചതുകൊണ്ടു തത്വചിന്തയ്ക്കുണ്ടായ മുരടിപ്പിനെക്കുറിച്ചു വിശദീകരിക്കുകയും പുതിയൊരു തുടക്കത്തിനവേണ്ടി ചില നിർദ്ദേശങ്ങൾ ചൂണ്ടിക്കാണിക്കുകയും ചെയ്യുന്ന ചില പ്രബന്ധങ്ങളാണ ഞാനാദ്യമായി ഉദ്ദേശിക്കുന്നത്. രണ്ടാമതായി, ഇന്ന നിലവിലുള്ള ശാസ്ത്രശാഖകൾക്കു മൗലികമായൊരു വർഗീകരണവും വിഷയവിഭജനവും പരിഹരിക്കപ്പെടാത്ത പ്രശ്നങ്ങളും ഉൾക്കൊള്ളിക്കണമെന്ന ഞാനാഗ്രഹിക്കുന്നു. പ്രകൃതിയുടെ വ്യാഖ്യാനത്തിന പുതിയൊരു രീതിശാസ്ത്രം വികസിപ്പിക്കാനാണ മൂന്നാമതായി ഞാൻ ശ്രമിക്കുന്നത്. ജീവശാസ്ത്രത്തിൽ കുറച്ചുകൂടി ആഴത്തിലിറങ്ങിച്ചെന്ന പ്രകൃതിയുടെ പ്രതിഭാസത്തെക്കുറിച്ചു നേരിട്ടു പഠിക്കാൻ നാലാമതായി ഞാനദ്ദേശിക്കുന്നു. അഞ്ചാമതായി, പൗരാണികരായ ചിന്തകർ നേരിട്ടു കണ്ടറിഞ്ഞു, മദ്ധ്യകാലഘട്ടത്തിലെ മൂടൽമഞ്ഞിൽനിന്ന പതുക്കെ രൂപം പ്രാപിയ്ക്കുന്ന ബുദ്ധിയുടെ വിവിധതലങ്ങൾ വ്യക്തമാക്കാനുള്ള യത്നമാണ ഞാൻ നടത്തുന്നത്. ആറാമതായി, ഈ സമഗ്രചിന്താപദ്ധതിയിലൂടെ വെളിപ്പെടുന്ന ശാസ്ത്രസത്യങ്ങൾ പ്രവചനരൂപത്തിൽ അവതരിപ്പിക്കണമെന്നും എനിക്കാഗ്രഹമുണ്ട്. അവസാനമായി, ഈ സമ്യഗ്ദർശനത്തിലൂടെ വികസിക്കുന്ന 'മാതൃകാ'പരമായ സംവിധാനത്തെ തത്വചിന്തയുടെ പ്രായോഗികതലത്തിലേക്കു കൂട്ടിയിണക്കുകയാണ് എന്റെ പരമമായ ലക്ഷ്യം'. ഈയൊരു ചിന്താപദ്ധതിയുടെ പ്രവാചകനാകാമെന്ന നേരിയ പ്രത്യാശയും ബേക്കൺ വെച്ചുപുലർത്തിയിരുന്നു. ചുരുക്കത്തിൽ, ഇതാണ തത്വചിന്തയുടെ പേരിൽ അദ്ദേഹം നടപ്പാക്കാനദ്ദേശിച്ച മഹാപുനരുദ്ധാരണം. വിപുലമായ ആ പഠനഗവേഷണങ്ങൾക്കിടയിൽ പുറത്തു വന്ന, നിരൂപകർ മിക്കവാറും ലാറ്റിനിൽ പരാമർശിച്ചുപോരുന്ന, ബേക്കണിന്റെ പ്രധാന കൃതികൾ ഇവയാണ്:

1. Introduction to the Interpretation of Nature, 1603.
2. The Advancement of Learning, 1603-05.

3. Things Thought and Seen, 1607.
4. Description of the Intellectual Globe, 1612.
5. Forest of Forests, 1624 .
6. On Origins, 1621.
7. The New Atlantis, 1624.

ഇതിൽ രണ്ടാമത്തേയും ഏഴാമത്തേയുമൊഴിച്ച ബാക്കിയെല്ലാം ലാറ്റിൻ ഭാഷയിലാണ പ്രസിദ്ധീകരിക്കപ്പെട്ടത്; അവ രണ്ടും പിന്നീട്ട ലാറ്റിനിലേക്ക വിവർത്തനം ചെയ്യപ്പെടുകയുമുണ്ടായി.

അരിസ്റ്റോട്ടിലിനെ ഒഴിച്ചനിർത്തിയാൽ, ചിന്തയുടെ ചരിത്രത്തിൽ ഇത്ര ബൃഹത്തായ മറ്റൊരു സംരംഭവും നമുക്ക ചൂണ്ടിക്കാണിക്കാനില്ല. ആശയപരമായ സൗന്ദര്യത്തേക്കാൾ സവിശേഷമായ മൂർത്തരൂപങ്ങളുടെ സാന്നിദ്ധ്യംകൊണ്ടും, സിദ്ധാന്തങ്ങളേക്കാൾ പ്രായോഗികതലത്തിന നൽകുന്ന പ്രാധാന്യംകൊണ്ടും, ഈയൊരു പരിശ്രമം മറ്റേതു ചിന്താപദ്ധതിയിൽനിന്നും വേറിട്ടുനിൽക്കുന്നുണ്ട്. 'അറിവ് അധികാരമാണ്, യുക്തിയും ആഡംബരവുമല്ല; കൂടെ കൊണ്ടുനടക്കേണ്ട അഭിപ്രായമല്ല, ചെയ്തുതീർക്കേണ്ട ദൗത്യമാണത്'; ഒരു മതമോ സിദ്ധാന്തമോ ആവിഷ്കരിക്കാനല്ല, ശക്തിയ്ക്കും നന്മയ്ക്കും അടിത്തറ പാകാനാണ ഞാൻ ശ്രമിയ്ക്കുന്നത്'. ഈ വാക്കുകളിൽ ആധുനികശാസ്ത്രത്തിന്റെ ശബ്ദവും ധ്വനിയും ആദ്യമായി നമുക്ക കേൾക്കാം.

**3.4.1. വിജ്ഞാനത്തിന്റെ മുന്നേറ്റം :** ഉൽപ്പന്നങ്ങളുണ്ടാക്കാൻ അറിവു വേണം; 'അനുസരിച്ച മാത്രമേ പ്രകൃതിയെ കീഴ്പെടുത്താനാവൂ'. അതുകൊണ്ട പ്രകൃതിയുടെ നിയമങ്ങൾ പഠിച്ചുതന്നെ നമുക്ക മുന്നേറാം; നാമിപ്പോൾ അജ്ഞത മൂലം അവളുടെ ദാസ്യവൃത്തിയാണ ചെയ്യുന്നത്; അറിവിലേക്കുള്ള രാജപാതയാണ ശാസ്ത്രം; ഇരുവശത്തുമുള്ള ഇടവഴികളിലെ ഇരുട്ടത്തു തപ്പിത്തടഞ്ഞു നടന്ന ചതിക്കുഴികളിൽ വീണ വഴിമുട്ടി നിൽക്കുകയാണ നാം. ഈ ശാസ്ത്രപാതയുടെ ഇന്നത്തെ അവസ്ഥയെക്കുറിച്ച പൊതുവായൊരു നിരീക്ഷണം നടത്തി ഓരോ സവിശേഷശാഖയുടേയും ശരിയായ സ്ഥാനം അടയാളപ്പെടുത്തിക്കൊണ്ട നമുക്ക തുടങ്ങാം; 'ഓരോ ശാസ്ത്രത്തിന്റേയും സാദ്ധ്യത

കളും കുറവുകളും ആവശ്യങ്ങളും പരിശോധിച്ച്, 'വെളിച്ചം വന്നുവീഴാത്ത പുതിയ പ്രശ്നങ്ങൾ' ചൂണ്ടിക്കാണിച്ച്, 'മണ്ണിലേക്കാഴ്ന്നുപോയ അടിവേരുകൾ ചുരണ്ടി നോക്കി' നമുക്കു മുന്നോട്ടു പോകാം'.

ഇതായിരുന്നു, ബേക്കൺ സ്വയം 'വിജ്ഞാനത്തിന്റെ മുന്നേറ്റ' ത്തിനു (The Advancement of Learning) നിർണയിച്ച ലക്ഷ്യം. സ്വന്തം സാമ്രാജ്യത്തിലേക്കു സർവാധികാരത്തോടെ പ്രവേശിക്കുന്ന ചക്രവർത്തിയെപ്പോലെ അദ്ദേഹമെഴുതി: 'മനുഷ്യന്റെ ഇച്ഛാശക്തി ഉപേക്ഷിച്ചുപോയ തരിശുനിലങ്ങളും വിജനദേശങ്ങളും കണ്ടെത്തി, അവ അളന്നുകുറിച്ചു വികസനോന്മുഖമാക്കാനുള്ള പദ്ധതിയുടെ ഭാഗമായി ഇതഃപര്യന്തം നാം നേടിയ അറിവിന്റെ പരിധി കൃത്യമായി അടയാളപ്പെടുത്തുന്ന ദൌത്യമാണു നിശ്ചയദാർഢ്യത്തോടെ ഞാനേറ്റെടുക്കുന്നത്. അങ്ങനെ കാടും പടലും പിടിച്ചു കിടക്കുന്ന ഭൂമിയുടെ നടുക്കു വീതിയേറിയ പാത വെട്ടി ഇരുവശത്തേയും ചെറിയ പറമ്പുകൾ കർഷകർക്കു വീതിച്ചുകൊടുക്കുന്ന രാജകീയഭൂമാപകനായി മാറി, അദ്ദേഹം. ധിക്കാരത്തിന്റെ വക്കോളം ചെല്ലുന്ന  സാഹസികമായൊരു സംരംഭമായിരുന്നു, അത്; മഹാപര്യവേക്ഷണങ്ങൾക്കു തുടക്കം കുറിക്കാൻ തക്ക യുവത്വവും അദ്ദേഹത്തിനനുഗ്രഹമായി വന്നു. 1592-ൽ ബർഗ്ലേയ്ക്കു് അദ്ദേഹമെഴുതി: 'വിജ്ഞാനത്തിന്റെ സകല ശാഖകളും ഞാനെന്റെ കർമ്മമേഖലയായി സ്വീകരിക്കുന്നു'; എൻസൈക്ലോപ്പീഡിയ ബ്രിട്ടാനിക്കയുടെ അപൂർണമായൊരു പതിപ്പ് പുറത്തിറക്കുമെന്ന അവകാശവാദമല്ല, മറിച്ച് സാമൂഹ്യപുനരുദ്ധാരണത്തിന്റെ ഭാഗമായി വിവിധശാസ്ത്രശാഖകൾ പരസ്പരം ഏകോപിപ്പിക്കുന്ന ദൗത്യം സ്വമേധയാ ഏറ്റെടുത്ത പ്രഖ്യാപനമാണു ബേക്കൺ നടത്തിയത്. ഉദ്യമത്തിന്റെ ആഴവും പരപ്പും ആ ഭാഷാശൈലിയ്ക്കു ചിലപ്പോഴൊക്കെ രാജകീയമായൊരു പ്രൗഢി സമ്മാനിച്ചു.

മനുഷ്യന്റെ അജ്ഞതയും പ്രകൃതിയുടെ പ്രതിബന്ധങ്ങളും സൃഷ്ടിച്ച ഇരുട്ടിൽ തപ്പിത്തടഞ്ഞ ശാസ്ത്രഗവേഷണങ്ങളുടെ പടക്കളത്തിലേക്കു വായുവും വെളിച്ചവുമായി അദ്ദേഹം കടന്നുചെന്നു. ചികിത്സയ്ക്കും

ശരീരശാസ്ത്രത്തിനും പ്രത്യേകപ്രാധാന്യം നൽകുന്നുണ്ട്, അദ്ദേഹം; 'അനുപമമായ കരകൗശലത്തോടെ പണിത സംഗീതോപകരണത്തിനു പെട്ടെന്നുണ്ടായ ശ്രുതിഭേദം ശരിപ്പെടുത്തുന്ന കൃത്യമായാണു വൈദ്യശാസ്ത്രത്തെ അദ്ദേഹം മഹത്വവൽക്കരിക്കുന്നത്. അതേ സമയം, ഏതു രോഗവും ഒരേ മരുന്നുകൊണ്ടു ചികിത്സിക്കുന്ന സമകാലികരുടെ നിസ്സംഗമായ സമീപനത്തെ നിശിതമായി വിമർശിക്കുന്നുമുണ്ട്, അദ്ദേഹം. 'പൂട്ടാനുള്ള താക്കോൽ സൂക്ഷിക്കുകയല്ലാതെ മറ്റൊന്നും ചെയ്യാത്ത മെത്രാന്മാരാണു നമ്മുടെ വൈദ്യന്മാർ!'. തികച്ചും വ്യക്തിപരമായ അനുഭവങ്ങളെ അമിതമായി അവരാശ്രയിക്കുന്നു; താരതമ്യശാരീരികവിജ്ഞാനത്തിലേക്കു വെളിച്ചം വീശുന്ന ശസ്ത്രക്രിയകൾ ചെയ്തു വിപുലമായ പരീക്ഷണങ്ങളിൽ അവർ ഏർപ്പെടട്ടെ; അവയിൽനിന്നു വരുന്ന നിഗമനങ്ങളുടെ സ്ഥിതിവിവരപ്പട്ടികയും തയാറാക്കട്ടെ! വേദനയനുഭവിയ്ക്കുന്ന രോഗിയുടെ ആയുസ്സു നീട്ടിക്കൊടുക്കാനല്ല, മറിച്ച് മരണം അനായാസമാക്കാനാണു വൈദ്യസമൂഹം പരിശ്രമിക്കേണ്ടതെന്നു ബേക്കൺ കരുതി; എങ്കിലും ആരോഗ്യകരമായ ദീർഘായുസ്സിനുള്ള ഗവേഷണങ്ങൾ തുടരണം. 'എക്കാലത്തും അപൂർണമായി നിലനിൽക്കുമെങ്കിലും വൈദ്യശാസ്ത്രത്തിന്റെ ഉദാത്തമായൊരു മേഖലയാണത്; അങ്ങനെ വരുമ്പോൾ, വൈദ്യവിജ്ഞാനം ക്ഷുദ്രചികിത്സകളുടെ വെറുമൊരു സമാഹാരമാവില്ല; വൈദ്യന്മാർ ഒരിക്കലും അത്യാസന്നസമയങ്ങളിൽ മാത്രം ആദരിക്കപ്പെടുന്നവരാവില്ല; ജീവിതത്തിലെ വലിയൊരു സന്തോഷത്തിനു കാരണക്കാരായി മാറും, അവർ'. ഈ വാദത്തിനു കടകവിരുദ്ധമായി, ദീർഘായുസ്സ് ഒരു വരമാണെന്ന ചിന്തയ്ക്കെതിരെ പ്രതിഷേധമുയർത്തുന്ന ഷോപ്പൻഹോവറിന്റെ ശിഷ്യരെക്കൂടി നമുക്കോർക്കാം; രോഗങ്ങൾ അനായാസം ചികിത്സിയ്ക്കുന്ന ഭിഷഗ്വരന്മാരുടെ അനുപമമായ കൈപ്പുണ്യം പ്രകീർത്തിയ്ക്കപ്പെടണമെന്നവർ വിശ്വസിയ്ക്കുന്നു. അലോസരങ്ങൾ സഹയാത്രികരാണെങ്കിലും, ജീവിതം ആസ്വാദനീയമാണെന്ന വിശ്വാസത്തിൽ നിന്നു പക്ഷേ ബേക്കൺ ഒരിയ്ക്കലും വ്യതിചലിച്ചിട്ടില്ല.

മനശ്ശാസ്ത്രത്തിൽ 'പെരുമാറ്റവാദി'യായാണു (Behaviorist) പൊതു

വേ അദ്ദേഹം അറിയപ്പെടുന്നത്. മനുഷ്യന്റെ ഓരോ പ്രവൃത്തിക്കും കാരണമാകുന്ന വസ്തുതകൾ സമഗ്രമായ പഠനത്തിനു വിധേയമാക്കണമെന്നും ശാസ്ത്രത്തിന്റെ പദസൂചികയിൽനിന്നു 'വിധി'യെന്ന വാക്കു പിൻവലിയ്ക്കണമെന്നും അദ്ദേഹം ആവശ്യപ്പെടുന്നു. 'ഒരിയ്ക്കലും നിലനിൽക്കാത്ത ഒരാശയമാണു വിധി; ലോകത്തു വിധിയെന്നൊന്നുണ്ടെങ്കിൽ, അതിനു പകരം വെയ്ക്കാനുള്ളതാണു മനുഷ്യന്റെ ഇച്ഛാശക്തി'. ഇവിടെ, ചെറിയൊരു വരിയിൽ, സ്വതന്ത്രമായ ഇച്ഛാശക്തിയെ സംബന്ധിച്ചു നടക്കുന്ന സംവാദങ്ങൾ വെറും വിടുവായത്തമായി ലഘൂകരിച്ചു പണ്ഡിതമ്മന്യരോടൊരു യുദ്ധകാഹളം മുഴക്കി അദ്ദേഹം പരമമായ സത്യത്തിന്റെ കവാടമാണു തുറന്നിടുന്നത്! 'ബുദ്ധിശക്തി'യിൽനിന്നു ഭിന്നമായൊരു 'ഇച്ഛാശക്തി' പ്രായോഗികമാണെന്ന സങ്കൽപ്പം അദ്ദേഹം പാടേ നിരാകരിക്കുന്നു. കൂടുതൽ വിശദീകരിക്കാൻ നിൽക്കാതെ ഒരൊറ്റ വാക്യശകലത്തിൽ ഒരു പുസ്തകംതന്നെ ഉൾക്കൊള്ളിച്ചു കൗശലപൂർവം ഒഴിഞ്ഞുമാറുന്ന അദ്ദേഹത്തിന്റെ സർഗസിദ്ധിക്കു നല്ലൊരു  ഉദാഹരണം കൂടിയാണത്.

അതുപോലെ, സാമൂഹ്യമനശ്ശാസ്ത്രമെന്ന പുതിയൊരു വിജ്ഞാനശാഖക്കു ചില കേവലപരാമർശങ്ങൾ വഴിയാണു ബേക്കൺ തുടക്കം കുറിക്കുന്നത്. 'മനസ്സിനെ സ്വാധീനിക്കുകയും രൂപപ്പെടുത്തുകയും ചെയ്തു മൂല്യങ്ങളുടെ വില നിർണയിക്കുന്ന ആചാരം, അനുഷ്ഠാനം, ശീലം, വിദ്യാഭ്യാസം, അനുകരണം, മത്സരം, സഹവാസം, സൗഹൃദം, സ്തുതി, ശകാരം, അനുശാസനം, നിയമം, പുസ്തകം, പഠനം തുടങ്ങി ഓരോന്നിനും സഹജമായ ശക്തിയും ഊർജ്ജവും സാമൂഹ്യചിന്തകർ ജാഗ്രതയോടെ അന്വേഷിച്ചു മനസ്സിലാക്കണം. ഈ ശാസ്ത്രത്തിന്റെ പ്രയോക്താക്കളായ ടാർദെ, ലെബോൺ, റോസ്സ്, വല്ലാസ്, ഡർക്ക്ഹീം തുടങ്ങിയവരുടെ കൃതികളിൽ അനുക്രമണികയായി ചേർക്കാവുന്നവിധം വിശദമായിരുന്നു, അദ്ദേഹം എഴുതിച്ചേർത്ത ആ പട്ടിക.

ശാസ്ത്രത്തിന്റെ പരിശോധനക്കു വിഷയീഭവിക്കാത്ത യാതൊന്നുമില്ല. 'അന്ധവിശ്വാസങ്ങളായി പ്രചരിക്കുന്ന വിഷയങ്ങളുടെ സ്വാധീ

നം കൃത്യമായി മനസ്സിലാക്കണമെങ്കിൽ മന്ത്രവാദം, സ്വപ്നം, പ്രവചനം, പരഹൃദയജ്ഞാനം, മാനസികവിഭ്രാന്തി തുടങ്ങിയവ ശാസ്ത്രീയമായ പരിശോധനയ്ക്കു വിധേയമാക്കണം. മാനുഷികമായതൊന്നും അന്യമായി കാണാത്ത ബേക്കൺ, പ്രകൃതിവാദത്തെ മുറുകെ പിടിയ്ക്കുമ്പോഴും ഇത്തരം പ്രശ്നങ്ങളോടു സവിശേഷമായ മമത പുലർത്തുന്നുണ്ട്. രാസവിദ്യയിൽനിന്നു രസതന്ത്രം വികസിച്ചതുപോലെ, ഇത്തരം അന്വേഷണങ്ങളുടെ ഫലമായി ചിലപ്പോൾ അപ്രതീക്ഷിതമായ ഒരു സിദ്ധാന്തവും ഒരുപക്ഷേ പുതിയൊരു ശാസ്ത്രവും രംഗപ്രവേശം ചെയ്യേക്കാം! 'മടിയരായ മക്കളോടു മുന്തിരിത്തോട്ടത്തിൽ നിധിയുണ്ടെന്നു പറയുന്ന കഥയിലെ മനുഷ്യനുമായി രാസവിദ്യയെ താരതമ്യപ്പെടുത്താം; എത്ര ആഴത്തിൽ കുഴിച്ചിട്ടും നിധി കണ്ടെത്താനായില്ലെങ്കിലും തോട്ടത്തിലെ വളക്കൂറുള്ള മണ്ണിളകി ആ വർഷം സമൃദ്ധമായ വിളവാണവർക്കു ലഭിച്ചത്. അതുപോലെ കൃത്രിമസ്വർണമുണ്ടാക്കാൻ നടത്തിയ ശ്രമങ്ങൾ പിന്നീടു പല പരീക്ഷണങ്ങൾക്കും പ്രയോജനകരമായ കണ്ടുപിടുത്തങ്ങൾക്കും കാരണമായിത്തീർന്നു'.

ജീവിതവിജയത്തിന്റെ മറ്റൊരു വിജ്ഞാനശാഖ, പുസ്തകത്തിന്റെ എട്ടാം ഭാഗത്താണു രൂപം കൊള്ളുന്നത്. ലൌകികജീവിതത്തിൽ എങ്ങനെയാണു വിജയം നേടേണ്ടതെന്ന വിഷയത്തെക്കുറിച്ചു സാമാന്യമായ ചില സൂചനകൾ അദ്ദേഹം നൽകുന്നു. തന്നേയും മറ്റുള്ളവരേയുംകുറിച്ചുള്ള അറിവാണു പ്രധാനമായും വേണ്ടത്; മറ്റുള്ളവരെക്കുറിച്ച് അറിയാനുള്ള ഉപാധിയെന്ന നിലയിൽ തന്നെക്കുറിച്ചുള്ള അറിവിനു പ്രത്യേകം പ്രസക്തിയുണ്ട്; സൂക്ഷ്മമായ ശുഷ്കാന്തിയോടെ,

*'നാമെപ്പോഴും ഇടപഴകുന്ന വ്യക്തികളുടെ മനോഭാവങ്ങളും ശീലങ്ങളും കാഴ്ചപ്പാടുകളും നന്നായി മനസ്സിലാക്കിയിരിയ്ക്കണം; അവരുടെ ദൗർബല്യങ്ങൾ കണ്ടെത്താൻ അവർ ആരെയാണു സഹായത്തിനു സമീപിയ്ക്കുന്നതെന്നും എപ്പോഴാണവർക്കു ശക്തി വരുന്നതെന്നും നാമറിയണം; സുഹൃത്തുക്കൾ, ശത്രുക്കൾ, രക്ഷാകർത്താക്കൾ, ആശ്രിതർ, അസൂയാലുക്കൾ, എതിരാളികൾ തുടങ്ങിയവർ എങ്ങനെയാണവരോടിടപെടുന്നതെന്നും നമുക്കു ബോധം വേണം; പ്രകൃതം ആരാഞ്ഞ*

*റിഞ്ഞു ലക്ഷ്യവും മാർഗവും നിരീക്ഷിച്ചു മനസ്സിലാക്കിയാൽ മറ്റുള്ള വരുടെ മനസ്സു നമുക്കു തുറക്കാൻ കഴിയും; നിഷ്കളങ്കത ഒറ്റനോട്ടത്തി ൽ തിരിച്ചറിയാം; പക്ഷേ കരുതലോടെ പിടികൊടുക്കാതെ നടക്കു ന്നവരെ അടുത്തു ചെന്നു ശ്രദ്ധിക്കുമ്പോഴേ മനസ്സിലാക്കാനാവൂ; ഈ അന്വേഷണങ്ങളിൽ മൂന്നു കാര്യങ്ങളാണുള്ളത്: ഒന്നാമതായി എണ്ണ മറ്റ സുഹൃദ്ബന്ധങ്ങൾ സ്ഥാപിക്കണം, രണ്ടാമതായി സംസാരവും മൗനവും തമ്മിൽ സൂക്ഷ്മമായി നിയന്ത്രണം പാലിക്കണം, മൂന്നാമതാ യി അമിതമായ ഔദാര്യം കാണിച്ചു നിരായുധനാകുന്ന രീതിയേക്കാ ൾ സ്വന്തം കാഴ്ചപ്പാടുകൾ സമുചിതമായി വെളിപ്പെടുത്തണം; നേരേ മറിച്ച്, വല്ലപ്പോഴുമൊരിക്കൽ മഹാമനസ്കത കാണിക്കുന്നതു മധുര ത്തേക്കാൾ കയ്പ്പുരസമാണുളവാക്കുക!'.*

ബേക്കണിനെ സംബന്ധിച്ചു സുഹൃത്തുക്കൾ അധികാരത്തിലേക്കു ള്ള സോപാനങ്ങളായിരുന്നു; മാക്കിയവെല്ലിയോടു കടപ്പാടുള്ള ഈ കാഴ്ചപ്പാട്, ഒറ്റനോട്ടത്തിൽ നവോത്ഥാനകാലത്തിന്റെ പ്രകൃതമായി വ്യാഖ്യാനിക്കപ്പെടാം; പക്ഷേ, അക്കാലത്താണു മൈക്കലാഞ്ചലോ യും കാവലേരിയും, മൊണ്ടെയ്നും ലാ ബോഷീയും, ഫിലിപ്പ് സി ഡ്നിയും ഹ്യൂബർട്ട് ലാൻഗ്വെറ്റും സൗഹൃദത്തിന്റെ പര്യായങ്ങളായി ജീവിച്ചിരുന്നതെന്നും നാമോർക്കണം. സൗഹൃദത്തെക്കുറിച്ചുള്ള വ്യാ വഹാരികമായ ഈ വിലയിരുത്തൽ, ഒരുപക്ഷേ, അധികാരത്തിൽ നിന്നുള്ള ബേക്കണിന്റെ പതനംകൂടി വിശദീകരിക്കുന്നുണ്ട്; സുഹൃ ത്തിനെക്കുറിച്ചു സ്വയം പരസ്യമായി പറയുന്ന നിലപാടിൽ കൂടുതൽ തിരിച്ചു ലഭിക്കാനുള്ള സാദ്ധ്യത കുറവായതുകൊണ്ടു നെപ്പോളിയനെ സംബന്ധിച്ചും ഇതേ കാഴ്ചപ്പാടുകൾ സഹായമാകുന്നുണ്ട്. പ്രാചീന ഗ്രീസിലെ സപ്തർഷികളിലൊരാളായ ബയാസിനെ ഉദ്ധരിച്ചുകൊണ്ടു ബേക്കൺ തുടരുന്നു: 'ഭാവിയിൽ ശത്രു മിത്രമാകാനും മിത്രം ശത്രുവാ കാനും സാദ്ധ്യതയുണ്ടെന്നു കണ്ടു നീയവരെ സ്നേഹിക്കുക!'. അടുത്ത സുഹൃത്തുക്കൾക്കുപോലും നമ്മുടെ വിചാരങ്ങളും പദ്ധതികളും ഒരളവി ൽക്കവിഞ്ഞു വിട്ടുകൊടുക്കരുത്; സൌഹൃദസംഭാഷണങ്ങളിൽ അഭി

പ്രായങ്ങൾ പറയുന്നതിനു പകരം കഴിയുന്നത്ര ചോദ്യങ്ങൾ ചോദിക്കുക; അഥവാ, സംസാരിക്കുമ്പോൾ വിശ്വാസങ്ങൾക്കും വിധിനിർണയങ്ങൾക്കുമുപരി വസ്തുതകളും വിവരങ്ങളും പുറത്തുവിടുക. മറ്റുള്ളവർക്കു പ്രകടമാകുന്ന ഔദ്ധത്യഭാവം ഔന്നത്യത്തിലേക്കുള്ള ചുവടുവെയ്പ്പാണ്; രാഷ്ട്രീയത്തേക്കാൾ ധർമ്മശാസ്ത്രത്തിലാണ് അത്തരം പ്രകടനങ്ങൾ തെറ്റായി വ്യാഖ്യാനിക്കപ്പെടുന്നത്. ഇവിടെ നെപ്പോളിയൻ വീണ്ടും ഓർമ്മിക്കപ്പെടുന്നു; നിസ്സാരനായ ആ കൊഴ്സിക്കക്കാരനെപ്പോലെ, വീടിന്റെ ചുമരുകൾക്കുള്ളിലെ ഒരു ശുദ്ധാത്മാവായിരുന്നു, ബേക്കൺ; പക്ഷേ, ബഹുജനമദ്ധ്യത്തിൽ അനിവാര്യമായ ആർഭാടത്തിന്റെ ഉദ്ധതഭാവം സ്വയമെടുത്തണിയാൻ അദ്ദേഹം മടിച്ചില്ല.

അങ്ങനെ ഓരോ ശാസ്ത്രമേഖലകളിലും മൗലികചിന്തയുടെ വിത്തുകൾ പാകി അദ്ദേഹം യഥേഷ്ടം സഞ്ചരിച്ചുകൊണ്ടിരുന്നു; ഒരു ശാസ്ത്രശാഖയ്ക്കും സ്വയംപര്യാപ്തത വരിക്കാനാവില്ലെന്ന നിഗമനത്തിലാണു ബേക്കൺ അവസാനം ചെന്നെത്തിയത്: ഓരോന്നും കൃത്യമായ ദിശാബോധത്തോടെ ഏകോപിപ്പിച്ചു പോകുന്നതിനു സുശിക്ഷിതമായ ഒരു ശക്തിയുടെ സ്വാധീനമില്ലാതെ സാദ്ധ്യമല്ല. 'മനുഷ്യർക്കുപകാരപ്രദമായ രീതിയിൽ ശാസ്ത്രം വളർന്നു വികസിക്കാതിരിക്കാൻ മറ്റൊരു കാരണംകൂടിയുണ്ട്. ലക്ഷ്യം കൃത്യമായി നിർണയിക്കാത്ത മാർഗത്തിലൂടെ വ്യക്തമായൊരു പുരോഗതി നേടാൻ നമുക്കാവില്ല'. ശാസ്ത്രീയമായ പദ്ധതികളും ഗവേഷണങ്ങളും നിഷ്കൃഷ്ടമായി വിശകലനം ചെയ്തു സമന്വയിപ്പിക്കുന്ന ഒരു തത്വചിന്തയാണു ശാസ്ത്രത്തിനു വേണ്ടത്; അങ്ങനെയൊരു തത്വചിന്തയുടെ പിന്തുണയില്ലാത്ത ഏതു ശാസ്ത്രവും ഉപരിപ്ലവമായ ചില അഭ്യാസങ്ങളായി മാറും; കെട്ടിടത്തിന്റെ മുകളിൽനിന്നു നോക്കിയാൽ നിമ്നോന്നതമായി കിടക്കുന്ന ഭൂപ്രദേശങ്ങളുടെ നേർക്കാഴ്ച നേരാംവണ്ണം ദൃശ്യമാകാത്തതുപോലെ, ഏതു ശാസ്ത്രത്തിന്റേയും വിസ്തൃതവും അഗാധവുമായ അർത്ഥതലങ്ങൾ സ്വന്തം ഉപാധികൾകൊണ്ടു തിരിച്ചറിയുക അസാദ്ധ്യമായിരിക്കും; അതിനു കുറേക്കൂടി ഉയർന്ന നിലയിൽനിന്നു നാം നോക്കിക്കാണണം'. നേരേ മുകളിൽ ജ്വലിച്ചു നിൽക്കുന്ന ആലക്തികപ്രകാശം കണ്ടതാ

യി ഗൗനിക്കാതെ ഒരു മെഴുകുതിരിയുടെ വെളിച്ചത്തിൽ മുറിയുടെ മു ക്കും മൂലയും പരതുന്നതുപോലെ, പ്രകൃതിയുടെ പൂർണത മാനിക്കാ തെ അടർത്തിയെടുത്ത ചില വസ്തുതകൾ കുലങ്കഷമായി പരിശോധി ക്കുന്ന സമ്പ്രദായത്തെയാണു ബേക്കൺ അപലപിക്കുന്നത്.

സത്യത്തിൽ ശാസ്ത്രമായിരുന്നില്ല, തത്വചിന്തയാണു ബേക്കണി ന്റെ ദീർഘകാലപ്രണയത്തിനു പാത്രമായത്; ദുഃഖവും കാലുഷ്യവും മൂ ലം നിറംകെട്ട ജീവിതത്തിനു തത്വചിന്തയുടെ വിവേകത്തിനു മാത്ര മേ സമാധാനം പകരാനാവൂ! 'അറിവ് ദൗർഭാഗ്യവും മരണഭയവും മ യപ്പെടുത്തി കീഴടക്കും'. വെർജിലിന്റെ അർത്ഥഗർഭമായ വരികൾ നോക്കു: 'ദുരാഗ്രഹത്തിന്റെ നരകത്തിൽ നിന്നുയരുന്ന ശബ്ദായമാന മായ സംഘട്ടനങ്ങളും അധൃഷ്യമായ വിധിയുടെ ഭയലോഭങ്ങളും കാ ൽക്കീഴിലമർത്തി കാര്യകാരണങ്ങൾ കൃത്യമായി ആരാഞ്ഞറിയുന്ന മനുഷ്യൻ സദാ സന്തുഷ്ടനായിരിക്കും'. വ്യാവഹാരികലോകം നിരന്ത രം ആവർത്തിക്കുന്ന കൈയേറ്റങ്ങളുടെ പാഠങ്ങൾ മനസ്സിൽനിന്നു നീക്കാൻ കഴിയുന്നതായിരിക്കും, ഒരുപക്ഷേ തത്വചിന്ത നൽകുന്ന പ്ര ത്യക്ഷമായ സദ്ഫലം. 'നമ്മെ മനസ്സിന്റെ നന്മയിലേക്കു നയിക്കുക യാണു തത്വചിന്ത ചെയ്യുന്നത്. പിന്നീട് ആവശ്യമായതു സ്വയമേവ വന്നുകൊള്ളും'. എന്നെന്നേയ്ക്കുമുള്ള ആനന്ദമാണു വിവേകചിന്ത!

ശാസ്ത്രത്തെപ്പോലെ തത്വചിന്തയുടെ അഭാവത്തിലും രാജ്യപുരോ ഗതിക്കു തടസ്സം നേരിടാം. ശാസ്ത്രവും തത്വചിന്തയുമായുള്ള ബന്ധമാ ണു രാഷ്ട്രീയത്തിനു നയതന്ത്രജ്ഞതയുമായുള്ളത്: അലക്ഷ്യമായ അ ന്വേഷണമല്ല, ദിശാബോധമുള്ള സമഗ്രമായ പ്രയാണമാണത്. മനു ഷ്യജീവിതത്തിന്റെ യാഥാർത്ഥ്യങ്ങളോടു മുഖം തിരിയ്ക്കുന്ന വിദ്യാഭ്യാ സപദ്ധതികൾ വെറുമൊരു ചടങ്ങായി മാറുന്നതുപോലെ ശാസ്ത്രത്തി നും തത്വചിന്തക്കും സ്ഥാനമില്ലാത്ത രാഷ്ട്രീയം രാജ്യത്തിനൊരു ശാ പമായി മാറും. 'രോഗകാരണങ്ങളും രോഗിയുടെ അവസ്ഥാഭേദങ്ങളും ചികിത്സയുടെ വഴികളും മരുന്നിന്റെ അപകടസാദ്ധ്യതകളും പഠിയ്ക്കാ തെ ചുരുക്കം ചില കുറിപ്പടികൾ മാത്രം പിന്തുടരുന്ന മുറിവൈദ്യന്മാ

രുടെ പക്കൽ സ്വന്തം ശരീരം സമർപ്പിക്കുന്നതുപോലെ, വിവേകമതികളുടെ സഹായം തേടാതെ സ്വന്തം അനുഭവജ്ഞാനം മാത്രം ആശ്രയിക്കുന്നവരെ ഭരണാധികാരമേൽപ്പിക്കുന്നതു സമൂഹത്തിന്റെ ആരോഗ്യത്തിനു നല്ലതല്ല'. സ്വന്തം തൊഴിലിനെക്കുറിച്ചു നല്ല ബോദ്ധ്യത്തോടെ അദ്ദേഹം പറയുന്നു: 'രാജാക്കന്മാർ തത്വചിന്തകരായോ അതല്ലെങ്കിൽ തത്വചിന്തകർ രാജാക്കന്മാരായോ വരുന്ന സമയം രാജ്യത്തു സന്തോഷവും സമാധാനവും പുലരും; അറിവും വിവേകവുമുള്ള രാജാക്കന്മാരുടെ ഭരണകാലമാണു ചരിത്രത്തിന്റെ സുവർണകാലം! മാത്രമല്ല, ഇടക്കാലത്തു റോം ഭരിച്ചിരുന്ന ചില ചക്രവർത്തിമാരെക്കുറിച്ചു നമ്മെ ഓർമ്മപ്പെടുത്തുകയും ചെയ്യുന്നുണ്ട്, അദ്ദേഹം.

പ്ലേറ്റോ ചെയ്തതുപോലെ, നാമനുഭവിക്കുന്ന ഉദാത്തമായ അഭിരുചികൾ മനുഷ്യമോചനത്തിന്റെ ഉപാധികളായി കണ്ടു ബേക്കൺ മഹത്വവൽക്കരിച്ചു. മാത്രമല്ല, അതിലേറെ വ്യക്തതയോടെ പ്രത്യേകം ചില ശാസ്ത്രവിഷയങ്ങളിൽ ഗവേഷണം നടത്താൻ സന്നദ്ധഭടന്മാരുടെ ഒരു സൈന്യത്തെ വിന്യസിക്കേണ്ട അനിവാര്യതകൂടി അദ്ദേഹം തിരിച്ചറിഞ്ഞു. ഒളിമ്പസിന്റെ ഉയരങ്ങളിൽ കയറി നോക്കിയാൽപ്പോലും കാണാനാവാതെ പരന്നുകിടക്കുന്ന ശാസ്ത്രശാഖകൾ, ഒറ്റയ്ക്കൊരാൾക്കും തരണം ചെയ്യാനാവില്ല. സഹായികളില്ലാതെ സ്വയം തുടങ്ങി വെച്ച സംരംഭത്തിന്റെ കൊടുമുടിയിലെത്തിയപ്പോൾ അദ്ദേഹത്തിനു തോന്നിയ നിസ്സഹായത ദുസ്സഹമായിരുന്നു. അദ്ദേഹമൊരു സുഹൃത്തിനോടു ചോദിക്കുന്നുണ്ട്, 'ആരാണു താങ്കളെ ജോലിയിൽ സഹായിക്കുന്നത്? ഞാനിപ്പോൾ കഠിനമായ ഏകാന്തതയാണു നേരിടുന്നത്!'. മഹത്തായൊരു സ്ഥാപനത്തിന്റെ ഉന്നതമായ ആദർശങ്ങളും ലക്ഷ്യങ്ങളും സാക്ഷാത്ക്കരിക്കുന്നതിനു വിവിധശാസ്ത്രങ്ങളിൽ പ്രാവീണ്യം നേടിയ ശാസ്ത്രജ്ഞർ പരസ്പരബഹുമാനത്തോടെ നിരന്തരം ആശയവിനിമയം നടത്തി ഗവേഷണങ്ങളിലേർപ്പെടുന്ന ഒരു കാലം അദ്ദേഹം സ്വപ്നം കണ്ടു. 'അറിവു തലമുറകളിലൂടെ കൈമാറി, അദ്ധ്വാനം പങ്കു വെച്ച്, വിശ്രമവേളകൾ സൃഷ്ടിപരമായി ഉപയോഗിക്കുന്നവരിൽനിന്നു നമുക്കെന്താണു പ്രതീക്ഷിക്കാൻ വയ്യാത്ത

ത്? ഒരുസമയം ഒരാൾക്കുമാത്രം കടന്നുപോകാവുന്ന ചെറിയൊരു ഇടവഴിയല്ല, ശാസ്ത്രത്തിന്റെ രാജവീഥി; മറിച്ച്, നിരവധി മനുഷ്യരുടെ അദ്ധ്വാനവും ഉത്സാഹവും ഫലപ്രദമായ രീതിയിൽ സമ്പാദിക്കുകയും സമന്വയിക്കുകയും വിതരണം ചെയ്യുകയും ചെയ്യേണ്ട മേഖലയാണത്. ഒരേ കാര്യം ഒരേ സമയം നിരവധിപേർ ആവർത്തിക്കുന്നതിനുപകരം, ഓരോന്നിനും ഓരോരുത്തർ ചുമതലക്കാരാവുന്ന സമഗ്രതയിൽനിന്നുമാത്രമേ മനുഷ്യനു സ്വന്തം ശക്തി തിരിച്ചറിയാനാവൂ!'.

പലവിധവിജ്ഞാനങ്ങളുടെ സമാഹാരമായ ശാസ്ത്രംപോലും സ്വയമൊരു സാർവലൗകികസമന്വയത്തിനു വിധേയമാകേണ്ടതുണ്ട്. അതിരുകളില്ലാതെ ലോകമെങ്ങും സ്വതന്ത്രമായി വ്യാപിക്കുന്ന ആ സമന്വയചിന്ത യൂറോപ്പിനെ പുതിയൊരു ബൗദ്ധികശക്തിയായി മാറ്റും. 'യൂറോപ്പിലാകമാനമുള്ള വിദ്യാലയങ്ങളും സർവകലാശാലകളും തമ്മിൽ ആശയവിനിമയം നടത്തി സ്വയമുരുത്തിരിയുന്ന ആത്മബന്ധമാണു മറ്റൊരു ലക്ഷ്യമായി നാം കാണേണ്ടത്'. വിവിധവിഷയങ്ങളും പ്രശ്നങ്ങളും അവരേറ്റെടുത്തു ഗവേഷണങ്ങളിൽ പരസ്പരം സഹകരിക്കട്ടെ! ഭരണകൂടത്തിന്റെ നിരുപാധികപിന്തുണയോടെ പുനഃസംഘടിപ്പിക്കപ്പെടുന്ന ആ സർവകലാശാലകൾ പിന്നീടു നിഷ്പക്ഷപഠനകേന്ദ്രങ്ങളായി പുരോഗഗതിയെ ഗണ്യമായി സ്വാധീനിക്കും. 'ശാസ്ത്രമാനവികവിഷയങ്ങളിൽ അദ്ധ്യാപകർക്കായി ഭരണകൂടം നീക്കിവെക്കുന്ന തുച്ഛമായ ശമ്പള'വും അദ്ദേഹത്തിന്റെ ശ്രദ്ധയിൽ വരുന്നുണ്ട്; വിദ്യാഭ്യാസത്തിന്റെ ചുമതല ഭരണകൂടം ഏറ്റെടുക്കുന്നതുവരെ അതങ്ങനെ തുടരുമെന്നുതന്നെ അദ്ദേഹം കരുതുന്നു. 'ഭരണകൂടങ്ങൾ എപ്പോഴും നിയമങ്ങളുണ്ടാക്കുന്നതിൽ മാത്രം ശ്രദ്ധ പതിപ്പിച്ചു വിദ്യാഭ്യാസത്തെ പാടേ അവഗണിക്കുന്നതായി ചരിത്രം സാക്ഷ്യപ്പെടുത്തുന്നുണ്ട്. പ്രകൃതിയെ കീഴടക്കി മനുഷ്യശക്തി വികസിപ്പിക്കാമെന്ന ലക്ഷ്യത്തോടെ ശാസ്ത്രത്തിന്റെ സാമൂഹ്യവൽക്കരണമായിരുന്നു, ബേക്കൺ കണ്ട മഹത്തായൊരു സ്വപ്നം.

മുഖസ്തുതിയിൽ മയങ്ങുന്ന ചക്രവർത്തി ജെയിംസ് ഒന്നാമന്റെ മു

മ്പാകെ മധുരമൂറുന്ന വാക്കുകളോടെ അദ്ദേഹം ഈ സ്വപ്നം അവതരിപ്പിച്ചു. പണ്ഡിതനും അതേസമയം ഏകാധിപതിയുമായ ജെയിംസ്, വാളിനും ചെങ്കോലിനും മീതെ സ്വന്തം പേനയുടെ സ്വാധീനശക്തിയിൽ അഭിമാനിച്ചിരുന്നു; സാഹിത്യകുതുകിയും സഹൃദയനുമായ ചക്രവർത്തിയിൽനിന്നു നല്ല പ്രതികരണമാണു ബേക്കൺ പ്രതീക്ഷിച്ചത്. 'നാൽക്കവലയിലെ പ്രതിമ യാത്രക്കാർക്കു ദിശാസൂചന മാത്രമേ നൽകുകയുള്ളൂ; ഒരൊറ്റ മനുഷ്യന്റെ അദ്ധ്വാനഫലമായി ഉയർന്നുവന്ന പദ്ധതികൾ പ്രായോഗികതലത്തിൽ സഫലീകരിക്കേണ്ടതൊരു രാജകീയകൃത്യ'മാണെന്നു ബേക്കൺ സമർത്ഥമായി ജെയിംസിനെ പറഞ്ഞു ധരിപ്പിച്ചു. തീർച്ചയായും, അത്തരം മഹാസംരംഭങ്ങൾക്കു വലിയ പണച്ചിലവു വേണ്ടിവരും; പക്ഷേ, 'രാജാവിന്റെ ചാരന്മാരും ഉദ്യോഗസ്ഥന്മാരുമടങ്ങുന്ന രഹസ്യാന്വേഷണവിഭാഗത്തിന്റെ ചിലവു ഖജനാവിൽ നിന്നെടുക്കാമെങ്കിൽ, പ്രകൃതിരഹസ്യങ്ങൾ അനാവരണം ചെയ്യുന്ന വിദ്യാസമ്പന്നരായ ഈ അന്വേഷണകുതുകികൾ നടത്തുന്ന ഗവേഷണങ്ങളുടെ ചിലവും താങ്കൾക്കു നിറവേറ്റാവുന്നതേയുള്ളൂ. അരിസ്റ്റോട്ടിലിന്റെ ആവശ്യത്തിനു മുക്കുവർക്കും നായാട്ടുകാർക്കും നൽകാനായി ഗണ്യമായൊരു തുക അലക്സാണ്ടർക്കു നീക്കിവെക്കാമെങ്കിൽ, പ്രകൃതിരഹസ്യങ്ങളുടെ നൂലാമാലകൾ വേർതിരിക്കാൻ ശ്രമിക്കുന്ന ഇക്കൂട്ടരും അതേ ആനുകൂല്യങ്ങൾക്കു യോഗ്യരാണെന്നു തെളിയുന്നു'. സാധാരണഗതിയിൽ തലമുറകൾ നീണ്ടുപോകാവുന്ന മഹാപുനരുദ്ധാരണത്തിന്റെ ഈ സദ്ദ്യമം, ഭരണകൂടത്തിന്റെ പിന്തുണ ലഭിക്കുകയാണെങ്കിൽ അൽപ്പം ചില വർഷങ്ങൾക്കകം പൂർത്തീകരിക്കാമെന്നും അദ്ദേഹം സൂചിപ്പിച്ചു.

മനുഷ്യനു പ്രകൃതിയെ കീഴടക്കാൻ കഴിയുമെന്നു സംശയലേശമെന്യേ പ്രവചിക്കുന്നതിൽ കാണിക്കുന്ന നിശ്ചയദാർഢ്യമാണു മറ്റുള്ളവരിൽനിന്നു ബേക്കണെ വ്യത്യസ്തനാക്കുന്നത്: 'ആശയപരമായി ലഭിച്ച നേട്ടങ്ങളെല്ലാം ഈ മത്സരത്തിൽ പ്രകൃതിയുടെമേലുള്ള വിജയത്തിനായി ഞാൻ പന്തയംവെക്കുന്നു'. ഇത:പര്യന്തം 'അചഞ്ചലമായ കരളുറപ്പുകൊണ്ടു മാത്രമാണു മനുഷ്യൻ നേട്ടങ്ങൾ കൊയ്തത്'. പക്ഷേ,

ഇത്രയും വലിയൊരു വിജയപ്രതീക്ഷയുടെ അടിസ്ഥാനം എന്താണ്? ശാസ്ത്രത്തിന്റെ ദുർഗമമാർഗങ്ങളിലൂടെ സത്യമന്വേഷിച്ച് രണ്ടായിരം വർഷങ്ങളായി മനുഷ്യൻ അലഞ്ഞുനടക്കുകയല്ലേ? ഈയൊരു കാലയളവിൽ ലഭിച്ച തുച്ഛമായ നേട്ടങ്ങളെക്കുറിച്ച് ചിന്തിക്കുമ്പോൾ, ഉടനെ വിപ്ലവകരമായൊരു വിജയപ്രതീക്ഷക്കെന്താണു കാരണം? അതേ, ബേക്കൺ മറുപടി പറയുന്നു: മനുഷ്യൻ ഇതുവരെ പിന്തുടർന്ന മാർഗങ്ങൾ അബദ്ധജടിലമായിരുന്നു; വഴിമദ്ധ്യേ ദിശാബോധം നഷ്ടപ്പെട്ട പല കൈവഴികളിലും ചെന്നിറങ്ങി അവർ സ്വയം നശിച്ചുപോയി; ശാസ്ത്രത്തിലും യുക്തിയിലും, ചിന്തയിലും അന്വേഷണത്തിലും സമൂലമായൊരു പരിവർത്തനം അനിവാര്യമായിരിക്കുന്നു; ഈ ബഹുമുഖലോകത്തിനനുയോജ്യമായ, അരിസ്റ്റോട്ടിലിന്റേതിനേക്കാൾ മികച്ച ഒരു സിദ്ധാന്തസംഹിത നമുക്കിപ്പോൾ ആവശ്യമായിരിയ്ക്കുന്നു.

അങ്ങനെ ബേക്കൺ പരമപ്രധാനമായ ഒരു സൈദ്ധാന്തികഗ്രന്ഥം നമുക്കു മുമ്പിൽ സമർപ്പിയ്ക്കുന്നു.

**3.4.2. പുതിയ സിദ്ധാന്തസംഹിത :** 'ബേക്കണിന്റെ ആവേശം മുഴുവൻ സിദ്ധാന്തസംഹിതയുടെ ആദ്യത്തെ അദ്ധ്യായത്തിൽത്തന്നെ കാണാ'മെന്നൊരു നിരൂപകൻ പറയുന്നുണ്ട്. ഐതിഹാസികമായ സാഹസികതയോടെ യുക്തികൾ നിരത്തി മറുവാദങ്ങൾ ഖണ്ഡിച്ച് തർക്കശാസ്ത്രം ഇതുപോലെ രസകരമാക്കിയ മറ്റൊരാളില്ല. തർക്കശാസ്ത്രം പഠിയ്ക്കുന്നവർ ഈ പുസ്തകത്തിൽനിന്നു വേണം തുടങ്ങേണ്ടത്. 'ചെറിയ മുൾച്ചെടികൾ പാകി കെണിവെച്ചതുപോലെ കാണുന്ന തത്വചിന്തയുടെ ഈ ഭാഗം, പലർക്കും വിരസമായി തോന്നാം; ഓരോ വിഷയവും യഥാർത്ഥമഹത്വമനുസരിച്ച് വിലയിരുത്തുമ്പോൾ സകലതിനും നിദാനമായി വരുന്നതു യുക്തിസഹമായ ആ കാഴ്ചപ്പാടുകളാണെന്നു പക്ഷേ നമുക്കു സമ്മതിക്കാതെ തരമില്ല'.

പുതിയ ജൈവസാന്നിദ്ധ്യത്തിനുവേണ്ടി കാത്തിരിക്കുന്ന തരിശുഭൂമിയാണു തത്വചിന്തയെന്നു ബേക്കൺ കരുതുന്നു. പരീക്ഷണനിരീക്ഷണങ്ങളേക്കാളേറെ അദ്ധ്വാനം സിദ്ധാന്തവൽക്കരണത്തിനു നീ

ക്കിവെച്ചതാണ ഗ്രീക്കചിന്തകർക്ക സംഭവിച്ച വലിയൊരു പിഴവ്. ചിന്തകൾ നിരീക്ഷണങ്ങളെ അനുഗമിക്കുകയാണ വേണ്ടത്, പകരം നിൽക്കുകയല്ല. അദ്ധ്യാത്മവിദ്യയെ വെല്ലുവിളിക്കുന്നതുപോലെ പുതിയ സിദ്ധാന്തസംഹിതയുടെ ആദ്യത്തെ നീതിവാക്യം ഉദ്ഘോഷിക്കുന്നു: 'പ്രകൃതിയുടെ പ്രതിപുരുഷനും വ്യാഖ്യാതാവുമെന്ന നിലയിൽ മനുഷ്യൻ, പ്രകൃതി അനുവദിക്കുന്നിടത്തോളം, പ്രകൃതിനിയമങ്ങൾ നിരീക്ഷിച്ച മനസ്സിലാക്കുന്നുണ്ട്; അതിലേറെ അറിവോ കഴിവോ അവനില്ല!'. ഇക്കാര്യത്തിൽ സോക്രട്ടീസിന്റെ മുൻഗാമികൾക്കു കുറേക്കൂടി വ്യക്തത സഹജമായിരുന്നു'. മേഘങ്ങളിലേയ്ക്കു കണ്ണയയ്ക്കുന്നതിനുപകരം ഡെമോക്രിറ്റസ് വസ്തുതകൾ മണത്തറിയാനാണ ശ്രമിച്ചത്. അരിസ്റ്റോട്ടിലിന്റെ രീതികൾ ഉപയോഗിച്ചുപോന്ന തത്വചിന്തക്ക പിന്നീട്ട യാതൊരു പുരോഗതിയുമുണ്ടാകാതിരുന്നതിൽ അത്ഭുതപ്പെടാനില്ല; 'അതേ രീതികൾകൊണ്ടുതന്നെ അദ്ദേഹത്തെ മറികടക്കാമെന്നു വ്യാമോഹിക്കുന്നതു മുറിയ്ക്കകത്തെ വെളിച്ചം പുറത്തെ വെയിലിനേക്കാൾ കൂടുതലായിരിയ്ക്കണമെന്നു ശഠിയ്ക്കുന്നതുപോലെയാണ്'. തർക്കവിതർക്കങ്ങളുടെ കാര്യത്തിൽ അരിസ്റ്റോട്ടിൽ കണ്ടുപിടിച്ച യാന്ത്രികസംവിധാനത്തിന്റെ ഫലമായി ഇന്നിപ്പോൾ, രണ്ടായിരം വർഷങ്ങൾക്കുശേഷം, ആരും മാനിക്കാത്ത നിലയിലേയ്ക്കു തത്വചിന്ത താഴ്ന്നുപോയിരിക്കുന്നു. നിയമങ്ങളും നിഷേധങ്ങളുമുള്ള ഈ മദ്ധ്യകാലസിദ്ധാന്തങ്ങൾ മറവിയുടെ മറയിലേക്ക മാറ്റി, നിർമ്മലമായ മനസ്സോടെ, നിരുപാധികമായ പശ്ചാത്തലത്തിൽ, തത്വചിന്തയുടെ നവീകരണം തുടങ്ങേണ്ടിയിരിക്കുന്നു.

'ബുദ്ധിശക്തിയുടെ ശുദ്ധീകരണ'മാണ നാമാദ്യം ചെയ്യേണ്ടത്. പ്രത്യയശാസ്ത്രങ്ങളും കേവലസിദ്ധാന്തങ്ങളും കളങ്കപ്പെടുത്താത്ത, മുൻവിധികളും പക്ഷപാതങ്ങളുമില്ലാത്ത വിദ്യാർത്ഥികളാകാൻ നാം ശീലിയ്ക്കണം; മനസ്സിലെ ബിംബസങ്കൽപ്പങ്ങൾ താനേ തച്ചുടയ്ക്കണം.

(ബിംബാരാധനയെ തള്ളിപ്പറയുന്ന പ്രൊട്ടസ്റ്റന്റുകാരെപ്പോലെ) ചിത്രത്തെ യാഥാർത്ഥ്യമായും വിചാരത്തെ വിഷയമായും തെറ്റിദ്ധരിച്ചാണ ബിംബമെന്ന വാക്ക ബേക്കൺ പ്രയോഗിക്കുന്നത്. ഇതിന്റെ

പേരിൽ സംഭവിച്ച അബദ്ധങ്ങൾ ഓരോന്നും കണ്ടുപിടിച്ച് സമൂലം നശിപ്പിക്കുകയാണ് തർക്കശാസ്ത്രത്തിന്റെ പ്രഥമപരിഗണന. മിഥ്യാസങ്കൽപ്പങ്ങളുടെ വിഖ്യാതമായൊരു വിശകലനമാണ് പിന്നീട് ബേക്കൺ നൽകുന്നത്; 'മനുഷ്യരുടെ തെറ്റുകൾക്കുള്ള കാരണങ്ങൾ ബേക്കണിനെപ്പോലെ മനസ്സിലാക്കിയവർ മറ്റാരുമില്ലെ'ന്ന് കോണ്ഡിലാക്ക് ചൂണ്ടിക്കാട്ടുന്നുണ്ട്.

ഒന്നാമതായി, 'ഗോത്രബിംബ'ങ്ങളെന്ന് പറയുന്ന അന്ധവിശ്വാസങ്ങൾ, യഥാർത്ഥത്തിൽ, മനുഷ്യവംശത്തിനു പൊതുവായ ചില മിഥ്യാധാരണകൾ മാത്രമാണ്. 'സകലതിനും മാനദണ്ഡം മനുഷ്യനാണെ'ന്ന പ്രോതഗോറസിന്റെ സിദ്ധാന്തപ്രകാരം, 'മനുഷ്യന്റെ ബോധം വസ്തുതകളുടെ മൂല്യനിർണയത്തിനുള്ള ഒരുപാധിയായി തെറ്റിദ്ധരിക്കപ്പെടുന്നു; മറിച്ച്, ഐന്ദ്രിയവും മാനസികവുമായ സകല അവബോധങ്ങളുടേയും സൂചന പ്രപഞ്ചത്തിലല്ല, മനുഷ്യനിലാണ് നിലനിൽക്കുന്നത്; വക്രപ്രതലമുള്ള കണ്ണാടിയിലെ പ്രതിബിംബംപോലെ മനസ്സ് സ്വന്തം സവിശേഷതകൾപോലും മറ്റുള്ളവയിൽ ആരോപിച്ച് വസ്തുക്കളെ വികൃതമാക്കുന്നു'. നമ്മെക്കുറിച്ചുള്ള പ്രതിബിംബങ്ങളുടെ ചിത്രങ്ങളാണ് നമ്മുടെ ചിന്തകൾ. ഉദാഹരണത്തിനു, 'വസ്തുക്കൾക്കു പൊതുവേ നിയതമായൊരു ക്രമവും കൃത്യതയുമുണ്ടെന്ന ധാരണയിലേക്കു ഗ്രഹണശക്തിയുടെ പ്രത്യേകമായ പ്രകൃതംകൊണ്ടു മനുഷ്യർ നേരേ ചെന്നെത്തുന്നു; സൗരയൂഥത്തിലെ ഗ്രഹങ്ങൾ കൃത്യമായ വൃത്തപരിധിയിലൂടെയാണ് നീങ്ങുന്നതെന്ന മിഥ്യാധാരണ അങ്ങനെ രൂപപ്പെട്ടതാണ്'. അതിനും പുറമേ,

*എന്തെങ്കിലുമൊരു പ്രമാണത്തിൽ വിശ്വസിക്കാൻ തുടങ്ങിയാൽപ്പിന്നെ, (പൊതുസമ്മതിയും ആചാരങ്ങളും പകർന്നുതരുന്ന സുഖാനുഭവത്തിന്റെ പേരിൽ) പിന്നീടു വരുന്നതെന്തും അതിനെ പിന്തുണക്കുന്ന തെളിവായി മനുഷ്യർ കാണാൻ തുടങ്ങും; സ്വയം സ്വീകരിച്ച നിഗമനത്തിന്റെ ആധികാരിത സംശയിക്കുന്നതിനു പകരം അവർ നേർവിപരീതമായ അനുഭവങ്ങൾ തള്ളിപ്പറഞ്ഞു വിചിത്രമായ സാങ്കേ*

*തികതകളുടെ പേരിൽ കണ്ടില്ലെന്ന നടിക്കും. കപ്പൽച്ഛേദത്തിന്റെ ആപത്തിൽനിന്ന രക്ഷപ്പെടാൻ ക്ഷേത്രത്തിൽ ഉക്കിയിട്ട നേർച്ച ത്തകിടുകൾ ചൂണ്ടിക്കാണിച്ച്, ദൈവത്തിന്റെ മഹത്വം അംഗീകരി ക്കാൻ അവിശ്വാസികളെ അവർ നിർബന്ധിക്കുന്നു; 'അങ്ങനെ കഠി നവ്രതമനുഷ്ഠിച്ച മരിച്ചുപോയ ചിലരുടെ ചിത്രങ്ങളെവിടെ?'. അന്ധ വിശ്വാസവും ആഭിചാരവും ജ്യോതിഷവും സ്വപ്നവും ശകുനവും ഒരേ വിഭാഗത്തിൽപ്പെടുന്നു; ഇതിലെല്ലാം വിമോഹിതരാകുന്ന വിശ്വാസി കൾ വിജയിച്ചവ മാത്രം ഉയർത്തിക്കാട്ടുകയും പരാജയപ്പെട്ട എണ്ണമ റ്റ ഉദാഹരണങ്ങൾ സൗകര്യപൂർവം വിസ്മരിക്കുകയും ചെയ്യുന്നു.*

'ചോദ്യങ്ങൾക്കുള്ള ഉത്തരം സ്വന്തം ഇഷ്ടപ്രകാരം തീരുമാനിച്ചുറ പ്പിച്ചതിനു ശേഷം മനുഷ്യർ അനുഭവങ്ങളെ സ്വയം സൃഷ്ടിച്ചെടുത്ത ന്യായവാദങ്ങളിൽ പൊതിഞ്ഞു മുന്നോട്ടുതള്ളുന്നു. ചുരുക്കത്തിൽ, മമ തയും മനോഗതിയും ആവേശവും പകരുന്ന അറിവ്, ഒരിക്കലും നിർ ഗുണമായ ശുദ്ധജ്ഞാനമല്ല; അങ്ങനെ മുന്നേറുന്തോറും ശാസ്ത്രം മനു ഷ്യരുടെ 'ഇഷ്ടപൂർത്തിക്കുള്ള ഉപായ'മായി മാറി, സത്യത്തേക്കാൾ മ ഹത്വം നേടി, എളുപ്പത്തിൽ വിശ്വസനീയമായി തീരുന്നു.

ഈ വിഷയത്തിലൊരു ഉപദേശവും ബേക്കൺ നൽകുന്നുണ്ട്. 'പൊതുവേ സവിശേഷമായി തോന്നുന്നതെന്തും സംശയദൃഷ്ടിയോടെ വീക്ഷിക്കാനുള്ള ശീലം പ്രകൃതിയെക്കുറിച്ചു പഠിക്കുന്ന ഓരോരുത്ത രും സ്വയം വളർത്തിയെടുക്കട്ടെ! അപ്പോൾ ഗവേഷണവും തുടർന്നു ലഭിക്കുന്ന നിഗമനങ്ങളും അതുപോലെതന്നെ വ്യക്തവും പക്ഷപാത രഹിതവുമാകും. ഒറ്റപ്പെട്ട ചില വസ്തുതകളിൽനിന്നു സാമാന്യതകളി ലേക്കും സിദ്ധാന്തങ്ങളിലേക്കും പെട്ടെന്നു കുതിച്ചുചാടുന്നതു നല്ല ല ക്ഷണമല്ല! ചിറകു വിരിക്കുന്നതിനുപകരം തുള്ളിച്ചാടാനും പറക്കാ നും കഴിയാത്തവിധം സംശയത്തിന്റെ ഭാരത്തിൽ നാമവയെ തളച്ചി ടുകയാണു വേണ്ടത്'. ശാസ്ത്രമേഖലയിൽ ഭാവന താൽക്കാലികപരീ ക്ഷണങ്ങൾക്കല്ലാതെ പ്രയോഗിക്കുമ്പോൾ ബുദ്ധിയുടെ ശത്രുവായി ത്തീരാൻ സാദ്ധ്യതയേറെയുണ്ട്.

തികച്ചും വ്യക്ത്യധിഷ്ഠിതമായ 'ഗുഹാബിംബ'ങ്ങളെയാണു രണ്ടാമ

ത്തെ മിഥ്യാധാരണയായി ബേക്കൺ കണക്കാക്കുന്നത്. 'പ്രകൃതിയുടെ പ്രകാശത്തിനു വർണഭേദം വരുത്തുന്ന ഒരൊളിത്താവളം ഓരോ മനുഷ്യനും സ്വന്തമായുണ്ട്'; മാനസികവും ശാരീരികവുമായ പ്രത്യേകതകളനുസരിച്ചു ജന്മവാസനകളും അഭ്യാസവുംകൊണ്ടു രൂപപ്പെടുന്ന സ്വഭാവമാണത്. വ്യത്യാസങ്ങൾ കണ്ടെത്താൻ വ്യഗ്രതപ്പെടുന്ന ചിലരുടെ മനസ്സു സ്വഭാവേന വിശകലനാത്മകമാണെങ്കിൽ, സാദൃശ്യം മാത്രം കാണുന്ന ചിലരുടേതു പ്രകൃത്യാ സങ്കലനാത്മകമായിരിക്കും; അങ്ങനെ ഒരുവശത്തു ശാസ്ത്രജ്ഞനേയും ചിത്രകാരനേയും മറുവശത്തു കവിയേയും തത്വചിന്തകനേയും നമുക്കു പ്രതിഷ്ഠിക്കാം. മാത്രമല്ല, 'ചിലർ അതിരുകടന്ന ആരാധനയോടെ പൗരാണികതയിൽ അഭിമാനം കൊള്ളുമ്പോൾ, നവീനതയെ ആകാംക്ഷാപൂർവം ആശ്ലേഷിക്കുന്നതിലാണു മറ്റു ചിലർക്കു താൽപ്പര്യം; പൗരാണികതയുടെ സനാതനസത്യങ്ങൾ നിഷ്കരുണം ഖണ്ഡിക്കുകയോ, ആധുനികതയുടെ നവീനരീതികൾ തള്ളിപ്പറയുകയോ ചെയ്യാതെ മധ്യമാർഗം സ്വീകരിക്കാൻ കുറച്ചുപേർക്കേ കഴിയൂ'. സത്യത്തിനു പക്ഷഭേദങ്ങളില്ല.

'വാണിജ്യസമ്പർക്കങ്ങളുമായി ബന്ധപ്പെട്ട 'വിപണനബിംബ'ങ്ങളാണു മൂന്നാമതായി വരുന്നത്; ആശയവിനിമയത്തിനു മനഃപൂർവം തിരഞ്ഞെടുത്ത വാക്കുകൾ മിക്കവാറും കേൾവിക്കാരുടെ ഗ്രഹണശക്തിക്കനുസരിച്ചാണു പുറത്തു വരുന്നത്; മനസ്സിൽ ഉരുത്തിരിയുന്ന ആശയങ്ങൾക്കു മുമ്പിൽ അനുചിതമായ വാക്കുകൾ ചിലപ്പോൾ കട്ടത്ത തടസ്സങ്ങൾ സൃഷ്ടിക്കും'; വൈയാകരണന്മാർ കേവലക്രിയകൾ കൈകാര്യം ചെയ്യുന്ന ലാഘവത്തോടെയാണു തത്വചിന്തകർ കേവലത്വത്തെക്കുറിച്ചു സംസാരിക്കുന്നത്; എന്നിട്ടും, 'കേവലത്വ'മെന്താണെന്നു ചിന്തിക്കാൻ ആരും ശ്രമിക്കുന്നില്ല. 'ആദ്യസൃഷ്ടി കാരണരഹിത'മാണെന്നും 'ആദ്യചലനം നിശ്ചലതയിൽനിന്നാണെ'ന്നും തത്വചിന്തകർ ഉറപ്പിച്ചുപറയുന്നു; അത്തിമരത്തളിരുകൾപോലെ നഗ്നമായ അജ്ഞത മറച്ചുവെക്കുന്നതിനുവേണ്ടി ഉപയോഗിക്കുന്ന വീൺവാക്കുകളും മനസ്സാക്ഷിയിലുണരുന്ന കുറ്റബോധത്തിന്റെ സൂചനകളും

മാത്രമാണവ! യാതൊന്നും അകാരണമായി സംഭവിക്കുന്നില്ലെന്നും ചലിക്കാത്ത വസ്തുക്കളില്ലെന്നും സത്യസന്ധരായവർക്കു വ്യക്തമായറിയാം. ഈ അസത്യഭാഷണം അവസാനിപ്പിയ്ക്കലാണു തത്വചിന്തയുടെ പുനരുദ്ധാരണത്തിനു ചെയ്യാവുന്ന പ്രഥമകൃത്യം.

'അവസാനമായി, അടിസ്ഥാനരഹിതമായ സിദ്ധാന്തങ്ങളിൽനിന്നും അവ തെളിയിക്കുന്നതിനു സ്വീകരിച്ച തെറ്റായ രീതികളിൽനിന്നും മനുഷ്യമനസ്സിലേക്കു ചേക്കേറിയ നിരവധി മിഥ്യാധാരണകളുണ്ട്. ഇതഃപര്യന്തം നമുക്കു ലഭിച്ചുപോന്ന ചിന്താധാരകളെല്ലാം ചിന്തകർ സ്വയം സൃഷ്ടിച്ച അയഥാർത്ഥലോകങ്ങളുടെ നാടകീയാവിഷ്കരണങ്ങളായതുകൊണ്ട് അവയെ 'നാട്യബിംബ'ങ്ങളെന്നാണു ഞാൻ വിശേഷിപ്പിക്കുന്നത്; ചരിത്രത്തിന്റെ യഥാതഥമായ അവതരണമല്ല, പ്രേക്ഷകരുടെ അഭിരുചിയ്ക്കനുസരിച്ചു നാടകീയമായ സംഭവവികാസങ്ങളോടെ കവികളും നാടകകൃത്തുക്കളുമെഴുതുന്ന അതേ കഥകളാണു തത്വചിന്തകരുടെ ഈ രംഗവേദികളിലും നാം കാണുന്നത്'. ഉദാഹരണത്തിനു പ്ലേറ്റോയുടെ ചിന്തയിൽ പ്രത്യക്ഷപ്പെടുന്ന ലോകത്തിനു യാഥാർത്ഥ്യത്തേക്കാൾ വ്യക്തിപരതയുടെ ഒരു പരിവേഷമാണുള്ളതെന്നു മനസ്സിലാക്കാൻ വിഷമമില്ല.

ധിഷണാശാലികളെപ്പോലും വഴിതെറ്റിക്കുന്ന ഈ ബിംബസങ്കൽപ്പങ്ങൾ നിലനിൽക്കുമ്പോൾ സത്യത്തിലേക്കു നടന്നടുക്കാൻ നമുക്കാവില്ല. അറിവിന്റെ പുതിയ ഉപാധികളും യുക്തിയുടെ പുതിയ രീതികളുമാണു നമുക്കിപ്പോൾ വേണ്ടത്. 'വടക്കുനോക്കിയന്ത്രത്തിന്റെ ഉപയോഗം അറിയാത്ത നാവികരായിരുന്നെങ്കിൽ വെസ്റ്റിൻഡീസിലെ ഭൂപ്രദേശങ്ങൾ ഇന്നും അറിയപ്പെടാതെ കിടക്കുമായിരുന്നു; അതുപോലെ, ശാസ്ത്രസിദ്ധാന്തങ്ങൾ പ്രായോഗികമാക്കുന്ന സാങ്കേതികവിദ്യ അറിയാത്തതുകൊണ്ടു കലാസാഹിത്യരംഗങ്ങളിൽ പ്രതീക്ഷിക്കുന്ന പുരോഗതി നമുക്കിന്നു സാക്ഷാത്ക്കരിക്കാനാവുന്നില്ല.

'ബാഹ്യമായ ഭൗതികപ്രപഞ്ചം മുഴുവൻ നഗ്നനേത്രങ്ങൾക്കു ദൃശ്യമായി പരന്നുകിടക്കുന്ന ഇക്കാലത്തു മനുഷ്യന്റെ ബൗദ്ധികപ്രപഞ്ചം, കാലഹരണപ്പെട്ട ചിന്താഗതികളുടെ സങ്കുചിതമായ നാലുകെട്ടിൽ

അടഞ്ഞുകിടക്കുന്നതു തീർത്തും ലജ്ജാവഹമെന്നുതന്നെ പറയണം'. ആത്യന്തികമായി, അടിസ്ഥാനരഹിതമായ സിദ്ധാന്തങ്ങളും അനുമാനങ്ങളുമാണു സകല ചിന്താക്കുഴപ്പങ്ങൾക്കും കാരണമായി വരുന്നത്; പരീക്ഷണനിരീക്ഷണങ്ങൾക്കു വിധേയമാക്കണമെന്നു ചിന്തിക്കാതെ ആരാദ്ധ്യമായ ചില മുൻവിധികളുമായി മുന്നേറുമ്പോൾ പുതിയ സത്യങ്ങളൊന്നും നമുക്കു കണ്ടെത്താനാവില്ല. 'തീരുമാനങ്ങളോടെ തുടങ്ങുന്ന പ്രശ്നങ്ങൾ ഒടുവിൽ സംശയങ്ങളിലായിരിക്കും ചെന്നെത്തുന്നത്; അതേസമയം, സംശയങ്ങളിലാണു തുടങ്ങുന്നതെങ്കിൽ, തീരുമാനങ്ങളിൽ ചെന്നെത്തുകയും ചെയ്യും'. ഈ മുന്നറിയിപ്പ്, ആധുനിക ചിന്തയിലെ യുവത്വത്തിന്റെ സ്വാതന്ത്ര്യപ്രഖ്യാപനംകൂടിയാണ്; സത്യസന്ധമായ അന്വേഷണം സാദ്ധ്യമാക്കി, സംശയത്തിന്റെ ചിലന്തിവലകൾ തട്ടിമാറ്റുന്ന 'ആത്യന്തികസംശയ'ങ്ങളുടെ അനിവാര്യത ഡെക്കാർട്ടെയും ഒരിടത്തു സൂചിപ്പിക്കുന്നുണ്ട്.

ഗവേഷണത്തിന്റെ ശാസ്ത്രീയരീതികളെ സംബന്ധിച്ച സ്തുത്യർഹമായ ചില വിശദീകരണങ്ങളുമായാണു ബേക്കൺ മുന്നോട്ടു നീങ്ങുന്നത്. 'നിസ്സാരമായ ചെറിയൊരു അനുഭവം സ്വയമേവ വരുന്നതാണെങ്കിൽ 'ആകസ്മിക'മെന്നു കരുതാം ('അനുഭവസിദ്ധം') മന:പൂർവം വരുത്തിയതാണെങ്കിൽ 'പരീക്ഷണ'വും; അനുഭവത്തിന്റെ ആദ്യപ്രകാശത്തിൽ (പരികൽപ്പന) മുന്നോട്ടുള്ള വഴി നമുക്കു വ്യക്തമാകുന്നു (അതായത്, പരീക്ഷണത്തിന്റെ പരിധികൾ മാഞ്ഞുപോകുന്നു); അങ്ങനെ അസംബന്ധങ്ങളും അവ്യവസ്ഥിതികളും നീക്കി സംസ്കരിച്ചെടുത്ത അനുഭവങ്ങളിൽനിന്നു ചില പ്രത്യക്ഷപ്രമാണങ്ങൾ ആറ്റിക്കുറുക്കിയെടുക്കുന്നു; അത്തരം പ്രമാണങ്ങളിൽനിന്നു പുതിയ പരീക്ഷണങ്ങളും'. ഗവേഷണത്തിന്റെ ഉള്ളറകളിലേക്കു നമ്മെ നയിക്കുന്ന മാസ്മരികലഹരിയായി പരീക്ഷണങ്ങളുടെ ഫലങ്ങൾ, പോരായ്മകളുണ്ടെങ്കിലും വിശദമായി, അദ്ദേഹം വിവരിക്കുന്നുണ്ട്. പ്രമാണങ്ങളും പുസ്തകങ്ങളും വിശ്വസിക്കുന്നതിനുപകരം പ്രകൃതിയിലേക്കു നേരിട്ടിറങ്ങുന്നതാണു കൂടുതൽ ആശാസ്യം; ലക്ഷ്യം നേടുന്നതിനു പ്രകൃതിയെ

നമുക്കു നിയന്ത്രിക്കാൻ കഴിയണം; 'എതിർസാക്ഷി പറയാൻ നിർബന്ധിക്കുന്നവിധം പ്രകൃതിയെ പീഡിപ്പിക്കുന്നതിൽപോലും തെറ്റില്ല'. ശാസ്ത്രജ്ഞരുടെ കൂട്ടായ പരിശ്രമത്തിന്റെ ഫലമായി ലോകത്തിന്റെ വിവിധഭാഗങ്ങളിൽനിന്നുള്ള വിവരങ്ങൾ ശേഖരിച്ചു രേഖപ്പെടുത്തുന്ന പ്രപഞ്ചത്തിന്റെ 'പ്രകൃതിചരിത്ര'ത്തിൽ, വേണ്ടതു വേണ്ടിടത്തു സന്നിവേശിപ്പിക്കുന്നതിലും നാം ശ്രദ്ധിക്കണം.

പക്ഷേ, ശേഖരിച്ച വസ്തുതകളുടെ 'ഗണനക്രിയ'യല്ല, സന്നിവേശനം; ചിന്തിച്ചു നോക്കുമ്പോൾ അതൊരു വ്യർത്ഥവ്യായാമമായി നമുക്കു തോന്നാം; സ്ഥിതിവിവരക്കണക്കുകൾകൊണ്ടു നമുക്കൊരു ശാസ്ത്രവും സൃഷ്ടിക്കാനാവില്ല. 'വിശാലമായൊരു പ്രദേശത്തു ചെറിയൊരു കല്ലുവെട്ടാംകുഴി പരതുന്നതുപോലെ' നിഷ്ഫലമാണത്; ഇരയെ പിടിക്കണമെങ്കിൽ വലയുടെ പരിധി ചുരുക്കിയേ പറ്റൂ; വിവരങ്ങളുടെ വർഗീകരണത്തിനും പരികൽപ്പനകളുടെ നിഷ്കാസനത്തിനും ഉതകുന്ന സാങ്കേതികകൗശലംകൂടി സന്നിവേശനരീതിയിൽ ഉൾക്കൊള്ളിയ്ക്കാൻ  മറക്കരുത്; അപ്പോൾ, സാദ്ധ്യതകളോരോന്നായി വെട്ടിക്കളഞ്ഞു വളരെയെളുപ്പം നമുക്കു ലക്ഷ്യത്തിൽ ചെന്നെത്താം. പരസ്പരബന്ധമുള്ള രണ്ടു ഗുണങ്ങൾ ഒരേ സമയം മാറുമ്പോൾ സംഭവിക്കുന്ന അവസ്ഥാഭേദങ്ങളുടെ സകല സാദ്ധ്യതകളും വെളിവാക്കുന്ന 'ഏറ്റക്കുറവുകളുടെ പട്ടിക'യാകും ഒരുപക്ഷേ ഈ പദ്ധതിയിൽ നമുക്കേറെ സഹായമാകുന്നത്. എന്താണു ചൂടെന്ന ചോദ്യത്തിനൊരു ഉത്തരമാരാഞ്ഞു ബേക്കൺ ചൂടിനെപ്പോലെ ഏറ്റക്കുറവുള്ള മറ്റൊരു ഗുണത്തെക്കുറിച്ചു ചിന്തിച്ച്, ദീർഘമായ വിശകലനത്തിനുശേഷം ചൂടും ചലനവും തമ്മിൽ കൃത്യമായൊരു ബന്ധമുണ്ടെന്നു കണ്ടെത്തുന്നു; അദ്ദേഹം പ്രകൃതിശാസ്ത്രത്തിനു നൽകിയ സംഭാവകളിലൊന്നാണു ചൂട് ചലനത്തിന്റെ രൂപഭേദമാണെന്ന കണ്ടുപിടുത്തം.

നിരന്തരമായി നടക്കുന്ന വിവരശേഖരണവും അപഗ്രഥനങ്ങളും കൊണ്ടു നാം പഠിക്കാനുദ്ദേശിക്കുന്ന പ്രതിഭാസത്തിന്റെ രൂപാത്മക രഹസ്യങ്ങളിലേക്കു പ്രവേശിക്കാൻ കഴിയുമെന്നാണു ബേക്കൺ പ്രതീക്ഷിക്കുന്നത്. ശാസ്ത്രത്തിന്റെ ആദ്ധ്യാത്മികഭാവമായി കണക്കാ

ക്കുന്ന പ്ലേറ്റോയുടെ ആശയസിദ്ധാന്തത്തിനു തുല്യം നിൽക്കുന്നതാണു ബേക്കണിന്റെ ഈ രൂപസിദ്ധാന്തം. 'സവിശേഷമായൊരു സ്വഭാവത്തെ നിർണയിച്ചു ക്രമീകരിക്കുന്ന നിയമങ്ങളും നിയന്ത്രണങ്ങളുമാണു രൂപത്തിൽ നാമുൾക്കൊള്ളിക്കുന്നത്.... ചൂടിനും പ്രകാശത്തിനും സഹജമായ സ്വരൂപം അവയുടെ നിയമങ്ങളിൽ കവിഞ്ഞു യാതൊന്നുമല്ല'. (ഇതേ ധ്വനിയിൽ, വൃത്തത്തിന്റെ നിയമം അതിന്റെ യഥാർത്ഥസത്തയാണെന്നു സ്പിനോസയും പറയുന്നുണ്ട്). 'ചില വസ്തുക്കൾ ചില നിയമങ്ങൾക്കനുസൃതമായി തനതു സ്വഭാവങ്ങൾ പ്രകടിപ്പിക്കുന്നതല്ലാതെ പ്രകൃതിയിൽ യാതൊന്നുമില്ല; പക്ഷേ, ആ നിയമങ്ങളെക്കുറിച്ചുള്ള പഠനങ്ങളും ഗവേഷണങ്ങളുമാണു വിവിധമേഖലകളിൽ സിദ്ധാന്തത്തിനും പ്രയോഗത്തിനും അടിത്തറ പാകുന്നത്; അവയില്ലാതെ മറ്റെന്തും നിഷ്പ്രയോജനവും ഒരുപക്ഷേ ആപത്ക്കരവുമായിരിക്കും; നേട്ടങ്ങളുണ്ടാക്കാൻ ഉപകരിക്കാത്ത വിജ്ഞാനം ജഡമായൊരു ആഡംബരം മാത്രമായി മാറും; വെറുതേ വിജ്ഞാനം നേടാനല്ല, മറിച്ച് അറിവിലൂടെ നാമാഗ്രഹിക്കുന്നവിധത്തിൽ വസ്തുക്കളെ പുനഃസൃഷ്ടിക്കാനാണു നാം സ്വരൂപത്തെക്കുറിച്ചു പഠിക്കുന്നത്. സംഖ്യാരൂപങ്ങളുടെ പ്രകൃതമറിഞ്ഞു പാലങ്ങളും കെട്ടിടങ്ങളും പണിയാനാണു നാം ഗണിതം പഠിക്കുന്നത്; വിവിധവർഗങ്ങളിലുള്ള മനുഷ്യർ ഇടപഴകുന്ന സമൂഹത്തിൽ നമ്മുടേതായ വഴി കണ്ടെത്താനാണു മനശ്ശാസ്ത്രം പഠിക്കുന്നത്; ശാസ്ത്രീയമായ രീതിയിൽ വസ്തുക്കളുടെ സ്വരൂപം വേണ്ടവിധം സമാഹരിച്ചു കഴിഞ്ഞാൽ ഒരുപക്ഷേ ഈ ലോകം, ആദർശാത്മകമായ ഏതു രാഷ്ട്രത്തിനും ഉപയോഗിക്കാവുന്ന അസംസ്കൃതപദാർത്ഥമായിത്തീരും.

**3.4.3. ശാസ്ത്രത്തിന്റെ ആദർശരാഷ്ട്രം :** അങ്ങനെ ശാസ്ത്രത്തിനു പൂർണത വരുമ്പോൾ, ശാസ്ത്രീയമായ നിയന്ത്രണങ്ങളോടെ കലുഷതകളില്ലാത്ത സാമൂഹ്യവ്യവസ്ഥ സ്ഥാപിക്കപ്പെടുമ്പോൾ, ആദർശരാഷ്ട്രസങ്കൽപ്പത്തിനുള്ള സാഹചര്യങ്ങൾ ഒരുങ്ങിക്കഴിഞ്ഞു. അങ്ങനെയൊരു ലോകമാണു ബേക്കണിന്റെ അവസാനത്തെ പുസ്തകത്തിൽ

അനാവൃതമാകുന്നത്; മരണത്തിനു രണ്ടു വർഷം മുമ്പു പുറത്തിറങ്ങിയ 'പുതിയ അറ്റ്ലാന്റിസെ'ന്ന' (The New Atalantis) പുസ്തകം ചെറുതെങ്കിലും അദ്ദേഹത്തിന്റെ സകല ആശയങ്ങളും പ്രതിഫലിപ്പിക്കുന്നുണ്ട്. ഒടുവിൽ, ശാസ്ത്രത്തിനു സമർഹമായ സ്ഥാനവും സ്വാധീനവും സ്വയമേവ ലഭിക്കുന്ന ഒരു സമൂഹത്തെ, രേഖാചിത്രങ്ങൾ വഴിയാണെങ്കിലും, കാണിച്ചു തരുന്ന ഈ കൃതി ബേക്കണിന്റെ മഹത്തായ സംഭാവനയായി എച്ച്.ജി.വെൽസ് ചൂണ്ടിക്കാട്ടുന്നു; ദാരിദ്ര്യത്തിനും അജ്ഞതക്കുമെതിരെ ഒരേയൊരു ലക്ഷ്യംമാത്രം മുന്നിൽക്കണ്ടു യുക്തിയും അറിവും ആയുധമാക്കിയ ഒരുകൂട്ടം പോരാളികൾ മൂന്നു നൂറ്റാണ്ടോളമായി നടത്തിപ്പോന്ന ധർമ്മയുദ്ധത്തിന്റെ ഈ വിവരണം ഭാവനയുടെ അസാമാന്യമായൊരു പ്രദർശനംകൂടിയായി മാറുന്നുണ്ട്. ഈ പുസ്തകത്തിന്റെ ഏടുകളിൽ ബേക്കണിന്റെ 'സ്വരൂപ'വും സാരവും, നിയമവും നിയോഗവും, ആത്മാവിൽ നിരന്തരമായി അലയടിച്ച അഭിവാഞ്ഛകളുടെ രഹസ്യവും നമുക്കു നേരിട്ടു കാണാം.

അറ്റ്ലാന്റിസെന്ന പേരിൽ പണ്ടെന്നോ പശ്ചിമസമുദ്രത്തിൽ മുങ്ങിപ്പോയ  ഒരു ദ്വീപിനെക്കുറിച്ചുള്ള ഐതിഹ്യം പ്ലേറ്റോ ഒരിടത്തു പ്രതിപാദിക്കുന്നുണ്ട്. കൊളംബസ് കണ്ടുപിടിച്ച അമേരിക്കയെ ഈ അറ്റ്ലാന്റിസുമായാണു ബേക്കൺ താദാത്മ്യപ്പെടുത്തുന്നത്; മഹത്തായൊരു ദ്വീപു മാത്രമല്ല, തടസ്സങ്ങൾ തരണം ചെയ്തു സമുദ്രപര്യടനം നടത്താനുള്ള മനുഷ്യരുടെ മനോബലം കൂടി അതോടെ മുങ്ങിപ്പോയതായി അദ്ദേഹം കരുതുന്നു. ഭാവനയിൽ കാണുന്ന മനുഷ്യരെപ്പോലെ ഊർജ്ജസ്വലരല്ലെങ്കിലും, ധൈര്യവും ധിഷണയും ചേർന്ന ഒരു ജനസമൂഹം അധിവസിക്കുന്ന പഴയ അറ്റ്ലാന്റിസ് വീണ്ടും പ്രത്യക്ഷപ്പെടുന്ന നിലയിൽ രൂപം നൽകി അവതരിപ്പിക്കുകയാണു ബേക്കൺ ചെയ്യുന്നത്; ഒരുപക്ഷേ, മഗല്ലനും ഡ്രേയ്ക്കും മാത്രം നേരിൽ കണ്ടിട്ടുള്ള പസിഫിക്ക് സമുദ്രത്തിലെ അതിവിദൂരമായ ആ ദ്വീപ്, യൂറോപ്പിൽനിന്നു  വളരെയകലെ, ആദർശാത്മകസങ്കൽപ്പങ്ങൾക്കു സ്വച്ഛന്ദം ചിറകു വിരിക്കാവുന്ന വിധത്തിൽ പരന്നു കിടക്കുന്നു!

ഡാനിയൽ ഡെഫോയും സ്വിഫ്റ്റും എഴുതിയ ഇതിഹാസങ്ങൾ

പോലെ നിഷ്കപടമായ കലാകൗശലത്തോടെയാണ കഥ തുടങ്ങുന്നത്. 'ഒരു വർഷം പെറുവിൽ തങ്ങിയശേഷം ദക്ഷിണസമുദ്രം വഴി ഞങ്ങൾ ചൈനയും ജപ്പാനും കാണാൻ യാത്ര തിരിച്ചു'. കുറച്ചു ദിവസം കഴിഞ്ഞു നോക്കുമ്പോൾ കടലിലാകെ അസാധാരണമായൊരു നിശ്ചലത; അതിരറിയാത്ത സമുദ്രത്തിൽ, കണ്ണാടിയിലെ കറുത്ത പൊട്ടുകൾപോലെ, ആഴ്ചകളോളം കപ്പലുകൾ ചലനമില്ലാതെ കിടന്നു; കരുതിവെച്ചിരുന്ന ഭക്ഷണസാധനങ്ങൾ ദൗത്യത്തിനു പുറപ്പെട്ട സാഹസികരുടെ ദൈനന്ദിനാവശ്യങ്ങൾക്കുപോലും തികയാതെ വന്നു. അപ്പോൾ പെട്ടെന്നുയർന്ന അപ്രതിരോദ്ധ്യമായ ഒരു കൊടുങ്കാറ്റ്, ചെറിയൊരു ബിന്ദുപോലെ തോന്നിച്ച തെക്കേ വൻകരയിൽ നിന്നു കപ്പലുകളെ വടക്കോട്ടു സമുദ്രത്തിന്റെ വിജനതയിലേക്കു വലിച്ചുകൊണ്ടുപോയി. അവസാനം യാത്രികരുടെ ഭക്ഷണം കുറഞ്ഞു വന്നു തീരെയില്ലാതായി; പരിക്ഷീണരായ അവരെ അസുഖങ്ങളും കടന്നാക്രമിക്കാൻ തുടങ്ങി. ഒടുവിൽ, മരണത്തിനു കീഴടങ്ങാൻ തയാറെടുത്തു നിൽക്കുമ്പോൾ, തീർത്തും അവിശ്വസനീയമാംവണ്ണം, നീലാകാശത്തിനുകീഴിൽ മനോഹരമായൊരു ദ്വീപ് ഉയർന്നുവരുന്നത് അവർ കണ്ടു. കപ്പലുകൾ സാവധാനം കരയോടു ചേർന്നു നങ്കൂരമിട്ടു; അവരെ കടൽത്തീരത്തു വന്നു സ്വീകരിച്ചതു വെറും പ്രാകൃതരായിരുന്നില്ല, മറിച്ച് ആതിഥേയമര്യാദയോടെ വൃത്തിയായി വസ്ത്രം ധരിച്ചു വന്ന മനുഷ്യരായിരുന്നു. യാത്രക്കാരെ കരയ്ക്കിറങ്ങാൻ തൽക്കാലം അനുവദിച്ചെങ്കിലും, അപരിചിതരെ അധികകാലം തങ്ങാൻ ദ്വീപിലെ ഭരണകൂടം അനുമതി നൽകാറില്ലെന്നു വിനയപൂർവം അവരറിയിച്ചു. പക്ഷേ, യാത്രക്കാരിൽ പലരും രോഗികളായതുകൊണ്ട് കുറച്ചുകാ ലം അവർക്കവിടെ താമസിക്കാൻ അവർ സൌകര്യം ചെയ്തുകൊടുത്തു.

പൂർണാരോഗ്യം വീണ്ടെടുക്കുന്ന ദിവസങ്ങളിൽ അറ്റ്ലാന്റിസ് ദ്വീപിന്റെ രഹസ്യങ്ങളോരോന്നായി സഞ്ചാരികൾ ചുരുളഴിച്ചെടുത്തു; ആ രാജ്യത്തെ ഒരു പൌരൻ അവരോടു പറയുന്നു: 'പത്തൊമ്പതു നൂറ്റാണ്ടുകൾക്കുമുമ്പ് ഒരു രാജാവ് ഈ ദ്വീപു ഭരിച്ചിരുന്നു.. രാഷ്ട്രപിതാ

വായി ഞങ്ങളെക്കാലവും ഓർക്കുന്ന അദ്ദേഹം സോളമനെന്നാണു ചരിത്രത്തിൽ അറിയപ്പെടുന്നത്. സ്വന്തം രാജ്യത്തെ പുരോഗതിയിലേക്കു നയിച്ച ജനങ്ങളുടെ സ്വസ്ഥജീവിതം ഉറപ്പാക്കുന്നതിൽ രാജാവ് അതീവതൽപ്പരനായിരുന്നു. അദ്ദേഹത്തിന്റെ മഹത്കൃത്യങ്ങൾക്കു മകുടം ചാർത്തുന്നതാണു 'സോളമന്റെ വസതി'; ഈ രാജ്യത്തെ ജനതയുടെ സൗഭാഗ്യവും ഭൂമിയിലിതുവരെ കാണാത്ത ഉദാത്തമായ ധർമ്മസ്ഥാപനവുമായി ഞങ്ങളതിനെ കണക്കാക്കുന്നു!'.

'സോളമന്റെ വസതി'യെക്കുറിച്ചുള്ള വിവരണമാണു തുടർന്നു വരുന്നത്; ഉദ്ധരണിയായി എടുത്തു ചേർക്കാവുന്നതിലേറെ സങ്കീർണമാണെങ്കിലും, 'മറ്റൊരു മനുഷ്യരചനയിലും കാണാത്ത മൌലികവും ഗഹനവുമായ വിജ്ഞാന'മെന്നു ദോഷൈകദൃക്കായ മെക്കാളേയുടെ പ്രശംസപോലും ആ ഭാഗം നേടിയെടുത്തു. ലണ്ടനിലെ ജനപ്രതിനിധിസഭയെയാണു പുതിയ അറ്റ്ലാന്റിസിൽ 'സോളമന്റെ വസതി' കൊണ്ടു ബേക്കൺ ഉദ്ദേശിക്കുന്നത്; ദ്വീപിന്റെ ഭരണസിരാകേന്ദ്രമായ അവിടെ ധിക്കാരികളായ 'ജനപ്രതിനിധി'കളും 'ആസ്ഥാനവിദൂഷക'രുമെന്നല്ല വെറും രാഷ്ട്രീയക്കാർപോലുമില്ല; രാഷ്ട്രീയകക്ഷികൾ, ഉപജാപകസംഘങ്ങൾ, പ്ലീനങ്ങൾ, പ്രചരണങ്ങൾ, പ്രസംഗങ്ങൾ, സമ്മേളനങ്ങൾ, അടവുതന്ത്രങ്ങൾ, തിരഞ്ഞെടുപ്പുകൾ, കല്ലച്ചുകൾ, മുഖലേഖനങ്ങൾ തുടങ്ങിയവ യാതൊന്നുമില്ല; ഇത്തരം നാടകീയസംവിധാനങ്ങളിലൂടെ അധികാരപദവികളിലേക്കു നടന്നുകയറാമെന്ന ചിന്ത അറ്റ്ലാന്റിസുകാരുടെ ബുദ്ധിയെ തീരെ ബാധിച്ചിട്ടില്ല. പക്ഷേ, എല്ലാവർക്കുംവേണ്ടി തുറന്നിട്ടിരിക്കുന്ന ശാസ്ത്രസോപാനങ്ങളുടെ കവാടം കടന്നു മാത്രമേ ഭരണാധികാരത്തിലേക്കു പ്രവേശനം സാദ്ധ്യമാവൂ. ജനങ്ങൾക്കുവേണ്ടി, ജനങ്ങൾക്കിടയിൽനിന്നു പ്രതിഭ തെളിയിച്ചുവന്നവരുടെ നേതൃത്വത്തിലുള്ള ഒരു ഭരണസംവിധാനമാണവിടെ പുലർന്നുപോരുന്നത്. സാങ്കേതികവിദഗ്ധരുടെ, വാസ്തുശിൽപ്പികളുടെ, സാമ്പത്തികവിശാരദരുടെ, ഭൂഗർഭപര്യവേക്ഷകരുടെ, വൈദ്യവിചക്ഷണരുടെ, മനോവൈജ്ഞാനികരുടെ, രാസവിദ്യാനിപുണരുടെ, ജീവശാസ്ത്രജ്ഞരുടെ, സാമൂഹ്യചിന്തകരുടെ, സർവോപരി തത്വചിന്തക

രുടെ ആ ഭരണകൂടത്തിൽ ഉയർന്നുവരാൻ സാദ്ധ്യതയുള്ള ആശയ ക്കുഴപ്പങ്ങളുടെ പേരിൽ നമുക്കാശങ്ക തോന്നും. എങ്കിൽ, സാധാരണ രാഷ്ട്രീയക്കാരില്ലാത്ത ഒരു ഭരണസംവിധാനത്തെക്കുറിച്ച് നമുക്കു സാ വകാശം ചിന്തിച്ചുനോക്കാം!

അതെ, അറ്റ്ലാന്റിസിൽ സാധാരണ അർത്ഥത്തിലൊരു ഭരണകൂ ടം നമുക്കു കാണാനാവില്ല; ഭരണാധികാരികൾ മനുഷ്യരെ ഭരിക്കുന്ന തിലല്ല, പ്രകൃതിയെ നിയന്ത്രിക്കുന്നതിലാണു ശ്രദ്ധ ചെലുത്തിയിരു ന്നത്. 'സകലതും സുസാദ്ധ്യമാക്കുന്ന, മനുഷ്യരാശിയുടെ പരിധി വി കസിപ്പിക്കുന്ന, പദാർത്ഥങ്ങളുടെ ചലനങ്ങളും കാരണങ്ങളും വെളി പ്പെടുത്തുന്ന വിജ്ഞാനമാണു ഭരണകൂടത്തിന്റെ ആത്യന്തികമായ ല ക്ഷ്യം'. പുസ്തകത്തിന്റെ, അഥവാ ബേക്കണിന്റെ, മർമ്മമായ സൂത്രവാ ക്യമാണത്. നക്ഷത്രങ്ങളെ നിരീക്ഷിക്കുകയും, വെള്ളച്ചാട്ടത്തിൽനി ന്നു വ്യവസായത്തിനുവേണ്ട ഊർജ്ജം സംഭരിക്കുകയും, രോഗം ശ മിപ്പിക്കുന്ന വാതകങ്ങൾ വികസിപ്പിക്കുകയും, ശസ്ത്രക്രിയാവൈദ ഗ്ദ്ധ്യം നേടാൻ മൃഗങ്ങളുടെ മേൽ പരീക്ഷണം നടത്തുകയും, കൃത്രിമ ബീജസങ്കലനം വഴി സങ്കരജീവികൾക്കു ജന്മം നൽകുന്നതിലുമാണു ഭരണാധികാരികൾക്കു ശ്രദ്ധ. 'പക്ഷികളെപ്പോലെ പറക്കാൻ ശീലി ച്ചതുകൊണ്ടു ഞങ്ങൾക്കിപ്പോൾ കുറച്ചു സമയം വായുവിൽ തങ്ങിനി ൽക്കാനാവും. സമുദ്രത്തിന്റെ ആഴത്തിലേക്കു പോകാനുള്ള കപ്പലുക ൾ ഞങ്ങൾക്കുണ്ട്. ദ്വീപുനിവാസികൾക്കാവശ്യമായത്ര അവർ ഉൽ പ്പാദിപ്പിക്കുകയും, ഉൽപ്പാദിപ്പിക്കുന്നത്ര ഉപയോഗിക്കുകയും ചെയ്യു ന്നു; വിദേശവിപണികൾക്കായി അവരൊരിക്കലും യുദ്ധത്തിലേർപ്പെ ടാറില്ല. 'ഞങ്ങളുടെ വാണിജ്യബന്ധങ്ങൾ, സ്വർണമോ വെള്ളിയോ രത്നങ്ങളോ വസ്ത്രങ്ങളോ സുഗന്ധവ്യഞ്ജനങ്ങളോ അതുപോലെ മറ്റെ ന്തെങ്കിലും ചരക്കുകളുമായി ബന്ധപ്പെട്ടവയല്ല; ദൈവത്തിന്റെ പ്രഥമ സൃഷ്ടിയായ പ്രകാശവുമായാണു ഞങ്ങളുടെ ബന്ധം; ലോകത്തിന്റെ എല്ലാ ഭാഗത്തും പ്രകാശം പരന്നുകാണണമെന്നു മാത്രമാണു ഞങ്ങ ളുടെ ഒരേയൊരു മോഹം. 'സോളമന്റെ വസതി'യിൽ അന്തേവാസി

കളായ 'പ്രകാശവ്യാപാരിക'ളെ പന്ത്രണ്ടു വർഷം കൂടുമ്പോൾ ലോകത്തിന്റെ സംസ്കാരസമ്പന്നമായ ഓരോ രാജ്യത്തേയ്ക്കും പറഞ്ഞയയ്ക്കും. അവിടത്തെ ജനങ്ങളുടെകൂടെ താമസിച്ച്, അവരുമായി ഇടപഴകി, അവരുടെ ഭാഷയും സാഹിത്യവും സാങ്കേതികവിദ്യയും സ്വായത്തമാക്കി തിരിച്ചുവരുന്ന 'വ്യാപാരി'കൾ, 'സോളമന്റെ വസതി'യിൽ താമസിക്കുന്നവരുമായി അനുഭവങ്ങൾ പങ്കുവെയ്ക്കും; വിദേശത്തേയ്ക്കു പോകുന്ന സമയം, അവരുടെ സ്ഥാനം മറ്റൊരു കൂട്ടം ഗവേഷകർ ഏറ്റെടുക്കുകയാണു പതിവ്. അങ്ങനെ ലോകത്തിന്റെ നാനാഭാഗത്തുമുള്ള നന്മകൾ മുഴുവൻ താമസിയാതെ അറ്റ്ലാന്റിസിൽ വന്നുചേരും.

ഈ ചിത്രത്തിൽ, ചുരുക്കത്തിലാണെങ്കിലും, തത്വചിന്തകന്മാർ സ്വപ്നം കാണുന്ന, വിവേകമതികളായ ന്യൂനപക്ഷത്തിന്റെ നേതൃത്വത്തിൽ സമൃദ്ധിയും സമാധാനവും പുലരുന്ന ഒരാദർശരാഷ്ട്രസങ്കൽപ്പത്തിന്റെ രൂപരേഖ വീണ്ടും കാണാം. രാഷ്ട്രീയക്കാരന്റെ സ്ഥാനത്തു ഗവേഷകനെ പ്രതിഷ്ഠിക്കാനാണു ചിന്തകർക്കിഷ്ടം; പരീക്ഷണങ്ങൾ നിരവധി കഴിഞ്ഞിട്ടും അതൊരു സ്വപ്നമായി നിലനിൽക്കുന്നതെന്തുകൊണ്ട്? ആശയലോകത്തുനിന്നു കർമ്മമേഖലയിലേക്കു കടന്നുചെന്നു സ്വപ്നത്തെ യാഥാർത്ഥ്യമാക്കാനുള്ള കരുത്തും ഇച്ഛാശക്തിയും പ്രായേണ സ്വപ്നജീവികളായ ബുദ്ധിരാക്ഷസന്മാർക്കില്ലാത്തതുകൊണ്ടാണോ? വിശുദ്ധരായ തത്വചിന്തകരുടെ സൗമ്യവും ആത്മാർത്ഥവുമായ ആഗ്രഹങ്ങൾ, സങ്കുചിതമായ സ്വാർത്ഥത മാത്രം കൈമുതലായുള്ള ചുരുക്കം ചില വ്യക്തികളുടെ അധികാരഗർവിനുമുമ്പിൽ ചവിട്ടിയരയ്ക്കപ്പെടുന്നതുകൊണ്ടാണോ? അല്ലെങ്കിൽ, സ്വന്തം ശക്തിയെക്കുറിച്ചു പൂർണബോധമുണ്ടാകത്തക്കവിധം ശാസ്ത്രത്തിനു പക്വത വരാത്തതുകൊണ്ടാണോ? അതുമല്ലെങ്കിൽ, യുദ്ധം, വ്യവസായം തുടങ്ങിയ വിഷയങ്ങളിൽ ശാസ്ത്രത്തിന്റെ വർദ്ധിച്ചുവരുന്ന സ്വാധീനം നേരിട്ടു കണ്ടറിഞ്ഞു നയരൂപീകരണത്തിൽ ലഭിക്കാൻ പോകുന്ന നിർണായകമായ പദവിയെക്കുറിച്ചു ബോദ്ധ്യമുള്ള ശാസ്ത്രജ്ഞരും സാങ്കേതികവിദഗ്ദ്ധരും നേതൃസ്ഥാനത്തേക്കുള്ള അവകാശവാദം സംഘടിതശക്തിയിലൂടെ ലോകത്തെ ബോദ്ധ്യപ്പെടുത്താനുള്ള സുവർ

ണാവസരത്തിനായി കാത്തിരിക്കുന്നതുകൊണ്ടാണോ? ഇനിയൊരു പക്ഷേ, ലോകത്തിന്റെ നായകത്വപദവി ഏറ്റെടുക്കാനുള്ള യോഗ്യത ശാസ്ത്രത്തിനു കൈവരാത്തതുകൊണ്ടാണോ? മിക്കവാറും സമീപഭാവിയിൽത്തന്നെ നമുക്കതു യാഥാർത്ഥ്യമാകുമെന്നു പ്രത്യാശിക്കാം.

**3.5. നിരൂപണാവലോകനം**

ഫ്രാൻസിസ് ബേക്കണിന്റെ ഈ തത്വവിചാരങ്ങൾ എങ്ങനെയാണു നാം വിലയിരുത്തേണ്ടത്? പുതിയതെന്തെങ്കിലും അദ്ദേഹം പറയുന്നുണ്ടോ? ബേക്കൺ മുന്നോട്ടുവെക്കുന്ന 'അനുമാന'സിദ്ധാന്തം പഴയൊരു രീതിയുടെ ആവർത്തനം മാത്രമാണെന്നു പറഞ്ഞു പ്രത്യേകിച്ചൊരു സ്മാരകവും പണിയേണ്ടതില്ലെന്നു മെക്കാളേ അഭിപ്രായപ്പെടുന്നു. 'ലോകം തുടങ്ങിയ കാലം മുതൽ മനുഷ്യർ പ്രഭാതംതൊട്ടു പ്രദോഷംവരെ ഈ അനുമാനസിദ്ധാന്തം പ്രയോഗിച്ചുപോരുന്നുണ്ട്. ഒരു പ്രത്യേകപലഹാരം കഴിച്ചതുകൊണ്ടാണു ദഹനക്കേടു വന്നതെന്നു വിചാരിക്കുന്ന മനുഷ്യൻ, കഴിക്കാത്തപ്പോൾ അസുഖമില്ലെന്നും, കൂടുതൽ കഴിച്ചാൽ അസഹ്യത തോന്നുമെന്നും, കുറച്ചു കഴിച്ചാൽ വേദന കുറയുമെന്നും സ്വയം കണ്ടറിയുമ്പോൾ, ബേക്കണിന്റെ പുതിയ സിദ്ധാന്തസംഹിതയിലെ 'ഏറ്റക്കുറവുകളുടെ പട്ടിക' അറിയാതെതന്നെ ഉപയോഗിക്കുന്നുണ്ട്. അതേസമയം ജോൺ സ്മിത്താകട്ടെ, പട്ടികയുടെ അന്തസ്സത്ത ഉൾക്കൊണ്ടു ബേക്കണിന്റെ യോഗ്യത ഒരിക്കലും കുറച്ചു കാണുന്നില്ല; വിവേകമതികളുടെ അനുഭവങ്ങളും സിദ്ധാന്തങ്ങളും വ്യക്തമായി പ്രതിപാദിക്കുകയല്ലാതെ തർക്കശാസ്ത്രത്തിനു മറ്റെന്താണു ചെയ്യാനുള്ളത്? ചില വിഷയങ്ങൾ സവിശേഷമായ ചില നിയമങ്ങളായി എല്ലാവർക്കും മനസ്സിലാകുന്ന വിധം അവതരിപ്പിക്കുന്നതല്ലാതെ ഓരോ വിജ്ഞാനശാഖയും മറ്റെന്താണു ചെയ്യുന്നത്?

പക്ഷേ, അനുമാനങ്ങളെക്കുറിച്ചുള്ള ഈ നയരൂപീകരണം ബേക്കണിനു മാത്രം സ്വന്തമാണോ? സോക്രട്ടീസിന്റെ രീതി അനുമാനപരമായിരുന്നില്ലേ? അരിസ്റ്റോട്ടിലിന്റെ ജീവശാസ്ത്രത്തിൽ അനുമാനത്തിന്റെ പ്രയോഗമില്ലേ? ശാസ്ത്രജ്ഞർ സ്വീകരിച്ചുപോന്ന നടപടിക്ര

മങ്ങൾക്കു വ്യക്തമായൊരു രൂപം നൽകിയതു ഗലീലിയോ ആയിരുന്നില്ലേ? റോജർ ബേക്കൺ പ്രായോഗികമായി നടപ്പാക്കിയ രീതിയ്ക്കു സിദ്ധാന്തം ചമയ്ക്കുകയല്ലേ ഫ്രാൻസിസ് ബേക്കൺ ചെയ്തത്? സോക്രട്ടീസിനെ സംബന്ധിച്ച് അസത്യവും അരിസ്റ്റോട്ടിലിന്റേത് അർദ്ധസത്യവും ഗലീലിയോയ്ക്കു സത്യത്തോട് അടുത്തു നിൽക്കുന്നതും റോജർ ബേക്കണിൽ പൂർണസത്യവുമായൊരു നിരീക്ഷണമാണത്. ശാസ്ത്രീയമായൊരു പ്രാമാണികരീതി സ്വയം വികസിപ്പിക്കുന്നതിലുപരി, അനുഭവങ്ങളും ബന്ധങ്ങളും ഗണനാത്മകമായി സമാഹരിക്കേണ്ട അനിവാര്യത അനുയായികൾക്കു കാണിച്ചു കൊടുക്കുകമാത്രമാണു ഗലീലിയോ ചെയ്തത്; പ്രബലമായ ധാരണകളിൽനിന്നു നിർദ്ദിഷ്ടമായ നിഗമനങ്ങൾ നിർണയിക്കാനുള്ള സ്വത:സിദ്ധമായ അഭിരുചി സഫലീകരിക്കപ്പെടാതെ, യാതൊന്നും ചെയ്യാനില്ലെന്നു വരുമ്പോൾ മാത്രമാണ് അരിസ്റ്റോട്ടിൽ അനുമാനങ്ങളെ ആശ്രയിച്ചത്; വാക്കുകളും ആശയങ്ങളും നൽകുന്ന നിർവചനങ്ങൾക്കുപരി ശേഖരിച്ച വിവരങ്ങൾ വിശകലനം ചെയ്യാനോ സിദ്ധാന്തങ്ങൾ രൂപവൽക്കരിക്കാനോ സോക്രട്ടീസ് ഒരിക്കലും അനുമാനങ്ങൾ ഉപയോഗിച്ചിരുന്നില്ല.

കൃത്രിമബീജസങ്കലനമെന്ന ആശയത്തിന്റെ മൗലികത ബേക്കൺ തീരെ അവകാശപ്പെടുന്നില്ല; ഷേക്ക്സ്പിയറെപ്പോലെ അതൊരു ദൈവനിയോഗമായി കാണുന്ന അദ്ദേഹം അതേ കാരണംകൊണ്ടു തൊട്ടതെല്ലാം പൊന്നാക്കുകകൂടി ചെയ്യുന്നുണ്ട്. ഓരോ ജീവിക്കും തനതായ ഭക്ഷണമുള്ളതുപോലെ ഓരോ മനുഷ്യനും പ്രതിഭയുടെ സഹജമായ മാർഗമുണ്ട്; സ്വയം ദഹിപ്പിച്ചു രക്തമാക്കി മാറ്റാൻ കഴിയുന്നതാണു മനുഷ്യന്റെ പ്രതിഭ. റോവ്ളി (Rawley) വിവരിക്കുന്നതുപോലെ ബേക്കൺ, 'മറ്റാരുടേയും നിരീക്ഷണങ്ങൾ അപലപിക്കുന്നില്ല, പക്ഷേ അവരുടെ കൈത്തിരിനാളത്തിനുനേരെ സ്വന്തം ടോർച്ചടിയ്ക്കുന്നതിനു മടിക്കാറുമില്ല'. ഈ കടപ്പാടു ബേക്കൺ പലപ്പോഴും അംഗീകരിക്കുന്നുണ്ട്: 'ഹിപ്പോക്രാറ്റിസിന്റെ 'പ്രയോജനകരമായ രീതി'യെക്കുറിച്ചു പരാമർശിക്കുമ്പോൾ, ഗ്രീക്കുകാർക്കിടയിൽ നിലനിന്ന അനുമാനസിദ്ധാന്തത്തിന്റെ യഥാർത്ഥസ്രോതസ്സാണു നമുക്കദ്ദേഹം കാ

ണിച്ചുതരുന്നത്; 'ലക്ഷ്യനിർണയവും ഫലസാദ്ധ്യതയുമില്ലാത്ത അല സമായ സമീപനമാണെങ്കിലും, സവിശേഷതകൾ വെളിവാക്കിയും അനുമാനപദ്ധതികൾ ഉപയോഗിച്ചും അന്വേഷണത്തിന്റെ ചില നല്ല ഉദാഹരണങ്ങൾ പ്ലേറ്റോ നമുക്കു നൽകുന്നുണ്ടെ'ന്നു ബേക്കൺ ചൂണ്ടി ക്കാട്ടുന്നുണ്ട്. മുൻഗാമികളോടുള്ള കടപ്പാടിന്റെ പേരിൽ വിവാദങ്ങളി ൽപ്പെടുന്നതൊരു മാനക്കേടായി അദ്ദേഹം കണ്ടിരിക്കാം; അതുകൊ ണ്ടുതന്നെ അത്തരം വിഷയങ്ങളിൽ അതിശയോക്തി കലർത്താതെ നമുക്കൊഴിഞ്ഞു നിൽക്കാം.

വീണ്ടും ചോദിയ്ക്കട്ടെ, ബേക്കണിന്റെ രീതി കുറ്റമറ്റതാണെന്നു പറ യാമോ? ശാസ്ത്രഗവേഷണത്തിൽ ഇന്നതു പ്രയോഗിയ്ക്കപ്പെടുന്നുണ്ടോ? ഇല്ലെന്നാണു ശരിയായ ഉത്തരം; 'പ്രകൃതിചരിത്ര'ത്തിന്റെ സ്ഥിതിവി വരക്കണക്കുകളും പുതിയ സിദ്ധാന്തസംഹിതയുടെ സങ്കീർണമായ പട്ടികകളും വഴിയല്ല, മറിച്ച് അതിലേറെ സമഗ്രമായ പല പരീക്ഷ ണങ്ങളും പരികൽപ്പനകളും ഉപയോഗപ്പെടുത്തിയാണു ശാസ്ത്രം, തെ ളിവുകളുടെ പിൻബലത്തോടെ, മുന്നേറുന്നത്. അതുകൊണ്ടാണു മാൽ ത്ത്യുസിന്റെ ജനസംഖ്യയെക്കുറിച്ചുള്ള ലേഖനം വായിച്ചു പഠിച്ച ഡാർ വിൻ, അതിജീവനോപാധികളുടെ പരിമിതമായ വർദ്ധനവിനേക്കാ ൾ വേഗത്തിലാണു ജനസംഖ്യ പെരുകുന്നതെന്ന പരികൽപ്പന ലോ കത്തു സകല ജീവികൾക്കും ബാധകമാണെന്ന സിദ്ധാന്തത്തിനു രൂ പം നൽകിയത്; ജനസംഖ്യയുടെ ഭാരം ഭക്ഷ്യലഭ്യതയെ വിപരീത മായി ബാധിക്കുമെന്നും അതു ജീവന്മരണസമരമായി മാറി അർഹത യുള്ളവർ അതിജീവിക്കുമെന്നും, സാഹചര്യങ്ങൾക്കനുസൃതമായ പ രിണാമം സകല ജീവിവർഗങ്ങളിലും തലമുറകളിലൂടെ പ്രകടമാകുമെ ന്നുമുള്ള നിഗമനങ്ങൾ, അതേ പരികൽപ്പനയിൽനിന്നുതന്നെ അദ്ദേ ഹം വികസിപ്പിച്ചെടുത്തു. അവസാനം, ഇരുപതുവർഷത്തോളം നീ ണ്ട നിരീക്ഷണങ്ങളിലൂടെ 'പ്രകൃതിയുടെ അക്ഷയസങ്കൽപ്പ'ത്തെ അ നാവരണം ചെയ്യാനും അദ്ദേഹത്തിനു കഴിഞ്ഞു. അതുപോലെ പ്രകാ ശം നേർരേഖയിലൂടെയല്ല വക്രമായാണു സഞ്ചരിക്കുന്നതെന്ന സ

ത്യം ഐൻസ്റ്റൈൻ കണ്ടെത്തി; ആകാശത്തു കൃത്യമായൊരു സ്ഥാനത്തു നേർരേഖാനിയമപ്രകാരം പ്രത്യക്ഷപ്പെടുന്ന നക്ഷത്രം സത്യത്തിൽ അവിടെനിന്നു കുറച്ചു മാറിയാണു നിലകൊള്ളുന്നതെന്ന നിഗമനത്തിലെത്തി പരീക്ഷണങ്ങൾ വഴി അദ്ദേഹം സ്ഥിരീകരിക്കുകയും ചെയ്തു. ഭാവനക്കും പരികൽപ്പനകൾക്കും ബേക്കൺ ഉദ്ദേശിച്ചതിലേറെ സ്വാധീനമുണ്ട്; അദ്ദേഹം കരുതുന്നതിനേക്കാൾ പ്രത്യക്ഷമാണു ശാസ്ത്രത്തിന്റെ വിന്യാസവിധാനങ്ങൾ. നയതന്ത്രജ്ഞതയുടെ ഇടവേളകളിൽ നടത്തുന്ന ഒറ്റപ്പെട്ട പരിശ്രമങ്ങളേക്കാൾ ശാസ്ത്രത്തിന്റെ നിരന്തരപരിശീലനം അന്വേഷണത്തിന്റെ പുതിയ വഴികൾ തുറക്കുമെന്നും, ഒരു പക്ഷേ സ്വന്തം സിദ്ധാന്തങ്ങൾ കാലഹരണപ്പെടാൻ സാദ്ധ്യതയുണ്ടെന്നും ബേക്കൺ മുൻകൂട്ടി കണ്ടു. 'ഈ വിഷയങ്ങ-ളിൽ പക്വത നേടുന്നതിനു കുറച്ചധികം കാലം വേണ്ടിവന്നേക്കും!'.

ശാസ്ത്രത്തിന്റെ അടിസ്ഥാനനിയമങ്ങൾ സ്വയം രൂപീകരിക്കുന്നതിൽ ബദ്ധശ്രദ്ധനായിരുന്ന ആ ഭരണതന്ത്രജ്ഞൻ പക്ഷേ, ശാസ്ത്രമേഖലകളിൽ അന്നു നടന്നുപോന്ന ഗവേഷണങ്ങൾ കണ്ടില്ലെന്നു നടിച്ചതു കടുത്ത ആരാധകർക്കുപോലും നിഷേധിക്കാനാവില്ല. കോപ്പർനിക്കസിനെ തള്ളിപ്പറഞ്ഞ അദ്ദേഹം കെപ്ലറേയും ടൈക്കോബ്രാഹിനേയും അവഗണിക്കുകയും ചെയ്തു; ഗിൽബർട്ടിനെ വിലകുറച്ചു കണ്ട ബേക്കൺ, ഹാർവേയെ തിരിച്ചറിഞ്ഞില്ല; സത്യത്തിൽ, ഗവേഷണത്തേക്കാൾ സംവാദങ്ങളായിരുന്നു അദ്ദേഹത്തിനിഷ്ടം. അതല്ലെങ്കിൽ ശ്രമകരമായ പരിശോധനകൾക്കു വേണ്ട സമയവും സൗകര്യവും അദ്ദേഹത്തിനു ലഭിക്കാതിരുന്നതുമാകാം. ശാസ്ത്രത്തിലും തത്വചിന്തയിലുമായി അദ്ദേഹമെഴുതിയ പല കൃതികളും പിന്നീടു പരസ്പരബന്ധമില്ലാത്ത ചിന്തകളും വൈരുദ്ധ്യങ്ങളും ആവർത്തനങ്ങളുമായി പരിണമിച്ചു. ലക്ഷ്യം അതിവിദൂരവും കാലം ക്ഷണഭംഗുരവുമാകുമ്പോൾ മഹാത്മാക്കൾ നേരിടുന്ന മഹാദുരന്തമാണത്!

നിന്ദിതവും പീഡിതവുമായൊരു രാഷ്ട്രീയജീവിതത്തിന്റെ തിരക്കേറിയ ഇടവേളകളിൽ ഈ മനുഷ്യൻ അത്യദ്ധ്വാനം ചെയ്തു നടത്തിയ തത്വചിന്തയുടെ പുനരുദ്ധാരണശ്രമങ്ങളെ ഷേക്ക്സ്പിയറുടെ

വിപുലമായ രചനകളുമായി സമരസപ്പെടുത്തുന്നതു ചിലപ്പോൾ സി ദ്ധാന്തവാദികളുടെ തർക്കങ്ങളിലേക്കു ശ്രദ്ധ തിരിക്കുന്നതുപോലെ നിഷ്ഫലമായിരിക്കാം. ഈ ഭരണതന്ത്രജ്ഞന്റെ പാണ്ഡിത്യവും ത ത്വജ്ഞാനവുമാണു നമുക്കു ഷേക്ക്സ്പിയറിൽ കാണാൻ കഴിയാത്ത ത്, ഒന്നിലും പ്രാവീണ്യം നേടാതെ ബഹുമുഖമായ പരിമിതജ്ഞാനം ഷേക്ക്സ്പിയർ അതിമനോഹരമായി അവതരിപ്പിക്കുന്നു; അവയെക്കു റിച്ചു ജന്മവാസനയുള്ളവരെപ്പോലെ അദ്ദേഹം അനായാസമായി സം സാരിക്കുന്നു. 'നക്ഷത്രങ്ങളുടെ കുശലപ്രശ്നങ്ങൾക്കു വ്യാഖ്യാനമെഴുതു ന്ന മഹാപ്രപഞ്ച'മെന്നു പറയുമ്പോൾ ജ്യോതിഷംപോലും അദ്ദേഹ ത്തിനു നിഷിദ്ധമല്ല. ബേക്കൺ ഒരിക്കലും പറയാൻ സാദ്ധ്യതയില്ലാ ത്ത അബദ്ധങ്ങൾ പക്ഷേ, ഷേക്ക്സ്പിയർ സദാ ആവർത്തിച്ചുകൊ ണ്ടേയിരിക്കും: ഹെക്ടർ അരിസ്റ്റോട്ടിലിനെ ഉദ്ധരിക്കും, കോറിയോ ലാനസ് കാറ്റോയെ പരാമർശിക്കും, ലൂപ്പെർകാലിയ (Lupercalia) ഒ രു പർവതമാണെന്നു തെറ്റിദ്ധരിക്കും, അതേസമയം, എച്ച്.ജി.വെൽ സിനെപ്പോലെ പ്രൗഢഗംഭീരമായി സീസറിനെ മനസ്സിലാക്കുകയും ചെയ്യും! ബാല്യകാലവും വൈവാഹികജീവിതവും നൽകിയ അസ്വ സ്ഥതകളിൽ, കശാപ്പുകാരന്റെ മകനും കലാപകാരിയുമെന്ന മേൽ വിലാസം മറികടക്കാനാവാതെ, സൗമ്യനായ ആ പൊങ്ങച്ചക്കാരൻ സഹജമായി പ്രയോഗിക്കുന്ന വ്യംഗ്യോക്തികൾ നിർമ്മമനും നിസ്സം ഗനുമായൊരു തത്വചിന്തകനിൽനിന്നു പ്രതീക്ഷിക്കാനാവില്ല. കാർ ലൈൽ ഷേക്ക്സ്പിയറെ എക്കാലത്തേയും മഹാപ്രതിഭകളിലൊരാ ളായി കരുതുന്നു; മറിച്ച്, സൂക്ഷ്മദൃക്കായ ഭാവനാശാലിയും നല്ല മനശ്ശാ സ്ത്രജ്ഞനുമായിരുന്ന അദ്ദേഹമൊരിക്കലും ഒരു തത്വചിന്തകനായിരു ന്നില്ല; സ്വന്തം ജീവിതത്തേയും മാനവരാശിയേയും ഏകാഗ്രമായി പിന്തുടരുന്ന ചിന്താധാരകൾ യാതൊന്നും അദ്ദേഹത്തെ സ്വാധീനി ച്ചിരുന്നില്ല. പ്രണയപരിഭവങ്ങളിൽ മാത്രമായിരുന്നു അദ്ദേഹത്തി ന്റെ ശ്രദ്ധ; മൊണ്ടെയ്നിന്റെ ഭാഷയിൽ പറഞ്ഞാൽ ഹൃദയത്തിനു ക്ഷതം വരുമ്പോൾ മാത്രമാണു തത്വചിന്തയെക്കുറിച്ച് അദ്ദേഹം ഓ

ർക്കുന്നത്; ലൗകികജീവിതത്തെ സന്തോഷപൂർവമാണ് അദ്ദേഹം സ്വീകരിക്കുന്നത്; പ്ലേറ്റോ, നീഷേ, ബേക്കൺ തുടങ്ങിയവർ ഉയർത്തിക്കാണിക്കുന്ന നവോത്ഥാനത്തിന്റെ സ്വപ്നദർശനം അദ്ദേഹത്തെ യാതൊരുവിധത്തിലും ബാധിച്ചിട്ടില്ല.

അതായത്, ബേക്കണിന്റെ ശക്തിയും ദൗർബല്യവും കുടികൊള്ളുന്നു നൂറിലധികം ശാസ്ത്രശാഖകളെ സ്വന്തം പ്രതിഭയുടെ ചിറകുകൾക്കു കീഴിൽ അണിനിരത്താനുള്ള ആഗ്രഹത്തിലും ആവേശത്തിലുമാണെന്നു പറയാം. 'ഏതു കാര്യവും ഉത്തുംഗമായൊരു നിലയിൽ നിന്നു നോക്കിക്കാണാൻ കഴിയുന്നവിധം ഉദാത്തപ്രതിഭയുടെ തിളക്കമുള്ള' പ്ലേറ്റോയെ അദ്ദേഹം ആദർശപുരുഷനായി കണ്ടു; സ്വയമേറ്റെടുത്ത കൃത്യങ്ങളുടെ ഭാരം താങ്ങാതെ തകർന്നടിയാനായിരുന്നു നിയോഗമെങ്കിലും സംരംഭങ്ങളുടെ ബഹുമുഖമായ വിപുലത നോക്കുമ്പോൾ പരാജയം ക്ഷന്തവ്യമാണെന്നു നമുക്കാശ്വസിക്കാം. ആധുനികശാസ്ത്രത്തിന്റെ വാഗ്ദത്തഭൂമിയിലേക്കു പ്രവേശിക്കാൻ അദ്ദേഹത്തിനു കഴിഞ്ഞില്ല; പക്ഷേ, കോവ്‌ളി സൂചിപ്പിക്കുന്നതുപോലെ, പ്രവേശനകവാടത്തിൽനിന്നു വിദൂരമായ ആ മോഹനദൃശ്യം ചൂണ്ടിക്കാണിയ്ക്കാനായതിൽ അദ്ദേഹത്തിനഭിമാനിക്കാം.

പരോക്ഷമായതുകൊണ്ടുമാത്രം അദ്ദേഹത്തിന്റെ നേട്ടങ്ങൾക്കു മഹത്വം കുറയുന്നില്ല; ഇന്നാരും വായിക്കുന്നില്ലെങ്കിലും ബേക്കണിന്റെ തത്വചിന്താപരമായ കൃതികൾ 'ലോകത്തെ മുന്നോട്ടു നയിച്ച പ്രതിഭകൾക്കു പ്രചോദനമായിരുന്നു'. നവോത്ഥാനത്തിന്റെ നിശ്ചയദാർഢ്യവും ശുഭപ്രതീക്ഷയും വിളംബരം ചെയ്യാൻ സ്വജീവിതം സമർപ്പിച്ച അദ്ദേഹത്തെപ്പോലെ പിൻഗാമികൾക്കു പ്രതീക്ഷ പകർന്ന മറ്റൊരാളില്ല. ഭരണകൂടം ശാസ്ത്രഗവേഷണത്തെ സർവാത്മനാ പിന്തുണയ്ക്കണമെന്ന നിർദ്ദേശം, 'സാധാരണ ജനങ്ങളുടെ ഗ്രഹണശക്തിക്കു ദഹിക്കില്ലെ'ന്നു പറഞ്ഞു ജെയിംസ് രാജാവു നിരസിക്കുകയാണു ചെയ്തത്. പക്ഷേ 1662-ൽ റോയൽ സൊസൈറ്റി (Royal Society) ജന്മമെടുത്തപ്പോൾ, ലോകത്തിനു മാതൃകയായി മാറിയ ആ സംഘടനയുടെ ആദർശപുരുഷനായി, ബേക്കണെയാണു ശാസ്ത്രലോകം തിര

ഞ്ഞെടുത്തത്; 'വിജ്ഞാനത്തിന്റെ മുന്നേറ്റം' വിഭാവനം ചെയ്തതുപോലെ ലോകമാകമാനമുള്ള ശാസ്ത്രജ്ഞരുടെ കൂട്ടായ്മയ്ക്ക് ആ ഗവേഷണ സ്ഥാപനം മാർഗദർശകമാകുമെന്നു ന്യായമായും അവർ പ്രതീക്ഷിച്ചു. നവോത്ഥാനകാലത്തെ ഫ്രഞ്ചുശാസ്ത്രജ്ഞർ രൂപകൽപ്പന ചെയ്ത സർവവിജ്ഞാനകോശം ഫ്രാൻസിസ് ബേക്കണിന്റെ പേരിലാണു സമർപ്പിക്കപ്പെട്ടത്. അതിന്റെ മുഖവുരയിൽ ഡിഡറോ (Diderot) പറയുന്നു, 'ഈ സംരംഭം വിജയകരമായി പര്യവസാനിക്കുകയാണെങ്കിൽ, ശാസ്ത്രവും കലവും  നിലവിലില്ലാത്ത കാലത്ത് അത്തരം വിഷയങ്ങളിൽ സാർവലൗകികമായൊരു വിജ്ഞാനകോശം വിഭാവനം ചെയ്ത ഫ്രാൻസിസ് ബേക്കണോട് ഞങ്ങളേറെ കടപ്പെട്ടിരിക്കുന്നു. അറിയാവുന്ന വസ്തുതകളുടെ ചരിത്രമെഴുതുന്നതുപോലും അസാദ്ധ്യമെന്നു കരുതിപ്പോന്ന കാലത്ത്, അസാമാന്യനായ ആ പ്രതിഭാശാലി അവശ്യം അറിഞ്ഞിരിയ്ക്കേണ്ട വിവരങ്ങൾകൂടി എഴുതിക്കഴിഞ്ഞിരിക്കുന്നു'. ഡി' ആലംബെർട്ട് (De Alumbert), 'സാർവലൗകികനും വശ്യവചസ്സുമായ തത്വചിന്തകനാ'യി ബേക്കണിനെ വിശേഷിപ്പിക്കുന്നുണ്ട്. ഭരണകൂടത്തിന്റെ ചിലവിൽ ബേക്കണിന്റെ സകലകൃതികളും ആ സംഘടന പ്രസിദ്ധീകരിച്ചു. ഇംഗ്ലീഷ്ചിന്തയുടെ സകല രൂപഭേദങ്ങളും പിന്നീടു ബേക്കണിനെത്തന്നെയാണു മാതൃകയായി സ്വീകരിച്ചത്. ഡെമോക്രിറ്റസിന്റെ യാന്ത്രികമായ സംവിധാനത്തിലൂടെ പ്രപഞ്ചത്തെ നോക്കിക്കാണാനുള്ള പ്രവണത, അദ്ദേഹത്തിന്റെ സഹായിയായ ഹോബ്സിനു (Hobbes) സമൂലമായൊരു ഭൗതികവാദസിദ്ധാന്തത്തിനുള്ള കവാടം തുറന്നു കൊടുത്തു; ദൈവശാസ്ത്രത്തിൽനിന്നു വിടുതി നേടി നിരീക്ഷണങ്ങളിൽ അടിയുറച്ച അനുഭവസിദ്ധമായൊരു മനശ്ശാസ്ത്രത്തിന്റെ ആശയം ലോക്കിന്റെ (John Locke) മനസ്സിൽ പാകിയതും അദ്ദേഹത്തിന്റെ അനുമാനപരമായ സിദ്ധാന്തങ്ങളായിരുന്നു; 'ചരക്കുകളോ'ടും 'ഉൽപ്പന്നങ്ങളോ'ടുമുള്ള ബേക്കണിന്റെ പ്രതിപത്തിയാണു നല്ലതും തീയതുമായ വിവേചനബുദ്ധിക്കു രൂപം നൽകാൻ ബെന്ത്ഹാമിനെ (Bentham) സഹായിച്ചത്.

ആത്മസംയമനം പരാജയഭീതിയെ മറികടക്കുന്നിടത്തു സ്വാഭാവികമായും ബേക്കണിന്റെ സ്വാധീനം നമുക്കനുഭവപ്പെടും. കിരാതത്വം മാത്രം നിലനിന്നിരുന്ന ഒരു വന്യഭൂമിയെ കലയുടേയും ശാസ്ത്രത്തിന്റേയും സ്വർഗഭൂമിയാക്കി മാറ്റിയ, ചെറിയൊരു ഭൂഖണ്ഡത്തെ ലോകത്തിന്റെ ശ്രദ്ധാകേന്ദ്രമാക്കി മാറ്റിയ യൂറോപ്യൻ ജനതയുടെ ശബ്ദമായിരുന്നു, അദ്ദേഹം. 'നിവർന്നുനിൽക്കുന്ന മൃഗങ്ങളല്ല, അനശ്വരരായ ദൈവങ്ങളാണു മനുഷ്യരെ'ന്നു ബേക്കൺ അർത്ഥശങ്കയില്ലാതെ പ്രഖ്യാപിച്ചു. 'ലോകത്തോളം പോന്നതെങ്കിലും ഒരു ലോകം കൊണ്ടു മതിവരാത്ത മനസ്സു സൃഷ്ടികർത്താവു തന്നിട്ടുണ്ട്. മനുഷ്യനസാദ്ധ്യമായി യാതൊന്നുമില്ല. അൽപ്പം ചില നൂറ്റാണ്ടുകൾകൂടി കഴിയട്ടെ, സകല സൃഷ്ടിയും നിയന്ത്രണവും മനുഷ്യരുടെ വരുതിയിലാവുന്ന കാലം വിദൂരമല്ല. 'മനുഷ്യൻ മനുഷ്യനോടല്ല, മറിച്ച് മനുഷ്യന്റെ വിജയത്തിനു വിഘാതം സൃഷ്ടിക്കുന്ന പ്രകൃതിയുടെ നേർക്കാണു യുദ്ധം പ്രഖ്യാപിക്കേണ്ടതെ'ന്ന ഉദാത്തമായൊരു പാഠംകൂടി ഒടുവിൽ ഒരുപക്ഷേ നാമന്നു പഠിച്ചേക്കും'. അതിസൂക്ഷ്മമായ നിരീക്ഷണങ്ങളിലൊന്നിൽ ബേക്കൺ തുറന്നെഴുതുന്നു: 'മനുഷ്യരാശിയുടെ ഉൽക്കർഷേച്ഛയ്ക്കു നിദാനമായി മൂന്നു ചിന്താഗതികളുണ്ട്: ഒന്നാമത്തെ കൂട്ടർ, ശക്തിയും അധികാരവും സ്വന്തം രാജ്യത്തെ ജനങ്ങൾക്കിടയിൽ പ്രയോഗിക്കാൻ ഒരുങ്ങിപ്പുറപ്പെടുന്നു; വളരെ നിന്ദ്യവും ഹീനവുമാണത്. രണ്ടാമത്തെ കൂട്ടർ, സ്വന്തം രാജ്യത്തിന്റെ പരിധിയും അധികാരവും അയൽരാജ്യങ്ങളിലേക്കു വ്യാപിപ്പിക്കുന്നതിൽ മാത്രം ശ്രദ്ധിക്കുന്നു; അൽപ്പംകൂടി മഹത്വമുള്ള ഈ ചിന്താഗതി പക്ഷേ അത്യാഗ്രഹമല്ലാതെ മറ്റൊന്നുമല്ല. അതേസമയം മനുഷ്യരാശിയുടെ ശക്തിയും സാധീനവും പ്രപഞ്ചം മുഴുവൻ വ്യാപിപ്പിച്ചു സകല പ്രകൃതിശക്തികളേയും സ്വാധീനിക്കാൻ ശ്രമിക്കുന്ന മൂന്നാമത്തെ കൂട്ടരുടെ ഉൽക്കർഷേച്ഛ മറ്റു രണ്ടു കൂട്ടരിൽനിന്നു വളരെ ഉദാത്തമാണെന്നുതന്നെ പറയണം'. പക്ഷേ, ആത്മാവിൽ പുകയുന്ന ഈ വൈരുദ്ധ്യങ്ങൾക്കും സംഘർഷങ്ങൾക്കുമിടയിൽ വെന്തുരുകാനായിരുന്നു ബേക്കണിന്റെ വിധി.

**3.6. അനുബന്ധം**

'ഉന്നതപദവിയിലെത്തുന്നവർക്കു മൂന്നു തരം ദാസ്യം അനുഭവിക്കേണ്ടി വരും; ഒന്നാമതു ഭരണകൂടത്തോട്, രണ്ടാമതു പ്രശസ്തിയോട്, മൂന്നാമതു തൊഴിലിനോട്; അതുകൊണ്ടു സ്വകാര്യതയിലും പ്രവൃത്തിയിലും സമയത്തിലും അവർക്കൊരിക്കലും സ്വാതന്ത്ര്യമുണ്ടാവില്ല. അതേസമയം ആ പദവി ലഭിക്കാൻ വളരെ ക്ലേശങ്ങൾ സഹിക്കുകയും വേണം. അങ്ങനെ ദു:ഖങ്ങളിൽനിന്നു കൂടുതൽ ദു:ഖങ്ങളിലേക്കു മനുഷ്യൻ നീങ്ങിക്കൊണ്ടിരിക്കുന്നു; പലപ്പോഴും നിന്ദ്യമായ കൃത്യങ്ങൾ ചെയ്തു മനുഷ്യർ പദവിയും അന്തസ്സുമുള്ള സ്ഥാനം സമ്പാദിക്കുന്നു. കാലുകൾ സ്വയം വഴുതിപ്പോകുന്ന ആ ഉന്നതനിലയിൽനിന്നു താഴോട്ടുള്ള ഇറക്കം പതനമല്ലെങ്കിൽ പലായനമാകാതെ വയ്യ'; ബേക്കണിനെ സംബന്ധിച്ച് എത്ര അന്വർത്ഥമായ ഒരു ഭരതവാക്യം!

'ഒരു വ്യക്തിയുടെ പോരായ്മകൾക്കു പ്രധാനകാരണം കാലഘട്ടത്തിന്റെ പ്രത്യേകതയാ'ണെന്നു ഗെയ്ഥേ പറയുന്നു; 'പക്ഷേ, മഹത്വം തീർച്ചയായും ആ വ്യക്തിത്വത്തിന്റെ ഭാഗമായിരിക്കും'. ഗെയ്ഥേയെ സബന്ധിച്ച് അൽപ്പം അതിരു കടന്നതാണെങ്കിലും, ബേക്കണിന്റെ കാര്യത്തിൽ അസാധാരണമാംവണ്ണം സത്യമായിരുന്നു, ആ പ്രസ്താവന. എലിസബത്തുരാജ്ഞിയുടെ കാലത്തു നില നിന്ന മൂല്യസങ്കൽപ്പങ്ങളെക്കുറിച്ചു പഠനം നടത്തിയ ആബട്ട്, ഉന്നതപദവി വഹിച്ചിരുന്നവർ മിക്കവാറും മാക്കിയവെല്ലിയുടെ അനുയായികളായിരുന്നെന്നു നിരീക്ഷിക്കുന്നുണ്ട്. കൊട്ടാരത്തിൽ പരിപാലിക്കേണ്ട നാലു ഗുണങ്ങളെക്കുറിച്ചു റോജർ ആസ്ക്കാം (Roger Ascham) വിവരിക്കുന്നതു നോക്കൂ:

*'സ്വയം നിസ്സാരത നടിച്ച് നാണം കെടാൻ തയാറാവുകയും, നുണ പറയുകയും, യഥേഷ്ടം മുഖസ്തുതി വിളമ്പുകയുമാണു രാജകൃപ നേടാനുള്ള നാലുവഴികൾ; ഇതിനൊന്നിനും തയാറില്ലെങ്കിൽ, സുഹൃത്തുക്കളേ, നിങ്ങൾക്കു സ്വന്തം വീട്ടിലേക്കു മടങ്ങാം!'*

കോടതികളിൽ കേസ് കൊടുക്കാൻ വരുന്നവരിൽനിന്നു ന്യായാ

ധിപന്മാർ 'പാരിതോഷികം' വാങ്ങുന്നത്, അക്കാലത്തെ പതിവായിരുന്നു. ഇക്കാര്യത്തിൽ ബേക്കണും കാലാതീതനായിരുന്നില്ല; വരുമാനത്തിൽ കവിഞ്ഞു ചിലവു ചെയ്യുന്ന സഹജസ്വഭാവം മൂലം മനസ്സാക്ഷിക്കുത്തിനു കാതോർക്കാൻ അദ്ദേഹത്തിനു കഴിഞ്ഞതുമില്ല. അതിനിടയിൽ എസെക്സ് പ്രഭുവുമായി ബന്ധപ്പെട്ട കേസിൽ രൂക്ഷമായ പദപ്രയോഗങ്ങളോടെ അദ്ദേഹം നടത്തിയ പ്രസംഗം ചില ശത്രുക്കളേയും സൃഷ്ടിച്ചു; 'കോടതിയിൽ പൊതുവേ പറഞ്ഞുപോരുന്ന ഒരു ചൊല്ലുണ്ട്, നിങ്ങളുടെ നാവു മറ്റൊരാളെ മുറിവേൽപ്പിക്കുന്നുണ്ടെങ്കിൽ അവരുടെ നാവിന്റെ മൂർച്ച നിങ്ങൾക്കും അറിയേണ്ടിവരും!'; ഒരു സുഹൃത്ത് ആ നിലയിൽ അദ്ദേഹത്തിനു മുന്നറിയിപ്പു നൽകുകയും ചെയ്തു. പക്ഷേ, അപായസൂചനകൾ അദ്ദേഹം ശ്രദ്ധിച്ചില്ല; രാജാവുമായി ബേക്കൺ നല്ല ബന്ധമാണു പുലർത്തിയിരുന്നത്; 1618-ൽ വെരുലാമിലെ ബാരണായും, 1621-ൽ അൽബാൻസിലെ വിസ്ക്കൗണ്ടായും അദ്ദേഹത്തിനു സ്ഥാനക്കയറ്റം ലഭിച്ചു; മൂന്നുവർഷത്തോളം ചാൻസലർ പദവി വഹിക്കാനും അദ്ദേഹത്തിനു കഴിഞ്ഞു.

പക്ഷേ പൊടുന്നനെ ആപത്തുകൾ ആകസ്മികമായി കടന്നു വന്നു. 1621-ൽ ബേക്കൺ കൈക്കൂലി വാങ്ങിയതായി കോടതിയിൽ തോറ്റു നിരാശനായ ഒരാൾ ആരോപണമുന്നയിച്ചു; അന്നതൊരു അസാധാരണമായ കാര്യമായിരുന്നില്ല; എങ്കിലും, വാർത്തയായ വിഷയം ശത്രുക്കൾ കൊണ്ടാടുന്നതു കണ്ടപ്പോൾ ബേക്കൺ കുറച്ചുദിവസം അവധിയെടുത്തു വീട്ടിലേക്കു മടങ്ങി സ്ഥിതിഗതികൾ നിശ്ശബ്ദം നിരീക്ഷിച്ചുകൊണ്ടിരുന്നു. ശത്രുപക്ഷം ഒത്തൊരുമിച്ചു രാജി ആവശ്യപ്പെട്ടപ്പോൾ, ബേക്കൺ രാജാവിനോടു 'കുറ്റസമ്മതം നടത്തുക മാത്രമല്ല, വിധേയത്വവും' പ്രകടിപ്പിച്ചു. ജനപ്രതിനിധിസഭയിൽ തനിക്കുവേണ്ടി നിരന്തരം പോരാടിയ ആ ധീരയോദ്ധാവിനെ സംരക്ഷിക്കാനാവാതെ, സഭയുടെ സമ്മർദ്ദത്തിനു വഴങ്ങി, ജെയിംസ് രാജാവ് അദ്ദേഹത്തെ ജയിലിലേക്കയച്ചു. രണ്ടുദിവസം കഴിഞ്ഞു പിഴയായി കോടതി ചുമത്തിയ കനത്ത തുക സ്വയമടച്ച് രാജാവുതന്നെ അദ്ദേഹത്തെ മോചിപ്പിച്ചു. ആ സംഭവം പക്ഷേ, ബേക്കണിന്റെ ആത്മാഭിമാന-

ത്തെ യാതൊരു വിധത്തിലും ബാധിച്ചില്ല. 'ഇക്കഴിഞ്ഞ അൻപതു വർഷങ്ങൾക്കുള്ളിൽ ഇംഗ്ലണ്ടു കണ്ട ഏറ്റവും നീതിമാനായ ന്യായാധിപനാണു ഞാൻ', അദ്ദേഹമെഴുതി, 'അതേസമയം, കഴിഞ്ഞ ഇരുന്നൂറുവർഷങ്ങൾക്കകം ജനപ്രതിനിധിസഭ പാസാക്കിയ വിധികളിൽ ഏറ്റവും നീതിയുക്തവുമാണിത്!'.

ജീവിതത്തിന്റെ അവസാനകാലം, ഏകാന്തമായ വസതിയിൽ അതുവരെ രുചിക്കാത്ത ദാരിദ്ര്യത്തിന്റെ അലോസരങ്ങളുമായി തത്വചിന്തയുടെ സജീവസാന്ത്വനം തേടി അദ്ദേഹം ചിലവഴിച്ചു. ഹെൻറി ഏഴാമന്റെ ജീവചരിത്രവും, 'Sylva Sylvarum' എന്ന ചെറിയൊരു പുസ്തകവും, ഉപന്യാസങ്ങളുടെ കുറേക്കൂടി വിപുലീകരിച്ച പുതിയൊരു പതിപ്പും, 'De Augmentis Scientiarum' എന്ന ലാറ്റിൻ ഗ്രന്ഥവും ഈ കാലയളവിൽ ബേക്കൺ എഴുതിത്തീർത്തു. നേരത്തെതന്നെ രാഷ്ട്രീയജീവിതം വെടിഞ്ഞു മുഴുവൻ സമയവും ശാസ്ത്രചിന്തയ്ക്കു നീക്കിവെയ്ക്കാതിരുന്നതിൽ അദ്ദേഹം ആത്മാർത്ഥമായി ഖേദിച്ചു. അവസാനനിമിഷംവരെ കർമ്മനിരതനായിരുന്ന അദ്ദേഹത്തിന്റെ മരണം, ഒരർത്ഥത്തിൽ, യുദ്ധത്തിനിടയിലാണു നടന്നത്. 'മുറിവേറ്റു ചുടുരക്തമൊഴുകുമ്പോൾ സംഭവിയ്ക്കുന്ന മരണത്തിനു വേദനയില്ലാത്തതുപോലെ, കാര്യനിർവഹണത്തിനിടയിൽ മരിക്കാനിടയാവണ'മെന്ന ആഗ്രഹം 'മരണത്തെക്കുറിച്ചെന്ന ഉപന്യാസത്തിൽ അദ്ദേഹം സൂചിപ്പിക്കുന്നുണ്ട്. സീസറെപ്പോലെ, ആ അഭിലാഷം അദ്ദേഹത്തിനു സാക്ഷാത്ക്കരിക്കാൻ കഴിഞ്ഞു.

1626 മാർച്ചിൽ ലണ്ടനിൽനിന്നു ഹൈഗേറ്റിലേക്കുള്ള യാത്രാമദ്ധ്യേ, മാംസം ജീർണിച്ചു കേടാകാതെ മഞ്ഞുകട്ടയിൽ പൊതിഞ്ഞു സൂക്ഷിക്കുന്നതു ഫലപ്രദമായിരിക്കുമെന്നു പെട്ടെന്നു തോന്നിയ ആശയം, പ്രായോഗികമായി പരീക്ഷിച്ചുനോക്കാൻ തൽക്ഷണം ബേക്കൺ തീരുമാനിച്ചു. വഴിവക്കിലൊരു കുടിലിനുമുമ്പിൽ വണ്ടി നിർത്തിയ അദ്ദേഹം ഒരു കോഴിയെ വാങ്ങി കൊന്നു മാംസം മഞ്ഞിൽ പൊതിഞ്ഞു കൈവശം വെച്ചു. ആയാസം മൂലം അകാരണമായ ക്ഷീണ

വും തണുപ്പും അനുഭവപ്പെട്ടു നഗരത്തിലേക്കു മടങ്ങാനാവില്ലെന്നു കണ്ട അദ്ദേഹം തൊട്ടടുത്തുള്ള അരുണ്ടേൽ പ്രഭുവിന്റെ വസതിയിലേക്കു വണ്ടി തിരിച്ചു. ശയ്യാവലംബിയായ അവസ്ഥയിലും അദ്ദേഹം ജീവിതത്തോടു രാജി പറഞ്ഞില്ല; ആഹ്ലാദത്തോടെ അദ്ദേഹമെഴുതി, 'പരീക്ഷണം വിജയകരമായി പര്യവസാനിച്ചു!'. ചഞ്ചലവും ബഹുമുഖവുമായ ആ ജീവിതത്തിന്റെ വികാരമൂർച്ഛ മിക്കവാറും അദ്ദേഹത്തെ കാർന്നുകഴിഞ്ഞിരുന്നു; ഹൃദയത്തിലേക്കു സാവകാശം അരിച്ചിറങ്ങിയ അസുഖം തടുക്കാൻ പരിക്ഷീണമായ ശരീരത്തിനു കഴിഞ്ഞില്ല. 1626 ഏപ്രിൽ ഒൻപതാംതീയതി, അറുപത്തഞ്ചാമത്തെ വയസ്സിൽ അദ്ദേഹം മരണമടഞ്ഞു. വിൽപ്പത്രത്തിൽ, സാരഗർഭവും സവിശേഷവുമായ ഭാഷയിൽ, ബേക്കൺ ഇങ്ങനെയെഴുതി: 'എന്റെ ശരീരം നി-ഗൂഢമായി മറവു ചെയ്യപ്പെടണം, ആത്മാവു ഞാൻ ദൈവത്തിനു സമർപ്പിക്കുന്നു, യശസ്സു വരുംകാലങ്ങൾക്കും വിദേശരാജ്യങ്ങൾക്കും!'.

പിന്നീട് കാലദേശാതീതരായ ജനങ്ങൾ അദ്ദേഹത്തെ സാഭിമാനം സ്വീകരിച്ചു.

===

# നാല് : സ്പിനോസ

## 4.1. ചരിത്രവും ജീവിതവും

**4.1.1. യഹൂദരുടെ ഐതിഹാസികപലായനം :** എ.ഡി.70-ൽ ജറുസലേം റോമാസാമ്രാജ്യത്തിന്റെ ഭാഗമായപ്പോൾ സ്വരാജ്യത്തുനിന്നു നിഷ്കാസിതരായി ചിതറിത്തെറിച്ച യഹൂദവംശജർ, വ്യാപാരം ഉപജീവനമാർഗമായി സ്വീകരിച്ചു ലോകത്തിന്റെ മിക്ക ഭാഗങ്ങളിലുമെത്തിച്ചേർന്ന പലായനകഥ ചരിത്രത്തിന്റെ ഇതിഹാസമായി വിശേഷിപ്പിക്കപ്പെടുന്നുണ്ട്. ക്രൈസ്തവരും മുഹമ്മദീയരുമായ തീവ്രമതവിശ്വാസികളുടെ ക്രൂരമായ പീഡനങ്ങൾക്കും കുട്ടക്കുരുതികൾക്കുമിരയായി, കൃഷി ചെയ്യുന്നതിനു ജന്മിമാരുടെ വിലക്കും വ്യവസായത്തിൽ ഏർപ്പെടുന്നതിനു സമുദായങ്ങളുടെ എതിർപ്പും നേരിട്ട്, ജനക്കൂട്ടത്തിന്റെ കല്ലേറും ഭരണകൂടത്തിന്റെ കൊള്ളയും അനുഭവിച്ച്, ഇടുങ്ങിയ തെരുവുകളിലും ചേരികളിലും താമസിച്ച്, നിന്ദിതരും പീഡിതരും ബഹിഷ്കൃതരുമായി, രാഷ്ട്രീയമായ സംവിധാനങ്ങളും സാമൂഹ്യനിയമങ്ങളുമില്ലാതെ, പൊതുവായൊരു ഭാഷപോലുമില്ലാതെ, വംശീയവും സാംസ്കാരികവുമായ സ്വത്വം ആത്മാവിൽ പരിരക്ഷിക്കാൻ നിർബന്ധിതരായി, പാരമ്പര്യങ്ങളും അനുഷ്ഠാനരീതികളും കൈമോശം വരാതെ അസൂയാർഹമായ നിഷ്ഠയോടെ സൂക്ഷിച്ച്, ജനസംഖ്യയിൽ എന്നത്തേക്കാളും വലിയ വർദ്ധനവിനു സാക്ഷ്യം വഹിച്ച്, ജീവിതത്തിന്റെ സമസ്തമേഖലകളിലും അതുല്യപ്രതിഭകളെ സംഭാവന ചെയ്തു ചരിതാർത്ഥരായി, ക്ഷമയോടും നിശ്ചയദാർഢ്യത്തോടുംകൂടി മോചനത്തിന്റെ ശുഭദിനത്തിനായി കാത്തിരുന്ന രണ്ടായിരത്തോളം വർഷങ്ങൾ നീണ്ട അലച്ചിലിനൊടുവിൽ, സ്വന്തം അദ്ധ്വാനംകൊണ്ടു നേടിയ സമ്പാദ്യം സ്വരൂപിച്ചു തകർന്നു നാമാവശേഷമായ സംസ്കാരപ്രതീകങ്ങളും സൌധങ്ങളും നഗരങ്ങളും പുനരുദ്ധരിച്ച്, മറവിയിൽ

നിന്നു മാഞ്ഞു പോകാത്ത പൗരാണികമായ മാതൃരാജ്യം വിസ്മയകര മായ വൈഭവത്തോടെ അവർ പുനഃസ്ഥാപിച്ചു. മറ്റേതു മഹാനാടക ത്തിലാണു നരകയാതനകളും വികാരവിക്ഷോഭങ്ങളും ഇടകലർന്ന പരിണാമഗുപ്തിയോടെ സ്വപ്നസന്നിഭമായൊരു കാവ്യനീതി സാക്ഷാ ത്ക്കരിയ്ക്കുന്ന വിസ്മയദൃശ്യം കാണാനാവുക? സത്യത്തിന്റെ കാൽപ്പ നികതയുമായി മാറ്റുരയ്ക്കുന്ന മറ്റേതു കൽപ്പിതകഥയാണു നമുക്കുള്ളത്?

വിശുദ്ധനഗരത്തിന്റെ പതനത്തിനു നൂറ്റാണ്ടുകൾക്കു മുമ്പേ യഹൂദ രുടെ പലായനം തുടങ്ങിക്കഴിഞ്ഞിരുന്നു; ടയർ, സിഡോൺ തുടങ്ങി യ തുറമുഖങ്ങൾ വഴി മെഡിറ്ററേനിയനിലെ ഓരോ മുക്കും മൂലയും ക ടന്നു കാർത്തേജ്, ഏതൻസ്, അന്ത്യോക്ക്യ, അലക്സാണ്ഡ്രിയ, മാഴ് സെയിത്സ് മുതലായ നഗരങ്ങളിലേക്കു മാത്രമല്ല, വിദൂരമായ സ്പെയി നിലേക്കുപോലും അവർ കുടിയേറി താമസിച്ചു. ജറുസലേം നശിച്ചതി നെത്തുടർന്നുണ്ടായ പലായനം പിന്നീട് അഭയാർത്ഥികളുടെ പ്രവാ ഹമായി മാറി. പ്രധാനമായും രണ്ടു വഴികളാണവർ തിരഞ്ഞെടുത്ത ത്: റൈൻ, ഡാന്യൂബ് നദികളുടെ തീരത്തുകൂടി ചിലർ പോളണ്ടിലും റഷ്യയിലുമെത്തി താമസമുറപ്പിച്ചപ്പോൾ വേറേ ചിലർ മൂർവംശജരെ കീഴടക്കി (711 എ.ഡി) സ്പെയിനിലും പോർച്ചുഗലിലും ചെന്നെത്തി. യഹൂദർ പൊതുവേ കച്ചവടക്കാരും പലിശവ്യാപാരികളുമായാണു യൂ റോപ്പിൽ അറിയപ്പെട്ടത്; രോഗചികിത്സയിലും ഗണിതത്തിലും അറ ബികളുടെ നാടോടിപാരമ്പര്യം സസന്തോഷം സ്വാംശീകരിച്ച അവ ർ കൊർഡോവ, ബാർസിലോണ, സെവില്ലെ തുടങ്ങിയ നഗരങ്ങളി ലെ പാഠശാലകളിൽ സ്വന്തമായൊരു സംസ്കാരം വികസിപ്പിച്ചെടു ക്കാൻ ശ്രമിച്ചു. പന്ത്രണ്ടും പതിമൂന്നും നൂറ്റാണ്ടുകളിൽ പൗരാണിക മായ പൗരസ്ത്യസംസ്കാരം പശ്ചിമയൂറോപ്പിനു പരിചയപ്പെടുത്തുന്നതി ൽ യഹൂദർ ഗണ്യമായ പങ്കു വഹിച്ചു. കൊർഡോവയിൽവെച്ചാണു സുപ്രസിദ്ധഭിഷഗ്വരൻ, മോസസ് മൈമൊണൈഡ്സ് (1135-1204) 'സംശയാത്മാക്കൾക്കൊരു വഴികാട്ടി' (Guide to the Perplexed) എ ന്ന പേരിൽ പ്രശസ്തമായ ബൈബിൾ വ്യാഖ്യാനം എഴുതിയത്; യഹൂ ദവിശ്വാസത്തെ പിടിച്ചുലച്ച നാസ്തികവാദത്തിനു ക്രെസ്ക്കാസ് തുട

ക്കം കുറിച്ചത് (1370 -1430) ബാർസിലോണയിൽവെച്ചായിരുന്നു.

1492-ൽ ഫെർഡിനാൻഡ്, ഗ്രാനഡ ആക്രമിച്ച് കീഴടക്കി മൂർവംശജരെ പുറത്താക്കുന്നതുവരെ സ്പെയിനിൽ കുടിയേറിപ്പാർത്ത യഹൂദർ അടിയ്ക്കടി അഭിവൃദ്ധി പ്രാപിച്ചു. ഇസ്ലാംമതത്തിന്റെ സൗമ്യസ്വാധീനത്തിൽ അനുഭവിച്ച സ്വാതന്ത്ര്യം അവർക്കതോടെ നഷ്ടപ്പെട്ടു; മതവിചാരണക്കു വിധേയരാക്കപ്പെട്ട അവർ രണ്ടു പോംവഴികളാണു മുമ്പിൽ കണ്ടത്: ഒന്നുകിൽ ജ്ഞാനസ്നാനം ചെയ്തു ക്രിസ്തുമതം സ്വീകരിക്കുക, അതല്ലെങ്കിൽ സ്വത്തു മുഴുവൻ കണ്ടുകെട്ടി നാടുകടത്തലിനു വിധേയരാകുക. യഹൂദരോടു പ്രത്യേകമായ വിദ്വേഷമൊന്നും ക്രൈസ്തവസഭ പുലർത്തിയിരുന്നില്ല; മതവിചാരണയുടെ കിരാതരീതികളെക്കുറിച്ചു പുരോഹിതർ നിരന്തരം പ്രതിഷേധവുമുയർത്തിയിരുന്നു; പക്ഷേ, വിദേശത്തുനിന്നു വന്ന യഹൂദർ ക്ഷമാപൂർവം സ്വരുക്കൂട്ടിവെച്ച സ്വത്തു കൊള്ളയടിച്ചു ഖജനാവു നിറയ്ക്കാമെന്ന ഒരു ദുഷ്ടലാക്കാണു സ്പെയിൻകാർ കണ്ടത്. കൊളംബസ് അമേരിക്ക കണ്ടുപിടിച്ച അതേ വർഷം ഫെർഡിനാൻഡ് യഹൂദരുടെ സ്വത്തുക്കളും കണ്ടെടുത്തു.

യഹൂദരിൽ മഹാഭൂരിപക്ഷവും താരതമ്യേന ദുഷ്ക്കരമായ രണ്ടാമത്തെ വഴിയാണു തിരഞ്ഞെടുത്തത്; ഒരഭയസ്ഥാനം തേടി അവർ പരതിനടന്നു; ചിലർ കപ്പൽകയറി ജെനോവയിലേക്കും ഇറ്റലിയിലെ തുറമുഖങ്ങളിലേക്കും കടക്കാൻ ശ്രമിച്ചു; അവിടങ്ങളിൽ പ്രവേശനം നിഷേധിയ്ക്കപ്പെട്ടതോടെ യാത്ര തുടരാൻ നിർബന്ധിതരായി രോഗപീഡകളിൽ വലഞ്ഞ അവരൊടുവിൽ ആഫ്രിക്കയുടെ തീരത്തെത്തി. വിലകൂടിയ രത്നങ്ങൾ വിഴുങ്ങിയാണ് അവർ വന്നിരിയ്ക്കുന്നതെന്നു ധരിച്ച തദ്ദേശവാസികൾ പലരേയും കഴുത്തു ഞെരിച്ചു കൊന്നു. യഹൂദരുടെ നാവികനൈപുണ്യത്തോടു കടപ്പാടുണ്ടായിരുന്ന വെനീസ്, ചിലരെ സ്വാഗതം ചെയ്തു. അതേ വംശത്തിൽപ്പെട്ട മഹാനായ നാവികൻ കൊളംബസ്, തങ്ങൾക്കു വേണ്ടിക്കൂടി പുതിയൊരു ഭൂഖണ്ഡം കണ്ടുപിടിച്ചുതരുമെന്ന പ്രത്യാശയോടെ വെനീസിലെ ചിലർ അദ്ദേഹത്തിനു വേണ്ട സാമ്പത്തികസഹായം നൽകി മറ്റൊരു സമു

ദ്രപര്യടനത്തിനു പ്രേരിപ്പിച്ചു. ഗത്യന്തരമില്ലാതെ വേറേ ചിലർ പൊട്ടിപ്പൊളിഞ്ഞ കപ്പലിൽ കയറി ശത്രുരാജ്യമായ ഇംഗ്ലണ്ടിനും ഫ്രാൻസിനും മദ്ധ്യേ അറ്റ്ലാന്റിക്കിലൂടെ യാത്ര ചെയ്തു സഹൃദയരായ ഹോളണ്ടിന്റെ ആതിഥേയത്വത്തിൽ അഭയസ്ഥാനം കണ്ടെത്തി. അവർക്കിടയിൽ അന്നു പോർച്ചുഗലിൽനിന്നുവന്ന 'എസ്പിനോസ'യെന്നു പേരായൊരു യഹൂദകുടുംബവുമുണ്ടായിരുന്നു.

കാലമേറെ കഴിഞ്ഞപ്പോൾ സ്പെയിനിന്റെ പ്രതാപം ക്ഷയിയ്ക്കുകയും ഹോളണ്ട് അഭിവൃദ്ധി പ്രാപിയ്ക്കുകയും ചെയ്തു. 1598-ൽ ആംസ്റ്റർഡാമിൽ യഹൂദർ ആദ്യത്തെ സിനഗോഗ് പണിതുയർത്തി; എഴുപത്തഞ്ചു വർഷങ്ങൾക്കുശേഷം യൂറോപ്പിൽ മഹത്തായ മറ്റൊന്നുകൂടി പണിയാനുള്ള സംരംഭത്തിനു സാമ്പത്തികസഹായം നൽകിയതു തൊട്ടടുത്ത ക്രൈസ്തവരാഷ്ട്രങ്ങളായിരുന്നു. റെംബ്രാൻഡിന്റെ അനശ്വരമായ ചിത്രങ്ങളിൽ പ്രത്യക്ഷപ്പെടുന്ന യഹൂദപുരോഹിതന്മാരുടേയും വ്യാപാരികളുടേയും ശാരീരികഭാഷയിൽനിന്നു മനസ്സിലാകുന്നതുപോലെ അപ്പോഴേക്കും യഹൂദരൊരു സന്തുഷ്ടസമൂഹമായി മാറിക്കഴിഞ്ഞിരുന്നു. പക്ഷേ, പതിനേഴാം നൂറ്റാണ്ടിന്റെ മദ്ധ്യത്തോടെ അവർക്കിടയിൽ ഉടലെടുത്ത മതപരമായ ചില വിവാദങ്ങൾ ആ സമാധാനാന്തരീക്ഷത്തിനു ഭംഗമുണ്ടാക്കി. നവോത്ഥാനത്തിന്റെ സംശയകരമായ സ്വാധീനത്തിൽ ആകൃഷ്ടനായ യുറിയേൽ അക്കോസ്റ്റ എന്നൊരു യുവാവ്, പുനർജ്ജന്മവിശ്വാസത്തെ ചോദ്യം ചെയ്ത് ആവേശം തുളുമ്പുന്ന ഭാഷയിലൊരു പ്രബന്ധമെഴുതി. ഈ നിഷേധാത്മകസമീപനം യഥാർത്ഥത്തിൽ പ്രാചീനമായ യഹൂദസംഹിതകൾക്കു കടകവിരുദ്ധമായിരുന്നില്ല; പക്ഷേ, മഹാമനസ്കരായി തങ്ങൾക്കഭയം നൽകിയ ക്രൈസ്തവരുടെ നീരസത്തിനു കാരണമാകുമെന്ന ഭയംമൂലം യഹൂദമതാദ്ധ്യക്ഷന്മാർ ആ യുവാവിനെ പരസ്യമായി മാപ്പുപറയാൻ നിർബന്ധിച്ചു; ക്രൈസ്തവവിശ്വാസത്തിന്റെ അടിസ്ഥാനമൂല്യംതന്നെ അത്തരം തീക്ഷ്ണമായ മതനിന്ദ വെച്ചു പൊറുപ്പിക്കുന്നതല്ലെന്ന് അവർക്കറിയാമായിരുന്നു. വിചിത്രമായൊരു പ്രായശ്ചിത്തമാണു യുവാവിനു വിധിക്കപ്പെട്ടത്: സിനഗോഗിന്റെ ഗോപുരനടയിൽ മലർന്നുകിടക്കു

ന്ന ആ വിപ്ലവകാരിയുടെ നെഞ്ചത്തു ചവിട്ടി മറ്റുള്ളവർ കടന്നുപോക ണം! വേദനയേക്കാൾ മാനസികവ്യഥ സഹിക്കാതെ അപമാനിത നായ യുറിയേൽ, വീട്ടിൽ ചെന്നു തന്നെ പീഡിപ്പിച്ചവരെ രൂക്ഷമാ യി അധിക്ഷേപിയ്ക്കുന്ന ഒരു കത്തെഴുതി സ്വയം വെടി വെച്ചു മരിച്ചു.

1640-ലാണു സംഭവം നടന്നത്. 'ആധുനികകാലത്തെ ഏറ്റവും മ ഹാനായ യഹൂദതത്വചിന്തകനെ'ന്നു (Renan : Marc Aurele) വിശേ ഷിപ്പിയ്ക്കപ്പെട്ട ബാരുക്ക് സ്പിനോസ (Baruch Spinoza), അന്ന് ആ സിനഗോഗിൽ എട്ടു വയസ്സുള്ള ഒരു വിദ്യാർത്ഥിയായിരുന്നു.

**4.1.2. സ്പിനോസയുടെ വിദ്യാഭ്യാസം :** യഹൂദരുടെ ഐതിഹാ സികപലായനമാണു സ്പിനോസയുടെ ജീവിതത്തിന്റെ ചരിത്രപ ശ്ചാത്തലം; മറ്റുള്ളവർ എത്ര തള്ളിപ്പറഞ്ഞാലും അടിയുറച്ച യഹൂദവി ശ്വാസിയായാണു സ്പിനോസ വളർന്നത്. പൈതൃകമായ വാണിജ്യ വാസനകൾ തൊട്ടുതീണ്ടാത്ത ആ യുവാവ്, യഹൂദമതവും ചരിത്രവും പഠിച്ചു സിനഗോഗിനകത്തുതന്നെ സമയം ചിലവഴിച്ചു. വിവിധവിഷ യങ്ങളിൽ ചുരുങ്ങിയ കാലംകൊണ്ടു സമ്പാദിച്ച പാണ്ഡിത്യം മൂലം സമുദായത്തിന്റെ ഭാവിഭടനായി ചിലർ അദ്ദേഹത്തെ കണ്ടുതുടങ്ങി. ബൈബിൾ പഠിച്ചു ഹൃദിസ്ഥമാക്കിയ അദ്ദേഹം താമസിയാതെ 'താ ൽമദി'ന്റെ (Talmud) ഗഹനമായ വ്യാഖ്യാനങ്ങളിലേക്കു കടന്നു; തുട ർന്നു മൈമൊണൈയ്ഡ്സ്, ലെവി ബെൻ ഗെഴ്സൺ, ഇബൻ എ സ്രാ, തുടങ്ങിയവരുടെ ഗ്രന്ഥങ്ങൾ അദ്ദേ ഹം വായിച്ചു; അറിവിനോ-ടുള്ള അദമ്യമായ ജിജ്ഞാസ മൂലം ഗെബിറോളിന്റെ ഗൂഢാത്മകചി ന്തകളിലേക്കും കൊർഡോവയിലെ ഗുരുവായ മോസസിന്റെ 'കാബാ ലാധിഷ്ഠിത'പരിഹാരങ്ങളിലേക്കും സ്പിനോസ കടന്നു ചെന്നു.

പ്രപഞ്ചവും ദൈവവും ഒന്നുതന്നെയാണെന്ന മോസസിന്റെ സങ്ക ൽപ്പം സ്പിനോസയെ ഞെട്ടിച്ചു; ഈ ആശയത്തിന്റെ സാംഗത്യം ലോകത്തിന്റെ അനശ്വരതയെക്കുറിച്ചു പഠിപ്പിച്ച ബെൻ ഗെഴ്സണി ലും, പദാർത്ഥപ്രപഞ്ചമാണു ദൈവശരീരമെന്നു കരുതിയ ഹസ്ദൈ ക്രെസ്ക്കാസിലും, അദ്ദേഹമാരാഞ്ഞു. അവെറോസ് സിദ്ധാന്തത്തെ

ക്കുറിച്ചു പറയുന്നതിനിടയിൽ മൈമൊണൈയ്ഡ്സ്, അനശ്വരത ഒരമൂർത്തസങ്കൽപ്പമാണെന്നു ഭാഗികമായി സമ്മതിക്കുന്നത് അദ്ദേഹം ശ്രദ്ധിച്ചു; 'സംശയാത്മാക്കൾക്കൊരു വഴികാട്ടി'യിൽ മാർഗനിർദ്ദേശങ്ങളേക്കാൾ ആശയക്കുഴപ്പങ്ങളാണു നിറഞ്ഞിരിക്കുന്നതെന്നും അദ്ദേഹം കണ്ടു. മഹാനായ ആ പുരോഹിതൻ പറഞ്ഞു തന്ന ഉത്തരങ്ങളേക്കാൾ ചോദ്യങ്ങൾക്കായിരുന്നു, കൂടുതൽ പ്രസക്തി; അതുകൊണ്ടു മൈമൊണൈയ്ഡ്സിന്റെ പരിഹാരങ്ങൾ മറവിയിലേക്കു മാഞ്ഞതിനുശേഷവും വളരെക്കാലത്തേയ്ക്കു സ്പിനോസയുടെ മനസ്സിനു പഴയ നിയമത്തിലെ പല വൈരുദ്ധ്യങ്ങൾക്കും അസംഭാവ്യതകൾക്കും ഉത്തരം കണ്ടുപിടിക്കാൻ കഴിഞ്ഞില്ല. സാധാരണഗതിയിൽ വിശ്വാസത്തിന്റെ ശക്തരായ കാവൽഭടന്മാരായിരിക്കും പ്രബലരായ ശത്രുക്കളായി വേഷം മാറി വരുന്നത്. അവരുടെ അതിസൂക്ഷ്മമായ നിഷ്ക്കർഷകൾ മറ്റുള്ളവർക്കു സംശയം ജനിപ്പിച്ചു ചിന്തിക്കാൻ പ്രേരിപ്പിക്കും. മൈമൊണൈയ്ഡ്സിന്റെ കൃതികളുടെ ഉള്ളടക്കം അങ്ങനെയായിരുന്നെങ്കിൽ, പഴയ വിശ്വാസത്തിന്റെ പ്രശ്നങ്ങൾ കുറേക്കൂടി പ്രത്യക്ഷമായി അവതരിപ്പിച്ച ഇബൻ എസ്രായുടെ വ്യാഖ്യാനങ്ങൾക്കും വലിയ വ്യത്യാസമുണ്ടായിരുന്നില്ല; ചിന്തയും വായനയും വിപുലമാകുന്തോറും സ്പിനോസയുടെ മനസ്സിലുണ്ടായിരുന്ന നിസ്സാരനിശ്ചയങ്ങൾപോലും സംശയാശ്ചര്യങ്ങളായി ഉരുകിവീണു.

ദൈവത്തേയും മനുഷ്യവിധിയേയുംകുറിച്ചു ക്രൈസ്തവരായ ചിന്തകർ എന്താണെഴുതിവെച്ചിരിക്കുന്നതെന്നു മനസ്സിലാക്കാനുള്ള സ്വാഭാവികമായ ജിജ്ഞാസ അദ്ദേഹത്തിന്റെ മനസ്സിലുണർന്നു. വാൻഡൻ എൻഡേ എന്ന ഡച്ചുപണ്ഡിതനെ സമീപിച്ചു ലാറ്റിൻ ഭാഷ പഠിയ്ക്കാൻ തുടങ്ങിയതോടെ അദ്ദേഹത്തിന്റെ അറിവും അനുഭവവും വളർന്നു. വിശ്വാസങ്ങളേയും ഭരണകൂടത്തേയും വിമർശകദൃഷ്ട്യാ നോക്കിക്കണ്ട പുതിയ അദ്ധ്യാപകൻ, മിക്കവാറും ഒരു നിരീശ്വരവാദിയുമായിരുന്നു; പഠനമുറിയിൽനിന്നു പുറത്തുചാടി ഫ്രാൻസിലെ രാജാവിനെതിരെ ഗൂഢാലോചന നടത്തിയ ആ സാഹസികൻ, 1674-ൽ കുറ്റാരോപിതനായി കഴുമരത്തിലേറ്റപ്പെട്ടു. അദ്ദേഹത്തിന്റെ സുന്ദരിയാ

യ മകളാണ ലാറ്റിൻ പഠിയ്ക്കാൻ സ്പിനോസയെ സഹായിച്ചത്; (അതുപോലൊരു പ്രലോഭനമുണ്ടെങ്കിൽ ഇന്നത്തെ യുവാക്കൾക്കു ലാറ്റിൻഭാഷ എത്രയോ ആകർഷകമാകുമായിരുന്നു!) പക്ഷേ, തൊട്ടുമുമ്പിൽ വന്നുവീണതു പിന്തുടരാൻ തക്ക അന്ധമായ ബുദ്ധി പക്ഷേ ആ പെൺകുട്ടിക്കുണ്ടായിരുന്നില്ല; വിലകൂടിയ പാരിതോഷികങ്ങളുമായി മറ്റൊരു യുവാവു പ്രത്യക്ഷപ്പെട്ടപ്പോൾ അവൾക്കു സ്പിനോസയോടുള്ള താൽപ്പര്യം നഷ്ടപ്പെട്ടു. ഒരുപക്ഷേ നമ്മുടെ കഥാപുരുഷൻ തത്വചിന്തകനാ യി മാറിയത് ആ നിമിഷമായിരിക്കാം!

വ്യക്തിപരമായ നഷ്ടം സഹിക്കേണ്ടിവന്നാലും ലാറ്റിൻഭാഷ കീഴടക്കി അദ്ദേഹം പതുക്കെ പ്രാചീന-മദ്ധ്യകാലയൂറോപ്യൻചിന്താധാരകളിലേക്കു കടന്നു. സോക്രട്ടീസും പ്ലേറ്റോയും അരിസ്റ്റോട്ടിലും ആരാദ്ധ്യരായി തോന്നിയെങ്കിലും അണുസിദ്ധാന്തവാദികളായിരുന്ന ഡെമോക്രിറ്റസ്, എപ്പിക്യൂറസ്, ലുക്രീഷ്യസ് തുടങ്ങിയ മൗലികപ്രതിഭകൾക്കാണ സ്പിനോസ മുൻഗണന നൽകിയത്; സ്റ്റോയിക്ക്സിദ്ധാന്തത്തിന്റെ സ്വാധീനം ജീവിതത്തിലൊരിക്കലും അദ്ദേഹം മറന്നില്ല. ആ കൃതികളിൽനിന്നു തത്വചിന്തയുടെ സാങ്കേതികപദവിജ്ഞാനം മാത്രമല്ല, നിർവചനം, നിഗമനം, അനുമാനം, പരികൽപ്പന, പരീക്ഷണം തുടങ്ങി രേഖാഗണിതപരമായ വിശദീകരണരീതികളും അദ്ദേഹം സ്വായത്തമാക്കി. 'കാക്കസസിലെ മഞ്ഞുമലകൾക്കുപോലും തണുപ്പിക്കാനാവാത്ത ജിജ്ഞാസയുടെ എരിയുന്ന കനൽ ഹൃദയത്തിൽ സൂക്ഷിച്ചു ദേശങ്ങളിൽനിന്നു ദേശങ്ങളിലേക്കും വിശ്വാസങ്ങളിൽനിന്നു വിശ്വാസങ്ങളിലേയ്ക്കും നിരന്തരമായി സഞ്ചരിയ്ക്കുകയും, കടന്നുചെന്ന വാതിലിലൂടെ മടങ്ങുകയും', അവസാനം മതനിന്ദയുടെ പേരിൽ 'ഒരു തുള്ളി രക്തംപോലും ചിന്താതെ, എന്നാൽ മനുഷ്യസാദ്ധ്യമായ ദയാവായ്പ്പോടെ', ജീവനോടെ ചുട്ടെരിക്കുന്ന രീതിയിൽ, വധശിക്ഷയ്ക്കു വിധിയ്ക്കപ്പെടുകയും ചെയ്തു വിസ്മയപ്രതിഭയായ ബ്രൂണോയുടെ (1548-1600) അന്വേഷണവഴികൾ അദ്ദേഹത്തെ ഹഠാദാകർഷിച്ചു; എത്രമാത്രം ആശയങ്ങളാണ കാൽപ്പനികനായ ആ ഇറ്റലിക്കാരന്റെ

മനസ്സിലുണ്ടായിരുന്നത്! സകലതിനും ശരീരവും കാരണവും ഉറവിട വും ഒന്നുതന്നെയാണെന്ന ഏകതത്വചിന്തയുടെ പ്രാമാണികതയായിരു ന്നു അതിലേറ്റവും പ്രധാനം; മനസ്സും ശരീരവും ദൈവത്തിൽനിന്നു വേറിട്ടു നിൽക്കുന്ന ഒന്നല്ല; യാഥാർത്ഥ്യത്തിന്റെ ഓരോ കണികയും ശാരീരിക-മാനസികനിലകളിൽ അഭേദ്യമായി ബന്ധപ്പെടുന്നുണ്ട്. അതുകൊണ്ടു മനസ്സിൽ ശരീരവും, ശരീരത്തിൽ മനസ്സും, നാനാത്വ ത്തിൽ ഏകത്വവും ദർശിയ്ക്കുകയാണു തത്വചിന്തയുടെ ലക്ഷ്യം; വൈ രുദ്ധ്യങ്ങളും വിപരീതങ്ങളും സ്വയമലിഞ്ഞില്ലാതാകുന്ന സംയോഗാ-വസ്ഥ കണ്ടെത്താനും, ദൈവസ്നേഹത്തിനു സമാനവും ഉദാത്തവുമാ യ പ്രപഞ്ചജ്ഞാനം നേടാനുമായിരിക്കണം നമ്മുടെ ശ്രമം. ഈ ആ ശയങ്ങളോരോന്നും സ്പിനോസയുടെ ചിന്തയിൽ ഇഴപിരിയാതെ അലിഞ്ഞുചേർന്നിരിയ്ക്കുന്നതു നമുക്കു കാണാം.

സർവോപരി, (വസ്തുനിഷ്ഠവും യാഥാർത്ഥ്യാത്മകവുമായ ബേക്ക ണിന്റെ ചിന്താഗതിയിൽനിന്നു വ്യത്യസ്തമായി) വ്യക്തിനിഷ്ഠവും ആ ശയാധിഷ്ഠിതവുമായ ആധുനികതത്വചിന്തയുടെ പിതാവായി കരുത പ്പെടുന്ന ഡെക്കാർട്ടേയും (1596-1650) സ്പിനോസയെ സ്വാധീനിച്ചു. ബാഹ്യമായ വസ്തുതകൾ മനസ്സിലേക്കു വരുന്നതിനുമുമ്പേ പ്രത്യക്ഷ പരികൽപ്പന വഴി വ്യക്തമായൊരു ചിത്രം സ്വയം വെളിപ്പെടുമെന്ന പ്രജ്ഞയുടെ പ്രാമാണികതയാണു ഫ്രാൻസിലെ വിശ്വസ്തരും ഇംഗ്ല ണ്ടിലെ വിരോധികളും ഒരുപോലെ ഡെക്കാർട്ടേയുടെ സിദ്ധാന്തങ്ങ-ളിൽ കാണുന്ന പ്രധാനന്യൂനത; ലൗകികമായ അനുഭവങ്ങളും അനു ഭൂതികളും മനസ്സിൽ പ്രതിഫലിക്കുന്നതാണു 'ബാഹ്യലോക'മായി മ നസ്സിൽ തെളിഞ്ഞു വരുന്നത്; അപ്പോൾ വ്യക്തിയുടെ സ്വത്വമനസ്സി ൽനിന്നല്ലാതെ തത്ത്വാന്വേഷണങ്ങൾ തുടങ്ങാനാവില്ല; 'ഞാൻ ചി ന്തിക്കുന്നു, അതുകൊണ്ടു ഞാനുണ്ടെ'ന്നതാകണം ആദ്യത്തെ പരിഗ ണന. നവോത്ഥാനകാലവ്യക്തിവാദത്തിന്റെ ഛായ ഒരുപക്ഷേ, ഇ തിൽ നിഴലിക്കുന്നതു നമുക്കു കാണാം; പിന്നീടൊരുപാടു വിവാദങ്ങ ൾക്കു തിരി കൊളുത്തിയ വിസ്മയങ്ങൾ അന്നുതന്നെ ഈ ഐന്ദ്രജാ ലികന്റെ തൊപ്പിയിൽ ഒളിഞ്ഞിരിപ്പുണ്ടായിരുന്നു. അതോടെ വൈ

ജ്ഞാനികരീതിശാസ്ത്രത്തിന്റെ പേരിലൊരു മഹായുദ്ധത്തിനു വേദി ഒരുങ്ങിക്കഴിഞ്ഞു; ലീബ്നിസ്, ലോക്ക്, ബെർക്ക്ലീ, ഹ്യൂം, കാന്റ് തുടങ്ങിയവർ തമ്മിൽ മൂന്നു നൂറ്റാണ്ടു നീണ്ട വാദവിവാദങ്ങൾ ആധുനികതത്വചിന്തയെ പരവശമാക്കി. സാർവലൗകികവിജ്ഞാനത്തിന്റെ യുക്തിസഹമായ സാംഗത്യം, അഥവാ അറിവിന്റെ ശരിയായ ഉത്ഭവവും പ്രകൃതവും പ്രമാണവുമാണു പദനിഷ്പത്തിപ്രകാരം വൈജ്ഞാനികരീതിശാസ്ത്രത്തിൽ അർത്ഥമാക്കുന്നത്.

പക്ഷേ, ഡെക്കാർട്ടേയുടെ ഈ ചിന്താഗതിയോടു സ്പിനോസയ്ക്കു താൽപ്പര്യമില്ലായിരുന്നു; രീതിശാസ്ത്രങ്ങളുടെ (Epistemology) നൂലാമാലകളിൽ കുടുങ്ങിക്കിടക്കാൻ അദ്ദേഹമിഷ്ടപ്പെട്ടില്ല. പ്രപഞ്ചത്തിന്റെ വിവിധരൂപങ്ങളിൽ അന്തർലീനമായ സജാതീയമായൊരു 'പദാർത്ഥ'ത്തെക്കുറിച്ചു ഡെക്കാർട്ടേ കണ്ട സങ്കൽപ്പമാണു വാസ്തവത്തിൽ അദ്ദേഹത്തെ ആകർഷിച്ചത്; യഥാർത്ഥസത്ത രണ്ടു മൂലകങ്ങളായി സങ്കൽപ്പിക്കുന്ന വിഭജനചിന്ത, സമന്വയതാൽപ്പര്യങ്ങൾക്കു വിപരീതമായിരുന്നതുകൊണ്ടു സ്പിനോസയുടെ ചിന്താഗതിയ്ക്കു പുതിയ ഒരു ഊർജ്ജം ലഭിച്ചു. ദൈവവും ആത്മാവുമൊഴിച്ചു പ്രപഞ്ചം മുഴുവൻ യാന്ത്രികവും ഗണനാത്മകവുമായ നിയമങ്ങൾക്കനുസൃതമാണെന്ന ഡെക്കാർട്ടേയുടെ വാദം സ്പിനോസയെ അത്ഭുതപ്പെടുത്തി; ലിയണാർഡോയുടേയും ഗലീലിയോയുടേയും കാലത്തേക്കു മടങ്ങിപ്പോകുന്ന ഈ ചിന്ത ഒരുപക്ഷേ, ഇറ്റലിയിലെ നഗരങ്ങളിൽ അക്കാലത്തു വളർന്നു വികസിച്ചുകൊണ്ടിരുന്ന യന്ത്രവൽകൃതവ്യവസായങ്ങളുടെ സ്വാധീനമായിരിയ്ക്കാം പ്രതിഫലിപ്പിച്ചത്. (അനക്സഗോറസ് രണ്ടായിരം വർഷം മുമ്പു പറഞ്ഞതുപോലെ) ദൈവത്തിന്റെ ആദ്യത്തെ ഇടപെടലിനെത്തുടർന്നു ഭൂമിയ്ക്കും ആകാശത്തിനുമിടയിലുണ്ടായ സകല മാറ്റങ്ങൾക്കും കാരണമായി കിടന്ന ഒരു പദാർത്ഥത്തെ (ലാപ്ലേസും കെന്റും വിശേഷിപ്പിയ്ക്കുന്ന 'മേഘകൽപ്പന'യെ (Nebular Hypothesis)) ചൂണ്ടിക്കാണിച്ചു ഡെക്കാർട്ടേ അഭിപ്രായപ്പെടുന്നു; ഭൂമിയിലെ ജീവജാലങ്ങൾക്കു മാത്രമല്ല, രക്തചംക്രമണവും സത്വരപ്രതി

കരണവും ഉൾപ്പെടെ മനുഷ്യശരീരത്തിന്റെ ഓരോ സ്പന്ദനത്തിനും യാന്ത്രികതയുണ്ട്. യാന്ത്രികമായ ഈ ലോകശരീരത്തിനു ബാഹ്യ മായി ദൈവവും ആന്തരികമായി ആത്മാവും കുടികൊള്ളുന്നു.

ഇവിടെ, ഡെക്കാർട്ടേ അവസാനിപ്പിച്ച അർദ്ധവിരാമത്തിൽനി ന്നാണു സ്പിനോസയുടെ തത്വചിന്ത ആരംഭിക്കുന്നത്.

**4.1.3. സമുദായബഹിഷ്ക്കരണം :** ഇതൊക്കെയായിരുന്നു, 1656-ൽ (1632-ലാണു സ്പിനോസ ജനിച്ചത്) മതനിന്ദയുടെ ആരോപണ ത്തിനു മറുപടി പറയാൻ സിനഗോഗിലെ മേലദ്ധ്യക്ഷന്മാരുടെ മുമ്പി ൽ പ്രത്യക്ഷപ്പെട്ട, പുറമേ പ്രശാന്തനും അകമേ പ്രക്ഷുബ്ധനുമായ, ആ യുവാവിന്റെ മനസ്സിനെ മഥിച്ചിരുന്ന ചിന്തകൾ. ദൈവത്തിനു പ ദാർത്ഥാത്മകമായൊരു ശരീരമുണ്ടെന്നും മാലാഖമാർ മനസ്സിന്റെ മ തിഭ്രമങ്ങളാണെന്നും ആത്മാവു വെറുമൊരു ജീവൻ മാത്രമാണെന്നും അനശ്വരതയെക്കുറിച്ചു പഴയ നിയമത്തിൽ യാതൊരു പരാമർശവു മില്ലെന്നും താങ്കൾ സുഹൃത്തുക്കളോടു പറഞ്ഞതായി കേൾക്കുന്നതു സത്യമാണോ? അവർ നിശ്ശബ്ദനായി നിന്ന യുവാവിനോടു ചോദിച്ചു.

സ്പിനോസ എന്താണു മറുപടി പറഞ്ഞതെന്നു നമുക്കറിയില്ല. സ്വന്തം മതത്തോടും സിനഗോഗിനോടും പേരിനെങ്കിലും വിശ്വസ്തത പുലർത്താമെന്നു വാക്കു കൊടുത്താൽ വാർഷികവേതനമായി അ ഞ്ഞൂറുഡോളർ അവർ വാഗ്ദാനം ചെയ്തുമാത്രമേ (Graetz : History of the Jews) നമുക്കറിയാവൂ! അദ്ദേഹമതു നിസ്സംശയം നിരസിച്ചു; അ ങ്ങനെ 1656 ജൂലൈ 27-നു മതാചാരപ്രകാരമുള്ള ചടങ്ങുകളുടെ ഗൗ രവം ചോർന്നുപോകാത്ത ഔപചാരികതകളോടെ അദ്ദേഹം സമുദാ യത്തിൽനിന്നു നിഷ്ക്കാസിതനായി. ‘സുഷിരവാദ്യത്തിൽ ഉച്ചസ്ഥാ യിയും മന്ദ്രസ്ഥായിയും കടന്നു തെന്നിമാറുന്ന ഒരു നിലവിളി ആ ശാ പവചനങ്ങൾക്കിടയിൽ ഇടയ്ക്കിടെ പുറത്തേക്കു പരന്നു; തുടക്കത്തിൽ പ്രഭ ചൊരിഞ്ഞ വിളക്കുകൾ ചടങ്ങു പുരോഗമിയ്ക്കുന്തോറും ഓരോന്നാ യി കെടുത്തി, ഭ്രഷ്ടനായ മനുഷ്യന്റെ ആത്മജീവിതത്തിനു വിരാമം കുറിച്ച് അവസാനത്തെ പ്രകാശവും പൊലിപ്പോൾ, സഭാങ്കണം മുഴു-വൻ അന്ധകാരത്തിൽ മുഴുകി!' (Willis : Benedict de Spinoza).

നിഷ്കാസനവിധിയെക്കുറിച്ചുള്ള ചില വിവരങ്ങൾ ഇങ്ങനെയാണു വാൻ വ്ളോട്ടൺ നമുക്കു നൽകുന്നത്:

*'ക്രൈസ്തവസഭയുടെ മേലദ്ധ്യക്ഷന്മാർ വെളിപ്പെടുത്തുന്നതെന്തെന്നാൽ, ബാരുക്ക് ഡി എസ്പിനോസയുടെ പാപപങ്കിലമായ വാക്കുകളും പ്രവൃത്തികളും സകലമാനജനങ്ങൾക്കും ബോദ്ധ്യപ്പെട്ടുകഴിഞ്ഞിരിക്കുന്നതുകൊണ്ട്, അവരാൽ കഴിയുന്നതരത്തിൽ വാഗ്ദാനങ്ങളും പ്രലോഭനങ്ങളും നൽകി അദ്ദേഹത്തെ ഈ ഹീനമാർഗത്തിൽ നിന്നു പിന്തിരിപ്പിക്കാൻ പരിശ്രമിക്കുകയുണ്ടായി. അദ്ദേഹത്തെ സന്മാർഗചിന്തകളിലേക്കു തിരിച്ചുകൊണ്ടുവരുന്നതിനു പക്ഷേ, അവർക്കിപ്പോൾ കഴിയാതെ വന്നിരിക്കുന്നു; മാത്രമല്ല, ഓരോ ദിവസവും വർദ്ധിച്ച വീറോടെ വിദേശങ്ങളിൽപ്പോലും പരസ്യമായി പ്രചരിപ്പിച്ചുപോരുന്ന ധിക്കാരപരമായ മതവിദ്വേഷത്തിനു പൂർണമായും ഉത്തരവാദിയായ ഇപ്പറഞ്ഞ സ്പിനോസയുടെ കുറ്റകൃത്യങ്ങൾ സമൂഹത്തിലെ ബഹുമാന്യരായ വ്യക്തികൾക്കു വ്യക്തമായി ബോദ്ധ്യം വന്നിരിക്കുന്നു. ഈ വിഷയങ്ങളുടെ കുലങ്കഷമായ പരിശോധനയെ തുടർന്നു സഭാദ്ധ്യക്ഷന്മാർ ഏകകണ്ഠമായി, ഈ സ്പിനോസയെ ഈ നിമിഷംമുതൽ ജനങ്ങളിൽനിന്നു വേർപെടുത്തി താഴെ വിവരിക്കുന്ന ശാപവചനങ്ങളോടെ സമുദായഭ്രഷ്ടനാക്കാൻ തീരുമാനിച്ചിരിക്കുന്നു:'*

*'മാലാഖമാരുടെ ന്യായവിധികളും പുണ്യവാളന്മാരുടെ പ്രസ്താവനകളും മാനിച്ച്, സമുദായാംഗങ്ങളുടെ പൂർണസമ്മതത്തോടെ, അറുനൂറ്റിപതിമൂന്നു കൽപ്പനകളുൾക്കൊള്ളുന്ന വിശുദ്ധഗ്രന്ഥങ്ങളുടെ മഹാസാന്നിദ്ധ്യത്തിൽ, എലിഷ സ്വന്തം മക്കളോടെന്നപോലെ നിയമപുസ്തകത്തിൽ എഴുതിവെച്ചിരിക്കുന്ന സകല ശാപവചനങ്ങളും ചൊരിഞ്ഞു ബാരുക്ക് ഡി എസ്പിനോസയെ ഇതാ ഞങ്ങൾ ജനങ്ങളിൽനിന്നു വേർപെടുത്തി സമുദായഭ്രഷ്ടനാക്കിയിരിക്കുന്നു. രാവിലും പകലിലും അവൻ വെറുക്കപ്പെടട്ടെ; നിലത്തു കിടക്കുമ്പോഴും നിവർന്നു നിൽക്കുമ്പോഴും അവൻ ശപിക്കപ്പെടട്ടെ; അകത്തിരിക്കുമ്പോഴും പുറത്തു നടക്കുമ്പോഴും അവൻ ദുഷിക്കപ്പെടട്ടെ! ഇനിയൊരിക്കലും അ*

*വന്റെ അപേക്ഷ കൈക്കൊണ്ടു ദൈവം മാപ്പു നൽകാതിരിക്കട്ടെ; നിയമപുസ്തകത്തിലെ സകല ശാപവാക്കുകളും പേറി, ദൈവത്തിന്റെ അപ്രീതിക്കും കോപത്തിനും പാത്രമായി, അവന്റെ നാമം ആകാശത്തിനു കീഴിൽനിന്നു നിശ്ശേഷം മാഞ്ഞുപോകട്ടെ!; നിയമപുസ്തകത്തിൽ വിവരിക്കുന്ന സകല നിന്ദ്യവൃത്തികളുടേയും പേരിൽ ദൈവം അവനെ ഇസ്രയേലിലെ ജനങ്ങളിൽനിന്നു ദൂരെ നിർത്തട്ടെ; വിശ്വാസവും വിധേയത്വവുമുള്ള നിങ്ങളെ ദൈവം കാത്തുരക്ഷിയ്ക്കട്ടെ!'*

*'എഴുത്തും സംസാരവും വഴി അവനുമായി ആരുംതന്നെ ആശയവിനിമയം നടത്താൻ പാടില്ലെന്നു കർശനമായി ഇതിനാൽ താക്കീതു നൽകപ്പെട്ടിരിക്കുന്നു; അവന്റെ വാക്കുകൾ ഏറ്റുപറയുകയോ, അവനെഴുതിയതു വായിക്കുകയോ, അവനു ചുറ്റും നാലടിയ്ക്കകത്തു കടക്കുകയോ, അവനുമായി മേൽക്കൂര പങ്കിടുകയോ, അവനെ ഏതെങ്കിലും തരത്തിൽ സഹായിക്കുകയോ ആരുംതന്നെ ചെയ്യാൻ പാടുള്ളതല്ല!.'*

സിനഗോഗിലെ മേലധികാരികൾ നേരിട്ടതു വളരെ സങ്കീർണമായൊരു സ്ഥിതിവിശേഷമായതുകൊണ്ടു തൽക്കാലം നമുക്കവരുടെ മേൽ പെട്ടെന്നൊരു വിധി പുറപ്പെടുവിക്കാതിരിക്കുന്നതാണു നല്ലത്. സ്വദേശമായ സ്പെയിനിൽ നിന്നു പോകേണ്ടിവന്നതു ക്രൈസ്തവമതനേതൃത്വത്തിന്റെ അസഹിഷ്ണുതയുടെ ഫലമായാണെങ്കിൽ, അതേ ആരോപണം തങ്ങളുടെമേലും വന്നുപതിയ്ക്കുമെന്ന കാര്യത്തിൽ യഹൂദർക്കു തീരെ സംശയമുണ്ടായിരുന്നില്ല. യഹൂദമതത്തിന്റെ മാത്രമല്ല, ക്രൈസ്തവവിശ്വാസങ്ങളുടേയും കടയ്ക്കൽ കത്തിവെയ്ക്കുന്ന ഈ മനുഷ്യന്റെ സന്ദേഹങ്ങൾ തള്ളിപ്പറയേണ്ടതു തങ്ങളെ സന്തോഷപൂർവം അതിഥികളായി സ്വീകരിച്ച ഹോളണ്ടിനോടുള്ള ചെറിയൊരു ഉപകാരസ്മരണയായി അവർ കണക്കാക്കി. അക്കാലത്തു പ്രൊട്ടസ്റ്റന്റുകാരുടെ സ്വാധീനം ഇന്നത്തെപ്പോലെ സാർവത്രികമായിരുന്നില്ല; മതങ്ങൾ തമ്മിലുള്ള കലാപങ്ങളും പ്രതിരോധങ്ങളും മൂലം ഓരോ വിഭാഗങ്ങൾക്കും അവരവരുടെ സങ്കുചിതവലയത്തിൽ നിശ്ചലരായി ഒതുങ്ങിക്കഴിയേണ്ടി വന്നു. ഒരു തലമുറയ്ക്കുമുമ്പ് അക്കോസ്റ്റയേയും ഇന്നിപ്പോൾ സ്പിനോസയേയും സമുദായത്തിൽനിന്നു പുറത്താക്കി, ഡച്ച

കാർ നൽകിയ പരിരക്ഷയും സഹാനുഭൂതിയും അതേപടി തിരിച്ചു തരുന്ന യഹൂദസമുദായത്തോടു ഡച്ചുഭരണകൂടത്തിനെങ്ങിനെ പ്രതികൂലമായി പ്രതികരിക്കാൻ കഴിയും? അതിനും പുറമേ, ആംസ്റ്റർഡാമിലെ താരതമ്യേന വളരെ ശുഷ്കമായൊരു വിഭാഗത്തെ ശിഥിലമാകാതെ ഒരുമിപ്പിക്കാനുള്ള ഉപാധിയായും ലോകത്തു പലഭാഗങ്ങളിലായി ചിതറിക്കിടക്കുന്ന യഹൂദമതവിശ്വാസികളുടെ അതിജീവനം ഉറപ്പാക്കാനുമുള്ള അവസാനത്തെ പോംവഴിയായും സമുദായത്തിന്റെ കെട്ടുറപ്പിനു മതാദ്ധ്യക്ഷന്മാർ പരമപ്രാധാന്യം നൽകി. ആഭ്യന്തരമായ ഐക്യവും വൈദേശികമായ ആദരവും ഉറപ്പാക്കുന്നവിധം സ്വന്തമായൊരു ഭരണകൂടവും നിയമവ്യവസ്ഥയും സ്വയമേവ ലഭിച്ചിരുന്നെങ്കിൽ ഒരുപക്ഷേ ഇക്കാര്യത്തിൽ കുറേക്കൂടി സഹിഷ്ണുത യഹൂദർ കാണിക്കുമായിരുന്നു; മതത്തിൽക്കവിഞ്ഞു മറ്റൊരു ദേശാഭിമാനവും വിശ്വാസവും അവർക്കുണ്ടായിരുന്നില്ല; അനുഷ്ഠാനങ്ങൾക്കും സമൂഹജീവിതത്തിനും സിനഗോഗു മാത്രമായിരുന്നു, അവരുടെ അഭയകേന്ദ്രം; യഹൂദജനതയുടെ'ഒരു പൈതൃകസ്വത്താ'ണു സ്പിനോസ നിരന്തരം കുറ്റപ്പെടുത്തുന്ന ബൈബിൾ! അപ്പോൾ അവരുടെ സഹിഷ്ണുത ആത്മഹത്യയും മതനിന്ദ രാജ്യദ്രോഹവുമായി കരുതിയതിൽ തെറ്റില്ല.

എങ്കിലും ഈ അപകടസാദ്ധ്യതകൾ സധൈര്യം നേരിടുകയാണവർ ചെയ്യേണ്ടിയിരുന്നതെന്നു ചിലർക്കു തോന്നാം; സ്വന്തം ശരീരചർമ്മം പൊളിച്ചു പുറത്തു കടക്കാൻ നിർബന്ധിക്കുന്നതുപോലെ കഠിനമാണത്. സ്പിനോസക്കും സിനഗോഗിനും പരസ്പരാദരവോടെ ഒരുമിച്ചുജീവിക്കാവുന്ന എന്തെങ്കിലുമൊരു സമവായം നിർദ്ദേശിക്കാൻ യഹൂദരുടെ ആത്മീയനേതാവായിരുന്ന മെനാസ്സെ ബെൻ ഇസ്രേലിനും കഴിഞ്ഞില്ല; അങ്ങനെ ഇംഗ്ലണ്ടിലേക്കുള്ള യഹൂദരുടെ പ്രവേശനം സാദ്ധ്യമാക്കാൻ ലണ്ടനിലേയ്ക്കു പുറപ്പെട്ട സ്പിനോസ ലോകജനതയ്ക്കു സ്വന്തമായിത്തീരാനാണു വിധിയ്ക്കപ്പെട്ടത്.

**4.1.4. വിയോഗവും മരണവും :** 'ഈ ശിക്ഷാവിധി, ഒരുവിധത്തിലും ഞാൻ സ്വീകരിക്കാനിടയില്ലാത്ത നിശ്ചലതയിലേക്കും നിഷ്

ക്രിയതത്വത്തിലേക്കും എന്നെ നയിക്കു'മെന്നു പറഞ്ഞു തികച്ചും പ്രശാന്തമായ ധൈര്യത്തോടെയാണ് സ്പിനോസ ബഹിഷ്ക്കരണത്തെ നേരിട്ടത്. പക്ഷേ, അതൊരു വീൺവാക്കു മാത്രമായിരുന്നു; കഠിനവും ക്രൂരവുമായ ഏകാന്തതയിലാണ് സ്വയം ചെന്നു വീണിരിക്കുന്നതെന്നു യുവാവായ ആ വിദ്യാർത്ഥി തിരിച്ചറിഞ്ഞു. ഏകാന്തതപോലെ ഭയാനകമായി ഒന്നുമില്ല; സമുദായത്തിൽനിന്നു വേർപെടുന്ന ഒരു യഹൂദൻ അനുഭവിക്കുന്ന ഏകാന്തതപോലെ കഠിനമായും മറ്റൊന്നില്ല. പഴയ വിശ്വാസത്തിനു സംഭവിച്ച അപചയത്തിൽ സ്പിനോസ ദുഃഖിതനായിരുന്നു; പലവിധ പരിക്കുകൾക്കും പരിഹാരമായി നിർദ്ദേശിക്കപ്പെടുന്ന ഗുരുതരമായ ശസ്ത്രക്രിയക്കു തുല്യമാണ് സഹജമായ ചിന്താഗതികൾ സ്വയമേവ നിർവീര്യമായിപ്പോകുന്ന അവസ്ഥ. പരസ്പരം ചൂടു പകരാൻ കൂട്ടംചേർന്നിരിക്കുന്ന ചില ജീവികളെപ്പോലെ, മറ്റൊരു മതവിഭാഗത്തിലേക്കു സ്വയം ചെന്നു ചേർന്നിരുന്നെങ്കിൽ വിശിഷ്ടനായൊരു പരിവർത്തനവാദിയുടെ വേഷത്തിൽ, സമുദായത്തിൽനിന്നു ബഹിഷ്ക്കൃതനായി നഷ്ടപ്പെട്ട ജീവിതം അദ്ദേഹത്തിനു തിരിച്ചുപിടിയ്ക്കാമായിരുന്നു. പക്ഷേ, യാതൊന്നിനും വിധേയത്വം പുലർത്താതെ തികച്ചും ഏകാന്തമായ ജീവിതമാണ് സ്പിനോസ നയിച്ചത്. ഹിബ്രൂഭാഷയിലെ പ്രാവീണ്യംകൊണ്ടു സ്വന്തം മകനു ലഭിക്കുമെന്നു കരുതിയ പ്രാമാണികത സ്വപ്നം കണ്ടിരുന്ന പിതാവ് അദ്ദേഹത്തെ കുടുംബത്തിൽനിന്നു പുറത്താക്കി; ചെറിയൊരു പൈതൃകസ്വത്തിന്റെപേരിൽ സഹോദരി അദ്ദേഹത്തെ ചതിക്കാൻ ശ്രമിച്ചു; സുഹൃത്തുക്കൾ വഴി മാറി നടന്നു. സ്പിനോസയുടെ കൃതികളിൽ നർമ്മമില്ലാതെ പോയതിൽ അത്ഭുതപ്പെടാനില്ല! 'നിയമസംരക്ഷകരെ'ക്കുറിച്ചു പറയുമ്പോൾ ചിലപ്പോഴൊക്കെ അദ്ദേഹം അതിരു വിട്ട കാർക്കശ്യം കാണിക്കുന്നതിലും വിസ്മയിക്കാനില്ല.

*പ്രകൃതിയുടെ മഹാത്ഭുതങ്ങൾക്കു മുമ്പിൽ വിഡ്ഢികളെപ്പോലെ നോക്കിനിൽക്കാതെ, അവയുടെ നിയമങ്ങളും നിദാനങ്ങളും തത്വചിന്താപരമായി മനസ്സിലാക്കുന്നവരെ അധാർമ്മികരും ദൈവനിന്ദകരുമായി മുദ്ര കുത്തുന്നു; മാത്രമല്ല, ദൈവത്തിന്റെ പ്രതിപുരുഷന്മാ*

*രെന്നു കരുതി ജനങ്ങൾ ആരാധിക്കുന്നവർതന്നെ ആ വിധി പ്രഖ്യാപിക്കുന്നു. അജ്ഞത നശിക്കുന്നതോടെ തങ്ങളുടെ അധികാരം പരിരക്ഷിക്കാൻ ഉപയോഗിക്കുന്ന ഒരേയൊരുപാധിയായ ദിവ്യാത്ഭുതങ്ങളും നശിക്കുമെന്ന് അവർക്കു നന്നായറിയാം.* (Spinoza : Ethics)

സമുദായഭ്രഷ്ടിനെത്തുടർന്നു മാരകമായ മറ്റൊരു അന്തിമവിധിയും ആ യുവാവിനു നേരിടേണ്ടിവന്നു. ഒരു ദിവസം രാത്രി തെരുവിലൂടെ നടക്കുമ്പോൾ, ദൈവവിശ്വാസം നിഗ്രഹത്തിലൂടെ നിറവേറ്റാൻ തുനിഞ്ഞിറങ്ങിയ ഒരു തീവ്രവാദി ഊരിപ്പിടിച്ച കഠാരയുമായി സ്പിനോസയെ കടന്നാക്രമിച്ചു. പെട്ടെന്നു തിരിഞ്ഞോടിയ അദ്ദേഹം കഴുത്തിൽ ചെറിയൊരു മുറിവുമായി രക്ഷപ്പെട്ടു. തത്വചിന്തകനെന്ന നിലയിൽ സമാധാനപരമായി ജീവിക്കാൻ ഭൂമിയിൽ വളരെ പരിമിതമായ പ്രദേശങ്ങൾ മാത്രമാണുള്ളതെന്നു ബോദ്ധ്യപ്പെട്ട സ്പിനോസ, ആംസ്റ്റർഡാമിനു പുറത്തൊരു വീടിന്റെ ശാന്തമായ മുകൾത്തട്ടിൽ താമസമാരംഭിച്ചു. മിക്കവാറും ആ കാലത്താണു ബാരുക്കിൽനിന്നു ബെനഡിക്ടായി അദ്ദേഹം പേരു മാറ്റിയത്. ഒരവിശ്വാസിയെ കുറച്ചൊക്കെ മനസ്സിലാക്കാൻ കഴിവുള്ള മെന്നൊണൈറ്റ് വിഭാഗത്തിൽപ്പെട്ട ക്രിസ്ത്യാനികളായിരുന്നു, അദ്ദേഹത്തിന്റെ ആതിഥേയർ. വിഷാദം വഴിഞ്ഞൊഴുകുന്ന അന്തേവാസിയുടെ മുഖഭാവം (അത്യധികമായ ദുഃഖം അനുഭവിക്കുമ്പോൾ കടുത്ത കർക്കശസ്വഭാവികൾ സൗമ്യശീലരായി മാറും) അവർക്കേറെ ബോധിച്ചു; മാത്രമല്ല, ചിലപ്പോഴൊക്കെ താഴേയ്ക്കിറങ്ങി അവരോടൊപ്പമിരുന്നു പുകവലിയ്ക്കുകയും ചില്ലറ വർത്തമാനങ്ങളിലേർപ്പെടുകയും ചെയ്യുന്ന അദ്ദേഹത്തെ അവരിഷ്ടപ്പെട്ടു. ആദ്യമൊക്കെ കുട്ടികളെ പഠിപ്പിച്ചും പിന്നീട് സ്ഫടികവിദ്യ ജന്മവാസനയാണെന്നമട്ടിൽ കണ്ണാടിനിർമ്മാണത്തിൽ ഏർപ്പെട്ടും സ്പിനോസ ഉപജീവനത്തിനു മാർഗം കണ്ടെത്തി. ഹിബ്രുക്കളുടെ രീതിയനുസരിച്ച് അദ്ധ്യയനവും അദ്ധ്യാപനവുംകൊണ്ടുമാത്രം ജീവിതാവശ്യങ്ങൾ നിറവേറ്റാനാകാത്തതുകൊണ്ട്, എല്ലാവരും എന്തെങ്കിലുമൊരു കരകൗശലവിദ്യ സ്വായത്തമാക്കണമെന്ന രീതിയനുസരിച്ചാണു ചെ

റുപ്പത്തിൽ അദ്ദേഹം കണ്ണാടിനിർമ്മാണം പഠിച്ചത്. ഗമെയ്‌ലേൽ പറയുന്നതുപോലെ, കർമ്മകുശലത ധാർമ്മികതയിലേക്കു നയിയ്ക്കുമെങ്കിൽ, 'നിഷ്‌ക്രിയനായ പണ്ഡിതൻ തികഞ്ഞ പാപിയായിത്തീരും!'.

1660-ൽ ആതിഥേയർ റെയ്‌സൻബർഗിലേക്കു താമസം മാറ്റിയപ്പോൾ സ്പിനോസയും അവരുടെകൂടെ കൂടി. അന്നത്തെ ആ തെരുവ് ഇന്നു കഥാപുരുഷന്റെ പേരിലാണറിയപ്പെടുന്നത്. ലളിതമായ ജീവിതവും ഉദാത്തമായ ചിന്തകളുമായി കഴിഞ്ഞ അക്കാലത്തു ദിവസങ്ങളോളം ആരേയും കാണാതെ, പുറത്തേക്കു പോകാതെ, അവശ്യഭക്ഷണവുമായി അദ്ദേഹം മുറിയിൽ ചിലവഴിച്ചു; കണ്ണാടിനിർമ്മാണം തുടർന്നെങ്കിലും ആവശ്യത്തിലേറെ സമ്പാദ്യം അദ്ദേഹം ആഗ്രഹിച്ചില്ല; 'ജീവിതവിജയ'ത്തിനു നേടാൻ കഴിയാത്തതായിരുന്നു അദ്ദേഹത്തിന്റെ ജ്ഞാനജിജ്ഞാസ. അന്നു സഹചാരിയും പിന്നീട് ജീവചരിത്രകാരനുമായ കോളെറസ് പറയുന്നു: 'ഓരോ വർഷത്തേയും ചിലവുകൾ അമിതമായി കൂടുകയോ കുറയുകയോ ചെയ്യുന്നില്ലെന്നു തീർച്ച വരുത്താൻ മൂന്നുമാസം കൂടുമ്പോഴൊക്കെ അദ്ദേഹം വരവുചിലവു കണക്കുകൾ ഒത്തുനോക്കാറുണ്ട്; വർഷാവസാനത്തിൽ യാതൊന്നും ബാക്കിവെക്കാനില്ലാതെ, സ്വന്തം വാൽ വിഴുങ്ങി വളഞ്ഞുചുരുണ്ടു കിടക്കുന്ന ഒരു സർപ്പമാണെന്നു തന്നെന്നു സ്വയം അദ്ദേഹം വിശേഷിപ്പിക്കും' (Pollock : Life and Philosophy of Spinoza). പക്ഷേ, ഈ ലളിതജീവിതത്തിൽ അദ്ദേഹം തികച്ചും സന്തുഷ്ടനായിരുന്നു. യുക്തിയേക്കാൾ വെളിപാടുകളിൽ വിശ്വസിക്കാൻ ഉപദേശിച്ച അഭ്യുദയകാംക്ഷിയോട് അദ്ദേഹം ഇങ്ങനെയാണു പറഞ്ഞത്: 'എന്റെ സാധാരണ ഗ്രഹണശക്തികൊണ്ടു സത്യമായി തോന്നിയ പലതും പിന്നീട് അസംബന്ധങ്ങളാണെന്നു തെളിയാറുണ്ടെങ്കിലും, അതെനിക്കൊരു അസ്വസ്ഥത ഒരിക്കലും സൃഷ്ടിക്കാറില്ല; അറിവ് അന്വേഷിച്ചു കണ്ടെത്തുന്ന പ്രക്രിയതന്നെ എനിക്കു സംതൃപ്തി നൽകാറുണ്ട്; ദുഃഖങ്ങൾ നേരിട്ടു നെടുവീർപ്പിട്ടല്ല, പ്രശാന്തത ആസ്വദിച്ചാണു ഞാൻ ദിവസങ്ങൾ ചിലവഴിക്കുന്നത്'. 'സ്പിനോസയുടെ മനോഭാവമായിരുന്നെങ്കിൽ നെപ്പോളിയനും ഇതുപോലൊരു തട്ടിൻ പുറത്തു താമസിച്ചു നാ

ല്യ പുസ്തകങ്ങൾ എഴുതുമായിരുന്നെ'ന്നു മഹാനായ ഒരു യോഗി ന മ്മെ ഓർമ്മിപ്പിക്കുന്നുണ്ട് (Anatole France : M. Bergeret in Paris).

നമുക്കു ലഭിച്ചിട്ടുള്ള ചിത്രങ്ങളുടെകൂടെ കോളെറസിന്റെ ചെറിയ ഒരു കുറിപ്പുകൂടി ചേർത്തുവെച്ചാൽ 'ആകൃതിയിലൊരു ശരാശരി മനു ഷ്യൻ മാത്രമായിരുന്നു, സ്പിനോസ. മോശമല്ലാത്ത മുഖസൗന്ദര്യ വും ഇരുനിറവും കറുത്തു ചുരുണ്ട മുടിയും നീണ്ട പുരികങ്ങളും നേരിട്ടു കാണുമ്പോൾ അദ്ദേഹമൊരു പോർച്ചുഗീസ് യഹൂദനാണെന്നു പെ ട്ടെന്നു തിരിച്ചറിയാം. അലസവും അശ്രദ്ധവുമായ വേഷം ദരിദ്രരിൽ നിന്നു തീരെ മെച്ചമായിരുന്നില്ല. ഭരണകൂടത്തിലെ ഉന്നതരായ ചില ഉദ്യോഗസ്ഥന്മാർ കാണാൻ ചെന്നപ്പോൾ അദ്ദേഹം ധരിച്ചിരുന്ന മു ഷിഞ്ഞു പിഞ്ഞിയ വേഷം കണ്ടു പ്രകോപിതരായി പെട്ടെന്നു പുതി യ കുറച്ചു വസ്ത്രങ്ങൾ ഏർപ്പാടു ചെയ്തു. നല്ല വേഷം ധരിച്ചതുകൊണ്ടു മാത്രം മനുഷ്യൻ നന്നാവില്ലെന്നു മറുപടി പറഞ്ഞ സ്പിനോസ, യാ തൊരു മൂല്യവുമില്ലാത്ത ഈ ജഡശരീരം വിലയേറിയ വേഷങ്ങളിൽ മറയ്ക്കുന്നതു യുക്തിരഹിതമാണെന്നും വാദിച്ചു. എങ്കിലും വേഷവിധാന ത്തെക്കുറിച്ചുള്ള അദ്ദേഹത്തിന്റെ ചിന്തകൾ അത്ര യോഗാത്മകമെ ന്നു പറയാനാവില്ല. 'മുഷിഞ്ഞു താറുമാറായ ഒരന്തരീക്ഷമല്ല നമ്മെ യോഗികളാക്കുന്നത്; വ്യക്തിഭാവങ്ങളിൽ മനഃപൂർവമായ നിസ്സംഗത ആത്മാവിന്റെ പരവശത വെളിവാക്കുന്നതുകൊണ്ട് ഒരിക്കലും യഥാർ ത്ഥമായ ജ്ഞാനത്തിന്റെ സൂചനയാകാൻ സാദ്ധ്യതയില്ല; ശാസ്ത്രത്തി നുമാത്രമേ അത്തരം ക്രമരാഹിത്യങ്ങൾ നേരിടാൻ കഴിയൂ!'.

റൈസൻബർഗിൽ താമസിച്ചിരുന്ന കാലത്താണു 'ബുദ്ധിശക്തിയു ടെ വികാസം' (De Intellectus - Emendatione'), 'നീതിയുടെ ക്ഷേത്ര ഗണിതനിദർശനം' (Ethica More Geometrico Demonstrata) എന്നീ ലഘുലേഖനങ്ങൾ സ്പിനോസ എഴുതിയത്. 1665-ൽ പൂർത്തിയാ ക്കിയ രണ്ടാമത്തെ ലേഖനം പ്രസിദ്ധീകരിക്കാൻ അദ്ദേഹം യാതൊ രുവിധ ശ്രമവും നടത്തിയില്ല. 1668-ൽ സ്പിനോസയെ പിന്തുണ യ്ക്കുന്ന അഭിപ്രായങ്ങൾ പറഞ്ഞതിന്റെപേരിൽ അഡ്രിയൻ കോർബാ

ഗ്, പത്തുവർഷത്തെ തടവിനു വിധിക്കപ്പെട്ടു പതിനെട്ടു മാസങ്ങൾക്കുശേഷം ജയിലിൽവെച്ചു മരണമടഞ്ഞു. ഇനിയെങ്കിലും സ്വന്തം പ്രബന്ധം സുരക്ഷിതമായി പ്രസിദ്ധീകരിക്കാമെന്നു കരുതി 1675-ൽ ആംസ്റ്റർഡാമിലെത്തിയ സ്പിനോസക്കു മറ്റൊരു പ്രതിസന്ധിയാണു നേരിടേണ്ടി വന്നത്. സുഹൃത്തായ ഓൾഡൻബർഗിന് അന്നദ്ദേഹമെഴുതി: 'എന്റെ പേരിൽ ദൈവത്തിന്റെ അസ്തിത്വം നിഷേധിക്കുന്ന ഒരു പുസ്തകം പ്രത്യക്ഷപ്പെടാൻ പോകുന്നതായൊരു കിംവദന്തി ഇവിടെ പരന്നിരിക്കുന്നു. പലരും അതു സത്യമായി സ്വീകരിച്ചതിൽ എനിക്കതിയായ ഖേദമുണ്ട്. ഈ അവസരം മുതലാക്കി ചില ദൈവശാസ്ത്രജ്ഞർ (ഒരുപക്ഷേ ഈ കിംവദന്തി പരത്തുന്നവരായിരിക്കാം) എനിയ്ക്കെതിരെ രാജാവിനു പരാതിപ്പെട്ടിരിക്കുന്നു; എന്റെ വഴിയിൽ ശത്രുക്കളുണ്ടെന്നു വിശ്വസനീയരായ സുഹൃത്തുക്കളിൽ നിന്നു സൂചന ലഭിച്ചതുകൊണ്ട് പുസ്തകപ്രസിദ്ധീകരണത്തിനുള്ള ശ്രമം സ്ഥിതി അനുകൂലമാകുന്നതുവരെ നീട്ടിവെക്കാൻ ഞാൻ തീരുമാനിച്ചു'.

നീതിശാസ്ത്രത്തെക്കുറിച്ചുള്ള ആ പ്രബന്ധം (Ethics), രാഷ്ട്രതന്ത്രത്തെ സംബന്ധിച്ച അപൂർണമായ മറ്റൊരു (Tractatus Politicus) ഗ്രന്ഥത്തോടൊപ്പം സ്പിനോസയുടെ മരണത്തിനുശേഷം 1677-ൽ മാത്രമാണു പ്രസിദ്ധീകരിയ്ക്കപ്പെട്ടത്. മഴവില്ലിനെക്കുറിച്ചും (Treatise on the Rainbow) അദ്ദേഹത്തിന്റേതായ ഒരു പഠനമുണ്ട്. പതിനേഴാം നൂറ്റാണ്ടിലെ യൂറോപ്യൻ തത്വചിന്തക്കും ശാസ്ത്രത്തിനും പറ്റിയവിധം ലാറ്റിൻഭാഷയിലാണ് അദ്ദേഹം പുസ്തകങ്ങൾ രചിച്ചത്. 'നീതിശാസ്ത്ര'ത്തിന്റെ പ്രാഥമികപഠനമായി കാണാവുന്ന ഡച്ചുഭാഷയിലെഴുതിയ 'ദൈവവും മനുഷ്യനു'മെന്ന (A Short Treatise on God and Man) ചെറിയൊരു ഗ്രന്ഥം പിന്നീട് 1852-ൽ വാൻ വ്ളോട്ടൺ കണ്ടെടുക്കുകയുണ്ടായി. 1663-ൽ പുറത്തുവന്ന 'ഡെക്കാർട്ടെ ചിന്തയുടെ അടിസ്ഥാനതത്വങ്ങ'ളും (The Principles of Cartesian Philosophy), മറ്റൊരു പേരിൽ 1670-ൽ പ്രത്യക്ഷപ്പെട്ട 'ഭരണകൂടത്തേയും മതത്തേയും സംബന്ധിച്ച അവലോകന'വും (Treatise on Religion and State) മാത്രമാണു സ്വന്തം ജീവിതകാലത്തു പ്രസിദ്ധീകരിക്കപ്പെട്ട അദ്ദേഹ

ത്തിന്റെ പുസ്തകങ്ങൾ. ഈ രണ്ടാമത്തെ പുസ്തകം ഒരുകാലത്തു നിരോധിക്കപ്പെട്ട ഗ്രന്ഥങ്ങളുടെ പട്ടികയിൽ പ്രഥമഗണനീയമായിരുന്നു; ഭരണാധികാരികളുടെ വിലക്കുകൾ നേരിട്ടതുമൂലം, വൈദ്യഗ്രന്ഥങ്ങളുടേയും ചരിത്രപുസ്തകങ്ങളുടേയും പുറംചട്ടകളിലാണവ പ്രചാരം നേടിയത്. സ്പിനോസയുടെ വാദങ്ങൾ ഖണ്ഡിച്ചു നിരവധി നിരൂപണങ്ങളും പ്രത്യക്ഷപ്പെട്ടു. 'മനുഷ്യരിൽ ഏറ്റവും നികൃഷ്ടനും അധാർമ്മികനുമായ അവിശ്വാസി'യെന്നൊരു വിമർശകൻ സ്പിനോസയെ വിശേഷിപ്പിച്ചു; പരസ്യമായ ഈ ആരോപണങ്ങൾക്കു പുറമേ, അദ്ദേഹത്തെ നല്ല വഴിക്കു നയിക്കാനുള്ള ചില ശ്രമങ്ങളും നടക്കാതിരുന്നില്ല; കത്തോലിക്കാമതത്തിലേയ്ക്കു മാറിയ ആൽബർട്ട് ബെർഗിന്റെ കത്ത് അതിനൊരു നല്ല ഉദാഹരണമാണ്:

*'ഒടുവിൽ യഥാർത്ഥതത്വചിന്ത എന്താണെന്നു സ്വയം കണ്ടെത്തിയതായി താങ്കൾ അവകാശപ്പെടുന്നു. ലോകത്തെമ്പാടും ഇത്ര കാലം പഠിപ്പിച്ചുപോന്നതും, ഇന്നു പഠിപ്പിച്ചുകൊണ്ടിരിക്കുന്നതും, നാളെ പഠിപ്പിക്കാനുള്ളതുമായ തത്വചിന്തയുടെ സകല സിദ്ധാന്തങ്ങളിലും മികച്ചതാണു താങ്കളുടേതെന്നു കൃത്യമായി എങ്ങനെ പറയാൻ പറ്റും? ഭാവിയിൽ വരാനിരിക്കുന്നവ കണക്കാക്കുന്നില്ലെങ്കിൽക്കൂടി, ഇവിടെ, ഇന്ത്യയിൽ, ലോകമാകെ ഇതുവരെ പ്രചരിച്ചുപോന്ന പ്രാചീനവും ആധുനികവുമായ സകലചിന്താധാരകളും താങ്കളുടെ നിശിതമായ പരിശോധനക്കു വിധേയമായിട്ടുണ്ടോ? അഥവാ അങ്ങനെ ചെയ്തതായി സങ്കൽപ്പിച്ചാൽപ്പോലും, താങ്കൾ തിരഞ്ഞെടുത്തതിനു മാത്രമാണു മഹത്വമുള്ളതെന്നു തീരുമാനിക്കാൻ കഴിയുമോ? സഭയുടെ വിശ്വാസികളേയും പ്രേഷിതരേയും പ്രവാചകരേയും രക്തസാക്ഷികളേയും രക്ഷാധികാരികളേയും വെല്ലുവിളിക്കാൻ താങ്കൾക്കെങ്ങനെ ധൈര്യം വരുന്നു? ഭൂമിയിലൊരു നികൃഷ്ടകീടമായി, മറ്റു ജീവികൾക്കു തീറ്റയായി മാറുന്ന താങ്കളുടെ നിന്ദ്യവും നീചവുമായ ദൈവദൂഷണങ്ങൾകൊണ്ട്, ഉദാത്തമായ സനാതനസത്യത്തെ എങ്ങനെ എതിർത്തു തോൽപ്പിക്കാനാകും? താങ്കളുടെ ഈ ഭ്രാന്തവും സാ*

*ഹസികവുമായ സിദ്ധാന്തങ്ങൾക്കു കൃത്യമായി എന്തടിസ്ഥാനമാണു ള്ളത്? കത്തോലിക്കാവിശ്വാസികൾക്കുപോലും മനസ്സിലാക്കാൻ ക ഴിയാത്ത നിഗൂഢസത്യങ്ങളുടെ മേൽ അന്തിമവിധി കൽപ്പിക്കാൻ ഏതു പൈശാചികവ്യാമോഹമാണു താങ്കളെ പ്രേരിപ്പിക്കുന്നത്?.....'*

കത്തിനു മറുപടിയായി സ്പിനോസ എഴുതി:

*'ഒടുവിൽ, ഏറ്റവും നല്ല മതവും ഏറ്റവും നല്ല ഗുരുക്കന്മാരേയും ക ണ്ടെത്തി, അവരിൽ പൂർണവിശ്വാസം സമർപ്പിച്ചുകഴിഞ്ഞ താങ്കൾ ക്ക്, ലോകത്തിന്നോളം മതപ്രചാരണം നടത്തുകയും ഇപ്പോൾ നട ത്തിക്കൊണ്ടിരിക്കുകയും ഇനി നടത്താനിരിക്കുകയും ചെയ്യുന്ന പ്രേ ഷിതരിൽ അവരാണേറ്റവും വിശിഷ്ടരെന്നു കൃത്യമായി എങ്ങനെ പ റയാൻ കഴിയും? ഇവിടെ, ഇന്ത്യയിൽ, ലോകമാകെ ഇതുവരെ പ്രച രിച്ചുപോന്ന പ്രാചീനവും ആധുനികവുമായ സകലചിന്താധാരകളും താങ്കളുടെ നിശിതമായ പരിശോധനക്കു വിധേയമായിട്ടുണ്ടോ? അ ഥവാ അങ്ങനെ ചെയ്തതായി സങ്കൽപ്പിച്ചാൽപ്പോലും, താങ്കൾ തിര ഞ്ഞെടുത്തതിനു മാത്രമാണു മഹത്വമെന്നു തീരുമാനിക്കാനാകുമോ?'*

സൗമ്യനായ സ്പിനോസയ്ക്കുപോലും സന്ദർഭത്തിന്റെ ഗൗരവം മാ നിച്ച് ഉരുളയ്ക്കുപ്പേരിപോലുള്ള മറുപടി കൊടുക്കാതിരിക്കാനായില്ല!

എല്ലാ പ്രതികരണങ്ങളും പക്ഷേ, ഇതുപോലെ അസുഖകരമായി രുന്നില്ല. ഉയർന്ന പദവികൾ വഹിച്ചിരുന്ന പലരും പക്വമതികളുമാ യിരുന്നു. ആയിടയ്ക്കു രൂപംകൊണ്ട റോയൽ സൊസൈറ്റിയുടെ സെ ക്രട്ടറി ഹെൻറി ഓൾഡൻബർഗ്, ജർമ്മനിയിലെ യുവശാസ്ത്രജ്ഞനും കുലീനനുമായ വോൺ ഷിൺഹാസ്, ഡച്ചുശാസ്ത്രജ്ഞനായ ഹ്യൂഗെ ൻസ്, 1676-ൽ സ്പിനോസയെ സന്ദർശിച്ച പ്രസിദ്ധശാസ്ത്രജ്ഞനാ യ ലീബ്നിറ്റ്സ്, ഹേഗിലെ ഭിഷഗ്വരനായ ലൂയിസ് മേയർ, ആംസ്റ്റ ർഡാമിലെ ധനികവ്യാപാരിയായ സൈമൺ ഡി വ്രെയ്സ്, തുടങ്ങി യവരായിരുന്നു അവരിൽ പ്രമുഖർ. സ്പിനോസയോടു വളരെയേറെ ആരാധന പുലർത്തിയിരുന്ന സൈമൺ ഡി വ്രെയ്സ് ഒരു സമ്മാന മെന്ന നിലയിൽ ആയിരം ഡോളർ സ്വീകരിക്കാൻ നിർബന്ധിച്ചു. സ്വാഭാവികമായും ആ പാരിതോഷികം നിരസിക്കപ്പെട്ടു; മരണശേ

ഷം സകല സ്വത്തുക്കളും സ്പിനോസയുടെ പേരിലാകുന്നവിധം വിൽപ്പത്രം തയാറാക്കാൻ തുനിഞ്ഞ സുഹൃത്തിനെ അദ്ദേഹം പിന്തിരിപ്പിച്ചു; ഒടുവിൽ സഹൃദയനായ ആ വ്യാപാരിയുടെ മരണത്തിനുശേഷം പുറത്തെടുത്ത വിൽപ്പത്രപ്രകാരം വസ്തുവകകളുടെ വാർഷികവരുമാനത്തിൽ നിന്നു നല്ലൊരു തുക സ്പിനോസയുടെപേർക്കു പ്രത്യേകം നീക്കിവെച്ചിരുന്നു. 'തുച്ഛമായ വിഭവങ്ങൾകൊണ്ടു പ്രകൃതിക്കു സംതൃപ്തിയടയാൻ കഴിയുന്നുണ്ടെങ്കിൽ എനിക്കുമതു മതി'യെന്നു പറഞ്ഞ് ആ തുകപോലും നിരസിക്കാനാണദ്ദേഹം ആഗ്രഹിച്ചത്; എങ്കിലും വർഷംതോറും ചെറിയൊരു തുക സ്വീകരിക്കാനദ്ദേഹം നിർബന്ധിതനായി. മറ്റൊരു സുഹൃത്തും ഹോളണ്ടിലെ ന്യായാധിപനുമായ ജാൻ ഡി വിറ്റ്, സർക്കാർവകയായൊരു വാർഷികാനുകൂല്യം അദ്ദേഹത്തിനു നൽകി. കൂടാതെ, അടുത്ത പുസ്തകം തന്റെ പേരിൽ സമർപ്പിയ്ക്കണമെന്ന നിബന്ധനയോടെ ലൂയി പതിനാറാമൻ ഗണ്യമായൊരു തുക അടുത്തുണ്ടായി അനുവദിച്ചെങ്കിലും സ്പിനോസ ആ ആനുകൂല്യം സവിനയം നിരസിക്കുകയാണുണ്ടായത്.

സുഹൃത്തുക്കളുടേയും അഭ്യുദയകാംക്ഷികളുടേയും താല്പര്യപ്രകാരം 1665-ൽ ഹേഗിനടുത്തുള്ള വൂർബർഗിലേയ്ക്കും, പിന്നീട് 1670-ൽ ഹേഗിലേയ്ക്കും അദ്ദേഹം താമസം മാറ്റി. ഈ കാലയളവിൽ ജാൻ ഡി വിറ്റുമായി അദ്ദേഹം അടുത്തു ബന്ധപ്പെടുകയും ആ സൗഹൃദം ശക്തിപ്പെടുകയും ചെയ്തു; 1672-ൽ നടന്ന ഫ്രഞ്ച് ആക്രമണത്തിൽ ഡച്ചുകാർക്കു സംഭവിച്ച പരാജയത്തിനുത്തരവാദി ഡി വിറ്റാണെന്നു തെറ്റിദ്ധരിച്ച രോഷാകുലരായ ജനക്കൂട്ടം അദ്ദേഹത്തെ തെരുവിലിട്ടു വധിച്ചു. സുഹൃത്തിന്റെ ഹൃദയഭേദകമായ ദുരന്തം സ്പിനോസയെ വികാരവിവശനാക്കി; ആത്മസംയമനത്തിന്റെ ആദ്ധ്യാത്മികബലമില്ലെങ്കിൽ, കുറ്റകൃത്യം ചെയ്തവരെ വധിച്ചു പകരം വീട്ടാൻപോലും അദ്ദേഹം തുനിയുമായിരുന്നു! താമസിയാതെ ഫ്രഞ്ചുപട്ടാളത്തിന്റെ മേധാവിയായിരുന്ന പ്രിൻസ് ഡി കോൺഡെയുടെ ക്ഷണം സ്പിനോസയ്ക്കു ലഭിച്ചു; നല്ലൊരു തുക ആനുകൂല്യമായി അനുവദിച്ചതറിയിയ്ക്കാനും, സ്പി

നോസയുടെ ആരാധകരായ ചില സുഹൃത്തുക്കളെ പരിചയപ്പെടുത്താനും ഉദ്ദേശിച്ചായിരുന്നു, ക്ഷണം. ഒരു സങ്കുചിതദേശീയവാദിയേക്കാൾ 'ഉദാത്തമായ യൂറോപ്യൻമനസ്സു'ള്ള സ്പിനോസക്കു രാജ്യാതിർത്തി കടന്നുചെന്നു പ്രിൻസിനെ സന്ദർശിക്കുന്നതിൽ അസാധാരണമായൊന്നും തോന്നിയില്ല. പക്ഷേ, ഹേഗിൽ മടങ്ങിയെത്തിയപ്പോഴേക്കും വാർത്ത നാടെങ്ങും പരന്നു ജനങ്ങൾക്കിടയിൽ രോഷവും മുറുമുറുപ്പുമുയർന്നു. സ്പിനോസയുടെ ആതിഥേയനായ വാൻഡെൻ സ്പിക്കിന്റെ വസതിക്കുനേരെ ആക്രമണഭീഷണിപോലുമുണ്ടായി. അദ്ദേഹത്തെ സമാശ്വസിപ്പിച്ചു സ്പിനോസ പറഞ്ഞു: 'രാജ്യദ്രോഹപരമായ ആരോപണങ്ങൾക്കു തക്ക മറുപടി പറഞ്ഞ് അവരുടെ സംശയമകറ്റാൻ എനിക്കു കഴിയും; പക്ഷേ, അവരേതെങ്കിലും വിധത്തിൽ താങ്കളെ ശല്യപ്പെടുത്താൻ തുനിഞ്ഞാൽ, വീടിനു മുമ്പിൽ കൂട്ടംകൂടി ബഹളംവെച്ചാൽ, ശുദ്ധനായ ഡി വിറ്റിനോട് അവർ കാണിച്ചതു വീണ്ടും ചെയ്യുമെന്ന ഭയമില്ലാതെ ഞാനവരുടെ ഇടയിലേയ്ക്കിറങ്ങിച്ചെല്ലും'. ഒടുവിൽ, സ്പിനോസ വെറുമൊരു തത്വചിന്തകൻ മാത്രമാണെന്ന നിഗമനത്തിലെത്തിയ ജനക്കൂട്ടം സ്വയം പിരിഞ്ഞുപോയി.

സ്പിനോസയുടെ ജീവിതം പൊതുവേ ചിത്രീകരിക്കപ്പെടുന്നതുപോലെ ഏകാന്തവും പ്രശാന്തവുമായിരുന്നില്ലെന്നാണു മുൻപറഞ്ഞ സംഭവങ്ങളിൽനിന്നു നമുക്കു മനസ്സിലാകുന്നത്. ഒരളവോളം സാമ്പത്തികസുരക്ഷിതത്വവും സ്വാധീനവും സഹായമനസ്കരായ സുഹൃത്തുക്കളും അദ്ദേഹത്തിനുണ്ടായിരുന്നു; അന്നത്തെ രാഷ്ട്രീയസംഭവവികാസങ്ങളിൽ ഇടപെട്ടു ജീവിതത്തിനും മരണത്തിനും മദ്ധ്യേ സാഹസികയാത്രകളും നടത്തി, അദ്ദേഹം. സമുദായബഹിഷ്ക്കരണത്തിന്റെ വേലികളും വിലക്കുകളും കടന്നു സ്വന്തം വഴിയിലൂടെ സമകാലികചിന്തകരുടെ ശ്രദ്ധയും ആദരവും പിടിച്ചു പറ്റുന്നവിധത്തിൽ അദ്ദേഹം നടത്തിയ മുന്നേറ്റം, അവസാനം 1673-ൽ അനുകൂലമായ സാഹചര്യങ്ങളോടെ, ഹൈഡൽബർഗ് സർവകലാശാലയിലെ തത്വചിന്താവിഭാഗത്തിന്റെ അദ്ധ്യക്ഷപദവിയിലേക്കുള്ള ക്ഷണത്തിൽ ചെന്നു കലാശിച്ചു; 'തത്വചിന്താപരമായ വിഷയങ്ങളിൽ രാഷ്ട്രം അനുവർത്തി

ക്കുന്ന സുസ്ഥാപിതമതത്തിന്റെ പ്രത്യക്ഷപ്രമാണങ്ങൾ ചോദ്യം ചെയ്യാതിരുന്നാൽ പരമമായ സ്വാതന്ത്ര്യം വാഗ്ദാനം ചെയ്യുന്ന' ചക്രവർത്തിയുടെ പ്രഖ്യാപനം സ്വതഃസിദ്ധമായ രീതിയിൽ നിരസിച്ചുകൊണ്ട് ഭരണമേധാവിക്കു സ്പിനോസ മറുപടിയെഴുതി:

*'മഹാത്മൻ, ഏതെങ്കിലുമൊരു സർവകലാശാലയിൽ അദ്ധ്യാപകവൃത്തി സ്വീകരിക്കണമെന്നു മോഹമുണ്ടായിരുന്നെങ്കിൽ, ചക്രവർത്തിയായ പ്രിൻസ് പാലറ്റൈൻ സമർപ്പിക്കുന്ന ഈ ബഹുമാന്യപദവി എനിയ്ക്കു സർവാത്മനാ ആകർഷണീയമാകുമായിരുന്നു. തത്വചിന്താപരമായ വിഷയങ്ങളിൽ പൂർണമായ സ്വാതന്ത്ര്യം ഉറപ്പുനൽകുന്ന ഈ പദവി എന്നെ സംബന്ധിച്ച് അമൂല്യവുമാണ്.... പക്ഷേ, ഇന്നിപ്പോൾ എനിക്കനുവദിച്ചുതന്ന സ്വാതന്ത്ര്യത്തിന്റെ അതിരുകൾക്കു വ്യക്തതയില്ലാത്തതിനാൽ രാജ്യത്തു സുസ്ഥാപിതമായ വിശ്വാസപ്രമാണങ്ങളിൽ ഇടപെടാൻ ഞാനാഗ്രഹിക്കുന്നില്ല; ഇന്നനുഭവിയ്ക്കുന്നതിൽ കവിഞ്ഞ ഒരു പദവിയും എനിയ്ക്കാഗ്രഹമില്ല; മൗനത്തോടുള്ള പ്രണയമല്ലാതെ മറ്റു സുരക്ഷാകവചമില്ലാത്ത ഞാനൊരു പ്രഭാഷകന്റെ ജീവിതത്തിലേയ്ക്കു പ്രവേശിയ്ക്കാനും ആഗ്രഹിയ്ക്കുന്നില്ല.'*

അദ്ദേഹത്തിന്റെ ജീവിതത്തിലെ അവസാനകാലം 1677-ലാണു തുടങ്ങുന്നത്. നാൽപ്പത്തിനാലു വയസ്സുമാത്രമുള്ള സ്പിനോസയ്ക്കൊരു നീണ്ട ജീവിതം വിധിച്ചിട്ടില്ലെന്നു സുഹൃത്തുക്കൾക്കു നല്ല ബോദ്ധ്യമുണ്ടായിരുന്നു. ജന്മനാ ക്ഷയരോഗപാരമ്പര്യവുമായാണ് അദ്ദേഹം ജനിച്ചത്; ആ പ്രതികൂലാവസ്ഥക്കു നിരക്കുന്നതായിരുന്നില്ല, അദ്ദേഹം ജീവിച്ചുപോന്ന പരിമിതമായ സാഹചര്യങ്ങളും ജോലി ചെയ്തിരുന്ന അന്തരീക്ഷവും. ശ്വാസോച്ഛ്വാസവിഷമങ്ങളുമായി അദ്ദേഹം വല്ലാതെ ബുദ്ധിമുട്ടി; വർഷങ്ങൾ കഴിയുന്തോറും ശ്വാസകോശങ്ങൾ ദുർബലമായി വന്നു. അകാലമരണത്തിന്റെ സാദ്ധ്യതയുമായി അദ്ദേഹം പൊരുത്തപ്പെടാൻ തുടങ്ങിയിരുന്നു; ജീവിതകാലത്തു പ്രസിദ്ധീകരിക്കാൻ ധൈര്യം വരാതിരുന്ന ഗ്രന്ഥങ്ങൾ മരണശേഷം നഷ്ടപ്പെടുകയോ നശിപ്പിക്കപ്പെടുകയോ ചെയ്യുമെന്ന ഭയം മാത്രമാണദ്ദേഹത്തെ അലട്ടി

യിരുന്നത്. അനിവാര്യമായതു സംഭവിച്ചാൽ ചെറിയ എഴുത്തുമേശയിൽ വെച്ചുപൂട്ടിയ കൈയെഴുത്തുപ്രതി ആംസ്റ്റർഡാമിലെ പ്രമുഖപ്രസാധകനായ ജാൻ റീംവെർട്സിനു കൈമാറണമെന്നു നിർദ്ദേശിച്ച് അദ്ദേഹം താക്കോൽ വീട്ടുടമസ്ഥനെ ഏൽപ്പിക്കുകയും ചെയ്തു.

1677 ഫെബ്രുവരി 20-നു ഞായറാഴ്ച രാവിലെ പ്രത്യേകിച്ച് അസുഖങ്ങളില്ലെന്നു കൃത്യമായ ഉറപ്പു വാങ്ങിയാണു വീട്ടുകാർ പള്ളിയിലേക്കു പോയത്. ഡോക്ടർ മേയർമാത്രം അദ്ദേഹത്തിനു കൂട്ടായി വീട്ടിൽ തങ്ങി. മടങ്ങിവന്ന ബന്ധുക്കൾ സുഹൃത്തിന്റെ കൈയിൽ നിശ്ചലനായി മരിച്ചു കിടക്കുന്ന സ്പിനോസയെയാണു കണ്ടത്. അനുശോചനങ്ങളുമായി പലരുമെത്തി; അദ്ദേഹത്തിന്റെ ലാളിത്യം ഇഷ്ടപ്പെട്ട സാധാരണക്കാരും അറിവിനെ ആദരിച്ച പണ്ഡിതരും അവരിലുണ്ടായിരുന്നു. ചിന്തകരും ന്യായാധിപരും സാധാരണ ജനങ്ങളുടെ കൂടെ അന്ത്യവിശ്രമസ്ഥലത്തേക്ക് അദ്ദേഹത്തെ അനുഗമിച്ചു; വ്യത്യസ്തമതവിശ്വാസികൾ ആ ശ്മശാനഭൂമിയിൽ പരസ്പരം കണ്ടുമുട്ടി.

അവസാനത്തെ ക്രിസ്ത്യാനി കുരിശിൽക്കിടന്നാണു മരിച്ചതെന്നു നീഷേ എവിടെയോ എഴുതിയിട്ടുണ്ട്; അദ്ദേഹം ഒരുപക്ഷേ സ്പിനോസയെ മന:പൂർവം മറന്നതായിരിക്കുമോ?

### 4.2. മതവും ഭരണകൂടവും

അദ്ദേഹമെഴുതിയ നാലു പുസ്തകങ്ങൾ ക്രമാനുഗതമായിത്തന്നെ നമുക്കു പഠിക്കാം. 'മതത്തേയും ഭരണകൂടത്തേയും സംബന്ധിച്ച അവലോകന'മാണ് (Tractatus Theologico-Politicus), ഒരുപക്ഷേ അവയിലേറ്റവും വിരസമായത്; ഉൽക്കൃഷ്ടമായൊരു ലക്ഷ്യത്തോടെ സ്പിനോസ തുടങ്ങിവെച്ച വിമർശനങ്ങളാണു പിന്നീടു ജീവിതംപോലും അപകടപ്പെടുത്തുന്നവിധം ആവർത്തനവിരസതയിൽ അർത്ഥഭേദം വന്ന പ്രസ്താവനകളായി വ്യാഖ്യാനിക്കപ്പെട്ടത്. സ്വന്തം ചിന്തകൾ അതീവശുഷ്കാന്തിയോടെ അവതരിപ്പിക്കുന്നതൊരു എഴുത്തുകാരനും ഭൂഷണമല്ല; അത്തരം ആശയങ്ങൾ വായനക്കാരുടെ മനസ്സിൽ പെട്ടെന്നു വേരുറച്ച്, പുസ്തകത്തിന്റെ വശ്യമായ നിഗൂഢത പെട്ടെന്ന്

അപ്രത്യക്ഷമാകാൻ കാരണമാകും. സ്പിനോസയുടെ പുസ്തകത്തിനു നേരിട്ട അതേ ദുരവസ്ഥയാണു വോൾട്ടയർക്കും സംഭവിച്ചത്.

ബൈബിളിലെ ഭാഷാശൈലിയാണു പുസ്തകത്തിന്റെ പ്രധാനപ്രമേയം. വർണ്ണനകളും അലങ്കാരങ്ങളും അതിശയോക്തിപരമായ വിശദീകരണങ്ങളും സാഹിത്യകൃതികളിൽ ഉൾക്കൊള്ളിക്കുന്ന പൗരസ്ത്യമായ ചില പ്രവണതകൾ പ്രദർശിപ്പിക്കുന്നതുകൊണ്ടു മാത്രമല്ല, പ്രവാചകന്മാരും മതാദ്ധ്യക്ഷന്മാരും പുറത്തു വിടുന്ന സുവിശേഷങ്ങൾ പ്രചരിപ്പിക്കാൻ ശരാശരി മനസ്സിന്റെ ഭാവോദ്ദീപകമായ പ്രകൃതം സ്വാംശീകരിയ്ക്കാൻ നിർബന്ധിതമായതുകൊണ്ടുകൂടി, ബൈബിളിന്റെ ഭാഷ മന:പൂർവം രൂപകാത്മകവും വ്യംഗ്യാത്മകവുമായി മാറ്റിയതാണെന്ന ഒരു നിഗമനത്തിൽ സ്പിനോസ ചെന്നുചേരുന്നു. 'ഒന്നാമതായി ജനസമൂഹത്തിനും രണ്ടാമതായി മനുഷ്യവംശത്തിനും വേണ്ടിയാണു വിശുദ്ധഗ്രന്ഥങ്ങൾ രൂപം കൊള്ളുന്നത്; അതുകൊണ്ടുതന്നെ അവയുടെ ഉള്ളടക്കം സാധാരണക്കാർക്കു മനസ്സിലാകുന്നവിധം പരിഭാഷപ്പെടുത്തിയേ തീരൂ; സാങ്കേതികമായ ശൈലിയും സംജ്ഞകളുമുപയോഗിച്ചല്ല, നിരക്ഷരരായ സാധാരണക്കാരെ ഭയഭക്തിയിലേക്കു നയിക്കുന്ന ലളിതവ്യാഖ്യാനങ്ങളാണു വിശുദ്ധഗ്രന്ഥങ്ങൾക്കു വേണ്ടത്; യുക്തിയെ ബോദ്ധ്യപ്പെടുത്തുകയല്ല, ഭാവനയെ ആകർഷിയ്ക്കുകയായിരിയ്ക്കണം ലക്ഷ്യം'. അതുകൊണ്ടാണു പരസഹസ്രം അത്ഭുതങ്ങളും ദൈവത്തിന്റെ ദിവ്യാവതാരങ്ങളും സംഭവിക്കുന്നത്; 'പ്രകൃതിയെക്കുറിച്ചുള്ള പൊതുധാരണകൾക്കു വിപരീതമായി, അത്യസാധാരണമായ സംഭവങ്ങളിലാണു ദൈവത്തിന്റെ ശക്തിയും അനുഗ്രഹവും പ്രകടമാകുന്നതെന്നു ജനങ്ങൾ വിശ്വസിയ്ക്കുന്നു; പ്രകൃതി പതിവുരീതികളനുസരിച്ചു മുന്നോട്ടു നീങ്ങുമ്പോൾ ദൈവം നിഷ്ക്രിയനാണെന്നവർ വിചാരിയ്ക്കുന്നു; മറിച്ച്, ദൈവത്തിന്റെ സാന്നിദ്ധ്യം വെളിവാകുന്നിടത്തു പ്രകൃതി ദുർബലമാണെന്നവർ കണ്ടറിയുന്നു; അങ്ങനെ പ്രകൃതിയും ദൈവവും ഒന്നിനൊന്നു വ്യത്യസ്തമായ രണ്ടു ശക്തികേന്ദ്രങ്ങളാണെന്നും അവർ സങ്കൽപ്പിയ്ക്കുന്നു'. (ദൈവവും പ്രകൃതിനിയമങ്ങ

ളും ഒന്നാണെന്ന സ്പിനോസയുടെ സിദ്ധാന്തം, ഇവിടെയാണ മൗലികമായൊരു ആശയമായി വികസിക്കുന്നത്.) ദൈവം പ്രകൃതിനിയമങ്ങൾക്കു മനഃപൂർവം മാറ്റം വരുത്തുന്നതു തങ്ങൾക്കു വേണ്ടിയാണെന്നു വിശ്വസിയ്ക്കാനാണ മനുഷ്യർക്കിഷ്ടം; യഹൂദരാണ ദൈവത്തിനേറ്റവും പ്രിയപ്പെട്ടവരെന്നു സ്വയം വിശ്വസിക്കാനും മറ്റുള്ളവരെ ബോദ്ധ്യപ്പെടുത്താനുംവേണ്ടിയാണ പകലിന്റെ ദൈർഘ്യത്തിൽ വരുന്ന മാറ്റങ്ങളെ അതിശയപരമായ വിധത്തിൽ അവർ വ്യാഖ്യാനിക്കുന്നത്. മിക്ക ലോകസംസ്കാരങ്ങളുടേയും ആരംഭദശയിൽ ഇതുപോലുള്ള സംഭവങ്ങൾ സാധാരണമായിരുന്നു. ഗൗരവതരമായ സംസാരം മനസ്സിനു രുചികരമല്ല; ചെങ്കടലിൽ ഗത്യന്തരമില്ലാതെ ഇതികർത്തവ്യതാമൂഢരായി നിൽക്കുമ്പോൾ വെറുമൊരു കിഴക്കൻകാറ്റാണ തങ്ങളെ നേർവഴിക്കു നയിച്ചതെന്നു മോസസ് പറഞ്ഞിരുന്നെങ്കിൽ, ആ പ്രസ്താവന അനുയായികളുടെ മനസ്സിൽ യാതൊരു ചലനവും സൃഷ്ടിക്കുമായിരുന്നില്ല. അന്യാപദേശകഥകൾ ഉപയോഗിയ്ക്കേണ്ടി വന്ന അതേ കാരണംതന്നെയാണ മനഃപൂർവം അത്ഭുതകഥകൾ സൃഷ്ടിയ്ക്കാനും മതപ്രചാരകരെ പ്രേരിപ്പിച്ചത്; സാധാരണക്കാർക്കൊരു പരിഭാഷ അവശ്യം ആവശ്യമായിരുന്നു. ശാസ്ത്രജ്ഞർക്കും ചിന്തകർക്കുമുപരി മതപ്രചാരകർക്കു ജനങ്ങൾക്കിടയിലുണ്ടായ സ്വാധീനത്തിനു കാരണം, സ്വയമേവ പുറപ്പെട്ട അത്തരം വാഗ്വിലാസങ്ങളായിരുന്നു.

ഈ കാഴ്ചപ്പാടിൽ യുക്തിയ്ക്കു നിരക്കാത്ത യാതൊന്നും ബൈബിളിൽ കാണില്ലെന്നു സ്പിനോസ പറയുന്നു. പക്ഷേ അക്ഷരാർത്ഥത്തിലുള്ള വ്യാഖ്യാനം നോക്കുമ്പോൾ, സർവത്ര അബദ്ധങ്ങളും അസംഭവ്യതകളും വൈരുദ്ധ്യങ്ങളും മാത്രമാണ കാണാനാവുന്നത്. കാവ്യഭാവനകളും രൂപകാലങ്കാരങ്ങളും പരത്തുന്ന മൂടൽമഞ്ഞു വകഞ്ഞുമാറ്റി, മഹാത്മാക്കളായ യോഗികൾ പ്രസരിപ്പിയ്ക്കുന്ന തത്വചിന്തയുടെ പ്രകാശം വെളിവായിവരുന്തോറും ബൈബിളിന്റെ മഹത്വവും ജനങ്ങളിൽ ചെലുത്തിയ സ്വാധീനശക്തിയുടെ പ്രഭാവവും വ്യക്തമായി വരുന്നു. രണ്ടു വ്യാഖ്യാനങ്ങൾക്കും തനതായ സ്ഥാനമുണ്ട്: ബിംബകൽപ്പനകളിൽ മുങ്ങിക്കുളിച്ച് അലൗകികതയുടെ പരിവേഷം പൂണ്ടുനി

ൽക്കുന്ന ഒരു മതമാണ ജനങ്ങളെന്നും ആവശ്യപ്പെടുന്നത്; നിലവിലു ള്ളതു നശിച്ചാൽ അത്തരമൊരു മതം അവർ സൃഷ്ടിച്ചെടുക്കാതിരി യ്ക്കില്ല. പക്ഷേ, ദൈവവും പ്രകൃതിയും മാറ്റമില്ലാത്ത ചില നിയമങ്ങൾ ക്കനുസൃതമായി ആവശ്യാനുസരണം വേഷം മാറുന്ന ഒരേയൊരു സ ത്യമാണെന്നു തത്വചിന്തകർക്കറിയാം; അവർ ആ സനാതനസത്യ ത്തെയാണു മാനിയ്ക്കുകയും അനുസരിയ്ക്കുകയും ചെയ്യുന്നത്. വിശുദ്ധഗ്ര ന്ഥങ്ങളിൽ, 'നിയമം പുറപ്പെടുവിയ്ക്കുന്ന നീതിമാനും ദയാലുവും സർവ ഗുണസമ്പന്നനുമായ രാജാവായി ദൈവത്തെ ചിത്രീകരിയ്ക്കുന്നതു സാ ധാരണക്കാരുടെ പക്വത കുറഞ്ഞ ബുദ്ധിക്കു മനസ്സിലാക്കാൻവേണ്ടി ചെയ്ത സൗജന്യം മാത്രമാണെന്നും, യഥാർത്ഥത്തിൽ ദൈവചേഷ്ടി തങ്ങളെന്നു കരുതുന്നവ, വിധിയും പ്രകൃതവും ആവശ്യപ്പെടുന്ന തര ത്തിൽ, സനാതനസത്യങ്ങളാണെന്നും അവർക്കു വ്യക്തമായറിയാം.

പഴയ നിയമവും പുതിയ നിയമവും സ്പിനോസ വേർതിരിച്ചു കാ ണുന്നില്ല; നിരർത്ഥകമായ വിദ്വേഷങ്ങളും തെറ്റിദ്ധാരണകളും മാറ്റി- വെച്ച്, രണ്ടു മതങ്ങളിലും അന്തർലീനമായ സാരസർവസ്വം ദാർശ നികമായി വിശദീകരിക്കുമ്പോൾ, യഹൂദമതവും ക്രിസ്തുമതവും തമ്മി ൽ അദ്ദേഹത്തിനു യാതൊരു വ്യത്യാസം കാണാനാകുന്നില്ല. 'സക ല മനുഷ്യരോടും പാലിക്കേണ്ട സ്നേഹം, സഹിഷ്ണുത, സമാധാനം, സ ഹാനുഭൂതി തുടങ്ങിയ ക്രിസ്തുമതത്തിന്റെ സവിശേഷഭാവങ്ങളിൽ ആ വേശവും അഭിമാനവും പുലർത്തുന്നവർ, വൈരവും വിരോധവും വി ദ്വേഷവും വമിച്ചു സദാ പരസ്പരം കലഹിക്കുന്നതു കാണുമ്പോൾ, സ്വ ന്തം മതത്തിന്റെ ഏതു ഗുണങ്ങളിലാണവർ ആവേശം കൊള്ളുന്നതെ ന്നു പലപ്പോഴും ഞാനത്ഭുതം കൊള്ളാറുണ്ട്!'. ക്രൈസ്തവരുടെ നിരന്ത രമായ വിദ്വേഷവും പീഡനവും ഏറ്റു വാങ്ങി സ്വയമേവ കൈവന്ന ഐക്യബോധവും സാഹോദര്യമനോഭാവവുമാണു വാസ്തവത്തിൽ യ ഹൂദരുടെ അതിജീവനത്തിനു കാരണമായത്. അതില്ലെങ്കിൽ യൂറോ പ്പിലെ വിവിധവിഭാഗങ്ങളുമായി വിവാഹബന്ധത്തിലേർപ്പെട്ടു ഭൂരി പക്ഷം സമുദായങ്ങളുമായി ഇടപഴകി അവരുടെ സ്വത്വംതന്നെ നഷ്ട

പ്പെട്ടുമായിരുന്നു. പക്ഷേ, സകല അസംബന്ധങ്ങളും മാറ്റിവെച്ച ദാർശനികമായ വിശ്വാസങ്ങൾ മുറുകെപ്പിടിച്ച ഒരു ന്യൂനപക്ഷത്തിനു ജനങ്ങളിൽ എന്തുകൊണ്ടു സമാധാനവും സഹകരണവും ഉറപ്പുവരുത്താനായില്ല എന്ന ചോദ്യത്തിനുമാത്രം ഉത്തരമില്ല.

അങ്ങനെയൊരു അവസ്ഥ സൃഷ്ടിക്കുന്നതിനു പ്രാഥമികമായ ഉപാധി, യേശുവിനെക്കുറിച്ചുള്ള ഒരു പരസ്പരധാരണയായിരിക്കണമെന്നു സ്പിനോസ കരുതുന്നു. അസംഭാവ്യങ്ങളായ ആശയങ്ങൾ പിൻവലിച്ചാൽ മഹാനായൊരു പ്രവാചകനെ യഹൂദർക്കു യേശുവിൽ കാണാൻ കഴിയും! ദൈവികതയിൽ വിശ്വസിക്കാതെ മനുഷ്യരിൽ പ്രഥമഗണനീയനായി യേശുവിനെ സ്പിനോസ ആദരിക്കുന്നു. സകല ജീവജാലങ്ങളിലും പ്രകാശിക്കുന്ന ദൈവത്തിന്റെ പരമമായ വിവേകബുദ്ധി, പ്രധാനമായി മനുഷ്യമനസ്സിലും, പ്രകടമായി യേശുവിലുമാണു തെളിഞ്ഞു കാണുന്നത്. യഹൂദരുടെയല്ല, മനുഷ്യവംശത്തിന്റെ മോചനമാണു യേശുവിന്റെ ദൗത്യം; അതുകൊണ്ടാണു സാധാരണ മനുഷ്യർക്കിടയിൽ ചെന്നു ചില അന്യാപദേശകഥകൾ പറഞ്ഞ് അദ്ദേഹം അവരെ ഉണർത്താൻ ശ്രമിച്ചത്. വിവേകവും വിജ്ഞാനവും സമരസപ്പെടുന്നതാണു യേശുവിന്റെ നീതിയെന്നു സ്പിനോസ കരുതുന്നു; അദ്ദേഹത്തെ ആദരിക്കുന്നതിലൂടെ നാമോരോരുത്തരും 'ദൈവത്തിന്റെ ധിഷണാപരമായ അനുഗ്രഹത്തിനു സ്വയം പാത്രമാകുകയാണു ചെയ്യുന്നത്'. കലഹത്തിലേക്കും വിഭാഗീയതയിലേക്കും നയിക്കുന്ന സങ്കുചിതമായ സിദ്ധാന്തങ്ങളുടെ കെട്ടുപാടുകളിൽനിന്നു സ്വതന്ത്രനായ ഒരു വ്യക്തിത്വത്തിനു മാത്രമേ എല്ലാവരേയും ഒരുപോലെ സ്വാധീനിക്കാൻ കഴിയൂ; വാക്കും വാളും പ്രയോഗിച്ച വിനാശകരമായ യുദ്ധങ്ങൾ ചെയ്തു ഛിന്നഭിന്നമാകുന്ന ലോകം ഒടുവിൽ യേശുവിന്റെ വിശ്വാസപരമായ ഐക്യത്തിലും സാഹോദര്യത്തിലും ഒരുപക്ഷേ സമാശ്വാസം കണ്ടെത്തിയേക്കാം.

**4.3. ബുദ്ധിശക്തിയുടെ വികാസം**

സ്പിനോസയുടെ അടുത്ത പുസ്തകത്തിലൂടെ ദാർശനിക സാഹി

ത്യത്തിന്റെ ഒരു ഉദാത്തതലത്തിലേയ്ക്കാണ് നാം കടക്കുന്നത്. തത്വ-ചിന്തയ്ക്കായി സകലതും വെടിഞ്ഞതിനെക്കുറിച്ച് അദ്ദേഹം പറയുന്നു:

*ദൈനന്ദിനജീവിതത്തിൽ നടക്കുന്ന പല കാര്യങ്ങളുടേയും സാം ഗത്യം അനുഭവത്തിൽ വ്യർത്ഥവും വിഫലവുമാണെന്നറിഞ്ഞപ്പോൾ, നാം ഭയപ്പെടുകയും നമ്മെ ഭയപ്പെടുത്തുകയും ചെയ്യുന്ന ശക്തികൾക്കു നാമാരോപിയ്ക്കുന്ന ചില മിഥ്യാഭ്രമങ്ങളല്ലാതെ മറ്റൊന്നുമില്ലെന്നു ഞാൻ മനസ്സിലാക്കി; ഗുണാത്മകമല്ലാത്ത യാതൊന്നും സ്വീകരിക്കാൻ കഴിയാത്തവിധം മനുഷ്യമനസ്സിലേക്കു നന്മമാത്രം പ്രസരിപ്പിക്കുന്ന പരമചൈതന്യത്തെക്കുറിച്ചന്വേഷിക്കാൻ അവസാനം ഞാൻ തീരു മാനിച്ചു; ആ ആനന്ദനിർവൃതിയുടെ ഉറവിടം കണ്ടെത്താനും നുകരാനുമുള്ള ഉപാധികൾ നേടിയെടുക്കുമെന്നു ഞാൻ സ്വയം നിശ്ചയിച്ചു; പണവും പദവിയും സമ്പാദിക്കുന്നതുകൊണ്ടുള്ള നേട്ടങ്ങൾ ഞാൻ കണ്ടറിഞ്ഞു; പുതിയൊരു വഴിക്കു നീങ്ങണമെന്നു ചിന്തിക്കുന്നുണ്ടെങ്കിൽ അവയുടെ പിന്നാലെ പോകരുതെന്നും ഞാൻ മനസ്സിലാക്കി; പണവും പദവിയും പകരുന്ന അനുഭൂതിയിൽ മയങ്ങി ആ സുഖം വർദ്ധിപ്പിക്കാനുള്ള യത്നങ്ങളിലായിരിക്കും നാം പിന്നീടേർപ്പെടുന്നത്; പ്രതീക്ഷ നിറവേറാതെ പോകുമ്പോൾ അത്യധികമായ വേദന അനുഭവിക്കുകയും വേണം; ഈ ദോഷം പ്രശസ്തിക്കുമുണ്ട്, അപ്പോൾ മറ്റുള്ളവരുടെ ചാപല്യത്തിനും ഇഷ്ടാനിഷ്ടങ്ങൾക്കുമനുസൃതമായി നിജപ്പെടുന്ന സ്വന്തം ജീവിതത്തിൽ നമുക്കു സ്വാതന്ത്ര്യമുണ്ടാവില്ല; അപരിമേയമായ സത്യത്തോടുള്ള അഭിനിവേശം ഒന്നു മാത്രമാണു സകല വേദനകളിൽനിന്നും മുക്തമായ മാനസികാനന്ദം നമുക്കുറപ്പു നൽകുന്നത്. മനസ്സിനു പ്രകൃതിയോടുണ്ടാകുന്ന ഐക്യബോധമാണു പരമമായ സത്യം; പരസ്പരം എത്രമേൽ സമരസപ്പെടാൻ കഴിയുന്നുവോ അത്രമേൽ പ്രകൃതിയുടെ നിയമങ്ങളും പ്രയോഗങ്ങളും മനുഷ്യമനസ്സിനു വ്യക്തമായിത്തീരും; പ്രകൃതിശക്തികളെ മനസ്സിലാക്കുന്തോറും അവ തങ്ങൾക്കനുകൂലമായി ക്രമീകരിക്കാനും വ്യർത്ഥമായ പരിശ്രമങ്ങളിൽനിന്നു പിന്തിരിയാനും നമുക്കു സാധിക്കും; ഇതാണു മന*

*ഷ്യന്റെ സമഗ്രവും സമ്പൂർണവുമായ കർമ്മപദ്ധതി.*

അപ്പോൾ, അറിവുമാത്രമാണ യഥാർത്ഥത്തിൽ ശക്തിയും സ്വാതന്ത്ര്യവും; അറിവിന്റെ അന്വേഷണവും അറിയുന്നതിന്റെ ആനന്ദവുമാണ ചിരസ്ഥായിയായ സന്തോഷം. അതേസമയം, പൗരനെന്ന നിലയ്ക്കുള്ള ഉത്തരവാദിത്തങ്ങളും തത്വചിന്തകൻ മറക്കരുത്; ഈ സത്യാന്വേഷണസപര്യയിൽ അദ്ദേഹത്തിന്റെ ജീവിതചര്യ എന്തായിരിയ്ക്കണം? നമുക്കറിയാവുന്നിടത്തോളം സ്വന്തം ജീവിതരീതി ഉദാഹരിച്ചുകാണിക്കുന്ന വിധത്തിൽ, ലളിതമായൊരു പെരുമാറ്റസംഹിതയും സ്പിനോസ അവതരിപ്പിക്കുന്നുണ്ട്:

*ഒന്നാമതായി, സാധാരണക്കാർക്കു മനസ്സിലാകുന്ന ഭാഷയിൽ സംസാരിച്ചു സ്വന്തം ജീവിതത്തിനു വിഘ്നം വരാത്തവിധം മറ്റുള്ളവരെ സഹായിക്കണം; രണ്ടാമതായി ആരോഗ്യം നിലനിർത്താനുള്ള സുഖസൗകര്യങ്ങൾ മാത്രമേ അനുഭവിക്കാവൂ. മൂന്നാമതായി, ആരോഗ്യകരമായൊരു ജീവിതം നയിയ്ക്കാനുള്ള പണം മാത്രം സമ്പാദിച്ചു സ്വന്തം വിശ്വാസങ്ങൾക്കനുസൃതമായ മര്യാദകൾ പാലിക്കണം.*

പക്ഷേ, ഇത്തരമൊരു ദൗത്യവുമായി മുന്നോട്ടുപോകുന്ന സത്യസന്ധനും നിഷ്ക്കളങ്കനുമായ തത്വചിന്തകൻ തൽക്ഷണം നേരിടേണ്ട ഒരു പ്രശ്നമുണ്ട്: എന്റെ അറിവാണ യഥാർത്ഥജ്ഞാനമെന്നു ഞാനെങ്ങനെ തീരുമാനിക്കും? എന്റെ യുക്തിക്കു മുമ്പിൽ വിവരങ്ങൾ നിരത്തുന്ന ഇന്ദ്രിയങ്ങളും അനുഭവങ്ങളിൽ നിന്നു നിഗമനങ്ങളിലെത്താൻ സഹായിക്കുന്ന അവബോധവും എത്രകണ്ടു വിശ്വാസയോഗ്യമാണെന്നു ഞാനെങ്ങനെ തീരുമാനിക്കും? യാത്ര തുടങ്ങുന്നതിനു മുമ്പു യാനപാത്രത്തിനു വിള്ളലുകളില്ലെന്നു കൃത്യമായി പരിശോധിയ്ക്കേണ്ടതല്ലേ? കേടുപാടുകൾ തീർക്കേണ്ട ബാദ്ധ്യതയും നമുക്കില്ലേ? ബേക്കൺശൈലിയിൽ സ്പിനോസ അഭിപ്രായപ്പെടുന്നു: 'ബുദ്ധിശക്തിക്കു വ്യക്തതയും രൂപവും നൽകുന്ന ഒരുപാധികൂടി നാം വികസിപ്പിയ്ക്കേണ്ടി വരും'. അറിവിന്റെ വിവിധശാഖകൾ നിരീക്ഷണത്തിനു വിധേയമാക്കി ഏറ്റവും മികച്ചതിൽ മാത്രമേ നാം വിശ്വാസമർപ്പിക്കാവൂ.

ഒന്നാമതായി, ജന്മദിനംപോലെ കേട്ടുകേൾവി മാത്രം അടിസ്ഥാ

നമാക്കിയ ചില അറിവുകളുണ്ട്. 'സാധാരണഗതി'യിൽ ഫലം കണ്ടു വരുന്നതുകൊണ്ട് ശാസ്ത്രീയമായ നിരീക്ഷണങ്ങളില്ലാതെ 'ഉൾക്കാഴ് ച'യുടെ അടിസ്ഥാനത്തിൽ തീരുമാനമെടുക്കാവുന്ന അവ്യക്താനുഭവ ങ്ങളിൽനിന്നുള്ള 'പ്രയോഗസിദ്ധ'മായ അറിവുകളാണു രണ്ടാമത്തേ ത്; ദൂരം കൂടുന്നതിനനുസരിച്ച് വസ്തുവിന്റെ വലിപ്പം കുറയുന്നതായി തോന്നുന്നതുകൊണ്ടു സൂര്യന്റെ വിസ്തൃതി അളക്കാനാവില്ലെന്നു തീരു മാനിക്കുന്നതുപോലെ യുക്തിപരമായ അനുമാനങ്ങൾ നിഗമനങ്ങളാ യി വരുന്ന അറിവുകളാണു മൂന്നാമത്തേത്; ശാസ്ത്രത്തിന്റെ പിന്തുണ യുണ്ടെങ്കിലും പ്രത്യക്ഷാനുഭവത്തിലൊരു നിഷേധത്തിന്റെ സാദ്ധ്യത കൂടി ഈ അറിവിലുണ്ട്; ഒരു നൂറ്റാണ്ടുകൊണ്ടു യുക്തിസഹമായി മെ നഞ്ഞെടുത്ത 'ശൂന്യതാ'സിദ്ധാന്തം ഈ ചിന്തയ്ക്കു തീർത്തും കടകവി രുദ്ധമാണെന്നു കാണാം. അനുമാനവും പ്രത്യക്ഷാനുഭവവും ഒന്നുചേ രുന്നതാണു നാലാമത്തെ അറിവുകൾ; അനുപാതസമവാക്യത്തിലെ വിട്ടുപോയ സംഖ്യ (2:4::3:'?') പെട്ടെന്നു കണ്ടെത്താൻ കഴിയുന്ന പോലെ (6) കൃത്യവും വ്യക്തവുമാണത്. അനുമാനസിദ്ധാന്തപ്രകാരം ഗണിതത്തിൽ കഴിവുള്ളവർക്കു യൂക്ലിഡ് എളുപ്പത്തിൽ പഠിക്കാമെ ന്നു സ്പിനോസ വിശ്വസിക്കുന്നു; പക്ഷേ, 'ഈ വഴി ഞാൻ നേടിയ തു വളരെ തുച്ഛമാണെ'ന്നദ്ദേഹം പരിതപിക്കുന്നുമുണ്ട്.

ആദ്യത്തെ രണ്ടുതരം അറിവുകളും നീതിശാസ്ത്രത്തെ സംബന്ധിച്ച് സ്പിനോസ ഒന്നായാണു കാണുന്നത്; ഉൾക്കാഴ്ചയിൽനിന്നുള്ള ആത്മജ്ഞാനം വസ്തുതകളുടെ വ്യാഖ്യാനമെന്ന നിലയിൽ തത്വചി ന്തയുടെ ഒരൊറ്റ വാക്കിലുള്ള നിർവചനമായി മാറുന്നുണ്ട്. ശാസ്ത്രീയ മായ അനുമാനസിദ്ധാന്തമാകട്ടെ, വസ്തുതകളുടേയും സംഭവങ്ങളുടേ യും പിറകിൽ പ്രവർത്തിക്കുന്ന നിയമങ്ങൾ അനാവരണം ചെയ്യാ നാണു ശ്രമിക്കുന്നത്. വസ്തുതകളും സംഭവങ്ങളും മാത്രമുള്ള 'ക്ഷണിക മായ ലൗകികക്രമ'ങ്ങളും, നിയമങ്ങളും രൂപഭാവങ്ങളുമുൾക്കൊള്ളുന്ന 'സനാതനസത്യ'ങ്ങളും തമ്മിലുള്ള വ്യത്യാസങ്ങളാണു സ്പിനോസ യുടെ (സകല സിദ്ധാന്തങ്ങൾക്കും ആധാരമായ) മൗലികത. ഈ

സവിശേഷതകൾ നമുക്കൊന്നു പ്രത്യേകം പരിശോധിക്കാം:

*'ചപലവും നശ്വരവുമായ വസ്തുക്കളെയല്ല, സ്ഥിരവും സനാതനവുമായ സത്യങ്ങളെയാണു ഞാൻ യഥാർത്ഥസത്തയും കാരണങ്ങളുമായി കാണുന്നതെന്നു പ്രത്യേകം ശ്രദ്ധിക്കണം. ബാഹുല്യംകൊണ്ടു മാത്രമല്ല, വസ്തുവിൽത്തന്നെ അസ്തിത്വത്തിന്റെ കാരണം നിലനിൽക്കുന്നതുകൊണ്ടുകൂടിയാണു ചപലവും നശ്വരവുമായ വസ്തുക്കളെ പിന്തുടരുന്നതു തീർത്തും അസാദ്ധ്യമായി ഞാൻ കരുതുന്നത്. ഓരോ വസ്തുവിന്റേയും യഥാർത്ഥസത്ത നിലനിൽപ്പുമായി ബന്ധപ്പെടുന്നില്ലെന്നു മാത്രമല്ല സനാതനസത്യമായി മാറുന്നുമില്ല. അതുകൊണ്ടു നശ്വരവസ്തുക്കളെക്കുറിച്ചു നാം കൂടുതൽ ആലോചിച്ചു മിനക്കെടേണ്ടതില്ല... ചിരസ്ഥായിയായ സത്യത്തിനുമേൽ കൊത്തിയിരിക്കുന്ന രഹസ്യസൂചനകളിൽ നിന്നു ജീവിതസംവിധാനങ്ങൾ നമുക്കു സ്വയം വായിച്ചെടുക്കാം; അതിലേറെ, ഈ ലൗകികതകൾ സ്വതന്ത്രമായൊരു അസ്തിത്വം സങ്കൽപ്പിക്കാൻപോലും കഴിയാത്തവിധം സനാതന സത്യങ്ങളുമായി സുദൃഢബന്ധം പുലർത്തുന്നുമുണ്ട്'.*

ഈയൊരു ഭാഗം മനസ്സിൽ മായാതെ സൂക്ഷിച്ചാൽ സ്പിനോസയുടെ സിദ്ധാന്തങ്ങൾ സുവ്യക്തമാകുമെന്നു മാത്രമല്ല, നമ്മെ നിരുത്സാഹപ്പെടുത്തുന്ന സങ്കീർണമായ നീതിശാസ്ത്രം സ്വയം ചുരുളഴിഞ്ഞു വളരെ ലളിതമായി അനുഭവപ്പെടുകയും ചെയ്യും.

**4.4. നീതിശാസ്ത്രം**

ആധുനികതത്വചിന്തയിൽ അതിവിശിഷ്ടമെന്നു കണക്കാക്കാവുന്ന ഈ കൃതി, ചിന്തകൾക്കു കൃത്യതയും വ്യക്തതയും വരുത്തി, യൂക്ലിഡ് ശൈലിയിൽ ക്ഷേത്രഗണിതരൂപത്തിലാണു രൂപകൽപ്പന ചെയ്തിരിക്കുന്നത്; പക്ഷേ, ഓരോ വരിയ്ക്കും ഓരോ 'താൽമുദ്'വ്യാഖ്യാനം വേണ്ടിവരുന്നവിധം ഒടുവിൽ കടുത്ത ദുർഗ്രഹത അവതരണത്തെ ബാധിക്കുകയും ചെയ്തു; ഇത്രയും കഠിനമായൊരു കാതൽ മറ്റൊരു സിദ്ധാന്തത്തിനും അവകാശപ്പെടാനില്ല. ചിന്തകർ പൊതുവേ മുൻകൂട്ടി നിശ്ചയിച്ചുറപ്പിച്ച സിദ്ധാന്തങ്ങൾ വിശദീകരിക്കാനാണു പ്രധാന

മായും ശ്രമിക്കുന്നത്; ഗണിതതത്വങ്ങൾ വഴി വിശദീകരിക്കാനാകു ന്നതുവരെ ചിന്തയ്ക്കു കൃത്യത പാലിക്കാനാവില്ലെന്ന സ്വന്തം സിദ്ധാന്തത്തോടു മത്സരിക്കാൻ പക്ഷേ ഡെക്കാർട്ടേ ഒരിക്കലും തുനിഞ്ഞിട്ടില്ല. കോപ്പർനിക്കസ്, കെപ്ലർ, ഗലീലിയോ തുടങ്ങിയവരുടെ നേട്ടങ്ങൾ പഠിച്ച്, വിവിധശാസ്ത്രീയരീതികളിൽ ഏറ്റവും അടിസ്ഥാനപരമായ ഗണിതത്തിൽ നല്ല അവഗാഹവുമായാണു സ്പിനോസ ഈ രംഗത്തേക്കു വരുന്നത്. ജന്മനാ ഇഴയടുപ്പമില്ലാത്ത മനുഷ്യബുദ്ധിയെ കൂടുതൽ ശിഥിലമാക്കുന്നവിധം തീക്ഷ്ണമായ ഏകാഗ്രത അദ്ദേഹം ആവശ്യപ്പെടുന്നുണ്ട്; നിയമങ്ങളും നിഗമനങ്ങളും നിർവചനങ്ങളും നിദർശനങ്ങളുംകൊണ്ടു രാജാവും മന്ത്രിയും കുതിരയും കാലാളുമായി നടത്തുന്ന ചതുരംഗക്കളിയായി, സമയം കൊല്ലാനുള്ള വെറുമൊരു മുച്ചീട്ടുകളിയായി, ചിന്തയുടെ ഈ ക്ഷേത്രഗണിതത്തെ നമുക്കു വേണമെങ്കിൽ തള്ളിപ്പറയാം! മനസ്സിന്റെ നൈസർഗികഭാവത്തിനു പ്രകൃത്യാ തന്നെ എതിരാണു നിയമങ്ങൾ; ആശയങ്ങളുടെ മായാലോകത്തു സ്വപ്നം കണ്ടു നടന്നു സന്ദേഹാത്മകമായ ചില ചിന്താശകലങ്ങൾ പിടിച്ചെടുക്കാനാണു നമുക്കിഷ്ടം. പക്ഷേ, ലോകത്തിന്റെ അസഹ്യമായ ആശയക്കുഴപ്പങ്ങൾക്കറുതി വരുത്തി ക്രമസമാധാനം സ്ഥാപിയ്ക്കാനുള്ള സ്പിനോസയുടെ പ്രതിബദ്ധത നമുക്കംഗീകരിയ്ക്കാതെ വയ്യ. ദാക്ഷിണാത്യമായ കലാവേശമല്ല, ഔത്തരാഹമായ സത്യജിജ്ഞാസയാണു സ്പിനോസയെ നയിച്ചത്; ചിന്താപദ്ധതിയ്ക്കു രൂപവും ഭാവവും കൃത്യമായ ഘടനയും നിർദ്ദേശിയ്ക്കുന്ന വിദഗ്ധനായൊരു വാസ്തുശിൽപ്പിയായിരുന്നു, അദ്ദേഹത്തിന്റെ മനസ്സിലെ കലാകാരൻ.

മദ്ധ്യകാലഘട്ടത്തിന്റെ പശ്ചാത്തലദൃശ്യത്തിൽ ആധുനികചിന്താധാരകൾ ആവിഷ്ക്കരിക്കാൻ നിർബന്ധിതനായ സ്പിനോസ ഉപയോഗിക്കുന്ന ലാറ്റിൻ ഭാഷയിലെ സാങ്കേതികസംജ്ഞകളിൽ തട്ടിത്തടഞ്ഞു വീഴാതെ വിദ്യാർത്ഥികൾ പ്രത്യേകം ശ്രദ്ധിക്കണം; ലാറ്റിനല്ലാതെ തത്വചിന്തകു പരിചിതമായ മറ്റൊരു ഭാഷയും അന്നുണ്ടായിരുന്നില്ല. അതുകൊണ്ടു നാം 'സാര'മെന്നോ 'സത്ത'യെന്നോ പറയു

ന്നിടത്തു 'വസ്തു'വെന്ന പദമായിരിക്കും അദ്ദേഹം ഉപയോഗിക്കുന്നത്; പൂർണത മാതൃകയും, മാതൃക വസ്തുവും, വസ്തുനിഷ്ഠത വ്യക്തിനിഷ്ഠതയും, ഔപചാരികത വസ്തുതാപരവുമായി രൂപം മാറുന്നുണ്ട്. ദുർബലമനസ്സുകളെ പിന്തിരിപ്പിക്കുകയും ഉത്സാഹികളായ ജിജ്ഞാസുക്കളെ ഉത്തേജിപ്പിക്കുകയും ചെയ്യുന്ന പ്രതിബന്ധങ്ങളാണവ.

അതായത്, സ്പിനോസയുടെ കൃതികൾ വായിക്കുകയല്ല പഠിക്കുകയാണു വേണ്ടത്; ഉപരിപ്ലവമായ സകലതും നിരസിക്കുന്ന വൈരാഗിയായ ശിൽപ്പിയുടെ കരവിരുതോടെ സ്വന്തം ജീവിതാനുഭവങ്ങൾ മുഴുവൻ ഇരുന്നൂറു പേജുകളിൽ സംഗ്രഹിക്കുന്ന അദ്ദേഹത്തെ യൂക്ലിഡിനെപ്പോലെതന്നെ നമുക്കടുത്തു ചെന്നു നോക്കാം. പുസ്തകം പെട്ടെന്നൊന്നു മറിച്ചുനോക്കി ഉള്ളടക്കം ഗ്രഹിക്കാമെന്നു കരുതരുത്; ഇതുപോലെ ഒരുവരിപോലും ഒഴിവാക്കാൻ പറ്റാത്ത തത്വചിന്തയുടെ മറ്റൊരു പുസ്തകവുമില്ല. ഓരോ ഭാഗവും തൊട്ടു മുമ്പു പറയുന്നതിനെ തുടർന്നാണു വരുന്നത്; അനാവശ്യമെന്നു തോന്നുന്ന പല പ്രസ്താവനകളും പിന്നീടുയർന്നു വരുന്ന വാദമുഖങ്ങളുടെ ആധാരശിലകളായി മാറുന്ന വിസ്മയവും നമുക്കു കാണാം. പുസ്തകം പൂർണമായി പഠിച്ചാൽമാത്രമേ പല പ്രധാനഭാഗങ്ങളും നമുക്കു മനസ്സിലാകൂ; 'നീതിശാസ്ത്രത്തിലെ ഒരു വരി വിട്ടുപോയവർ സ്പിനോസയെ  മനസ്സിലാക്കിയില്ലെ'ന്നു ജാക്കോബി ആവേശഭരിതമായി പ്രകീർത്തിക്കുന്നുണ്ട്. പുസ്തകത്തിന്റെ രണ്ടാംഭാഗത്തു സ്പിനോസ പറയുന്നു: 'ഇവിടെ തീർച്ചയായും, മുമ്പു പ്രസ്താവിക്കപ്പെട്ട പലതും ഓർത്തെടുത്തു വായനക്കാർ തെല്ലിട സംശയിച്ചു നിന്നേക്കാം; പക്ഷേ, ഇനി പറയുന്നതു മനസ്സിലാക്കുന്നതുവരെ പെട്ടെന്നൊരു തീരുമാനമെടുക്കരുതെന്നു ഞാൻ വിനീതമായി അഭ്യർത്ഥിക്കുന്നു'. പുസ്തകം ഒറ്റയിരുപ്പിനു വായിക്കാതെ ചെറിയ ഭാഗങ്ങൾ പലപ്പോഴായി വായിക്കുന്നതാണു നല്ലത്; മാത്രമല്ല, ഒരാവർത്തി വായിച്ചുകഴിഞ്ഞാൽ പൊള്ളോക്കോ മാർട്ടിനേയോ എഴുതിയ വ്യാഖ്യാനങ്ങൾ പരിശോധിച്ചു പുസ്തകം ഒന്നുകൂടി വായിക്കുമ്പോൾ പുതിയൊരു പ്രകാശമായിരിക്കും നമുക്കനുഭവപ്പെടുന്നത്. രണ്ടാമത്തെ വായന കഴിയുമ്പോൾ തീർച്ചയായും തത്വചിന്തയുടെ കട്ട

ത്ത ആരാധകരായി മാറിക്കഴിഞ്ഞിരിയ്ക്കും, നാം.

**4.4.1. പ്രകൃതിയും ദൈവവും :** പുസ്തകത്തിന്റെ ആദ്യത്തെ പേജുത ന്നെ ആദ്ധ്യാത്മികതയുടെ വൻചുഴിയിലേയ്ക്കാണു നമ്മെ ബലാൽക്കാ രേണ വലിച്ചു കൊണ്ടുപോകുന്നത്. ആധുനികമനുഷ്യർ ആദ്ധ്യാത്മി കതയുടെ നേർക്കു പുലർത്തുന്ന കഠിനവിദ്വേഷത്തിന്റെ അന്തരീക്ഷ ത്തിൽ വളർന്നുവന്ന നാം കഴിയുന്നതും വേഗം സ്പിനോസയുടെ പി ടിയിൽനിന്നു രക്ഷപ്പെടണമെന്നു മോഹിച്ചുപോകും! പക്ഷേ, ആദ്ധ്യാ ത്മികതയിൽ അത്ര പേടിയ്ക്കാനെന്താണുള്ളത്? വില്യം ജയിംസി ന്റെ ദൃഷ്ടിയിൽ ആദ്ധ്യാത്മികത വസ്തുക്കളുടെ ആത്യന്തികസത്യം വ്യ ക്തമായി വേർതിരിച്ചുകാണാനുള്ള ചിന്താപരമായ ഒരന്വേഷണമ ല്ലാതെ മറ്റൊന്നുമല്ല; സ്പിനോസയെ സംബന്ധിച്ച്, പ്രായോഗികമ തിയായ ഒരിംഗ്ലീഷുകാരനുപോലും മനസ്സിലാകുന്നവിധം വസ്തുക്കളു ടെ സാരതത്വങ്ങൾ കണ്ടറിഞ്ഞു സമന്വയിപ്പിച്ചു 'സാമാന്യവൽക്കര ണത്തിന്റെ ഉദാത്തതലത്തിൽ' (Spencer : First Principles) കൊണ്ടു ചെന്നെത്തിക്കാനുള്ള പരിശ്രമമാണ്, ആദ്ധ്യാത്മികത. ഈ ചിന്താ ഗതി അത്യഹങ്കാരത്തോടെ പുച്ഛിച്ചുതള്ളുന്ന ശാസ്ത്രചിന്തയിൽ അ ദ്ധ്യാത്മവിദ്യയുടെ അലൗകികഭാവം അനിവാര്യമായും ഒളിഞ്ഞിരി ക്കുന്നുണ്ട്; ആ അലൌകികത സ്പിനോസയുടെ ആദ്ധ്യാത്മികത യുമായാണു കൂടുതൽ ബന്ധപ്പെട്ടിരിക്കുന്നത്.

സത്ത (substance), ഗുണം (attribute), വിശേഷം (mode) എന്നി ങ്ങനെ മൂന്നു സങ്കൽപ്പങ്ങളാണു സ്പിനോസയുടെ സിദ്ധാന്തത്തിലു ള്ളത്. അനാവശ്യമായ ആശയക്കുഴപ്പങ്ങളൊഴിവാക്കാൻ ഗുണത്തെ ക്കുറിച്ചുള്ള ചർച്ച തൽക്കാലം നമുക്കു മറ്റൊരവസരത്തിലേക്കു മാറ്റി വെക്കാം. വാസ്തവാവസ്ഥ ക്ഷണികമായി സ്വീകരിക്കുന്ന രൂപംപോ ലെ, വ്യതിരിക്തമായൊരു വസ്തുതയാണു വിശേഷം; നാം, നമ്മുടെ ശ രീരം, നമ്മുടെ ചിന്ത, വംശം, സമൂഹം, ഗ്രഹം, തുടങ്ങിയവ നിർവി കാരമായ സത്യത്തിന്റെ പ്രകാരഭേദങ്ങളും അക്ഷരാർത്ഥത്തിലുള്ള ബഹിർസ്ഫുരണങ്ങളും മാത്രമാണ്.

അപ്പോൾ, ആ രൂപങ്ങളുടെ സത്യമോ? അന്തർലീനമെന്ന സൂചന യോടെ, സ്പിനോസ ആ പരമസത്യത്തെ സത്തയെന്നു വിളിയ്ക്കുന്നു. ഈ വാക്കിന്റെ അർത്ഥത്തെച്ചൊല്ലി എട്ടു നൂറ്റാണ്ടു നീണ്ട വിവാദങ്ങ ളാണു പിന്നീടു നടന്നത്; അതെല്ലാം ഒരൊറ്റ ഖണ്ഡികയിൽ ഒതുക്കാ ൻ പരാജയപ്പെട്ടെങ്കിൽ നാമതിനു നിരാശരാകേണ്ടതില്ല! ഒരു കാ ര്യം പ്രത്യേകം ശ്രദ്ധിക്കണം: മരമുപയോഗിച്ച് കസേര പണിയുന്നതു പോലെ, സൃഷ്ടിയുടെ ഒരു അസംസ്കൃതപദാർത്ഥമായി സത്തയെ ഒരി യ്ക്കലും തെറ്റിദ്ധരിയ്ക്കരുത്. 'സംസാരത്തിലെ സാരാംശ'മെന്നു പറയു മ്പോൾ ഉദ്ദേശിക്കുന്ന അർത്ഥമാണു സ്പിനോസ സത്തയ്ക്കു നൽകു ന്നത്. ഈ വാക്കുപയോഗിച്ച പണ്ഡിതരായ പഴയ ചിന്തകരുടെ ചി ല കൃതികൾ പരിശോധിക്കുമ്പോൾ, ഭാവിയും ആത്യന്തികസത്യവും ഒരേസമയം സൂചിപ്പിക്കുന്ന ഒരു പദത്തിന്റെ പരിഭാഷയാണതെന്നു വ്യക്തമാകും. അപ്പോൾ ആത്യന്തികമായ സത്യമാണു സത്ത; (ഉൽ പ്പത്തിപുസ്തകത്തിലെ ഞാൻ അവൻതന്നെയാണെന്ന ഹൃദ്യമായ പ്ര യോഗം സ്പിനോസ മറക്കുന്നില്ല!); മറ്റുള്ളതെല്ലാം ക്ഷണികമായ രൂ പവിശേഷങ്ങൾ മാത്രമാക്കി മാറ്റുന്ന, മാറ്റമില്ലാതെ നിത്യമായിരിക്കു ന്നതാണു, സത്ത. ലോകത്തെത്തന്നെ സത്തയും വിശേഷങ്ങളുമായി വിഭജിക്കുന്ന രീതി, ഇതിനു മുമ്പെഴുതിയ ബുദ്ധിയുടെ വികാസത്തി ലെ ചപലവും നശ്വരവുമായ ജീവിതസംവിധാനങ്ങളും ചിരസ്ഥായി യായ സനാതനനിയമങ്ങളുമായി താരതമ്യം ചെയ്യുമ്പോൾ, ഇവിടെ സത്തയെന്ന പദംകൊണ്ടു സ്പിനോസ ഉദ്ദേശിക്കുന്നതു സനാതന സത്യമാണെന്ന നിഗമനത്തിലെത്താൻ നാം നിർബന്ധിതരാകുന്നു ണ്ട്. തൽക്കാലം സത്തയെന്ന പദത്തെ ഒരൊറ്റ മൂലകമാക്കിയാൽ നാമക്രിയാരൂപങ്ങളായി വരുന്ന അസ്തിത്വത്തിന്റെ ആന്തരികഘട നയും ലോകത്തിന്റെ യഥാർത്ഥപ്രകൃതിയുമാണു വെളിവാകുന്നത്.

പക്ഷേ, സത്തയെ പ്രകൃതിയും ദൈവവുമായി താദാത്മ്യപ്പെടുത്തു കകൂടി ചെയ്യുന്നുണ്ട്, സ്പിനോസ; ചിന്തകരുടെ രീതിയനുസരിച്ച് ദ്വ ന്ദ്വാത്മകമായാണു പ്രകൃതിയെ അദ്ദേഹം കാണുന്നത്: ഒന്നാമത്തേതു ബെർഗ്സണിന്റെ സർഗാത്മകപരിണാമംപോലെ സജീവവും സ

ക്രിയവുമായ സൃഷ്ടിയാണെങ്കിൽ, വായുവും വെള്ളവും വയലും മലയും പോലെ പ്രകൃതിയുടെ ബാഹ്യരൂപങ്ങളായി കാണുന്ന ജഡാത്മകമായ ചരാചരമാണ രണ്ടാമത്തേത്. സത്ത പ്രകൃതിയും ദൈവവുമായി സാത്മ്യപ്പെടുന്നതു രണ്ടാമത്തേതിലല്ല ആദ്യത്തേതിലാണെന്ന സ്പിനോസ പറയുന്നു. സത്തയും വിശേഷവും, സജീവതയും നിഷ്ക്രിയതയും, സനാതനനിയമങ്ങളും ക്ഷണികമായ സംവിധാനങ്ങളും, പ്രപഞ്ചവും ദൈവവും സമാനാർത്ഥത്തിലുള്ള ദ്വന്ദ്വാത്മകതകളായി അദ്ദേഹം കാണുന്നു; ഓരോന്നും പ്രപഞ്ചത്തെ സാരവും സംഭവവുമായി വിഭജിയ്ക്കുന്നുണ്ട്. പദാർത്ഥപ്രകൃതിയും സൃഷ്ടിപരതയുമായി സമീകരിക്കപ്പെടുന്ന സത്ത അമൂർത്തമായൊരു രൂപമായി, പല വ്യാഖ്യാതാക്കളും വിശദീകരിക്കുന്നതുപോലെ മനസ്സും പദാർത്ഥവും തമ്മിൽ നടക്കുന്ന ചില പ്രതിപ്രവർത്തനങ്ങളല്ലെന്ന, കൃത്യമായ വ്യക്തതയോടെ നമുക്ക വെളിവാകും. സ്പിനോസയുടെ എഴുത്തുകളിൽ നിന്നൊരു ഭാഗം ഇക്കാര്യത്തിൽ നമ്മെ സഹായിക്കാതിരിക്കില്ല:

*'സകലതിനും കാരണമായ ദൈവം വെറുമൊരു ബാഹ്യശക്തിയല്ലെന്നും, ജീവജാലങ്ങളുടെ ആന്തരചൈതന്യമാണെന്നും ഉറച്ച വിശ്വസിക്കുന്ന എനിക്ക ദൈവത്തേയും പ്രകൃതിയേയുംകുറിച്ച ക്രൈസ്തവവേദാന്തികൾ സ്വീകരിക്കുന്ന നിലപാടുകളിൽനിന്ന വ്യത്യസ്തമായൊരു കാഴ്ചപ്പാടാണുള്ളത്. ഞാൻ പറയുന്ന, സകലതും ദൈവത്തിലധിഷ്ഠിതമാണ്; സമസ്തജീവിതവും പരിവർത്തനങ്ങളും ദൈവത്തിൽത്തന്നെ നടക്കുന്നു. വിശുദ്ധനായ പോളുൾപ്പെടെ പൗരാണികരായ ചിന്തകരോടു ചേർന്നുനിന്ന ഞാനതിലുറച്ച വിശ്വസിക്കുന്നു. ഈ കാഴ്ചപ്പാട്, നിരവധി തെറ്റിദ്ധാരണകൾക്ക വിധേയമായെങ്കിലും പരമ്പരയാ ലഭിച്ച പോന്ന വിവരങ്ങളനുസരിച്ച പഴയ ഹിബ്രൂവേദാന്തികളുടെ അതേ നിലപാടാണെന്ന പറയാൻപോലും എനിക്ക മടിയില്ല. ദൈവവും പ്രകൃതിയും ഒന്നാണെന്ന സ്ഥാപിയ്ക്കല ല്ല, എന്റെ ലക്ഷ്യം; പ്രാപഞ്ചികപദാർത്ഥങ്ങളുടെ ഒരു കൂമ്പാരമാണ പ്രകൃതിയെന്ന മനസ്സിലാക്കുന്നവർ അങ്ങനെ തെറ്റിദ്ധരിച്ചിരിക്കാം; അത*

*വരുടെ വീഴ്ചയാണെന്ന കാര്യത്തിൽ എനിക്കു സംശയമില്ല'.*

കൂടാതെ, 'മതവും ഭരണകൂടവു'മെന്ന കൃതിയിൽ അദ്ദേഹമെഴുതുന്നു: 'ദൈവാനുഗ്രഹമെന്നു പറയുമ്പോൾ ഞാനർത്ഥമാക്കുന്നതു പ്രകൃതിസഹജമായ സംഭവങ്ങളും സനാതനനിയമങ്ങളുമാണ്'; പ്രകൃതിനിയമവും ദൈവകൽപ്പനയും ഭിന്നമല്ല. 'ദൈവത്തിന്റെ അനന്തമായ പ്രകൃതിയിൽനിന്ന്, ഒരേ രീതിയിൽ, ഒരേ കാരണംകൊണ്ട്, ത്രികോണത്തിന്റെ അഗ്രങ്ങൾ പരസ്പരം ബന്ധിച്ചു മൂന്നു കോണുകൾചേർന്നു രണ്ടു മട്ടത്രികോണങ്ങൾ ഉണ്ടാകുന്നതുപോലെ, സകലതും ജനിക്കുന്നു'. വൃത്തത്തിന്റെ നിയമങ്ങൾ സകല വൃത്തഭേദങ്ങൾക്കും ബാധകമാകുന്നപോലെയാണു ദൈവത്തിനു പ്രപഞ്ചവുമായുള്ള ബന്ധം. സത്തയെപ്പോലെ ദൈവവും, സകലതിനും ആന്തരികമായ അവസ്ഥയായി (Hoffding : History of Modern Philosophy), ലോകത്തിന്റെ രൂപവും നിയമവുമായി (Martneau : Study of Spinoza), സംഭവപരമ്പരകളുടെ കാരണമായി, നിലനിൽക്കുന്നു. ഒരു പാലം പണിയാനുദ്ദേശിക്കുന്ന എൻജിനീയറുടെ മനസ്സിൽ രൂപം കൊള്ളുന്ന ചിത്രങ്ങളും അവയ്ക്കാധാരമായ ഗണിതനിയമങ്ങളുംപോലെയാണു ദൈവത്തിന്റെ കണ്ണിൽ വസ്തുക്കളും  വിശേഷങ്ങളും ചേരുന്ന ഈ മൂർത്തപ്രപഞ്ചം നിലനിൽക്കുന്നത്; ഈ നിയമങ്ങൾതന്നെ പാലത്തിന്റെ സത്തയും സാദ്ധ്യതയും സാഹചര്യവും  നിർവചിക്കുന്നു; അവയ്ക്കു ബലക്ഷയം  സംഭവിച്ചാൽ പാലം നിലംപതിക്കും. ആ പാലത്തെപ്പോലെ, പ്രപഞ്ചവും തനതായ നിയമങ്ങളും സംവിധാനങ്ങളും മൂലമാണു നിലനിൽക്കുന്നത്; ദൈവത്തിന്റെ കരങ്ങളതിനെ താങ്ങി നിർത്തുന്നു.

ദൈവത്തിന്റെ ഇച്ഛയും പ്രകൃതിയുടെ നിയമങ്ങളും വ്യത്യസ്തരീതിയിൽ വ്യവഹരിക്കപ്പെടുന്ന ഒരേ സത്യംതന്നെയായതുകൊണ്ടു പ്രപഞ്ചത്തിൽ നടക്കുന്ന സകല സംഭവങ്ങളും ചില സനാതനനിയമങ്ങളുടെ യാന്ത്രികാവർത്തനങ്ങൾ മാത്രമാണെന്നും, അതല്ലാതെ ആകാശത്തു നക്ഷത്രങ്ങൾക്കിടയിൽ ചെങ്കോൽ  ചുഴറ്റുന്ന ഒരേകാധിപതിയുടെ ഭ്രാന്തമായ തന്നിഷ്ടങ്ങളല്ലെന്നും വ്യക്തമാകുന്നു. ഡെക്കാർട്ടേ ദ്രവ്യത്തിലും ശരീരത്തിലുംമാത്രം ദർശിച്ച അലൗകികമായ ആ സം

വിധാനചാതുര്യം സ്പിനോസ ദൈവത്തിലും മനസ്സിലും കാണുന്നു ണ്ട്. മന:പൂർവമായ രൂപകൽപ്പനയല്ല, മറിച്ച് നിശ്ചയിച്ചുറപ്പിച്ച നി യാമകത്വത്തിന്റെ ലോകമാണത്. ഫലത്തെക്കുറിച്ചുള്ള മുൻവിധി യോടെയാണു നാമോരോന്നും ചെയ്യുന്നത്; അതുകൊണ്ടുതന്നെ സക ല പദ്ധതികൾക്കും മുൻകൂട്ടി കാണാവുന്ന ഒരന്ത്യമുണ്ടായിരിക്കുമെന്നു നാം സങ്കൽപ്പിക്കുന്നു; ലോകത്തു നടക്കുന്ന സകല സംഭവങ്ങളും മ നുഷ്യരുടെ ആവശ്യങ്ങൾക്കായി മനുഷ്യകേന്ദ്രീകൃതമാണെന്നു നാം വിചാരിക്കുന്നു. നമ്മുടെ ചിന്തകളിൽ നല്ലൊരു പങ്കും നരവംശശാസ്ത്ര പരമായ ഈ മിഥ്യാബോധത്തിൽനിന്നു രൂപം കൊള്ളുന്നവയാണ്. വസ്തുനിഷ്ഠതയുടെ ലോകത്തു മനുഷ്യരുടെ മുൻവിധിയും പ്രമാണങ്ങ ളും അടിച്ചേൽപ്പിക്കാൻ ശ്രമിക്കുമ്പോഴാണു തത്വചിന്തയുടെ ചരിത്ര ത്തിൽ നിർണായകമായ തെറ്റുകൾ സംഭവിക്കുന്നത്. അവയിലൊ ന്നാണു മനുഷ്യസൃഷ്ടിയായ 'പാപസങ്കൽപ്പം': നിസ്സാരമായ നന്മതി ന്മകൾക്കതീതമാണു ദൈവമെന്നു ജോബിനെ പഠിപ്പിച്ച പാഠം മറ ന്നു ജീവിതദുരിതങ്ങളെ ദൈവത്തിന്റെ നിഗ്രഹാനുഗ്രഹശക്തിയുമാ യി ബന്ധിപ്പിക്കാൻ നാം ശ്രമിക്കുന്നു. മനുഷ്യരെ സംബന്ധിച്ച വ്യ ക്തിപരമായ രുചിഭേദങ്ങൾക്കനുസരിച്ചു നന്മതിന്മകൾ ആപേക്ഷിക ങ്ങളായാണ് അനുഭവപ്പെടുന്നത്; 'ചലിക്കുന്ന വിരലുകൾ'കൊണ്ടു വി രചിതമായ മനുഷ്യചരിത്രംപോലും ജലരേഖയാകുന്ന ഈ പ്രപഞ്ച ത്തിൽ ഒറ്റപ്പെട്ട വ്യക്തിത്വങ്ങൾക്കു യാതൊരു പ്രസക്തിയുമില്ല.

*'പ്രകൃതിയുടെ സമഗ്രമായ സംവിധാനത്തെക്കുറിച്ചുള്ള അജ്ഞത യും അതിലേറെ വസ്തുബന്ധങ്ങളെക്കുറിച്ചുള്ള ഭാഗികമായ അറിവും മൂലമാണു ലൌകികമായ വിഷയങ്ങൾ നമുക്കു പരിഹാസ്യവും അ സംബന്ധവുമായി തോന്നുന്നത്; ഓരോന്നും സ്വന്തം യുക്തിയുടെ ഇ ഷ്ടാനിഷ്ടങ്ങൾക്കനുസൃതമായി ക്രമപ്പെടുത്താൻ നാം ബദ്ധപ്പെടുന്നു; നമ്മുടെ ബുദ്ധി മോശമെന്നു വിധിക്കുന്ന പലതും പ്രപഞ്ചനിയമങ്ങള നുസരിച്ചു മോശമാകണമെന്നില്ല; നമ്മുടെ സ്വാഭാവികപ്രകൃതിയുടെ കാഴ്ചവട്ടത്തിനാണു മിക്കപ്പോഴും അപഭ്രംശം സംഭവിക്കുന്നത്; ന*

*ന്മതിന്മകൾക്കാകട്ടെ, ഗുണപരമായ സൂചനകൾ നൽകി നമ്മെ സഹായിക്കാനുമാകുന്നില്ല; ഒരു കാര്യം ഒരേസമയം നല്ലതും തീയതും നിസ്സംഗവുമായി തോന്നാം. സംഗീതം, അനുതപിക്കുന്നവർക്ക് ആശ്വാസവും അനുശോചിക്കുന്നവർക്ക് അലോസരവും മണ്മറഞ്ഞവർക്കു നിസ്സംഗതയുമല്ലേ സമ്മാനിക്കുന്നത്?'*

സനാതനസത്യത്തിനു മനസ്സിലാകാത്ത മുൻവിധികളാണു നന്മതിന്മകൾ; 'മനുഷ്യരുടെ സവിശേഷമായ ആദർശങ്ങൾ മാത്രമല്ല, അനന്തമായ പ്രകൃതിയുടെ സമസ്തഭാവങ്ങളും ലോകം ഉദാഹരിക്കേണ്ടതുണ്ട്' (Santayana : Introduction to Ethics). സൗന്ദര്യവും വൈരൂപ്യവും നന്മതിന്മകളെപ്പോലെ അപ്രസക്തങ്ങളാണ്; വ്യക്ത്യധിഷ്ഠിതമായ ഈ ധാരണകൾ പ്രപഞ്ചനിയമങ്ങൾക്കുനേരെ തൊടുത്തു വിട്ടാൽ യാതൊരു പ്രതികരണവുമുണർത്താതെ അവ പ്രേക്ഷകനിലേക്കുതന്നെ തിരിച്ചെത്തും. 'സൗന്ദര്യമോ വൈരൂപ്യമോ, വ്യവസ്ഥയോ അവ്യവസ്ഥയോ, പ്രകൃതിയുടെമേൽ ആരോപിക്കാമെന്നു ഞാൻ കരുതുന്നില്ല. സങ്കൽപ്പങ്ങളുമായി ബന്ധപ്പെടുത്തി മാത്രമേ വസ്തുക്കൾക്കു സൗന്ദര്യവും വൈരൂപ്യവും വൃത്തിയും മാലിന്യവുമുണ്ടെന്നു പറയാനാവൂ. ഉദാഹരണത്തിനു, കണ്മുമ്പിൽ പ്രത്യക്ഷപ്പെട്ട വസ്തുക്കളെ നോക്കുമ്പോൾ കണ്ണുകളിലെ നാഡികൾക്കു ലഭിക്കുന്ന ഉത്തേജനം ആരോഗ്യകരമാണെങ്കിൽ സുന്ദരമെന്നും, അല്ലാത്തവ വിരൂപമെന്നും നാം കണക്കാക്കുന്നു'. ഇത്തരം നിരീക്ഷണങ്ങളിൽ, സൗന്ദര്യാത്മകസങ്കൽപ്പങ്ങൾ പ്രകൃതിനിയമവും ദൈവകൽപ്പനയുമാണെന്നു ഭാവിച്ചിരുന്ന, പ്ലേറ്റോയെപ്പോലും സ്പിനോസ മറികടക്കുന്നുണ്ട്.

ദൈവമൊരു വ്യക്തിയാണോ? മാനുഷികമായ അർത്ഥത്തിൽ, അല്ലെന്നു പറയാം. 'ദൈവത്തെ സ്ത്രീരൂപത്തിലല്ലാതെ പുരുഷരൂപത്തിൽ ചിത്രീകരിച്ചുപോരുന്ന രീതി' ശ്രദ്ധിക്കുന്ന സ്പിനോസ, പുരുഷനു വിധേയയാണു സ്ത്രീയെന്ന ലൗകികസങ്കൽപ്പത്തെ നിഷേധിയ്ക്കാനുള്ള ആർജ്ജവവും കാണിക്കുന്നുണ്ട്. അമൂർത്തമായ ദൈവസങ്കൽപ്പത്തോടു വിയോജിപ്പു പ്രകടിപ്പിച്ച നിരൂപകനുള്ള കത്തിൽ, ഗ്രീസിലെ പ്രസിദ്ധനാസ്തികനായിരുന്ന സെനോഫെയൻസിനെ ഓർ

മ്മിപ്പിച്ചുകൊണ്ടു സ്പിനോസ എഴുതി:

*'കാണുകയും കേൾക്കുകയും ശ്രദ്ധിക്കുകയും ആഗ്രഹിക്കുകയും ചെയ്യുന്നതുപോലുള്ള കാര്യങ്ങൾ ഞാൻ ദൈവത്തിൽ ആരോപിക്കു ന്നില്ലെന്നാണു താങ്കൾ പറയുന്നതെങ്കിൽ, എന്റെ ദൈവം എങ്ങിനെ യുള്ളതാണെന്നു താങ്കൾക്കറിയില്ല; അതുകൊണ്ടുതന്നെ, അത്തരം സിദ്ധികൾകൊണ്ടു നേടാൻ കഴിയുന്നതിനേക്കാൾ മഹത്തരമായി യാതൊന്നുമില്ലെന്നു താങ്കൾ കരുതുന്നതായും ഞാനനുമാനിക്കുന്നു. എനിക്കതിലത്ഭുതമില്ല; ദൈവം വടിവൊത്ത ത്രികോണാകൃതിയി ലാണെന്നു കരുതാനൊരു ത്രികോണത്തിനും, അതല്ല കൃത്യമായ വൃ ത്താകൃതിയിലാണെന്നു കരുതാനൊരു വൃത്തത്തിനും അവകാശമു ണ്ടെന്നു ഞാൻ വിശ്വസിക്കുന്നു; മനുഷ്യർ സ്വന്തം ഗുണവിശേഷങ്ങ ളാണു ദൈവത്തിലും ആരോപിക്കുന്നത്'.*

അവസാനമായി അദ്ദേഹം പറയുന്നു: സാധാരണഗതിയിൽ മനു ഷ്യരുടെ ഗുണങ്ങളായി ദൈവത്തിൽ ആരോപിക്കപ്പെടുന്ന 'ബുദ്ധി യും ഇച്ഛാശക്തിയും ദൈവപ്രകൃതത്തിനു യോജിച്ചതല്ല'; മറിച്ച്, ദൈ വേച്ഛ കാരണനിയമങ്ങളുടെ സാകല്യഭാവവും, ദിവ്യത്വം മാനസിക മായ സമന്വയവുമാണ്; സ്പിനോസയുടെ അഭിപ്രായത്തിൽ, 'കാല ദേശാതീതമായി ചിതറിപ്പരന്നു പ്രപഞ്ചചൈതന്യത്തെ ഉത്തേജിപ്പി ക്കുന്ന ബോധാത്മകതയാണു ദൈവത്തിന്റെ അസ്തിത്വം'. 'സകല വ സ്തുക്കളും, വ്യത്യസ്തരീതിയിലാണെങ്കിലും, ചലനാത്മകമായി കാണ പ്പെടുന്നു'. വസ്തുക്കളുടെ ദ്രവ്യാത്മകമായ വ്യാപനം ശരീരമാകുന്നതു പോലെ, അതിന്റെ മറ്റൊരു ഭാവഭേദം മാത്രമാണു ജീവനും മനസ്സും; ഈ രണ്ടു ഗുണവിശേഷങ്ങൾ വഴി മാത്രമേ ദൈവത്തിന്റെ അഥവാ സത്തയുടെ പ്രവർത്തനം മനസ്സിലാക്കാൻ കഴിയൂ; ഈയൊരർത്ഥ ത്തിൽ, അവ്യവസ്ഥിതമായ കാര്യകാരണങ്ങൾക്കു പിന്നിൽ പ്രവർ ത്തിക്കുന്ന പ്രപഞ്ചശക്തിയും സനാതനസത്യവുമെന്ന നിലയ്ക്കു ദൈവ ത്തിനു സ്വന്തമായൊരു മനസ്സും ശരീരവുമുണ്ടെന്നു സങ്കൽപ്പിക്കുന്ന തിൽ തെറ്റില്ല. അതേസമയം, മനസ്സും പദാർത്ഥവുമല്ല, ദൈവം; പ്രപ

ഞ്ചചരിത്രത്തിലെ മാനസികവും ഭൗതികവുമായ പ്രക്രിയകളും അവയുടെ കാരണനിയമങ്ങളേയുമാണ നാം ദൈവമായി കാണേണ്ടത്.

**4.4.2. പദാർത്ഥവും മനസ്സും :** എങ്കിൽപ്പിന്നെ, എന്താണ മനസ്സ്? എന്താണ പദാർത്ഥം? ഭാവനാശൂന്യരായ ചിലർ കരുതുന്നതുപോലെ മനസ്സ വെറുമൊരു ഭൗതികവസ്തുവാണോ? നേരേമറിച്ച ഭാവനാശാലികളായ ചിലർ കരുതുന്നതുപോലെ, വെറുമൊരു ആശയം മാത്രമാണോ ശരീരം? മാനസികപരിണാമങ്ങൾ നടക്കുന്നതു മസ്തിഷ്ക്കപ്രവർത്തനങ്ങൾ മൂലമാണോ? അതോ, പ്രഭാവമോ? അതല്ലെങ്കിൽ, മെയ്ൽബ്രാൻഷേ പഠിപ്പിച്ചതുപോലെ, പരസ്പരബന്ധമില്ലാത്ത അവ രണ്ടും ദൈവഗത്യാ സമാന്തരഗതി പ്രാപിക്കുന്നതാണോ?

മനസ്സ ഭൗതികവും പദാർത്ഥം മാനസികവുമല്ലെന്ന സ്പിനോസ മറുപടി പറയുന്നു; മസ്തിഷ്ക്കപ്രവർത്തനങ്ങൾ ചിന്തയുടെ കാരണവും പ്രഭാവവുമല്ല; മറിച്ച്, ആ രണ്ടു പ്രക്രിയകൾ സ്വതന്ത്രവും സമാന്തരവുമല്ല. മാത്രമല്ല, അങ്ങനെ രണ്ടുതരം പ്രവർത്തനങ്ങൾതന്നെ നിലനിൽക്കുന്നില്ല; അന്തർമ്മുഖമായി ചിന്തയായും ബഹിർമ്മുഖമായി ചലനമായും പ്രത്യക്ഷപ്പെടുന്ന ഒരേയൊരു പ്രവൃത്തി മാത്രമേ നടക്കുന്നുള്ളൂ; അന്തർമ്മുഖമായി മനസ്സായും ബഹിർമ്മുഖമായി പദാർത്ഥമായും കാണപ്പെടുന്ന ഒരേയൊരു അസ്തിത്വംമാത്രമേ ഇവിടെയുള്ളൂ; യഥാർത്ഥത്തിൽ, വേർതിരിച്ചെടുക്കാനാകാത്ത ഒരു സമന്വിതമിശ്രിതമാണത്. മനസ്സും ശരീരവും മറ്റൊന്നല്ലാതെ ഏകഭാവത്തിലിരിക്കുന്നതു-കൊണ്ടു പരസ്പരം പ്രതിപ്രവർത്തനങ്ങളിൽ ഏർപ്പെടാറില്ല. 'മനസ്സിന്റെ തീരുമാനവും, ശരീരത്തിന്റെ നിശ്ചയദാർഢ്യവും ഒന്നാണെന്ന' ലളിതമായൊരു കാരണംകൊണ്ടുതന്നെ, 'മനസ്സ് എന്തിനെക്കുറിച്ച ചിന്തിക്കണമെന്ന തീരുമാനിക്കാൻ ശരീരത്തിനും, ശരീരം ഏതു വിധത്തിൽ ചലിയ്ക്കണമെന്ന തീരുമാനിക്കാൻ മനസ്സിനുമാവില്ല'. ഇത്തരത്തിൽ ദ്വന്ദ്വാത്മകമായ ഏകത്വം സകല വസ്തുക്കൾക്കുമുണ്ട്; എന്തെങ്കിലുമൊരു 'ഭൗതിക'പ്രവർത്തനം നടക്കുന്നതായി നാം കാണുമ്പോൾ, സത്യത്തിൽ അതിന്റെ ഒരംശമോ ഭാവമോ മാത്രമാണ നമുക്കു മുമ്പിൽ ദൃശ്യമാകുന്നത്; അതിനു പൂരകമായി, ഉള്ളിൽ നടക്കുന്ന

മാനസികപ്രക്രിയപോലെ ആന്തരികമായൊരു പ്രവൃത്തികൂടി ചേരുമ്പോഴേ ദൃശ്യം പൂർണമാകുന്നുള്ളു. ആന്തരികമായ ഈ 'മാനസിക' പ്രക്രിയ ഓരോ ഘട്ടത്തിലും ബാഹ്യമായ 'ഭൗതിക'പ്രവർത്തനവുമായി ബന്ധപ്പെടുന്നുണ്ട്; 'ആശയങ്ങളുടേയും വസ്തുക്കളുടേയും ക്രമബന്ധങ്ങൾക്കു മാറ്റമില്ല; ഓരോ ഗുണവിശേഷവും ഓരോ ഭാവാത്മകതയും നോക്കിക്കാണുമ്പോൾ വ്യത്യസ്തമായി തോന്നുന്ന ഭൗതികവസ്തുവും വിചാരവസ്തുവും ഒന്നാണെന്നു കാണാം. ദൈവവും, ദൈവത്തിന്റെ മനസ്സിൽ രൂപപ്പെടുന്ന വസ്തുക്കളും ഒന്നാണെന്നു പ്രവചിച്ച യഹൂദപണ്ഡിതന്മാർ അവ്യക്തമായെങ്കിലും അക്കാര്യം തിരിച്ചറിഞ്ഞിരുന്നു. .

'മനസ്സി'നെ വിപുലമായ അർത്ഥത്തിൽ, നാഡീവ്യൂഹവ്യവസ്ഥകളുമായി ബന്ധപ്പെടുത്തിയാൽ, 'ശരീര'ത്തിൽ നടക്കുന്ന മാറ്റങ്ങൾക്കു തത്തുല്യമായൊരു മാറ്റം 'മനസ്സി'ലും നടക്കുന്നതായി നമുക്കനുമാനിക്കാം. ചിന്തകളും കൃത്യങ്ങളും പരസ്പരപൂരകമായി മനസ്സിൽ ക്രമീകരിക്കപ്പെടുന്നതുപോലെ, ശാരീരികമായ മാറ്റങ്ങൾക്കു കാരണമായി ഇന്ദ്രിയസംവേദനങ്ങളേയും നമുക്കു സങ്കൽപ്പിക്കാം. 'ബോധതലത്തിലോ അബോധതലത്തിലോ മനസ്സിനു തൊട്ടറിയാൻ കഴിയാത്ത യാതൊന്നും ശരീരത്തെ ബാധിക്കില്ല'; ശ്വസന-ദഹന-ചംക്രമണവ്യവസ്ഥകളിൽ നടക്കുന്ന മാറ്റങ്ങളുടെ ചെറിയൊരംശംമാത്രമാണു നമുക്കു വൈകാരികമായി അനുഭവപ്പെടുന്നത്; അതുപോലെ, 'ശാരീരിക'മായ മാറ്റങ്ങളിൽ സംഭവിക്കുന്ന സങ്കീർണമായ ജൈവപ്രക്രിയകളുടെ ചെറിയൊരംശംമാത്രമാണ്, അവബോധം; അനന്തവും അതിസൂക്ഷ്മവുമായ ഗണിതകൽപ്പനകൾക്കുപോലും ശരീരത്തിൽ പ്രതിബിംബങ്ങളുണ്ട്. ചിന്തകൾക്കു സഹചാരിയായ വാങ്മയതന്തുക്കളുടെ കമ്പനം രേഖപ്പെടുത്തിയാൽ മനോവിചാരങ്ങൾ ആർക്കും വായിക്കാൻ കഴിയുമെന്നു ചില 'പെരുമാറ്റവാദി'കൾ നിർദ്ദേശിച്ചിട്ടുണ്ട്!

അങ്ങനെ മനസ്സും ശരീരവും തമ്മിലുള്ള ഭിന്നത ഉരുക്കിയതിനുശേഷം, ഇച്ഛയും ബുദ്ധിയും തമ്മിലുള്ള വ്യത്യാസത്തിന്റെ രൂക്ഷത കുറച്ചുകൊണ്ടുവരാനാണു സ്പിനോസ ശ്രമിക്കുന്നത്. ഇച്ഛയും ബുദ്ധിയു

മെന്നല്ല, ഓർമ്മയും ഭാവനയുംപോലുള്ള സവിശേഷമായ ഗുണങ്ങൾ യാതൊന്നും മനസ്സിനില്ലെന്ന് അദ്ദേഹം പറയുന്നു; ആശയങ്ങളുമായി ഇടപെടുന്ന ഒരു പ്രതിനിധിയല്ല, മനസ്സ്; മറിച്ച്, ആശയങ്ങളുടെ അഭംഗുരമായ ഒരു പ്രവാഹമാണത്. ആശയപരമ്പരകളെ സൂചിപ്പിക്കുന്ന ഒരു കേവലപദമാണു ബുദ്ധി; അതുപോലെ, കർമ്മപരമ്പരകളെ സൂചിപ്പിക്കുന്ന മറ്റൊരു പദമാണ്, ഇച്ഛ: 'പാറകളുടെ കാഠിന്യം ഏറിക്കുറഞ്ഞിരിക്കുന്നതുപോലെ, ഇച്ഛയും ബുദ്ധിയും ഏതെങ്കിലുമൊരു ആശയവും ആഗ്രഹവുമായി ബന്ധപ്പെട്ടാണു കിടക്കുന്നത്'. സംസർഗങ്ങളുടെ സമൃദ്ധിമൂലം (അല്ലെങ്കിൽ, മത്സരസ്വഭാവമുള്ള ആശയങ്ങളുടെ അഭാവത്തിൽ) ബോധതലത്തിൽ വളരെക്കാലം ഉറങ്ങിക്കിടന്ന പ്രവർത്തനപഥത്തിലെത്തിയ ഒരാഗ്രഹം വെറുമൊരു ആശയമായതുകൊണ്ട്, അവസാനം, 'ഇച്ഛയും ബുദ്ധിയും ഒന്നാണെ'ന്നുകൂടി അദ്ദേഹം പ്രസ്താവിക്കുന്നു. ഓരോ ആശയവും മാർഗമദ്ധ്യേ മറ്റൊരാശയത്തിന്റെ എതിർപ്പു നേരിടുന്നില്ലെങ്കിൽ പ്രവൃത്തിയിൽ ചെന്നു പരിണമിക്കും; സമന്വയിക്കപ്പെട്ട ഒരു ജൈവപ്രക്രിയയുടെ പ്രാരംഭഘട്ടം ആശയവും അവസാനത്തേതു പ്രവൃത്തിയുമാണ്.

'മനുഷ്യന്റെ അന്തസ്സത്ത'യുടെ ഭാഗമായി, ഒരാശയം ബോധതലത്തിൽ എത്രകാലം നിലനിർത്തണമെന്നു തീരുമാനിക്കുന്ന, ഇച്ഛയെന്നു തെറ്റിദ്ധരിക്കുന്ന, പ്രേരകശക്തിയെ മോഹമെന്നാണു പറയേണ്ടത്. നമുക്കെപ്പോഴും ബോധമുള്ള ഒരു ജന്മവാസനയാണു മോഹം; ജന്മവാസനകൾ നിറവേറ്റപ്പെടേണ്ടതു പക്ഷേ, ബോധപൂർവമായ മോഹത്തിലൂടെ വേണമെന്നു നിർബന്ധമില്ല. വാസനകൾക്കു പിന്നിൽ ആത്മസംരക്ഷണത്തിന്റെ ബഹുമുഖമായ പ്രയത്നങ്ങളുണ്ട്; ജീവിയ്ക്കാനും കീഴടക്കാനുമുള്ള ഇച്ഛാശക്തി ജീവജാലങ്ങളിൽ സഹജമാണെന്നു നീഷേയും ഷോപ്പൻഹോവറും കണ്ടെത്തിയതുപോലെ, മനുഷ്യരിലും ഈ പ്രക്രിയ നടക്കുന്നുണ്ടെന്നു സ്പിനോസ നിരീക്ഷിയ്ക്കുന്നു. ഇക്കാര്യത്തിൽ പക്ഷേ തത്വചിന്തകർ ഒരിയ്ക്കലും വിയോജിയ്ക്കാറില്ല!

'സ്വയം നിർണയാവകാശമുള്ളിടത്തോളം സകല വസ്തുക്കളും തനതായ അവസ്ഥ തുടരുന്നതിനു നിർബന്ധം പിടിക്കുന്നു; അങ്ങനെ

സ്വന്തം അവസ്ഥ തുടർന്നുകൊണ്ടുപോകാൻ നടത്തുന്ന പ്രയത്നം, ആ വസ്തുവിന്റെ സത്തയല്ലാതെ മറ്റൊന്നുമല്ല'; വസ്തു നിലനിൽക്കുന്നതിനു പ്രേരകമാകുന്ന ശക്തിവിശേഷം, അതിന്റെ അസ്തിത്വത്തിന്റെ കാതലും സത്തയുമാണ്. ഓരോ ജന്മവാസനയും ഒരു വ്യക്തിത്വത്തെ (അല്ലെങ്കിൽ, നമ്മുടെ ആജന്മബ്രഹ്മചാരി കൂട്ടിച്ചേർക്കാൻ വിട്ടുപോയ ഒരു വംശത്തെ) സംരക്ഷിക്കുന്നതിനു പ്രകൃതി വികസിപ്പിച്ചെടുക്കുന്ന പ്രയോഗതന്ത്രങ്ങളാണ്. ജന്മവാസനയുടെ സാഫല്യവും നിരാസവുമാണു സുഖവും ദുഃഖവും; മോഹങ്ങളുടെ കാരണങ്ങളല്ല, പരിണാമങ്ങളാണവ; സുഖം പകരാൻ കഴിയുമെന്നതുകൊണ്ടല്ല, വസ്തുക്കളോടുള്ള മോഹമാണു നമ്മെ സുഖിപ്പിയ്ക്കാൻ അവയെ പ്രാപ്തരാക്കുന്നത്; അതു കൂടിയേ കഴിയൂ എന്നതുകൊണ്ടാണു നാമവയെ മോഹിക്കുന്നതും.

അതുകൊണ്ടു സ്വതന്ത്രമായ ഇച്ഛാശക്തി മനുഷ്യർക്കില്ലെന്നു വ്യക്തം; അതിജീവനത്തിന്റെ ആവശ്യകത വാസനകളെ നിർണയിക്കുന്നു, ജന്മവാസന മോഹങ്ങളെ കണ്ടെത്തുന്നു, മോഹങ്ങൾ ചിന്തകളേയും പ്രവൃത്തികളേയും സ്വാധീനിക്കുന്നു. 'സാഹചര്യങ്ങളുടെ ബാഹുല്യത്തിനനുസരിച്ചു വ്യത്യസ്തമായ മോഹങ്ങളല്ലാതെ മനസ്സിനു പ്രത്യേകമായൊരു തീരുമാനവുമില്ല. കേവലവും സ്വതന്ത്രവുമായ ഇച്ഛാശക്തി മനസ്സിനില്ല; സവിശേഷമായൊരു കാരണത്തെ പിന്തുടരുന്ന ഇച്ഛാശക്തിക്കു വിധേയമായാണു മനസ്സു പ്രവർത്തിക്കുന്നത്; പക്ഷേ, ആ കാരണം മറ്റൊന്നിനെ ആശ്രയിക്കുന്നു, അതങ്ങനെ അനന്തതയോളം നീണ്ടു പോകുകയും ചെയ്യുന്നു'. സ്വന്തം മോഹങ്ങളെക്കുറിച്ചു ബോധവാനായിരിക്കുകയും, ആ മോഹങ്ങളിലേക്കു നയിക്കുന്ന കാരണങ്ങളെക്കുറിച്ച് അജ്ഞരായിരിയ്ക്കുകയും ചെയ്യുന്നതുകൊണ്ടാണു മനുഷ്യർ സ്വയം സ്വതന്ത്രരാണെന്നു ചിന്തിയ്ക്കുന്നത്. മറ്റൊരു കൈയിൽനിന്നു പറന്നുയരുന്ന കല്ലിനു സ്വന്തം സഞ്ചാരപഥവും പതനസ്ഥലവും നിർണയിയ്ക്കാൻ കഴിയുമെന്ന വിതർക്കവാദത്തോടാണു സ്പിനോസ സ്വതന്ത്രമായ ഇച്ഛാശക്തിയെ താരതമ്യപ്പെടുത്തുന്നത്.

ക്ഷേത്രഗണിതത്തിലെ നിശ്ചിതനിയമങ്ങൾക്കു വിധേയമായാ

ണ മിക്ക മാനുഷികകൃത്യങ്ങളും നിർവഹിക്കപ്പെടുന്നത്; അതുകൊണ്ട് വസ്തുനിഷ്ഠമായ ഗണിതരൂപത്തിൽ മനുഷ്യമനഃശ്ശാസ്ത്രത്തെ നാം പഠിക്കേണ്ടിയിരിക്കുന്നു. 'രേഖകൾക്കും പ്രതലങ്ങൾക്കും വസ്തുക്കൾക്കും സമാനമായാണു ഞാൻ മനസ്സിനെ പരിഗണിക്കാൻ പോകുന്നത്. മനുഷ്യരുടെ വിവിധകൃത്യങ്ങളെക്കുറിച്ചു നിന്ദിക്കുകയോ ശപിക്കുകയോ വിലപിക്കുകയോ ചെയ്യാതെ മനഃപൂർവമായ ശ്രദ്ധയോടെ മനസ്സിലാക്കി ഉൾക്കൊള്ളാൻ മാത്രമാണു ഞാൻ ശ്രമിക്കുന്നത്. ഈ യൊരു കാഴ്ചപ്പാടിൽ തീവ്രമായ ആവേശങ്ങളെ ദുഷ്പ്രവണതകളായല്ല, മറിച്ച്, അന്തരീക്ഷത്തിൽ സംഭവിക്കുന്ന ചൂട്, തണുപ്പ്, കൊടുങ്കാറ്റ്, ഇടിമുഴക്കം തുടങ്ങിയ ഭാവഭേദങ്ങളായാണു ഞാൻ കാണുന്നത്'. 'ധാർമ്മികവിഷയങ്ങളിൽ ഒരു ചിന്തകൻ നടത്തിയ ഏറ്റവും മികച്ചതും സമ്പൂർണവുമായ പഠന'മെന്ന ഫ്രൗഡിന്റെ (Froude) പരാമർശത്തിനു കാരണം മനുഷ്യപ്രകൃതത്തെക്കുറിച്ചു സ്പിനോസ പുലർത്തിപ്പോന്ന പക്ഷപാതരഹിതമായ ഈ സമീപനമായിരുന്നു. ബെയ്‌ലിന്റെ വിശകലനവുമായി താരതമ്യത്തിനു നിൽക്കാതെ സ്പിനോസയെ വാനോളം പുകഴ്ത്തുകയാണു ടെയ്ൻ ചെയ്യുന്നത്; വാസനകളും വികാരങ്ങളും തമ്മിലുള്ള ബന്ധത്തെക്കുറിച്ചു ജോഹനസ് മില്ലർ എഴുതി: 'അഭിനിവേശങ്ങളുടെ പാരസ്പര്യത്തിൽ ചോദ്യം ചെയ്യാനാവാത്ത ആധികാരികതയോടെ സ്പിനോസ ആവിഷ്ക്കരിക്കുന്ന ഉദാത്തമായ വ്യാഖ്യാനം മറ്റൊരാൾക്കും നൽകാനാവില്ല'; അക്കാലത്തെ പ്രസിദ്ധനായ ആ ഭിഷഗ്വരൻ, അകൃത്രിമമായ വിനയത്തോടെ, നീതിശാസ്ത്രത്തിന്റെ മൂന്നാം ഭാഗത്തിൽനിന്നു ദീർഘമായൊരു ഭാഗം ഉദ്ധരിച്ചു ചേർക്കുന്നുണ്ട്. അവസാനം, മനുഷ്യസ്വഭാവത്തെക്കുറിച്ചുള്ള വിശദമായൊരു വിശകലനത്തിലൂടെയാണു സ്പിനോസ, അടിസ്ഥാനപരമായ പ്രശ്നങ്ങളിലേക്കു കടന്നുചെല്ലുന്നത്.

**4.4.3. വിവേകവും ധാർമ്മികതയും :** ധർമ്മശാസ്ത്രത്തിനു മൂന്നു പദ്ധതികളാണുള്ളത്; മാതൃകാപരമായ സദാചാരജീവിതം നയിക്കുന്നതിനു മൂന്നു മാർഗങ്ങളും. ഒന്നാമത്തേതു ബുദ്ധനും യേശുവും സ്വീകരിച്ച വഴിയാണ്; സ്ത്രൈണഗുണങ്ങൾക്ക് ഊന്നൽ നൽകി സകല മനു

ഷ്യരേയും സമഭാവേന പരിഗണിച്ച്, തിന്മയെ നന്മകൊണ്ടു തടുക്കാൻ ശ്രമിച്ച്, നന്മയെ സ്നേഹമായി കണ്ട്, രാഷ്ട്രീയവിശ്വാസങ്ങളിൽ അപരിമിതമായ ജനാധിപത്യത്തോടു മമത പുലർത്തുന്നതാണ്, ആ രീതി. മാക്കിയവെല്ലിയും നീഷേയും ഉയർത്തിപ്പിടിക്കുന്ന ധർമ്മശാസ്ത്രമാണു രണ്ടാമത്തേത്; പൌരുഷത്തിനു പരിഗണനനൽകി, മനുഷ്യരുടെ അസമത്വത്തെ അംഗീകരിച്ച്, ആക്രമണവും ആധിപത്യവും കാഴ്ചവെക്കുന്ന സാഹസികതകൾ ആസ്വദിച്ച്, നന്മയെ അധികാരമായി കാണുന്ന ആ രീതി രാഷ്ട്രീയത്തിൽ പരമ്പരാഗതമായ പ്രഭുത്വവാഴ്ചയോടാണു ചേർന്നുനിൽക്കുന്നത്. സോക്രട്ടീസും പ്ലേറ്റോയും അരിസ്റ്റോട്ടിലും മുന്നോട്ടുവെച്ച നൈതികസങ്കൽപ്പമാണു മൂന്നാമത്തേത്. സ്ത്രൈണതയ്ക്കും പൗരുഷത്തിനും പ്രത്യേകമായ സ്ഥാനം നിഷേധിച്ച്, സ്നേഹത്തിനോ അധികാരത്തിനോ പ്രാധാന്യം നൽകേണ്ടതെന്ന നിർണയാവകാശം പക്വമതികൾക്കു മാത്രമായി നീക്കിവെച്ച്, നന്മയെ വിവേകമായി കണ്ട്, രാഷ്ട്രീയത്തിൽ ജനാധിപത്യവും പ്രഭുത്വഭരണവും കൈകോർക്കണമെന്ന വാദത്തിന് അവർ പ്രാധാന്യം നൽകി. വ്യക്തമായ വൈരുദ്ധ്യം പുലർത്തുന്ന ഈ ചിന്തകളൊന്നാകെ സമന്വയിപ്പിച്ച്, ആധുനികതത്വചിന്തയുടെ സ്വരലയാത്മകമായൊരു ധര് മ്മസംഹിതക്കു രൂപം നൽകാൻ കഴിഞ്ഞതാണു സ്പിനോസയുടെ സവിശേഷമായ സംഭാവന.

സന്തോഷകരമായ അവസ്ഥയെ ജീവിതലക്ഷ്യമായി അവരോധിച്ചാണു സ്പിനോസ തുടങ്ങുന്നത്; സന്തോഷാവസ്ഥയെ സുഖത്തിന്റെ സാന്നിദ്ധ്യവും ദുഃഖത്തിന്റെ അഭാവവുമെന്നു വളരെ ലളിതമായി അദ്ദേഹം നിർവചിക്കുന്നു. പക്ഷേ കേവലമായ സ്ഥാനാന്തരങ്ങളുടെ അവസ്ഥാവിശേഷമല്ല, സുഖവും ദുഃഖവും. 'പൂർണതയുടെ, അഥവാ സഫലമായ സംതൃപ്തിയുടെ, കുറഞ്ഞ അവസ്ഥയിൽനിന്നു കൂടിയ അവസ്ഥയിലേക്കുള്ള പ്രയാണമാണു മനുഷ്യന്റെ സുഖം. ശക്തി വർദ്ധിക്കുമ്പോഴുള്ള ആഹ്ലാദമാണതിന്റെ കാതൽ. അതുപോലെ പൂർണതയുടെ ഉയർന്ന അവസ്ഥയിൽനിന്നു താഴോട്ടുള്ള പതനമാണു മനുഷ്യനു ദുഃ

ഖമുണ്ടാക്കുന്നത്. സുഖത്തിനൊരിക്കലും പൂർണത വരിക്കാനാവില്ല; അതാണ ഞാൻ പ്രയാണമെന്ന പറയുന്നത്; ഒരാൾ പൂർണതയിലാണ ജനിക്കുന്നതെങ്കിൽ, സുഖവും വികാരവും ഉൾക്കൊള്ളാൻ കഴിയാത്ത ശുദ്ധശൂന്യതിലേക്ക മാത്രമേ അയാൾക്ക പോകാൻ കഴിയൂ! ആ വിപരീതാവസ്ഥ സങ്കൽപ്പിക്കാൻപോലും നമുക്കാവില്ല'. ശക്തിയും പൂർണതയും കേന്ദ്രമാകുന്ന ചലനങ്ങളാണ വികാരങ്ങൾ; അഭിനിവേശങ്ങൾ, അവയ്ക്ക ചുറ്റമുള്ള ഇടവഴികളും.

'പ്രവൃത്തി ചെയ്യാനുള്ള കഴിവു കൂട്ടുകയും കുറയ്ക്കുകയും തടയുകയും സഹായിയ്ക്കുകയും ചെയ്യു ശരീരത്തിനും പ്രേരകാശയങ്ങൾക്കും സംഭവിക്കുന്ന രൂപാന്തരങ്ങളാണ വികാരംകൊണ്ടു ഞാനർത്ഥമാക്കുന്നത്'. (ജയിംസിനും ലാൻഗേക്കും പൊതുവേ അവകാശപ്പെട്ടതാണ വൈകാരികതയുടെ ഈ സിദ്ധാന്തമെങ്കിലും, അവരേക്കാൾ കൃത്യതയോടെ, പ്രൊഫസ്സർ കാനണിന്റെ കണ്ടെത്തലുകളോടു സമാനത പുലർത്തുന്ന വിധത്തിലാണ് ഈ ചിന്താഗതി ഇവിടെ അവതരിക്കപ്പെടുന്നത്.) വികാരം മൂലം ശക്തി കൂടുകയോ കുറയുകയോ ചെയ്യുന്നതിനനുസരിച്ചാണ തെറ്റും ശരിയും വ്യാഖ്യാനിക്കപ്പെടുന്നത്. 'അതാണ നന്മയും ശക്തിയുംകൊണ്ടു ഞാനർത്ഥമാക്കുന്നത്'; നന്മ, പ്രവൃത്തി ചെയ്യാനുള്ള ശക്തിയോ, അതല്ലെങ്കിൽ കഴിവിന്റെ സവിശേഷരൂപമോ ആണ്'. മറ്റൊരാളുടെ നന്മയ്ക്കുവേണ്ടി ആത്മപരിത്യാഗം ചെയ്യാൻ സ്പിനോസ ഉപദേശിക്കുന്നില്ല; അക്കാര്യത്തിൽ പ്രകൃതിയേക്കാൾ ഉദാരമതിയാണ് അദ്ദേഹം. ജന്മവാസനകളിൽ പ്രധാനമായ ആത്മസംരക്ഷണത്തിന്റെ അനിവാര്യതയാണ് അഹംഭാവമെന്ന് അദ്ദേഹം കരുതുന്നു; 'കുറേക്കൂടി നല്ലതു നേടാമെന്ന പ്രതീക്ഷയില്ലെങ്കിൽ, നല്ല വിധികൾക്ക പിറകെ ആരും പോകാൻ സാദ്ധ്യതയില്ല. പ്രകൃതിവിരുദ്ധമായ യാതൊന്നും യുക്തി ആവശ്യപ്പെടാത്തതുകൊണ്ട്, ഓരോരുത്തരും അവനവനെ സ്നേഹിക്കുകയും, തനിക്കാവശ്യമുള്ളതു തേടുകയും, പൂർണതയുടെ ഉയർന്ന അവസ്ഥയിലേക്ക നയിക്കുന്ന ഉപാധികളോടു മോഹം വെച്ചു പുലർത്തുകയും ചെയ്യുന്നതിൽ തെറ്റില്ല; അതുപോലെ, ഓരോ മനുഷ്യനും സ്വന്തം അസ്തിത്വം സംര

ക്ഷിക്കുന്നതിനു പരിശ്രമിക്കുകയും വേണം'. അങ്ങനെ ജീവിതത്തിൽ നിസ്വാർത്ഥതയും സ്വാഭാവികനന്മയും ശീലിച്ചുപോരുന്ന ആദർശവാദികളായ പരിഷ്ക്കർത്താക്കളെപ്പോലെയോ, സ്വാർത്ഥതയും സഹജമായ കൗശലങ്ങളും അഭിമാനമായി കൊണ്ടുനടക്കുന്ന യാഥാസ്ഥിതികരെപ്പോലെയോ അല്ല, മറിച്ച് മനുഷ്യന്റെ അനിവാര്യതയായ അഹംഭാവത്തെ ആധാരമാക്കിയാണു സ്വന്തം നൈതികസിദ്ധാന്തങ്ങൾ സ്പിനോസ മെനയുന്നത്. മനുഷ്യനെ ദുർബലനാക്കുന്ന ധർമ്മനീതി വിലകെട്ടതാണ്; 'നന്മയുടെ അടിസ്ഥാനം, മനുഷ്യന്റെ അസ്തിത്വം സംരക്ഷിയ്ക്കാനുള്ള പ്രയത്നമല്ലാതെ മറ്റൊന്നുമല്ല; അങ്ങനെ ചെയ്യാൻ കഴിയുന്നതാണു സത്യത്തിൽ അയാളുടെ സന്തോഷം'.

നീഷേയെപ്പോലെ, സ്പിനോസക്കും വിനയഭാവത്തോടു തീരെ മതിപ്പില്ല; കൗശലക്കാരന്റെ വ്യാജവേഷമല്ലെങ്കിൽ അടിമയുടെ സങ്കോചഭാവമാണു വിനയം; ശക്തിയുടെ അഭാവമാണതു കാണിക്കുന്നത്; ശക്തിയുടെ രൂപഭേദങ്ങൾ മാത്രമാണു സ്പിനോസയുടെ നന്മ. അതുപോലെ പശ്ചാത്താപം ഗുണത്തേക്കാൾ ന്യൂനതയായാണു സ്-പിനോസ കാണുന്നത്: 'പശ്ചാത്തപിയ്ക്കുന്നവൻ രണ്ടിരട്ടി പരവശനായിരിയ്ക്കും'. 'അത്യപൂർവമായ യഥാർത്ഥവിനയത്തെ വിചാരണ ചെയ്യാൻ നീഷേയെപ്പോലെ അദ്ദേഹം അധികസമയം പാഴാക്കുന്നില്ല; സിസറോ പറയുന്നതുപോലെ, വിനയത്തെ വാഴ്ത്തുന്ന ചിന്തകർ പോലും പുസ്തകത്തിന്റെ പുറംചട്ടയിൽ തിളക്കത്തോടെ സ്വന്തം പേരെഴുതി വെക്കുന്നതിനു മടിക്കാറില്ല. (ബോധപൂർവമായ ഗുണങ്ങളോരോന്നും രഹസ്യമായൊരു ദോഷത്തെ മറച്ചു വെക്കാനുള്ള പരിശ്രമമാണെന്ന മനശ്ശാസ്ത്രജ്ഞരുടെ ഇഷ്ടസിദ്ധാന്തം ഒരു വാക്യത്തിലൊതുക്കി) 'ആത്മനിന്ദകൻ അഭിമാനിയായൊരു മനുഷ്യനാണെ'ന്നു സ്പിനോസ പറയുന്നു. വിനയത്തോടു പ്രതിപത്തി കാണിക്കാത്ത സ്പിനോസ താഴ്മയെ അഭിനന്ദിക്കുകയും, പ്രവൃത്തികളിൽ 'ചേരുംപടി ചേർക്കാനാവാത്ത' പ്രതാപത്തെ വിമർശിയ്ക്കുകയും ചെയ്യുന്നുണ്ട്. മറ്റുള്ളവർക്കെപ്പോഴും അലോസരം സൃഷ്ടിക്കുന്ന ഭാവമാണു പൊങ്ങ

ച്ചം: 'സ്വന്തം മഹദ്കൃത്യങ്ങളും മറ്റുള്ളവരുടെ ഹീനകൃത്യങ്ങളുമല്ലാതെ മറ്റൊന്നും പൊങ്ങച്ചക്കാർ പറയാറില്ല'; ആ വീരഗാഥകൾ കേട്ടു കോട്ടുവായിടുന്നവരുമായി കൂട്ടുകൂടുന്നതിൽ അവരാഹ്ലാദം കാണുന്നു; 'മുഖസ്തുതിയിൽ മയങ്ങുന്ന ആ അഭിമാനികൾ അവസാനം, സ്തുതിപാഠകരുടെ വലയിൽ ബന്ധനസ്ഥരാവുകയും ചെയ്യും.

സൗമ്യനായ ഈ ചിന്തകൻ ഇതുവരെ പറഞ്ഞ വീരരസപ്രധാനമായ ധർമ്മനീതിക്കു പകരം അടുത്ത ഭാഗത്തു കുറേക്കൂടി മൃദുവായൊരു സമീപനമാണു സ്വീകരിക്കുന്നത്. മനുഷ്യരെ പരസ്പരം തമ്മിലകറ്റുന്ന പകയും പ്രതികാരവും അസൂയയും വൈരാഗ്യവും അടിയ്ക്കടി വർദ്ധിക്കുന്നതിൽ അത്ഭുതപ്പെടുന്നുണ്ട്, അദ്ദേഹം; സാമൂഹ്യമായ അസ്വസ്ഥതകൾ പരിഹരിക്കാൻ ഇത്തരം വികാരങ്ങൾ നിശ്ശേഷം തുടച്ചുമാറ്റുകയല്ലാതെ മറ്റൊരു വഴിയുമില്ലെന്ന് അദ്ദേഹം കരുതുന്നു: വിദ്വേഷം ചിലപ്പോൾ സ്നേഹപാരമ്യത്തിൽ തുളുമ്പുന്ന ഒരു വികാരമാകാം; അതിനെ വിദ്വേഷംകൊണ്ടു നേരിടുന്നതിനേക്കാൾ സ്നേഹംകൊണ്ടു മറി കടക്കുന്നതാണെളുപ്പം; ഇക്കാര്യം ലളിതമായി ഉദാഹരിക്കാമെന്നും അദ്ദേഹം പറയുന്നുണ്ട്. തിരിച്ചടി ലഭിക്കുമെന്ന ഉൽക്കണ്ഠയിലാണു വിദ്വേഷം വളരുന്നത്; അതേ സമയം, സ്നേഹം സ്നേഹത്തെമാത്രം വളർത്തുന്നതുകൊണ്ട്, താൻ വെറുക്കുന്നവർ തന്നെ സ്നേഹിക്കുമെന്നു വിശ്വസിക്കേണ്ടിവരുന്ന ഒരാൾക്കു സ്നേഹവും വിദ്വേഷവും കലർന്ന വിരുദ്ധവികാരങ്ങൾക്കു വിധേയനാകുമ്പോൾ സ്വന്തം വിദ്വേഷത്തിനു സ്വയമേവ ശക്തിക്ഷയം സംഭവിയ്ക്കുന്നുണ്ട്. മറ്റൊരാളെ വെറുക്കുമ്പോൾ സ്വന്തം ഭയവും അപകർഷതാബോധവും അംഗീകരിയ്ക്കുകയാണു നാം ചെയ്യുന്നത്; എതിർത്തുതോൽപ്പിക്കാൻ കഴിയുമെന്ന് ഉത്തമബോദ്ധ്യമുള്ള ശത്രുവിനെ നാമൊരിക്കലും വെറുക്കാറില്ല. 'വിദ്വേഷത്തെ അതേപടി നേരിടാൻ ശ്രമിക്കുന്നവരുടെ ജീവിതം നരകതുല്യമായിരിക്കും; പക്ഷേ, വിദ്വേഷത്തെ സ്നേഹത്തിന്റെ മാർഗത്തിലൂടെ തള്ളിയകറ്റാൻ ശ്രമിക്കുമ്പോൾ ആനന്ദവും ആത്മവിശ്വാസവുമാണു ലഭിക്കുന്നത്; ഭാഗ്യത്തിന്റെ സഹായമില്ലാതെതന്നെ, ഒരാളെ തടുക്കുന്ന അതേ ബലത്തോടെ പലരേയും പ്രതിരോധിക്കാൻ അവ

ർക്കു കഴിയും; കീഴടക്കപ്പെടുന്നവർ ആഹ്ലാദത്തോടെ അവർക്കു വഴ ങ്ങിക്കൊടുക്കും; മനസ്സു കീഴടക്കേണ്ടത് ആയുധംകൊണ്ടല്ല, ആത്മാ വിന്റെ മഹത്വംകൊണ്ടാണ്". ഇവിടെ സ്പിനോസ, ഗലീലിമലനിര കളിലെ പ്രകാശം സ്വയം ദർശിക്കുന്നതായി നമുക്കു തോന്നും.

പക്ഷേ, സ്പിനോസ ഉയർത്തിപ്പിടിയ്ക്കുന്ന നൈതികതയുടെ സാ രം ക്രിസ്തീയതയേക്കാൾ ഗ്രീക്കുസംസ്കാരവുമായാണു ചേർന്നുനിൽ ക്കുന്നത്. 'സ്വയം മനസ്സിലാക്കാനുള്ള സന്നദ്ധതയാണു നന്മയുടെ അ നുപേക്ഷണീയമായ ആദ്യത്തെ ആധാരം', ഇതിനേക്കാൾ ലളിതവും പരിപൂർണവുമായ മറ്റൊരു സോക്രട്ടീസ്ചിന്തയില്ല. 'ചുഴലിക്കാറ്റിൽ പ്പെട്ടതുപോലെ, ബാഹ്യവിഷയങ്ങളിൽ കിടന്നുഴലുന്ന നാമെപ്പോഴും ബോധമില്ലാതെ വിധിനിയോഗങ്ങൾക്കു വഴങ്ങി അങ്ങോട്ടുമിങ്ങോ ട്ടും ചാഞ്ചാടുന്നു'. ഏറ്റവും ആവേശഭരിതമായ നിമിഷങ്ങളാണ് ഏറ്റ- വും സന്തോഷം പകരുന്നതെന്നു നാം കരുതുന്നു; പക്ഷേ, സഹജമാ യ ആവേശത്തിന്റേയോ വികാരത്തിന്റേയോ കുത്തൊഴുക്കിൽപ്പെട്ടു ധ്രുതഗതിയിലുള്ള ചില തീരുമാനങ്ങളെടുക്കുന്ന നിമിഷങ്ങളിലാണു യഥാർത്ഥത്തിൽ നാമേറ്റവും നിഷ്ക്രിയരാകുന്നത്; കുലങ്കഷമായ വി ചാരങ്ങൾക്കു വിധേയമാക്കുന്നില്ലെങ്കിൽ അവസ്ഥാഭേദങ്ങളുടെ ഭാഗി കമായൊരു കാഴ്ചപ്പാടുമാത്രമേ നമുക്കു ലഭ്യമാകൂ. ആവേശം 'അപ ര്യാപ്തമായൊരു ആശയ'മാണ്; പ്രശ്നത്തിന്റെ മർമ്മപ്രധാനമായ ഓ രോ അംശവും ജന്മാർജ്ജിതവും സ്വയാർജ്ജിതവുമായ തത്തുല്യഭാ വങ്ങൾ സ്വീകരിച്ചു പുറത്തുവരുന്ന പ്രതികരണമാണു വിചാരങ്ങൾ; അതുകൊണ്ടാണു പ്രതികരണങ്ങൾ സ്വയംപര്യാപ്തവും ആശയങ്ങൾ അപര്യാപ്തവുമായിത്തീരുന്നത്. നിർണായകസ്വാധീനം ചെലുത്താൻ കഴിയുന്ന ഊർജ്ജസ്രോതസ്സുകളാണെങ്കിലും ജന്മവാസനകൾ ജീവി തത്തിന്റെ മാർഗദർശകങ്ങളെന്ന നിലയ്ക്കു തീർത്തും അപകടകാരിക ളാണ്; ജന്മവാസനകളുടെ വ്യത്യസ്തമായ വ്യക്തിഗതഭാവങ്ങൾ, സമ ഗ്രമായ വ്യക്തിത്വത്തിന്റെ നന്മയും സ്വസ്ഥതയും കണക്കാക്കാതെ, സ്വന്തം ലക്ഷ്യസാക്ഷാത്ക്കാരത്തിനായി യത്നിക്കുന്നു. അനിയന്ത്രി

തമായ അത്യാഗ്രഹവും അധികാരമോഹവും മത്സരബുദ്ധിയും മൂലം, തങ്ങളെ കീഴടക്കിയ വാസനകളുടെ തടവുപുള്ളികളായി മാറി ദുരന്ത ങ്ങളേറ്റുവാങ്ങിയ നിരവധി ഉദാഹരണങ്ങൾ നമ്മുടെ മുമ്പിലുണ്ട്. 'ശ രീരത്തിന്റെ അവയവങ്ങളുമായി ബന്ധപ്പെട്ടവയാണ് നമ്മെ വേട്ടയാ ടുന്ന വികാരങ്ങൾ; അത്തരം അവയവങ്ങൾ ഉത്തേജിതമായി മറ്റു വി കാരങ്ങളെ തള്ളി മാറ്റി മനസ്സിനെ കീഴടക്കാൻപോലും സാദ്ധ്യതയു ണ്ട്. പക്ഷേ, 'ശരീരത്തിന്റെ ഒരവയവവുമായി ബന്ധപ്പെട്ട വികാരഭേ ദങ്ങൾ മനുഷ്യനിൽ ഒരു പരിവർത്തനവും സൃഷ്ടിക്കാൻ പര്യാപ്തമല്ല'. സ്വയംപര്യാപ്തതക്കു നാം സ്വയം സമ്പൂർണരായേ തീരൂ!

ഇതെല്ലാം, തീർച്ചയായും, വിചാരവികാരങ്ങൾ തമ്മിൽ വളരെ ക്കാലമായി നടന്നുപോരുന്ന വ്യത്യസ്തങ്ങളായ ദാർശനികവീക്ഷണ ങ്ങളല്ലാതെ മറ്റൊന്നുമല്ല; പക്ഷേ, സോക്രട്ടീസിനും സെനോയ്ക്കുമുപരി ചില നിർണായകവിഷയങ്ങൾ സ്പിനോസ കൂട്ടിച്ചേർക്കുന്നുണ്ട്. യു ക്തിരഹിതമായ വികാരം അന്ധമാണെന്നും ആവേശരഹിതമായ ചിന്ത ജഡതയാണെന്നും അദ്ദേഹത്തിനറിയാം. 'പ്രബലവും വിരുദ്ധ വുമായ മറ്റൊന്നുകൊണ്ടല്ലാതെ ഒരു വികാരത്തേയും തടയാനാവില്ല'. രണ്ടു വികാരങ്ങൾ തമ്മിലുള്ള മത്സരത്തിൽ സഹജബലംകൊണ്ടു വിജയം നേടുന്ന വികാരത്തെ എതിർക്കുന്നതിനുപകരം, സമഗ്രമായ ഒരു വീക്ഷണത്തിൽനിന്നു യുക്തിബദ്ധമായ വികാരത്തിന്റെ വശം ചേർന്നുനിന്നു യുക്തിരഹിതമായവയെ നിഷേധിക്കുകയാണദ്ദേഹം ചെയ്യുന്നത്. വികാരങ്ങളുടെ തീക്ഷ്ണതയില്ലാത്ത ചിന്തകളോ, ചിന്തയു ടെ തെളിമയില്ലാത്ത വികാരങ്ങളോ ആശാസ്യമല്ല. 'വ്യക്തവും വ്യതി രിക്തവുമായ ഒരാശയം രൂപപ്പെട്ടുകഴിയുന്നതോടെ വികാരം, വികാര മല്ലാതാകുന്നു; അനുരൂപമായ ആശയങ്ങളുടെ എണ്ണത്തിനനുസരിച്ചാ ണു മനസ്സു സ്വയം വഴങ്ങിക്കൊടുക്കുന്നത്; അവയിൽനിന്നുള്ള അഭി രുചികൾമാത്രമേ ആവേശങ്ങളായി മാറുകയുള്ളൂ; അനുരൂപമായ ആ ശയത്തിൽനിന്നു ജനിയ്ക്കുന്ന അവ മിക്കവാറും ധർമ്മത്തോടു ചേർന്നു നിൽക്കുകയും ചെയ്യും'; വിവേകപൂർണമായ ഇടപെടലുകൾ, അതായ തു സമഗ്രമായ പ്രതികരണങ്ങളെല്ലാം, ധാർമ്മികവൃത്തികളായിരി

ക്കും; വിവേകബുദ്ധിയല്ലാതെ മറ്റൊരു ധർമ്മത്തിനും പ്രസക്തിയില്ല.

സ്വന്തം ആദ്ധ്യാത്മികചിന്തയിൽനിന്നാണ സ്പിനോസയുടെ ധർമ്മനീതി രൂപപ്പെടുന്നത്; വസ്തുക്കളുടെ അവ്യവസ്ഥിതമായ ഭൗതികലോകത്തു മറഞ്ഞു കിടക്കുന്ന നിയമങ്ങൾ യുക്തിയിലൂടെ വെളിവാക്കാൻ കഴിഞ്ഞതുപോലെ, മോഹത്തിന്റെ ദൂഷിതവലയത്തിൽ കുടുങ്ങിയ ആശയലോകത്തു സുഘടിതമായ ചില നടപടിക്രമങ്ങളും അദ്ദേഹം സ്ഥാപിക്കുന്നുണ്ട്; സമഗ്രവും സനാതനവുമായ വീക്ഷണങ്ങൾക്കു യോജിച്ച ക്രിയകളും ധാരണകളും സൃഷ്ടിക്കുന്നതിനു ഭൗതികലോകത്തു കാഴ്ചക്കാണ പ്രാധാന്യമെങ്കിൽ ആശയലോകത്തു കർമ്മത്തിനാണ മുൻഗണന. വീണ്ടുവിചാരമില്ലാത്ത തൽക്ഷണപ്രതികരണങ്ങൾ അപ്രസക്തമായ വർത്തമാനകാലചേഷ്ടകളുടെ വിദൂരഫലങ്ങൾ, സമൃദ്ധമായ ഭാവനയുപയോഗിച്ചു ബോധതലത്തിലേക്കു സംക്രമിപ്പിച്ചുകൊണ്ടാണ ചിന്തകൾ മുന്നേറുന്നത്; ഭാവനയെന്നു നാം വിളിക്കുന്ന ഓർമ്മയുടെ ആ ദൂരക്കാഴ്ചകളുമായി താരതമ്യപ്പെടുത്തുമ്പോൾ, വർത്തമാനാനുഭവങ്ങൾക്കു ലഭിക്കുന്ന ചാരുതയാണ വാസ്തവത്തിൽ വിവേകപൂർണമായ പെരുമാറ്റത്തിനു തടസ്സമായി നിൽക്കുന്ന ഒരേയൊരു സംഗതി. ഒരു വസ്തുവിനെക്കുറിച്ചു മനസ്സിനു ബോധം വരുന്നതു യുക്തിയുടെ നിർദ്ദേശാനുസരണമായിരിക്കുമ്പോൾ സ്വാഭാവികമായും അതിലൂടെ ഉണർന്നുവരുന്ന ആശയം ഭൂതഭാവിവർത്തമാനകാലങ്ങളിലേക്കു വ്യാപിച്ചു നിൽക്കും'. അപ്പോൾ, യുക്തിയും ഭാവനയുമുപയോഗിച്ച് അനുഭവങ്ങളെ പ്രവചനങ്ങളാക്കി, ഭൂതകാലത്തിന്റെ അടിമകളല്ലാതെ, ഭാവിയുടെ സ്രഷ്ടാക്കളായി നാം ഉയരുന്നു.

അങ്ങനെയാണ മനുഷ്യസാദ്ധ്യമായ സ്വാതന്ത്ര്യം നാം നേടിയെടുക്കുന്നത്. മനുഷ്യരെ സംബന്ധിച്ച് ആവേശത്തിന്റെ നിസ്സംഗാവസ്ഥ 'അടിമത്ത'വും യുക്തിയുടെ സക്രിയാവസ്ഥ 'മോചന'വുമാണ്. കാരണനിയമത്തിൽനിന്നല്ല, ഭാഗികമായ ആവേശത്തിൽനിന്നോ ആകസ്മികമായ ഉത്തേജനത്തിൽനിന്നോ ലഭിക്കുന്ന സ്വാതന്ത്ര്യമാണത്; ജന്മാവേശത്തിൽ നിന്നല്ല, മറിച്ച് അപൂർണമായ ആവേശ

ത്തിൽനിന്നുള്ള സ്വാതന്ത്ര്യമാണത്. അറിവ് പൂർണമാണെങ്കിൽ മാത്രമേ നമുക്കു ശരിയായ സ്വാതന്ത്ര്യം ലഭിക്കൂ'. സാമൂഹ്യനീതിയും സുഖസൗകര്യങ്ങളും വിധിക്കുന്ന വിലക്കുകളിൽനിന്നു മാത്രമല്ല, വാസനകളുടെ വ്യക്തിഭാവങ്ങളിൽ നിന്നുകൂടി മുക്തനാകാൻ കഴിഞ്ഞാലേ നമുക്കൊരു അതിമാനുഷനാകാൻ കഴിയൂ. ആ പൂർണതയും സമഗ്രതയും നേടിക്കഴിഞ്ഞാൽ വിവേകിയായ മനുഷ്യന്റെ സമചിത്തത നമുക്കു സ്വയമേവ കൈവരും; അതൊരിക്കലും അരിസ്റ്റോട്ടിലിന്റെ ആദർശപുരുഷൻ ആഗ്രഹിക്കുന്ന പ്രഭുത്വപരമായ ആത്മസംതൃപ്തിയോ, നീഷേ ഉയർത്തിപ്പിടിക്കുന്ന ധാർഷ്ട്യം നിറഞ്ഞ വരേണ്യബോധമോ അല്ല, അതിലേറെ സഹവർത്തിസ്വഭാവമുള്ള മനസ്സമാധാനമാണ്. 'വിവേകമതികൾ, അതായതു തങ്ങൾക്കാവശ്യമുള്ളതു യുക്തിയുടെ സഹായത്തോടെ നേടാൻ യത്നിക്കുന്നവർ, യാതൊന്നിനുവേണ്ടിയും സ്വാർത്ഥപരമായ മോഹങ്ങൾ വെച്ചുപുലർത്തുകയില്ല. മനുഷ്യരാശിയെ കാൽക്കീഴിലമർത്തുന്നതല്ല, അവ്യക്തമായ ആഗ്രഹങ്ങളുടെ വ്യർത്ഥതകൾക്കും വിഭാഗീയതകൾക്കുമതീതമായി നിന്നു സ്വന്തം ആത്മാവിനെ നിയന്ത്രിക്കാൻ കഴിയുന്നതാണു യഥാർത്ഥമഹത്വം.

സ്വതന്ത്രമായ ഇച്ഛാശക്തിയെന്നു പൊതുവേ വ്യവഹരിക്കുന്നതിനേക്കാൾ ഉദാത്തമായൊരു സ്വാതന്ത്ര്യമാണു സ്പിനോസ സങ്കൽപ്പിക്കുന്നത്. 'സ്വാതന്ത്ര്യം' ഇല്ലാത്തതുകൊണ്ടുമാത്രം സ്വന്തം ജീവിതരീതിയോടും പെരുമാറ്റങ്ങളോടും ധാർമ്മികമായ ഉത്തരവാദിത്വമില്ലെന്ന് ആർക്കും പറയാനാവില്ല. മനുഷ്യരുടെ ഓരോ പ്രവൃത്തിക്കും അടിസ്ഥാനമായി നിൽക്കുന്നതു പാരമ്പര്യമായതുകൊണ്ട് ഇത്തരം ആശകളും ആശങ്കകളും ഫലപ്രദമായി ഉപയോഗിച്ചു നല്ല പൗരന്മാരെ വളർത്തിയെടുക്കാനും അതുവഴി സമൂഹത്തിന്റെ നിലനിൽപ്പും സുരക്ഷിതത്വവും ഉറപ്പുവരുത്താനും നമുക്കു കഴിയും. നിശ്ചിതത്വസിദ്ധാന്തത്തെ (Determinism) അംഗീകരിക്കുന്നവയാണു മിക്ക വിദ്യാഭ്യാസപദ്ധതികളും; സാമൂഹ്യമര്യാദകളുടെ കാര്യത്തിൽ നിർണായകമായ വിലക്കുകളുടെ ഒരു പ്രവാഹംതന്നെ അതുവഴി യുവമനസ്സിലേക്കു കടന്നുചെല്ലുന്നുണ്ട്. 'അനിവാര്യതയുടെ പേരിൽ പാപങ്ങളെ പിന്തുട

രുന്ന തിന്മയെ നാം ഭയക്കേണ്ടതില്ല; പ്രവൃത്തികളുടെ പ്രേരകശക്തി എപ്പോഴും ആശകളും ആശങ്കകളുമായിത്തന്നെ തുടരുന്നു; നിയമങ്ങൾക്കു നാം വില കൽപ്പിക്കാറില്ലെന്ന അവകാശവാദംകൂടി അപ്പോൾ തെറ്റാണെന്നു വരുന്നു'. നേരേ മറിച്ച്, നിശ്ചിതത്വസിദ്ധാന്തം കുറേക്കൂടി ഉയർന്ന ധാർമ്മികമായൊരു ജീവിതമാണു നമ്മെ പഠിപ്പിക്കുന്നത്: മറ്റുള്ളവരെ വെറുക്കരുതെന്നും ആരോടും കലഹിക്കരുതെന്നും ആ ജീവിതശൈലി ഉദാഹരിക്കുന്നുണ്ട്; സത്യത്തിൽ തീർത്തും 'നിരപരാധി'കളാണു മനുഷ്യർ; ദുരാത്മാക്കളെ വിദ്വേഷരഹിതമായാണു നാം ശിക്ഷിക്കുന്നത്; എന്താണു ചെയ്യുന്നതെന്നു സ്വയം അറിയാൻ വയ്യാത്തതു കൊണ്ടാണു നാമവർക്കു മാപ്പുകൊടുക്കുന്നത്.

സർവോപരി, ഭാഗ്യനിർഭാഗ്യങ്ങളെ സമചിത്തതയോടെ സ്വീകരിക്കാൻ നിശ്ചിതത്വസിദ്ധാന്തം നമ്മെ പ്രാപ്തരാക്കുന്നു; ദൈവനിശ്ചയമനുസരിച്ചാണു സകലതും നടക്കുന്നതെന്നു നാമെപ്പോഴും സ്വയമോർക്കുന്നു. പ്രകൃതിനിയമങ്ങളെ സന്തോഷത്തോടെ സ്വീകരിക്കുകയും, അതിന്റെ പരിമിതികളിൽ ആത്മസംതൃപ്തി കണ്ടെത്തുകയും ചെയ്യുന്നു; ഒരുപക്ഷേ, 'ബുദ്ധിപരമായ ദൈവസ്നേഹം'പോലും അതു നമ്മെ പഠിപ്പിക്കുന്നുണ്ട്. എല്ലാം മുൻകൂട്ടി നിശ്ചയിക്കപ്പെടുമ്പോൾ വെറുതെ പ്രതിഷേധിക്കാമെന്നല്ലാതെ ആർക്കും പരാതി പറയാനാവില്ല; 'ദുരന്തങ്ങൾ അനന്തതയുടെ അനന്തരഫലങ്ങളാണെന്നു മനസ്സിലാകുമ്പോൾ' ലഭിക്കാതെ പോയ അവസരങ്ങൾ ആ സമഗ്രസംവിധാനത്തിൽ നിസ്സാരങ്ങളായിരുന്നെന്നു നമുക്കു ബോദ്ധ്യപ്പെടും; പ്രപഞ്ചത്തിന്റെ അതുല്യമായ ശിൽപ്പവൈഭവത്തിലും അനന്തമായ ക്രമബദ്ധതയിലും ഒരുപക്ഷേ ചില ന്യായീകരണങ്ങളും നാം കണ്ടെത്തിയേക്കാം. ഈ രീതിയിൽ രൂപപ്പെട്ടു വരുന്ന മനസ്സ്, വികാരത്തിന്റെ ക്ഷണികാനുഭൂതികൾ മറികടന്നു സനാതനമായൊരു സംവിധാനത്തിന്റെ അവിഭാജ്യഘടകങ്ങളായി സകലതിനേയും ദർശിച്ചു ധ്യാനനിരതമായ ശാന്തത കൈവരിക്കും; 'ഒരായിരം വർഷങ്ങൾക്കുശേഷമോ അതല്ല തൊട്ടടുത്ത നിമിഷമോ പൂർവസ്ഥാനത്തേക്കു മടങ്ങിച്ചെ

ല്ലുന്നതിൽ ഭേദചിന്തയില്ലാത്ത സമചിത്തതയോടെ' അനിവാര്യമായ മരണത്തെ പുഞ്ചിരിയോടെ സ്വീകരിക്കാൻ നാം സ്വയം സന്നദ്ധരാകും. മനുഷ്യരുടെ സ്വകാര്യങ്ങളിൽ സദാ ഇടപെടുന്ന ചഞ്ചലപ്രകൃതിയായൊരു വ്യക്തിത്വമല്ല, മറിച്ച് പ്രപഞ്ചത്തിൽ നിലനിൽക്കുന്ന ഒരു സനാതനസംവിധാനമാണ് ദൈവമെന്ന ആ പഴയ പാഠം നാം ഒന്നുകൂടി ഉറപ്പിക്കുന്നു. ഇതേ ചിന്താഗതിതന്നെ 'റിപ്പബ്ലിക്കി'ൽ വളരെ മനോഹരമായ വാക്കുകളിൽ പ്ലേറ്റോ എഴുതിവെച്ചിട്ടുണ്ട്: 'പരമസത്യത്തിൽ ധ്യാനനിരതമായ മനസ്സോടുകൂടിയിരിക്കുന്ന ദൈവത്തിനു മനുഷ്യരുടെ നിസ്സാരകാര്യങ്ങളിൽ ശ്രദ്ധിക്കാനോ, അവരുടെ മത്സരങ്ങളിൽ പങ്കു ചേർന്നു ശത്രുതയും അസൂയയും വളർത്താനോ തീരെ സമയമില്ല; അനാദിയായൊരു കാരണത്തെ പിന്തുടർന്നു, സ്വയം പരിക്കു പറ്റാതെ, മറ്റൊരാളെ പരിക്കേൽപ്പിക്കാതെ, ക്രമബദ്ധമായി ചലിക്കുന്ന സനാതനനിയമങ്ങളുടെനേർക്കു സുസ്ഥിരമായ ദൃഷ്ടിയോടെ ദൈവം നില കൊള്ളുന്നു; ആ കാരണങ്ങളെ അനുകരികരിക്കാനും കഴിയുന്നിടത്തോളം അംഗീകരിക്കാനും അദ്ദേഹം ശ്രമിക്കുന്നു'. നീഷേ പറയുന്നു: 'അനിവാര്യമായ യാതൊന്നും എന്നെ പ്രകോപിപ്പിക്കുന്നില്ല; തികഞ്ഞ 'വിധിവിധേയത്വ'മാണെന്റെ സ്വഭാവത്തിന്റെ കാതൽ!'; അല്ലെങ്കിൽ കീറ്റ്സ് എഴുതിയതു നോക്കൂ: 'സകല നഗ്നസത്യങ്ങളും ശാന്തമായി കേൾക്കുകയും സാംഗത്യം മനസ്സിലാക്കുകയും ചെയ്യുന്നതാണു പരമാധികാരത്തിന്റെ ഔന്നത്യം!'.

അത്തരമൊരു തത്വചിന്ത ജീവിതമരണങ്ങളോടു സമരസപ്പെട്ടു പോകാൻ നമ്മെ പരിശീലിപ്പിക്കുന്നു; 'സ്വതന്ത്രനായൊരു മനുഷ്യൻ വസ്തുനിഷ്ഠമായാണു മരണത്തെക്കുറിച്ചു ചിന്തിക്കുന്നത്; മരണത്തെയല്ല, ജീവിതത്തെക്കുറിച്ചുള്ള ഒരു ധ്യാനചിന്തയാണദ്ദേഹത്തിന്റെ വിവേകബുദ്ധി'. വിശാലമായ ആ ആകാശത്തിൽ പ്രക്ഷുബ്ധമായ അഹംഭാവങ്ങൾ അലിഞ്ഞു പോകുന്നു; ലക്ഷ്യനിർണയത്തിനുള്ള പരിമിതികളെക്കുറിച്ചു നിരന്തരം നാം ജാഗരൂകരാകുന്നു. ഇതൊരുപക്ഷേ, പൗരസ്ത്യമെന്നു വിശേഷിപ്പിക്കാവുന്ന, അലസമായ നിസ്സംഗതയിലേക്കും ഉപേക്ഷാമനോഭാവത്തിലേക്കും നമ്മെ നയിച്ചേക്കാം;

എങ്കിലും, ഈ ചിന്ത വിവേകവും വിജ്ഞാനവും സമന്വയിയ്ക്കുന്ന ആന്തരികശക്തിയുടെ ആധാരശിലകളാണെന്നുകൂടി നാമോർക്കണം.

**4.4.4. മതവും അമരത്വവും :** ഒറ്റപ്പെടുത്തുകയും ബഹിഷ്ക്കരിയ്ക്കുകയും ചെയ്ത സമൂഹത്തെ സ്നേഹിക്കുന്ന നിസ്വാർത്ഥമായൊരു തത്വചിന്തയാണു സ്പിനോസ അവതരിപ്പിക്കാൻ ശ്രമിച്ചത്. ജോബിനെ വീണ്ടും ഓർമ്മിപ്പിച്ച്, സ്വജനങ്ങളെ ഒരു പ്രത്യേകസമൂഹമാക്കി നീക്കിനിർത്തി അദ്ദേഹം ചോദിക്കുന്നു: എന്തുകൊണ്ടാണു ദൈവത്തിനു വളരെയേറെ പ്രിയപ്പെട്ട നീതിമാനായൊരു മനുഷ്യനുപോലും ഇത്തരത്തിൽ പീഡനങ്ങൾ അനുഭവിക്കേണ്ടിവരുന്നത്? അമൂർത്തമായ ചില നിയമങ്ങളുടെ ആവർത്തനമാണു ഭൌതികലോകമെന്ന ചിന്ത ഒരു സാന്ത്വനമായി കുറച്ചുകാലം അദ്ദേഹം കൊണ്ടുനടന്നു; പക്ഷേ, ഒടുവിൽ ആദ്ധ്യാത്മികമായ അദ്ദേഹത്തിന്റെ ചിന്താഗതി ആ നിശ്ശബ്ദപ്രക്രിയക്കു മനോഹരമായൊരു ഭാഷ്യം ചമയ്ക്കുകയാണുണ്ടായത്; സ്വന്തം വിചാരങ്ങളും വികാരങ്ങളും സനാതനനിയമങ്ങളുമായി ലയിപ്പിച്ചു പ്രകൃതിയുടെ അവിഭാജ്യമായ മൂലകമായിത്തീരാൻ അദ്ദേഹം ശ്രമിച്ചു. 'പ്രകൃതിയുമായുള്ള സംയോഗത്തെക്കുറിച്ചു മനസ്സിനുണ്ടാകുന്ന ബോധമാണു യഥാർത്ഥനന്മ'. തീർച്ചയായും, വ്യക്തിപരമായ വ്യത്യസ്തതകൾ ഒരർത്ഥത്തിൽ മതിഭ്രമങ്ങളാണെന്നു പറയാം; അനന്തമായ ആ മഹാപ്രവാഹത്തിന്റെ, ദൈവത്തിന്റെ, ഒരംശമാണു നാം; വ്യക്തിത്വം മരിച്ചാലും അവസാനിക്കാത്ത, നമ്മേക്കാൾ മഹത്വമാർന്ന ഒരു പൊരുളിന്റെ പാറിപ്പറക്കുന്ന രൂപഭേദങ്ങളാണു നാം. മനുഷ്യവംശത്തിന്റെ സൂക്ഷ്മകോശങ്ങളാണു നമ്മുടെ ശരീരം; പ്രപഞ്ചനാടകത്തിലെ ഒരങ്കമാണു നമ്മുടെ ജീവിതം; അനന്തമായൊരു പ്രകാശത്തിന്റെ ചില മിന്നലാട്ടങ്ങളാണു നമ്മുടെ മനസ്സ്; 'അവസാനിക്കാത്ത ആ ചിന്താപ്രവാഹം മറ്റൊരു പ്രവാഹത്തിൽനിന്നാണു രൂപം കൊള്ളുന്നത്; അതു മറ്റൊന്നിൽനിന്നും; അതങ്ങനെ അവസാനം ദൈവികമായ പരമസത്തയെ സൂചിപ്പിക്കുന്ന അനന്തതയോളം നീണ്ടുപോകുന്നു'. ബഹുമുഖവ്യക്തിത്വങ്ങളുടെ സമഷ്ടിയിലേക്കുള്ള

ഈ ലയനത്തെക്കുറിച്ച് പൗരസ്ത്യവാദികൾ വീണ്ടും പറയുന്നു: 'ഒന്നിനെ ഒരിക്കലും രണ്ടായി കാണാത്ത' ഒമറിന്റെ ശബ്ദമാണിവിടെ പ്രതിദ്ധ്വനിക്കുന്നത്; ഒരു പുരാതനഹൈന്ദവസൂക്തത്തിൽ ഇങ്ങനെ പറയുന്നു: 'നിന്നിൽ തുടിക്കുന്ന ജീവാത്മാവു പ്രപഞ്ചചൈതന്യമായ പരമാത്മാവിന്റെ ഭാഗമാണെന്നറിയുക; സമഷ്ടിയെ ഖണ്ഡങ്ങളാക്കുന്ന വിഭാഗീയസ്വപ്നങ്ങൾ പരിത്യജിക്കുക!'. തോറോ പറയുന്നു, 'വാൾഡൻ തടാകക്കരയിലൂടെ അലസമായി നടക്കുമ്പോൾ സ്വന്തം അസ്തിത്വംപോലും നഷ്ടപ്പെട്ടു പ്രകൃതിയിൽ ലയിക്കാൻ തുടങ്ങുന്ന അതീന്ദ്രിയമായൊരു അപൂർവാനുഭൂതി എനിക്കനുഭവപ്പെടാറുണ്ട്!'.

അത്തരമൊരു സമഷ്ടിബോധത്തിന്റെ ഭാഗമെന്ന നിലക്കു നമുക്കു നാശമില്ല. "ശരീരത്തോടൊപ്പം മനസ്സു നിരുപാധികമായും നശിപ്പിക്കപ്പെടുന്നില്ല, അതിന്റെ ഒരംശം അനശ്വരമായി നിലനിൽക്കും'. വസ്തുക്കളെ അനന്തതയുടെ പര്യായങ്ങളായി കാണുന്ന മനസ്സിന്റെ ഭാവങ്ങളാണങ്ങനെ എന്നെന്നേക്കുമായി തുടരുന്നത്; എത്രത്തോളം അങ്ങനെ ചിന്തിക്കാൻ കഴിയുന്നുവോ അത്രത്തോളം നമ്മുടെ ചിന്തകൾക്കും അമരത്വം കൈവരും. ചർച്ചയുടെ ഈ ഭാഗങ്ങളിൽ സ്പിനോസയുടെ പതിവുള്ള ദുർഗ്രഹത കുറേക്കൂടി സങ്കീർണമായിത്തീരുന്നുണ്ട്; വ്യാഖ്യാതാക്കളുടെ അവസാനിക്കാത്ത വിവാദങ്ങൾക്കുശേഷവും അദ്ദേഹത്തിന്റെ ശൈലി ഓരോരുത്തർക്കും ഓരോ രീതിയിലാണു വെളിപ്പെട്ടു വരുന്നത്. നമ്മുടെ ചിന്തകളിൽ ഏറ്റവും സുന്ദരമായവ കാലാതീതമായ സാഫല്യപൂർത്തിക്കു നമ്മെ അതിജീവിക്കുമെന്നു ജോർജ്ജ് എലിയറ്റ് സൂചിപ്പിക്കുന്ന അമരത്വമാണു സ്പിനോസ അർത്ഥമാക്കുന്നതെന്നു ചിലപ്പോൾ തോന്നിപ്പോകും; മറ്റു ചിലപ്പോൾ വ്യക്തിപരമായൊരു അമരത്വസങ്കല്പമാണു സ്പിനോസ ഉദ്ദേശിക്കുന്നതെന്നും സംശയം തോന്നാം; സ്വന്തം ജീവിതത്തിൽ അകാലികമായൊരു മരണഭീതി സദാ നിഴലിച്ചിരുന്നതുകൊണ്ട്, സ്വാഭാവികമായിഉയർന്നുവരുന്ന ചിരപ്രതീക്ഷയിൽ സ്വയം ആശ്വാസം കണ്ടെത്താൻ അദ്ദേഹം ഒരുപക്ഷേ ശ്രമിച്ചതുമാവാം. എങ്കിലും, അനശ്വരതയെ ശാശ്വതത്വത്തിൽനിന്നു വേർതിരിച്ചു നിർത്താൻ അദ്ദേഹം സ

ദാ ശ്രമിക്കുന്നുണ്ട്: 'സാധാരണ നിലവിലുള്ള പൊതുജനാഭിപ്രായം ശ്രദ്ധിച്ചാൽ, മനസ്സിന്റെ അനശ്വരതയെക്കുറിച്ചുള്ള വ്യക്തമായൊരു ബോധം അവർക്കുണ്ടെന്നു കാണാം; പക്ഷേ, മരണശേഷവും അവശേഷിക്കുമെന്നു വിശ്വസിക്കുന്ന അനശ്വരതയെ, ഓർമ്മകളും സങ്കൽപ്പങ്ങളുമായി, ബന്ധിപ്പിച്ച് അവർ സ്വയം ചിന്താക്കുഴപ്പത്തിൽ ചെന്നു ചാടുന്നു'. അനശ്വരതയെക്കുറിച്ചു പറയുമ്പോഴും, അരിസ്റ്റോട്ടിലിനെപ്പോലെ, വ്യക്തിപരമായ ഓർമ്മകളുടെ അതിജീവനത്തെ സ്പിനോസ നിഷേധിക്കുകയാണു ചെയ്യുന്നത്. 'ശരീരത്തിന്റെ അഭാവത്തിൽ മുമ്പു നടന്ന സംഭവങ്ങൾ സങ്കൽപ്പിക്കാനോ വീണ്ടെടുക്കാനോ മനസ്സിനാവില്ല'. സ്വർഗീയമായ പ്രതിഫലങ്ങളിലും അദ്ദേഹം വിശ്വസിക്കുന്നില്ല: 'ദൈവത്തെ സേവിക്കുന്നതുംകൊണ്ടുമാത്രം ആത്മമോചനം സാദ്ധ്യമല്ലെന്ന മട്ടിൽ, നന്മ ചെയ്യുന്നതൊരു അടിമപ്പണിയാണെന്ന മട്ടിൽ, പാരിതോഷികം നൽകി ദൈവം നമ്മെ ആദരിക്കുമെന്നു കരുതുന്നതു നന്മയുടെ തെറ്റായൊരു വ്യാഖ്യാനമെന്നു തന്നെ പറയണം; പുസ്തകത്തിന്റെ അവസാനഭാഗത്തേക്കാണു നാമിനി കടക്കുന്നത്; 'ദൈവാനുഗ്രഹം നന്മയുടെ പ്രതിഫലമല്ല, യഥാർത്ഥമായ നന്മതന്നെയാണ്'. അതുപോലെ അനശ്വരത തെളിഞ്ഞ ചിന്തയുടെ പ്രതിഫലമല്ല, തെളിഞ്ഞ ചിന്തതന്നെയാണെന്നും നമുക്കനുമാനിക്കാം; അവ, ഭൂതകാലത്തെ വർത്തമാനത്തിലേക്കു കൊണ്ടുവന്നു ഭാവിയിലേക്കു നയിക്കുകയും, സമയത്തിന്റെ പരിധികൾ ലംഘിച്ചു പരിണാമത്തിന്റെ ചിത്രജാലകത്തിനു പിന്നിൽ മറഞ്ഞിരിക്കുന്ന അത്ഭുതദൃശ്യങ്ങൾ നമുക്കു കാണിച്ചു തരികയും ചെയ്യുന്നു; അനന്തതയെക്കുറിച്ചു മനുഷ്യൻ കണ്ടറിഞ്ഞ ഓരോ സത്യവും ഓരോ ചിരകാലപ്രതിഷ്ഠയായതുകൊണ്ട്, ആ ചിന്തകൾ അനശ്വരവുമാകുന്നു.

പ്രത്യാശാഭരിതമായ ഈ പ്രസ്താവനയോടെ നീതിശാസ്ത്രചിന്തകൾ അവസാനിക്കുന്നു. ഇത്രയേറെ വ്യാഖ്യാനങ്ങൾക്കു വഴിതെളിച്ച മറ്റൊരു പുസ്തകവുമുണ്ടായിട്ടില്ല; വിരുദ്ധവാദഗതികളുടെ രക്തരൂഷിതമായ പടക്കളമായി വിവാദങ്ങൾ ഉപ്പോഴും തുടർന്നുപോരുന്നു. സിദ്ധാ

ന്തത്തിന്റെ ആദ്ധ്യാത്മികതയിൽ അബദ്ധങ്ങളുണ്ടായിരിക്കാം, മന ശ്ശാസ്ത്രം അപൂർണമായിരിക്കാം, ദൈവചിന്ത അവ്യക്തവും അപര്യാപ്ത വുമായിരിക്കാം; പക്ഷേ, പുസ്തകത്തിന്റെ ചൈതന്യമായ ആത്മതത്വ ത്തെക്കുറിച്ച് ആദരവോടെയല്ലാതെ ആർക്കും സംസാരിക്കാനാവില്ല. ആ ആത്മവീര്യം പുസ്തകത്തിന്റെ സമാപനഭാഗത്തെ ചില വാചക ങ്ങളിൽ അകൈതവമായ വാഗ്വിലാസത്തോടെ തിളങ്ങുന്നുണ്ട്:

*'മനസ്സിന്റെ സ്വാതന്ത്ര്യത്തെ, അഥവാ വികാരങ്ങളുടെമേൽ മന സ്സിനുള്ള സ്വാധീനത്തെക്കുറിച്ച് ഞാൻ പറയാനാഗ്രഹിച്ചതെല്ലാം പൂ ർത്തിയായിരിക്കുന്നു. വിഷയേച്ഛമാത്രം കാംക്ഷിയ്ക്കുന്ന വിവരദോഷി യുടെമുമ്പിൽ വിവേകമതിയായ മനുഷ്യൻ എത്ര ശക്തനും യോഗ്യനു മാണെന്ന് ഇതിൽനിന്നും വ്യക്തമാണ്. വിവരദോഷി ബാഹ്യകാര ണ ങ്ങൾകൊണ്ടു പല തവണ പ്രക്ഷുബ്ധനാകുന്നതിനു പുറമേ ജീ വിതത്തിൽ ഒരിയ്ക്കലെങ്കിലും മനസ്സമാധാനം ആസ്വദിക്കുന്നില്ല; ത ന്നേയോ ദൈവത്തേയോ വിഷയങ്ങളേയോ സംബന്ധിച്ച് യാതൊ രുവിധ ബോധവുമില്ലാതെയാണയാൾ ജീവിക്കുന്നത്; ആ നിഷ്ക്രി യത നിലയ്ക്കുമ്പോൾ അയാളുടെ അസ്തിത്വംതന്നെയില്ലാതാകുന്നു. നേ രേ മറിച്ച് വിവേകമതിയായ മനുഷ്യൻ ആവേശങ്ങളിൽ ഭ്രമിക്കുന്നി ല്ല; സവിശേഷമായ ഒരനിവാര്യതമൂലം അയാൾ തന്നേയും ദൈവ ത്തേയും വിഷയങ്ങളെയും സംബന്ധിച്ച് തികഞ്ഞ ബോധത്തോടെ യാണു ജീവിക്കുന്നത്; സദാ മനസ്സമാധാനം ആസ്വദിക്കുന്ന അയാ ൾക്കൊരിക്കലും അസ്തിത്വനാശം സംഭവിക്കുന്നില്ല. ദുർഘടമാണെ ങ്കിലും, ആ പാത ആർക്കും സ്വയം കണ്ടെത്താൻ കഴിയും. കൈയെ ത്താവുന്ന ദൂരത്തു ക്ഷിപ്രസാദ്ധ്യമായ ഈ മാർഗം പ്രായോഗികതല ത്തിൽ കൈയൊഴിയുന്നതു ന്യായീകരിയ്ക്കാവുന്നതല്ല. ഉൽകൃഷ്ടമായ കൃത്യങ്ങൾ ദുർലഭങ്ങളെന്നതുപോലെ ദുഷ്ക്കരങ്ങളുമായിരിക്കും.*

### 4.5. രാഷ്ട്രീയസംഹിത

അകാലമരണംമൂലം അപൂർണവും ദുരന്തപര്യവസായിയുമായി മാ റിയ 'രാഷ്ട്രീയസംഹിത'യാണു നമുക്കിനി പഠിക്കാനുള്ളത്. സ്പി

നോസയുടെ പക്വത വെളിവാക്കുന്ന ഈ പുസ്തകഖണ്ഡം ചിന്താനിർ ഭരവുമാണ്; സൗമ്യമായ ആ ജീവിതം ആർജ്ജവത്തോടെ ഊർജ്ജ സ്വലമാകാൻ തുടങ്ങിയ നിമിഷംതന്നെ അപ്രതീക്ഷിതമായ അന്ത്യം നേരിട്ടതുമൂലം ചിന്താലോകത്തിനു സംഭവിച്ച നഷ്ടവും ഈ കൃതി ഓർമ്മപ്പെടുത്തുന്നുണ്ട്. ഇംഗ്ലണ്ടിൽ ചക്രവർത്തിക്കെതിരെ ആളിക്കത്തിയ ജനരോഷത്തെ അപലപിച്ച നിരുപാധികമായ രാജാധികാരത്തെ ന്യായീകരിക്കുന്ന ഹോബ്സും, അതേ ശക്തിയിൽ പ്രതിരോധിക്കുന്ന മിൽട്ടണും ജീവിച്ച കാലഘട്ടമായിരുന്നു, അത്; ഹോ ളണ്ടിൽ റിപ്പബ്ലിക്ക്കക്ഷിയുടെ നേതാവായ ഡി വിറ്റ്സിന്റെ ആത്മസുഹൃത്തെന്ന നിലയിൽ അക്കാലത്തെ ജനാധിപത്യപരവും പുരോഗമനാത്മകവുമായ പ്രത്യാശകൾ പ്രതിഫലിപ്പിക്കുന്ന വിധത്തിൽ സ്പിനോസ രൂപം നൽകിയ രാഷ്ട്രീയസിദ്ധാന്തം, ആ ചിന്താധാരയുടെ പ്രഭവകേന്ദ്രമായി മാറി പിന്നീടു റൂസോവിന്റെ വിപ്ലവകരമായ ആശയഗതികളിലേക്കുകൂടി കടന്നുചെന്നു.

ധാർമ്മികമായ സംവിധാനങ്ങളുടെ, അതായതു സംഘടിതസമൂഹത്തിന്റെ രൂപവൽക്കരണത്തിനു സമകാലികമായ സാഹചര്യങ്ങളുടെ, പ്രത്യേകതകളിൽ നിന്നാണു രാഷ്ട്രീയചിന്തകൾ ഉയർന്നുവരേണ്ടതെന്നു സ്പിനോസ കരുതുന്നു; നിയമങ്ങളും സാമൂഹ്യസംഘടനകളും നിലവിലില്ലാത്ത കാലത്തു താരതമ്യേന ഒറ്റപ്പെട്ട ജീവിതമാണു മനുഷ്യർ നയിച്ചിരുന്നതെന്ന് അദ്ദേഹം അനുമാനിക്കുന്നു; തെറ്റും ശരിയും നീതിയും അനീതിയുംപോലുള്ള മൂല്യസങ്കൽപ്പങ്ങളൊന്നും അന്നുണ്ടായിരുന്നില്ല; ശരിയും ശക്തിയും ഒന്നായിരുന്നു.

*'നൈസർഗികാവസ്ഥയിലിരിക്കുമ്പോൾ ഓരോ മനുഷ്യനും അവനവന്റെ ലാഭത്തെക്കുറിച്ചുമാത്രം ചിന്തിക്കുന്നതുകൊണ്ടു പൊതുധാരണപ്രകാരം നല്ലതും തീയതുമെന്നു കരുതുന്ന യാതൊന്നിനും പ്രസക്തിയുണ്ടാവുകയില്ല; തന്നോടല്ലാതെ മറ്റൊരു നിയമസംവിധാനങ്ങളോടും ഉത്തരവാദിത്വമില്ലാത്തതുമൂലം സ്വന്തം ഭാവനയുടെ മാനദണ്ഡങ്ങളനുസരിച്ചാണു മനുഷ്യൻ തീരുമാനങ്ങളെടുക്കുന്നത്; അതു*

*കൊണ്ടു നൈസർഗികാവസ്ഥയിൽ പാപമെന്ന സങ്കൽപ്പംപോലും നമുക്കു കാണാനാവില്ല; പക്ഷേ, നല്ലതും തീയതും പൊതുധാരണപ്രകാരം വേർതിരിക്കുന്ന നാഗരികസമൂഹത്തിൽ ഓരോരുത്തരും ഭരണകൂടത്തോടു സ്വയം വിധേയത്വം പുലർത്തേണ്ടതുണ്ട്. ജനിക്കുകയും ജീവിതത്തിന്റെ സിംഹഭാഗം ചിലവഴിക്കുകയും ചെയ്യുന്ന പ്രകൃതിയുടെ സംവിധാനത്തിൽ, ഇഷ്ടമില്ലാത്തതു ചെയ്യാതിരിക്കാനോ, സ്വന്തം കഴിവു തെളിയിക്കാനോ, ശണ്ഠ, വിദ്വേഷം, കോപം, കാപട്യം തുടങ്ങിയ സഹജവികാരങ്ങൾ പ്രകടിപ്പിക്കാനോ വിലക്കില്ല.'*

ഭരണകൂടങ്ങളുടെ പെരുമാറ്റമര്യാദ സൂക്ഷ്മമായി നിരീക്ഷിക്കുമ്പോൾ, പ്രകൃതിയുടെ ഈ നിയമവാഴ്ചയെ, അഥവാ നിയമരാഹിത്യത്തെക്കുറിച്ച്, ചില പ്രത്യേകസൂചനകൾ നമുക്കു ലഭിക്കുന്നുണ്ട്; പൊതുവായി അംഗീകരിക്കപ്പെടുന്ന ഒരധികാരകേന്ദ്രവും സംഘടനാസംവിധാനവും നിലവിലുള്ളിടത്തു മാത്രമേ നിയമത്തിനും ധാർമ്മികതക്കും പ്രസക്തിയുള്ളൂ; അതുകൊണ്ട്, 'ഒരിടത്തും രാഷ്ട്രങ്ങൾക്കിടയിൽ നിസ്വാർത്ഥമനോഭാവം നിലനിൽക്കുന്നില്ല'. അപ്പോൾ ഭരണകൂടത്തിന്റെ 'ശരി'കൾ അധികാരികളുടെ 'ശരി'കളായി, അവരുടെ ശക്തിയായി മാറുന്നു; അതിനിടക്കു ചില നയതന്ത്രജ്ഞരുടെ ഓർമ്മക്കുറവുമൂലം സംഭവിക്കുന്ന സത്യസന്ധത കൈമുതലാക്കി പല വികസിതരാഷ്ട്രങ്ങളും അർത്ഥഗർഭമാംവണ്ണം 'മഹാശക്തികളാ'യി അവരോധിക്കപ്പെടുകയും ചെയ്യുന്നു. ജീവിവർഗങ്ങൾക്കിടയിലും ഇതാണു സംഭവിക്കുന്നത്: സംഘടനാസംവിധാനം നിലവിലില്ലാത്തതുകൊണ്ട് നിയമങ്ങൾക്കോ ധാർമ്മികതക്കോ പ്രസക്തിയില്ല; ഓരോ വർഗവും അവരവർക്കു കഴിയുന്ന അഥവാ ആഗ്രഹിയ്ക്കുന്ന കാര്യങ്ങളാണു മറ്റുള്ളവയോടു ചെയ്തുകൊണ്ടിരിക്കുന്നത്.

പക്ഷേ, പരസ്പരാശ്രിതത്വം പരസ്പരസഹായംകൂടി മിക്കവാറും ഉറപ്പു വരുത്തുന്നതുകൊണ്ട് പ്രകൃതിയുടെ ഈ നിയമവാഴ്ച മനുഷ്യർക്കിടയിൽ ധാർമ്മികതയുടെ സംവിധാനമായി രൂപാന്തരം പ്രാപിക്കുന്നു. 'ഏകാകിയായൊരു മനുഷ്യനു സ്വയം പ്രതിരോധിയ്ക്കാനും ജീവനോപായങ്ങൾ നിർവഹിക്കാനും കഴിവില്ലാത്തതുകൊണ്ട്, ഏകാ

ന്തതയുടെ ഭയം സഹജമായതുകൊണ്ട്, മനുഷ്യർ പ്രകൃത്യാതന്നെ സാമൂഹ്യജീവിതത്തോടു ചേർന്നുനിൽക്കുന്നവരാണെന്നു കാണാം'. ആപത്തിൽനിന്നു രക്ഷപ്പെടാൻ 'പരസ്പരസഹായസഹകരണങ്ങൾ ഉറപ്പാക്കുന്നില്ലെങ്കിൽ, ഒറ്റയ്ക്കൊരു മനുഷ്യന്റെ ശക്തിയും ബലവും തികച്ചും വിഫലമായിത്തീരും'. അതേസമയം, മനുഷ്യന്റെ സഹജസ്വഭാവങ്ങളിൽപ്പെടുന്ന ഒന്നല്ല, സാമൂഹ്യസംവിധാനത്തിൽ അവശ്യമുണ്ടാകേണ്ട സഹിഷ്ണുതാബോധം; ആപത്തൊഴിവാക്കാൻ ഒത്തുകൂടുന്ന സംഘബലം സാമൂഹ്യാഭിരുചികൾ പരിപോഷിപ്പിക്കുന്നതിനും സഹായകമാകുന്നു: 'മനുഷ്യൻ പൗരബോധത്തോടെയല്ല ജനിയ്ക്കുന്ന-തെങ്കിലും അതിനു തക്കവണ്ണം അവനെ പാകപ്പെടുത്തേണ്ടതുണ്ട്'.

നിയമങ്ങൾക്കും നടപടിക്രമങ്ങൾക്കുമെതിരെ ഉള്ളുകൊണ്ടു സദാ കലഹിക്കുന്നവരാണു മിക്ക മനുഷ്യരും; തന്മൂലം, വ്യക്തിത്വാഭിരുചികളേക്കാൾ ദുർബലമായ സാമൂഹ്യചോദനകൾക്കു പ്രത്യേകമായൊരു ദൃഢീകരണം കൂടിയേ തീരൂ. മനുഷ്യൻ 'പ്രകൃത്യാ നന്മയുള്ളവനല്ലെ'ന്നു റൂസോ മുന്നറിയിപ്പു നൽകുന്നുണ്ട്. പക്ഷേ, കുടുംബത്തിൽപ്പോലും പരസ്പരസഹകരണത്തിലൂടെ സഹാനുഭൂതിയും തുടർന്നൊരു അനുകമ്പയും അവസാനം സഹായമനസ്കതയും പുറത്തുവരും; സമാനഹൃദയരെയാണു നാമിഷ്ടപ്പെടുന്നത്; നാമിഷ്ടപ്പെടുന്നവയോടു മാത്രമല്ല, നമ്മെപ്പോലെയാണെന്നു സ്വയം വിധിയെഴുതുന്നവയോടും നമുക്കു സഹാനുഭൂതി തോന്നും'; ഇതിൽനിന്നു 'വികാരങ്ങളുടെ ഒരനുകരണ'വും, ഒടുവിൽ ഒരളവോളം മനസ്സാക്ഷിയും ജന്മംകൊള്ളുന്നു. മനസ്സാക്ഷി ഒരു സഹജഭാവമല്ല, പ്രത്യുത നാം സ്വയം നേടിയെടുക്കുന്ന ആർജ്ജിതശക്തിയാണ്; വളർന്നുവരുന്ന വ്യക്തിയുടെ മനസ്സിൽ രൂപപ്പെടുന്ന ഗോത്രപരമായ മൂല്യങ്ങളുടെ ഒരു നിക്ഷേപമാണത്; നൈസർഗികമായ ശത്രുത വെച്ചുപുലർത്തുന്ന വ്യക്തിത്വത്തിന്റെ ആത്മാവിൽ അതിനെ ചെറുക്കാനുപകരിക്കുന്ന ഒരു ബന്ധുവിനെ സൃഷ്ടിച്ചെടുക്കുകയാണു സമൂഹം അതിലൂടെ ചെയ്യുന്നത്.

വ്യക്ത്യധികാരങ്ങൾക്കു സഹജാവസ്ഥയിൽ ലഭ്യമായിരുന്ന നി

യമങ്ങൾ, ഈ വികാസദശയിലൂടെ വളരെ സാവധാനത്തിൽ സംഘടിതസമൂഹത്തിന്റെ നിയമപരവും ധാർമ്മികവുമായ സമഷ്ട്യധികാരത്തിനു വഴിമാറിക്കൊടുക്കുന്നു. മിക്കപ്പോഴും അധികാരവും ശക്തിയുമാണു 'ശരികളാ'യി വ്യാഖ്യാനിക്കപ്പെടുന്നത്; സമൂഹത്തിന്റെ അധികാരം വ്യക്തിയുടെ അധികാരത്തെ പരിമിതപ്പെടുത്തി, മറ്റുള്ളവരുടെ സ്വാതന്ത്ര്യത്തെ ഹനിയ്ക്കാത്തവിധത്തിൽ അയാളുടെ അവകാശം മാത്രമായി നിജപ്പെടുത്തുന്നു. വ്യക്തിയ്ക്കവകാശപ്പെട്ട നൈസർഗികശക്തിയുടെ ഒരു ഭാഗം, സാമൂഹ്യമായി ലഭിക്കുന്ന ചില അവകാശങ്ങൾക്കു പകരമായി സംഘടിതസമൂഹത്തിനു കൈമാറേണ്ടി വരും. ഉദാഹരണത്തിനു കോപത്തെ തുടർന്ന് അക്രമത്തിലേക്കു കടക്കാനുള്ള സഹജമായ അവകാശം സ്വമേധയാ ഉപേക്ഷിച്ചാൽ മറ്റുള്ളവരിൽനിന്നുള്ള അക്രമങ്ങളുടെ ആപത്തിൽനിന്നു നമുക്കു രക്ഷനേടാം. മനുഷ്യർ ആവേശത്തിന്റെ അടിമകളായതുകൊണ്ട് നിയമങ്ങൾ അനിവാര്യമാകുന്നു; എല്ലാ മനുഷ്യരും യുക്തിസഹമായാണു പെരുമാറുന്നതെങ്കിൽ നിയമസംവിധാനങ്ങൾതന്നെ ഒരാഡംബരമായിത്തീരും. പഴുതില്ലാത്ത യുക്തിക്കു വികാരത്തോടുള്ള അതേ ബന്ധമാണു പഴുതില്ലാത്ത നിയമം വ്യക്തിയോടു പുലർത്തുന്നത്: വിരുദ്ധവികാരങ്ങളുടെ ഈ സമന്വയം വഴി സർവനാശം തടയാനും സാമൂഹ്യമായ ആരോഗ്യാവസ്ഥ മെച്ചപ്പെടുത്താനും നമുക്കു കഴിയും. അദ്ധ്യാത്മചിന്തയിൽ ആന്തരികവ്യവസ്ഥ കണ്ടെത്തുകയും നീതിശാസ്ത്രത്തിൽ മാനസികവ്യാമോഹങ്ങൾക്കു നിയന്ത്രണം വരുത്തുകയുമാണു യുക്തികൊണ്ടു നാമുദ്ദേശിക്കുന്നതെങ്കിൽ, മനുഷ്യർക്കിടയിലെ അസന്തുലിതാവസ്ഥ ഒരളവോളം പരിഹരിക്കാനുള്ള നിയമവ്യവസ്ഥ ഉറപ്പിക്കുന്നതാണു രാഷ്ട്രചിന്തയുടെ ദൗത്യം. വ്യക്തികളുടെ അവകാശങ്ങൾ നശീകരണാത്മകമാകുന്നതു തടയുന്നിടത്തോളം മാത്രമേ നീതിയുക്തമായ ഒരു ഭരണകൂടം പൗരസ്വാതന്ത്ര്യത്തിനു പരിധി കൽപ്പിക്കുകയുള്ളൂ; പുതിയതൊന്നനുവദിക്കാനല്ലാതെ ഒരു വിശേഷാധികാരവും അതു വ്യക്തികളിൽനിന്നപഹരിക്കുന്നില്ല.

*'ജനങ്ങളെ ഭരിക്കുകയോ ഭയപ്പെടുത്തി കീഴടക്കുകയോ അല്ല, ഒ*

*രു ഭരണകൂടത്തിന്റെ ധർമ്മം; മറിച്ച്, തനിക്കും അയൽക്കാരനും യാതൊരാപത്തും വരാതെ സുരക്ഷിതത്വത്തോടെ ജീവിക്കാനാവുന്ന വിധം ഭയത്തിൽനിന്നുള്ള സ്വാതന്ത്ര്യം ഉറപ്പുവരുത്തുകയാണതു ചെയ്യേണ്ടത്. ഭരണകൂടത്തിന്റെ ധർമ്മം, ഞാനാവർത്തിക്കുന്നു, ബുദ്ധിയുള്ള മനുഷ്യരെ ദുഷ്ടമൃഗങ്ങളും യന്ത്രങ്ങളുമാക്കി മാറ്റുന്നതല്ല. അവരുടെ ശരീരവും മനസ്സും സുരക്ഷിതമാകാനുള്ള സാഹചര്യമാണു വേണ്ടത്. നിരുപാധികമായ യുക്തിബോധത്തോടെ ജീവിക്കാൻ അവരെ അനുവദിക്കുകയാണു ഭരണകൂടം ചെയ്യേണ്ടത്; കൗശലം പ്രയോഗിച്ചു കലഹങ്ങളിലേർപ്പെട്ടു സഹജമായ ശക്തി അവർ പാഴാക്കരുത്. യഥാർത്ഥസ്വാതന്ത്ര്യമായിരിക്കണം, അവരുടെ ലക്ഷ്യം.'*

ജനങ്ങളെ പുരോഗതിയിലേയ്ക്കു നയിയ്ക്കുകയാണു ഭരണകൂടത്തിന്റെ അടിസ്ഥാനദൗത്യം; പുരോഗതിയാകട്ടെ, സ്വാതന്ത്ര്യത്തിന്റെ പുതിയ വഴികൾ തുറക്കാനുള്ള ആന്തരികമായ പരിശ്രമങ്ങളാണ്; അങ്ങനെ, മറ്റൊരർത്ഥത്തിലും സ്വാതന്ത്ര്യംതന്നെയാണു ഭരണകൂടത്തിന്റെ ആത്യന്തികലക്ഷ്യമെന്നു വരുന്നു. പക്ഷേ, നിയമങ്ങൾ പുരോഗതിക്കും സ്വാതന്ത്ര്യത്തിനും തടസ്സം സൃഷ്ടിച്ചാൽ എന്താണു ചെയ്യേണ്ടത്? സ്വയം അധികാരത്തിന്റേയും ചൂഷണത്തിന്റേയും ചട്ടുകങ്ങളായി മാറി സ്വന്തം നിലനിൽപ്പു സംരക്ഷിക്കാൻ മാത്രമാണു ഭരണകൂടം ശ്രമിക്കുന്നതെങ്കിൽ സാധാരണക്കാരനായൊരു പൗരൻ എന്താണു ചെയ്യേണ്ടത്? സമാധാനപരമായൊരു പരിവർത്തനം സാദ്ധ്യമാക്കുന്ന സംസാരസ്വാതന്ത്ര്യം അനുവദനീയമാണെങ്കിൽ, പ്രതിഷേധങ്ങൾക്കും സംവാദങ്ങൾക്കും നിരോധനം വന്നിട്ടില്ലെങ്കിൽ, അന്യായമായ നിയമങ്ങൾ അനുസരിക്കപ്പെടേണ്ടതാണെന്നു സ്പിനോസ പറയുന്നു; 'ആ സ്വാതന്ത്ര്യത്തിൽനിന്നു പല അസൗകര്യങ്ങളും ആവിർഭവിക്കാൻ സാദ്ധ്യതയുണ്ട്; പക്ഷേ, ദുരുപയോഗങ്ങൾക്കിടനൽകാത്തവിധം ഏതു പ്രശ്നമാണു ബുദ്ധിപരമായി പരിഹരിക്കപ്പെട്ടിട്ടുള്ളത്? വിമർശിക്കാൻ കഴിയാത്തവയെ ആരും ആദരിക്കാത്തതുകൊണ്ട്, സംസാരസ്വാതന്ത്ര്യം വിലക്കുന്ന നിയമം സകല നിയമങ്ങളിലുംവെ

ച്ച് ഏറ്റവും ഹീനമായിത്തന്നെ കണക്കാക്കണം.

*'ഒരു ഭരണകൂടം സംസാരസ്വാതന്ത്ര്യം നിയന്ത്രിക്കാൻ എത്ര ത്തോളം ബദ്ധപ്പെടുന്നുവോ അത്രത്തോളം നിർബന്ധബുദ്ധിയോടെ ആ നിയന്ത്രണങ്ങൾ ചെറുക്കപ്പെടുകയും ചെയ്യും; അത്യാഗ്രഹികളി ൽനിന്നല്ല, നന്മയും വിദ്യാഭ്യാസവും ധർമ്മബോധവുംകൊണ്ടു സ്വ യം സ്വതന്ത്രരായവരിൽ നിന്നാണതുണ്ടാവുക! സത്യമാണെന്നു നാം ഉറച്ചു വിശ്വസിക്കുന്ന ധാരണകൾ നിയമത്തിന്റെ കണ്ണിൽ മഹാപ രാധമായി ചിത്രീകരിക്കപ്പെടുന്നതു നിസ്സംഗതയോടെ നോക്കിനിൽ ക്കാൻ കഴിയാത്തവിധത്തിലാണു മനുഷ്യരുടെ ക്ഷമ സൃഷ്ടിക്കപ്പെ ട്ടിരിക്കുന്നത്; അത്തരം സാഹചര്യങ്ങളിൽ നിയമങ്ങളോടു നിന്ദയും വെറുപ്പും കാണിക്കുന്നതും, ഭരണകൂടത്തിനെതിരായ നീക്കങ്ങളിൽ നിന്ന് ഒഴിഞ്ഞുനിൽക്കാതിരിക്കുന്നതും അപമാനമെന്നല്ല അഭിമാന മാണെന്നുപോലും അവർ കരുതും; അയൽക്കാർക്കു ദോഷം ചെയ്യാ ത്തവിധത്തിൽ സ്വയം ലംഘിക്കാവുന്ന നിയമങ്ങൾ, ഫലിതങ്ങളാ യി മാത്രമേ കാണാനാവൂ; അവയ്ക്കു മനുഷ്യരാശിയുടെ വിഷയേച്ഛ വർ ദ്ധിപ്പിക്കാനല്ലാതെ നിയന്ത്രിക്കാൻ ഒരിക്കലും കഴിഞ്ഞിട്ടില്ലെന്നു ന മുക്കു മുമ്പിലുള്ള ഇതുവരെയുള്ള അനുഭവങ്ങൾ വ്യക്തമാക്കുന്നുണ്ട്.*

ഒരു ഭരണഘടനാവിദഗ്ദ്ധനെപ്പോലെ സ്പിനോസ അവസാനി പ്പിക്കുന്നു: 'വാക്കുകൾ സ്വതന്ത്രമായി കടന്നുപോകാൻ അനുവദിക്ക പ്പെട്ട്, പ്രവൃത്തികൾ മാത്രം വിചാരണയുടെ അടിസ്ഥാനഘടകങ്ങളാ യി കണക്കാക്കപ്പെടുമ്പോൾ രാജ്യദ്രോഹത്തെ ന്യായീകരിക്കുന്ന വാദഗതിയുടെ ഓരോ നൂലിഴയും നിശ്ശേഷം അഴിച്ചുമാറ്റപ്പെടും'.

ഭരണകൂടം വ്യക്തികളുടെമേൽ ചെലുത്തുന്ന ആശയപരമായ നിയ ന്ത്രണം എത്ര ലഘുവാണോ അത്രത്തോളം അതിരുകൂട്ടർക്കും ഗുണ കരമാകും. ഭരണകൂടത്തിന്റെ അനിവാര്യത അംഗീകരിയ്ക്കുമ്പോൾ, നി ഷ്ക്കളങ്കരെപ്പോലും അധികാരം ദുഷിപ്പിക്കുമെന്ന വസ്തുത സ്പിനോസ തീർത്തും മറന്നുപോകുന്നു; മാത്രമല്ല, ഭരണവകുപ്പുകളിൽനിന്നും നിർ വഹണരീതികളിൽനിന്നും മനുഷ്യരുടെ മനസ്സിലേയ്ക്കും ചിന്തകളിലേ യ്ക്കും വ്യാപിയ്ക്കുന്ന അധികാരത്തെ അദ്ദേഹം നിഷ്പക്ഷമായല്ല നോക്കി

ക്കാണുന്നത്; പുരോഗതിയുടെ അന്ത്യവും സമൂഹത്തിന്റെ മരണവുമായിരിക്കും അതിന്റെ അനന്തരഫലം! അതുകൊണ്ടു വിദ്യാഭ്യാസത്തിൽ, പ്രത്യേകിച്ചും സർവകലാശാലകളിൽ, ഭരണകൂടത്തിന്റെ നിയന്ത്രണം അദ്ദേഹം അംഗീകരിക്കുന്നില്ല: 'ഖജനാവിന്റെ ചിലവിൽ വിദ്യാലയങ്ങൾ സ്ഥാപിക്കുന്നതു കുട്ടികളുടെ നൈസർഗികമായ കഴിവു പരിപോഷിപ്പിയ്ക്കാനോ നിയന്ത്രിയ്ക്കാനോ വേണ്ടിയാകരുത്. പ്രത്യേകനിബന്ധനകളില്ലാതെ സ്വന്തം ഉത്തരവാദിത്തത്തിലും ചിലവിലും കുട്ടികളെ പഠിപ്പിക്കാൻ തയാറാകുന്നവർക്കു വേണ്ടത്ര ആനുകൂല്യങ്ങൾ  അനുവദിക്കുന്ന സ്വതന്ത്രരാഷ്ട്രങ്ങളിൽ കലയും ശാസ്ത്രവും നല്ലനിലയിൽ വളർന്നുവരും. ഭരണകൂടത്തിന്റെ നിയന്ത്രണത്തിലും സ്വകാര്യമൂലധനത്തിനു വിധേയമായും പ്രവർത്തിക്കുന്ന സർവകലാശാലകളുടെ വൈരുദ്ധ്യം സ്പിനോസ പരിഹരിച്ചതായി കാണുന്നില്ല; സ്വകാര്യമൂലധനത്തിന്റെ അനുപാതം അന്നത്ര സങ്കീർണമായിരുന്നില്ലെന്നുവേണം കരുതേണ്ടത്. ഗ്രീസിൽ പണ്ടു കാലത്തു സ്ഥാപനങ്ങൾ വഴിക്കല്ലാതെ സ്വതന്ത്രരായ വ്യക്തികളിലൂടെ നല്ല നിലയിൽ നടന്നുപോന്ന വിദ്യാഭ്യാസരീതിയായിരുന്നു, തീർച്ചയായും, അദ്ദേഹത്തിന്റെ സ്വപ്നം;  അന്നു നഗരങ്ങളിൽനിന്നു നഗരങ്ങളിലേക്കു സഞ്ചരിയ്ക്കുകയും വേണ്ടവർക്കൊക്കെ വിജ്ഞാനം പകരുകയും ചെയ്ത 'സൂഫി സന്യാസികൾ' ആരുടേയും നിയന്ത്രണത്തിലായിരുന്നില്ല.

പരിസരദൃശ്യങ്ങൾ വിശദമായി വിവരിച്ചുകഴിഞ്ഞ സ്ഥിതിക്കു തുടർന്നു ഭരണകൂടത്തിന്റെ ഘടനയെക്കുറിച്ചു ചർച്ചചെയ്യുന്നതിൽ വലിയ സാംഗത്യമില്ല; ജനാധിപത്യത്തോടു ചെറിയൊരു ചായ്‌വുമാത്രമാണു സ്പിനോസ ഇക്കാര്യത്തിൽ പ്രകടിപ്പിക്കുന്നത്. 'സ്വകാര്യലാഭത്തേക്കാൾ പൊതുതാൽപ്പര്യത്തിനു മുൻഗണന നൽകുന്ന'വിധത്തിൽ ഏതു രാഷ്ട്രീയസംവിധാനവും ആർക്കും രൂപപ്പെടുത്താവുന്നതേയുള്ളൂ; നിയമനിർമ്മാതാക്കളുടെ ദൌത്യമാണത്. പക്ഷേ, രാജവാഴ്ച കാര്യക്ഷമമാണെങ്കിലും, പീഡനാത്മകമായിരിക്കും.

*'അധികാരം പൂർണമായും ഒരാൾക്കു സ്വമേധയാ കൈമാറുന്നതി*

*ലൂടെ സന്തോഷവും സമാധാനവും ഉറപ്പാക്കാമെന്ന പഠിപ്പിക്കുന്ന ചിന്തയാണ്, അനുഭവം. തുർക്കിയെപ്പോലെ ശ്രദ്ധേയമായ മാറ്റങ്ങൾക്കൊന്നും സാക്ഷ്യം വഹിക്കാതെ ദീർഘകാലം നീണ്ടുനിന്ന മറ്റൊരു രാഷ്ട്രവും ചരിത്രത്തിലില്ല. മറിച്ച്, ഇടയ്ക്കിടെ കലാപങ്ങൾ പൊട്ടിപ്പുറപ്പെടുന്ന ജനാധിപത്യപരമായ ഭരണകൂടങ്ങളെപ്പോലെ ക്ഷണികമായവയും വേറെയില്ല. എങ്കിലും, അടിമത്തവും കിരാതത്വവും സമാധാനപരമായ ജീവിതമാണെന്നു കണക്കാക്കാമെങ്കിൽ, അതിൽപ്പരമൊരു അത്യാഹിതം മനുഷ്യനു സങ്കൽപ്പിക്കാനില്ല. അടിമകളും ഉടമകളും തമ്മിൽ നടന്ന ലഹളകളേക്കാൾ രൂക്ഷമായ കലഹങ്ങൾ മക്കളും പിതാക്കളും തമ്മിൽ സാധാരണ നടക്കാറുണ്ടെന്നതിൽ ആർക്കും സംശയമില്ല; എന്നിട്ടും, പിതാവിന്റെ അധികാരത്തെ ഒരു സ്വത്തവകാശമാക്കി മാറ്റാനോ, മക്കളെ അടിമകളായി കാണാനോ തക്കവിധം ഗൃഹഭരണത്തിന്റെ നിർവഹണകല ഇനിയും പുരോഗമിച്ചിട്ടില്ല! അതുകൊണ്ട് അധികാരം ഒരു വ്യക്തിക്കുമാത്രമായി സമർപ്പിക്കുമ്പോൾ, സമാധാനമല്ല, അടിമത്തമാണു സംഭവിക്കാൻ സാദ്ധ്യത.'*

രാഷ്ട്രീയപരമായ ഗൂഢാലോചനകളെക്കുറിച്ചുള്ള രസകരമായ പല അഭിപ്രായങ്ങളും അതോടൊപ്പം അദ്ദേഹം ചേർത്തു വെയ്ക്കുന്നുണ്ട്:

*'ഭരണകൂടത്തിന്റെ താൽപ്പര്യസംരക്ഷണത്തിനു നടപടിക്രമങ്ങൾ വളരെ രഹസ്യമായിരിക്കണമെന്നു പരമാധികാരത്തിന്റെ പിന്നാലെ ദാഹാർത്തരായി നടക്കുന്നവർ പാടുന്ന ഒരു പല്ലവിയുണ്ട്; ജനക്ഷേമത്തിന്റെ മറവിൽ അത്തരം വാദമുഖങ്ങളുമായി അവരെത്രത്തോളം കാപട്യം കാണിക്കുന്നുവോ അത്രത്തോളം അവരുടെ അടിമത്തവ്യവസ്ഥ പീഡനാത്മകമായി മാറും. ഏകാധിപതികളുടെ പാപപങ്കിലമായ രഹസ്യങ്ങൾ പൗരന്മാരിൽനിന്നു മറച്ചു വെക്കുന്നതിനേക്കാൾ എത്രയോ ഭേദമാണു നീതിയുക്തമായ ആലോചനകൾ ശത്രുക്കൾക്കറിയാൻ ഇടവരുന്നത്. രാഷ്ട്രത്തിന്റെ ഭരണകാര്യങ്ങൾ രഹസ്യമായി സൂക്ഷിക്കാൻ കഴിയുന്നവർക്ക് അവയുടെമേൽ പരമാധികാരമുണ്ടായിരിക്കും. യുദ്ധത്തിൽ ശത്രുക്കൾക്കെതിരെയും സമാധാനത്തിൽ പ്രജകൾക്കെതിരേയും അവർ ഗൂഢാലോചന നടത്തും.'*

'അധികാരം നിയന്ത്രിക്കുന്നവരുടെ മുമ്പിൽ പ്രജകൾ അവരവരുടെ കൃത്യങ്ങൾ, യുക്തികളും തീരുമാനങ്ങളുമല്ല, സ്വയം സമർപ്പിക്കുന്നതുകൊണ്ടു ജനാധിപത്യമാണ് ഏറ്റവും യുക്തിസഹമായ ഭരണസംവിധാനം; എല്ലാവർക്കും ഒരുപോലെ ചിന്തിക്കാൻ കഴിയില്ലെന്നു വരുമ്പോൾ, ഭൂരിപക്ഷശബ്ദത്തിനു നിയമസാധുതയുണ്ടായിരിക്കും'. ജനാധിപത്യത്തിന്റെ സൈനികാടിസ്ഥാനം, സാർവത്രികമായ സൈനികസേവനമായിരിക്കണം, സമാധാനകാലത്തു ജനങ്ങൾ ആയുധങ്ങൾ കൈവശം സൂക്ഷിക്കണം; അതിന്റെ സാമ്പത്തികാടിസ്ഥാനം ഏകീകൃതനികുതിയായിരിക്കണം. മന്ദബുദ്ധികളെ അധികാരത്തിലേറ്റാനുള്ള പ്രവണതയാണു ജനാധിപത്യത്തിന്റെ ന്യൂനത; 'പരിശീലനം ലഭിച്ച ചുരുക്കം ചിലർക്കു'മാത്രമായി പദവികൾ സംവരണം ചെയ്യുകയല്ലാതെ അതൊഴിവാക്കാൻ വേറെ വഴിയില്ല. എണ്ണംകൊണ്ടുമാത്രം വിവേകമുണ്ടാകണമെന്നില്ല; അതുകൊണ്ട് അധികാരത്തിന്റെ ആനുകൂല്യങ്ങൾ കൗശലശാലികളായ മുഖസ്തുതിക്കാർക്കു മാത്രമായി പരിമിതപ്പെടാനുള്ള സാദ്ധ്യത വളരെ കൂടുതലാണ്. ഭരണത്തിൽ യുക്തിയേക്കാൾ വികാരത്തിനു പ്രാമുഖ്യം നൽകുന്ന ജനക്കൂട്ടത്തിന്റെ ചപലത, അനുഭവിച്ചറിഞ്ഞവരെ നിരാശയിലേക്കു നയിക്കും'. ജനാധിപത്യപരമായ ഭരണകൂടങ്ങൾ ഒടുവിൽ ജനവികാരമിളക്കുന്ന അൽപ്പായുസ്സായ നേതാക്കളുടെ ഘോഷയാത്രയായി പരിണമിക്കും; കഴിവും പ്രതിഭയുമുള്ളവർ, തങ്ങളേക്കാൾ യോഗ്യത കുറഞ്ഞവരുടെ വിലയിരുത്തലുകൾക്കു വിധേയരാകാനുള്ള വൈമുഖ്യം മൂലം രംഗത്തേക്കു വരികയുമില്ല. അധികം താമസിയാതെ കൂടുതൽ കഴിവുള്ളവർ, ഒരുപക്ഷേ ന്യൂനപക്ഷമാണെങ്കിൽപ്പോലും, സ്വയം സംഘടിച്ചു നിലവിലുള്ള സംവിധാനത്തിനെതിരെ അണിനിരക്കും. 'അങ്ങനെയാണു ജനാധിപത്യവ്യവസ്ഥ പ്രഭുത്വവാഴ്ചയിലേക്കും പിന്നീടു രാജാധിപത്യത്തിലേക്കും വഴിമാറുന്നതെന്നു ഞാൻ കരുതുന്നു'; ഏകാധിപത്യത്തേക്കാൾ കലാപഭരിതമായ അന്തരീക്ഷമാണു ജനങ്ങൾക്കേറെ പഥ്യം. അധികാരസമത്വം അസ്ഥിരമായൊരു അവസ്ഥയാ

ണ്; പ്രകൃത്യാതന്നെ മനുഷ്യർ തുല്യരല്ല; 'തുല്യതയില്ലാത്തവർക്കിട യിൽ തുല്യത സ്ഥാപിക്കാനൊരുമ്പെടുന്നതു തികഞ്ഞ അസംബന്ധ മാണ്'. പരിശീലനം ലഭിച്ച കഴിവുള്ളവരിൽ ആരാണു ഭരണത്തിനു യോഗ്യരെന്നു തീരുമാനിക്കാനുള്ള നിർണായകാവകാശം എല്ലാവർ ക്കും ഒരുപോലെ ഉണ്ടായിരിക്കുമ്പോൾത്തന്നെ, അവരുടെ കഴിവുക ൾ ജനോപകാരപ്രദമായി എങ്ങനെ ചൂഷണം ചെയ്യണമെന്ന പ്രശ്നം, ജനാധിപത്യം ഇനിയും പരിഹരിച്ചിട്ടില്ല.

ഈ പുസ്തകം അവസാനിപ്പിക്കാൻ സ്പിനോസയ്ക്കു സമയം ലഭി ച്ചിരുന്നെങ്കിൽ, ആധുനികരാഷ്ട്രമീമാംസയുടെ കേന്ദ്രബിന്ദുവായ ഈ പ്രമേയത്തിലേക്ക് അതുല്യമായ ആ പ്രതിഭാപ്രസരം എങ്ങനെയാ ണു പ്രകാശം ചൊരിയുന്നതെന്നു ചിന്തിച്ചു നമുക്കിപ്പോൾ അത്ഭുത പ്പെടുകയേ നിർവാഹമുള്ളൂ! രാഷ്ട്രീയസംഹിതയിൽ ഇതുവരെ പ്രതി പാദിക്കപ്പെട്ടവതന്നെ ആ ചിന്തകളുടെ രൂപരേഖകളിൽ ആദ്യത്തേ തായിരുന്നു. ജനാധിപത്യത്തെ വിശദമായി വിശകലനം ചെയ്യുന്ന തിനിടയിലാണു സ്പിനോസ അകാലികമാ യി മരണമടഞ്ഞത്.

**4.6. സ്പിനോസയുടെ സ്വാധീനം**

തത്വചിന്തയിൽ സ്വന്തമായൊരു സിദ്ധാന്തപദ്ധതി രൂപീകരിയ്ക്കാ ൻ സ്പിനോസ ആഗ്രഹിച്ചിരുന്നില്ല, അദ്ദേഹം അങ്ങനെയൊന്നു സ്ഥാപിച്ചതുമില്ല; എന്നിട്ടും, അദ്ദേഹത്തിനുശേഷമുള്ള ചിന്തകരെ ല്ലാം ആ ചിന്തകളുടെ സൗരഭ്യം പരത്തുന്നവരായി മാറി. പക്ഷേ മര ണാനന്തരമുള്ള തലമുറ അദ്ദേഹത്തെ നിന്ദയോടും വെറുപ്പോടുമാണു വീക്ഷിച്ചത്; 'ഭീതിദമായ പരികൽപ്പനകളെ'ന്നാണു ഹ്യൂം ആ ചിന്ത യെ വിശേഷിപ്പിച്ചത്; 'ഒരു ചത്ത നായയെപ്പോലെയാണു ജനങ്ങൾ സ്പിനോസയെ കാണുന്നതെ'ന്നു ലെസ്സിങ് (Lessing) പറയുന്നു.

പിന്നീടു ലെസ്സിങ്ങ്തന്നെയാണു സ്പിനോസയെ പ്രശസ്തിയിലേ ക്കു കൈപിടിച്ചുയർത്തിയത്. സൈസോവിൽ വെച്ചുനടന്ന പ്രസിദ്ധ മായ സംവാദത്തിൽ, ജാക്കോബിയെ (Jacobi) അമ്പരപ്പിച്ചുകൊണ്ടു മഹാനായ ആ നിരൂപകൻ, പക്വത നേടിയശേഷം താനൊരുറച്ച

സ്പിനോസാപക്ഷപാതിയായി മാറിയെന്നു തുറന്നടിച്ചു; മാത്രമല്ല, 'സ്പിനോസയുടേതല്ലാതെ മറ്റൊരു തത്വചിന്തയില്ലെ'ന്നും അദ്ദേഹം നിസ്സംശയം പ്രഖ്യാപിച്ചു. സ്പിനോസയോടുള്ള ആരാധന മോസസ് മെൻഡൽസണുമായുള്ള (Moses Mendelssohn) അദ്ദേഹത്തിന്റെ സുഹൃദ്ബന്ധം സുദൃഢമാക്കി; 'Nathan Der Wiese' എന്ന സ്വന്തം നാടകത്തിൽ അദ്ദേഹം മണ്മറഞ്ഞ തത്വചിന്തകനിൽനിന്നു ലഭിച്ച ആദർശാത്മകയഹൂദസങ്കൽപ്പം അതേപടി പകർന്നൊഴിച്ചു. കുറച്ചു വർഷങ്ങൾക്കുശേഷം പുറത്തിറങ്ങിയ സ്പിനോസയെക്കുറിച്ചുള്ള ഹെർഡറുടെ പുസ്തകം, പുരോഗമനവാദികളായ ദൈവശാസ്ത്രജ്ഞരുടെ ശ്രദ്ധ 'നീതിശാസ്ത്ര'ത്തിലേയ്ക്കു തിരിയുന്നതിനു കാരണമായിത്തീർന്നു; അവരിൽ പ്രധാനിയായിരുന്ന ഷ്ളെയർമാക്കർ (Schleiermacher) 'ഭ്രഷ്ടനും വിശുദ്ധനുമായ സ്പിനോസ'യെക്കുറിച്ചു സംസാരിച്ചപ്പോൾ, കത്തോലിയ്ക്കാവിശ്വാസിയായ നോവാലിസ് (Novalis) അദ്ദേഹത്തെ 'ദൈവലഹരി പിടിച്ച മനുഷ്യനാ'യും ചിത്രീകരിച്ചു.

അതിനിടയിൽ ജാക്കോബി, സ്പിനോസയെ ഗെയ്ഥേയുടെ ശ്രദ്ധയിലേക്കു കൊണ്ടുവന്നു; നീതിശാസ്ത്രത്തിന്റെ ആദ്യവായനയിൽത്തന്നെ സ്വയമതിൽ ആകൃഷ്ടനായെന്നു മഹാനായ ആ കവി രേഖപ്പെടുത്തി (Brandes : Main Currents in Nineteenth Century Literature). അഗാധതയിലേക്കു ചുഴിഞ്ഞിറങ്ങുന്ന കവിയുടെ ആത്മാവ് വളരെക്കാലമായി ആഗ്രഹിച്ചിരുന്ന അതേ തത്വചിന്തകളാണു പുസ്തകത്തിൽ കാണാൻ കഴിഞ്ഞത്. അതിനുശേഷമുള്ള അദ്ദേഹത്തിന്റെ കവിതകളിലും ലേഖനങ്ങളിലും സ്പിനോസയുടെ സ്വാധീനം പ്രകടമായി നമുക്കു കാണാം. പ്രകൃതി നമ്മുടെമേൽ ചെലുത്തുന്ന നിയന്ത്രണങ്ങൾ സ്വയം അംഗീകരിക്കുകയാണു വേണ്ടതെന്ന പാഠം ഗെയ്ഥേ സ്പിനോസയിൽ നിന്നാണു സ്വീകരിക്കുന്നത്; സ്പിനോസ പകർന്നുകൊടുത്ത പ്രശാന്തമായ ശുദ്ധവായു ശ്വസിച്ചുകൊണ്ടാണു പിന്നീട് അദ്ദേഹം ഗോട്സിന്റേയും വെർതറുടേയും വന്യവും മൃഗീയവുമായ കാൽപ്പനികതകളിൽനിന്നു വിശിഷ്ടവും ഉദാത്തവുമായ ഉൽക്കൃ

ഷ്ടഭാവങ്ങളിലേയ്ക്കു ചേക്കേറിയത്.

ഇമ്മാനുവൽ കാന്റിന്റെ ജ്ഞാനചിന്തയോടു സ്പിനോസയെക്കൂടി ചേർത്തുവെച്ചാണു ഫിച്ത്തേ, ഷെല്ലിങ്, ഹെഗൽ തുടങ്ങിയവർ അവരുടേതായ വ്യത്യസ്തരീതികളിൽ അദ്വൈതവാദത്തിലെത്തിയത്; 'സ്വന്തം അസ്തിത്വം സംരക്ഷിയ്ക്കാനുള്ള പരിശ്രമ'ത്തിൽനിന്നാണു ഫിച്ത്തേയുടെ ആത്മവാദവും, ഷോപ്പൻഹോവറുടെ 'ജീവിതവാഞ്ഛ'യും, നീഷേയുടെ 'അധികാരവാസന'യും, ബെർഗ്സണിന്റെ ജീവനതത്വവും ജനിച്ചത്. സ്പിനോസയുടെ ചിന്തകളിൽ പ്രകടമാകുന്ന ചലനാത്മകത ശ്രദ്ധിക്കാതെ അതങ്ങേയറ്റം നിർജ്ജീവവും കഠിനവുമാണെന്നു ഹെഗൽ പ്രതിഷേധിച്ചിരുന്നു; ദൈവത്തെ നിയമമായി കണക്കാക്കുന്ന പ്രൗഢസങ്കൽപ്പംമാത്രം മനസ്സിൽ സൂക്ഷിച്ച്, അതദ്ദേഹം 'കേവലയുക്തി'യെന്ന പേരിൽ സ്വയം വരവുവെക്കുകയാണു ചെയ്തത്. എങ്കിലും, 'ഒരു തത്വചിന്തകനാകാൻ ആദ്യം ചെയ്യേണ്ടതു സ്പിനോസയുടെ പക്ഷം ചേരുകയാണെ'ന്നു പറയാനുള്ള ആർജ്ജവവും സത്യസന്ധതയും അദ്ദേഹം കാണിച്ചു.

ഇംഗ്ലണ്ടിൽ വിപ്ലവപ്രസ്ഥാനങ്ങളുടെ വേലിയേറ്റങ്ങൾക്കിടയ്ക്കാണു സ്പിനോസയുടെ സ്വാധീനം വർദ്ധിച്ചുവന്നത്; സമാധാനവും പുരോഗതിയും നിലനിന്ന നരോദിന്റെ ഭരണകാലത്ത് റഷ്യൻ ബുദ്ധിജീവികളുടെ സംവാദങ്ങളെ സജീവമാക്കിയ ഉത്സാഹത്തോടെ കോളറിഡ്ജും വേർഡ്സ്വർത്തുംപോലുള്ള യുവകലാപകാരികൾ സ്പിനോസയെക്കുറിച്ചുള്ള ചർച്ചകളിൽ ഏർപ്പെട്ടു. കോളറിഡ്ജിന്റെ അതിഥിസൽക്കാരങ്ങളിൽ മുഖ്യവിഷയംതന്നെ അത്തരം സംഭാഷണങ്ങളായിരുന്നു; ആ തത്വചിന്തകന്റെ ചില നിരീക്ഷണങ്ങൾ, തന്റെ പ്രസിദ്ധമായ വരികളിലൂടെ വേർഡ്സ്വർത്ത് (Wordsworth) പിടിച്ചെടുക്കാൻ ശ്രമിക്കുന്നതു ശ്രദ്ധിക്കുക:

*'പടിഞ്ഞാറൻ ചക്രവാളത്തിലെ അസ്തമയസൂര്യന്റെ പ്രകാശകിരണങ്ങളിൽ, സമുദ്രത്തിന്റെ വൃത്താകാരമായ ദുർഗമമാർഗങ്ങളിൽ, പ്രപഞ്ചത്തിനു ജീവനുണരുന്ന ശുഭാന്തരീക്ഷത്തിൽ, നിർമ്മലമായ നീലാകാശപ്പരപ്പിൽ, നിഗൂഢമായ മനുഷ്യമനസ്സിൽ, അധിവസിക്കുന്ന എ*

*ന്തോ ഒന്ന്; സകല വിചാരജീവികളേയും, വസ്തുക്കളേയും, ചിന്തക ളേയും, ഒന്നിച്ചണിനിരത്തുന്ന ചലനവും പൊരുളും!'.*

സ്പിനോസയുടെ 'മതവും ഭരണകൂടവു'മെന്ന പുസ്തകത്തിലെ ചി ല ഭാഗങ്ങൾ 'ക്വീൻ മോബി'ന്റെ രചനകളിൽ ഷെല്ലി എടുത്തുചേർ ത്തിട്ടുണ്ട്; ബൈറണിന്റെ ഒരാമുഖക്കുറിപ്പോടെ പുസ്തകത്തിന്റെ വിവ ർത്തനത്തിനുപോലും അദ്ദേഹം തയാറായി. പിന്നീട്, ആ കൈയെ ഴുത്തുപ്രതി കണ്ടെടുത്ത മിഡിൽടൺ, പുസ്തകം ഷെല്ലിയുടെ സ്വന്തം കൃതിയാണെന്നു തെറ്റിദ്ധരിച്ച് "വെറുമൊരു വിദ്യാർത്ഥിയുടെ ഊഹാ പോഹങ്ങളെന്ന നിലയ്ക്കു പ്രസിദ്ധീകരണത്തിനു തീർത്തും അയോ ഗ്യമാണെ'ന്നുപോലും അഭിപ്രായപ്പെടുകയുണ്ടായി. ഒരിക്കലും പ്രസി ദ്ധീകരിക്കാൻ ഒരുമ്പെട്ടില്ലെങ്കിലും പ്രായം ചെന്നു പക്വത വന്ന കാ ലത്തു ജോർജ്ജ് എലിയട്ടാണ 'നീതിശാസ്ത്ര'ത്തിന്റെ പരിഭാഷ നിർ വഹിച്ചത്. സ്പെൻസറുടെ 'അജ്ഞാത'സങ്കൽപ്പം എലിയട്ടുമായുള്ള അദ്ദേഹത്തിന്റെ ഉറ്റ സൗഹൃദം വഴി സ്പിനോസയോടു കടപ്പെട്ടിരി യ്ക്കുന്നതായി നമുക്കൊരുപക്ഷേ സംശയം തോന്നാം. ബെൽഫോർട്ട് ബാക്സ് (Belfort Bax) പറയുന്നു: 'ഇന്നിപ്പോൾ ഉന്നതരായ പലരും ആ ധുനികശാസ്ത്രത്തിന്റെ പൂർണത സ്പിനോസയിൽ ഉൾക്കൊള്ളുന്ന തായി തുറന്നു സമ്മതിക്കുന്നവരാണ്'.

ഒരുപക്ഷേ, ഒട്ടനവധി വ്യാഖ്യാനങ്ങൾക്കു വിധേയനാവുകയും, ഓരോ വായനയിലും നവംനവങ്ങളായ ആശയങ്ങൾ ഉരുത്തിരിഞ്ഞു വരികയും ചെയ്യുന്ന അപൂർവതകൊണ്ടാകാം സ്പിനോസയുടെ സ്വാ ധീനവലയത്തിൽപ്പെടുന്നവർ വളരെപ്പേരുണ്ട്. പ്രൗഢഗംഭീരങ്ങളാ യ ആ പ്രസ്താവനകൾ ഓരോന്നും ഓരോ മനസ്സിലും ഓരോ ഭാവങ്ങ ളാണുണർത്തുന്നത്. പഴയ നിയമത്തിൽ ജ്ഞാനത്തെ സംബന്ധിച്ച പ്രസ്താവിച്ചതു നമുക്കു സ്പിനോസയെക്കുറിച്ചും പറയാം: 'ആ ചിന്താ ഗതികൾ സമുദ്രത്തേക്കാൾ വിശാലവും, ഉപദേശങ്ങൾ ആഴത്തേ ക്കാൾ അഗാധവുമായതുകൊണ്ട്, ആദ്യത്തെ മനുഷ്യൻ പൂർണമായി ട്ടല്ല അദ്ദേഹത്തെ തിരിച്ചറിഞ്ഞത്, അവസാനത്തെ മനുഷ്യനും ഒരു

പക്ഷേ അദ്ദേഹത്തെ കണ്ടെത്താനാവില്ല'.

ഇരുന്നൂറാം ചരമവാർഷികത്തിന ഹേഗിൽ സ്പിനോസയുടെ ഒരു പ്രതിമ സ്ഥാപിക്കാൻ തീരുമാനമായപ്പോൾ സഹായസഹകരണങ്ങളുമായി വിജ്ഞാനലോകത്തെ നാനാഭാഗങ്ങളിൽനിന്നും സംഭാവനകൾ പ്രവഹിച്ചു. സ്നേഹവും ആരാധനയുംകൊണ്ടു വിസ്തൃതമായ അടിത്തറയിൽ മറ്റൊരു സ്മാരകവും അതിനുമുമ്പു പണിഉയർന്നിട്ടില്ല. 1882-ൽ നടന്ന പ്രതിമയുടെ അനാച്ഛാദനചടങ്ങിൽ സംസാരിച്ച ഏണസ്റ്റ് റെനൻ, പ്രസംഗം ഉപസംഹരിച്ചു പറഞ്ഞ വാക്കുകൾ, ഈ അദ്ധ്യായത്തിന്റെ സമാപനത്തിനും യോജിക്കുന്നതാണ്: 'ഇതിലൂടെ കടന്നുപോകുന്നവർ ഈ സൗമ്യവും വിഷാദമഗ്നവുമായ മുഖത്തു നോക്കി അധിക്ഷേപം ചൊരിയുകയാണെങ്കിൽ ഹാ കഷ്ടം, നമുക്കവരോടു പൊറുക്കാം! ദൈവികതയുടെ സന്ദേശം ഉൾക്കൊള്ളാനുള്ള കഴിവില്ലായ്മയുടെ പേരിൽ, ദുരാത്മാക്കളെപ്പോലെ അവർ ശിക്ഷിക്കപ്പെടും; അന്നും ഈ മനുഷ്യൻ, കൃഷ്ണശിലകൾ പാകിയ ഈ പീഠത്തിൽ നിവർന്നുനിന്നു സ്വയം കണ്ടെത്തിയ ദൈവാനുഗ്രഹത്തിന്റെ മാർഗം സകല ജനങ്ങൾക്കും ചൂണ്ടിക്കാണിച്ചുകൊടുക്കും; നൂറ്റാണ്ടുകൾക്കുശേഷം, ഈ വഴി കടന്നുപോകുന്ന സംസ്കാരസമ്പന്നനായൊരു പഥികൻ ഹൃദയപൂർവം മന്ത്രിക്കും: സത്യമായ ദൈവദർശനം എവിടെയെങ്കിലും നടന്നിട്ടുണ്ടെങ്കിൽ, അതിവിടെയായിരുന്നു!'.

===

# അഞ്ച് : വോൾട്ടയറും ഫ്രഞ്ചുബോധോദയവും

## 5.1. പാരീസ് : ഈഡിപ്പെ

1742-ൽ പാരീസിലൊരു നാടകശാലയിൽവെച്ച് സ്വന്തം രചനയായ 'മെറോപ്പെ'യുടെ (Morepe) പരിശീലനം നടക്കുമ്പോൾ നായികയായ മാഡം ഡൂമെസ്നിലിനു കഥയുടെ ഭാവാഭിനയസാദ്ധ്യതകൾ വിവരിച്ചുകൊടുക്കുകയായിരുന്നു, വോൾട്ടയർ. അദ്ദേഹം ഉദ്ദേശിച്ച ഉദാത്തമായ ഭാവതലത്തിലേക്കുയരാൻ ഒരുപക്ഷേ 'പിശാച്'തന്നെ നേരിട്ടവതരിക്കേണ്ടിവരുമെന്നു നടി പരാതിപ്പെട്ടു. 'അതെ, അതങ്ങനെയാണു വേണ്ടത്!', ഉടനെ വന്നു വോൾട്ടയറുടെ മറുപടി! 'ഏതു വിഷയത്തിലും വിജയം നേടണമെങ്കിൽ മനസ്സിലൊരു പിശാചുണ്ടായേ തീരൂ!' (Tallentyre : Life of Voltaire). വോൾട്ടയർക്കു സർവഥാ യോജിക്കുന്ന ഒരു യോഗ്യതയാണതെന്നു വിമർശകരും ശത്രുക്കളും ഒരുപോലെ സമ്മതിക്കുന്നു; അദ്ദേഹത്തിന്റെ 'ദേഹത്തൊരു പിശാചുണ്ടെന്നു' സാങ്ബ്യൂവേയും (Beuve : Portraits of the 18th Century), 'നാരകീയബലം കൈകളിലാവാഹിച്ച' (Brandes : Manin Currents in 19thth Century Literature) ഒരു മനുഷ്യനെന്നു ഡി മെയ്സ്റ്റ്രേ (De Maistre) വിശേഷിപ്പിക്കുകയും ചെയ്യുന്നുണ്ട്.

അസൂയ, പൊങ്ങച്ചം, മര്യാദകേട്, വൈരൂപ്യം, മനസ്സാക്ഷിക്കുത്തില്ലായ്മ തുടങ്ങിയവ മാത്രമല്ല, ചിലപ്പോഴൊക്കെ നുണപ്രചാരകനുമായി അക്കാലത്തെ ഫ്രഞ്ചുകാരുടെ സകലദോഷങ്ങളും ഒന്നൊഴിയാതെ ബാധിച്ച ഒരാളായിരുന്നു, വോൾട്ടയർ. പക്ഷേ അതേ മനുഷ്യൻതന്നെ, നിസ്സീമമായ സഹാനുഭൂതിയോടും വീണ്ടുവിചാരത്തോടുംകൂടി സുഹൃത്തുക്കളെ കൈയഴിഞ്ഞു സഹായിയ്ക്കുകയും തൂലികയുടെ കരുത്തിൽ ശത്രുക്കളെ മൃതപ്രായരാക്കുകയും അനുരഞ്ജനത്തിന്റെ ആദ്യനീക്കത്തിൽ മഹാമനസ്കതയോടെ കീഴടങ്ങാൻ തയാറാവുകയും ചെയ്തു; നോക്കൂ, എത്ര പരസ്പരവിരുദ്ധമാണു മനുഷ്യപ്രകൃതം!

നല്ലതും തീയതുമായ ഈ ഗുണവിശേഷങ്ങൾ പക്ഷേ, വോൾട്ടയറുടെ യഥാർത്ഥസ്വഭാവം വെളിപ്പെടുത്തുന്നവയായിരുന്നില്ല; സദാ സമയവും ഊർജ്ജം പ്രസരിപ്പിയ്ക്കുന്ന ആ മനസ്സിന്റെ മൗലികതയുടെ ബഹിർസ്ഫുരണങ്ങളായിരുന്നു, അവ; ലോകമെങ്ങും പരന്നുകിടക്കുന്ന വിജ്ഞാനമേഖലകൾ യുക്തിയുക്തം സമാഹരിച്ച് തൊണ്ണൂറ്റിയൊമ്പതു പുസ്തകങ്ങളിലായി നിറഞ്ഞു തുളുമ്പുന്ന ആ ചിന്തകൾ, ഒരു സർവവിജ്ഞാനകോശംപോലെ, വിഷയവൈവിദ്ധ്യവും കാലികപ്രസക്തിയുംകൊണ്ടു ജിജ്ഞാസുക്കളുടെ ശ്രദ്ധ പിടിച്ചു പറ്റുന്നവയായി മാറി. 'ചിന്തിക്കുന്നതിനെക്കുറിച്ചു സ്വയം തുറന്നുപറയുന്നതാണെന്റെ രീതി', അദ്ദേഹം പ്രഖ്യാപിക്കുന്നു; പറയാൻ യോഗ്യമായതുമാത്രം ചിന്തിക്കുകയും ആ ചിന്തകൾ അസാമാന്യവൈഭവത്തോടെ അവതരിപ്പിക്കുകയും ചെയ്തു, അദ്ദേഹം. (അനട്ടോലെ ഫ്രാൻസിനെപ്പോലുള്ളവർ പലരും ആ പേജുകളിലൂടെ സ്വയം സൂക്ഷ്മബുദ്ധികളും ജ്ഞാനവൃദ്ധരുമായിത്തീർന്നു!) മനുഷ്യരാശിക്കുവേണ്ടി വോൾട്ടയർ നടത്തിയ ദൈവശാസ്ത്രപരമായ യുദ്ധങ്ങളെക്കുറിച്ചു നമുക്കിപ്പോൾ അത്രയൊന്നും ആവേശം തോന്നാത്തതുകൊണ്ടായിരിക്കാം, പലതും പിന്നീടു വായിക്കപ്പെടാതെ പോയത്. അതല്ലെങ്കിൽ, നാമെല്ലാം അടുത്ത തലമുറയെക്കുറിച്ചു ചിന്തിയ്ക്കുന്നതിനേക്കാൾ സമകാലികജീവിതത്തിന്റെ സാമ്പത്തികയുദ്ധതന്ത്രങ്ങളിൽ മുഴുകിപ്പോയതുകൊണ്ടുമാകാം; അക്കാലത്തു നിലവിലിരുന്ന പല പ്രശ്നങ്ങളും നിശ്ശേഷം നിർവീര്യമാക്കുന്നവിധം പൗരോഹിത്യത്തിനും അന്ധവിശ്വാസങ്ങൾക്കും മേൽ അദ്ദേഹം നേടിയ വിജയം അത്രയേറെ സമ്പൂർണമായിരുന്നു. അനനുകരണീയമായ സംവാദങ്ങളിലൂടെയാണു മിക്കവാറും അദ്ദേഹത്തിന്റെ പ്രശസ്തി ഉയർന്നുവന്നത്; സുഹൃദ്സദസ്സുകളിലുയർന്ന അത്തരം വാദഗതികളിലെ യുക്തിചിന്തകൾ പിന്നീടു വീണ്ടെടുക്കാൻ വയ്യാത്തവിധം അന്തരീക്ഷത്തിൽ വിലയം പ്രാപിച്ചെങ്കിൽ, തൂലികത്തുമ്പിലൂടെ ചിറകു വിരിച്ച ആശയങ്ങൾ ആർക്കും എന്നും കാണാവുന്നവിധം പുസ്തകത്താളുകളിൽ തിളങ്ങിനിന്നു!. വിപുലമായ ആ ചിന്തകൾ മിക്കവാറും നമുക്കു ലഭ്യമാണെങ്കിലും അമാനുഷികമായ ആ

ആത്മവീര്യം പിൻതലമുറക്കു പിന്തുടരാൻ കഴിഞ്ഞിട്ടില്ല. കാലത്തിന്റെ കണ്ണാടിയിൽ പ്രത്യക്ഷപ്പെടുന്ന ആ ഇരുണ്ട രൂപത്തിനു പക്ഷേ, എന്തൊരത്ഭുതതേജസ്സായിരുന്നു! 'കോപം നർമ്മമായും അഗ്നി പ്രകാശമായും രാസമാറ്റം നടത്തുന്ന സംശുദ്ധമായ ബുദ്ധി!; അഗ്നിയും വായുവും സമാസമം സമ്മേളിയ്ക്കുന്ന കോശങ്ങളിൽ അലൗകികമായ സാത്വികതയും വിക്ഷുബ്ധമായ ആസുരികതയും ഒരുപോലെ ചേർത്തുവെച്ച അത്ഭുതമനുഷ്യൻ! (Robertson : Voltaire); ലോലമായ ഭാവങ്ങളും പരിവർത്തനോന്മുഖമായ നിശ്ചയദാർഢ്യങ്ങളും സമതുലിതമായി യോജിപ്പിക്കാൻ കഴിഞ്ഞവർ അദ്ദേഹത്തെപ്പോലെ ആരുമില്ല' (Taine : The Ancient Regime). ഒരുപക്ഷേ ചരിത്രം കണ്ട ഏറ്റവും മഹാനായ ധിഷണാശാലിയായിരുന്നുവോ, അദ്ദേഹം?

തീർച്ചയായും! 'യാതൊന്നിലും ഇടപെടാതെ നിഷ്ക്രിയനായി ജീവിയ്ക്കുന്നതു മരണതുല്യമാണെന്നും അലസരല്ലാത്തവരെല്ലാം സത്യത്തിൽ നന്മ നിറഞ്ഞവരുമാണെ'ന്നു കഠിനപ്രയത്നത്തിലൂടെ ഉദാഹരിച്ചു കാണിച്ചുകൊണ്ട് ആ കാലഘട്ടത്തിലെ മറ്റാരേക്കാളും സഫലമായ നേട്ടങ്ങൾ കൈവരിച്ചു, അദ്ദേഹം. സമയത്തിന്റെ കാര്യത്തിൽ മാത്രമാണു വോൾട്ടയർ ലുബ്ധു കാണിച്ചതെന്നു സഹചാരികൾ സാക്ഷ്യപ്പെടുത്തുന്നു. 'ജീവിതം സുസാദ്ധ്യവും സുഗമവുമാക്കാനുള്ള സകലയത്നങ്ങളിലും ആത്മാർത്ഥമായി നാം പങ്കുചേരണം; പ്രായം കൂടുന്തോറും ജോലിയുടെ അനിവാര്യത എനിയ്ക്കേറെ ബോദ്ധ്യപ്പെടുന്നു. ദൂരവ്യാപകമായ ഒരർത്ഥത്തിൽ ഏറ്റവും ഉൽകൃഷ്ടമായ ആനന്ദാനുഭൂതികളാണവ എനിയ്ക്കു സമ്മാനിയ്ക്കുന്നത്. ആത്മഹത്യ ചെയ്യുന്നില്ലെങ്കിൽ നിങ്ങൾക്കെപ്പോഴും എന്തെങ്കിലും ചെയ്യാതിരിയ്ക്കാനാവില്ല!'.

സദാ സമയവും ജോലിയിൽ വ്യാപൃതനായിക്കഴിഞ്ഞ അദ്ദേഹത്തിനു പക്ഷേ ആത്മഹത്യ എന്നുമൊരു പ്രലോഭനമായിരുന്നിരിയ്ക്കാം! (Voltaire : Romances). 'അത്രയും നിതാന്തജാഗ്രത പാലിച്ചതുകൊണ്ടാണു വോൾട്ടയറുടെ സാന്നിദ്ധ്യം കാലഘട്ടമാകെ നിറഞ്ഞുനിന്നത്'. മഹത്തായൊരു നൂറ്റാണ്ടിൽ ജീവിച്ച (1694-1778) അദ്ദേ

ഹം, അവസാനം ആ നൂറ്റാണ്ടിന്റെ ആത്മാവും ചൈതന്യവുമായി മാറി; 'പതിനെട്ടാംശതകത്തിന്റെ സവിശേഷതകളാകെ സൂചിപ്പിക്കുന്നതാണ വോൾട്ടയറുടെ വ്യക്തിത്വ'മെന്ന വിക്ടർ ഹ്യൂഗോ അഭിപ്രായപ്പെടുന്നു. ഇറ്റലിയിലൊരു നവോത്ഥാനവും ജർമ്മനിയിലൊരു പുനരുദ്ധാരണവും നടന്നതായി ചരിത്രം രേഖപ്പെടുത്തുന്നുണ്ടെങ്കിൽ, ഫ്രാൻസിനു പക്ഷേ ലഭിച്ചതു വോൾട്ടയറെയാണ്; നവോത്ഥാനവും പുനരുദ്ധാരണവുമെന്നല്ല, അതിലേറെ പുരോഗമനപരമായ വിപ്ളവാത്മകതകൂടി സ്വരാജ്യത്തിന് അദ്ദേഹം സമ്മാനിച്ചു. മൊണ്ടെയ്നിന്റെ (Montaigne) നിരങ്കുശമായ സന്ദേഹങ്ങളും റെബെലിയാസിന്റെ (Rebelais) പരുഷഹാസ്യവും വോൾട്ടയർ സ്വാംശീകരിച്ചു; അഴിമതിക്കും അന്ധവിശ്വാസങ്ങൾക്കുമെതിരെ ലൂതർ, എറാസ്മസ്, കാൽവിൻ, നോക്സ്, മെലാഞ്ജ്ടൾ തുടങ്ങിയവരേക്കാൾ രൂക്ഷവും ഫലപ്രദവുമായ രീതിയിൽ അദ്ദേഹം പ്രതികരിച്ചു; മിറാബ്യൂ, മാരെറ്റ്, ഡാൻടൺ, റോബെസ്പിയർ മുതലായവരുടെ നേതൃത്വത്തിൽ, കാലഹരണപ്പെട്ട ഭരണസംവിധാനങ്ങൾ ചുട്ടുചാമ്പലാക്കാൻ തയാറാക്കിയ 'പടക്കോപ്പ്'കളുടെ നിർമ്മാണത്തിലും അദ്ദേഹം ഗണ്യമായ പങ്കു വഹിച്ചു. 'ഓരോരുത്തരും വ്യക്തിപരമായ സംഭാവനകളുടെ അടിസ്ഥാനത്തിലാണു വിലയിരുത്തപ്പെടുന്നതെങ്കിൽ ആധുനികയൂറോപ്പിലെ ഏറ്റവും മഹാനായ എഴുത്തുകാരൻ വോൾട്ടയറാണെന്ന കാര്യത്തിൽ തർക്കമില്ലെ'ന്നു ലാമർടൈൻ (Lamartine) പറയുന്നു; 'പ്രാ-യാധിക്യംകൊണ്ടുള്ള ജീർണത നിർവീര്യമാക്കുന്നതിനായിരിയ്ക്കാം' സുദീർഘമായൊരു ആയുസ്സ് അദ്ദേഹത്തിനു ലഭിച്ചു; കാലത്തോടു പൊരുതി നേടാനുള്ള സമയം അനുവദിയ്ക്കപ്പെട്ട അദ്ദേഹം വിജയശ്രീലാളിതനായിത്തന്നെ അവസാനം വിടവാങ്ങുകയും ചെയ്തു'.

അതെ, ജീവിച്ചിരിക്കുമ്പോൾ അത്രയും സ്വാധീനം ചെലുത്താൻ കഴിഞ്ഞ മറ്റൊരെഴുത്തുകാരനുമുണ്ടായിട്ടില്ല. മതത്തിന്റേയും ഭരണകൂടത്തിന്റേയും വൈതാളികരിൽനിന്നു നേരിടേണ്ടിവന്ന എതിർപ്പിനെത്തുടർന്നു നാടുകടത്തലും ജയിൽവാസവും മാത്രമല്ല, പുറത്തിറങ്ങുന്ന ഓരോ പുസ്തകങ്ങൾക്കുമെതിരെ ഏർപ്പെടുത്തിയ നിരോധന

ങ്ങളും മറികടന്ന് സത്യത്തിന്റേതായ മാർഗത്തിലൂടെ അദ്ദേഹം അക്ഷീണം നടന്നു; അവസാനം, രാജാക്കന്മാരും ചക്രവർത്തിമാരും മതാദ്ധ്യക്ഷന്മാരും അദ്ദേഹത്തിന്റെ ആജ്ഞാനുവർത്തികളായി മാറി; ചെങ്കോലും കിരീടങ്ങളും അദ്ദേഹത്തിന്റെ ധാർമ്മികശക്തിക്കുമുമ്പിൽ വിറച്ചു; ലോകത്തെ പകുതിയിലധികം ജനങ്ങൾ അദ്ദേഹത്തിന്റെ വാക്കുകൾക്കായി കാതോർത്തു. ഒരു വിനാശകാരിയുടെ സാന്നിദ്ധ്യം അനിവാര്യമായി വന്ന കാലഘട്ടമായിരുന്നു, അത്. നീഷേ പറഞ്ഞു, 'ചിരിക്കുന്ന സിംഹങ്ങൾ മുന്നോട്ടു വരട്ടെ!'; അതെ, 'ചിരിയിലൂടെ വിനാശം വിതച്ച്' വോൾട്ടയർ വന്നു. ഭരണാധികാരം ഭൂപ്രഭുക്കളിൽനിന്നു മദ്ധ്യവർഗത്തിലേക്കു കൈമാറിയ പരിവർത്തനപ്രക്രിയകളുടെ സാമ്പത്തികവും രാഷ്ട്രീയവുമായ രണ്ടു വ്യത്യസ്തശബ്ദങ്ങളായിരുന്നു, വോൾട്ടയറും റൂസോവും. മനസ്സിലെ വിരുദ്ധവികാരങ്ങൾ നമ്മെ ചിന്തിക്കാൻ പ്രേരിപ്പിക്കുന്നതുപോലെ, നിലവിലെ നിയമങ്ങളും സമ്പ്രദായങ്ങളും അസ്വീകാര്യമായി തോന്നിയ പുരോഗമനോന്മുഖമായ ഒരു സമൂഹം സമ്പ്രദായങ്ങളെ യുക്തികൊണ്ടും നിയമങ്ങളെ പ്രകൃതംകൊണ്ടും ചോദ്യം ചെയ്യാൻ ശ്രമിച്ചു. വോൾട്ടയറുടെ യുക്തിവാദത്തിനും റൂസോയുടെ പ്രകൃതിവാദത്തിനും യാഥാസ്ഥിതികരായ ബൂർഷ്വാവർഗത്തിന്റെ സകല പിന്തുണയും ലഭിച്ചു; മഹാവിപ്ളവം വന്നെത്തുന്നതിനുമുമ്പേ, പഴയ ശീലങ്ങളുടേയും രീതികളുടേയും കെട്ടുപാടുകൾ പൊട്ടിയ്ക്കാനും വികാരങ്ങളും വിചാരങ്ങളും നൂതനമാർഗങ്ങളിലൂടെ ഉത്തേജിപ്പിച്ചു പരീക്ഷണങ്ങൾക്കായി മനസ്സു തുറന്നിടാനും അവ സഹായകമായി. അതുകൊണ്ടു പക്ഷേ വിപ്ളവത്തിനു കാരണഭൂതരായതു റൂസോവും വോൾട്ടയറുമാണെന്നർത്ഥമില്ല; നേരേ മറിച്ച്, ഫ്രഞ്ചുജനതയുടെ സാമൂഹ്യവും രാഷ്ട്രീയവുമായ അകത്തളങ്ങളിൽനിന്നുയർന്ന അടിച്ചമർത്തപ്പെട്ട അമർഷങ്ങളുടെ പരിണതസൃഷ്ടികളായിരുന്നു, അവർ രണ്ടു പേരും; വിസ്ഫോടനാത്മകമായ അഗ്നിബാധയെ തുടർന്നുവന്ന വെളിച്ചവും ചൂടും അവർ പ്രസരിപ്പിച്ചു. മോഹങ്ങൾക്കു യുക്തിപോലെയാണു ചരിത്രത്തിനു തത്വചിന്ത: രണ്ടിലും ഉ

ള്ളിൽനിന്നുയരുന്ന അബോധപൂർവമായൊരു പ്രക്രിയ ബോധപൂർവമായ ചിന്തകളെ പ്രകടമായിത്തന്നെ സ്വാധീനിക്കുന്നു.

തത്വചിന്തയുടെ സ്വാധീനം അതിശയോക്തിയോടെ അവതരിപ്പിക്കുന്ന അവരുടെ പ്രവണത നിജപ്പെടുത്തി തൽക്കാലം നമുക്കിവിടെ നിർത്താം. രാജകീയദേവാലയത്തോടു ചേർന്നുള്ള കാരാഗൃഹത്തിന്റെ ചുമരുകളിൽ വരച്ചു വെച്ചിരിക്കുന്ന വോൾട്ടയറുടേയും റൂസോവിന്റേയും ചിത്രങ്ങൾ നോക്കി ലൂയി പതിനാറാമൻ പറഞ്ഞു: 'ഇവർ രണ്ടുപേരും ചേർന്നു ഫ്രാൻസിനെ നശിപ്പിച്ചു!'; സ്വന്തം രാജവംശത്തിന്റെ പതനമാണദ്ദേഹം സൂചിപ്പിച്ചത്! 'ലഘുലേഖകളും പുസ്തകങ്ങളും നിയന്ത്രിച്ചിരുന്നെങ്കിൽ, ബോർബോൺവംശം ഒരുപക്ഷേ രക്ഷപ്പെട്ടുമായിരുന്നെ'ന്നു നെപ്പോളിയൻ അവകാശപ്പെടുന്നുണ്ട്; 'പീരങ്കികളുടെ ആവിർഭാവം ജന്മിവ്യവസ്ഥയെ തകർത്തു; അതുപോലെ തൂലികത്തുമ്പുകൾ സാമൂഹ്യവ്യവസ്ഥകളും തകർക്കും' (Bertaut : Napolean in His Own Words). വോൾട്ടയർ എഴുതുന്നു: 'ലോകത്തെ, അഥവാ ഒരെഴുത്തുലിപിയെങ്കിലുമുള്ള രാഷ്ട്രങ്ങളെ, ഭരിയ്ക്കുന്നതു യഥാർത്ഥത്തിൽ പുസ്തകങ്ങളാണ്; മറ്റൊന്നും പരിഗണനാർഹമല്ല'. 'വിദ്യാഭ്യാസത്തെപ്പോലെ മനുഷ്യനെ സ്വതന്ത്രനാക്കുന്ന മറ്റൊന്നില്ലെ'ന്നു പറഞ്ഞ അദ്ദേഹം ബോധവൽക്കരണത്തിലൂടെ ഫ്രാൻസിനെ സ്വാതന്ത്ര്യത്തിലേക്കു നയിച്ചു. 'ഒരു ജനത ചിന്തിക്കാൻ തുടങ്ങിയാൽപ്പിന്നെ അതാർക്കും തടയാനാവില്ല'. അതെ, വോൾട്ടയർക്കൊപ്പം ഫ്രാൻസ് ചിന്തിക്കാനാരംഭിച്ചു.

'വോൾട്ടയറെ'ന്ന പേരിലറിയപ്പെട്ട ഫ്രാങ്കോയ്സ് മേരി അറോട്ട് (Francoise Marie Arouet), 1694-ൽ പാരീസിലാണു ജനിച്ചത്; നിയമവകുപ്പിലെ ഒരുദ്യോഗസ്ഥനായിരുന്നു അച്ഛൻ; അമ്മ ഒരു കുലീനകുടുംബാംഗവും. സഹജമായ കുശാഗ്രതക്കും ക്ഷോഭത്തിനും വോൾട്ടയർ അച്ഛനോടാണു കടപ്പെട്ടതെങ്കിൽ, ലാളിത്യവും നർമ്മബോധവും അമ്മയിൽനിന്നാണു ലഭിച്ചത്. സത്യത്തിൽ, ഒരു തലനാരിഴയുടെ വ്യത്യാസത്തിലാണ് അദ്ദേഹം ജീവിതത്തിലേയ്ക്കു പ്രവേശിച്ചത്; പ്രസവത്തോടെ അമ്മ മരണമടഞ്ഞു; പ്രസവമെടുത്ത പരിചാരിക തീ

ർത്തും ദുർബലനായ കുഞ്ഞിന് ഒരു ദിവസത്തെ ആയുസ്സുപോലും ക ണക്കാക്കിയില്ല. പക്ഷേ, അതവർക്കു പറ്റിയ പിഴവായിരുന്നു; വിധി എൺപത്തിമൂന്നു വയസ്സിന്റെ ദീർഘായുസ്സാണ് അദ്ദേഹത്തിനു നൽ കിയത്; എങ്കിലും പരിക്ഷീണമായ ആ ശരീരം അപ്രതിരോദ്ധ്യമായ ആത്മാവിനെ ജീവിതത്തിലുടനീളം പീഡിപ്പിച്ചുകൊണ്ടേയിരുന്നു.

വിദ്യാഭ്യാസവിഷയങ്ങളിൽ മൂത്ത സഹോദരനായ ആർമൻഡിനെയാണു ഫ്രാങ്കോയ്സ് മാതൃകയായി കണ്ടത്; മതപരമായി ജാൻസെനിസ്റ്റ് (Jansenist) വിഭാഗത്തോടു തീവ്രാഭിനിവേശമുള്ള സാത്വികനും ധൈര്യശാലിയുമായ ആ യുവാവു മതനിന്ദയുടെപേരിൽ ചെറുപ്പത്തിൽ വധശിക്ഷക്കു വിധിക്കപ്പെട്ടു; അകാലമരണത്തിൽനിന്നു രക്ഷപ്പെടാൻ തൽക്കാലത്തേക്കു പിന്മാറുന്നതാണു നല്ലതെന്നുപദേശിച്ച സുഹൃത്തിനോട് ആർമാൻഡ് ഇങ്ങനെയാണു പറഞ്ഞത്: 'ശരി, നിനക്കു ഇക്കിലേറാൻ താൽപ്പര്യമില്ലെങ്കിൽ മറ്റുള്ളവർക്കുവേണ്ടി അതു നീക്കിവെയ്ക്കാതിരിയ്ക്കുകയെങ്കിലും ചെയ്യാം!'. കവിതയിലും ലേഖനത്തിലും മുഴുകിയ രണ്ടു മഠയരെയാണു തനിക്കു മക്കളായി ലഭിച്ചതെന്നു പിതാവു സ്വയം പരിതപിച്ചു. സ്വന്തം പേരെഴുതാൻ പഠിച്ച അന്നുമുതൽ കവിതയെഴുത്തു തുടങ്ങിയ ഫ്രാങ്കോയ്സിൽനിന്നു പ്രത്യേകിച്ചൊന്നും പ്രതീക്ഷിക്കാനില്ലെന്നു പിതാവിനു തീർത്തും ബോദ്ധ്യപ്പെട്ടു. ഫ്രാങ്കോയ്സിന്റെ ജനനശേഷം അറുവേട്ട്കുടുംബം താമസിച്ചിരുന്ന പട്ടണത്തിലെ വിദ്യാസമ്പന്നയായ ഒരു സ്ത്രീ, ആ യുവാവിന്റെ നൈസർഗികപ്രതിഭ കണ്ടറിഞ്ഞു; രണ്ടായിരം ഫ്രാങ്കോളം വരുന്ന ഒരു തുക പുസ്തകങ്ങൾ വാങ്ങാൻ ഫ്രാങ്കോയ്സിന്റെ പേർക്കു നീക്കിവെച്ചാണ് അവർ മരിച്ചത്. ആ പുസ്തകങ്ങളും, പ്രാർത്ഥനയേക്കാൾ അവിശ്വാസസിദ്ധാന്തങ്ങൾ പ്രചരിപ്പിക്കാനുത്സാഹിച്ച ഒരു പാതിരിയുമായിരുന്നു ഫ്രാങ്കോയ്സിന്റെ ആദ്യകാലത്തെ അദ്ധ്യാപകർ. എന്തും തെളിയിച്ചുകാണിക്കാൻ വെമ്പൽ കൊള്ളുകയും അവസാനം ഒന്നിലും വിശ്വസിക്കാൻ കഴിയാത്ത സാഹചര്യം സൃഷ്ടിക്കുകയും ചെയ്യുന്ന അവിശ്വാസസിദ്ധാന്തത്തിന്റെ വൈരുദ്ധ്യാത്മക

തതത്വങ്ങൾ പറഞ്ഞു കൊടുത്ത ജെസ്യൂട്ട് പുരോഹിതന്മാരാണ പിന്നീട് ആ സ്ഥാനമേറ്റെടുത്തത്. അതു വഴി അസാധാരണമായ ഒരു സംവാദസാമർത്ഥ്യം സ്വായത്തമാക്കിയ പന്ത്രണ്ടു വയസ്സുള്ള ആ ബാലൻ, സമപ്രായക്കാർ മൈതാനത്തു കളിക്കുമ്പോൾ സ്വയം മാറി നിന്നു മുതിർന്നവരുമായി ദൈവശാസ്ത്രത്തെക്കുറിച്ചുള്ള ചർച്ചകളിൽ ഏർപ്പെടുകയാണ ചെയ്തത്. ഉപജീവനമാർഗം തേടേണ്ട സമയമായപ്പോൾ സാഹിത്യമൊരു തൊഴിലായി സ്വീകരിച്ച സ്വപിതാവിനെപ്പോലും ഫ്രാങ്കോയ്സ് ഞെട്ടിച്ചു. പിതാവിന്റെ നോട്ടത്തിൽ, 'സമൂഹത്തിനൊരു പ്രയോജനവുമില്ലാതെ, ബന്ധുക്കൾക്കൊരു ഭാരമായി, വിശപ്പുകൊണ്ടു മരിക്കാനാഗ്രഹിക്കുന്നവരുടെ തൊഴിലാണ സാഹിത്യം!' ആ ആക്രോശത്തിന്റെ തീക്ഷ്ണതയിൽ തൊട്ടടുത്തു കിടന്ന മേശപോലും വിറയ്ക്കുന്നതു കണ്ട ഫ്രാങ്കോയ്സ് യാതൊന്നും നോക്കാതെ നേരേ സാഹിത്യത്തിലേക്കുതന്നെ തിരിഞ്ഞു.

വായനയിലേക്കു തിരിഞ്ഞെങ്കിലും ആ യുവാവ് വെറുമൊരു മൗനിയും പുസ്തകപ്പുഴുവുമായിരുന്നില്ല; രാത്രിസമയങ്ങളിൽ മറ്റുള്ളവരുടെ എണ്ണകുടി അയാൾ കത്തിച്ചുതീർത്തു. പട്ടണത്തിലെ പരദൂഷണങ്ങളും ഫലിതങ്ങളും ആസ്വദിച്ച്, പത്തു കൽപ്പനകളിലും പരീക്ഷണങ്ങൾ നടത്തി, രാത്രിയേറെ ചെല്ലുന്നതുവരെ അയാൾ കൂട്ടുകാരുടെകൂടെ ചുറ്റിനടന്നു. ശല്യം സഹിയ്ക്കാതെ പൊറുതിമുട്ടിയ പിതാവ്, കഴിയുന്നത്ര വീട്ടുതടങ്കലിൽ നിർത്തണമെന്ന നിർദ്ദേശത്തോടെ കയീനിലുള്ള ഒരകന്ന ബന്ധുവിന്റെ അടുത്തേക്കു മകനെ പറഞ്ഞയച്ചു. യുവാവിന്റെ സരസഭാഷണത്തിൽ മയങ്ങിപ്പോയ 'ജയിലുദ്യോഗസ്ഥൻ' താമസിയാതെ അയാളെ കൈയയച്ചു സ്വതന്ത്രനാക്കി. തടങ്കലിനുശേഷം, പിന്നീടു ജീവിതത്തിൽ പലപ്പോഴും സംഭവിച്ചുപോലെ, നാടുകടത്തലാണുണ്ടായത്; തലതിരിഞ്ഞുപോയ ആ യുവാവിനെ കർശനമായി നിരീക്ഷിക്കേണ്ടതിന്റെ ആവശ്യം ബോദ്ധ്യപ്പെടുത്തി ഒരു നയതന്ത്രജ്ഞന്റെ കൂടെ ഹേഗിലേക്കാണ പിതാവു പറഞ്ഞയച്ചത്. അവിടെ ചെല്ലേണ്ട താമസം, 'പിംപെറ്റെ'ന്നു പേരുള്ള സുന്ദരിയായൊരു പെൺകുട്ടിയുമായി ഫ്രാങ്കോയ്സ് പ്രണയത്തിലായി; വികാരം മുറ്റി

യ രഹസ്യസമാഗമങ്ങൾക്കിടയിൽ 'എക്കാലവും ഞാൻ നിന്നെ സ്നേഹിയ്ക്കു'മെന്ന അടിക്കുറിപ്പോടെ ആവേശോജ്ജ്വലമായ പ്രേമലേഖനങ്ങളും അയാളെഴുതി. ഒടുവിൽ പ്രണയബന്ധം പുറത്തായപ്പോൾ ഫ്രാങ്കോയ്സിനു വീട്ടിലേക്കു മടങ്ങേണ്ടിവന്നു. പിംപെറ്റിനെ പിന്നീട് ആഴ്ചകളോളം അയാൾ ഓർമ്മയിൽ സൂക്ഷിച്ചു!

1715-ൽ, ഇരുപത്തൊന്നു വയസ്സു തികഞ്ഞ അഭിമാനത്തോടെ, ലൂയി പതിന്നാലാമന്റെ മരണാനന്തരചടങ്ങുകൾ കാണാൻ ഫ്രാങ്കോയ്സ് പാരീസിലേയ്ക്കു പോയി. ചക്രവർത്തിയുടെ പിന്തുടർച്ചാവകാശിയ്ക്കു വളരെ ചെറുപ്പമായിരുന്നതിനാൽ ഫ്രാൻസെന്നല്ല പാരീസുപോലും ഭരിയ്ക്കാൻ കഴിവുണ്ടായിരുന്നില്ല; സ്വാഭാവികമായും ഭരണാധികാരം റീജന്റിന്റെ അധീനത്തിലായി; ആ ഇടക്കാലഭരണത്തിനുകീഴിൽ 'ലോകതലസ്ഥാന'ത്തു പൊട്ടിപ്പുറപ്പെട്ട കലാപങ്ങളിൽ യുവാവായ അറൌട്ടും കൗതുകത്തോടെ പങ്കുചേർന്നു. വളരെ പെട്ടെന്നു കുസലില്ലാത്ത കഴിവുറ്റൊരു യുവാവെന്ന ഖ്യാതി അദ്ദേഹം നേടിയെടുത്തു. സാമ്പത്തികപ്രതിസന്ധി പരിഹരിക്കുന്നതിനു രാജകീയലായത്തിലെ പകുതിയിലധികം കുതിരകളേയും വിറ്റഴിക്കാൻ റീജന്റു തീരുമാനിച്ചപ്പോൾ, അതിലേറെ നല്ലതു രാജസദസ്സിൽ നിരന്നിരിയ്ക്കുന്ന പകുതി കഴുതകളേയും പുറത്താക്കുകയാണെന്നു ഫ്രാങ്കോയ്സ് തുറന്നെഴുതി. അവസാനം, ജനങ്ങൾക്കിടയിൽ ചർച്ചാവിഷയമായ സകലവിധ പരദൂഷണങ്ങളുടേയും കിംവദന്തികളുടേയും പിതൃത്വം അദ്ദേഹത്തിന്റെമേൽ ആരോപിതമായി. ഫ്രാങ്കോയ്സിന്റെ നിർഭാഗ്യമെന്നു പറയട്ടെ, രാജവംശത്തിന്റെ അധികാരം അട്ടിമറിക്കാൻ റീജന്റ് ശ്രമിക്കുകയാണെന്നു കുറ്റപ്പെടുത്തുന്ന രണ്ടു കവിതകൾകൂടി അവയിലുൾപ്പെട്ടു. യദൃച്ഛയാ ഒരു ദിവസം പരസ്പരം കണ്ടുമുട്ടിയ ഫ്രാങ്കോയ്സിനോടു കോപം മറച്ചുവെക്കാതെ റീജന്റ് പറഞ്ഞു: 'അറേട്ട്, ഇതുവരെ കാണാത്തതൊന്നു നിങ്ങളെ കാണിച്ചുതരാൻ ഞാൻ ഉദ്ദേശിക്കുന്നു!'. 'എന്താണത്?'. 'ബാസിലേയുടെ അകത്തളം!'. അടുത്ത ദിവസം, 1717 ഏപ്രിൽ 16-നു ഫ്രാങ്കോയ്സ് ബാസിലേ ജയിലിലടയ്ക്കപ്പെട്ടു.

'ബാസിലേ' കാരാഗൃഹത്തിലായിരിക്കുമ്പോഴാണ്, അജ്ഞാതമായ ചില കാരണങ്ങളാൽ, 'വോൾട്ടയറെ'ന്ന തൂലികാനാമം അദ്ദേഹം സ്വീകരിച്ചത്; മാത്രമല്ല, അക്ഷരാർത്ഥത്തിൽ അദ്ദേഹമൊരു കവിയായിത്തീരുകയും ചെയ്തു. പതിനൊന്നു മാസം കഴിയുന്നതിനുമുമ്പേ തീർത്തും മോശമല്ലാത്ത ദീർഘമായൊരു കാവ്യം, നവാരേയിലെ ഹെൻറിയുടെ കഥ പറയുന്ന 'ഹെൻറിയേഡ്', അദ്ദേഹം എഴുതിത്തീർത്തു. അതിനിടക്കു നിരപരാധിയായൊരു മനുഷ്യനെയാണു താൻ കാരാഗൃഹത്തിലടച്ചതെന്നു കണ്ടറിഞ്ഞ റീജന്റ് അദ്ദേഹത്തെ മോചിപ്പിക്കുക മാത്രല്ല, പ്രായശ്ചിത്തമായൊരു വാർഷികവേതനവും അനുവദിച്ചു. അക്കാലത്തെ താമസസൗകര്യം ഒരുക്കിത്തന്നതിനു നന്ദി പറഞ്ഞു തുടർന്നുള്ള താമസം സ്വയം ഏർപ്പാടു ചെയ്യാനുള്ള അനുമതി അഭ്യർത്ഥിച്ചുകൊണ്ട് വോൾട്ടയർ റീജന്റിനു മറുപടിയെഴുതി.

അപ്പോഴേയ്ക്കും അദ്ദേഹം ജയിലിൽനിന്നു നേരേ അരങ്ങിലേയ്ക്കുള്ള ഒരു കുതിച്ചുചാട്ടത്തിനു തയാറായിക്കഴിഞ്ഞിരുന്നു. 1718-ൽ പുറത്തുവന്ന 'ഈഡിപ്പെ' (Oedipe) എന്ന ദുരന്തനാടകം പാരീസിന്റെ സർവകാലറിക്കാർഡുകളും ഭേദിച്ച് നാൽപ്പത്തഞ്ചു രാത്രികളോളം തുടർച്ചയായി അരങ്ങേറി. മകനെ ശാസിയ്ക്കാനുറച്ചു നാടകം കാണാനെത്തിയ വൃദ്ധനായ പിതാവ്, ഓരോ കഥാസന്ദർഭത്തിലും ഉള്ളിലുണർന്ന സന്തോഷം മറച്ചുവെച്ച് 'വഷളൻ!', 'അറുപോക്കിരി!', എന്നിങ്ങനെ സ്വയം പിറുപിറുത്തുകൊണ്ടിരുന്നു. പ്രസിദ്ധകവിയായ ഫോണ്ടെനെൽ (Fontenelle) നാടകം കണ്ടതിനുശേഷം 'ഒരു ദുരന്തനാടകത്തിനു യോജിയ്ക്കാത്തത്ര ഉജ്ജ്വല'മെന്നു പ്രശംസയുടെ ഭാവത്തിൽ വിമർശനം നടത്തിയപ്പോൾ മറുപടിയായി വോൾട്ടയർ ചിരിച്ചുകൊണ്ടു പറഞ്ഞു: 'താങ്കളുടെ ഇടയലേഖനങ്ങൾ എനിയ്ക്കൊന്നുകൂടി വായിയ്ക്കണം!'. വിനയമോ വിധേയത്വമോ ആ യുവാവിന്റെ രക്തത്തിൽ ഒരു തുള്ളി കണ്ടിരുന്നില്ല; നാടകത്തിൽ പൗരോഹിത്യത്തെക്കുറിച്ചു കൂസലില്ലാതെ അദ്ദേഹം ഉൾപ്പെടുത്തിയ വരികൾ നോക്കൂ!

'നമ്മുടെ പുരോഹിതർ, നാം കരുതുന്നതുപോലെ, ഒന്നുമറിയാത്തവരല്ല; നമ്മുടെ വിശ്വാസശീലമാണ്, അവരുടെ വിദ്യാഭ്യാസം!'

അതുപോലെ, അറാസ്പേയുടെ (Araspe) നാവിൽനിന്നു പുറപ്പെട്ട ചരിത്രം കുറിച്ച ആ വെല്ലുവിളിയും അദ്ദേഹത്തിന്റേതായിരുന്നു!

'നമുക്കു നമ്മളിൽത്തന്നെ വിശ്വസിക്കാം, നമ്മുടെ സ്വന്തം കണ്ണുകൊണ്ടു സകലതും നേരിട്ടു കാണാം, അതായിരിക്കട്ടെ നമ്മുടെ വെളിപാടും, നമ്മുടെ ത്രിത്വസങ്കൽപ്പവും, നമ്മുടെ ദൈവങ്ങളും!'

ആ നാടകത്തിൽനിന്നു ലഭിച്ച നാലായിരം ഫ്രാങ്ക്, സാഹിത്യകാരന്മാർ ഒരിയ്ക്കലും ചിന്തിയ്ക്കാത്ത അത്യപൂർവമായൊരു സംരംഭത്തിനാണു വോൾട്ടയർ നീക്കിവെച്ചത്. ദുരിതത്തിനും ദാരിദ്ര്യത്തിനുമിടയിൽ തരക്കേടില്ലാത്ത വരുമാനം ഉറപ്പുവരുത്തുന്നതിനു മാത്രമല്ല, കിട്ടുന്ന പണം വേണ്ടതുപോലെ ചിലവിടുന്ന കലയിലും അദ്ദേഹം പ്രാവീണ്യം നേടിയിരുന്നു; തത്വങ്ങൾ പറയുന്നതിനുമുമ്പു ജീവിയ്ക്കാൻ പഠിക്കണമെന്ന പഴഞ്ചൊല്ലും അദ്ദേഹം ആദരവോടെ അനുസരിച്ചു. 1729-ൽ തീരെ കാര്യക്ഷമതയില്ലാതെ സംഘടിപ്പിക്കപ്പെട്ട ഒരു സർക്കാർവക ഭാഗ്യക്കുറിയുടെ ടിക്കറ്റുകൾ മുഴുവൻ അദ്ദേഹം ആ സമ്മാനത്തുകകൊണ്ടു വാങ്ങിക്കൂട്ടി. സർക്കാരിന്റെ അപ്രീതിയ്ക്കു പാത്രമായെങ്കിലും, വലിയൊരു സമ്പാദ്യത്തിനുടമയായ അദ്ദേഹം പൂർവാധികം ഉദാരമനസ്കനുമായി. ജീവിതത്തിന്റെ മദ്ധ്യാഹ്നത്തിലേക്കു പ്രവേശിക്കുമ്പോഴേക്കും പല വിധത്തിൽ അദ്ദേഹത്തിനു ചുറ്റും സഹായം തേടി വരുന്നവരുടെ ഒരു സുഹൃദ്വലയം സാവധാനം വളർന്നുവന്നു.

സാമ്പത്തികകാര്യങ്ങളിൽ കാണിച്ച സൂക്ഷ്മത അതേപടി തൂലികയുടെ കൗശലമാക്കി മാറ്റാൻ ശ്രമിച്ചതോടെ അടുത്ത നാടകം, 'അർടെമിയർ' (Artemire), പൂർണപരാജയത്തിൽ ചെന്നു കലാശിച്ചു; അതദ്ദേഹത്തെ കഠിനമായി വേദനിപ്പിയ്ക്കുകയും ചെയ്തു. ഓരോ വിജയവും പിന്നീടുണ്ടാകുന്ന പരാജയങ്ങളുടെ തീക്ഷ്ണത വർദ്ധിപ്പിയ്ക്കുന്നു! ജനങ്ങൾ തങ്ങളെക്കുറിച്ചു പറയുന്നതെല്ലാം തീരെ അവഗണിക്കാറുള്ള നാൽക്കാലികളോട് ഒരുതരം അസൂയ പുലർത്തിയിരുന്ന അദ്ദേഹം പക്ഷേ , പൊതുജനവികാരം കാതരഭാവത്തോടെയാണു ശ്രദ്ധിയ്ക്കാറുള്ളത്. നാടകീയമായ ആ പരാജയത്തിനു പുറമേ, കുനിന്മേൽ കുരു

വെന്നപോലെ, അക്കാലത്തു വസൂരിരോഗവും അദ്ദേഹത്തെ ബാധിച്ചു. 120 ഗ്ളാസു നാരങ്ങാനീര തുടർച്ചയായി കുടിച്ചു ശരീരം ശോഷിപ്പിച്ച വോൾട്ടയർ തൽക്കാലം രോഗമുക്തനായി. പക്ഷേ, മരണവക്ത്രത്തിൽനിന്നു രക്ഷപ്പെട്ടു പുറത്തുവന്ന അദ്ദേഹം 'ഹെൻറിയേഡി'ന്റെ (Henriade) പേരിൽ താൻ നാട്ടിലെങ്ങും പ്രസിദ്ധനായതായി കണ്ടു. അങ്ങനെ കവിതയെ ജനകീയമാക്കിയെന്നു, കാരണമില്ലാതല്ലെങ്കിലും, അദ്ദേഹം സ്വയം പ്രശംസിച്ചു. സകലയിടത്തും അദ്ദേഹം ആദരിയ്ക്കപ്പെട്ടു. അഭിജാതസമൂഹം അദ്ദേഹത്തെ സാഭിമാനം അംഗത്വം നൽകി സ്വീകരിച്ചു. കൂടാതെ, യൂറോപ്യൻസാംസ്കാരികപാരമ്പര്യത്തിന്റെ വക്താവും സംഭാഷണചതുരനുമെന്ന നിലയിൽ, ജനങ്ങളുടെ അംഗീകാരം അദ്ദേഹത്തെ ഒരു പച്ചപ്പരിഷ്കാരികൂടിയാക്കി മാറ്റി.

അങ്ങനെ പാരീസിലെ 'സലൂൺ'കളുടെ (Salon) സൂര്യപ്രഭയിൽ മുങ്ങി എട്ടു വർഷങ്ങൾ കടന്നുപോയി. ഒടുവിൽ, ഭാഗ്യം ഗതിമാറി ഒഴുകാൻ തുടങ്ങി. വോൾട്ടയറുടെ പൂർവകാലം ഓർമ്മയിൽനിന്നു മായ്ക്കാൻ കഴിയാതിരുന്ന അഭിജാതരായ ചിലർ, പ്രതിഭയല്ലാതെ മറ്റു പദവികളില്ലാത്ത ആ യുവാവിനെ അത്തരമൊരു മേൽവിലാസംകൊണ്ടു മാത്രം അംഗീകരിക്കാൻ തയാറായില്ല. ഡ്യൂക്ക് ഡി സള്ളിയുടെ ആതിഥേയത്വത്തിൽ നടന്ന ഒരത്താഴവിരുന്നിൽ, അസാമാന്യമായ വാഗ്വിലാസത്തോടെ അരങ്ങു കൈയടക്കിയ വോൾട്ടയറെ ചൂണ്ടി ഷെവലിയർ ഡി റോഹൻ ചോദിച്ചു, 'ആരാണിത്ര ഉച്ചത്തിൽ സംസാരിക്കുന്ന ആ ചെറുപ്പക്കാരൻ?'. ഉടനെ വന്നു മറുപടി: 'പ്രഭോ, ബഹുമാന്യമായ സ്ഥാനപ്പേരില്ലെങ്കിലും ഉള്ള പേരുകൊണ്ടു ബഹുമാന്യത നേടിയ ഒരാൾ!'. ഷെവലിയരോടു മറുപടി പറയുന്നതുതന്നെ ധിക്കാരം; തർക്കുത്തരം പറയുന്നതു രാജ്യദ്രോഹവും! ക്ഷുഭിതനായ പ്രഭു അന്നു രാത്രിതന്നെ വോൾട്ടയറെ ശാരീരികമായി ഉപദ്രവിക്കുന്നതിനൊരു കൂട്ടം ഗുണ്ടകളെ ഏർപ്പാടു ചെയ്തു; ഒരു മുന്നറിയിപ്പും അദ്ദേഹം അവർക്കു നൽകി: 'തലയ്ക്ക് അടികൊള്ളാതെ നോക്കണം, ഒരുപക്ഷേ കൊള്ളാവുന്നതെന്തെങ്കിലും പുറത്തുചാടിയെങ്കിലോ?'. അടുത്ത ദിവസം മുറിവുകൾ വെച്ചുകെട്ടി മുടന്തിക്കൊണ്ടു നാടകശാലയിൽ പ്ര

ത്യക്ഷപ്പെട്ട വോൾട്ടയർ നേരേ ചെന്നു പ്രഭുവിനെ ഒരു ദ്വന്ദ്വയുദ്ധത്തിനു വെല്ലുവിളിച്ചു; തുടർന്നു വീട്ടിലേക്കു മടങ്ങി പകൽ മുഴുവൻ യുദ്ധത്തിനുവേണ്ട തയാറെടുപ്പു നടത്തി; പക്ഷേ, വെറുമൊരു പ്രതിഭാശാലിയുടെ കൈക്കരുത്തിൽ സ്വർഗത്തിലേയ്ക്കോ, അതല്ല നരകത്തിലേയ്ക്കോ, തള്ളിക്കയറാൻ കുലീനനായ ആ പ്രഭുവിനു മനസ്സു വന്നില്ല. ബന്ധുവായ പോലീസ്മന്ത്രിയോട് അദ്ദേഹം സംരക്ഷണമാവശ്യപ്പെട്ടു. അന്നു രാത്രിതന്നെ അറസ്റ്റു ചെയ്യപ്പെട്ട വോൾട്ടയർക്ക് ഒരിയ്ക്കൽക്കൂടി പഴയ വീടായ ബാസ്റ്റിലേ സന്ദർശിയ്ക്കാനുള്ള സന്ദർഭവും, ലോകത്തെ ഒന്നാകെ ഉൾക്കണ്ണിൽ നോക്കിക്കാണാനുള്ള ഭാഗ്യവും ലഭിച്ചു. പക്ഷേ, പ്രതീക്ഷിച്ചതിനു വിപരീതമായി ഉടനെ നാടുവിട്ട് ഇംഗ്ളണ്ടിലേക്കു പൊയ്ക്കൊള്ളണമെന്ന നിബന്ധനയിൽ അദ്ദേഹത്തെ വിട്ടയയ്ക്കുകയാണുണ്ടായത്. അദ്ദേഹം പോകാൻ തീരുമാനിച്ചു; പോലീസ് അകമ്പടിയിൽ ഡവർവരെ ചെന്നെത്തിയെങ്കിലും, പ്രതികാരദാഹത്തോടെ വേഷപ്രച്ഛന്നനായി ഇംഗ്ളീഷ്ചാനൽ തിരിച്ചു കടന്ന് അദ്ദേഹം മടങ്ങിപ്പോന്നു. കണ്ടുപിടിയ്ക്കപ്പെട്ടാൽ മൂന്നാമതും അറസ്റ്റുചെയ്യപ്പെട്ടുമെന്നു മുന്നറിയിപ്പു ലഭിച്ചപ്പോൾ അദ്ദേഹം വീണ്ടും കപ്പൽ കയറി, മൂന്നുവർഷം (1726-29) ഇംഗ്ളണ്ടിൽ ചിലവഴിച്ചു.

### 5.2. ലണ്ടൻ : ഇംഗ്ളീഷിൽ ചില കുറിപ്പുകൾ

പുതിയ ഭാഷയിൽ പ്രാവീണ്യം നേടണമെന്ന നിശ്ചയത്തോടെയാണു വോൾട്ടയർ ലണ്ടനിൽ ചെന്നു താമസമാക്കിയത്. പക്ഷേ, ഇംഗ്ളീഷിൽ 'plague'നും 'ague'നും വ്യത്യസ്തമായ സ്വരാക്ഷരങ്ങൾ കണ്ട് അദ്ദേഹം അമ്പരന്നു! 'മഹാമാരി'യിൽപ്പെട്ടു ഭാഷയിലെ പദങ്ങൾ പകുതിയിലേറെ ഒലിച്ചുപോകുകയും 'ജ്വരബാധ'കൊണ്ടു ബാക്കിഭാഗം നശിയ്ക്കുകയും ചെയ്തെങ്കിലെന്ന് ഒരുപക്ഷേ അദ്ദേഹം ആഗ്രഹിച്ചിരിയ്ക്കണം! എങ്കിലും വളരെ പെട്ടെന്ന് അദ്ദേഹം ഇംഗ്ളീഷ് വായിയ്ക്കാൻ പഠിച്ചു; ഒരു വർഷത്തിനകം അക്കാലത്തെ മികച്ച സാഹിത്യസൃഷ്ടികൾ ആസ്വദിക്കാൻതക്ക ഭാഷാപരിചയവും നേടി. ബോളിങ്ബ്രോക്ക് പ്രഭുവിന്റെ സഹായത്തോടെ സാഹിത്യവൃത്തങ്ങളിൽ

സാന്നിദ്ധ്യം അറിയിച്ച അദ്ദേഹം, പരുഷപ്രകൃതിയായ ഡീൻ സ്വിഫ്റ്റടക്കം, പലരുമായും സുഹൃദ്ബന്ധം സ്ഥാപിച്ചു. സ്വയം എന്തെങ്കിലുമൊരു സാഹിത്യമഹിമയുള്ളതായി അദ്ദേഹം ഭാവിച്ചില്ല, മറ്റുള്ളവരോടതു ചോദിച്ചുമില്ല: പ്രസിദ്ധനാടകകൃത്തായ കോൺഗ്രേവ്, സ്വന്തം കൃതികൾ തീർത്തും നിസ്സാരമാണെന്ന ഭാവത്തോടെ ഒരു സാഹിത്യകുതുകിയായി അറിയപ്പെടാൻ മാത്രമാണു താൽപ്പര്യമെന്നു പറഞ്ഞപ്പോൾ, വോൾട്ടയർ തീക്ഷ്ണസ്വരത്തിൽ മറുപടി നൽകി: 'വെറുമൊരു കാഴ്ചക്കാരനായിരിക്കാനുള്ള ദൗർഭാഗ്യമാണു താങ്കൾക്കുള്ളതെങ്കിൽ, ഞാനൊരിയ്ക്കലും താങ്കളെ പരിചയപ്പെടുമായിരുന്നില്ല!'

ബോളിങ്ങ്ബ്രോക്ക്, പോപ്പ്, അഡിസൺ, സ്വിഫ്റ്റ് തുടങ്ങിയവർക്ക് ഇഷ്ടമുള്ളതെന്തും എഴുതാൻതക്കവിധം ഇംഗ്ളണ്ടിൽ അന്നു നിലവിലിരുന്ന ആവിഷ്ക്കാരസ്വാതന്ത്ര്യമായിരുന്നു, വോൾട്ടയറെ ഏറെ അത്ഭുതപ്പെടുത്തിയത്: സ്വന്തം മതത്തെ നവീകരിക്കുകയും, രാജാവിനെ തൂക്കിലേറ്റുകയും, മറ്റൊരാളെ പുറത്തുനിന്നു കൊണ്ടുവന്നു വാഴിക്കുകയും, യൂറോപ്പിൽ മറ്റൊരിടത്തും കാണാത്ത ശക്തമായ നിയമനിർമ്മാണസഭ കെട്ടിപ്പടുക്കുകയും ചെയ്ത്, സ്വതന്ത്രമായ അഭിപ്രായഗതികൾ പുലർത്തിപ്പോന്ന പ്രബുദ്ധമായൊരു ജനസമൂഹത്തെയാണ് അദ്ദേഹം നേരിൽ കണ്ടത്. അവിടെ 'ബാസിലേ'കളില്ല; രാജസേവകർക്കും ഔദ്യോഗികപദവികളിൽനിന്നു വിരമിച്ചവർക്കും ശത്രുക്കളായി തോന്നുന്നവരെ യാതൊരു കാരണവുമില്ലാതെ, വിചാരണ നടത്താതെ, പറഞ്ഞയക്കാവുന്ന ജയിലറകളുമില്ല. മുപ്പതു മതവിഭാഗങ്ങളുള്ളതിൽ ഒരൊറ്റ മതാദ്ധ്യക്ഷൻപോലുമില്ല. അവയിൽത്തന്നെ ശരിയായ ക്രിസ്ത്യാനികളെപ്പോലെ ജീവിച്ച് ക്രൈസ്തവലോകത്തെ അമ്പരപ്പിയ്ക്കുന്ന ധൈര്യശാലികളായ 'ക്വേക്കേഴ്സ് (Quakers)' വിഭാഗത്തോടുള്ള വോൾട്ടയറുടെ അത്ഭുതാദരങ്ങൾ ജീവിതാവസാനത്തോളം നീണ്ടുനിന്നു: 'തത്വചിന്തയുടെ നിഘണ്ടു'വിൽ അദ്ദേഹം അവരിലൊരാളെക്കൊണ്ടു പറയിക്കുന്നുണ്ട്: 'ശത്രുക്കളെ സ്നേഹിക്കാനും അവരുടെ പാപകർമ്മങ്ങളെ പരിഭവമില്ലാതെ സഹിക്കാനും പഠിപ്പിച്ച ഞങ്ങളുടെ ദൈവത്തിനു തീർച്ചയായും കടൽ കടന്നുചെന്ന വിദേ

ശികളുടെ കഴുത്തറുക്കണമെന്ന മോഹമുണ്ടാകാൻ സാദ്ധ്യതയില്ല. മാത്രമല്ല, ചുവന്ന വേഷവും തൊപ്പിയും ധരിച്ച രണ്ടടിമാത്രം ഉയരമുള്ള ആ കൊലയാളികൾ കഴുതത്തോലിൽ വടികൊണ്ടടിച്ചു ശബ്ദം സൃഷ്ടിച്ചാണു തൊട്ടു പിന്നിൽ അനുയായികളെ അണിനിരത്തുന്നത്'!.

പുഷ്ക്കലമായ വിജ്ഞാനചിന്തയുടെ തുടിപ്പിൽ ത്രസിക്കുകയായിരുന്നു, അന്നത്തെ ഇംഗ്ളണ്ട്. അനുമാനസിദ്ധാന്തത്തിന്റെ സമീപനരീതികൊണ്ട് കൈ വെച്ച മേഖലകളിലെല്ലാം വിജയം വരിച്ച ഫ്രാൻസിസ് ബേക്കണിന്റെ ഓർമ്മ അന്തരീക്ഷത്തിൽ തളംകെട്ടിനിന്നു. നവോത്ഥാനത്തിന്റെ സന്ദേഹാത്മകമായ ചൈതന്യവും ഉരുവിന്റെ പ്രായോഗികബുദ്ധിയും സമഞ്ജസമായി യോജിപ്പിച്ചു സുഗ്രഹവും സമ്പൂർണവുമായി ഹോബ്സ് (1588-1659) അവതരിപ്പിച്ചു പ്രചാരം നൽകിയ ഭൌതികചിന്തകൾ ഫ്രാൻസിലായിരുന്നെങ്കിൽ ഒരു മിഥ്യാവാദത്തിന്റെ രക്തസാക്ഷിത്വപരിവേഷം ലഭിക്കുമായിരുന്നു. പ്രകൃത്യതീതസങ്കൽപ്പങ്ങളെ കൂട്ടു പിടിക്കാതെ മനശ്ശാസ്ത്രവിശകലനത്തിന്റെ ഒരുൽക്കൃഷ്ടരചന (Essay on Human Understanding) അക്കാലത്തു ലോക്ക് (1632-1704) പൂർത്തിയാക്കി കഴിഞ്ഞിരുന്നു. കോളിൻസ്, ടിൻഡൽ തുടങ്ങി ദൈവത്തിൽ വിശ്വസിക്കുകയും വെളിപാടുകൾ ഒന്നാകെ നിഷേധിക്കുകയും ചെയ്തവർ ക്രൈസ്തവസഭയുടെ പ്രാമാണികസിദ്ധാന്തങ്ങളോരോന്നും ചോദ്യം ചെയ്യാൻ തുടങ്ങി. ആയിടയ്ക്കാണു ന്യൂട്ടൺ മരണമടഞ്ഞത്: അദ്ദേഹത്തിന്റെ മരണാനന്തരചടങ്ങുകളിൽ പങ്കെടുത്ത വോൾട്ടയർ, സൌമ്യനായ ആ ഇംഗ്ളീഷുകാരനു ലഭിച്ച ദേശീയബഹുമതികൾ തന്നിൽ സൃഷ്ടിച്ച മതിപ്പിനെക്കുറിച്ചു പരാമർശിക്കുന്നുണ്ട്. അദ്ദേഹമെഴുതി: 'ഈയിടെ പ്രമുഖമായൊരു സ്ഥാപനത്തിൽവെച്ച്, സീസറോ അലക്സാണ്ടറോ ടാമെർലെയ്നോ അതോ ക്രോംവെല്ലോ ആരാണേറ്റവും മഹാനെന്നു തീർത്തും ബാലിശവും വിരസവുമായൊരു ചർച്ച നടന്നു. ഐസക് ന്യൂട്ടണാണു കൂടുതൽ യോഗ്യനെന്ന് ആരോ പറഞ്ഞു. തികച്ചും ശരിയാണത്; കൈക്കരുത്തും അക്രമവുംകൊണ്ട് മനുഷ്യരെ അടിമകളാക്കുന്നവരോടല്ല, സ

ത്യത്തിന്റെ ബലത്തിൽ മനുഷ്യമനസ്സു കീഴടക്കുന്നവരോടാണു നാം കടപ്പെട്ടിരിക്കുന്നത്". അന്നു മുതൽ ന്യൂട്ടന്റെ രചനകൾ സമഗ്രമായ പഠനത്തിനു വിധേയനാക്കിയ വിദ്യാർത്ഥിയും, പിന്നീടു ഫ്രാൻസിൽ ന്യൂട്ടന്റെ കാഴ്ചപ്പാടുകളുടെ മുഖ്യപ്രചാരകനുമായി മാറി വോൾട്ടയർ.

സാഹിത്യം, ശാസ്ത്രം, തത്വചിന്ത എന്നിങ്ങനെ ഇംഗ്ളീഷിൽനിന്നു പഠിക്കാനുള്ളതത്രയും വോൾട്ടയർ സ്വാംശീകരിച്ചതിന്റെ വേഗത ആരേയും അത്ഭുതപരതന്ത്രരാക്കും. വ്യത്യസ്തമായ ഈ വിഷയങ്ങളിലൂടെ സഞ്ചരിക്കുക മാത്രമല്ല അവ സ്വന്തം സാംസ്കാരികപാരമ്പര്യത്തിന്റെ അഗ്നിയിലുരുക്കി തങ്കമാക്കി മാറ്റുകയും ചെയ്തു, അദ്ദേഹം. ഫ്രെഞ്ചുകാരുടെ സ്വത:സിദ്ധമായ നർമ്മബോധത്തിൽ ചാലിച്ച വാഗ്വൈഭവമായാണു പിന്നീടതു പുറത്തുവന്നത്. ഈ അനുഭവങ്ങൾ ഉൾക്കൊള്ളിച്ച്, 'ഇംഗ്ളീഷുകാരെക്കുറിച്ചുള്ള ചില കുറിപ്പുകൾ' (Letters on the English) എന്ന പേരിൽ സമാഹരിയ്ക്കപ്പെട്ട കൈയെഴുത്തുപ്രതി അദ്ദേഹം സുഹൃത്തുക്കൾക്കിടയിൽ വിതരണം ചെയ്തു. രാജകീയവൃത്തങ്ങളുടെ താൽപ്പര്യപ്രകാരം 'വിശ്വാസവഞ്ചകനായ അൽബിയോണി'നെ കണക്കിലേറെ പ്രശംസിച്ചുകൊണ്ട് പുസ്തകം പ്രസിദ്ധീകരിക്കാനുള്ള ധൈര്യം അദ്ദേഹത്തിനു ലഭിച്ചില്ല. (അക്കാലത്തു 'കുരുടരെക്കുറിച്ചൊരു ലേഖന'ത്തിന്റെ പേരിൽ ഡിഡറോട്ടിന് ആറു മാസം ജയിൽവാസമനുഭവിക്കേണ്ടിവന്നു; ഭൂമിയുടെ പഴക്കം സംബന്ധിച്ച ചില നിരീക്ഷണങ്ങൾ പരസ്യമായി പിൻവലിയ്ക്കാൻ ബഫോൺ നിർബന്ധിതനായി; ഫ്രെഞ്ചുരാജവംശത്തിന്റെ ഉൽപ്പത്തിയെക്കുറിച്ചൊരു പഠനം പ്രസിദ്ധീകരിച്ച ഫെറ്ററ്റ് 'ബാസിലേ'യിലുമായി; പുസ്തകങ്ങൾ പലതും ഔദ്യോഗികമായി ചുട്ടെരിയ്ക്കപ്പെട്ടു; 'മതനിഷേധം' നടത്തുന്ന എഴുത്തുകാർക്കു വധശിക്ഷ നടപ്പാക്കാനുള്ള ഒരു രാജശാസനപോലും 1757-ൽ പുറത്തിറങ്ങി!) ഇംഗ്ളണ്ടിലെ രാഷ്ട്രീയാവകാശങ്ങളും ചിന്താസ്വാതന്ത്ര്യവും ഫ്രാൻസിലെ അടിമത്തവും നിഷ്ഠുരതയുമായുള്ള പരസ്പരവൈരുദ്ധ്യം അവ വ്യക്തമായി തുറന്നുകാണിച്ചു. ഫ്രാൻസിലെ പ്രഭുത്വവാഴ്ചയും, ഏതു സംശയത്തിനും ഉത്തരമായി 'ബാസിലേ'യെത്തന്നെ അഭയം പ്രാപിക്കുന്ന ചുങ്കപ്പിരിവുകാരാ

യ പുരോഹിതവർഗവും അതിനിശിതമായി അപലപിയ്ക്കപ്പെട്ടു. ഇംഗ്ളണ്ടിലുള്ളതുപോലെ ഭരണസംവിധാനത്തിൽ തങ്ങളുടെ സ്ഥാനം നേടിയെടുക്കാൻ അവ ഫ്രാൻസിലെ മദ്ധ്യവർഗത്തെ ആഹ്വാനം ചെയ്തു. വോൾട്ടയറുടെ അത്തരം വിവാദപരാമർശങ്ങൾ പിന്നീടു വിപ്ളവത്തിന്റെ ആദ്യകാഹളങ്ങളായി മാറി.

**5.3. സൈറേ : പ്രണയജീവിതം**

ആ കാഹളനാദത്തെക്കുറിച്ച് വേണ്ടത്ര വിവരം ലഭിക്കാതിരുന്ന റീജന്റ്, 1729-ൽ, ഫ്രാൻസിലേക്കു മടങ്ങാനുള്ള അനുമതി വോൾട്ടയർക്ക് അയച്ചുകൊടുത്തു. അങ്ങനെ, ഒരഞ്ചുവർഷക്കാലംകൂടി പാരീസിന്റെ ലഹരി സിരകളിലും വീര്യം തൂലികയിലും ഒഴുക്കി അദ്ദേഹം ജീവിതം ആസ്വദിച്ചു. അതിനിടയിൽ, 'ഇംഗ്ളീഷുകാരെക്കുറിച്ചുള്ള ചില കുറിപ്പുകളു'ടെ ഒരു പ്രതി കൈയിൽത്തടഞ്ഞ പ്രസാധകരിലൊരു 'അവിശ്വാസി', ഗ്രന്ഥകാരന്റെ സമ്മതത്തിനുപോലും കാത്തു നിൽക്കാതെ അച്ചടിക്കുകയും വോൾട്ടയറടക്കം ആത്മാഭിമാനമുള്ള ഫ്രഞ്ചുകാരെ മുഴുവൻ ഞെട്ടിച്ചു നാടെങ്ങും നടന്നു വിൽക്കുകയും ചെയ്തു. അധികം താമസിയാതെ 'മതത്തിനും, മൂല്യങ്ങൾക്കും, അധികാരികളോടുള്ള ആദരവിനും നിരക്കാത്ത പ്രകോപനപര'മെന്നു മുദ്രകുത്തി പാരീസിലെ ഭരണകൂടം ആ പുസ്തകം പരസ്യമായി കത്തിച്ചുകളയാൻ ഉത്തരവിട്ടു. വീണ്ടും 'ബാസിലേ'യിലേക്കുള്ള വഴിയിലാണു താനെന്നു വോൾട്ടയർ കണ്ടു. നല്ലൊരു തത്വചിന്തകനെപ്പോലെ, കിട്ടിയ അവസരം മുതലാക്കി മറ്റൊരാളുടെ ഭാര്യയേയും കൂടെ കൂട്ടി അദ്ദേഹം എവിടേയ്ക്കോ കടന്നുകളഞ്ഞു.

അന്നു മാർക്വിസ് ഡി ചാറ്റ്ലെറ്റിനു വയസ്സ് ഇരുപത്തെട്ടായിരുന്നു, വോൾട്ടയർക്കു നാൽപ്പതു കഴിയുകയും ചെയ്തു. എങ്കിലും സാധാരണയിൽ കവിഞ്ഞ ഒരസാമാന്യവനിതയായിരുന്നു അവർ. വിദ്യാർത്ഥികളിൽ ആദരവും ഭയവും ഒരേസമയം ജനിപ്പിയ്ക്കുന്ന മോപേർഷ്യസിന്റേയും ക്ളെയ്റോട്ടിന്റേയും ശിഷ്യയായി അവർ ഗണിതം പഠിച്ചു; ന്യൂട്ടണിന്റെ 'പ്രിൻസിപ്പിയാ'യ്ക്ക് (Principia) പഠനാർഹമായ

ഒരു പരിഭാഷ എഴുതി; മാത്രമല്ല, അഗ്നിയുടെ ഊർജ്ജതന്ത്രത്തെക്കു റി ഫ്രഞ്ച് അക്കാദമി നടത്തിയ ഉപന്യാസമത്സരത്തിൽ വോൾട്ടയ റേക്കാൾ ഉയർന്ന സ്ഥാനവും അവർക്കു ലഭിച്ചു. ചുരുക്കത്തിൽ, മറ്റൊ രാളുമായി ഒളിച്ചോടാൻ തക്ക മനോഭാവമുള്ളൊരു സ്ത്രീയായിരുന്നില്ല, അവർ. പക്ഷേ, വൈകാരികത തൊട്ടു തീണ്ടാത്ത അരസികയായിരു ന്ന അവർക്കു വോൾട്ടയറുടെ രസികത്വം ആകർഷകമായിത്തോന്നി. 'എങ്ങനെ നോക്കിയാലും ഇഷ്ടപ്പെടാവുന്നവൻ! ഫ്രാൻസിന്റെ ഉൽ ക്കൃഷ്ടമാതൃക!', എന്നൊക്കെയാണവർ വോൾട്ടയറെ വിശേഷിപ്പിച്ച ത്. അദ്ദേഹമാകട്ടെ, ആരാധനയോടെ അതു തിരിച്ചു കൊടുക്കുകയും ചെയ്തു. 'സ്ത്രീയായി ജനിച്ചെന്ന ഒരൊറ്റ ദോഷം മാത്രമുള്ള മഹത്വമാർ ന്ന മനുഷ്യജീവി'യെന്നാണ് അദ്ദേഹം മാർക്വിസിനെ വിശേഷിപ്പി ച്ചത്. അവരെപ്പോലെ ഫ്രാൻസിലുണ്ടായിരുന്ന എണ്ണമറ്റ അസാമാ ന്യപ്രതിഭകളായ സ്ത്രീകളിൽനിന്നാണു ലിംഗപരമായ നൈസർഗിക സമത്വത്തെക്കുറിച്ചുള്ള ചിന്ത വോൾട്ടയറുടെ മനസ്സിൽ രൂപപ്പെട്ടത്; പാരീസിലെ അനാരോഗ്യകരമായ കാലാവസ്ഥക്കു പറ്റിയ നല്ല അഭ യസ്ഥാനം സൈറേയിലുള്ള മാർക്വിസിന്റെ കൊട്ടാരമാണെന്നും അ ദ്ദേഹം കണ്ടു. അവരുടെ ഭർത്താവ്, സുഹൃത്തുക്കളുമൊത്തു ദൂരെയെവി ടെയോ യാത്രയിലായിരുന്നു; ഗണിതശാസ്ത്രത്തിന്റെ ഊരാക്കുടുക്കി ൽനിന്നു രക്ഷപ്പെടാൻ വളരെക്കാലമായി ഈ മാർഗം സ്വീകരിച്ചു പോന്ന അദ്ദേഹം, പുതിയ സംവിധാനങ്ങൾക്കു തടസ്സം പറഞ്ഞതു മില്ല. സാധാരണമനുഷ്യരുടെ സദാചാരപരമായ കാപട്യങ്ങളെ ഉൾ ക്കൊള്ളാൻ കഴിയുന്നിടത്തോളം, പ്രായം ചെന്ന സമ്പന്നരായ ഭർ ത്താക്കന്മാരോടു സുഖസൗകര്യങ്ങളുടെപേരിൽ വിധേയത്വം കാണി യ്ക്കുകയും, പ്രണയഭാവം മനസ്സിൽ സൂക്ഷിയ്ക്കുകയും ചെയ്യുന്ന യുവതിക ൾക്കു കാമുകനെക്കൂടി കൂടെ കൊണ്ടുനടക്കാനുള്ള സ്വാതന്ത്ര്യം അന്ന ത്തെ ഫ്രഞ്ചുസമൂഹം അനുവദിച്ചിരുന്നു; വെറുമൊരു കാമുകനെയല്ല, ഒരു പ്രതിഭാശാലിയെയാണവർ സ്വീകരിച്ചതെന്നു കണ്ടപ്പോൾ സമൂ ഹമതു സർവാത്മനാ സ്വാഗതം ചെയ്തു.

സൈറേയിലെ കൊട്ടാരത്തിൽ പരസ്പരം 'കൊക്കിക്കുറുകി'ക്കൊ

ണ്ടല്ല, അവരിരുവരും നേരം കളഞ്ഞത്. പകൽ മുഴുവൻ പഠനവും ഗ വേഷണവുമായിരുന്നു പ്രധാനവിനോദം; പ്രകൃതിപഠനത്തിനനുയോ ജ്യമായ വിലപിടിപ്പുള്ള ഒരു പരീക്ഷണശാലതന്നെ വോൾട്ടയർക്കു സ്വന്തമായുണ്ടായിരുന്നു; വർഷങ്ങളോളം ആ കമിതാക്കൾ വിശകല നങ്ങളിലും വിശദീകരണങ്ങളിലും മുഴുകി പരസ്പരം മത്സരിച്ചു. പതി വായി നിരവധി അതിഥികൾ വന്നെത്താറുണ്ടെങ്കിലും രാത്രി ഒൻപ- തുമണിക്ക് അത്താഴസമയമാകുന്നതുവരെ നേരംപോക്കിനുള്ള വഴി സ്വയം കണ്ടെത്തണമെന്ന ഒരലിഖിതനിയമം എല്ലാവരും പാലിച്ചു. അത്താഴത്തിനുശേഷം വല്ലപ്പോഴുമൊക്കെ സ്വകാര്യനാടകങ്ങൾ അ രങ്ങേറാറുണ്ട്; അതല്ലെങ്കിൽ, സ്വന്തം കഥകളിലൊന്നു വോൾട്ടയർ അവർക്കായി അവതരിപ്പിയ്ക്കും. താമസിയാതെ ഫ്രഞ്ചുമനസ്സിന്റെ പാ രീസായി മാറി, സൈറേ; വോൾട്ടയറുടെ വീഞ്ഞും ഫലിതവും ആസ്വ ദിക്കാനും, നാടകങ്ങളിൽ നേരിട്ടഭിനയിക്കുന്നതു കാണാനുമായി പ്ര ഭുകുടുംബങ്ങളും യാഥാസ്ഥിതികരായ മദ്ധ്യവർഗക്കാരും സൈറേയി ലേക്കുള്ള  തീർത്ഥയാത്രയിൽ ഒത്തുചേർന്നു. യാതൊന്നും ഗൗരവമാ യി കണക്കാക്കാത്ത  പ്രകൃതമായിരുന്നിട്ടും, ദുഷിച്ചതെങ്കിലും കഴമ്പു റ്റ സമൂഹത്തിന്റെ ശ്രദ്ധാകേന്ദ്രമാകാൻ കഴിഞ്ഞതിൽ അദ്ദേഹം സ ന്തുഷ്ടനായിരുന്നു. 'ചിരിക്കുകയും ചിരിപ്പിക്കുകയും' ജീവിതനിയോ ഗമായി അദ്ദേഹം കരുതി. 'ഉല്ലാസത്തിന്റെ അവതാര'മായാണു റഷ്യ യിലെ കാതറൈൻരാജ്ഞി അദ്ദേഹത്തെ കണ്ടത്. വോൾട്ടയർ എഴു തി, 'പ്രകൃതി ഒരൽപ്പം ബാലിശത്വം അനുവദിച്ചില്ലായിരുന്നെങ്കിൽ, നമ്മുടെയൊക്കെ കഥ അതിദയനീയമാകുമായിരുന്നു. ചിലരെങ്കിലും ബാലിശത്വം കാണിയ്ക്കുന്നതുകൊണ്ടാണു ഭൂരിപക്ഷവും സ്വയം തൂങ്ങി ച്ചാകാൻ ശ്രമിക്കാത്തത്!' 'ചിലപ്പോഴൊക്കെ സ്വയം വിഡ്ഢിവേഷം കെട്ടുന്നതൊരു രസമാണ്'. എന്തായാലും അക്കാര്യത്തിൽ കാർലൈ ലിന്റെ ജ്വരാവേശമൊന്നും അദ്ദേഹത്തെ ബാധിച്ചില്ല. 'നെറ്റിയിലെ ചുളിവുകൾ ചിരികൊണ്ടു തള്ളിനീക്കാൻ കഴിയാത്ത ചിന്തകർക്കു ഹാ കഷ്ടം! അവരുടെ ഗൗരവഭാവം ഒരസുഖമായാണു ഞാൻ കാ

ണുന്നത്!' (Voltaire : Letter to Frederick the Great).

നേരത്തേ എഴുതിത്തീർത്ത തൊണ്ണൂറ്റൊമ്പതു പുസ്തകങ്ങളിലൊരിടത്തും കാണാത്ത പരിശുദ്ധവും മൗലികവുമായ സർഗചൈതന്യം ഉജ്ജ്വലശോഭയോടെ തിളങ്ങുന്ന മനോഹരമായ കാൽപ്പനികകാവ്യങ്ങളുടെ രചന അക്കാലത്താണു വോൾട്ടയർ തുടങ്ങുന്നത്. 'സാഡിഗ്' (Zadig), 'കാൻഡൈഡ്' (Candide), 'ലാ ഇൻഗേനു' (La Ingenu), 'മൈക്രോമെഗാസ്' (Micromegas), 'ലേ മൊണ്ടേ' (Le Monte) എന്നിങ്ങനെ അറിയപ്പെടുന്ന അവ സാമാന്യമായ അർത്ഥത്തിലുള്ള ജീവിതകഥകളായിരുന്നില്ല, സ്നേഹവും പ്രണയവും നർമ്മഭാവനകളും ചാലിച്ച രൂപകാത്മകമായി നെയ്തെടുത്ത നോവലെറ്റുകളായിരുന്നു. മനുഷ്യർക്കു പകരം ആശയങ്ങളെയാണു കഥാപാത്രങ്ങളായി അദ്ദേഹം അവരോധിച്ചത്. വില്ലന്മാർ അന്ധവിശ്വാസങ്ങളും സംഭവങ്ങൾ ചിന്തകളുമായിരുന്നു. ജീൻ ജാക്വെസിനു മുമ്പേ റൂസോയെക്കുറിച്ചു പ്രതിപാദിക്കുന്ന 'ലാ ഇൻഗേനു'പോലുള്ള പലതും പൂർവാപരബന്ധമില്ലാത്ത കാവ്യഖണ്ഡങ്ങളായിരുന്നു. സമുദ്രപര്യടനം കഴിഞ്ഞു മടങ്ങിയെത്തിയ നാവികരോടൊപ്പം ഒരു ഹ്യൂറോൺ ഇന്ത്യാക്കാരൻ ഫ്രാൻസിലെത്തുന്നു. തന്നെയൊരു ക്രിസ്ത്യാനിയാക്കി മാറ്റണമെന്നാണയാൾ ആദ്യമായി ഉന്നയിക്കുന്ന ആവശ്യം. ഒരു പുരോഹിതൻ സമ്മാനിച്ച പുതിയ നിയമത്തിന്റെ പ്രതി വായിച്ച് അത്യന്തം സന്തുഷ്ടനായ അയാൾ ജ്ഞാനസ്നാനം മാത്രമല്ല, ലിംഗഛേദത്തിനുപോലും സ്വയം തയാറായി. പക്ഷേ, ഇതാണയാളുടെ ന്യായവാദം: 'എനിക്കു പഠിയ്ക്കാൻ തന്ന ഈ പുസ്തകത്തിൽ ഒരൊറ്റ മനുഷ്യനും ലിംഗഛേദം ചെയ്തതായി കാണുന്നില്ല. എങ്കിലും ഹിബ്രൂവിശ്വാസങ്ങളോടുള്ള ആത്മസമർപ്പണമെന്നനിലയിൽ ഞാനതു ചെയ്യേണ്ടതാണെന്നു കരുതുന്നു. എത്രയും വേഗമാണെങ്കിൽ അത്രയും നല്ലത്!'. ആ വിഷയം ഒരുവിധം പറഞ്ഞു സമാധാനിച്ചപ്പോഴേക്കും കുമ്പസാരത്തെക്കുറിച്ചുള്ള അടുത്ത പ്രശ്നം ഉയർന്നുവന്നു. സുവിശേഷത്തിൽ എവിടെയാണതു പരാമർശിച്ചിരിക്കുന്നതെന്ന സംശയത്തിനു മറുപടിയായി 'നിങ്ങളുടെ പാപങ്ങൾ പരസ്പരം കുമ്പസാരിക്കുക'യെന്നു പറയുന്ന ജെയിംസ് അ

പ്പോസ്തലന്റെ കത്തിലൊരു ഭാഗം ചൂണ്ടിക്കാണിക്കപ്പെട്ടു. പൂർണമന സ്സോടെ അയാൾ കുമ്പസാരിച്ചു; പക്ഷേ, അതവസാനിച്ചപ്പോൾ, പു രോഹിതനെ അദ്ദേഹത്തിന്റെ ഇരിപ്പിടത്തിൽ നിന്നു പിടിച്ചുമാറ്റി സ്വയമതിൽ കയറിയിരുന്നു പുരോഹിതനോടു തിരിച്ചു കുമ്പസാരി യ്ക്കാൻ ആവശ്യപ്പെട്ടുകൊണ്ട് അയാൾ പറഞ്ഞു, 'ഇനി പറയൂ സുഹൃ ത്തേ, പാപങ്ങൾ പരസ്പരം പങ്കു വെയ്ക്കണമെന്നാണല്ലോ പറയുന്ന ത്!' അതിനുശേഷം സെന്റ്യേവ്സ് എന്നൊരു പെൺകുട്ടിയുമായി അ യാൾ പ്രണയത്തിലായി; പക്ഷേ, ജ്ഞാനസ്നാനസമയത്തു ദൈവമാ താവിന്റെ ഭാഗം അഭിനയിച്ചതുകൊണ്ട് അവളുമായൊരു വിവാഹം അനുവദനീയമല്ലെന്നു സഭ വിധിച്ചു. നിസ്സാരമായ ഈ വിധിവൈപ രീത്യത്തിൽ മനം മടുത്ത അയാൾ, അവസാനം ജ്ഞാനസ്നാനത്തി ൽനിന്നു സ്വയം വിടുതൽ നേടുമെന്ന ഭീഷണിവരെ പ്രയോഗിച്ചു. ഒടു വിൽ വിവാഹത്തിനനുമതി നൽകാൻ അധികൃതർ നിർബന്ധിതരാ യി; പക്ഷേ ചടങ്ങിനു 'പുരോഹിതരും സാക്ഷികളും നിയമോദ്യോഗ സ്ഥരും കരാറുകളും പ്രായശ്ചിത്തങ്ങളും അവശ്യം ആവശ്യമാണെ ന്നു' കണ്ട് അത്ഭുതം കൂറുന്ന അയാൾ, 'ഇത്രയേറെ മുൻകരുതലുകൾ എ ടുക്കണമെങ്കിൽ, നിങ്ങളൊക്കെ തികഞ്ഞ തെമ്മാടികളായിരിയ്ക്കു ണ്'മെന്ന നിഗമനത്തിൽ ചെന്നു ചേരുന്നു. അങ്ങനെ ഒന്നിനെത്തുട ർന്നു മറ്റൊന്നായി ക്രിസ്തുമതത്തിന്റെ പൗരാണികവും പൗരോഹിത്യ പരവുമായ ഓരോ പരസ്പരവൈരുദ്ധ്യങ്ങളും യുക്തിസഹമായി അര ങ്ങത്തു തുറന്നുകാണിച്ചുകൊണ്ടു കഥ പുരോഗമിയ്ക്കുന്നു. ഒരു പണ്ഡിത ന്റെ നിഷ്പക്ഷതയോ തത്വചിന്തകന്റെ സൗമ്യതയോ നമുക്കവിടെ കാണാനാവില്ല. പക്ഷേ, അന്ധവിശ്വാസങ്ങൾക്കെതിരായ വോൾട്ട യറുടെ യുദ്ധം തുടങ്ങിക്കഴിഞ്ഞു. യുദ്ധരംഗത്തു സൗമ്യതയും നിഷ്പ- ക്ഷതയും ആവശ്യപ്പെടുന്നതു നാം ശത്രുപക്ഷത്തു മാത്രമാണല്ലോ!

അനുകരണമാണെങ്കിലും അലൗകികഭാവനകൾകൊണ്ട് ഒരുപ ക്ഷേ സ്വിഫ്റ്റിനെ അതിശയിക്കുന്നുണ്ട്, 'മൈക്രോമെഗാസ്'. 'സി രിയസി'ൽനിന്നൊരു മനുഷ്യൻ ഭൂമി സന്ദർശിക്കുന്നു; ഭീമാകാരമായ

ഗ്രഹത്തിലെ അന്തേവാസിയ്ക്കു യോജിച്ചവിധം അയാൾക്ക് 500,000 അടിയോളം ഉയരമുണ്ട്. ശൂന്യാകാശം കടന്നു ഭൂമിയിലേക്കു പോരുന്ന വഴി ശനിയിൽവെച്ച്, ആയിരമടി ഉയരം മാത്രമേ തനിക്കുള്ളൂവെന്നു വിലപിക്കുന്ന, മറ്റൊരു മനുഷ്യനേയും കൂട്ടുന്നുണ്ട് അയാൾ. ഇരുവരും മെഡിറ്ററേനിയൻ സമുദ്രത്തിലൂടെ നടക്കുമ്പോൾ സിരിയസുകാരന്റെ കാൽപ്പാദങ്ങൾ മാത്രമേ നനയുന്നുള്ളൂ. വിരസത മാറ്റാൻ അവരോരോന്നു പറഞ്ഞുകൊണ്ടിരുന്നു. ശനിയിലുള്ളവർക്ക് എത്ര തരം ഇന്ദ്രിയങ്ങളുണ്ടെന്ന സിരിയസുകാരന്റെ കുശലാന്വേഷണത്തിനു സുഹൃത്തിന്റെ മറുപടി ഇതായിരുന്നു: 'എഴുപത്തിരണ്ട്! പക്ഷേ, എണ്ണം കുറഞ്ഞു പോയതിൽ ഞങ്ങൾക്കെപ്പോഴും പരാതിയാണ്'. അടുത്ത ചോദ്യം: 'സാധാരണഗതിയിൽ എത്ര വയസ്സുവരെ നിങ്ങൾ ജീവിക്കും?' 'കഷ്ടം, അതു പറയാൻപോലുമില്ല! ഞങ്ങൾക്കിടയിൽ 15000 വർഷത്തിലധികം ജീവിയ്ക്കുന്നവർ വളരെക്കുറച്ചുപേരേയുള്ളൂ!'. അങ്ങനെ, നാം ജനിക്കുന്ന അതേനിമിഷം മരിക്കാനും ആരംഭിക്കുന്നുവെന്ന്, അല്ലെങ്കിൽ അസ്തിത്വമൊരു ബിന്ദുവും, ജീവിതം ക്ഷണികവും, ഭൂമി അണുമാത്രവുമാണെന്നു ഭംഗ്യന്തരേണ അദ്ദേഹം നമ്മെ ബോദ്ധ്യപ്പെടുത്തുന്നു: അൽപ്പമെന്തെങ്കിലും പഠിക്കാനാരംഭിച്ചതിന്റെ അനുഭവം പ്രയോജനപ്പെടുത്താൻ തുടങ്ങുന്നതിനുമുമ്പേ അനിവാര്യമായ മരണം ജീവിതം കവർന്നെടുക്കുന്നു. സമുദ്രമദ്ധ്യത്തിൽ അങ്ങനെ സംസാരിച്ചുനിൽക്കുമ്പോൾ ആ വഴി വന്ന ഒരു കപ്പലെടുത്തു സിരിയസുകാരൻ ചെറിയൊരു ഉറുമ്പിനെയെന്നപോലെ സ്വന്തം തള്ളവിരലിന്റെ നഖത്തിനിടയിൽ വെച്ചു; കപ്പലിനകത്തുണ്ടായിരുന്ന യാത്രക്കാർക്കിടയിൽ ബഹളവും ആശങ്കയും പടർന്നു പിടിച്ചു. നാവികർ വിധിയെ പഴിയ്ക്കുകയും, പാതിരിമാർ ആപത്തകറ്റാൻ ഓരോരോ ആഭിചാരക്രിയകൾ തുടങ്ങുകയും ചെയ്യുപ്പോൾ തത്വചിന്തകരാകട്ടെ, ഗുരുത്വാകർഷണനിയമത്തിനു താൽക്കാലികമായുണ്ടായ മാറ്റം വിശദീകരിയ്ക്കാൻ ആവശ്യമായ സിദ്ധാന്തങ്ങൾക്കു രൂപം നൽകുകയായിരുന്നു. കാർമേഘംപോലെ താഴോട്ടു കുനിഞ്ഞുനിന്ന സിരിയസുകാരൻ അവരെ അഭിസംബോധന ചെയ്തു സാവധാനം മന്ത്രിച്ചു:

'ഹേ ബുദ്ധിയുള്ള അണുജീവികളേ, പരമകാരുണികനായ ദൈവത്തിന്റെ ശക്തിയും ചൈതന്യവും നിങ്ങളിൽ പ്രസാദിച്ച് അനുഗ്രഹം ചൊരിഞ്ഞിരിക്കുന്നു; ഈ ഭൂമിയിൽ നിങ്ങളനുഭവിക്കുന്ന ആഹ്ളാദാതിരേകങ്ങൾ സംശയലേശമെന്യേ ശുദ്ധവും സുന്ദരവുമാകട്ടെ! ആത്മവിഷയകമല്ലാത്ത കെട്ടുകാഴ്ചകളിലോ പദാർത്ഥാത്മകമായ ഇന്ദ്രിയമോഹങ്ങളിലോ ഭ്രമിക്കാതെ, ധ്യാനചിന്തകളുടെ പരമാനന്ദനിർവൃതിയിൽ മുഴുകി ജീവിതസാഫല്യം നേടുകയാണു നിങ്ങൾ ചെയ്യേണ്ടത്, അതു മാത്രമാണു പൂർണത കൈവന്ന ആത്മാവിന്റെ യഥാർത്ഥമായ ആനന്ദാനുഭവം!. അപരിമേയമായ ഈ അനുഭൂതി മറ്റെങ്ങും നിങ്ങൾക്കു കാണാൻ കഴിയില്ല; തീർച്ചയായും അതിവിടെത്തന്നെയാണുള്ളത്'. അപ്പോൾ മറുപടിയായി ചിന്തകരിലൊരാൾ പറഞ്ഞു: 'അസ്വസ്ഥതയുണർത്തുന്ന ലൌകികവിഷയങ്ങൾ ഞങ്ങൾക്കു വേണ്ടുവോളമുണ്ട്; താങ്കളതു മനസ്സിലാക്കണം, ഉദാഹരണത്തിനു ഞാൻ സംസാരിക്കുന്ന ഈയൊരു നിമിഷം, ഞങ്ങളുടെ വർഗത്തിൽപ്പെട്ട തലപ്പാവു ധരിച്ച പതിനായിരത്തോളം ജീവികൾ, എണ്ണത്തിൽ അത്രത്തോളം വരുന്ന തൊപ്പിവെച്ച സഹജീവികളെ കശാപ്പു ചെയ്തുകൊണ്ടിരിക്കുകയാണ്; അതായത് അവരൊന്നുകിൽ കൊല്ലുകയോ അല്ലെങ്കിൽ കൊല്ലപ്പെടുകയോ ചെയ്യുന്നു; ചരിത്രാതീതകാലം മുതൽക്കേ ഈ ഭൂമിയിൽ സംഭവിക്കുന്നത് ഇതൊന്നു മാത്രമാണ്'. അതുകേട്ടു ക്ഷുഭിതനായ സിരിയസുകാരൻ അട്ടഹസിച്ചു: 'അവിശ്വാസികൾ! അത്തരം പരിഹാസ്യരായ കൊലയാളികളെ കൂട്ടത്തോടെ കാൽക്കീഴിലിട്ടു ഞെരിക്കാൻ രണ്ടോ മൂന്നോ ചുവടു മുന്നോട്ടു വെയ്ക്കുന്നതിൽ എനിയ്ക്കു യാതൊരു സങ്കോചവുമില്ല'. അപ്പോൾ തത്വചിന്തകൻ പറഞ്ഞു, 'താങ്കളതിനു സ്വയം ബുദ്ധിമുട്ടണമെന്നില്ല; സ്വന്തം നാശം സുഭദ്രമാക്കാൻ വേണ്ട പരിശ്രമശീലം അവർക്കുതന്നെയുണ്ട്. ഈ മനുഷ്യാധമന്മാരിൽ നൂറിലൊരുഭാഗം പത്തുവർഷങ്ങൾക്കപ്പുറം ജീവിച്ചിരിയ്ക്കില്ല. അതിനും പുറമേ, അവരുടെ മേലല്ല, കൊട്ടാരത്തിന്റെ മട്ടുപ്പാവിലിരുന്നു പത്തുലക്ഷം മനുഷ്യരെ ഒറ്റയടിയ്ക്കു കൊന്നു തള്ളാൻ ഉ

ത്തരവിട്ടുകയും കൽപ്പന സഫലമാകുമ്പോൾ ശാന്തഗംഭീരഭാവത്തിൽ ദൈവത്തോട്ടു നന്ദി പറയുകയും ചെയ്യുന്ന നിസ്സംഗരായ കാട്ടാളക്കൂട്ടരുടെ നേർക്കാണ താങ്കൾ ഈ ശിക്ഷാവിധി നടപ്പാക്കേണ്ടത്".

മദ്ധ്യവയസ്സിൽ എഴുതിയ 'കാൻഡൈഡ്' കഴിഞ്ഞാൽ, വോൾട്ടയറുടെ കഥകളിൽ ഏറ്റവും മികച്ചതു 'സാഡിഗാ'ണ്. 'മനുഷ്യസാദ്ധ്യമായ പരമാവധി ജ്ഞാനം സമ്പാദിച്ച' ബാബിലോണിയയിലെ തത്വചിന്തകനായിരുന്ന, സാഡിഗ്; 'അദ്ധ്യാത്മവിദ്യയെക്കുറിച്ച് അതുവരെ വെളിവായ സകല വിജ്ഞാനവും അദ്ദേഹം ഹൃദിസ്ഥമാക്കി; അതായത്, യാതൊന്നുംതന്നെ അറിയില്ലെന്നർത്ഥം! 'മനസ്സിൽ കുടിയേറിയ അസൂയമൂലം അദ്ദേഹം സെമീറാരാജകുമാരിയോട്ടു പ്രണയമുണ്ടെന്നു സ്വയം ധരിച്ചുവശായി'. അവളെ കൊള്ളക്കാരിൽനിന്നു രക്ഷിക്കാൻ ശ്രമിക്കുമ്പോൾ അദ്ദേഹത്തിന്റെ ഇടതുകണ്ണിനു ചെറിയ ഒരു മുറിവു പറ്റി; ഉടനെ മുറിവു ചികിത്സിക്കാൻ അദ്ദേഹം ഈജിപ്റ്റിലെ ഭിഷഗ്വരനായ ഹെർമിസിനെ വിളിച്ചുവരുത്തി.

ഒരുപറ്റം പരിവാരങ്ങളുമായി വന്നുചേർന്ന ഹെർമിസ്, സാഡിഗിനെ പരിശോധിയ്ക്കുകയും അദ്ദേഹത്തിന്റെ കണ്ണു നഷ്ടപ്പെട്ടുമെന്നു പ്രഖ്യാപിക്കുകയും ചെയ്തു. ആ ദുരന്തസംഭവം നടക്കാൻ പോകുന്ന ദിവസം മാത്രമല്ല, സമയംപോലും അദ്ദേഹം പ്രവചിച്ചു. 'വലതുകണ്ണാണെങ്കിൽ എനിയ്ക്ക് അനായാസം ഭേദമാക്കാമായിരുന്നു; പക്ഷേ, ഇടതുകണ്ണു ചികിത്സിച്ചു ഭേദമാക്കാവുന്നതല്ല'. ബാബിലോൺനിവാസികൾ ഒന്നടങ്കം സാഡിഗിന്റെ വിധിയെച്ചൊല്ലി പരിതപിക്കുകയും ഹെർമിസിന്റെ അഗാധപാണ്ഡിത്യത്തെ അഭിനന്ദിക്കുകയും ചെയ്തു. പക്ഷേ, രണ്ടു ദിവസത്തിനകം കണ്ണിലെ മുറിവു സ്വയമേവ പഴുത്തു പൊട്ടി സാഡിഗ് പൂർണസുഖം പ്രാപിച്ചു. തോൽവി സമ്മതിയ്ക്കാതെ ഹെർമിസ്, ഇടതുകണ്ണിലെ മുറിവ് ചികിത്സിച്ചു മാറ്റാവുന്നതല്ലെന്നു സ്ഥാപിയ്ക്കുന്ന ഒരു ഗവേഷണഗ്രന്ഥംതന്നെ എഴുതി. പക്ഷേ, പുസ്തകം മറിച്ചു നോക്കാൻപോലും മിനക്കെടാതെ സാഡിഗ് നേരേ സെമീറയുടെ അടുത്തേയ്ക്കാണു ചെന്നത്; ഹെർമിസിന്റെ ആദ്യത്തെ പ്രവചനം കേട്ട മാത്രയിൽ 'ഒറ്റക്കണ്ണന്മാരോടുള്ള അടക്കാനാവാത്ത വെറുപ്പുമൂലം'

അവൾ മറ്റൊരാളുമായി സ്നേഹബന്ധം തുടങ്ങിക്കഴിഞ്ഞിരുന്നു'.

ഇതികർത്തവ്യതാമൂഢനായ സാഡിഗ്, രാജസുന്ദരിയായ സെമീറയിൽ കാണാൻ കഴിയാതിരുന്ന മാനുഷികഭാവങ്ങൾ ഒരുപക്ഷേ കണ്ടെത്താമെന്ന പ്രത്യാശയോടെ പിന്നീടൊരു ഗ്രാമീണസ്ത്രീയെ വിവാഹം ചെയ്തു. അവളുടെ വിശ്വസ്തത പരീക്ഷിയ്ക്കാൻ, സ്വയം മരിയ്ക്കുന്നതായി അഭിനയിച്ച കൃത്യം ഒരു മണിക്കൂറിനുശേഷം അവളോടു പ്രേമാഭ്യർത്ഥന നടത്തണമെന്നു സുഹൃത്തിനെ പറഞ്ഞേർപ്പാടു ചെയ്തു. മരിച്ചതായി സ്വയം പ്രഖ്യാപിച്ച ശവപ്പെട്ടിയിൽ കിടന്നുറങ്ങിയ സാഡിഗിനെ കണ്ട സുഹൃത്ത്, വിധവയെ സമീപിച്ച് ആദ്യം അനുശോചനവും പിന്നീട് അഭിനന്ദനവും ഒടുവിൽ വിവാഹാഭ്യർത്ഥനയും നടത്തി. അവളൊന്നു മടിച്ചെങ്കിലും, 'ഒരിക്കലും സമ്മതിയ്ക്കില്ലെന്ന പ്രതിഷേധ'ത്തോടെ വഴങ്ങിക്കൊടുത്തു. അതറിഞ്ഞു ശവപ്പെട്ടിയിൽ നിന്നെഴുന്നേറ്റു വന്ന സാഡിഗ്, പ്രകൃതിസൗന്ദര്യത്തിൽ സാന്ത്വനം കാണാനെന്നപോലെ വനത്തിലേയ്ക്കു നിശ്ശബ്ദം പലായനം ചെയ്തു.

വിവേകവും പക്വതയും കൈവന്ന സാഡിഗ്, പിന്നീടൊരു രാജാവിന്റെ പ്രധാനമന്ത്രിയായാണു രംഗപ്രവേശം ചെയ്യുന്നത്. അക്കാലത്തു രാജ്യത്തുടനീളം നീതിയും സമാധാനവും സമ്പത്സമൃദ്ധിയും നിലനിന്നിരുന്നു. പക്ഷേ, രാജ്ഞിക്കു മന്ത്രിയോടു തോന്നിയ അടുപ്പത്തിന്റെ അപകടം മനസ്സിലാക്കിയ രാജാവിന്റെ മനസ്സ് 'കലുഷിതമാകാൻ തുടങ്ങി; രാജ്ഞിയുടെ പാദുകങ്ങൾപോലെ മന്ത്രിയുടെ ചെരിപ്പുകളും നീലനിറമാകുന്നതിനെക്കുറിച്ച്, രാജ്ഞിയുടെ പട്ടുവസ്ത്രംപോലെ മന്ത്രിയുടെ ഉത്തരീയവും പീതവർണമാകുന്നതിനെക്കുറിച്ച്, രാജാവു പ്രത്യേകം വേവലാതിപ്പെട്ടു'. ഒടുവിൽ, അദ്ദേഹം രണ്ടുപേർക്കും വിഷം കൊടുക്കാൻ തീരുമാനിച്ചു. പക്ഷേ, സൂത്രത്തിൽ കാര്യമറിഞ്ഞ രാജ്ഞി സാഡിഗിനൊരു കുറിപ്പു കൊടുത്തയച്ചു: 'പൊയ്ക്കൊള്ളൂ, നമ്മുടെ പ്രണയത്തിന്റെ പേരിൽ, പീതവർണമാർന്ന പട്ടുടയാടയുടെ പേരിൽ ഞാനഭ്യർത്ഥിയ്ക്കുന്നു, എങ്ങോട്ടെങ്കിലും ഓടിപ്പൊയ്ക്കൊള്ളൂ!'. സാഡിഗ് വീണ്ടും കാന്താരാന്തരങ്ങളിലേക്കു മടങ്ങിപ്പോയി.

'അതിനുശേഷം, കളിമൺപുറ്റിനെ പൊതിഞ്ഞ് ആക്രമിയ്ക്കാൻ പരസ്പരം മത്സരിക്കുന്ന ഒരു കൂട്ടം ചിതലുകളുടെ രൂപത്തിൽ മനുഷ്യരുടെ മുമ്പാകെ അവതരിക്കുന്നതിനെക്കുറിച്ച് സാഡിഗ് ആലോചിച്ചു. ബാബിലോണിന്റേയും തന്റേയും അസ്തിത്വത്തിന്റെ നിരർത്ഥകത വെളിവാക്കുന്ന ഈ യഥാർത്ഥചിത്രം അദ്ദേഹത്തിന്റെ ദൗർഭാഗ്യങ്ങൾക്കു സാന്ത്വനം പകർന്നു. ഇന്ദ്രിയങ്ങളിൽനിന്നു വേർപെട്ട് അനന്തതയിലേക്ക് ആഴ്ന്നിറങ്ങിയ അദ്ദേഹത്തിന്റെ ആത്മാവ്, അക്ഷരാത്മകമായ പ്രപഞ്ചനിയമങ്ങൾ ധ്യാനത്തിലൂടെ കണ്ടറിഞ്ഞു. പിന്നീട് സ്വരൂപം സ്വീകരിച്ച അദ്ദേഹത്തിനു പക്ഷേ രാജ്ഞി തന്റെപേരിൽ ജീവനൊടുക്കിയിരിയ്ക്കുമെന്നു ചിന്തിച്ചപ്പോൾ വിസ്മയകരമായി കണ്ട ആ പ്രപഞ്ചദൃശ്യം പൊടുന്നനെ അപ്രത്യക്ഷമാകുകയും ചെയ്തു.

ബാബിലോണിൽനിന്നുള്ള യാത്രാമദ്ധ്യേ, നിസ്സഹായയായൊരു സ്ത്രീയെ ഒരാൾ ക്രൂരമായി മർദ്ദിക്കുന്നത് അദ്ദേഹത്തിന്റെ ദൃഷ്ടിയിൽപ്പെട്ടു; അവളുടെ സഹായാഭ്യർത്ഥന ചെവിക്കൊണ്ട്, അയാളുമായി ദ്വന്ദ്വയുദ്ധത്തിലേർപ്പെട്ട അദ്ദേഹം ആത്മരക്ഷാർത്ഥമായി ചെയ്ത ഒരു പ്രഹരത്തിൽ ശത്രു താഴെ വീണു മരിച്ചു. വിജയശ്രീലാളിതനായി സ്ത്രീയുടെ നേർക്കുതിരിഞ്ഞ് അദ്ദേഹം ചോദിച്ചു: 'ഇനിയെന്താണു ഞാൻ ഭവതിക്കു ചെയ്തുതരേണ്ടത്?'. അപ്രതീക്ഷിതമായിരുന്നു, അവളുടെ മറുപടി: 'കടന്നുപോ, ദുഷ്ടാ! നീയെന്റെ കാമുകനെയാണു കൊന്നത്! നിന്റെ മാറു കീറിപ്പൊളിയ്ക്കാൻ എനിയ്ക്കു കഴിഞ്ഞിരുന്നെങ്കിൽ!'.

താമസിയാതെ രാജഭടന്മാർ സാഡിഗിനെ ബന്ധനസ്ഥനാക്കി. പക്ഷേ, രാജാവിനെ തത്വചിന്ത പഠിപ്പിച്ചു സാവധാനം അദ്ദേഹം വിശ്വസ്തനായ രാജസചിവനായിത്തീർന്നു. അദ്ദേഹത്തിന്റെ ഉപദേശപ്രകാരം രാജ്യത്തു നില നിന്ന 'സതി'സമ്പ്രദായം, (മരിച്ച ഭർത്താവിന്റെ ജഡത്തോടൊപ്പം ജീവനുള്ള ഭാര്യയെക്കൂടി ദഹിപ്പിയ്ക്കുന്ന രീതി), ദേഹത്യാഗത്തിനു മുതിരുന്ന സ്ത്രീ ഒരു മണിക്കൂർ നേരം സുന്ദരനായൊരു യുവാവിന്റെ കൂടെ ചിലവഴിച്ചിരിക്കണമെന്ന നിയമത്തിലൂടെ, നിശ്ശേഷം ഇല്ലാതാക്കി. പിന്നീട്, സെറെന്റിബ് രാജാവിനു സമീപം ഒരു ദൗത്യവുമായി ചെന്ന സാഡിഗ്, ഏറ്റവും സത്യസന്ധനാ

യ മന്ത്രിയെ കണ്ടെത്താനുള്ള എളുപ്പമാർഗം അപേക്ഷകരിൽനിന്ന് ഏറ്റവും മെയ്‌വഴക്കമുള്ള നർത്തകനെ തിരഞ്ഞെടുക്കുന്നതാണെന്ന് ഉപദേശിച്ചു; നൃത്തശാലയിലേയ്ക്കുള്ള ഇടനാഴിയിൽ അനായാസം കട്ടെടുക്കാവുന്ന വിലപിടിപ്പുള്ള ചില വസ്തുക്കൾ നിരത്തിവെച്ച അദ്ദേഹം, അപേക്ഷകൻ ഇടനാഴിയിലൂടെ ആരും കാണാതെ ഒറ്റയ്ക്കുവേണം നൃത്തവേദിയിൽ എത്തിച്ചേരാനെന്ന നിബന്ധന ചെയ്തു. അങ്ങനെ നൃത്തശാലയിലെത്തിയ ഓരോരുത്തരോടും അദ്ദേഹം നൃത്തം ചെയ്യാൻ ആവശ്യപ്പെട്ടു. 'അത്രയും മനസ്സാന്നിദ്ധ്യമില്ലാതെ, ചടുലചലനങ്ങളില്ലാതെ, അവർ ജീവിതത്തിലൊരിക്കലും നൃത്തം ചെയ്തിരിയ്ക്കില്ല. പലരുടേയും ശിരസ്സുകൾ തൂങ്ങി, നട്ടെല്ല് വളഞ്ഞു, ചിലർ കൈകൾ ചേർത്തുപിടിച്ചു'. കഥ തുടരുകയാണ്...! ഇതുപോലെ ആഖ്യാനങ്ങളും സംവാദങ്ങളും അരങ്ങുവാണ സൈറേയിലെ ആവേശഭരിതമായ സായാഹ്നങ്ങൾ നമുക്ക മനസ്സിൽ സങ്കൽപ്പിയ്ക്കാവുന്നതേയുള്ളൂ!

### 5.4. പോട്സ്ഡാം : ഫ്രെഡറിക്ക്

നേരിട്ടു ചെന്നു കാണാൻ കഴിയാത്തവർ കത്തുകൾ വഴിയാണു വോൾട്ടയറുമായി ബന്ധപ്പെട്ടത്. മഹാനെന്ന വിശേഷണമില്ലാതെ വെറുമൊരു രാജകുമാരൻ മാത്രമായിരുന്ന ഫ്രെഡറിക്ക് 1736-ൽ അദ്ദേഹവുമായി കത്തിടപാടു തുടങ്ങി. ഒരു സാധാരണ ഗ്രാമീണബാലൻ രാജാവിനെഴുതുന്നതുപോലെ അത്ര ബഹുമാനസമന്വിതമായ ആദ്യത്തെ കത്തിൽ നിർലോഭമായി ചൊരിഞ്ഞ പ്രശംസകൾ ഒരർത്ഥത്തിൽ, പ്രധാനകൃതികൾ എഴുതുന്നതിനുമുമ്പേതന്നെ വോൾട്ടയർക്കു ലഭിച്ച അംഗീകാരവും പ്രശസ്തിയും കൃത്യമായി സൂചിപ്പിക്കുന്നുണ്ട്. 'ഫ്രഞ്ചുകാർക്കിടയിൽ പ്രഥമഗണനീയനായ, ഫ്രഞ്ചുഭാഷയുടെ അഭിമാനമായ, താങ്കളെപ്പോലെ നിസ്തുലനേട്ടങ്ങൾക്കവകാശിയായൊരു വിശിഷ്ടവ്യക്തിയുടെ സമകാലികനായി ജനിക്കാൻ കഴിഞ്ഞതു ജീവിതത്തിന്റെ അസുലഭഭാഗ്യമായി ഞാൻ കാണുന്ന'തായി പ്രഖ്യാപിച്ച ഫ്രെഡറിക്ക് എഴുതുന്നു, 'ചിരിപ്പിക്കാനും ചിന്തിപ്പിക്കാനുമുള്ള കഴിവ് എല്ലാവർക്കും ലഭിക്കുന്ന ഒന്നല്ല; മാനസികമായ ആനന്ദാനുഭ്ര

തികളെ മറികടക്കുന്ന മറ്റെന്തനുഭവമാണുള്ളത്?'. രാജാവു പ്രജകളെ എന്നപോലെ സിദ്ധാന്തങ്ങളെ നോക്കിക്കണ്ടിരുന്ന സ്വതന്ത്രചിന്തകനായിരുന്നു, ഫ്രെഡറിക്ക്. അദ്ദേഹം രാജാവാകുന്നതോടെ ഫ്രഞ്ചു ബോധോദയത്തിനു പുതിയൊരു ദിശാബോധം കൈവരുമെന്നു വോൾട്ടയർ പ്രത്യാശിച്ചു. ഫ്രെഡറിക്കിനുവേണ്ടി തനിയ്ക്കൊരുപക്ഷേ പ്ലേറ്റോയുടെ പങ്കു നിർവഹിയ്ക്കാൻ കഴിയുമെന്നും അദ്ദേഹം കരുതി. ഫ്രെഡറിക്കിന്റെ മതിവരാത്ത അഭിനന്ദനങ്ങൾക്കു വോൾട്ടയർ സ്വന്തം ശൈലിയിൽ മറുപടിയെഴുതി: 'മുഖസ്തുതികൾക്കെതിരെ സംസാരിയ്ക്കുന്ന രാജകുമാരൻ അപ്രമാദിത്വത്തിനെതിരെ സംസാരിയ്ക്കുന്ന പോപ്പിനെപ്പോലെ അത്യപൂർവമാണ്!'. വോൾട്ടയർക്ക് 'ആന്റി-മാക്കിയവേലി'ന്റെ (Anti-Machiavel) ഒരു പ്രതി സമ്മാനിച്ച രാജകുമാരൻ, യുദ്ധത്തിന്റെ അധാർമ്മികതയേയും സമാധാനസംരക്ഷണത്തിന്റെ കാര്യത്തിൽ രാജാവിനുള്ള ഉത്തരവാദിത്വത്തേയും സംബന്ധിച്ച സരസഗംഭീരമായ ഒരു കത്തെഴുതി. രാജവംശത്തിൽ വന്നുപിറന്ന ആ സമാധാനവാദിയുടെ പേരിൽ വോൾട്ടയർക്കു സന്തോഷാശ്രു പൊഴിയ്ക്കാതിരിയ്ക്കാൻ കഴിഞ്ഞില്ല. പക്ഷേ, മാസങ്ങൾ കഴിഞ്ഞു രാജഭരണമേറ്റെടുത്ത ഫ്രെഡറിക്ക്, സൈലേഷ്യയെ കടന്നാക്രമിയ്ക്കുക മാത്രമല്ല യൂറോപ്പിനെ രക്തരൂഷിതകലാപങ്ങളിലേയ്ക്കു നയിയ്ക്കുകയും ചെയ്തു.

1745-ൽ ഫ്രഞ്ച് അക്കാദമിയുടെ വിശിഷ്ടാംഗത്വം കരസ്ഥമാക്കുന്നതിനു വോൾട്ടയർ പാരീസ് സന്ദർശിച്ചു. തികച്ചും ആലങ്കാരികമായ ആ ബഹുമതി നേടാൻ, അനുസരണശീലമുള്ള ഒരു കത്തോലിയ്ക്കനായി, സ്വാധീനശക്തിയുള്ള മതാദ്ധ്യക്ഷന്മാരെ പുകഴ്ത്തി, അവസാനമില്ലാത്ത നുണക്കഥകൾ മെനഞ്ഞ്, അത്തരമൊരു സന്ദർഭത്തിൽ നാമോരോരുത്തരും ചെയ്യുന്നതുപോലെയൊക്കെ അദ്ദേഹവും പെരുമാറി. അത്തവണ പരാജയപ്പെട്ടെങ്കിലും അടുത്ത വർഷം ശ്രമം വിജയിച്ചു. ബഹുമതിദാനത്തോടനുബന്ധിച്ചു നടന്ന സ്വീകരണച്ചടങ്ങിൽ അദ്ദേഹം നടത്തിയ പ്രസംഗം ഫ്രഞ്ചുസാഹിത്യത്തിലെ അത്യുജ്ജ്വലമായ പ്രഭാഷണങ്ങളിലൊന്നായി ഇന്നും കണക്കാക്കപ്പെടുന്നുണ്ട്. സലൂണുകൾ ഓരോന്നായി കയറിയിറങ്ങി, നാടകരചനകളിൽ മുഴ

കി, കുറച്ചുകാലം അദ്ദേഹം പാരീസിൽ ചുറ്റിക്കറങ്ങി. പതിനെട്ടാമത്തെ വയസ്സിലെഴുതിയ 'ഈഡിപ്പെ' മുതൽ എൺപത്തിമൂന്നിലെഴുതിയ 'ഐറീൻ'വരെ (Irene), പലതും പരാജയപ്പെട്ടെങ്കിലും മിക്കതും വിജയമായിത്തീർന്ന നാടകങ്ങളുടെ ഒരു നീണ്ട നിരതന്നെ അദ്ദേഹത്തിന്റെ പേരിലുണ്ട്. 1730-ലെ 'ബ്രൂട്ടസും' (Brutus), 1732-ലെ 'എറിഫൈലും' (Eriphyle) പരാജയപ്പെട്ടു; രചനയിൽനിന്നു പിൻവാങ്ങാൻപോലും സുഹൃത്തുക്കൾ അദ്ദേഹത്തെ നിർബന്ധിച്ചു; പക്ഷേ, അതേ വർഷം പുറത്തിറങ്ങിയ 'സൈയ്രേ' (Zaire) ഉജ്ജ്വലവിജയം നേടി. അതിനെത്തുടർന്ന്, 1741-ൽ 'മഹോമെറ്റും' (Mahomet) 1742-ൽ 'മെറോപ്പെ'യും (Merope), 1748-ൽ 'സെമിറാമിസും' (Semiramis), 1760-ൽ 'ടാൻക്രെഡേ'യും (Tancrede) പുറത്തു വന്നു.

അതിനിടയിൽ, അപ്രതീക്ഷിതമായ ചില ദുരന്തങ്ങളും പ്രഹസനങ്ങളും അദ്ദേഹത്തിന്റെ ജീവിതത്തിൽ അരങ്ങേറാൻ തുടങ്ങി. പതിനഞ്ചുവർഷക്കാലത്തെ വിവാഹജീവിതത്തിനുശേഷം മാഡം ചാറ്റ്ലെറ്റുമായുള്ള സ്നേഹബന്ധം ഏതാണ്ടു നാമമാത്രമായിത്തീർന്നു. നിസ്സാരകലഹങ്ങൾപോലും ഉണ്ടാകാത്ത ഒരു തരം മരവിപ്പ് അവർക്കിടയിൽ ഉടലെടുത്തു. 1748-ൽ സാങ്ലാംബെർട്ടെന്ന സുന്ദരനായ യുവാവിൽ മാർക്വിസ് ആകൃഷ്ടയായി. ആ രഹസ്യബന്ധം കണ്ടുപിടിച്ച വോൾട്ടയർ രോഷാകുലനായെങ്കിലും, സാങ്ലാംബെർട്ട് വന്നു മാപ്പു പറഞ്ഞപ്പോൾ കോപം അനുഗ്രഹവർഷമായി മാറുകയാണുണ്ടായത്. അപ്പോഴേയ്ക്കും ജീവിതത്തിന്റെ അന്ത്യദശയിലെത്തിയ വോൾട്ടയർ മരണത്തിന്റെ കാലൊച്ച കേൾക്കാനും തുടങ്ങിയിരുന്നു: എങ്കിലും യുവത്വത്തെ മാനിയ്ക്കുന്നതിൽ അദ്ദേഹം വിട്ടുവീഴ്ചയ്ക്കൊരുങ്ങിയില്ല. 'അങ്ങനെയാണു സ്ത്രീകൾ!', തത്വചിന്തയെ കൂട്ടു പിടിച്ച് അദ്ദേഹം പറഞ്ഞു: 'ഞാൻ റിഷേല്യൂവിനെ തള്ളിമാറ്റി, സാങ്ലാംബെർട്ട് എന്നേയും! അതാണു ലോകപ്രകൃതം; ഒരു മുള്ളുകൊണ്ടു നാം മറ്റൊരു മുള്ളു പുറത്തേക്കെടുക്കുന്നു; അതങ്ങനെതന്നെ തുടരും!'. മൂന്നാമത്തെ മുള്ളിനെക്കുറിച്ചു സുന്ദരമായൊരു കവിതയും അദ്ദേഹമെഴുതി:

'സാങ്ലാംബെർട്ട്, ഇതാ റോസാപ്പൂക്കൾ വിടർന്നുല്ലസിയ്ക്കുന്നു, കൂർത്ത മുള്ളുകൾ ഞാനെടുക്കാം, മൃദുലമായ ദലപല്ലവങ്ങൾ നിനക്കും'!

1749-ൽ പ്രസവവുമായി ബന്ധപ്പെട്ട ചില അസ്വാസ്ഥതകൾ മൂലം മാഡം ചാറ്റ്ലെറ്റ് മരണമടഞ്ഞു. അന്നത്തെ പതിവനുസരിച്ച്, മരിയ്ക്കുമ്പോൾ അവരുടെ സമീപത്ത് ആദ്യത്തെ ഭർത്താവും വോൾട്ടയറും സാങ്ലാംബെർട്ടും നിശ്ശബ്ദരായി നിന്നു; ഒരുപോലെ സംഭവിച്ച നഷ്ടത്തിന്റെപേരിൽ അവർ മൂന്നുപേരും സുഹൃത്തുക്കളായി!

ജോലിയിൽ കൂടുതൽ ശ്രദ്ധ പതിപ്പിച്ച് വിരഹവേദന മറക്കാൻ വോൾട്ടയർ ശ്രമിച്ചു; കുറച്ചുകാലം ലൂയി പതിന്നാലാമനുമായുള്ള ഇടപാടുകളിൽ അദ്ദേഹം മുഴുവൻ സമയവും ചിലവഴിച്ചു. പക്ഷേ, പോട്സ്ഡാമിലെ സ്വന്തം കൊട്ടാരം സന്ദർശിക്കാനുള്ള ഫ്രെഡറിക്കിന്റെ സന്ദർഭോചിതമായ ക്ഷണം വന്നപ്പോഴാണു വിഷാദങ്ങളിൽനിന്നു വോൾട്ടയർ തീർത്തും മുക്തനായത്. യാത്രച്ചിലവിനുള്ള 3000 ഫ്രാങ്കുകൂടി അടങ്ങിയ ക്ഷണപത്രത്തിന്റെ പ്രലോഭനം അദ്ദേഹത്തിനു തടുക്കാനായില്ല. 1750-ൽ അദ്ദേഹം ബർലിനിലേക്കു പുറപ്പെട്ടു.

ഫ്രെഡറിക്കിന്റെ കൊട്ടാരത്തിലെ മനോഹരമായ മണിമാളികയിൽ താമസിയ്ക്കാനും, ആ കാലഘട്ടത്തിലെ ഏറ്റവും ശക്തനായ ചക്രവർത്തിയുമായി തുല്യത സ്ഥാപിയ്ക്കാനും കഴിഞ്ഞത് ഒരളവോളം അദ്ദേഹത്തിനു സാന്ത്വനമായി. അക്കാലത്തെ കത്തുകളൊക്കെ പൂർണസംതൃപ്തി തുളുമ്പുന്നവയായിരുന്നു: ജൂലൈ 24-ന് ആർജെന്റലിനു പോട്സ്ഡാം നഗരത്തെ പരിചയപ്പെടുത്തിക്കൊണ്ട് അദ്ദേഹമെഴുതി, 'ഒന്നര ലക്ഷം ഭടന്മാർ, നൃത്തം, നാടകം, തത്വചിന്ത, കവിത, സമൃദ്ധിയും ആഡംബരവും, ചിന്തകരും പട്ടാളമേധാവികളും, വയലിനുകളും കാഹളങ്ങളും, പ്ലേറ്റോയുടെ അത്താഴങ്ങൾ, സമൂഹവും സ്വാതന്ത്ര്യവും, ആരാണിതൊക്കെ വിശ്വസിയ്ക്കുക? അതെ, ഇതു സത്യമാണ്'. വർഷങ്ങൾക്കുമുമ്പ് ഒരിക്കൽ അദ്ദേഹമെഴുതിയിരുന്നു: 'അസൂയ വിട്ടൊഴിഞ്ഞ പ്രതിഭാശാലികളും വിദ്യാസമ്പന്നരുമായ മൂന്നോ നാലോ സുഹൃത്തുക്കളുമായി മാത്രമുള്ള ജീവിതം എത്ര സന്തോഷപ്രദമായിരിക്കും! ഓരോരുത്തരും അവരവരുടെ കഴിവുകൾ പ്രകടിപ്പിച്ച പ

രസ്പരം പങ്കുവെച്ച വിവേകമതികളായി സ്നേഹത്തോടെ ശാന്തമായ ജീവിതം നയിക്കുക! ഒരുനാൾ അത്തരമൊരു പറുദീസയിൽ ജീവി-യ്ക്കാൻ കഴിയുമെന്നു പലപ്പോഴും ഞാൻ സ്വപ്നം കാണാറുണ്ട്. സത്യ-ത്തിൽ അതായിരുന്നു, വോൾട്ടയറുടെ ബർലിൻജീവിതം!

പരുഷരാ പട്ടാളമേധാവികളുടെ സാന്നിദ്ധ്യത്തിൽ അസഹ്യത തോന്നിയ വോൾട്ടയർ ഔദ്യോഗികവിരുന്നുകൾ മിക്കവാറും ഒഴിവാക്കി. ക്ഷണിക്കപ്പെട്ട ചെറിയൊരു കൂട്ടം സഹൃദയരുമായി രാത്രി വളരെ വൈകി ഫ്രെഡറിക്ക് കൂടി പങ്കെടുക്കുന്ന അത്താഴവിരുന്നുകളായിരുന്നു അദ്ദേഹത്തിനു താൽപ്പര്യം. ഈയൊരു സൗഭാഗ്യസന്ദർഭത്തിനുവേണ്ടി ആ കാലഘട്ടത്തിലെ മഹാനായ രാജകുമാരൻ സ്വയമൊരു തത്വചിന്തകനും കവിയുമായിത്തീരാൻ ശ്രമിച്ചു. വിരുന്നിലെ സംഭാഷണങ്ങൾ ഫ്രഞ്ചുഭാഷയിലായിരുന്നു; ജർമ്മൻഭാഷ പഠിയ്ക്കാൻ വോൾട്ടയർ ശ്രമിച്ചെങ്കിലും ബാലാരിഷ്ടത കടക്കാതെ പാതി വഴി ഉപേക്ഷിയ്ക്കേണ്ടി വന്നു. ജർമ്മൻകാരുടെ നാവിൽ ചില വ്യഞ്ജനാക്ഷരങ്ങളുടെ സ്ഥാനത്തെങ്കിലും ചെറിയൊരു നർമ്മബോധം കാണാൻ ആത്മാർത്ഥമായി അദ്ദേഹം ആഗ്രഹിച്ചു! ഹൃദയാവർജ്ജകമായി എഴുതപ്പെട്ട പുസ്തകങ്ങളേക്കാൾ മികച്ചതായിരുന്നു ആ സംവാദങ്ങളെന്നു പിന്നീടു പലരും അഭിപ്രായപ്പെട്ടു. സൂര്യനു താഴെയുള്ള എന്തിനെക്കുറിച്ചും അവർ സംസാരിച്ചു, ചിന്തിയ്ക്കാത്തതൊന്നും സംസാരിച്ചതുമില്ല. ഫ്രെഡറിക്കിന്റെ നർമ്മബോധം വോൾട്ടയറുടെ അത്രതന്നെ ഉജ്ജ്വലമായിരുന്നു. ആരോപണങ്ങൾക്കിട വരാതെ സൂക്ഷ്മതയോടെ മറുപടി നൽകാനും വോൾട്ടയർക്കുമാത്രമേ ധൈര്യമുണ്ടായിരുന്നുള്ളൂ. 'നിർഭയമായി ചിന്തിയ്ക്കുന്നവർക്ക് ഇവിടെ പൂർണസ്വാതന്ത്ര്യമുണ്ട്!', വോൾട്ടയർ എഴുതി. ഫ്രെഡറിക്ക് 'ഒരു കൈകൊണ്ടു ചൊറിഞ്ഞു മറ്റേ കൈകൊണ്ടു തലോടും; എനിയ്ക്കിവിടെ കുറ്റം പറയത്തക്കതായി യാതൊന്നുമില്ല; അൻപതുവർഷത്തെ അലച്ചിലിനുശേഷമാണു ഞാൻ വിശ്രമം അനുഭവിയ്ക്കുന്നത്; പതിനാറു വർഷത്തോളം എന്റെ ദൗർഭാഗ്യങ്ങൾ പങ്കുവെച്ച സുരക്ഷ നൽകിയ സുഹൃത്തും ചിന്തകനുമാണ്

അദ്ദേഹം. ഒരു ചക്രവർത്തിയുടെ സംരക്ഷണം ഞാനിന്നു നന്നായി ആസ്വദിയ്ക്കുന്നു. ചക്രവർത്തിയുടെ സ്വഭാവമാണു നമുക്കെന്നും ഉറപ്പി യ്ക്കാവുന്ന ഒരേയൊരു ആശ്രയം!' പക്ഷേ........

ആ വർഷം നവംബറിൽ ഫ്രെഡറിക്കിന്റെ വിലക്കുകൾ അവഗ ണിച്ച് സാമ്പത്തികലാഭംമാത്രം ലക്ഷ്യമാക്കി കൈയിലുള്ള പണം മു ഴുവൻ വോൾട്ടയർ സാക്സൺ കടപ്പത്രങ്ങളിൽ നിക്ഷേപിച്ചു. ഓഹ രിവില വർദ്ധിച്ചതുകൊണ്ടു ലാഭം നേടാനായെങ്കിലും പണമിടപാടു പരസ്യപ്പെടുത്തുമെന്ന ഭീഷണി മുഴക്കി ഇടനിലക്കാരനായ ഹിർഷ് അദ്ദേഹത്തെ വരുതിയിലാക്കാൻ ശ്രമിച്ചു. വോൾട്ടയറാകട്ടെ നിർദ്ദാ ക്ഷിണ്യം 'അയാളെ കഴുത്തിനു കടന്നു പിടിച്ചു പുറത്തേയ്ക്കെറിഞ്ഞു!'. വിവരമറിഞ്ഞ ഫ്രെഡറിക്ക് അത്യന്തം രോഷാകുലനായി. 'അങ്ങേയ റ്റം ഒരു വർഷത്തിലേറെ എനിയ്ക്ക് ആ മനുഷ്യനെ കൊണ്ടുനടക്കാനാ വില്ല', അദ്ദേഹം ലാ മെറ്റ്റിയോടു പറഞ്ഞതായി കേൾക്കുന്നു, 'ഓറ ഞ്ചുനീരു പിഴിഞ്ഞു തൊലി പുറത്തേയ്ക്കെറിയുന്നവൻ!'. ഒരുപക്ഷേ, എ തിരാളികളെ തെറ്റിപ്പിരിയ്ക്കാനുള്ള ആകാംക്ഷകൊണ്ടാകാം ലാ മെ ട്റ്റി ഈ വിവരം നേരേ വോൾട്ടയറെ അറിയിച്ചു. അത്താഴവിരുന്നുക ൾ പുനരാരംഭിച്ചെങ്കിലും 'ഓറഞ്ചുതൊലി എന്റെ സ്വപ്നങ്ങളെ കാർന്നു കൊണ്ടിരുന്നു', വോൾട്ടയർ എഴുതി, 'പാറക്കൂട്ടത്തിൽ നിന്നു കാൽ തെറ്റി വീഴുമ്പോൾ അൽപ്പസമയം വായുവിൽ തങ്ങി നിൽക്കുന്നതു ര സമാണെന്നു കരുതുന്നവരെപ്പോലെ അത്ര നിസ്സാരനല്ല, ഞാൻ!'.

ഒരു ഫ്രഞ്ചുകാരനുമാത്രം അവകാശപ്പെടാവുന്ന ഗൃഹാതുരത്വം സ ഹജമായ അദ്ദേഹത്തിനു ചെറിയൊരു ഇടവേള നല്ലതാണെന്നു തോ ന്നി. നിർണായകമായ ആ സംഭവം 1752-ലാണു നടന്നത്. 'ഫ്രഞ്ചു ബോധോദയ'വുമായി നേരിട്ടു ബന്ധപ്പെടുന്നതിലൂടെ ജർമ്മനിയുടെ മ നസ്സ് ഒരളവോളം ഉത്തേജിതമാകുമെന്നു കരുതി ഫ്രാൻസിൽനിന്നു ഫ്രെഡറിക്ക് ക്ഷണിച്ചുവരുത്തിയ പ്രതിഭാശാലികളിൽ ഗണിതശാ സ്ത്രജ്ഞനായ മോപ്പേർഷ്യസുമുണ്ടായിരുന്നു (Meupertuis). അദ്ദേഹം ന്യൂട്ടന്റെ ഒരു സിദ്ധാന്തത്തെച്ചൊല്ലി സഹപ്രവർത്തകനായ കോനി ഗുമായി (Koenig) കലഹിച്ചു. ഫ്രെഡറിക്ക്, മോപ്പേർഷ്യസിനു പിന്തു

ണയുമായി രംഗത്തെത്തി. ആലോചനയേക്കാൾ ആർജ്ജവം കൈമുതലായ വോൾട്ടയർ പക്ഷേ കോനിഗിന്റെ പക്ഷത്താണ ചേർന്നത്. മാഡം ഡെനിസിനുള്ള കത്തിൽ അദ്ദേഹമെഴുതി, 'നിർഭാഗ്യവശാൽ ചക്രവർത്തിയുടെ എതിർപക്ഷത്തുള്ള ഞാനും ഒരെഴുത്തുകാരനാണ്. ചെങ്കോലില്ലെങ്കിലും എനിയ്ക്കൊരു തൂലികയുണ്ട്!'. അതേസമയം ഫ്രെഡറിക്ക് സ്വന്തം സഹോദരിയ്ക്കെഴുതിയ കത്തിൽ പറയുന്നു, 'എന്റെ വിദ്വദ്സദസ്സിലൊരു പിശാചു വന്നവതരിച്ചതുപോലെ തോന്നുന്നു; ആരുമൊന്നും ചെയ്യുന്നില്ല. പരദൂഷണം പറഞ്ഞിരിയ്ക്കുകയല്ലാതെ മറ്റൊരു പണിയും അവർക്കില്ല. മനസ്സുണ്ടെന്നു മദിയ്ക്കുന്ന മനുഷ്യർ പലപ്പോഴും ഹീനമായി പെരുമാറുന്നതു മൃഗങ്ങൾക്കു പക്ഷേ വലിയ ആശ്വാസമായിരിയ്ക്കും!'. ഇക്കാലത്താണ മോപ്പെർഷ്യസിനെതിരെ 'ഡോക്ടർ അക്കേക്ക്യയുടെ വാഗ്വാദം' (Diatribe of Dr.Akakia) വോൾട്ടയർ എഴുതുന്നത്. രാത്രി മുഴുവൻ വായന സശ്രദ്ധം കേട്ടിരുന്നു ചിരിച്ച ഫ്രെഡറിക്ക് പക്ഷേ പുസ്തകം പ്രസിദ്ധീകരിക്കരുതെന്നു വോൾട്ടയറോട് അപേക്ഷിച്ചു. അദ്ദേഹം പതിവില്ലാത്ത അനുസരണയോടെ തല കുലുക്കിയെങ്കിലും അപ്പോഴേക്കും പുസ്തകം അച്ചടിയന്ത്രത്തിൽ കയറിക്കഴിഞ്ഞിരുന്നു! തൂലികയിൽനിന്നു സ്വയം പിറന്നുവീണ കൃതിയുടെമേൽ ഭ്രൂണഹത്യ നടത്താൻ ഗ്രന്ഥകർത്താവിന്റെ മാതൃവാത്സല്യം അനുവദിച്ചതുമില്ല. പുസ്തകം പുറത്തിറങ്ങിയ അതേ ദിവസം ഫ്രെഡറിക്കിന്റെ രോഷാഗ്നിയേൽക്കാൻ കഴിയാതെ വോൾട്ടയർക്കു പോട്സ്ഡാമിൽനിന്നു പലായനം ചെയ്യേണ്ടിവന്നു.

ഫ്രെഡറിക്കിന്റെ അധികാരപരിധിയ്ക്കു പുറത്താണെങ്കിലും ചാരന്മാർ ഫ്രാങ്ക്ഫർട്ടിൽവെച്ച് അദ്ദേഹത്തെ പിന്തുടർന്നു പിടികൂടി. സാമാന്യജനങ്ങളുടെ അഭിരുചിയ്ക്കു യോജിച്ച രണ്ടു കവിതകളുടെ കൈയെഴുത്തുപ്രതി, ഫ്രെഡറിക്കിന്റെ 'പല്ലേഡിയ'വും (Palladium) വോൾട്ടയറുടെ 'പ്യൂസിലേ'യും (Pucelle), തിരിച്ചുകൊടുക്കാതെ ഒരടിപോലും മുന്നോട്ടു വെയ്ക്കാൻ അവരദ്ദേഹത്തെ അനുവദിച്ചില്ല. പക്ഷേ, യാത്രാമദ്ധ്യേ വഴിയിലെവിടെയോ നഷ്ടപ്പെട്ട പെട്ടിയ്ക്കകത്തുള്ള കവിതകൾ

മടക്കിക്കിട്ടുന്നതുവരെ വോൾട്ടയർക്കു തടങ്കലിൽ കഴിയേണ്ടി വന്നു. അതിനിടയിൽ, അദ്ദേഹത്തിന്റെ പക്കൽനിന്നു പണം ലഭിക്കാനുള്ള ഒരു പുസ്തകവ്യാപാരി തക്കം നോക്കി തുക ഉടനെ അടച്ചുതീർക്കണമെന്നു ശാഠ്യം പിടിച്ചു. ക്ഷുഭിതനായ വോൾട്ടയർ അയാളുടെ കരണത്തുതന്നെ ഒരു പ്രഹരം കൊടുത്തു. സംഭവം കണ്ടുനിന്ന വോൾട്ടയറുടെ സഹായി, കോളിനി, അയാളെ സമാധാനിപ്പിച്ചു പറഞ്ഞു: 'സർ, ഇന്നു ജീവിച്ചിരിക്കുന്ന ഏറ്റവും മഹാനായൊരു മനുഷ്യനിൽനിന്നാണു താങ്കൾക്കിപ്പോൾ ഈ പാരിതോഷികം ലഭിച്ചിരിക്കുന്നത്!'

അവസാനം, ചക്രവർത്തിയുടെ പിടിയിൽനിന്നു മോചിതനായി ഫ്രഞ്ച് അതിർത്തി കടക്കാൻ ശ്രമിക്കുമ്പോഴാണു രാജ്യഭ്രഷ്ടനാക്കിക്കൊണ്ടുള്ള കത്തു വോൾട്ടയർക്കു ലഭിക്കുന്നത്. ജീവിതത്തിലുടനീളം നിരന്തരം വേട്ടയാടപ്പെട്ട ആ വൃദ്ധസിംഹം എങ്ങോട്ടാണു തിരിയേണ്ടതെന്നറിയാതെ അൽപ്പമൊന്നു പതറി നിന്നു. പെൻസിൽവാനിയയിലേക്കു പോകാൻ തീരുമാനിച്ച അദ്ദേഹത്തിന്റെ നിസ്സഹായത നമുക്കു മനസ്സിലാക്കാവുന്നതേയുള്ളൂ. ശത്രുപക്ഷത്തു നിൽക്കുന്ന പാരീസിലേയും ബർലിനിലേയും ഏകാധിപതികളിൽനിന്നു സുരക്ഷിതനായി 1754-മാർച്ചിൽ ജനീവയിലെ 'തരക്കേടില്ലാത്തൊരു കുഴിമാട'ത്തിൽ അദ്ദേഹം അഭയം തേടി. അവസാനം ആരോഗ്യം വീണ്ടെടുത്തു സ്വന്തമായൊരു തോട്ടം പരിപാലിക്കാൻവേണ്ടി ലേ ഡെലിസേസെ'ന്നൊരു പഴയ തോട്ടം അദ്ദേഹം വിലയ്ക്കു വാങ്ങി താമസമാരംഭിച്ചു. പ്രായാധിക്യത്തിന്റെ അവശത ജീവിതത്തെ പരവശമാക്കാൻ തുടങ്ങിയ ആ അവസരത്തിലാണു വോൾട്ടയറുടെ ഏറ്റവും ഉദാത്തമായ കൃതി പിറവിയെടുക്കുന്നത്.

### 5.5. ലേ ഡെലിസേസ് : മൂല്യങ്ങളെക്കുറിച്ചൊരു ഉപന്യാസം

'ജീവിതത്തിലെ ഏറ്റവും ബൃഹത്തും മൗലികവും വിവാദപൂർണവുമായ കൃതി' ബർലിനിൽ പ്രസിദ്ധീകരിക്കപ്പെട്ടതു മൂലമായിരുന്നു സത്യത്തിൽ വോൾട്ടയർ ഫ്രാൻസിൽനിന്നു ബഹിഷ്കൃതനായത്. ഉള്ളടക്കത്തെപ്പോലെ നീണ്ട ശീർഷകമുള്ള 'ചാർലമേയ്ൻ മുതൽ ലൂ

യി പതിമൂന്നാമൻ വരെയുള്ള ഭരണസംവിധാനങ്ങളുടെ ആത്മാവും മൂല്യവും തേടുന്ന ഒരുപന്യാസ'മായിരുന്നു, ആ കൃതി. ചരിത്രത്തെ ഒരാക്ഷേപഹാസ്യമായി കണ്ട മാഡം ഡി ചാറ്റ്ലെറ്റിനുള്ള മറുപടിയായി സൈറേയിൽവെച്ചുതന്നെ വോൾട്ടയർ പുസ്തകം തുടങ്ങിയിരുന്നു.

ചരിത്രം 'പഴയൊരു പഞ്ചാംഗം'മാത്രമാണെന്നു മാഡം ചാറ്റ്ലെറ്റ് അധിക്ഷേപിയ്ക്കുന്നതു പലവട്ടം വോൾട്ടയർ കേട്ടിട്ടുണ്ട്. 'സ്വീഡനിൽ ഹാകിനെ തുടർന്ന് ഏഗിൽ സ്ഥാനാരോഹണം ചെയ്തെന്നും ഓട്ടോമാൻ ഓർട്ടോഗ്രുലിന്റെ മകനാണെന്നും അറിയുന്നതിൽ എന്നെപ്പോലെ വീട്ടിൽ ഒതുങ്ങിക്കഴിയുന്ന ഒരു സ്ത്രീയ്ക്ക് എന്തു പ്രയോജനമാണുള്ളത്? ഗ്രീസിന്റേയും റോമിന്റേയും ചരിത്രം താൽപ്പര്യത്തോടെ ഞാൻ വായിച്ചിട്ടുണ്ട്, അതിലെ പല ചിത്രങ്ങളും എന്നെ ആകർഷിച്ചിട്ടുമുണ്ട്. ആധുനികരാഷ്ട്രങ്ങളുടെ വിരസമായ ചരിത്രങ്ങൾ ഒന്നുപോലും വായിച്ചവസാനിപ്പിയ്ക്കാൻ എനിയ്ക്കു കഴിഞ്ഞിട്ടില്ല. സർവത്ര ആശയക്കുഴപ്പങ്ങളല്ലാതെ യാതൊന്നും എനിയ്ക്കു കാണാനാവുന്നില്ല; പരസ്പരബന്ധമോ പൂർവാപരക്രമമോ പാലിക്കാത്ത ഒരുകൂട്ടം സംഭവങ്ങൾമാത്രം. ഒന്നും തീരുമാനിയ്ക്കപ്പെടാതെ അവസാനിയ്ക്കുന്ന ഒരായിരം യുദ്ധങ്ങൾ! മനസ്സിനെ ഉത്തേജിപ്പിയ്ക്കുന്നതിനുപകരം പരവശമാക്കുന്ന അത്തരം പഠനങ്ങളോടെനിയ്ക്കു വെറുപ്പാണു തോന്നുന്നത്!'.

വോൾട്ടയർക്കും സത്യത്തിൽ അതേ അഭിപ്രായമാണുണ്ടായിരുന്നത്. 'ഇംഗേനു'വിനെക്കൊണ്ട് അദ്ദേഹം പറയിക്കുന്നതു നോക്കൂ: 'ദുരന്തങ്ങളും ക്രൂരതകളും വിവരിക്കുകയല്ലാതെ ചരിത്രത്തിൽ മറ്റൊന്നുമില്ല'. ഹൊറേയ്സ് വാൽപ്പോളിനുള്ള (ജൂലൈ 15, 1768) കത്തിൽ അദ്ദേഹമെഴുതുന്നു: 'യോർക്ക്, ലങ്കാഷെയർ, തുടങ്ങിയ പ്രദേശങ്ങളിലെ ചരിത്രം സത്യത്തിൽ കടൽക്കൊള്ളക്കാരുടെ കഥ വായിക്കുന്നതുപോലെയുണ്ട്'. തത്വചിന്തയുടെ യുക്തിവിചാരങ്ങൾ ചരിത്രപഠനത്തിനുപയോഗിച്ചു നിസ്സാരവും ഉപരിപ്ളവവുമായ രാഷ്ട്രീയസംഭവങ്ങൾക്കു പിന്നിലെ മനുഷ്യമനസ്സിന്റെ ഗതിവിഗതികൾ മനസ്സിലാക്കാൻ കഴിഞ്ഞാൽ ഒരുപക്ഷേ പുതിയൊരു പ്രകാശം ലഭിച്ചേക്കുമെ

ന്ന പ്രത്യാശ അദ്ദേഹം മാഡം ചാറ്റ്ലെറ്റുമായി പങ്കുവെച്ചിരുന്നു. 'തത്വചിന്തകർ മാത്രമേ ചരിത്രമെഴുതാവൂ', അദ്ദേഹം ശഠിച്ചു. 'മനുഷ്യരെ ബോധവൽക്കരിക്കാൻ തത്വചിന്തയുടെ സഹായം വേണ്ടിവരുന്ന രീതിയിൽ ചരിത്രം കെട്ടുകഥകളിൽ വികൃതമായിരിക്കുന്നു. അവസാനം അന്ധകാരത്തിൽ വന്നവതരിക്കുന്ന തത്വചിന്തകൾ നൂറ്റാണ്ടുകളുടെ മതിഭ്രമങ്ങളിൽപ്പെട്ടുഴലുന്ന മനുഷ്യരെ നേർവഴിയ്ക്കു നയിയ്ക്കാൻ കഴിയാതാകുന്നു; ആഘോഷങ്ങളും ചടങ്ങുകളും സ്മാരകങ്ങളും കാപട്യങ്ങളെ നിലനിർത്തുന്ന ഉപാധികളായി മാറിയിരിയ്ക്കുന്നു. എന്തായായാലും, മരിച്ചുപോയവരുടെപേരിൽ നടത്തുന്ന ചില കൗശലങ്ങളല്ലാതെ ചരിത്രത്തിലിപ്പോൾ യാതൊന്നുമില്ല; ഭാവി എങ്ങനെയായിരിക്കണമെന്ന് ആഗ്രഹിക്കുന്നുവോ അതിനനുസരിച്ച് ഭൂതകാലത്തെ നാം മാറ്റിമറിയ്ക്കുന്നു; അതിനിടയിൽ ചരിത്രംകൊണ്ടു സമർത്ഥിയ്ക്കാൻ കഴിയാത്ത യാതൊന്നുമില്ലെന്നും തെളിയിയ്ക്കപ്പെടുന്നു!'.

മനുഷ്യവംശത്തിന്റെ യഥാർത്ഥചരിത്രത്തെക്കുറിച്ചുള്ള സത്യസന്ധമായ പൊൻതരികൾ കണ്ടെത്തുന്നതിനു 'പ്രമാദങ്ങളുടെ ഈ മഹാപ്രവാഹ'ത്തിലൊരു മുങ്ങൽവിദഗ്ധനെപ്പോലെ അഹോരാത്രം അദ്ദേഹം പണിയെടുത്തു. ഓരോ വർഷവും അദ്ദേഹം പുതിയ പഠനപരിശ്രമങ്ങൾക്കു തുടക്കം കുറിച്ചു: റഷ്യയുടെ ചരിത്രം, ചാൾസ് പന്ത്രണ്ടാമന്റെ ചരിത്രം, ലൂയി പതിമൂന്നാമനും തുടർന്നു പതിന്നാലാമനുമായുള്ള കാലം; ഒരു സാധാരണമനുഷ്യനെ പ്രതിഭാശാലിയാക്കി മാറ്റുന്ന അചഞ്ചലമായ ആ വിവേചനാശക്തി അത്തരം പ്രയത്നങ്ങളിലൂടെ അദ്ദേഹം സ്വയം വികസിപ്പിച്ചു. പാരീസിലെ റോയൽ ലൈബ്രറിയിൽ സൂക്ഷിച്ച 1200 പുസ്തകങ്ങളോളം വരുന്ന രേഖകളും കൈയെഴുത്തുപ്രതികളും ഒന്നാകെ ഫ്രാൻസിന്റെ ആസ്ഥാനചരിത്രകാരനായ പെരെ ഡാനിയലെന്ന പാതിരിക്കു മുമ്പിൽ സമർപ്പിക്കപ്പെട്ടു; ഒന്നോ രണ്ടോ മണിക്കൂർനേരം അവ മറിച്ചു നോക്കിയതിനുശേഷം അദ്ദേഹം, വോൾട്ടയറുടെ അദ്ധ്യാപകൻകൂടിയായ ഫാദർ ടൂർണമൈനെ നോക്കി, 'താനെഴുതാനുദ്ദേശിയ്ക്കുന്ന ചരിത്രത്തിനു യാതൊരുവിധത്തിലും ഉപകരിയ്ക്കാത്ത കടലാസുതുണ്ടുകൾ മാത്രമാണവ'യെന്ന

പ്രഖ്യാപിച്ചതായി പറയപ്പെടുന്നു. 'വോൾട്ടയർ പക്ഷേ അങ്ങനെയായിരുന്നില്ല: വിഷയവുമായി ബന്ധപ്പെട്ട കൈയിൽകിട്ടുന്നതെന്തും അദ്ദേഹം സശ്രദ്ധം വായിച്ചു; നൂറുകണക്കിനുള്ള ഓർമ്മക്കുറിപ്പുകളിലൂടെ അദ്ദേഹം കടന്നുപോയി; പ്രധാനപ്പെട്ട സംഭവങ്ങൾക്കു ദൃക്സാക്ഷികളായിരുന്നവരിൽനിന്നു കാര്യങ്ങൾ നേരിട്ടറിയാൻ നിരവധി കത്തുകളെഴുതി; പുസ്തകം പ്രസിദ്ധീകൃതമായ ശേഷവും അടുത്ത പതിപ്പു പരിഷ്ക്കരിക്കുന്നതിനായി അദ്ദേഹം പഠനം തുടർന്നു.

വിവരശേഖരണം പക്ഷേ, പ്രാരംഭപ്രവർത്തനങ്ങൾ മാത്രമായിരുന്നു; ആവശ്യമായതു തിരഞ്ഞെടുക്കാനും ക്രമീകരിക്കാനുമുള്ള ഒരു രീതിശാസ്ത്രവും അദ്ദേഹം വികസിപ്പിച്ചു; യഥാർത്ഥങ്ങളാണെങ്കിലും അപൂർവമായി സംഭവിക്കുന്ന വസ്തുതകൾകൊണ്ടു ഫലമില്ല; 'ഒന്നിലും ചെന്നെത്താത്ത വിവരങ്ങൾ, പട്ടാളക്കാർക്കു ഭാണ്ഡക്കെട്ടുകളെന്നപോലെ, ചരിത്രത്തിനൊരു ഭാരംമാത്രമാണ്; മനുഷ്യമനസ്സു വളരെ സങ്കുചിതമായതുകൊണ്ട് വിശദവിവരങ്ങളുടെ കുത്തൊഴുക്കിൽ സ്വയം ഒലിച്ചു പോകാനിടയുണ്ട്; ആ ഒരൊറ്റ കാരണംകൊണ്ടുതന്നെ കൃത്യമായ അവലോകനദൃഷ്ടിയോടെയാണു നാം കാര്യങ്ങൾ കാണേണ്ടത്'. വസ്തുതകൾ ശേഖരിച്ച് ആവശ്യത്തിനുപകരിക്കുന്നവിധം ഒരു ചരിത്രനിഘണ്ടുപോലെ ഓരോ വാക്കുകളായി ക്രമീകരിക്കേണ്ടതു വിശകലനവിദഗ്ധരുടെ ചുമതലയാണ്. യൂറോപ്പിലെ സകല നാഗരികതകളുടേയും ചരിത്രങ്ങൾ ഒരൊറ്റ ചരടിൽ കോർത്തെടുക്കാവുന്ന ഒരു മൗലികസങ്കൽപ്പമാണു വാസ്തവത്തിൽ വോൾട്ടയർ ലക്ഷ്യമാക്കിയത്. അതു യൂറോപ്പിന്റെ തനതുസംസ്കാരമല്ലാതെ മറ്റൊന്നല്ലെന്നും അദ്ദേഹത്തിനു ബോദ്ധ്യപ്പെട്ടു. ബഹുജനങ്ങളുടെ മുന്നേറ്റങ്ങളെക്കുറിച്ചാണു താനെഴുതുന്നതെന്നും രാജാക്കന്മാർക്കതിൽ വലിയ പങ്കില്ലെന്നും അദ്ദേഹം തീരുമാനിച്ചു. അതിൽ രാഷ്ട്രങ്ങൾക്കുപരി മനുഷ്യരാശിയ്ക്കും യുദ്ധങ്ങൾക്കുപരി ജനകീയസമരങ്ങൾക്കുമായിരിയ്ക്കും പ്രാധാന്യം. 'യുദ്ധങ്ങളും വിപ്ളവങ്ങളും സമഗ്രമായ മാറ്റങ്ങളുടെ ചെറിയൊരു ഭാഗമേയാകുന്നുള്ളു; കീഴടക്കപ്പെടുന്ന അക്ഷൗഹിണികളും പിടിച്ച

ടക്കപ്പെടുന്ന നഗരങ്ങളും ചരിത്രത്തിൽ പൊതുവായി കാണപ്പെടുന്നു ണ്ട്; ശാസ്ത്രവും കലകളും മാറ്റിനിർത്തിയാൽ വരുംതലമുറകളുടെ ശ്ര ദ്ധ പിടിച്ചുപറ്റുന്ന യാതൊന്നും ഒരുകാലത്തും അവയിലുണ്ടാവില്ല. യു ദ്ധങ്ങളുടെ പരമ്പരയല്ല, സമൂഹത്തിന്റെ ചരിത്രമാണു ഞാനെഴുതാൻ ആഗ്രഹിക്കുന്നത്; മനുഷ്യർ എങ്ങനെയാണവരുടെ കുടുംബങ്ങളിൽ പെരുമാറിയിരുന്നതെന്ന്, എന്തു തരം കലകളാണവർ പരിശീലിച്ചു പോന്നിരുന്നതെന്നും മറ്റും; എന്റെ ലക്ഷ്യം മനുഷ്യമനസ്സിന്റെ ചരിത്ര മാണ്, നിസ്സാരകാര്യങ്ങളുടെ സ്ഥൂലവിവരണങ്ങളല്ല. മഹാപ്രഭുക്കന്മാ രുടെ വീരഗാഥകളിലും എനിക്കു താൽപ്പര്യമില്ല; കിരാതമായ അപ രിഷ്ക്കൃതരീതികളിൽനിന്നു നാഗരികമായ സംസ്കാരങ്ങളിലേക്കു മ നുഷ്യർ എങ്ങനെയാണു പടിപടിയായി പ്രവേശിച്ചതെന്ന് അറിയാ ൻ എനിക്കാഗ്രഹമുണ്ട്. ചക്രവർത്തിമാരെ ചരിത്രത്തിൽനിന്നു മാറ്റി നിർത്തുന്ന ഈ ചിന്ത, അവസാനം ഭരണത്തിൽനിന്നവരെ അവരെ നിഷ്ക്കാസിതരാക്കിയ ജനമുന്നേറ്റങ്ങളുടെ നാന്ദിഗീതമായിരുന്നു. മൂ ല്യങ്ങളെക്കുറിച്ചുള്ള ഈ ചെറിയ ഉപന്യാസം ഒടുവിൽ ബോർബോ ൺ വംശത്തിന്റെ പതനത്തിനുതന്നെ കാരണമായിത്തീർന്നു.

അങ്ങനെ, യൂറോപ്പിന്റെ വികാസപരിണാമങ്ങളുടെ ചരിത്രധാരക ൾ കണ്ടുപിടിക്കാനുള്ള നൂതനമായ സംരംഭമെന്നനിലയിൽ ആദ്യമാ യി അദ്ദേഹം ചരിത്രത്തിന്റെ തത്വചിന്ത അവതരിപ്പിച്ചു. ആ പരീ ക്ഷണം സ്വാഭാവികമായും പ്രകൃത്യതീതമായ വിശദീകരണങ്ങൾ പാടേ നിരാകരിക്കുമെന്നതിൽ തർക്കമില്ല; ദൈവശാസ്ത്രം വഴിമാറി ക്കൊടുക്കാതെ ചരിത്രത്തിനൊരിക്കലും സ്വയം മുന്നോട്ടു വരാനാവി ല്ല. ആധുനികകാലത്തെ ചരിത്രസിദ്ധാന്തങ്ങൾക്ക് ആധാരമായതു വോൾട്ടയറുടെ ഈ പുസ്തകമാണെന്നു ബക്കിൾ അഭിപ്രായപ്പെടുന്നു. നീബർ, ഗിബൺ, ബക്കിൾ, ഗ്രോറ്റെ തുടങ്ങിയവർ അദ്ദേഹത്തോടു കടപ്പാടു പുലർത്തിയ വിശ്വസ്തരായ അനുയായികളായിരുന്നു. പ ക്ഷേ, സ്വയം കണ്ടെത്തിയ ഈ വിജ്ഞാനമേഖലയിൽ വോൾട്ടയ റെ അതിശയിക്കാൻ അവർക്കാർക്കും പിന്നീടു കഴിഞ്ഞില്ല.

മഹത്തായ ആ പുസ്തകമെങ്ങനെ അദ്ദേഹത്തിന്റെ നാടുകടത്തലി

ന്ന കാരണമായി? സത്യം പറഞ്ഞാൽ, പുസ്തകത്തിലെ പരാമർശങ്ങൾ പലതും പലരേയും അവഹേളിക്കുകയാണു ചെയ്തത്. ഗിബൺ വികസിപ്പിച്ചെടുത്ത ചരിത്രവീക്ഷണമനുസരിച്ച്, അവിശ്വാസികൾക്കും വിഗ്രഹാരാധകർക്കും മദ്ധ്യേ ക്രൈസ്തവമതത്തിന്റെ പെട്ടെന്നുണ്ടായ കടന്നുകയറ്റം, കുടിയേറിപ്പാർക്കാൻ വന്ന പ്രാകൃതരായ കിരാതവർഗത്തിന്റെ ആക്രമണത്തെ ചെറുക്കാൻ കഴിയാതെ റോമിന്റെ ആഭ്യന്തരമായ കെട്ടുറപ്പുതന്നെ ശിഥിലമാക്കിയെന്ന വ്യാഖ്യാനം ക്രൈസ്തവപുരോഹിതവർഗത്തെ പ്രത്യേകിച്ചും പ്രകോപിപ്പിച്ചു. അതിലേറെ, യഹൂദർക്കും ക്രിസ്ത്യാനികൾക്കും ചെറിയ പരിഗണന നൽകി ചൈന, ഇന്ത്യ, പേർഷ്യ തുടങ്ങിയ രാജ്യങ്ങളിലെ മതവിശ്വാസങ്ങളെക്കുറിച്ചു നിഷ്പക്ഷമായി പ്രതിപാദിച്ചത് അവരെ കുപിതരാക്കി. ഈ പരിപ്രേക്ഷ്യത്തിൽ വിസ്തൃതവും നൂതനവുമായൊരു ലോകം സ്വയം വെളിവായി. സകല വിശ്വാസസംഹിതകളും ആപേക്ഷികതയുടെ മൂടുപടമണിഞ്ഞു. അനന്തമായി പരന്നുകിടക്കുന്ന പൗരസ്ത്യദേശങ്ങൾ, അവയുടെ ഭൂപ്രകൃതിയോളംതന്നെ വിശാലമായിത്തീർന്നു. സമൃദ്ധവും സമ്പന്നവുമായ മറ്റൊരു സംസ്കാരത്തിന്റെ പരീക്ഷണഭൂമികകളാണു തങ്ങളെന്ന ഒരുതരം അപകർഷതാബോധം യൂറോപ്പിനെയൊന്നാകെ പെട്ടെന്നു പിടികൂടി. അങ്ങനെ രാജ്യദ്രോഹപരമായ വെളിപാടു പുറപ്പെടുവിക്കുന്ന ഒരു യൂറോപ്പുകാരനെ എങ്ങനെ വെച്ചുപൊറുപ്പിയ്ക്കാനാവും? ഒരു ഫ്രഞ്ചുപൗരനേക്കാൾ താനൊരു മനുഷ്യനാണെന്നു സ്വയമഭിമാനിയ്ക്കുന്ന ആ ഫ്രഞ്ചുകാരനെ ഒരിയ്ക്കലും ഫ്രാൻസിന്റെ മണ്ണിൽ കാലു ചവിട്ടാൻ അനുവദിയ്ക്കരുതെന്നു ചക്രവർത്തി വിധിച്ചു.

### 5.6. ഫേർണി : കാൻഡൈഡ്

കുറേക്കൂടി സ്ഥിരസംവിധാനങ്ങളുള്ള സ്ഥലത്തേയ്ക്കു താമസം മാറ്റാനുള്ള തയാറെടുപ്പെന്ന നിലയിൽ ലേ ഡെലിസേസിനെ ഒരു താൽക്കാലികവസതിയായാണു വോൾട്ടയർ കരുതിയത്. അതിനായി സ്വിറ്റ്സർലണ്ടിൽ ഫ്രാൻസിനോടു ചേർന്നുള്ള ഫേർണി (Ferney), 1758-ൽ അദ്ദേഹം കണ്ടെത്തി. ഫ്രഞ്ചധികാരമേഖലയിൽനിന്നു സുര

ക്ഷിതമാണെന്നു മാത്രമല്ല, എന്തെങ്കിലും കാരണവശാൽ സ്വിസ്സ് ഭരണകൂടത്തിന്റെ അനിഷ്ടം നേരിട്ടാൽ ഗത്യന്തരമില്ലാതെ ഫ്രാൻസിൽ അഭയം തേടാവുന്നത്ര സമീപത്തായിരുന്നു, ഫേർണി. ഏറ്റവും ഒടുവിലുണ്ടായ ഈ മാറ്റം അദ്ദേഹത്തിന്റെ അലച്ചിലുകളുടെ അവസാനവുമായി മാറി. അപസ്മാരം ബാധിച്ചതുപോലെ അങ്ങോട്ടുമിങ്ങോട്ടും നിരന്തരമായ പലായനങ്ങളിൽ അദ്ദേഹത്തിന്റെ വൈകാരികമായ അശാന്തത മാത്രമല്ല, പീഡനത്തോടുള്ള സഹജമായ അരക്ഷിതത്വബോധം കൂടി പ്രതിഫലിച്ചിരുന്നു. അറുപത്തിനാലാമത്തെ വയസ്സിലാണു സ്വന്തമെന്നു പറയാവുന്ന ഒരു വീട്ടിൽ അദ്ദേഹം താമസം തുടങ്ങുന്നത്. അദ്ദേഹത്തിന്റെ 'സ്കാർമെന്റഡോയുടെ യാത്രകളെ'ന്ന (The Travels of Scarmentado) കഥയുടെ അവസാനഭാഗം, മിക്കവാറും കഥാകൃത്തിനെക്കൂടി ബാധിക്കുന്നുണ്ട്. 'ഭൂമിയുടെ സകല സൗന്ദര്യങ്ങളും അപൂർവതകളും കണ്ടുകഴിഞ്ഞ നിലയ്ക്ക്, ഇനിയുള്ള കാലം സ്വന്തം വീടല്ലാതെ മറ്റൊന്നും കാണേണ്ടതില്ലെന്നു ഞാൻ തീരുമാനിച്ചു കഴിഞ്ഞു. ഒരു ഭാര്യയെ സ്വീകരിച്ചെങ്കിലും താമസിയാതെ അവളെന്നെ ചതിക്കുകയാണെന്നു ഞാൻ സംശയിച്ചു. പക്ഷേ, സംശയങ്ങളുണ്ടെങ്കിലും സകല ജീവിതാവസ്ഥകളിലുംവെച്ച് ഇതാണേറ്റവും സന്തോഷപ്രദമെന്നു ഞാൻ കരുതുന്നു'. ഭാര്യയല്ല, പ്രതിഭാശാലിയായയൊരു മനുഷ്യനു യോജിച്ച ഒരു മരുമകളായിരുന്നു അദ്ദേഹത്തെ പരിചരിച്ചത്. 'പാരീസിലേക്കു മടങ്ങിപ്പോകണമെന്നു പിന്നീടൊരിയ്ക്കലും അദ്ദേഹം പറഞ്ഞിട്ടില്ല; വിവേകപൂർണമായ ആ തീരുമാനം സത്യത്തിൽ വോൾട്ടയറുടെ ആയുസ്സു നീട്ടിക്കൊടുക്കുകയാണു ചെയ്തത്!'

സ്വന്തം ജീവിതകാലത്തു കായ്ക്കുമെന്നു പ്രതീക്ഷിക്കാൻപോലുമാകാത്ത ഫലവൃക്ഷങ്ങൾ തോട്ടത്തിൽ വെച്ചുപിടിപ്പിച്ചു സന്തോഷപൂർവം അദ്ദേഹം ദിവസങ്ങൾ ചിലവഴിച്ചു. വരുംതലമുറകൾക്കുവേണ്ടി ചെയ്യുന്ന ഉപകാരങ്ങളെ പ്രകീർത്തിച്ച് ഒരാരാധകൻ സംസാരിച്ചപ്പോൾ മറുപടിയായി അദ്ദേഹം പറഞ്ഞു: 'അതെ, നാലായിരത്തോളം വൃക്ഷങ്ങൾ ഞാൻ നട്ടുകഴിഞ്ഞു!'. എല്ലാവർക്കുംവേണ്ടി എപ്പോഴും സൗമ്യമായൊരു വാക്ക് അദ്ദേഹം കരുതിവെച്ചു; പക്ഷേ, ചിലപ്പോ

ഴൊക്കെ നിശിതമായ പ്രയോഗങ്ങളിലതു ചെന്നെത്താറുണ്ട്. ഒരു ദിവസം ഒരു സന്ദർശകനോട് അദ്ദേഹം എവിടെനിന്നാണു വരുന്നതെന്നു ചോദിച്ചു; 'മി. ഹാളറുടെ അടുത്തുനിന്നെ'ന്നായിരുന്നു ഉത്തരം. 'മഹാനാണദ്ദേഹം! നല്ലൊരു കവി, നല്ലൊരു പ്രകൃതിസ്നേഹി, നല്ലൊരു ചിന്തകൻ, നല്ലൊരു സാർവലൗകികപ്രതിഭ!'. 'മി. ഹാളർ ഒരിയ്ക്കലും ഈ സാമാന്യനീതി തിരിച്ചു കാണിയ്ക്കാത്തതുകൊണ്ടു താങ്കളുടെ വാക്കുകൾ വിസ്മയകരമായിരിയ്ക്കുന്നു'. ഉടനെ വന്നു വോൾട്ടയറുടെ മറുപടി: 'ഒരുപക്ഷേ, ഞങ്ങൾ ഒരുപോലെ തെറ്റിദ്ധരിയ്ക്കപ്പെട്ടതാവാം!'.

വോൾട്ടയർ താമസം തുടങ്ങിയതോടെ ഫേർണി ലോകത്തിന്റെ ബൗദ്ധികതലസ്ഥാനമായി മാറി. അക്കാലത്തെ സകല ശാസ്ത്രജ്ഞരും പണ്ഡിതരും ഭരണകർത്താക്കളും ഫേർണി സന്ദർശിയ്ക്കുകയോ അദ്ദേഹവുമായി കത്തിടപാടുകൾ വഴി ബന്ധപ്പെടുകയോ ചെയ്തു. അവിശ്വാസികളായ മതപുരോഹിതരും പുരോഗമനവാദികളായ പ്രഭുക്കളും വിദ്യാസമ്പന്നകളായ സ്ത്രീകളും ഫേർണിയിൽ ഒഴുകിയെത്തി; ഇംഗ്ളണ്ടിൽനിന്നു ബോസ്വെല്ലും ഗിബണും വന്നു; ബോധോദയത്തെ വെല്ലുവിളിച്ച ആലംബർട്ടും ഹെൽവെഷ്യസും ചില വിപ്ളവകാരികളുമടക്കം കണക്കില്ലാത്ത ജനങ്ങൾ അദ്ദേഹത്തെ കാണാനെത്തി. ഒടുവിൽ, അവസാനിക്കാത്ത സന്ദർശകപ്രവാഹം വോൾട്ടയറു-ടെ സാമ്പത്തികസ്ഥിതിക്കു താങ്ങാതായി. യൂറോപ്പിന്റെ സത്രംവിചാരിപ്പുകാരനായി മാറുകയാണു താനെന്ന് അദ്ദേഹം സ്വയം ആവലാതിപ്പെട്ടു. ആറാഴ്ചക്കാലത്തോളം താമസിക്കാനുദ്ദേശിച്ചു വന്ന ഒരു ബന്ധുവിനോട് അദ്ദേഹം പറഞ്ഞു: 'താങ്കളും ഡോൺ ക്വിക്സോട്ടുമായി എന്തു വ്യത്യാസമാണുള്ളത്? 'അദ്ദേഹം വീടുകൾ സത്രങ്ങളായി തെറ്റിദ്ധരിച്ചു, താങ്കൾ ഈ വീടു സത്രമായിട്ടും! ദൈവം എന്നെ സുഹൃത്തുക്കളിൽനിന്നു കാത്തുരക്ഷിക്കട്ടെ,' അദ്ദേഹം കൂട്ടിച്ചേർത്തു, 'ശത്രുക്കളെ ഞാൻ സ്വയം നേരിട്ടുകൊള്ളാം!'.

അപരിമിതമായ ഈ ആതിഥ്യമര്യാദയോടൊപ്പം ലോകം കണ്ടതിൽവെച്ച് ഏറ്റവും ഉജ്ജ്വലവും വിപുലവുമായ കത്തിടപാടുകൾകൂടി

ചേർത്തുവെയ്ക്കു! എല്ലാത്തരത്തിലുള്ള കത്തുകളും നിരന്തരം വന്നു കൊണ്ടിരുന്നു: 'ദൈവമുണ്ടോ ഇല്ലയോ എന്നു സ്വകാര്യമായി' മടക്ക ത്തപാലിൽത്തന്നെ മറുപടി തരണമെന്നു യാചിച്ച ജർമ്മനിയിലെ പ്രധാനന്യായാധിപൻ അദ്ദേഹത്തിനു കത്തെഴുതി; ഭൂമിയുടെ ഉത്തര ധ്രുവത്തിലേയ്ക്കു ചിലപ്പോഴൊക്കെ വോൾട്ടയറുടെ ദൃഷ്ടി ചെന്നു പതി യ്ക്കുന്നതിൽ സന്തുഷ്ടി പ്രകടിപ്പിച്ച സ്വീഡനിലെ ഗസ്റ്റാവസ് മൂന്നാമ ൻ രാജ്യത്തിന്റെ പുരോഗതിയ്ക്കതൊരു മഹത്തായ പ്രചോദനമാണെ ന്നു പ്രശംസിച്ചു; ഉദ്ദേശിച്ച ഭരണപരിഷ്ക്കാരങ്ങൾ ഉടനെ നടപ്പാ ക്കാൻ കഴിയാതെ പോയതിനു ഡെന്മാർക്കിലെ ക്രിസ്ത്യൻ ഏഴാമൻ അദ്ദേഹത്തോടു മാപ്പു ചോദിച്ചു; വിലയേറിയ പാരിതോഷികങ്ങൾ കൊടുത്തയച്ച റഷ്യയിലെ കാതറീൻ രാജ്ഞി, ഇടയ്ക്കിടെ ബന്ധപ്പെടു ന്നതിൽ അനൗചിത്യം തോന്നില്ലെന്നു പ്രത്യാശിച്ചു. ഒരുവർഷത്തോ ളം നീണ്ട നിസ്സംഗതയ്ക്കു വിരാമമിട്ടു ഫ്രെഡറിക്ക്പോലും ഫേർണിയി ലെ 'ചക്രവർത്തി'യുമായി കത്തിടപാടുകൾ പുനരാരംഭിച്ചു.

'താങ്കളെന്നോടു പല തെറ്റുകളും ചെയ്തു', അദ്ദേഹമെഴുതി. 'ഞാന തെല്ലാം പൊറുക്കുക മാത്രമല്ല മറക്കാൻപോലും ആഗ്രഹിക്കുന്നു. പ ക്ഷേ, മതിഭ്രമം പിടിപെട്ട ഒരു മനുഷ്യനെ തീർത്തും നിരാകരിയ്ക്കുന്ന തു താങ്കളുടെ പ്രതിഭയ്ക്കു യോജിച്ചതല്ല; എന്റെ ഭാഗത്തുനിന്നു മധുരമാ യ വാക്കുകൾ കേൾക്കണമെന്നു താങ്കൾക്ക് ആഗ്രഹമുണ്ടോ? വളരെ നല്ലത്; എന്നാൽ ചില സത്യങ്ങൾ ഞാൻ തുറന്നുപറയാം. കാലം ഇ തുവരെ കണ്ടതിൽവെച്ച് ഏറ്റവും സൂക്ഷ്മബുദ്ധിയായ പ്രതിഭാശാലി യായാണു താങ്കളെ ഞാൻ കണക്കാക്കുന്നത്; താങ്കളുടെ കവിതയെ ഞാനാരാധിക്കുന്നു, ലേഖനങ്ങൾ ഇഷ്ടപ്പെടുന്നു.... ഇത്ര തീക്ഷ്ണമായ ഒരു നയചാതുരി, ഇത്ര സുദൃഢവും അതേസമയം ലോലവുമായ സർ ഗാഭിരുചി, മറ്റൊരെഴുത്തുകാരനിലും ഞാൻ കണ്ടിട്ടില്ല. സംഭാഷണ ങ്ങളിലൂടെ താങ്കളാരേയും ആകർഷിക്കുന്നു; വിനോദവും വിമർശന വും എങ്ങനെ ഒരുമിച്ചു നടത്താമെന്നു താങ്കൾക്കറിയാം. സ്വയം വി ചാരിച്ചാൽ, ലോകത്തിനു മുഴുവൻ പ്രിയങ്കരനാകാൻതക്ക കഴിവും വ ശീകരണപാടവവും താങ്കൾക്കുണ്ടെന്നു ഞാൻ മനസ്സിലാക്കുന്നു. എ

തിർപ്പ് തുറന്നു പ്രകടിപ്പിക്കുമ്പോൾത്തന്നെ സുഹൃത്തുക്കളുടെ ഇഷ്ട ത്തിനു വഴങ്ങിക്കൊടുക്കാനുള്ള അത്യപൂർവമായ ഔദാര്യവും മഹാമ നസ്കതയും താങ്കൾക്കുണ്ട്. ചുരുക്കത്തിൽ, മനുഷ്യനായിരുന്നില്ലെങ്കി ൽ താങ്കളൊരു പരിപൂർണവ്യക്തിത്വമായി വളരുമായിരുന്നു!'.

പക്ഷേ, അങ്ങനെ പ്രത്യാശയും ശുഭപ്രതീക്ഷയുമുള്ള ഒരു മനുഷ്യ ൻ, വിഷാദാത്മകത്വത്തിന്റെ പ്രചാരകനായിത്തീരുമെന്നാർക്കാണു സങ്കൽപ്പിക്കാൻ കഴിയുക? ചെറുപ്പത്തിൽ പാരീസിലെ സലൂണുകളി ൽ മതിമയങ്ങി നടക്കുമ്പോൾ, ബാസിലേസംഭവം മാറ്റിനിർത്തിയാ ൽ, ജീവിതത്തിന്റെ തിളക്കമാർന്ന ഭാഗങ്ങൾ അദ്ദേഹം വേണ്ടുവോ ളം അറിഞ്ഞനുഭവിച്ചു. ആ അലസവേളകളിൽപ്പോലും ലീബ്നിസി ന്റെ ശുഭകരമായ തത്വചിന്ത പ്രകൃതിവിരുദ്ധമെന്നു തള്ളിപ്പറയാൻ അദ്ദേഹം മടിച്ചില്ല. 'ഏറ്റവും സ്വീകാര്യമായ ലോകനീതി'യെന്നു ലീ ബ്നിസിനെ ന്യായീകരിച്ച്, അതിനെതിരെ ആഞ്ഞടിച്ച ആവേശഭ രിതനായ ഒരു യുവാവിനു വോൾട്ടയർ മറുപടിയെഴുതി: 'എനിക്കെതി രെ താങ്കളൊരു ലേഖനം പ്രസിദ്ധീകരിച്ചതിൽ ഞാൻ സന്തുഷ്ടനാ ണ്. വലിയൊരു ബഹുമതിയാണു താങ്കളെനിക്കു സമ്മാനിച്ചിരിക്കു ന്നത്; ഏറ്റവും സ്വീകാര്യമായ ലോകനീതിയിൽ എന്തുകൊണ്ടാണു മനുഷ്യർ പരസ്പരം കഴുത്തറുക്കുന്നതെന്നു കവിതകളും ലേഖനങ്ങളും വഴി ഉദാഹരിച്ചതിനു ഞാൻ താങ്കളോടു കടപ്പെട്ടിരിക്കുന്നു. താങ്കളു ടെ വാദങ്ങളും ശകാരങ്ങളും കേൾക്കാൻ ഞാൻ സന്നദ്ധനാണ്; മാ ത്രമല്ല, ഇക്കാര്യത്തെക്കുറിച്ചു നാം രണ്ടുപേരും നിരഭിജ്ഞരാണെന്നു, ഹൃദയത്തിന്റെ ഭാഷയിൽ, ഉറപ്പിച്ചു പറയാനും ഞാനാഗ്രഹിക്കുന്നു'.

നിരന്തരമായ പീഡനങ്ങളും നിരാശകളുമായി ജീവിതത്തിലുള്ള വിശ്വാസം അദ്ദേഹത്തിനു നഷ്ടപ്പെട്ടുകഴിഞ്ഞിരുന്നു. ബർലിനിലും ഫ്രാങ്ക്ഫർട്ടിലുമുണ്ടായ അനുഭവങ്ങൾ അൽപ്പമാത്രമായ പ്രത്യാശയു ടെ നാമ്പും കെടുത്തിക്കളഞ്ഞു. 1755 നവംബറിൽ ഏതാണ്ടു മുപ്പതി നായിരം പേരുടെ ജീവഹാനിക്കിടയാക്കിയ ലിസ്ബണിലെ ഭൂകമ്പ ത്തെക്കുറിച്ചുള്ള വാർത്തകൾ ബാക്കിയുള്ള പ്രത്യാശയും പാടേ നശി

പ്പിച്ചു. 'വിശുദ്ധദിന'ത്തിന്റെ സുമുഹൂർത്തത്തിലാണ ഭൂകമ്പമുണ്ടായ ത്. ആരാധനയർപ്പിക്കാനെത്തിയ വിശ്വാസികൾ പള്ളികളിൽ നി റഞ്ഞുകവിഞ്ഞു. ഒരുമിച്ചു കൂട്ടംകൂടി നിൽക്കുന്ന ശത്രുക്കളുടെമേൽ മൃ ത്യുദേവത സമൃദ്ധമായ വിളവെട്ടുപ്പുതന്നെ നടത്തി. ആ മഹാദുരന്തം ലിസ്ബണിലെ ജനങ്ങൾ ചെയ്ത പാപങ്ങൾക്കു തക്ക ശിക്ഷയാണെ ന്നു ഫ്രഞ്ചുമതാദ്ധ്യക്ഷന്മാർ പുറത്തിറക്കിയ വിശദീകരണം അദ്ദേഹ ത്തെ അമ്പരപ്പിച്ചു. അത്യുൽക്കടമായ ആ അനുഭവം ഒരു കവിതയുടെ രൂപത്തിലാണ പുറത്തുവന്നത്. പാപകൃത്യങ്ങൾ തടയാനും ദുരന്തങ്ങ ളൊഴിവാക്കാനുമുള്ള ഇച്ഛാശക്തി നാം ദൈവത്തിൽ ആരോപിക്കു-ന്നുണ്ടെങ്കിൽ, ഇതുപോലുള്ള അനിവാര്യസംഭവങ്ങൾ ആവർത്തിക്കു ന്നതിന്റെ കാരണം ഒന്നുകിൽ അദ്ദേഹം മനസ്സുവെയ്ക്കാത്തതോ അ ല്ലെങ്കിൽ അതിനശക്തനായതുകൊണ്ടോ ആയിരിക്കണമെന്ന അർ ത്ഥത്തിൽ, മനുഷ്യനോളം പഴക്കമുള്ള ആ പ്രഹേളികയെ ഒന്നുകൂടി ഉജ്ജ്വലമായി അവതരിപ്പിക്കുകയാണ വോൾട്ടയർ ചെയ്തത്. പ്രപഞ്ച നിയമങ്ങളുടെ കാഴ്ചപ്പാടിൽ മനുഷ്യർക്കുണ്ടാകുന്ന ദുരന്തങ്ങൾ നി സ്സാരങ്ങളാണെന്നും, പുണ്യപാപങ്ങൾ പ്രാപഞ്ചികമായി പ്രയോഗി ക്കാനാവാത്ത മാനുഷികപദങ്ങൾമാത്രമാണെന്നുമുള്ള സ്പിനോസ യുടെ സിദ്ധാന്തം അദ്ദേഹത്തിനു സ്വീകാര്യമായിരുന്നില്ല.

'അതെ, ഒരു മഹാവൃക്ഷത്തിന്റെ ഇളംതണ്ടാണ ഞാൻ; മാറ്റമി ല്ലാത്ത ഒരു നിയമത്തിനു വിധേയരായി, വികാരജീവികളായി ജീവി ക്കാൻ വിധിക്കപ്പെട്ടു പിറന്നുവീണവരാണ നാമെല്ലാം; എന്നെപ്പോ ലെ നിങ്ങളും, ജീവിതക്ളേശങ്ങൾ അനുഭവിച്ചു മരിക്കുന്നു. നിസ്സഹാ യനായ ഇരയെ പരുന്തു കൊത്തിയെടുക്കുന്നു, ഇരയുടെ വിറയ്ക്കുന്ന വി രലുകളിൽ പരുന്തു രക്തംപുരണ്ട കൊക്കുരച്ചു പരിക്കേൽപ്പിക്കുന്നു; പ രുന്തിനെ സംബന്ധിച്ച് എല്ലാം നല്ലതുതന്നെ! പക്ഷേ, നോക്കൂ, ഒരു നി ഷം, ഒരു കഴുകൻ ആ പരുന്തിനെ തുണ്ടു തുണ്ടാക്കി പിച്ചിച്ചീന്തു ന്നു; കഴുകനാകട്ടെ, അടുത്ത നിമിഷം മനുഷ്യന്റെ കൂരമ്പേറ്റു പിടഞ്ഞു വീഴുന്നു. അതേ മനുഷ്യൻ, പടക്കളങ്ങളിലെ പൊടിപുരണ്ട മണ്ണിൽ മ രിച്ചുവീഴുന്ന സഹോദരന്മാരുടെ രക്തത്തിൽ സ്വയം സമർപ്പിക്കുമ്പോ

ൾ ക്ഷുധാർത്തരായി പറന്നു നടക്കുന്ന പരുന്തുകൾക്കു മൃഷ്ടാന്നമാകു ന്നു. അങ്ങനെ, പരസ്പരം മരണം വിതയ്ക്കുകയും യാതനകളനുഭവിയ്ക്കുക യും ചെയ്തു പിറന്നുവീഴുന്ന നാം ഒടുവിൽ സ്വയം തേങ്ങിക്കരയുന്നു; ക രാളമായ ഈ കലാപങ്ങൾക്കിടയിലും, നിങ്ങൾ പറയുന്നു, ഓരോരു ത്തരുടേയും ദുഃഖമാണു മറ്റുള്ളവർക്കു സുഖം പകരുന്നത്; എന്തൊരു നീതി! എന്നിട്ടും, മാരകവും അനുകമ്പാർഹവുമായ വിറയ്ക്കുന്ന സ്വര ത്തിൽ നിങ്ങൾ പുലമ്പുന്നു: എല്ലാം നല്ലതുതന്നെ!. ലോകം നിങ്ങളെ കബളിപ്പിക്കുന്നു; നിങ്ങളുടെ മനസ്സിന്റെ കാപട്യങ്ങൾ ഒരു നൂറു തവ ണയെങ്കിലും നിങ്ങളുടെ ഹൃദയം നിഷേധിക്കുന്നു; വിവേകപൂർണമാ യൊരു മനസ്സിന്റെ വിധിനിശ്ചയമെന്തായിരിക്കും? മൗനം: വിധിയു ടെ കൊളുത്തു നമ്മുടെ തൊട്ടടുത്തുണ്ട്. ആത്മാന്വേഷണങ്ങൾക്കുപോ ലും പിടികൊടുക്കാത്തവനാണു മനുഷ്യൻ; എവിടെനിന്നാണു വരു ന്നതെന്ന്, എവിടേയ്ക്കാണു പോകുന്നതെന്ന് അവനറിയില്ല. മരണം വന്നു വിഴുങ്ങുന്നതും നോക്കി ചെളിക്കുണ്ടിൽ കിടന്നു പുളയ്ക്കുന്ന ഒരു പറ്റം ക്ഷുദ്രകീടങ്ങൾ! ഇതു വിധിയുടെ പരിഹാസമോ? പക്ഷേ, വി ചാരങ്ങളുടെ വഴിത്താരയിൽ, ദൂരക്കാഴ്ചയുള്ള കണ്ണുകൾകൊണ്ട് സൂ ക്ഷ്മമായ നക്ഷത്രങ്ങളെപ്പോലും അളന്നു കുറിയ്ക്കുന്നവരാണു ബുദ്ധിജീവിക ളാണവർ; നമ്മുടെ അസ്തിത്വം അനന്തതയിൽ അലിഞ്ഞിരിക്കുന്നു; സ്വയം കാണാനോ, അറിയാനോ, നമുക്കാവുന്നില്ല. അന്യായവും അ ഹങ്കാരവും നിറഞ്ഞു തുളുമ്പുന്ന ജീവിതത്തിന്റെ ഈ കുത്തരങ്ങിൽ സുഖത്തെക്കുറിച്ചുമാത്രം നാവിട്ടലയ്ക്കുന്ന മന്ദബുദ്ധികളുടെ ഹുങ്കാരനാ ദം; സ്വരത്തിൽ ഇതുപോലെ വിഷാദം കലർത്താതെ, ഒരുകാലത്തു ഞാൻ സുഖാനുഭൂതിയുടെ സുന്ദരസ്വപ്നങ്ങളെക്കുറിച്ചു പാടി; മാറുന്ന കാലവും വളരുന്ന വിവേകവും ചേർത്തു മനുഷ്യരാശിയുടെ നിസ്സഹാ യത പങ്കു വെയ്ക്കുന്ന ഇരുട്ടിൽ ഒരു കൈത്തിരിനാളം തേടുന്ന എനിയ്ക്ക് ഇന്നതുൾക്കൊള്ളാനേ കഴിയൂ; പരിതപിയ്ക്കാനാവുന്നില്ല.'

കുറച്ചുദിവസങ്ങൾക്കകം ഇംഗ്ളണ്ടും ഫ്രാൻസും തമ്മിൽ ഏഴുവർ ഷം നീണ്ട യുദ്ധം പൊട്ടിപ്പുറപ്പെട്ടു. കാനഡയിലെ 'കുറച്ചേക്കർമാത്രം

വിസ്താരമുള്ള മഞ്ഞുപാളികളുടെമേൽ' ആർക്കാണധികാരമെന്നു തീരുമാനിക്കാൻ യൂറോപ്പു മുഴുവൻ കത്തി നശിപ്പിക്കുന്നതു മുഴുത്ത ഭ്രാന്താണെന്നു വോൾട്ടയർ തുറന്നടിച്ചു. അതിനിടയിൽ, ലിസ്ബണെക്കുറിച്ചുള്ള കവിതക്കു ജീൻ ജാക്വെസ് റൂസോയുടെ പരസ്യമായൊരു മറുപടിയും പുറത്തു വന്നു. അത്തരം ദുരന്തങ്ങൾക്കു മനുഷ്യർ സ്വയം പഴിക്കുകയാണു വേണ്ടതെന്ന അഭിപ്രായമാണു റൂസോ പ്രകടിപ്പിച്ചത്. നഗരങ്ങളിലെ ചേരികളിൽ കൂട്ടം കൂട്ടമായി പാർക്കുന്നതിനുപകരം ഗ്രാമങ്ങളിലും കൃഷിഭൂമികളിലുമാണു ജനങ്ങൾ താമസിയ്ക്കുന്നതെങ്കിൽ ഇത്തരം ദുരന്തങ്ങൾ ഒഴിവാക്കാമെന്നും അദ്ദേഹം പറഞ്ഞു; വീടുകൾക്കകത്തല്ലാതെ ആകാശത്തിനു കീഴിലാണു ജീവിയ്ക്കുന്നതെങ്കിൽ തകരുന്ന വീടുകൾ ഒരിയ്ക്കലും നമ്മുടെമേൽ വന്നു പതിയ്ക്കില്ല! അതിവിചിത്രമായ ഈ വിധിന്യായത്തിനു ജനങ്ങൾക്കിടയിൽ ലഭിച്ച അംഗീകാരം കണ്ട് അമ്പരന്നുപോയ വോൾട്ടയർ, വെറുമൊരു ക്വിക്സോട്ട് ഉയർത്തിവിട്ട പൊടിപടലങ്ങളിൽ തന്റെ പേരുകൂടി വലിച്ചിഴച്ചതിൽ രോഷം പൂണ്ടു 'മനുഷ്യനുമാത്രം സൂക്ഷിക്കാവുന്ന ഭീകരമായ ബൗദ്ധികായുധ'വുമായി റൂസോവിനുനേരേ തിരിഞ്ഞു. 1751-ൽ മൂന്നു ദിവസംകൊണ്ടു വോൾട്ടയർ 'കാൻഡൈഡ്' എഴുതിത്തീർത്തു.

വിഷാദാത്മകത്വം അത്ര തീക്ഷ്ണമായി ഒരിയ്ക്കലും സംവാദങ്ങളിൽ ഉയർന്നുവന്നിട്ടില്ല; ജീവിതം സങ്കടങ്ങളുടെ മഹാസമുദ്രമാണെന്നു മനസ്സിലായിട്ടും ഹൃദയം തുറന്നു പൊട്ടിച്ചിരിയ്ക്കാൻ മറ്റൊരിയ്ക്കലും മനുഷ്യർക്കു കഴിഞ്ഞിട്ടില്ല; അത്രയേറെ ലളിതവും നിഗൂഢവുമായ കലാചാതുരിയോടെ മറ്റൊരു കഥയും പറഞ്ഞുകേട്ടിട്ടില്ല! വിവരണങ്ങളോ വർണ്ണനകളോ ചേർക്കാതെ ദ്രുതഗതിയിൽ നീങ്ങുന്ന ഇതിവൃത്തവും സംവാദങ്ങളുമാണു 'കാൻഡൈഡി'ന്റെ ഉള്ളടക്കം. 'വോൾട്ടയറുടെ വിരലുകളിൽ അട്ടഹാസം മുഴക്കിയാണു തൂലിക ചലിയ്ക്കുന്നതെ'ന്ന് അനട്ടോലെ ഫ്രാൻസ് നിരീക്ഷിച്ചു. ഒരുപക്ഷേ, ലോകസാഹിത്യത്തിലെ ഏറ്റവും സുന്ദരമായൊരു ചെറുകഥയായിരിയ്ക്കാമത്!

പേരിലെ സൂചനപോലെ, ശുദ്ധനും സത്യസന്ധനുമായൊരു ബാലനാണു കാൻഡൈഡ്; വെസ്റ്റ്ഫാലിയായിലെ പ്രഭുവിന്റെ മകനും

പ്രൊഫസർ പാൻഗ്ളോസിന്റെ ശിഷ്യനമാണയാൾ.

'അദ്ധ്യാത്മ-ദൈവ-പ്രപഞ്ച-ജീവ-കണികാശാസ്ത്രങ്ങളിൽ വിശാരദനായ പാൻഗ്ളോസ് പറയുന്നു: 'ഏറ്റവും നല്ല ലക്ഷ്യത്തോടുകൂടിയാണ ദൈവം സൃഷ്ടികർമ്മം നിർവഹിച്ചതെന്ന് ഉദാഹരിയ്ക്കാൻ ഒരു വിഷമവുമില്ല. കണ്ണടയ്ക്കു യോജിച്ചതാണ മൂക്കിന്റെ രൂപകൽപ്പന, ചെരിപ്പിനനസൃതമാണ പാദങ്ങൾ, കൊട്ടാരങ്ങൾ പണിയാവുന്ന വിധത്തിലാണ കല്ലുകളുടെ ആകൃതി, ഏതു കാലത്തും ഇറച്ചി ലഭിയ്ക്കാൻ പാകത്തിനാണ പോർക്കുകളുടെ ജനനനിയന്ത്രണം; അതുകൊണ്ട്, സകലതും നല്ലതെന്ന സമർത്ഥിയ്ക്കുന്നവർ വിഡ്ഢിത്തമാണ പറയുന്നത്, പകരം സകലതും നല്ലതിനുവേണ്ടിയെന്നാണവർ പറയേണ്ടത്!'.

പ്രൊഫസർ പാൻഗ്ളോസ് സംസാരിച്ചുകൊണ്ടിരിയ്ക്കേ കൊട്ടാരം ആക്രമിച്ച കീഴടക്കിയ ബൾഗേറിയൻപട്ടാളം കാൻഡൈഡിനെ ബന്ധിച്ച കൂടാരത്തിലേക്കു കൊണ്ടുപോയി കൂട്ടത്തിലൊരു ഭടനാക്കി.

'ഇടത്തോട്ടും വലത്തോട്ടും വണ്ടിയോടിയ്ക്കാനും, കൈത്തോക്കു ചൂണ്ടാനും ഉറയിലിടാനും, വണങ്ങാനും വന്ദിയ്ക്കാനും, അണിചേർന്ന നടക്കാനും അയാൾ പരിശീലിപ്പിയ്ക്കപ്പെട്ടു; വസന്തത്തിലെ നല്ലൊരു ദിവസം മറ്റുള്ളവരുടെ കൂടെ പതിവു വ്യായാമത്തിനിറങ്ങിയ അയാൾ, മനുഷ്യർക്കും മറ്റു ജീവിവർഗങ്ങൾക്കും ദൈവം കാലുകൾ നൽകിയിരിയ്ക്കുന്നതു തോന്നിയ ദിക്കിലേയ്ക്കു നടക്കാനാണെന്ന ഉറച്ച വിശ്വാസത്തോടെ, ഇടംവലം നോക്കാതെ നേരേ മുന്നോട്ടു നടന്നു. ഏതാണ്ടു രണ്ടുമൈൽ ദൂരം പിന്നിട്ടപ്പോൾ, ആറടിയോളം ഉയരമുള്ള രണ്ടുപേർ വന്ന കാൻഡൈഡിനെ പിടിച്ചുകെട്ടി ഒരിരുട്ടുമുറിയിൽ കൊണ്ടുചെന്ന തള്ളി. അനുസരണക്കേടിനു ശിക്ഷയായി ഓരോദിവസവും പട്ടാളമേധാവികളിൽ നിന്നു മുപ്പത്താറു ചാട്ടവാറടിയോ അതല്ല തൽക്ഷണം തലച്ചോറിനകത്തേയ്ക്കു രണ്ടു വെടിയുണ്ടകളോ ഏതാണ വേണ്ടതെന്ന് അവരയാളോടു ചോദിച്ചു. മനുഷ്യൻ ഇച്ഛാസ്വാതന്ത്ര്യമുള്ള ജീവിയായതുകൊണ്ട് ഏതെങ്കിലുമൊന്നു വെറുതേ തിരഞ്ഞെടുക്കുന്നതിൽ യാതൊരർത്ഥവുമില്ലെന്ന് അയാൾ വീമ്പിളക്കി. ഒടുവിൽ, ബ

ലാൽക്കാരേണ നിർബന്ധിച്ചപ്പോൾ സ്വാതന്ത്ര്യത്തെ മനസ്സിൽ ധ്യാനിച്ച് മുപ്പത്താറു തവണ ഉരുക്കുകൈകളുടെ ശക്തി നേരിടാൻ അയാൾ തീരുമാനിച്ചു; രണ്ടു തവണ അയാൾക്കതു സഹിക്കേണ്ടിവന്നു.'

ബന്ധനത്തിൽനിന്നു രക്ഷപ്പെട്ട കാൻഡൈഡ്, ലിസ്ബണിലേയ്ക്കുള്ള യാത്രാമദ്ധ്യേ കപ്പലിൽവെച്ച് പ്രൊഫസർ പാൻഗ്ളോസിനെ വീണ്ടും കണ്ടുമുട്ടി; കൊട്ടാരം നാമാവശേഷമായതും പ്രഭുവും പതിയും കൊല്ലപ്പെട്ടതുമായ വിവരങ്ങൾ പ്രൊഫസർ അയാളോടു പറഞ്ഞു; 'ഇതൊന്നും ഒരിയ്ക്കലും ഒഴിവാക്കാവുന്നതല്ല; സ്വകാര്യദുഃഖങ്ങളാണു സമൂഹനന്മയുടെ ഉറവിടം, സ്വകാര്യദുഃഖങ്ങൾ കൂടുന്തോറും സമൂഹനന്മയുടെ മാറ്റു വർദ്ധിയ്ക്കു'മെന്ന് അദ്ദേഹം സിദ്ധാന്തിച്ചു. അവർ രണ്ടുപേരും ഭൂകമ്പത്തിനു തൊട്ടുമുമ്പാണു ലിസ്ബണിൽ ചെന്നിറങ്ങുന്നത്; ആരവങ്ങൾ ഒടുങ്ങിയപ്പോൾ രണ്ടുപേരും അനുഭവങ്ങൾ പങ്കുവെച്ചു; സംഭാഷണം കേട്ടുനിന്ന വൃദ്ധയായൊരു സ്ത്രീ, താനനുഭവിച്ച കഷ്ടതകളുമായി താരതമ്യപ്പെടുത്തുമ്പോൾ അതൊക്കെ വെറും നിസ്സാരങ്ങളാണെന്നു പുച്ഛിച്ചുതള്ളി. 'ഒരു നൂറു തവണയെങ്കിലും ഞാൻ ആത്മഹ-ത്യയ്ക്കൊരുങ്ങി, പക്ഷേ, അപ്പോഴൊക്കെ ജീവിതം എനിയ്ക്കു പ്രിയപ്പെട്ടതായി തോന്നി. എപ്പോൾ വേണമെങ്കിലും വലിച്ചെറിയാവുന്ന ഒരു ഭാരം നിരന്തരം ചുമന്നു നടക്കാൻ ആഗ്രഹിയ്ക്കുന്നതിനേക്കാൾ അസംബന്ധമായി മറ്റൊന്നുമില്ല!' അല്ലെങ്കിൽ, മറ്റൊരു കഥാപാത്രം അഭിപ്രായപ്പെടുന്നതുപോലെ, 'കാര്യങ്ങൾ ശരിയായി തുലനം ചെയ്തു നോക്കുമ്പോൾ, ഒരു ന്യായാധിപനേക്കാൾ കടത്തുകാരന്റെ ജീവിതമാണു മെച്ചം! ആ വ്യത്യാസം വിശകലനത്തിനുപോലും യോഗ്യതയില്ലാത്തത്ര നിസ്സാരമാണെന്നു ഞാൻ വിശ്വസിയ്ക്കുന്നു!'.

മതവിചാരണ ഭയന്നു പലായനം ചെയ്യുന്ന കാൻഡൈഡ് പിന്നീടു പരാഗ്വേയിൽ ചെന്നെത്തി. 'അവിടത്തെ ജെസ്യൂട്ട് പാതിരിമാർ സമ്പന്നരായാണു ജീവിയ്ക്കുന്നത്, ജനങ്ങൾ തികഞ്ഞ ദാരിദ്ര്യത്തിലും. ശക്തിയുടേയും നീതിയുടേയും ഒരുത്തമദൃഷ്ടാന്തമാണത്!'. ഒരു ഡച്ചു കോളണിയിൽ ഒറ്റക്കൈയും ഒറ്റക്കാലുമുള്ള, കീറത്തുണിമാത്രം ധരിച്ച, ഒരു നീഗ്രോയെ അയാൾ കണ്ടുമുട്ടി. 'കരിമ്പുകെട്ടുകൾ ചക്കിലാട്ടി

ശർക്കരനീരു പിഴിഞ്ഞെടുക്കുന്നതിനിടയിൽ', ആ അടിമത്തൊഴിലാളി വിശദീകരിയ്ക്കുകയാണ്, 'ഞങ്ങളുടെ ഒരു വിരലറ്റുപോയാൽ അവർ കൈതന്നെ വെട്ടിമാറ്റും, ഞങ്ങൾ ഓടി രക്ഷപ്പെടാൻ ശ്രമിച്ചാൽ ഒരു കാലും! യൂറോപ്പിൽ നിങ്ങൾ മൃഷ്ടാന്നം പഞ്ചസാര കഴിയ്ക്കുന്നതിന്റെ വിലയാണിത്'. തുടർന്നുള്ള യാത്രയ്ക്കിടയിൽ വിജനമായ ഒരുൾപ്രദേശത്തുനിന്നു കാൻഡൈഡിനു കുറേ സ്വർണനാണയങ്ങൾ കണ്ടുകിട്ടി. ഉടനെ അയാൾ കടൽത്തീരത്തേയ്ക്കു മടങ്ങി ഒരു കപ്പൽ വാടകയ്ക്കെടുത്തു ഫ്രാൻസിലേയ്ക്കു തിരിച്ചു. അയാളുടെ സ്വർണം പക്ഷേ കപ്പിത്താൻ കവർന്നെടുത്തു കടന്നുകളഞ്ഞു; ആ സമയം കാൻഡൈഡ് കടൽപ്പാലത്തെക്കുറിച്ചുള്ള ചില തത്ത്വാന്വേഷണങ്ങളിൽ മുഴുകിയിരിയ്ക്കുകയായിരുന്നു. ബാക്കി പണവുമായി ബോർഡോവിലേയ്ക്കു കപ്പൽ കയറിയ അയാളൊരു സന്യാസിയുമായി സംവാദത്തിലേർപ്പെടുന്നു.

'കാൻഡൈഡ് ചോദിച്ചു: 'ഇന്നത്തെപ്പോലെ പരസ്പരം കൂട്ടക്കുരുതി നടത്തുന്ന മനുഷ്യർ എക്കാലത്തും മഠയരും കുടിയരും ചതിയരും തീറ്റപ്രിയരും കൃതഘ്നരും ക്രൂരന്മാരും ദുഷ്ടന്മാരും ലുബ്ധന്മാരും വങ്കന്മാരും കള്ളന്മാരും നുണയന്മാരും മതഭ്രാന്തരും കൊള്ളക്കാരും പരദൂഷണക്കാരും കപടനാട്യക്കാരും തെമ്മാടികളും കൊലയാളികളും രാജ്യദ്രോഹികളും അധികാരമോഹികളും വിഡ്ഢികളും അസൂയാലുക്കളുമായിരുന്നെന്നു നിങ്ങൾ വിശ്വസിയ്ക്കുന്നുണ്ടോ?' മറുപടിയായി സന്യാസി ചോദിച്ചു: 'എക്കാലത്തും മാടപ്രാവുകളെ കണ്ടാൽ പരുന്തുകൾ പിടിച്ചു തിന്നുമായിരുന്നെന്നു നിങ്ങൾ വിശ്വസിയ്ക്കുന്നുണ്ടോ?' 'തീർച്ചയായും!', 'ശരി, പരുന്തുകൾക്കെന്നും ഒരേ സ്വഭാവമാണുള്ളതെങ്കിൽ, നിങ്ങളെന്താണു മനുഷ്യരുടെമാത്രം സ്വഭാവത്തിൽ മാറ്റം വരേണ്ടതാണെന്നു ശഠിയ്ക്കുന്നത്?'. 'ഓ! അതൊരുപാടു വ്യത്യാസമുണ്ട്, ഇച്ഛാസ്വാതന്ത്ര്യംപോലെ', കാൻഡൈഡിനു പക്ഷേ ഉത്തരമുണ്ടായിരുന്നില്ല. അങ്ങനെ അവരോരോന്നു പറഞ്ഞ് ബോർഡോവിലെത്തി.

മദ്ധ്യകാലദൈവശാസ്ത്രവും ലീബ്നിസിന്റെ ശുഭപ്രതീക്ഷയും തമ്മിലുള്ള പൊരുത്തക്കേടുകളുടെ ചുരുളഴിച്ചു കഥകളുമായി മുന്നേറുന്ന

കാൻഡൈഡിന്റെ സാഹസികയാത്ര അതേപടി പിന്തുടരാൻ നമു ക്കിവിടെ നിർവാഹമില്ല. പല തരം മനുഷ്യരുമായിടപഴകി പലവിധ കഷ്ടപ്പാടുകളും സഹിച്ച് ഒടുവിൽ കാൻഡൈഡ് തുർക്കിയിലൊരു കർഷകനായി ജീവിതം നയിക്കാൻ തീരുമാനിച്ചു. ഗുരുവും ശിഷ്യനു- മായുള്ള ഒരു സംവാദത്തോടെയാണ് കഥ അവസാനിക്കുന്നത്.

'പ്രൊഫസർ പലപ്പോഴും കാൻഡൈഡിനോടു പറയുന്നുണ്ട്: 'ഏ റ്റവും സ്വീകാര്യമായ ലോകനീതികളിൽ സംഭവങ്ങളുടെ പരസ്പരബ ദ്ധമായൊരു ശൃംഖല നമുക്കു കാണാൻ കഴിയും: ഉദാഹരണത്തിനു കൊട്ടാരത്തിൽനിന്നു നീ പുറത്തു ചാടി രക്ഷപ്പെട്ടില്ലെങ്കിൽ... മതവി ചാരണക്കു വിധേയനായില്ലെങ്കിൽ... അമേരിക്കയുടെ വിവിധഭാഗ ങ്ങളിലൂടെ  യാത്ര ചെയ്തിരുന്നില്ലെങ്കിൽ... നിനക്കു സ്വർണം നഷ്ട പ്പെട്ടിരുന്നില്ലെങ്കിൽ... നാരങ്ങാനീരും കശുവണ്ടിയും കഴിച്ചു നീയി പ്പോൾ എന്റെകൂടെ ഉണ്ടാകുമായിരുന്നില്ല'. 'എല്ലാം നല്ലതു തന്നെ,' കാൻഡൈഡ് പറഞ്ഞു, 'പക്ഷേ, നമുക്കു തോട്ടം നനയ്ക്കാനുണ്ട്!'

### 5.7. സർവവിജ്ഞാനകോശവും തത്വചിന്താനിഘണ്ടുവും

'കാൻഡൈഡി'നെപ്പോലെ, അതിമഹത്വമുണ്ടെന്നു പറയാനാവാ ത്ത, ഒരു പുസ്തകത്തിനു ലഭിച്ച ജനപ്രീതി അക്കാലത്തെ സാമൂഹ്യാ വബോധവും മൂല്യസങ്കൽപ്പങ്ങളും സംബന്ധിച്ച ചില സൂചനകൾകൂടി നമുക്കു നൽകുന്നുണ്ട്. വാഗ്ധാടിയോടെ സംസാരിൻ സമർത്ഥരായ ക്രൈസ്തവപുരോഹിതന്മാർ കൂടി ഉൾപ്പെടുന്ന ലൂയി പതിന്നാലാമന്റെ ഭരണകാലത്തെ പ്രഭുത്വസംസ്കാരം, സിദ്ധാന്തങ്ങളും പാരമ്പര്യങ്ങളും അൽപ്പമൊരു പുച്ഛത്തോടെയാണു കണ്ടിരുന്നത്. പുനരുദ്ധാരണശ്ര മങ്ങൾ വേരുപിടിക്കാതിരുന്നതുകൊണ്ട് അവിശ്വാസത്തിനും അപ്ര മാദിത്വത്തിനുമിടയ്ക്കുള്ള ഒരഭയസ്ഥാനം ഫ്രഞ്ചുകാർക്കൊട്ടു ലഭിച്ചതു മില്ല. ജർമ്മനിയും  ഇംഗ്ളണ്ടും മതപരമായ മാറ്റങ്ങൾക്കു സാവകാ ശം സാക്ഷ്യം വഹിച്ചപ്പോൾ, ഹ്യൂഗ്നോട്ടുകളുടെ (Huguenots) കൂട്ട ക്കുരുതിക്കു കാരണമായ മതതീവ്രവാദത്തിൽനിന്നു ഫ്രാൻസ് നേരേ കുതിച്ചുചാടിയതു മതപൈതൃകത്തെ കീഴ്മേൽ മറിച്ച, ലാമെറ്റ്രീ, ഹെ

ൽവേഷ്യസ്, ഹോൾബാക്ക്, ഡിഡറോട്ട് മുതലായവർ തുടങ്ങിവെച്ച, ശീതസമരങ്ങളിലേയ്ക്കായിരുന്നു. വോൾട്ടയറുടെ ജീവിതാവസാനകാലത്തു നിലനിന്ന, അദ്ദേഹം നേരിട്ടിടപഴകിയ, അന്നത്തെ ബൗദ്ധികാന്തരീക്ഷംകൂടി നമുക്കു ചെറുതായൊന്നു പരിചയപ്പെടാം.

ചെറുപ്പകാലത്തു പട്ടാളത്തിൽ പണിയെടുത്ത ഒരു ഡോക്ടറായിരുന്നു, ലാമെറ്റ്രീ (1709-51); 'ആത്മാവിന്റെ ജീവചരിത്രം' (Natural History of the Soul) എഴുതിയതിനു ജോലി നഷ്ടപ്പെടുകയും, 'മനുഷ്യനൊരു യന്ത്ര'മെന്ന (Man a Machine) പുസ്തകം പ്രസിദ്ധീകരിച്ചതിനു നാടുകടത്തപ്പെടുകയും ചെയ്തു, അദ്ദേഹം. പുരോഗമനവാദിയായി സ്വയം കണക്കാക്കി, പാരീസിന്റെ സംസ്കാരം അതേപടി സ്വീകരിക്കുന്നതിൽ അഭിമാനിക്കുന്ന ഫ്രെഡറിക്കിന്റെ കൊട്ടാരത്തിലാണ് അദ്ദേഹം അഭയം തേടിയെത്തിയത്. യാന്ത്രികതാസിദ്ധാന്തം അവതരിപ്പിയ്ക്കാൻ ശ്രമിച്ചതിനു സ്വന്തം വിരലുതന്നെ പൊള്ളിച്ചു ഭയന്നു പിന്മാറിയ ഡെക്കാർട്ടേയുടെ ശിഷ്യനായ ലാമെറ്റ്രീ വീണ്ടുമതു പൊടിതട്ടി മനുഷ്യനൾപ്പെടെ ലോകം മുഴുവൻ യാന്ത്രികമായൊരു സംവിധാനമാണെന്നു സധൈര്യം പ്രഖ്യാപിച്ചു. ആത്മാവു പദാർത്ഥാത്മകമാണെന്നപോലെ പദാർത്ഥം വികാരാത്മകവുമാണ്, അടിസ്ഥാനപരമായ സാമ്യതയും പരസ്പരാശ്രിതത്വവും വ്യക്തമായി പ്രതിഫലിപ്പിച്ചു ജനനവും വളർച്ചയും നാശവും അവയിൽ ഒരുപോലെ നിർവഹിയ്ക്കപ്പെടുന്നുണ്ട്. ആത്മാവു ശുദ്ധവും നിരുപാധികവുമായ ചൈതന്യമാണെങ്കിൽ ആവേശം എങ്ങനെയാണു ശരീരത്തെ ചൂടു പിടിപ്പിയ്ക്കുന്നത്, അഥവാ ശരീരത്തിന്റെ ജ്വരബാധ മാനസികവ്യാപാരങ്ങളെ എങ്ങനെയാണ് അലോസരപ്പെടുത്തുന്നത്? മൗലികമായ ഒരൊറ്റ ബീജത്തിൽനിന്ന്, ജൈവികതയും സാഹചര്യങ്ങളും പരസ്പരപൂരകമായി പ്രവർത്തിച്ചാണു സകല ജീവിവർഗങ്ങളും പരിണമിച്ചുണ്ടാകുന്നത്. സസ്യങ്ങൾ അവയുടെ സമീപത്തേക്കു വരുന്ന ആഹാരംമാത്രം ഭക്ഷിക്കുകയും, മൃഗങ്ങൾ ആഹാരമന്വേഷിച്ചു പുറത്തു പോകുകയും ചെയ്യുന്നതുകൊണ്ടാണു മൃഗങ്ങൾക്കു ബുദ്ധിശക്തിയുണ്ടായത്. അ

തുകൊണ്ടുതന്നെ കൂടുതൽ ആഗ്രഹങ്ങളും വിശാലമായ ചലനസ്വാത ന്ത്ര്യവുമുള്ള മനുഷ്യനാണ സൂക്ഷ്മമായ ബുദ്ധിശക്തി ലഭിച്ചിരിക്കുന്നത്, 'ആഗ്രഹങ്ങളില്ലാത്ത ജീവികൾക്കു മനസ്സുമില്ല!'. .

ഇത്തരം അഭിപ്രായങ്ങളുടെപേരിൽ ലാമെറ്റ്രീ നാടുകടത്തപ്പെട്ടെ ങ്കിലും, അതേ ആശയം ആധാരമാക്കി 'മനുഷ്യനെക്കുറിച്ച്' (On Man) എന്ന പുസ്തകം എഴുതിയ ഹെൽവേഷ്യസ് ഫ്രാൻസിലെ സമ്പന്നരി ലൊരാളായി മാറിയെന്നു മാത്രമല്ല, അധികാരവും പദവികളും അദ്ദേ ഹത്തെ തേടിയെത്തുകയും ചെയ്തു. നിരീശ്വരവാദത്തിന്റെ ആദ്ധ്യാ ത്മികത ലാമെറ്റ്രീയിലാണുള്ളതെങ്കിൽ, അതിന്റെ നൈതികചിന്ത കൾ നമുക്കു ഹെൽവേഷ്യസിൽ കാണാം. സകല കർമ്മങ്ങളും അ ഹംഭാവത്തിൽനിന്ന്, അഥവാ ആത്മരതിയിൽനിന്നാണ്, ആരംഭി ക്കുന്നത്. 'സുഖാനുഭവവുമായി ബന്ധപ്പെട്ടു കിടക്കുന്ന വികാരങ്ങളെ യാണു ചിന്തകർപോലും പിന്തുടരുന്നത്; ഒരു ചാരക്കണ്ണാടയിലൂടെ കാണുന്ന അഹംഭാവത്തെ നന്മയായി നാം കണക്കാക്കുന്നു'. ദൈവ ത്തിന്റെ ശബ്ദമല്ല, രക്ഷകരോടുള്ള ഭയമാണു മനസ്സാക്ഷി; വളർച്ച പ്രാപിക്കുന്ന മനസ്സിലേക്കു മാതാപിതാക്കളും ഗുരുക്കന്മാരും മാദ്ധ്യമ ങ്ങളും കോരിയൊഴിക്കുന്ന വിലക്കുകളുടെ ബാക്കിയാണത്; ദൈവ ശാസ്ത്രത്തിലല്ല, സമൂഹത്തിലാണു നാം ധാർമ്മികത കാണേണ്ടത്; സനാതനമായ ധാരണകളും വെളിപാടുകളുമല്ല, സമൂഹത്തിന്റെ മാറി വരുന്ന ആവശ്യങ്ങളാണു നന്മയെക്കുറിച്ചു വിധി കൽപ്പിക്കേണ്ടത്'.

ഡെനിസ് ഡിഡറോട്ടായിരുന്നു (Denis Diderot : 1713-84) അവ രിൽ ശ്രദ്ധേയനായ മറ്റൊരു ചിന്തകൻ. സ്വയമെഴുതിയ ചില ലഘു ലേഖനങ്ങളിലും ഡി ഹോൾബാക്ക് പ്രഭുവിന്റെ 'പ്രകൃതിയുടെ വ്യവ സ്ഥിതി'യെന്ന (The System of Nature) പുസ്തകത്തിലും അദ്ദേഹ ത്തിന്റെ ആശയങ്ങൾ സമാഹൃതമായിട്ടുണ്ട്. ആ ചിന്തകളുടെ ഒരു ച ർച്ചാവേദിയായിരുന്നു, ഹോൾബാക്ക്പ്രഭുവിന്റെ സലൂൺ. 'പ്രാരംഭ കാലത്തേക്കു നാം തിരിഞ്ഞുനോക്കുമ്പോൾ', ഹോൾബാക്ക് പറയു ന്നു, 'ഭയവും അജ്ഞതയുമാണു ദൈവങ്ങളെ സൃഷ്ടിച്ചതെന്നു കാണാ ൻ വിഷമമില്ല. ആവേശവും കാപട്യവും നിറഞ്ഞ സങ്കൽപ്പങ്ങൾ അ

വരെ മോടിപിടിപ്പിച്ചു വികൃതമാക്കി. ദൗർബല്യം അവരെ ആരാധിച്ചു, വിശ്വാസം പരിരക്ഷിച്ചു. ജനങ്ങളുടെ അജ്ഞത സ്വന്തം നിക്ഷിപ്ത താൽപ്പര്യങ്ങൾക്കായി ഉപയോഗിയ്ക്കാൻ അധികൃതർ അവരെ പിന്തുണച്ചു; ആചാരങ്ങൾ അവരെ ബഹുമാന്യരാക്കി. ഡിഡറോട്ടിന്റെ അഭിപ്രായത്തിൽ, ഏകാധിപത്യത്തോടുള്ള വിധേയത്വത്തിനു തുല്യമാണു ദൈവത്തിലുള്ള വിശ്വാസം, അവ ഒരുമിച്ചാണു വളരുന്നതും നശിയ്ക്കുന്നതും. അവസാനത്തെ മതമേധാവിയുടെ കൈപ്പിടിയിൽനിന്ന് അവസാനത്തെ രാജാവു മോചിതനാകുന്നതുവരെ മനുഷ്യനു സ്വാതന്ത്ര്യം ലഭിക്കില്ല. സ്വർഗത്തിന്റെ നാശത്തിലൂടെമാത്രമേ ഭൂമിയുടെ നന്മ വെളിപ്പെടൂ! മിക്ക വസ്തുക്കളിലും ജീവസ്പന്ദനം കാണുന്നതുകൊണ്ട് സമഷ്ടിബോധത്തെ പദാർത്ഥവും ചലനവും മാത്രമായി തരംതാഴ്ത്തുന്നതു യുക്തിക്കു യോജിച്ചതല്ല. അതുകൊണ്ടു ഭൗതികവാദം പ്രപഞ്ചത്തിന്റെ അതിലളിതവൽക്കരണമാണെന്നു വരുന്നു; പക്ഷേ മതത്തിനെതിരെ ഉപയോഗിക്കാവുന്ന നല്ലൊരായുധമാണു ഭൗതികവാദം. മികച്ച മറ്റൊന്നു കണ്ടെത്തുന്നതുവരെ അതുപയോഗിക്കുന്നതിൽ തെറ്റില്ല. അതേസമയം വിദ്യാഭ്യാസം സാർവത്രികമാക്കി വ്യവസായം പ്രോത്സാഹിപ്പിക്കപ്പെടണം; വിദ്യാഭ്യാസം മൂല്യങ്ങൾക്കു രൂപം നൽകി, വ്യവസായം ലോകസമാധാനം ഉറപ്പുവരുത്തണം!

ഇതൊക്കെയായിരുന്നു, 1752 മുതൽ 1772 വരെ ഓരോ പുസ്തകങ്ങളായി പുറത്തുവന്ന സർവവിജ്ഞാനകോശങ്ങളിൽ ഡിഡറോട്ടും ഡിആലംബർട്ടും പ്രചരിപ്പിക്കാൻ ശ്രമിച്ച ആശയങ്ങൾ. ആദ്യത്തെ ചില പുസ്തകങ്ങൾ ക്രൈസ്തവസഭ നിരോധിച്ചു. എതിർപ്പു ശക്തമായതോടെ ഡിഡറോട്ടിന്റെ പല സുഹൃത്തുക്കളും അദ്ദേഹത്തെ ഉപേക്ഷിച്ചു. പക്ഷേ, അരിശംകൊണ്ടു കൂടുതൽ ആവേശത്തോടെ അദ്ദേഹം അക്ഷീണം പരിശ്രമിച്ചു; 'യുക്തിയ്ക്കെതിരെ ഈ ദൈവശാസ്ത്രജ്ഞർ നടത്തുന്ന ശബ്ദകോലാഹലത്തോളം സഭ്യേതരമായി മറ്റൊന്നുമില്ലെന്നു ഞാൻ മനസ്സിലാക്കുന്നു. കന്നുകാലിക്കൂട്ടം തൊഴുത്തിലേയ്ക്കു കടക്കുന്നതുപോലെയാണു മനുഷ്യർ ക്രിസ്തുമതത്തിന്റെ ഉള്ളിലേയ്ക്കിറ

ഞാൻ ശ്രമിയ്ക്കുന്നതെന്ന് അവരുടെ ജൽപ്പനങ്ങൾ കേട്ടാൽ തോന്നും!', അദ്ദേഹം പറഞ്ഞു. പെയ്ൻ (Paine) പറയുന്നതുപോലെ യുക്തിയുടെ യുഗമായിരുന്നു ആ കാലഘട്ടം. സത്യവും നന്മയും പരീക്ഷിച്ചറിയാൻ മനുഷ്യന്റെ കൈവശമുള്ള പരമമായ ആയുധം ബുദ്ധിശക്തിയാണെന്ന കാര്യത്തിൽ അവർക്കശേഷം സംശയമുണ്ടായിരുന്നില്ല. യുക്തി സ്വതന്ത്രമാകുന്ന നിമിഷം ആദർശരാഷ്ട്രം സാക്ഷാത്ക്കരിക്കപ്പെടുമെന്നവർ വിശ്വസിച്ചു. ജീൻ ജാക്വെസ് റൂസോവിനെ (1712-78) പാരീസിനു പരിചയപ്പെടുത്തുമ്പോൾ, യുക്തിയുടെ ഈ കിരീടധാരണം അട്ടിമറിക്കാനുള്ള ചില വിപ്ളവചിന്തകൾ അദ്ദേഹം തലച്ചോറിൽ കൊണ്ടുനടന്നിരുന്നതായി ഡിഡറോട്ട് മനസ്സിലാക്കിയില്ല. മനസ്സിലേക്കു തറച്ചുകയറുന്നവിധം ഇമ്മാനുവൽ കാന്റ് തൊടുത്തുവിട്ട നിഗൂഢമായ ചില ആയുധങ്ങളുമേന്തി ആ വിപ്ളവം, തത്വചിന്തയുടെ സകല കോട്ടകളും പിന്നീടു പിടിച്ചടക്കുകതന്നെ ചെയ്തു.

എന്തിലും ഏതിലും നൈസർഗികമായൊരു ജിജ്ഞാസ വെച്ചുപുലർത്തുക മാത്രമല്ല, ഒരു കൈ പയറ്റിനോക്കാൻകൂടി തൽപ്പരനായിരുന്ന വോൾട്ടയർ, കുറച്ചുകാലം ഈ വിജ്ഞാനകോശക്കാരുടെ ആകർഷണവലയത്തിലായിരുന്നു. അവർക്കും അദ്ദേഹത്തെ നേതാവായി അവരോധിക്കാൻ സന്തോഷമായിരുന്നു. ചില ആശയങ്ങൾക്ക് ഒരൽപ്പം ചെത്തിമിനുക്കലാകാമെന്നു തോന്നിയെങ്കിലും പൊതുവേ വോൾട്ടയർക്കും അവരോടു വിരോധമുണ്ടായില്ല. മഹത്തായ ആ സംരംഭത്തിനനുകൂലമായി ലേഖനങ്ങളെഴുതാൻ സഹജമായ ആർജ്ജവത്തോടെ അദ്ദേഹം മുന്നിട്ടിറങ്ങിയത് അവരെ സന്തോഷിപ്പിച്ചു. അവതാരികകൾ എഴുതി തീർത്തശേഷം 'തത്വചിന്താനിഘണ്ടു'വെന്ന (Philosophic Dictionary) സ്വന്തമായൊരു വിജ്ഞാനകോശത്തിന്റെ പ്രാരംഭപ്രവർത്തനങ്ങളിലേക്കു വോൾട്ടയർ തിരിഞ്ഞു. അക്ഷരമാലാക്രമത്തിൽ വിഷയങ്ങൾ ഓരോന്നായി തിരഞ്ഞെടുത്ത്, ഓരോ ശീർഷകവും നിറഞ്ഞുകവിയുന്ന വിധം അദ്ഭുതപൂർവമായ ആധികാരികതയോടെ അപരിമിതമായ അറിവും വിവേകവും അദ്ദേഹം പകർന്നൊഴിച്ചു. നേരത്തേ എഴുതിയ പ്രണയകാവ്യങ്ങൾ മാറ്റിനിർ

ത്തിയാൽ അനുപമമായ ആ ശൈലിയുടെ ആർജ്ജവവും ശയ്യാഗുണ വും ഒത്തിണങ്ങി ന്യൂനതകൾ ചൂണ്ടിക്കാണിക്കാനില്ലാത്ത വിശിഷ് ടമായ ആ കൃതി അദ്ദേഹം ഒറ്റയ്ക്കെഴുതി അവസാനിപ്പിച്ചു സത്യത്തി ൽ ഇന്നു സങ്കൽപ്പിക്കാനാവില്ല! സംഗ്രഹണപാടവവും പ്രത്യുൽപ്പ ന്നമതിത്വവും വ്യക്തമായ നിദർശനങ്ങളായി ഓരോ ലേഖനത്തിലും നിറഞ്ഞുനിൽക്കുന്നുണ്ട്. 'ഒരൊറ്റ പുസ്തകത്തിൽ മനോഹരമായ ആല ങ്കാരികശൈലി പ്രയോഗിയ്ക്കാൻ ചിലർക്കു കഴിഞ്ഞേക്കും, ഒരു നൂറു പുസ്തകങ്ങളിൽ ഒരുപോലെ സുഗ്രഹമായ സംഗ്രഹശൈലി ഉപയോ ഗിയ്ക്കാൻ വോൾട്ടയർക്കല്ലാതെ മറ്റാർക്കുമാവില്ല'. ഈ ഗ്രന്ഥങ്ങളിലാ ണു വോൾട്ടയർ ഒരു തത്വചിന്തകനായി സ്വയം പ്രഖ്യാപിയ്ക്കുന്നത്.

ബേക്കൺ, ഡെക്കാർട്ടേ, ലോക്ക് തുടങ്ങിയ ആധുനികചിന്തകരെ പ്പോലെ ശുദ്ധമായൊരു കേവലാവസ്ഥയിൽനിന്നു സംശയങ്ങളുമാ യാണു വോൾട്ടയർ തുടങ്ങുന്നത്. 'ഏതു കാര്യവും സ്വന്തമായി പരീ ക്ഷിച്ചറിയുന്നതിൽ നിർബന്ധം പിടിച്ചിരുന്ന ഡൈഡിമസിലെ വി ശുദ്ധനായ തോമസിനെയാണു ഞാൻ മാതൃകയായി സ്വീകരിക്കുന്ന ത്'. സംശയത്തിന്റെ ഭാഷ പഠിപ്പിച്ച ബെയ്‌ലിനോട് അദ്ദേഹം നന്ദി പറയുന്നുണ്ട്. സകലസിദ്ധാന്തങ്ങളേയും നിരാകരിയ്ക്കുക മാത്രമല്ല, 'അ വയുടെ പ്രണേതാക്കളെല്ലാംതന്നെ ഒരൽപ്പം മുറിവൈദ്യന്മാരായിരു ന്നെ'ന്നും അദ്ദേഹം നിരീക്ഷിയ്ക്കുന്നു. 'സ്ത്രീകൾക്കു നോവലുകൾപോ ലെ തത്വചിന്തകരുടെ ബലഹീനതയാണു ആദ്ധ്യാത്മചിന്തയെന്ന ആശയം എന്റെ മനസ്സിൽ ബലപ്പെട്ടു വരുന്നുണ്ട്. മുറിവൈദ്യന്മാർ ക്കുമാത്രമേ എന്തും സുനിശ്ചിതമായി പറയാൻ കഴിയൂ! പ്രാഥമികത ത്വങ്ങളെക്കുറിച്ചു നമുക്കു യാതൊന്നുമറിയില്ല; കൈ ചലിയ്ക്കുന്നത് എ ന്തുകൊണ്ടാണെന്നുപോലും അറിയാത്ത നാം ദൈവത്തേയും മാലാ ഖമാരേയും കൃത്യമായി നിർവചിക്കാനും, ദൈവം എന്തിനാണു ലോ കസൃഷ്ടി നടത്തിയതെന്നു ചിന്തിക്കാനും ബദ്ധപ്പെടുന്നതു നിരർത്ഥ മായ ഒരു ധൂർത്തല്ലാതെ മറ്റൊന്നുമല്ല. സംശയാത്മകത്വം അഭികാമ്യ മാണെന്നു കരുതാനാവില്ലെങ്കിലും സുനിശ്ചിതത്വം പരിഹാസ്യമാ

ണെന്നു പറയാതെ വയ്യ. എങ്ങനെയാണു ഞാൻ ജനിച്ചതെന്ന് എനിയ്ക്കറിയില്ല. ജീവിതത്തിന്റെ ആദ്യപാദത്തിൽ കണ്ടതും കേട്ടതുമായ കാര്യങ്ങളുടെ കാരണങ്ങളും എനിയ്ക്കറിയില്ല. പദാർത്ഥമെന്നു പറയപ്പെടുന്ന വസ്തുവും ഭൂതക്കണ്ണാടിയിലൂടെ ദൃശ്യമാകുന്ന സൂക്ഷ്മാണുവും സിരിയസ് നക്ഷത്രംപോലെ മാത്രമാണു ഞാൻ കാണുന്നത്; പദാർത്ഥമെന്നാൽ എന്താണെന്ന് എനിയ്ക്കിനിയും മനസ്സിലായിട്ടില്ല'.

'ഒരിയ്ക്കലും ജനിയ്ക്കാതിരുന്നെങ്കിൽ നന്നായിരു'ന്നെന്നു വിലപിയ്ക്കുന്ന ഒരു സാധു'ബ്രാഹ്മണ'ന്റെ കഥ വോൾട്ടയർ പറയുന്നുണ്ട്.

'എന്തുകൊണ്ട്?', ഞാൻ ചോദിച്ചു. 'കഴിഞ്ഞ നാൽപ്പതുവർഷക്കാലം ഞാൻ പഠിച്ചതെല്ലാം വ്യർത്ഥമാണെന്ന് എനിയ്ക്കിപ്പോൾ തോന്നുന്നു. ശരീരം പഞ്ചഭൂതങ്ങളെക്കൊണ്ടാണു ദൈവം സൃഷ്ടിച്ചതെന്നു ഞാൻ വിശ്വസിക്കുന്നു; പക്ഷേ, മനസ്സിൽ ചിന്തകൾ ജനിയ്ക്കുന്നതെങ്ങനെയാണെന്ന് എനിയ്ക്കിനിയും മനസ്സിലായിട്ടില്ല. ചിന്തകൾ ചലനവും ദഹനവുംപോലെ സഹജമായൊരു സിദ്ധിയാണോ? കൈയിലൊരു വസ്തു മുറുക്കിപ്പിടിക്കുന്നതുപോലെയാണോ തലച്ചോറു ചിന്തിക്കുന്നതെന്നു ഞാൻ ശങ്കിയ്ക്കാറുണ്ട്; ഒരുപാടു പറഞ്ഞുകഴിഞ്ഞാൽ പറഞ്ഞതിനെച്ചൊല്ലി എനിക്കു ലജ്ജയും ആശങ്കയും തോന്നുന്നു'.

അന്നുതന്നെ ബ്രാഹ്മണന്റെ അയൽക്കാരിയായ വൃദ്ധയുമായി ഞാൻ സംസാരിച്ചു. ആത്മാവ് എന്തുകൊണ്ടാണു സൃഷ്ടിച്ചതെന്നു ചിന്തിച്ച് എന്നെങ്കിലും സങ്കടപ്പെട്ടിട്ടുണ്ടോ എന്നു ഞാനവരോടു ചോദിച്ചു. എന്റെ ചോദ്യം കേട്ടതായിപ്പോലും അവർ ഭാവിച്ചില്ല. ആ സാധുബ്രാഹ്മണന്റെ ആത്മവ്യഥക്കു കാരണമായ വിഷയത്തെക്കുറിച്ചു ജീവിതത്തിലൊരു നിമിഷംപോലും അവർ ചിന്തിച്ചിട്ടില്ല. മഹാവിഷ്ണുവിന്റെ ദശാവതാരങ്ങളെക്കുറിച്ചുമാത്രമാണു ഭക്തിപൂർവം സദാസമയവും ആ വൃദ്ധ ധ്യാനിച്ചിരുന്നത്; മരണസമയത്തു കുടിയ്ക്കാൻ ഒരൽപ്പം ഗംഗാജലം കിട്ടിയാൽ ലോകത്തിലെ ഏറ്റവും ഭാഗ്യവതി താനാണെന്നും അവർ കരുതി. ആ സാധുവിന്റെ ആത്മസംതൃപ്തി കണ്ട് അത്ഭുതസ്തബ്ധനായി ഞാൻ വീണ്ടും ബ്രാഹ്മണന്റെ അടുത്തുചെന്നു പറഞ്ഞു: 'ഒരൻപതു വാരപോലും ദൂരമില്ലാതെ താങ്കളുടെ തൊട്ടടുത്തു സാധുവാ

യൊരു വൃദ്ധ യാതൊരലോസരവും കൂടാതെ സന്തോഷത്തോടെ ജീവിയ്ക്കുമ്പോൾ, ഇങ്ങനെ സ്വയം ശപിച്ചു ജീവിയ്ക്കുന്നതിൽ താങ്കൾക്കു ലജ്ജ തോന്നുന്നില്ലേ?'. 'ശരിയാണ്', അദ്ദേഹം മറുപടി പറഞ്ഞു, 'അയൽക്കാരിയുടെ ആ അജ്ഞത എനിക്കു ലഭിച്ചിരുന്നെങ്കിൽ, ഞാനെത്ര സന്തോഷവാനാകുമായിരുന്നെന്ന് ഒരായിരം തവണ ഞാൻ സ്വയം പറഞ്ഞിട്ടുണ്ട്: പക്ഷേ, എനിയ്ക്കൊരിയ്ക്കലും മോഹം തോന്നാത്ത ഒരു സന്തോഷമാണത്!'. ബ്രാഹ്മണന്റെ മറുപടി മറ്റെന്തിനേക്കാളും എന്റെ മനസ്സിനെ ആഴത്തിൽ സ്പർശിച്ചു.'

മൊണ്ടെയ്നിന്റെ 'ക്വേവാദിസ്?'പോലെ സന്ദേഹങ്ങളിൽ മനുഷ്യന്റെ മഹത്വം ഉയർത്തിപ്പിടിക്കുന്ന ഉദാത്തമായ സാഹസികാന്വേഷണങ്ങളിലാണു വോൾട്ടയറുടെ തത്വവിചാരം ചെന്നവസാനിക്കുന്നത്. മോഹസങ്കൽപ്പങ്ങളിൽനിന്നു നവംനവങ്ങളായ ചിന്താപദ്ധതികൾ നിരന്തരം മെനഞ്ഞെടുക്കുന്നതിനു പകരം അറിവിന്റെ പരിമിതമായ പുരോഗതിയിൽ സംതൃപ്തരാകാൻ നാം പഠിയ്ക്കണം.

'സകല ചോദ്യങ്ങൾക്കും ഉത്തരം കണ്ടെത്താൻ കഴിയുന്ന സിദ്ധാന്തങ്ങൾ കണ്ടുപിടിച്ചുകൊണ്ടു തുടങ്ങുകയല്ല, മറിച്ച്, കുറവുകളുണ്ടെങ്കിലും അറിയാവുന്ന സിദ്ധാന്തങ്ങളിൽനിന്ന് ഒരുത്തരം പരീക്ഷിച്ചറിയുന്നതിനു വിഷയങ്ങളുടെ സൂക്ഷ്മമായ വിശകലനം നടത്താനാണു നാം ശ്രമിക്കേണ്ടത്. ശാസ്ത്രം മുന്നേറേണ്ട വഴി ബേക്കൺ നമുക്കു കാണിച്ചുതന്നു. പക്ഷേ, പഠനവിഷയമായ പ്രകൃതിയെ അമാനുഷികമായി ചിത്രീകരിക്കുകയാണു ഡെക്കാർട്ടേ ചെയ്തത്. ഈ ഗണിതശാസ്ത്രജ്ഞരെല്ലാം തത്വചിന്തയുമായി പ്രണയം പങ്കു വെയ്ക്കുകമാത്രമേ ചെയ്യുന്നുള്ളൂ; അളക്കാനും തൂക്കാനും കണക്കു കൂട്ടാനും നിരീക്ഷിക്കാനും അവർ നമ്മെ പഠിപ്പിച്ചു; ഇതാണു സ്വാഭാവികമായ തത്വചിന്ത; മറ്റുള്ളതെല്ലാം വെറും വിഡ്ഢിത്തങ്ങളും!

**5.8. ആസുരികത തകരട്ടെ!**

സാധാരണ സാഹചര്യങ്ങളിൽ അങ്ങനെയൊരു വാർദ്ധക്യകാലത്തു തത്വചിന്താപരമായ വരേണ്യസന്ദേഹങ്ങളുടെ ശാന്തതയിൽനി

ന്ന പുറത്തു വന്ന ശ്രമകരമായ വിവാദങ്ങളിലേർപ്പെടാൻ അദ്ദേഹം ഒരുമ്പെട്ടുമായിരുന്നില്ല. മതപരമായ ഭിന്നതകളിൽ യാതൊരു കഴമ്പുമില്ലെന്ന തീരുമാനം അതേപടി അംഗീകരിക്കുന്ന നിലപാടാണു നിരന്തരം അദ്ദേഹവുമായി ഇടപഴകിയിരുന്ന ഭരണകേന്ദ്രങ്ങൾ സ്വീകരിച്ചത്. മതപുരോഹിതന്മാർക്കാകട്ടെ, വിശ്വാസത്തിന്റെ വിഷമവൃത്തങ്ങളിൽപ്പെട്ടുഴലുന്ന അദ്ദേഹത്തോടു നേരിയൊരു സഹതാപവും തോന്നി. എന്തുകൊണ്ട് അദ്ദേഹത്തെ നല്ലൊരു ക്രൈസ്തവസന്യാസിയാക്കി മാറ്റിക്കൂടാ എന്നവർ ചിന്തിക്കാതിരുന്നില്ല. അജ്ഞേയവാദത്തിന്റെ സൗമ്യമായ കൈപ്പിടിയിൽ ഒതുങ്ങിപ്പോന്ന അദ്ദേഹം, യാതൊരു വിട്ടുവീഴ്ചയുമില്ലാത്ത സഭാവിരോധിയായി മാറി പൗരോഹിത്യത്തിന്റെ 'ആസുരികത തകർക്കുന്ന' നിലപാടു സ്വീകരിയ്ക്കാൻ കാരണമായ സംഭവങ്ങളിലേക്കു നമുക്കിനി കടക്കാം.

ഫ്രാൻസിന്റെ ഏഴാമത്തെ നഗരമായ ടൗലോസ് ഫേർണിയിൽ നിന്നു വളരെയൊന്നും ദൂരത്തല്ല. അക്കാലത്തവിടെ കത്തോലിക്കാ സഭാനേതൃത്വത്തിനു പരമാധികാരമാണുണ്ടായിരുന്നത്. പ്രൊട്ടസ്റ്റന്റുകാർക്ക് ആരാധനാസ്വാതന്ത്ര്യം അനുവദിയ്ക്കപ്പെട്ട ഉത്തരവ് (Edict of Nantes) 1685-ൽ അസാധുവാക്കിയതിന്റെ ഓർമ്മ പുതുക്കുന്ന ചടങ്ങുകൾ, സെന്റ് ബാർത്തലോമിയോ കൂട്ടക്കുരുതിയുടെ ദിവസംതന്നെ, വിരുന്നുസൽക്കാരങ്ങളും ചിത്രപ്രദർശനങ്ങളുമായി വർഷന്തോറും നഗരത്തിൽ ആഘോഷിയ്ക്കാറുണ്ട്. അന്നു ടൗലോസിലെ പ്രൊട്ടസ്റ്റന്റുകാർക്കു വക്കീലും വൈദ്യനും വ്യാപാരിയും വ്യവസായിയും പ്രസാധകനുമായിത്തീരാൻ അനുവാദമുണ്ടായിരുന്നില്ല. മാത്രമല്ല, കത്തോലിയ്ക്കർക്കു പ്രൊട്ടസ്റ്റന്റുകാരെ ഭൃത്യനായി നിയമിക്കാനുമാവില്ല. പ്രൊട്ടസ്റ്റന്റുകാരിയായ വയറ്റാട്ടിയെ വിളിച്ചതിന്റെപേരിൽ 1748-ലൊരു ഗർഭിണിക്കു 3000 ഫ്രാങ്കു പിഴയടയ്ക്കേണ്ടതായിപ്പോലും വന്നു!.

അങ്ങനെയിരിക്കേ, ജീൻ ഗാലസെന്നൊരു പ്രൊട്ടസ്റ്റന്റുകാരന്റെ മകൾ കത്തോലിക്കാവിശ്വാസിയായി മാറി; മകനാകട്ടെ, ജീവിതനൈരാശ്യം മൂലം ഒരു ദിവസം ആത്മഹത്യയും ചെയ്തു. ആത്മഹത്യ ചെയ്യുന്നവരെ നഗ്നനാക്കി ചാടിന്മേൽ തലകീഴായി കെട്ടിത്തൂക്കി ന

ഗരപ്രദക്ഷിണം ചെയ്തതിനുശേഷം കഴുമരത്തിലേറ്റാനായിരുന്നു, അന്നു ടൗലോസിൽ നിലവിലുണ്ടായിരുന്ന നിയമം. അപമാനകരമായ ആ പീഡനമൊഴിവാക്കാൻ പിതാവ്, മകന്റെ മരണം സ്വാഭാവികമാണെന്നു സാക്ഷ്യപ്പെടുത്താൻ ബന്ധുമിത്രാദികളെ സ്വാധീനിച്ചു. എങ്കിലും മരണം സത്യത്തിലൊരു കൊലപാതകമാണെന്ന കിംവദന്തി നാടെങ്ങും പരന്നു. സഹോദരിക്കു പിന്നാലെ കത്തോലിക്കനായി മതപരിവർത്തനം നടത്താൻ തുനിഞ്ഞ മകനെ പിതാവു മനഃപൂർവം കൊന്നതാണെന്നും ആരോപിക്കപ്പെട്ടു. ജീൻ ഗാലസ് അറസ്റ്റു ചെയ്യപ്പെടുകയും മർദ്ദനങ്ങൾക്കു വിധേയനായി ജയിലിൽക്കിടന്ന് 1761-ൽ മരിയ്ക്കുകയും ചെയ്തു. നാട്ടിൽനിന്നു നിഷ്കാസിതരായി അലഞ്ഞു നടക്കുന്നതിനിടയിൽ ഫേർണിയിൽ ചെന്നെത്തിയ അയാളുടെ കുടുംബം വോൾട്ടയറുടെ സഹായം തേടി. അദ്ദേഹം അവരെ ആശ്വസിപ്പിയ്ക്കുകയും കിരാതമായ പീഡനകഥ കേട്ട്  അമ്പരക്കുകയും ചെയ്തു.

ഏതാണ്ട് അതേസമയം (1762) മറ്റൊരു മരണവും നടന്നു. എലിസബത്ത് സിർവൻസെന്നൊരു സ്ത്രീ, കത്തോലിയ്ക്കാമതത്തിലേയ്ക്കു മാറുകയാണെന്നു മറ്റുള്ളവരോടു പറയുന്നതിനു തൊട്ടുമുമ്പേ, കിണറ്റിൽക്കിടന്നു കൊല്ലപ്പെട്ടെന്നൊരു ആരോപണമുയർന്നു. ദുർബലമായൊരു ന്യൂനപക്ഷമായിരുന്ന പ്രൊട്ടസ്റ്റന്റുകാർ അത്തരമൊരു സാഹസത്തിനു മുതിരില്ലെന്ന യുക്തിസഹമായ പരിഗണനപോലും ആ ദുരാരോപണത്തിനു ലഭിച്ചില്ല. 1765-ൽ ക്രൂശിതരൂപത്തെ മുറിവേൽപ്പിച്ചെന്ന കുറ്റത്തിനു ലാബെരേ എന്ന പതിനാറു വയസ്സുള്ള യുവാവ് അറസ്റ്റു ചെയ്യപ്പെട്ടു. മർദ്ദനത്തെത്തുടർന്ന് അയാൾ കുറ്റം സമ്മതിച്ചു. ശിരസ്സു വെട്ടിമാറ്റിയ അയാളുടെ ശരീരം തീനാളങ്ങൾക്കിരയാകുന്നതു കണ്ട് ജനക്കൂട്ടം ആർത്തുവിളിച്ചു. യുവാവിന്റെ പക്കലുണ്ടായിരുന്ന വോൾട്ടയറുടെ തത്വചിന്താനിഘണ്ടുവും ചിതയിൽ ദഹിപ്പിയ്ക്കപ്പെട്ടു.

അന്നാണു ജീവിതത്തിലാദ്യമായി വോൾട്ടയറുടെ മുഖത്തു ഗൗരവഭാവം പ്രത്യക്ഷപ്പെട്ടത്. ഭരണകൂടത്തോടും സഭയോടും ജനങ്ങളോടും മടുപ്പു തോന്നിയ ഡി'ആലംബർട്ട്, അദ്ദേഹത്തിനു പിന്തുണ നൽകി

തുടർന്നുള്ള തന്റെ രചനകൾ ഹാസ്യാത്മകമായിരിക്കുമെന്നു പ്രഖ്യാപിച്ചു. മറുപടിയായി വോൾട്ടയർ എഴുതി: 'ഇതു തമാശ പറയാനുള്ള സമയമല്ല; ഫലിതവും പീഡനവും ഒരിയ്ക്കലും ചേർന്നുപോവില്ല; ഇതാണോ ചിന്തയുടേയും സ്വസ്ഥജീവിതത്തിന്റേയും ഈറ്റില്ലം? സെന്റ് ബാർത്തലോമിയോ കൂട്ടക്കുരുതികളുടെ നാടെന്ന വിശേഷണം ഇതിലേറെ അനുയോജ്യമായിരിയ്ക്കും!' എമിലിസോളയും അനട്ടോലെ ഫ്രാൻസും ഡ്രെയ്ഫസ് സംഭവത്തിൽ (Dreyfus Affair) വഹിച്ച പങ്കിനു സമാനമായിരുന്നു, വോൾട്ടയറുടെ അവസ്ഥ; നിഷ്ഠുരമായ ഭരണത്തിന്റെ കിരാതനീതികൾ അദ്ദേഹത്തെ ജാഗരൂകനാക്കി. എഴുത്തുകാരനേക്കാൾ ഒരു  യോദ്ധാവായി മാറിയ അദ്ദേഹം, അത്യാസന്നമായ യുദ്ധത്തിനുവേണ്ടി തത്വചിന്ത തൽക്കാലം മാറ്റിവെച്ചു. മറ്റൊരർത്ഥത്തിൽ, തുളച്ചുകയറുന്ന വെടിയുണ്ടകളായി തത്വചിന്തയെ മാറ്റുകയാണ് അദ്ദേഹം ചെയ്തത്. 'അക്കാലത്തു കുറ്റബോധത്തോടെയല്ലാതെ ഒരു പുഞ്ചിരിപോലും എന്റെ ചുണ്ടിൽനിന്നു പുറത്തു വന്നിട്ടില്ലെ'ന്നു പിന്നീട് അദ്ദേഹം എഴുതി. ക്രൈസ്തവസഭയുടെ ദുസ്വാധീനത്തെ എതിർത്തു ഫ്രാൻസിലെ സാധാരണക്കാർക്കിടയിൽ കൊടുങ്കാറ്റുയർത്തിയ 'ആസുരികത തകരട്ടെ!' എന്ന അദ്ദേഹത്തിന്റെ മുദ്രാവാക്യം അക്കാലത്താണു പ്രചാരം നേടിയത്. ബൗദ്ധികതലത്തിൽ അദ്ദേഹം ഉരുക്കിയൊഴിച്ച ഇന്ധനവും ഗന്ധകവുമേറ്റു ഫ്രഞ്ചുപൗരോഹിത്യത്തിന്റെ ചെങ്കോലും തലപ്പാവും ചിതറിത്തെറിച്ചു; ഭരണാധികാരത്തിൽനിന്ന് അവർ സ്വയമേവ സ്ഥാനഭ്രഷ്ടരായി. യുദ്ധകാഹളമുണർത്തി സുഹൃത്തുക്കൾക്കും അനുയായികൾക്കും അദ്ദേഹമെഴുതി: 'വരൂ ധൈര്യശാലിയായ ഡിഡറോട്ട്, വരൂ നിർഭയനായ ഡി'ആലംബർട്ട്, വന്ന് അണിനിരക്കൂ! മതഭ്രാന്തന്മാരേയും വഞ്ചകരായ അനുചരരേയും കീഴടക്കൂ, വികാരനിർഭരമായ വാചാലതകളും തലതിരിഞ്ഞ തർക്കുത്തരങ്ങളും നുണ പറയുന്ന ചരിത്രത്തിന്റെ അസംബന്ധങ്ങളും ഒന്നൊന്നായി നശിപ്പിയ്ക്കൂ,. ബോധമുള്ളവരെ മന്ദബുദ്ധികളുടെ വരുതിയിലാക്കാൻ അനുവദിയ്ക്കാതിരിയ്ക്കൂ; പിറന്നുവീഴുന്ന തലമുറയുടെ യുക്തിസ്വാതന്ത്ര്യത്തിനു നമ്മളല്ലേ ഉത്തരവാദികൾ!'.

ആ പ്രതിസന്ധിഘട്ടത്തിലും വോൾട്ടയറെ വിലയ്ക്കു വാങ്ങാനുള്ള ചില ശ്രമങ്ങൾ അണിയറയിൽ നടക്കാതിരുന്നില്ല. സഭയുമായി സന്ധി ചെയ്യുന്നതിനു പ്രത്യുപകാരമെന്ന നിലയിൽ ഒരു കർദ്ദിനാൾപദവി, മാഡം ഡി പോമ്പഡോർ വഴി, വാഗ്ദാനം ചെയ്യപ്പെട്ടു. ബൗദ്ധികലോകത്തിന്റെ അനിഷേദ്ധ്യമായ പരമാധികാരം സ്വായത്തമായ ഒരു മനുഷ്യനു സ്വയം നാവനക്കാനാവാത്ത ചുരുക്കം ചില പുരോഹിതരെ ഭരിയ്ക്കുന്നതിലുണ്ടോ താൽപ്പര്യം? വോൾട്ടയറതു നിരസിയ്ക്കുക മാത്രമല്ല, തുടർന്നുള്ള സകല കത്തിടപാടുകളും 'ആസുരികത തകരട്ടെ!'യെന്ന മുദ്രാവാക്യത്തോടെ ഉപസംഹരിയ്ക്കാൻ തീരുമാനിയ്ക്കുകയും ചെയ്തു. അക്കാലത്താണു 'സഹിഷ്ണുതയുടെ സംഹിത' (Treatise on Toleration) അദ്ദേഹം പുറത്തിറക്കുന്നത്; സഭാനേതൃത്വത്തിന്റെ പ്രബോധനങ്ങൾ അനുസരിച്ചു ജീവിച്ച് ഭിന്നതകൾ ഉൾക്കൊള്ളാൻ ശ്രമിച്ചിരുന്നെങ്കിൽ അവരുടെ അസംബന്ധങ്ങൾ ഒരളവോളം പൊറുക്കാവുന്നതാണെന്ന് അദ്ദേഹമെഴുതി: 'പക്ഷേ, സുവിശേഷങ്ങളിൽ ഒരിടത്തും സൂചിപ്പിക്കാത്ത ചില നിഗൂഢതകളാണു യഥാർത്ഥത്തിൽ ക്രൈസ്തവചരിത്രം രേഖപ്പെടുത്തുന്ന രക്തരൂഷിതമായ കലാപങ്ങൾക്കു കാരണം. 'ഞാൻ പറയുന്നതു വിശ്വസിക്കൂ, അല്ലെങ്കിൽ ദൈവം നിന്നെ ശപിയ്ക്കു'മെന്നു പണ്ടു പറഞ്ഞിരുന്നവർ, 'ഞാൻ പറയുന്നതുപോലെ വിശ്വസിക്കൂ, അല്ലെങ്കിൽ ഞാൻ നിന്നെ കൊല്ലു'മെന്നാണിപ്പോൾ പറയുന്നത്. തന്നെപ്പോലെ മറ്റുള്ളവരും ചിന്തിയ്ക്കണമെന്ന നിർബന്ധത്തോടെ പെരുമാറാൻ ആർക്കാണവകാശം? അജ്ഞതയിലും അന്ധവിശ്വാസങ്ങളിലും മുങ്ങിക്കുളിച്ച മതഭ്രാന്ത് ഇന്നേവരെ സകല നൂറ്റാണ്ടുകളിലും ചരിത്രത്തിന്റെ ശാപമായിരുന്നു!'. മറ്റുള്ളവർ പുലർത്തിപ്പോരുന്ന തത്വചിന്താപരവും രാഷ്ട്രീയവും മതപരവുമായ ഭിന്നതകൾ മനുഷ്യനുൾക്കൊള്ളാൻ കഴിയാത്തിടത്തോളം, സെന്റ് പിയറേ (St. Pierre) വിഭാവനം ചെയ്ത ശാശ്വതസമാധാനം സാക്ഷാത്ക്കരിക്കാനാവില്ല. അസഹിഷ്ണുതയിൽ അടിയുറച്ച പൗരോഹിത്യാധികാരത്തിന്റെ നാശമാണു സാമൂഹ്യാരോഗ്യം ഉറപ്പാക്കുന്നതി

നുള്ള പ്രാഥമികമായ നടപടി.

'സഹിഷ്ണതയുടെ സംഹിത'യ്ക്കുശേഷം സ്വന്തം പേരിലും പിന്നീ ട്ട ളുലികാനാമങ്ങളിലുമായി പ്രത്യക്ഷപ്പെട്ട കണക്കറ്റ ലഘുലേഖക ളും ചരിത്രങ്ങളും സംവാദങ്ങളും കത്തുകളും ഉപദേശങ്ങളും ചർച്ചക ളും ആക്ഷേപങ്ങളും പ്രബോധനങ്ങളും കവിതകളും കഥകളും പുരാവൃ ത്തങ്ങളും വ്യാഖ്യാനങ്ങളും ഒരു കുത്തൊഴുക്കായി, 'ഒരൊറ്റമനുഷ്യനെ ക്കൊണ്ട് ഒരുകാലത്തും സാധിക്കാത്തത്ര സംഘടിതവും അതിശയ കരവുമായ ആശയപ്രചരണം',അനർഗളം പ്രവഹിച്ചു. തത്വചിന്ത അ ത്രയും ഊർജ്ജത്തോടെ, അത്രയും വ്യക്തതയോടെ, മറ്റൊരു കാല ത്തും ചരിത്രത്തിൽ വന്നിട്ടില്ല. വിഷയം തത്വചിന്തയാണെന്നുപോ ലും തോന്നാത്തത്ര ലളിതസുഭഗമായി അദ്ദേഹം ഓരോന്നും അവത-രിപ്പിച്ചു. അതീവ വിനയത്തോടെ അദ്ദേഹം പറഞ്ഞു: 'വേണ്ടുവോളം വ്യക്തതയോടെയാണു ഞാൻ സ്വയം വെളിപ്പെടുത്തുന്നത്. ആഴമി ല്ലാത്തതുകൊണ്ടു തെളിഞ്ഞു കാണാവുന്ന ഒരരുവിയാണു ഞാൻ!'. അ തുകൊണ്ടുതന്നെ അദ്ദേഹത്തിനു വായനക്കാരുടെ കുറവുണ്ടായിരു-ന്നില്ല. സഭാനേതൃത്വത്തിനിടയിലും അദ്ദേഹത്തിന്റെ ലഘുലേഖകൾ പ്രചരിക്കപ്പെട്ടു. ചിലതിന്റെ വിൽപ്പന മൂന്നുലക്ഷം കവിഞ്ഞു. ചരിത്ര ത്തിൽ അത്തരമൊരു പ്രതിഭാസം മുമ്പൊരിയ്ക്കലുമുണ്ടായിട്ടില്ല. 'വലി യ പുസ്തകങ്ങളുടെ പ്രസക്തി ഇക്കാലത്തു നഷ്ടപ്പെട്ട'തായി വോൾട്ട യർ അഭിപ്രായപ്പെട്ടു. ആഴ്ചതോറും എഴുപതിന്റെ ഊർജ്ജവും അനുഭ വത്തിന്റെ സമ്പത്തും സമാഹരിച്ചു ലോകത്തെ അമ്പരപ്പിച്ചുകൊണ്ട്, ദൃഢചിത്തരായ ഓരോ സന്നദ്ധഭടന്മാരെ അദ്ദേഹം പുറത്തേയ്ക്കയച്ചു കൊണ്ടിരുന്നു. ഹെൽവിഷ്യസിന്റെ ശൈലിയിൽ, വോൾട്ടയർ റൂബി ക്കൺ നദി കടന്നു റോമിനു തൊട്ടു മുമ്പിൽ ചെന്നു നിലയുറപ്പിച്ചു.

ബൈബിളിന്റെ ആധികാരികതയും വിശ്വാസ്യതയും സംബന്ധി ച്ച 'ഉദാത്തമായൊരു നിരൂപണ'ത്തിനും അദ്ദേഹം തുടക്കമിട്ടു. അതി നാവശ്യമായ വിവരങ്ങൾക്കു പ്രധാനമായും അദ്ദേഹം സ്പിനോസ യെയാണ് ആശ്രയിച്ചത്. കൂടാതെ, ബെയ്ലിന്റെ (1647-1706) നിരൂ പണനിഘണ്ടുവും (Critical Dictionary) അദ്ദേഹത്തിനു സഹായകമാ

യി. ശുഷ്ക്കവും വിരസവുമായ സ്ഥിതിവിവരങ്ങൾ അദ്ദേഹത്തിന്റെ കൈയിലെത്തുന്നതോടെ ഉജ്ജ്വലവും ഊഷ്മളവുമായിത്തീർന്നു! 'സപതയുടെ ചോദ്യങ്ങളെ'ന്ന (The Questions of Zapata) ലഘുലേഖയിൽ, പുരോഹിതവിദ്യാർത്ഥിയായ സപത നിഷ്ക്കളങ്കനായി ചോദിക്കുന്നു: 'നാം നൂറുകണക്കിനു കൊന്നൊടുക്കിയ യഹൂദന്മാർ നാലായിരം വർഷക്കാലത്തോളം ദൈവത്തിന്റെ സ്വന്തം ജനങ്ങളായിരുന്നെന്നു മറ്റുള്ളവരെ നാമെങ്ങനെയാണു പറഞ്ഞു ബോദ്ധ്യപ്പെടുത്തേണ്ടത്?' അത്തരം ചോദ്യങ്ങൾ പഴയ നിയമത്തിന്റെ വിവരണങ്ങളിലും പൂർവാപരക്രമങ്ങളിലുമുള്ള പൊരുത്തക്കേടുകൾ ഒന്നൊന്നായി തുറന്നുകാട്ടി. 'പലപ്പോഴും സംഭവിക്കാറുള്ളതുപോലെ, രണ്ടു വിഭാഗങ്ങൾ തമ്മിൽ ശപിക്കുകയും മത്സരിക്കുകയും ചെയ്യുമ്പോൾ ആർക്കാണ് അപ്രമാദിത്വമെന്ന് എങ്ങനെ പറയാൻ കഴിയും?'. ഉത്തരമൊന്നും ലഭിക്കാതെ അവസാനം സപത സുതാര്യവും ലളിതവുമായ ഭാഷയിൽ ദൈവോപദേശം നടത്താൻ തുടങ്ങി. മനുഷ്യരാശിയ്ക്കെല്ലാം പൊതുവായൊരു പിതാവാണു ശിക്ഷയും രക്ഷയും നൽകുന്നതെന്നു പ്രഖ്യാപിച്ച്, നുണകളിൽനിന്നു സത്യവും മതഭ്രാന്തിൽനിന്നു മതവും അദ്ദേഹം ചികഞ്ഞെടുത്തു. നന്മ പഠിപ്പിക്കുകയും സ്വയം ശീലിക്കുകയും ചെയ്തു സൗമ്യനും മിതവാദിയുമായ അദ്ദേഹം പക്ഷേ, പിന്നീട് ജീവനോടെ ചുട്ടെരിക്കപ്പെട്ടു!.'

തത്വചിന്താനിഘണ്ടുവിലെ 'പ്രവചന'മെന്ന (Prophesy) ലേഖനത്തിൽ, ഹിബ്രൂമതവിശ്വാസപ്രകാരമുള്ള പല പ്രവചനങ്ങളും യേശുവിന്റെ പേരിൽ ഉയർത്തിക്കാണിക്കുന്നതിനെതിരെ റാബിൻ ഐസക്കിന്റെ 'വിശ്വാസത്തിന്റെ വടംവലി'യിൽ (Bulwark of Faith) നിന്നുള്ള പ്രസക്തഭാഗങ്ങൾ എടുത്തു ചേർത്തു വിപരീതാർത്ഥത്തിൽ വോൾട്ടയർ എഴുതി: 'അങ്ങനെ സ്വന്തം ഭാഷയുടേയും മതത്തിന്റേയും അന്ധരായ ഈ വ്യാഖ്യാതാക്കൾ സഭയുമായി എതിരിട്ട് ഈ പ്രവചനത്തിനു യാതൊരു തരത്തിലും യേശുക്രിസ്തുവുമായി ബന്ധമില്ലെന്നു നിർബന്ധബുദ്ധിയോടെ വാദിക്കുന്നു'. വാക്കും ആശയവും ത

മ്മിലുള്ള ഹ്രസ്വദൂരം ഒരു നേർരേഖ മാത്രമാണെന്നും, മനസ്സിലുദ്ദേ ശിച്ചതു നിർബന്ധപൂർവം തുറന്നു പറയേണ്ട അപകടകരമായൊരു കാലഘട്ടമായിരുന്നു, അത്. ക്രൈസ്തവമായ സിദ്ധാന്തങ്ങളുടേയും ആ ചാരാനുഷ്ഠാനങ്ങളുടേയും ഉറവതേടി ഗ്രീസിലേയ്ക്കും ഈജിപ്തിലേയ്ക്കും ഇന്ത്യയിലേക്കും അദ്ദേഹം കടന്നു ചെന്നു. പക്ഷേ, അത്തരം വൈദേ ശികസ്വാധീനങ്ങളൊന്നും പ്രാചീനലോകത്തു ക്രിസ്തുമതത്തിനു ലഭി ച്ച അംഗീകാരത്തിനു കാരണങ്ങളല്ലെന്ന അദ്ദേഹം കണ്ടറിഞ്ഞു. 'മ ത'മെന്ന (Religion) ലേഖനത്തിൽ അൽപ്പമൊരു കുസൃതിയോടെ അ ദ്ദേഹം ചോദിക്കുന്നു, 'നമുക്കു സ്വന്തമായി, സംശയങ്ങൾക്കതീതമാ യി, നന്മമാത്രം നിറഞ്ഞുനിൽക്കുന്ന പരിശുദ്ധമായ ഈ മതത്തിന പ്പുറം തീരെ എതിർക്കപ്പെടേണ്ടതില്ലാത്ത മറ്റേതു മതമാണുള്ളത്?'. മാത്രമല്ല, അക്കാലത്തെ കത്തോലിക്കാവിശ്വാസങ്ങൾക്കു നേർവി പരീതമായ മറ്റൊരു വിശ്വാസവും ആരാധനാക്രമവും അവതരിപ്പിക്കു ക കൂടി ചെയ്യുന്നുണ്ട്, അദ്ദേഹം. അധൃഷ്യമായ വാദമുഖങ്ങളിലൊന്നി ൽ അദ്ദേഹം പറയുന്നു, 'ദുഷ്ടതകളും അസംബന്ധങ്ങളുമല്ലാതെ മ റ്റൊന്നും കാണാനില്ലെങ്കിലും 1700 വർഷത്തോളം നിലനിന്നതുകൊ ണ്ടു ക്രിസ്തുമതം ദൈവികമാകാതെ വയ്യ!'. സകല പ്രാചീനജനവിഭാ ഗങ്ങൾക്കും അത്തരം വിശ്വാസപ്രമാണങ്ങളും ഐതിഹ്യങ്ങളുമുണ്ടാ യിരുന്നെന്നും അവയെല്ലാം പക്ഷേ പുരോഹിതവർഗം ചമച്ച കെട്ടുക ഥകൾ മാത്രമാണെന്നും അദ്ദേഹം ചൂണ്ടിക്കാട്ടുന്നു: 'ആദ്യത്തെ വിഡ്ഢി യെ കണ്ട ആദ്യത്തെ കള്ളനായിരുന്നു, ആദ്യത്തെ മതപ്രചാരകൻ!'. മതം മാത്രമല്ല ദൈവശാസ്ത്രവും പൗരോഹിത്യസൃഷ്ടിയാണെന്ന് അ ദ്ദേഹം പറയുന്നുണ്ട്. ദൈവശാസ്ത്രപരമായ നിസ്സാരഭിന്നതകളാണു പ ലപ്പോഴും കലഹങ്ങൾക്കും കലാപങ്ങൾക്കും കാരണമായിത്തീർന്ന ത്. 'കണക്കറ്റ ദുരന്തങ്ങൾ വിതക്കുന്ന പരിഹാസ്യവും മാരകവുമായ യുദ്ധങ്ങൾ ഉയർത്തിക്കൊണ്ടുവന്നതു തീർച്ചയായും സാധാരണജന ങ്ങളല്ല; ജനങ്ങളുടെ അദ്ധ്വാനഫലം ആസ്വദിച്ചു വിശ്രാന്തിയുടെ മടി ത്തട്ടിൽ അലസരായിരിക്കുന്നവർക്ക് അടിമകളുടേയും അനുയായി കളുടേയും ആവശ്യമുണ്ടായിരുന്നു. മതഭ്രാന്തിലൂടെ അവർ ജനങ്ങളെ

സ്വാധീനിക്കുകയും വരുതിയിലാക്കുകയും ചെയ്തു. ദൈവഭയത്തിന്റെ പേരിലല്ല, അധികാരത്തെ ചോദ്യംചെയ്യാതിരിക്കാനാണ് അവർ ജനങ്ങളെ അന്ധവിശ്വാസികളാക്കിയത്.

ഈ വാദങ്ങളിൽനിന്ന് ഒരു മതനിഷേധിയാണെന്നു പറയാനാവില്ലെങ്കിലും വോൾട്ടയർ നിരീശ്വരവാദത്തെ നിരങ്കുശം നിഷേധിക്കുന്നുണ്ട്. പക്ഷേ, ചില നിഘണ്ടുകർത്താക്കൾ അദ്ദേഹത്തിനെതിരെ തിരിഞ്ഞു പറയുന്നു, 'ദൈവവിശ്വാസിയായ അദ്ദേഹം കാപട്യമാണു കാണിക്കുന്നത്'. 'വിവരമില്ലാത്ത തത്വചിന്തക'നിൽ (The Ignorant Philosopher) സ്പിനോസയുടെ ബഹുദൈവാരാധനയെ അദ്ദേഹം ന്യായീകരിക്കുന്നു; അതേസമയം ഒരു നിരീശ്വരവാദിയെപ്പോലെ പെട്ടെന്നു വിഷയത്തിൽനിന്നു പിൻമാറുകയും ചെയ്യുന്നു. ഡിഡറോട്ടിനുള്ള കത്തിൽ അദ്ദേഹമെഴുതി:

'അന്ധനായി ജനിച്ചതുകൊണ്ടു ദൈവമില്ലെന്നു പറയുന്ന സൗൻഡേഴ്സണിന്റെ അഭിപ്രായമല്ല എനിക്കുള്ളതെന്നു ഞാൻ സമ്മതിക്കുന്നു. ഒരുപക്ഷേ, ഞാൻ തെറ്റിദ്ധരിക്കപ്പെട്ടിരിക്കാം; കാഴ്ചയ്ക്കു പകരം വെയ്ക്കാവുന്ന ഒരുപാടുപാധികൾ നൽകുന്ന മഹത്തായൊരു ചൈതന്യത്തെ ആ സ്ഥാനത്തു കാണാതിരിക്കാൻ എനിക്കാവില്ല; വീണ്ടുമൊരു ആലോചനയിൽ, വസ്തുതകളുടെ അത്ഭുതകരമായ പരസ്പരബന്ധത്തെക്കുറിച്ചു ചിന്തിക്കുമ്പോൾ മഹാനായൊരു ശിൽപ്പിയുടെ അമാനുഷികമായ കൈവഴക്കവും ഞാൻ സംശയിക്കുന്നു. അദ്ദേഹം ആരാണെന്നോ ഈ സൃഷ്ടിയുടെ അർത്ഥമെന്താണെന്നോ ആലോചിക്കുന്നതു വെറും അസംബന്ധചിന്തകളാണെങ്കിൽ, അദ്ദേഹത്തിന്റെ അസ്തിത്വത്തെ നിഷേധിക്കുന്നതും അസംബന്ധമാണെന്നു പറയേണ്ടി വരും. അതുപോലെ, താങ്കൾതന്നെ അദ്ദേഹത്തിന്റെ സൃഷ്ടിയാണോ അതല്ല, എന്നും നിലനിൽക്കുന്ന ഒരു സനാതനസത്തിൽനിന്നു പൊട്ടിമുളച്ച കണികയാണോ എന്ന സംശയം ദൂരീകരിക്കാൻ എനിക്കുതിയായ ആകാംക്ഷയുണ്ട്; എന്തായാലും, സ്വയം മനസ്സിലാക്കാൻ കഴിയാത്ത സമഷ്ടിബോധത്തിന്റെ അനുഗുണമായ ഒരംശ

മാണ താങ്കളെന്ന കാര്യത്തിൽ എനിക്കു യാതൊരു സംശയവുമില്ല.'

'പ്രകൃതിയുടെ വ്യവസ്ഥിതി' എഴുതിയ ഹോൾബാക്കിനുള്ള കത്തിൽ, ആ ശീർഷകംതന്നെ ദൈവികമായൊരു ജീവചൈതന്യത്തിന്റെ സൂചനയാണെന്നു പറയുമ്പോൾ പ്രാർത്ഥനയുടെ ദിവ്യാത്ഭുതങ്ങളെ ശക്തിയുക്തം നിഷേധിക്കുകയും ചെയ്യുന്നുണ്ട്, അദ്ദേഹം:

'കന്യാസ്ത്രീമഠത്തിന്റെ മുറ്റത്തു നിൽക്കുമ്പോൾ സിസ്റ്റർ ഫെസ്യൂ, സിസ്റ്റർ കോണ്ടെറ്റിനോടു പറയുന്നതു ഞാൻ കേട്ടു: 'എല്ലാം സഹിയ്ക്കാനുള്ള ശക്തി ദൈവമെനിയ്ക്കു നൽകട്ടെ! എന്റെ അരുമയായ കിളിയെ ഞാനെങ്ങനെയാണു സ്നേഹിയ്ക്കുന്നതെന്നു നിനക്കറിയാമല്ലോ; അവന്റെ രോഗം ഭേദമാകാൻവേണ്ടി ഞാൻ ഒൻപതു പ്രാവശ്യം 'ആവേമരിയ' ചൊല്ലിയിരുന്നില്ലെങ്കിൽ അവനിപ്പോൾ ജീവിച്ചിരിയ്ക്കുമായിരുന്നില്ല' അപ്പോൾ അടുത്തുണ്ടായിരുന്ന വൈദ്യൻ അവരോടു പറഞ്ഞു: 'സിസ്റ്റർ, 'ആവേമരിയ'പോലെ നന്മനിറഞ്ഞ മറ്റൊരു സ്തോത്രമില്ല; പ്രത്യേകിച്ചും പാരീസിന്റെ പരിസരത്തൊരു പെൺകുട്ടി ലാറ്റിൻഭാഷയിൽ ചൊല്ലുമ്പോൾ! പക്ഷേ, കിളിയുടെ കാര്യത്തിൽ, അതെത്ര അരുമയാണെങ്കിലും, ദൈവം ഇടപെട്ടതായി എനിക്കു വിശ്വസിയ്ക്കാനാവുന്നില്ല; ദൈവത്തിനു മറ്റു പല കാര്യങ്ങളും ചെയ്യാനുണ്ടെന്നു കരുതാൻ ഞാൻ നിങ്ങളോടപേക്ഷിക്കുന്നു!' സിസ്റ്റർ ഫെസ്യൂ മറുപടി പറഞ്ഞു: 'ധന്യാത്മാവേ, ഈ സംസാരത്തിൽ മതനിന്ദയുടെ സ്വരമുണ്ട്. ഞാൻ കുമ്പസാരിയ്ക്കുമ്പോൾ, നിങ്ങളൊരു പക്ഷേ ദൈവത്തിൽ വിശ്വസിക്കുന്നില്ലെന്നവർ കരുതും'. വൈദ്യൻ പറഞ്ഞു: 'പ്രിയപ്പെട്ട സിസ്റ്റർ, സൂര്യനിൽനിന്നു പ്രകാശം പ്രസരിക്കുന്നതുപോലെ, സകലതിനേയും നിയന്ത്രിക്കുന്ന സനാതനനിയമത്തിന്റെ നിയന്താവായ ഒരു ദൈവത്തിലാണു ഞാൻ വിശ്വസിക്കുന്നത്; പക്ഷേ, ഏതെങ്കിലുമൊരു ദൈവം നിങ്ങളുടെ കിളിയ്ക്കുവേണ്ടി ലോകത്തിന്റെ സമ്പദ്‌വ്യവസ്ഥയിൽ മാറ്റം വരുത്തുമെന്നു ഞാൻ കരുതുന്നില്ല. ആകസ്മികതയെന്ന വിശുദ്ധനായ ദൈവമാണു സകലതും തീരുമാനിക്കുന്നത്!'.

പ്രകൃതിനിയമങ്ങളെ മാറ്റിമറിക്കാനുള്ള അപേക്ഷകളല്ല, അവയെ മാറ്റാൻ കഴിയാത്ത ദൈവേച്ഛകളായി അംഗീകരിയ്ക്കാൻ കഴിയുന്നതാ

കണം, പ്രാർത്ഥന.

അതുപോലെ, ഇച്ഛാസ്വാതന്ത്ര്യവും അദ്ദേഹം നിരാകരിക്കുന്നുണ്ട്. ആത്മാവിനെ സംബന്ധിച്ച് ഒരജ്ഞേയവാദിയാണദ്ദേഹം: 'ആയിര ക്കണക്കായ ആദ്ധ്യാത്മികഗ്രന്ഥങ്ങളൊന്നും ആത്മാവെന്താണെന്നു പഠിപ്പിയ്ക്കുന്നില്ല'. അമരത്വത്തോടു താൽപ്പര്യമുണ്ടെങ്കിലും വയോവൃദ്ധ ർക്കതു തീരെ പ്രായോഗികമല്ലെന്ന് അദ്ദേഹം മനസ്സിലാക്കി.

'ഒരു ചെറുവണ്ടിനുപോലും മരണമില്ലാത്ത ആത്മാവുണ്ടെന്നു നമു ക്കു കരുതാനാവില്ല; പിന്നെയെങ്ങനെ ഒരാനയ്ക്കോ, കുരങ്ങനോ, എ ന്റെ ഭൃത്യനോ ആത്മാവുണ്ടെന്നു സങ്കൽപ്പിക്കാൻ കഴിയും?. ഒരു ശി ശു, ആത്മാവു സ്വീകരിയ്ക്കുന്ന നിമിഷം, ഗർഭപാത്രത്തിൽവെച്ചുതന്നെ മരിയ്ക്കുന്നു. പിന്നീടതിനു വീണ്ടുമൊരു ബീജമായോ ബാലനായോ യു വാവായോ ജനിക്കാൻ കഴിയുമോ? അഥവാ വീണ്ടും ജനിക്കണമെ ങ്കിൽ മുമ്പുണ്ടായിരുന്ന അതേ വ്യക്തിത്വത്തിന്റെ ഓർമ്മ കൃത്യമായ ഉണർവോടെ പുതിയ വ്യക്തിത്വത്തിലും കാണണം; ഓർമ്മയാണു വ്യക്തിത്വത്തെ നിർവചിക്കുന്നത്. ഓർമ്മ നഷ്ടപ്പെട്ടാൽ പുതിയൊ രാളാകാൻ കഴിയുമോ? ആത്മീയവും അനശ്വരവുമായ നിയമത്തി ന്റെ അനുഗ്രഹം തങ്ങൾക്കു മാത്രമാണു ലഭിച്ചതെന്നു മനുഷ്യരെന്തു കൊണ്ടാണു സദാ വീമ്പിളക്കുന്നത്? ഒരുപക്ഷേ, അതവരുടെ ഒരുത രം പൊങ്ങച്ചമായിരിയ്ക്കാം. മയിലിനു സംസാരിയ്ക്കാൻ കഴിഞ്ഞിരു ന്നെങ്കിൽ, സ്വന്തം ആത്മാവ് ചിത്രവർണാങ്കിതമായ തൂവലിനക ത്താണു സുഖമായി വസിക്കുന്നതെന്ന് അഭിമാനത്തോടെ ഉറപ്പിച്ചു പറയുമായിരുന്നെന്നു ഞാൻ വിശ്വസിക്കുന്നു.'

ഈയൊരു തലത്തിൽ ഉറച്ചു നിന്നു ധാർമ്മികജീവിതം നയിയ്ക്കാ ൻ അമരത്വത്തിലുള്ള വിശ്വാസം അനുപേക്ഷണീയമാണെന്ന നില പാടും അദ്ദേഹം തള്ളിക്കളയുന്നു. 'ദൈവത്തിന്റെ സ്വന്തം ജനങ്ങളാ' യ ഹിബ്രൂജനതയ്ക്കുപോലും അങ്ങനെയൊരു വിശ്വാസമുണ്ടായിരുന്നി ല്ല. മാത്രമല്ല, ധാർമ്മികതയ്ക്കൊരു മാതൃകയായ സ്പിനോസയും അമ രത്വത്തിൽ വിശ്വസിച്ചിരുന്നില്ല. പക്ഷേ, പിന്നീടദ്ദേഹം ഈ കാഴ്ച

പ്പാടിൽ ചില മാറ്റങ്ങൾ വരുത്തി. രക്ഷയും ശിക്ഷയും വിധിക്കുന്ന അ മരത്വത്തിൽ വിശ്വസിക്കാതെ ദൈവവിശ്വാസംകൊണ്ടുമാത്രം ധാർ മ്മികജീവിതം സാദ്ധ്യമല്ലെന്ന് അദ്ദേഹത്തിനു ബോദ്ധ്യം വന്നു. ഒരു പക്ഷേ, 'ശിക്ഷിക്കുകയും രക്ഷിക്കുകയും ചെയ്യുന്ന ഒരു ദൈവം സാ ധാരണജനങ്ങൾക്ക് ആവശ്യമായിരിക്കാം!'. നിരീശ്വരവാദികളുടെ ഒ രു സമൂഹത്തിനു നിലനിൽക്കാനാവുമോ എന്ന ചോദ്യത്തിന് 'തീർ ച്ചയായും, അവർ തത്വചിന്തകരാണെങ്കിൽ!', എന്നായിരുന്നു വോൾട്ട യറുടെ ഉത്തരം. പക്ഷേ, മനുഷ്യർ വളരെ വിരളമായേ തത്വചിന്തക രാകാറുള്ളൂ, എവിടേയും എപ്പോഴും കാണുന്ന ചേരികൾ നന്നായി പ രിപാലിയ്ക്കപ്പെടണമെങ്കിൽ നമുക്കൊരു മതം കൂടിയേ തീരൂ! 'എ,ബി, സി'യെന്ന പ്രഹസനത്തിൽ 'എ' പറയുന്നു: 'എന്റെ വക്കീലും, എന്റെ തയ്യൽക്കാരനും, എന്റെ ഭാര്യയും ദൈവത്തിൽ വിശ്വസിക്കണമെന്നു ഞാനാഗ്രഹിക്കുന്നു. അതുകൊണ്ട്, എനിക്കു സംഭവിക്കാൻ സാദ്ധ്യ തയുള്ള കവർച്ചയിലും ചതിയിലും ചെറിയൊരിളവ് എനിക്കു പ്രതീ ക്ഷിക്കാമല്ലോ! ദൈവമില്ലെങ്കിൽ അദ്ദേഹത്തെ സൃഷ്ടിക്കേണ്ട ആ വശ്യംപോലും ചിലപ്പോഴുണ്ടാകാറുണ്ട്. സത്യത്തേക്കാൾ സന്തോഷ ത്തിനും ജീവിതത്തിനും വിലകൽപ്പിക്കാനാണു ഞാൻ താൽപ്പര്യ പ്പെടുന്നത്!' ഇതേ സിദ്ധാന്തപ്രകാരമാണു പിന്നീട് ഇമ്മാനുവൽ കാ ന്റ് ബോധോദയത്തെ കണ്ടത്. നിരീശ്വരവാദികളെ സൗമ്യമായി നേരിടുന്ന നിഘണ്ടുവിലെ 'ദൈവ'മെന്ന ലേഖനത്തിൽ അദ്ദേഹം ഹോൾബാക്കിനെ അഭിസംബോധന ചെയ്തു പറയുന്നു:

'ദൈവവിശ്വാസം ചിലരെ കുറ്റകൃത്യങ്ങളിൽനിന്നു പിന്തിരിപ്പിക്കു മെന്നു താങ്കൾ പറയുന്ന ഒരൊറ്റ കാരണംകൊണ്ടുതന്നെ ഞാൻ സം തൃപ്തനാണ്. ഈ വിശ്വാസത്തിന്റെ ബലത്തിൽ പത്തു കൊലപാതക ങ്ങളെങ്കിലും തടയാൻ കഴിഞ്ഞാൽ ലോകമതു സർവാത്മനാ സ്വീക രിക്കണമെന്നാണെന്റെ അഭിപ്രായം. മതം കണക്കറ്റ ദുരന്തങ്ങൾക്കു കാരണമായെന്നു താങ്കൾ പറയുന്നു; മതമെന്നല്ല, അസന്തുഷ്ടമായ ഈ ലോകത്തു നിലനിൽക്കുന്ന അന്ധവിശ്വാസങ്ങളെന്നാണു സത്യ ത്തിൽ പറയേണ്ടത്. പരിശുദ്ധമായ ദൈവാരാധനക്കു തടസ്സം നിൽ

ക്കുന്ന കിരാതശത്രുക്കളാണവ. അമ്മയുടെ വയറു പിളർക്കുന്ന ആ ഭീകരജീവികളെ ആട്ടിയോടിക്കാം! മതത്തെ കെട്ടിപ്പിടിച്ചു വീർപ്പുമുട്ടിക്കുന്ന ആ വിഷസർപ്പങ്ങളെ നേരിടുന്നവർ മനുഷ്യരാശിയുടെ അഭ്യുദയകാംക്ഷികളാണ്; മാതൃത്വത്തിനു പോറലേൽക്കാതെ വിഷം വമിക്കുന്ന ആ ശിരസ്സു നാം തച്ചു തകർക്കണം!'

മതവും അന്ധവിശ്വാസങ്ങളും തമ്മിലുള്ള ഈ വ്യത്യാസം അദ്ദേഹത്തെ സംബന്ധിച്ച് അടിസ്ഥാനപരമാണ്. ഗിരിപ്രഭാഷണത്തിന്റെ ദൈവചിന്ത ആഹ്ളാദത്തോടെ സ്വീകരിക്കുക മാത്രമല്ല, ദിവ്യാനുഭവവർണനകളെപ്പോലും അതിശയിക്കുന്ന ആദരസൂചകമായ പ്രയോഗങ്ങളിലൂടെ യേശുവിനെ വാഴ്ത്തുക കൂടി ചെയ്യുന്നുണ്ട്, അദ്ദേഹം. സ്വന്തം പേരിൽ നടന്ന പാപകൃത്യങ്ങളെച്ചൊല്ലി വിലപിക്കുന്ന ക്രിസ്തുവിനെ മറ്റു വിശുദ്ധർക്കിടയിൽനിന്നു പ്രത്യേകമായി അദ്ദേഹം ചിത്രീകരിക്കുന്നുണ്ട്; അവസാനം, സ്വന്തമായൊരു ദേവാലയംപോലും വോൾട്ടയർ പണികഴിപ്പിച്ചു; ദൈവത്തിനായി സമർപ്പിയ്ക്കപ്പെട്ട യൂറോപ്പിലെ ഒരേയൊരു ദേവാലയമാണതെന്നും അദ്ദേഹം അവകാശപ്പെട്ടു. ഉജ്ജ്വലമായൊരു പ്രാർത്ഥനയോടെ ദൈവത്തെ അഭിസംബോധന ചെയ്തു 'ദൈവവിശ്വാസി' എന്ന ലേഖനത്തിൽ സ്വന്തം വിശ്വാസങ്ങൾ അദ്ദേഹം പ്രഖ്യാപിക്കുന്നു:

'ശക്തിക്കും നന്മക്കും ഉറവിടമായി സകലസൃഷ്ടികൾക്കും കാരണമായ മഹാചൈതന്യത്തിന്റെ അസ്തിത്വത്തിൽ നിശ്ചയദാർഢ്യമുള്ള മനുഷ്യനാണു ദൈവവിശ്വാസി; സകല കുറ്റങ്ങൾക്കും നിഷ്പക്ഷമായി ശിക്ഷ വിധിയ്ക്കുന്ന അയാൾ സകല നന്മകൾക്കും നല്ല മനസ്സോടെ രക്ഷയും നൽകുന്നു; ഈയൊരു നിയമത്തിൽ അടിയുറച്ചു മറ്റുള്ളവരുമായി സാഹോദര്യം പങ്കിടുന്ന അയാളൊരിക്കലും പരസ്പരം മത്സരിക്കുന്ന മതവിഭാഗങ്ങളിൽ അംഗമാവില്ല. ആദ്ധ്യാത്മികചിന്തകൾക്കുമുമ്പേ നിലനിന്ന ലളിതമായ ദൈവാരാധനപോലെ അയാളുടെ മതം പ്രാചീനവും അത്യധികം പ്രചാരമുള്ളതുമായിരിക്കും; എല്ലാ ജനങ്ങൾക്കും പരസ്പരം മനസ്സിലാക്കാൻ കഴിയില്ലെങ്കിലും അവർ

ക്കെല്ലാം മനസ്സിലാകുന്ന ഭാഷയിലായിരിക്കും അയാൾ സംസാരിയ്ക്കു ന്നത്; പെകിൻമുതൽ കയീൻവരെ കൂടപ്പിറപ്പുകളുള്ള അയാൾ വിശു ദ്ധരെ സഹജീവികളായി കാണും; ചിന്തകരുടെ ദുർഗ്രഹമായ അഭി പ്രായങ്ങളിലോ അധരവ്യായാമങ്ങളിലോ കെട്ടുകാഴ്ചകളിലോ അ ല്ല, സാർവത്രികനീതിയിലും ആരാധനയിലുമാണു മതത്തിന്റെ സാ രാംശമെന്ന് അയാൾക്കു നല്ല ബോദ്ധ്യമുണ്ട്. നന്മ ചെയ്യുന്നത് ആരാ ധനയും, ദൈവസമർപ്പണം വിശ്വാസവുമാണ് അയാൾക്ക്. മുസ്ലിം പ ണ്ഡിതൻ അയാളോടു വിളിച്ചുപറയുന്നു: 'മെക്കയിലേയ്ക്കു തീർത്ഥയാ ത്ര പോയില്ലെങ്കിൽ നീ നശിയ്ക്കും!' ക്രൈസ്തവപുരോഹിതൻ പറയുന്നു: 'നോത്രേദാമിലെ ആരാധനയിൽ പങ്കെടുത്തില്ലെങ്കിൽ നീ ശപിയ്ക്ക പ്പെടും!'. നോത്രേദാമിനേയും മെക്കയേയും നോക്കി ചിരിയ്ക്കുന്ന അയാ ൾ പക്ഷേ, നിന്ദിതരെ സഹായിച്ച് പീഡിതരെ പ്രതിരോധിയ്ക്കും!.'

**5.9. വോൾട്ടയറും റൂസോയും**

പൗരോഹിത്യത്തിന്റെ നിഷ്ഠുരവാഴ്ചയ്ക്കെതിരെ നടക്കുന്ന സമര ത്തിൽ പൂർണമായും മുഴുകിയിരുന്നതുകൊണ്ട്, ജീവിതത്തിന്റെ അവ സാനദശകങ്ങളിൽ രാഷ്ട്രീയമായ പീഡനങ്ങൾക്കും അഴിമതിയ്ക്കുമെ തിരായി ശബ്ദമുയർത്താൻ വോൾട്ടയർക്കു കഴിഞ്ഞില്ല. 'രാഷ്ട്രീയം എന്റെ വഴിയല്ല; മനുഷ്യരുടെ അജ്ഞത കുറക്കാനും മാന്യത വർദ്ധി പ്പിക്കാനുംവേണ്ടി എന്റെ പരമാവധി കഴിവുകൾ വിനിയോഗിയ്ക്കുന്ന തിൽത്തന്നെ ഞാൻ സംതൃപ്തനാണ്'. രാഷ്ട്രീയതത്വചിന്തയുടെ സ ങ്കീർണതകൾ കൂടുതൽ വ്യക്തമാകുന്തോറും സ്വന്തം തീരുമാനങ്ങളി ൽ മാറ്റം വരുത്താൻ പലപ്പോഴും അദ്ദേഹം തയാറായി. 'രഹസ്യകേ ന്ദ്രങ്ങളിലിരുന്നു രാഷ്ട്രഭരണം നിയന്ത്രിക്കുന്ന ഇത്തരക്കാരെക്കൊ ണ്ടു ഞാൻ മടുത്തു! ഒരു പേജിനു രണ്ടു സെന്റെന്ന കണക്കിനാണിവ ർ ഭരണം നടത്തുന്നത്! സ്വന്തം ഭാര്യയെ വരുതിക്കു നിർത്താൻ കഴി യാത്തവർ ലോകവ്യവസ്ഥ നില നിർത്തുന്നതിൽ അഭിമാനിക്കുന്നു!'. ഇക്കാര്യങ്ങളിലൊരു തീർപ്പു കൽപ്പിക്കാൻ ലളിതമായ സൂത്രവാക്യ ങ്ങളൊന്നും പോര! ഒരുവശത്തു ജനങ്ങളെ വിഡ്ഢികളും ചതിയരുമാ

യി ചിത്രീകരിച്ച, മറുവശത്തു നാമെല്ലാം നിൽക്കുന്ന വിഭാഗീയത ഇതിനു പരിഹാരമല്ല. വോവനാർഗസിന് അദ്ദേഹമെഴുതി: 'രാഷ്ട്രീയകക്ഷിയുടെ പേരല്ല സത്യം! സമൂഹത്തിൽ ചില മുൻഗണനകളുടെ ആവശ്യമുണ്ട്, താങ്കളുടെ ഉത്തരവാദിത്തമാണത്; പക്ഷേ അതിനായി ആരേയും ഒഴിവാക്കരുത്".

വിശക്കുന്നവരെപ്പോഴും മാറ്റത്തിനുവേണ്ടി ദാഹിക്കുമെന്ന മോശമല്ലാത്ത കാരണംകൊണ്ടു യാഥാസ്ഥിതികതയോടായിരുന്നു പൊതുവേ ധനികനായിരുന്ന അദ്ദേഹത്തിന്റെ ചായ്‌വ്. സ്വത്തിന്റെ സാർവത്രികമായ വിതരണമാണതിനു പരിഹാരമായി അദ്ദേഹം കണ്ടെത്തുന്ന ഒറ്റമൂലി: സ്വത്തവകാശം വ്യക്തികൾക്കു സ്വാഭിമാനത്തിന്റെ പുതിയൊരു മുഖച്ഛായ നൽകും. 'സ്വത്തുണ്ടെന്ന വിചാരം അവരുടെ ശക്തി ഇരട്ടിപ്പിയ്ക്കും. ഒരെസ്റ്റേറ്റിന്റെ ഉടമ മറ്റാരേക്കാളും തന്റെ സ്വത്തു വർദ്ധിപ്പിയ്ക്കാൻ ശ്രമിയ്ക്കുന്നതിൽ ജാഗരൂകനായിരിയ്ക്കും'.

ഭരണകൂടത്തിന്റെ വിവിധരൂപങ്ങളെക്കുറിച്ചു ചർച്ചചെയ്ത് ആവേശം കൊള്ളാൻ അദ്ദേഹത്തിനു നേരമില്ല. ഒരു പരമാധികാരരാഷ്ട്രത്തോടാണു താൽപ്പര്യമെങ്കിലും അതിന്റെ ന്യൂനതകളെക്കുറിച്ച് അദ്ദേഹത്തിനു നല്ല ബോദ്ധ്യമുണ്ട്; ആഭ്യന്തരകലാപങ്ങൾ ഒഴിവാക്കാമെങ്കിലും ദേശീയൈക്യം തകർക്കുന്ന ഉപജാപകസംഘങ്ങൾക്കതു വഴിയൊരുക്കും; സമ്പത്തില്ലാതെ ഭൂമിശാസ്ത്രപരമായി സുരക്ഷിതത്വമുള്ള ചെറിയ രാഷ്ട്രങ്ങൾക്കാണതു യോജിച്ചത്; 'ആത്മനിയന്ത്രണമുള്ള മനുഷ്യർ പൊതുവേ വിരളമായിരിക്കും'. കുടുംബയോഗങ്ങളിൽനിന്നു രൂപം കൊള്ളുന്ന റിപ്പബ്ളിക്കുകൾക്കു ക്ഷണികമായ നിലനിൽപ്പാണുള്ളത്; അമേരിക്കയിലെ ആദിവാസികൾ ഗോത്രപരമായ റിപ്പബ്ളിക്കുകളിലാണു കഴിഞ്ഞത്; ആഫ്രിക്കയിൽ ജനാധിപത്യരാഷ്ട്രങ്ങളാണു കൂടുതൽ; പക്ഷേ, സാമ്പത്തികമായ വിഭാഗീയത സമത്വാധിഷ്ഠിതമായ ഭരണകൂടങ്ങളുടെ അന്ത്യം കുറിക്കും. അതേസമയം, വികസനത്തിന്റെ ഒഴിച്ചു കൂടാനാവാത്ത പ്രധാനപ്പെട്ട ഉപാധിയാണു വിഭാഗീയത. അദ്ദേഹം ചോദിക്കുന്നു: 'രാജവാഴ്ചയോ ജനാ

ധിപത്യമോ, ഏതാണ മെച്ചം?' മറുപടിയും അദ്ദേഹം നൽകുന്നുണ്ട്: 'നാലായിരം വർഷത്തോളമായി ഇതേ ചോദ്യം നാം തിരിച്ചും മറിച്ചും ചോദിക്കുന്നു. ധനികരോടു ചോദിക്കു, അവർക്കെല്ലാം പ്രഭുത്വവാഴ്ചയാണ വേണ്ടത്. ജനാധിപത്യമാണ സാധാരണജനങ്ങൾക്കിഷ്ടം; രാജാക്കന്മാർ മാത്രം രാജഭരണത്തിനുവേണ്ടി വാദിക്കുന്നു. എങ്കിൽപ്പിന്നെ എന്തുകൊണ്ടാണ ഭൂമിയുടെ മിക്കഭാഗവും രാജഭരണത്തിനു വിധേയമായിരിക്കുന്നത്? പൂച്ചയുടെ കഴുത്തിൽ മണി കെട്ടാനാലോചിച്ച എലികളോടു ചോദിക്കു, ഒരുപക്ഷേ ഉത്തരം ലഭിക്കും!'. പക്ഷേ, രാജവാഴ്ചയാണ മികച്ച ഭരണമെന്നു വാദിച്ച ഒരു ലേഖകനോട് അദ്ദേഹം പറഞ്ഞു: 'രാജാവ് മാർക്കസ് അറീലിയസാണെങ്കിൽ മാത്രം! മറിച്ച്, സാധാരണമനുഷ്യരെ സംബന്ധിച്ച്, വാപിളർന്നു വിഴുങ്ങാൻ വരുന്നതൊരു സിംഹവും അതല്ല നൂറെലികളുമാകുന്നതിൽ എന്തു വ്യത്യാസമാണുള്ളത്?'.

വിവിധരാജ്യങ്ങളിൽ ധാരാളം സഞ്ചരിച്ചതുകൊണ്ടായിരിക്കാം അദ്ദേഹം ദേശീയതയോടു നിസ്സംഗമായ മനോഭാവമാണ പുലർത്തുന്നത്. സാധാരണമായ അർത്ഥത്തിൽ അദ്ദേഹത്തിനു ദേശാഭിമാനം തീരെയില്ല. തന്റേതൊഴിച്ചു മറ്റെല്ലാ രാഷ്ട്രങ്ങളോടും വിദ്വേഷം കാണിക്കുന്ന മനോഭാവമാണ ദേശാഭിമാനംകൊണ്ടു പൊതുവേ അർത്ഥമാക്കുന്നത്. അയൽരാജ്യങ്ങൾക്കു കോട്ടം വരാത്ത വിധത്തിൽ തന്റെ രാജ്യം അഭിവൃദ്ധി നേടണമെന്നു ചിന്തിക്കുന്ന മനുഷ്യൻ വിവേകിയായ ദേശാഭിമാനിയും അതേസമയം നല്ലൊരു ലോകപൗരനുമായിരിക്കും. ഇംഗ്ളണ്ടും പ്രഷ്യയുമായി ഫ്രാൻസ് യുദ്ധം ചെയ്ത കാലത്തു 'നല്ല യൂറോപ്യ'നായി അദ്ദേഹം ഇംഗ്ളണ്ടിലെ സാഹിത്യത്തേയും പ്രഷ്യയിലെ ചക്രവർത്തിയേയും പുകഴ്ത്തിപ്പറഞ്ഞിരുന്നു.

യുദ്ധത്തെ കഠിനമായി വെറുത്ത വോൾട്ടയർ രാജ്യങ്ങൾ പരസ്പരം ആക്രമിക്കുമ്പോൾ ഒന്നിനോടു പ്രത്യേകമായൊരു ചായ്‌വു കാണിക്കുന്നതിൽ യാതൊരർത്ഥവുമില്ലെന്നു പറയുന്നു. 'കുറ്റകൃത്യങ്ങളിൽ ഏറ്റവും ഹീനമായതാണ യുദ്ധം. എങ്കിലും സ്വന്തം കുറ്റങ്ങൾക്കു ന്യായത്തിന്റെ മേലങ്കിയണിയിക്കാത്ത ഒരക്രമിയും ഉണ്ടായിട്ടില്ല'. 'മനുഷ്യ

നെ കൊല്ലുന്നതു കുറ്റകരമായതുകൊണ്ട്, കാഹളം മുഴക്കുന്ന കൂട്ടക്കുരുതിയല്ലെങ്കിൽ ഏതു കൊലയാളിയും എവിടേയും ശിക്ഷിയ്ക്കപ്പെട്ടും'. തത്വചിന്താനിഘണ്ടുവിൽ 'മനുഷ്യ'നെന്ന ലേഖനത്തിൽ 'മനുഷ്യനെക്കുറിച്ചൊരു പുനരാലോചന'യും നടത്തുന്നുണ്ട്, അദ്ദേഹം.

'അമ്മയുടെ ഗർഭപാത്രത്തിൽ സസ്യാവസ്ഥയിലെന്നപോലെ കിടന്ന ശിശു പുറത്തുവന്നു വിവേചനാശക്തിയില്ലാത്ത മൃഗീയാവസ്ഥയിൽ ബാല്യകാലം ചിലവഴിച്ചതിനുശേഷം, യുക്തിപരമായ വിവേകബുദ്ധി കൈവരുന്നതിനു മിക്കവാറും ഇരുപതു വർഷങ്ങൾവേണ്ടി വരും. അതേ ശരീരത്തിന്റെ ശിൽപ്പഘടന ചെറുതായൊന്നു മനസ്സിലാക്കാൻ മനുഷ്യരാശിയ്ക്കൊരു മൂപ്പതു നൂറ്റാണ്ടുകളെങ്കിലും വേണ്ടിവരും. ആത്മാവിനെക്കുറിച്ച് അറിയണമെങ്കിൽ അനന്തകാലം വേണം. അയാളെ കൊല്ലാൻ പക്ഷേ വെറുമൊരു നിമിഷം മതി'!

അതുകൊണ്ടു വിപ്ളവമൊരു പരിഹാരമായി അദ്ദേഹം കരുതുന്നുണ്ടോ? ഇല്ല. പ്രധാനമായി അദ്ദേഹത്തിനു ജനങ്ങളെത്തന്നെ വിശ്വാസമില്ല: 'ജനങ്ങൾ യുക്തിപരമായി ചിന്തിക്കാൻ തുടങ്ങിയാൽ സകലതും നഷ്ടപ്പെട്ടു!'. മാറ്റങ്ങൾ സത്യത്തെ അയഥാർത്ഥമാക്കുന്നതുവരെ അവർ സത്യാന്വേഷണത്തിൽ വ്യാപൃതരായിരിയ്ക്കും. ഒന്നിനൊന്നു പകരംവെയ്ക്കുന്ന കടംകഥകളല്ലാതെ അവരുടെ ധിഷണയിൽ യാതൊന്നും അവശേഷിക്കുന്നില്ല. 'ജനങ്ങൾ സ്വയം വായിലേയ്ക്കെടുത്തു വെക്കുന്ന ഉരുളപോലെ ആവർത്തിയ്ക്കുന്ന തെറ്റുകൾമൂലം രാഷ്ട്രീയം സ്വാർത്ഥതാൽപ്പര്യങ്ങളുടെ കൂത്തരങ്ങായി മാറുന്നു. കുറേക്കഴിഞ്ഞു മറ്റൊരന്ധവിശ്വാസം ആ സ്ഥാനം കൈയടക്കുമ്പോഴും ആദ്യം നടന്നതുപോലെ ജനങ്ങൾ ചൂഷണത്തിനു വിധേയമാകും'. സമൂഹത്തിന്റെ ആന്തരികഘടനയിൽ പതിഞ്ഞുകിടക്കുന്ന അസമത്വം, മനുഷ്യൻ മനുഷ്യനായിരിയ്ക്കുകയും ജീവിതമൊരു മത്സരമായിരിയ്ക്കുകയും ചെയ്യുന്നിടത്തോളംകാലം അവസാനിപ്പിക്കാവുന്നതല്ല. 'മനുഷ്യരെല്ലാം തുല്യരാണെന്നു പറയുന്നവർ, തരംതിരിവില്ലാത്ത സ്വാതന്ത്ര്യവും സ്വകാര്യസ്വത്തവകാശവും നിയമപരിരക്ഷണവുമാണുദ്ദേശിയ്ക്കുന്നതെങ്കി

ൽ, ഒരു മഹാസത്യത്തെയാണ വിളംബരം ചെയ്യുന്നത്. പക്ഷേ, ഈ ലോകത്ത് ഏറ്റവും സ്വാഭാവികവും അതേസമയം ഒരിയ്ക്കലും സംഭവിയ്ക്കാൻ സാദ്ധ്യതയുമില്ലാത്ത ഒന്നാണ സമത്വസങ്കൽപ്പം: അവകാശങ്ങളെ സംബന്ധിച്ച സ്വാഭാവികവും സമ്പത്തും അധികാരവും പങ്കുവെയ്ക്കാൻ ശ്രമിയ്ക്കുമ്പോൾ അസ്വാഭാവികവുമാണത്. എല്ലാ പൗരന്മാരും ഒരുപോലെ ശക്തിയുള്ളവരല്ല, പക്ഷേ, അവർക്കൊരുപോലെ സ്വതന്ത്രരാകാൻ കഴിയും. ഇവിടെയാണ്, ഇംഗ്ളീഷുകാർ വിജയിയ്ക്കുന്നത്; നിയമങ്ങൾക്കല്ലാതെ മറ്റൊന്നിനും വിധേയമാകാതിരിക്കുന്നതാണ സ്വാതന്ത്ര്യം!'. ഇതായിരുന്നു, സമാധാനപരമായൊരു വിപ്ളവത്തിനുവേണ്ടി വാദിച്ചിരുന്ന ടർഗോട്ട്, കോൺഡോഴ്സെറ്റ്, മിരാബ്യൂ തുടങ്ങി വോൾട്ടയറുടെ അനുയായികളായ പല പുരോഗമനവാദികളുടേയും ചിന്താഗതി. സ്വാതന്ത്ര്യത്തേക്കാൾ, അഥവാ സ്വാതന്ത്ര്യം ബലികഴിച്ച്, സമത്വത്തിനു മുൻഗണന നൽകിയ പീഡിതരായ സാധാരണജനങ്ങൾക്കതു തീരെ തൃപ്തികരമായിരുന്നില്ല. സാധാരണക്കാരന്റെ പ്രതിനിധിയെന്നനിലയിൽ, എവിടെ തിരിഞ്ഞാലും വർഗവ്യത്യാസങ്ങളുടെ ചൂടു നേരിട്ടനുഭവിച്ച റൂസോ നല്ലൊരു 'നിരപ്പാക്കലാ'യിരുന്നു സത്യത്തിൽ ആവശ്യപ്പെട്ടത്. ഒടുവിൽ, വിപ്ളവം അദ്ദേഹത്തിന്റെ സുഹൃത്തുക്കളായ മാരറ്റ്, റോബെസ്പിയർ തുടങ്ങിയവരുടെ കൈകളിലേക്കു വന്നുവീണപ്പോൾ സമത്വം വിജയിക്കുകയും സ്വാതന്ത്ര്യം ശിരഃഛേദം ചെയ്യപ്പെടുകയുമാണുണ്ടായത്.

സ്വന്തം ഭാവനകളിൽനിന്നു നിത്യഹരിതമായ ലോകം സൃഷ്ടിയ്ക്കുന്ന ഭരണഘടനാവിദഗ്ധരുടെ സങ്കൽപ്പരാഷ്ട്രങ്ങളെക്കുറിച്ചും വോൾട്ടയർ സന്ദേഹം പുലർത്തി. തർക്കത്തിലെ നീതിവാക്യമല്ല, കാലത്തിന്റെ പുരോഗതിയാണ സമൂഹം; ഭൂതകാലത്തെ വാതിലടച്ചു പുറത്താക്കിയാൽ ജനലിലൂടെ തിരിച്ചു വരികതന്നെ ചെയ്യും. നാം ജീവിക്കുന്ന യഥാർത്ഥലോകത്തെ കഷ്ടപ്പാടുകളും അനീതികളും ലഘൂകരിക്കാൻ എന്തൊക്കെ മാറ്റങ്ങളാണ വേണ്ടതെന്നു കൃത്യമായി ചൂണ്ടിക്കാണിക്കുകയാണ വേണ്ടത്. ലൂയി പതിന്നാലാമന്റെ സ്ഥാനാരോഹണം കഴിഞ്ഞു വരാനിരിക്കുന്ന പരിഷ്ക്കരണനടപടികളെക്കുറിച്ച

ള്ള പ്രതീക്ഷയിൽ, യുക്തിയുടെ മകളായ സത്യം സന്തോഷിച്ചപ്പോൾ അമ്മ പറഞ്ഞു: 'എന്റെ മകളേ, ഞാനും അതൊക്കെത്തന്നെ, ഒരു പക്ഷേ അതിലും കൂടുതലാണാഗ്രഹിക്കുന്നത്. പക്ഷേ, അതിനൊക്കെ വേണ്ടത്ര സമയവും ആലോചനകളും കൂടിയേ തീരൂ. പല നിരാശകൾക്കിടയിൽ ചിലതെങ്കിലും മോഹിച്ചതുപോലെ സംഭവിക്കുന്നതിൽ എനിക്കു സന്തോഷമുണ്ട്!'. അതുപോലെ, ടർഗോട്ട് അധികാരത്തിലേറിയപ്പോൾ സാധാരണക്കാർക്കു നികുതിയിളവ്, വരുമാനപരിധിയുടെ നിയന്ത്രണം, കോടതികൾ, തുടങ്ങി അദ്ദേഹം നിരന്തരം ആവശ്യപ്പെട്ട പരിഷ്ക്കാരങ്ങളെല്ലാം നടപ്പിലാകുമെന്ന വിചാരത്തോടെ ആഹ്ളാദമടക്കാനാവാതെ വോൾട്ടയറെഴുതി: 'സുവർണയുഗത്തിലാണു നാമിപ്പോൾ എത്തിനിൽക്കുന്നത്!'. എന്നിട്ടും അവസാനം, സുപ്രസിദ്ധമായ ഒരു കത്ത് അദ്ദേഹത്തിനെഴുതേണ്ടി വന്നില്ലേ?

'ഞാനിപ്പോൾ കാണുന്നതു മുഴുവൻ എനിക്കൊരുപക്ഷേ നേരിട്ടു കാണാൻ ഭാഗ്യമില്ലാതെ എന്നെങ്കിലുമൊരു ദിവസം അനിവാര്യമായും സംഭവിക്കുന്ന വിപ്ളവത്തിന്റെ ബീജങ്ങൾ പ്രസരിപ്പിക്കുന്നതായി തോന്നുന്നു. ഫ്രഞ്ചുകാർ എവിടേയും എപ്പോഴും വൈകി വരുന്നവരാണെങ്കിലും അവരൊരിടത്തും ഒരിക്കലും വരാതിരിക്കാറില്ല. അയൽക്കാരിൽനിന്ന് അയൽക്കാരിലേയ്ക്കു നീണ്ടു പോകുന്ന പ്രകാശം ആദ്യത്തെ പ്രാവശ്യം 'ഉജ്ജ്വലമായ പൊട്ടിത്തെറി'യായാണു പ്രത്യക്ഷപ്പെടുക; അതിനെത്തുടർന്നു മുമ്പെങ്ങും കാണാത്ത കലാപവും! ചെറുപ്പക്കാർ ഭാഗ്യവാന്മാരാണ്; അവർക്കിതുപോലെ നല്ല കാര്യങ്ങൾ പലതും ഇനി കാണാൻ കഴിയും'.

എന്നിട്ടും തനിക്കെന്താണു സംഭവിക്കുന്നതെന്നു തീർത്തും അദ്ദേഹത്തിനു മനസ്സിലായില്ല. ജനീവമുതൽ പാരീസുവരെയുള്ള ജനങ്ങളെ വൈകാരികപ്രണയവും വിപ്ളവലഘുലേഖകളുംകൊണ്ടു രോമാഞ്ചം കൊള്ളിച്ച അരക്കിറുക്കനായ ജീൻ ജാക്ക്വെസ് റൂസോയുടെ ചിന്തകളാണ് 'ഉജ്ജ്വലമായ പൊട്ടിത്തെറി'യെത്തുടർന്നു ഫ്രാൻസൊന്നടങ്കം ആവേശത്തോടെ സ്വീകരിക്കാൻ പോകുന്നതെന്ന് ഒരു നി

മിഷംപോലും അദ്ദേഹം പ്രതീക്ഷിച്ചില്ല. ഫ്രഞ്ചുജനതയുടെ സങ്കീർ ണമായ ആത്മാവ്, വ്യത്യസ്തവും നൈസർഗികവുമായ രണ്ടു വ്യക്തി ത്വങ്ങളിലേക്കു കൃത്യമായും പങ്കുവെയ്ക്കപ്പെട്ടു. 'ലഘുവായ ചലനം, നർ മ്മബോധം, ഊഷ്മളത, പ്രസന്നത, യുക്തിപൂർവമായ ചിന്ത, ധിക്കാ രം കലർന്ന ബുദ്ധി, നക്ഷത്രനൃത്തം', തുടങ്ങി നീഷേ വിവരിച്ചതു മുഴു വൻ തീർച്ചയായും വോൾട്ടയറെക്കുറിച്ചായിരിക്കണം. അദ്ദേഹത്തി ന്റെ തൊട്ടടുത്തു റൂസോവിനെ നിർത്തിനോക്കു: ഭ്രമാത്മകമായ ഭാവ ന, ഉദാത്തവും വന്ധ്യവുമായ കാഴ്ചപ്പാടുകൾ, പാസ്കലിനെപ്പോലെ ബുദ്ധികൊണ്ട് ഒരിക്കലും അളക്കാൻ കഴിയാത്ത ചിലതരം യുക്തിക ൾ ഹൃദയത്തിനുണ്ടെന്നു പ്രഖ്യാപിക്കുന്ന ഒരാദർശപുരുഷൻ!

ബുദ്ധിയും വാസനയും തമ്മിലുള്ള ആ പഴയ വൈരുദ്ധ്യം ഈ ര ണ്ടുപേരിൽ നാം വീണ്ടും കണ്ടുമുട്ടുന്നു. വോൾട്ടയർ എപ്പോഴും യുക്തി യിൽ വിശ്വസിച്ചു: 'എഴുത്തും സംസാരവും ഉപയോഗിച്ചു നന്മയിലേ യ്ക്കും ബോധോദയത്തിലേയ്ക്കും മനുഷ്യരെ നയിക്കാൻ നമുക്കു കഴിയും'. റൂസോവിനു യുക്തിയിൽ വിശ്വാസമില്ല; സത്വരനടപടികളിൽ വി ശ്വാസമർപ്പിച്ച അദ്ദേഹത്തെ വിപ്ളവത്തിന്റെ അപകടസാദ്ധ്യതക ൾ തീരെ ഭയപ്പെടുത്തിയില്ല; പ്രാചീനമായ ആചാരക്രമങ്ങൾ വേരറ്റു പോകുകയും ഇടയ്ക്കിടെയുള്ള കലാപങ്ങൾമൂലം ചിതറിത്തെറിക്കുക യും ചെയ്ത സാമൂഹ്യമൂല്യങ്ങൾ കൂട്ടി യോജിപ്പിയ്ക്കാൻ അദ്ദേഹം സാ ഹോദര്യത്തിന്റെ വൈകാരികതയെയാണു കൂട്ടുപിടിച്ചത്. സാഹോ ദര്യവും സമത്വവും നിറഞ്ഞ അന്തരീക്ഷം സംജാതമാകണമെങ്കിൽ നിയമങ്ങളുടെ നിഷ്ഠുരത നീക്കിയേ തീരൂ. ശാസ്ത്രത്തിനും വിദ്യാഭ്യാ സത്തിനും സംസ്കാരത്തിനുമെതിരെ വാദമുഖങ്ങൾ നിരത്തി മൃഗങ്ങ ളിലും ആദിവാസികളിലും കാണുന്ന പ്രാകൃതാവസ്ഥയിലേക്കു തിരി ച്ചുപോകാൻ ആഹ്വാനം ചെയ്യുന്ന 'അസമത്വത്തിന്റെ ഉൽപ്പത്തി' യെന്ന (Discourse on the Origin of Inequality) പുസ്തകം വോൾട്ടയ ർക്ക് അയച്ചു കൊടുത്തപ്പോൾ റൂസോയ്ക്കു ലഭിച്ച മറുപടി ഇതായിരു ന്നു: 'സർ, മനുഷ്യവംശത്തെ നിന്ദിക്കുന്ന താങ്കളുടെ പുതിയ പുസ്തകം എനിക്കു കിട്ടി, ഞാനതിനു നന്ദി പറയുന്നു; മനുഷ്യരെ വന്യമൃഗങ്ങ

ളാക്കുന്ന താങ്കളുടെ നർമ്മബോധം മറ്റൊരാളിലും ഞാൻ കണ്ടിട്ടില്ല. പുസ്തകം വായിക്കുന്നതിനു നാലുകാലും ഉപയോഗിച്ചിരുന്ന ആ പഴയ കാലത്തേക്കു നാം മടങ്ങേണ്ടിയിരിക്കുന്നു. പക്ഷേ, ഞാൻ ആ പതിവുപേക്ഷിച്ചിട്ട് ഇപ്പോൾ ഏതാണ്ട് അറുപതുവർഷങ്ങൾ കഴിഞ്ഞു. നിർഭാഗ്യവശാൽ എന്നെ സംബന്ധിച്ചിടത്തോളം ആ പതിവു പുനരാരംഭിക്കുന്നതു തീർത്തും അസാദ്ധ്യമാണെന്നുതന്നെ പറയട്ടെ'. കിരാതസംസ്കാരത്തോടുള്ള റൂസോയുടെ അഭിനിവേശം 'സാമൂഹ്യപരമായ ഉടമ്പടി'യിൽ (Social Contract) സന്ധിയില്ലാതെ തുടരുന്നതുകണ്ട് അസ്വസ്ഥനായ അദ്ദേഹമെഴുതി: 'കുരങ്ങനും മനുഷ്യനുമായുള്ള സാദൃശ്യമാണു ജീൻ ജാക്വെസും തത്വചിന്തയുമായുള്ളതെന്ന് ഇന്നിപ്പോൾ എല്ലാവർക്കും ബോദ്ധ്യപ്പെട്ടിരിക്കുമല്ലോ!'. 'ഡയോജിനിസിന്റെ ഭ്രാന്തു പിടിച്ച നായയെപ്പൊലെ'യാണദ്ദേഹം! എന്നിട്ടും, പുസ്തകം ചുട്ടുചാമ്പലാക്കാൻ ഉത്തരവിട്ട സ്വിസ്സ് അധികാരികൾക്കുനേരെ സഹജമായ അവകാശബോധം ഉയർത്തിപ്പിടിച്ച് അദ്ദേഹം തിരിഞ്ഞു: 'താങ്കൾ പറയുന്ന ഒരു വാക്കിനോടുപോലും എനിക്കു യോജിപ്പില്ല, പക്ഷേ അതു പറയാനുള്ള താങ്കളുടെ അവകാശത്തെ മരണംവരെ ഞാൻ പ്രതിരോധിക്കും'. എണ്ണമറ്റ ശത്രുക്കളിൽനിന്നു രക്ഷനേടാൻ നാടെങ്ങും അലഞ്ഞുനടന്ന റൂസോവിനെ, ലേ ഡെലിസേസിൽ വന്നു താമസിക്കാൻ തികഞ്ഞ സൗഹൃദത്തോടെ അദ്ദേഹം ക്ഷണിച്ചു. സത്യമായും സംഭവിച്ചെങ്കിൽ എന്തൊരു വിസ്മയദൃശ്യമായിരിക്കുമത്!

സംസ്കാരത്തെക്കുറിച്ചുള്ള ഈ പരസ്യനിന്ദകൾ വെറും ബാലിശമായ അസംബന്ധങ്ങളാണെന്നു വോൾട്ടയർക്കു ബോദ്ധ്യമുണ്ടായിരുന്നു; കാടത്തത്തിൽ കഴിയുന്നതിനേക്കാൾ നാഗരികതയിൽ ജീവിക്കുന്ന മനുഷ്യൻ എന്തുകൊണ്ടും മെച്ചപ്പെട്ട ജീവിതമാണു നയിക്കുന്നത്. പ്രകൃത്യാതന്നെ ഒരു വേട്ടമൃഗമായ മനുഷ്യന്റെ മൃഗീയവാസനകളെ മെരുക്കിയെടുത്തു ബുദ്ധിപരമായ വികാസം വഴി ആനന്ദത്തിന്റെ സാദ്ധ്യതകൾ കണ്ടെത്തുകയാണു സംസ്കാരസമ്പന്നമായൊരു സമൂഹത്തിന്റെ ദൗത്യമെന്ന് അദ്ദേഹം റൂസോയെ ധരിപ്പിച്ചു. എങ്കിലും

കാര്യങ്ങൾ നേരായ വഴിയിലല്ല നടക്കുന്നതെന്നു വോൾട്ടയറും സമ്മതിക്കുന്നുണ്ട്: 'ജോലി ചെയ്യുന്നവർ നികുതിയടയ്ക്കട്ടെ, ജോലിയില്ലാത്ത നാമതു ചെയ്യേണ്ടതില്ലെ'ന്നു വിശേഷാധികാരങ്ങളോടെ ചിലർക്കുമാത്രം പറയാനവകാശമുള്ള ഒരു ഭരണകൂടം 'ഹോട്ടൻടോട്ട്സി'നേക്കാൾ (Hottentots) ദയനീയമായിരിക്കും. സാർവത്രികമായ അഴിമതിയിലും തിരിച്ചറിയാവുന്ന ചില സവിശേഷതകൾ പാരീസിനുണ്ട്. 'ലോകം അതിന്റെ വഴിയ്ക്കു പോകു'മെന്ന (The World as it Goes) കഥയിൽ, നഗരം നശിപ്പിക്കപ്പെടേണ്ടതാണോ എന്നു മനസ്സിലാക്കിവരാൻ ദൈവമൊരു ദൂതനെ നിയോഗിക്കുന്നുണ്ട്. നഗരത്തിൽ നടക്കുന്ന പാപകൃത്യങ്ങൾ കണ്ടു ദൂതൻ നടുങ്ങുന്നു; പക്ഷേ, കുറച്ചുകാലം കഴിഞ്ഞപ്പോൾ, 'ചപലരും പൊങ്ങച്ചക്കാരും അപവാദപ്രചാരകരുമാണെങ്കിലും പരോപകാരികളും ഉപചാരശീലരും കൂടിയായ നഗര-നിവാസികളോട് എന്തെന്നില്ലാത്തൊരു മമത വളർന്നുവന്ന അയാൾക്കു നഗരം സത്യത്തിൽ നശിപ്പിക്കപ്പെടുമെന്ന ഒരു ഭയാശങ്ക തോന്നിത്തുടങ്ങി. അതൊഴിവാക്കാൻ അയാളൊരു കൗശലം പ്രയോഗിച്ചു. പലവിധ ലോഹങ്ങളും രത്നങ്ങളും കളിമണ്ണുമുപയോഗിച്ച് നഗരത്തിലെ വിദഗ്ധനായ മൂശാരിയെക്കൊണ്ടു പണികഴിപ്പിച്ച ഒരു പ്രതിമയും ചുമന്ന് അയാൾ ദൈവത്തിന്റെ അടുത്തേക്കു ചെന്നു. 'മനോഹരമായ ഈ പ്രതിമ മുഴുവനും സ്വർണവും രത്നവുമല്ലാത്തതിന്റെ പേരിൽ തകർത്തുകളയാൻ അങ്ങയ്ക്കു മനസ്സു വരുമോ?', അയാൾ ചോദിച്ചു. നഗരം നശിപ്പിക്കുന്നതിനെക്കുറിച്ചു പിന്നീടൊന്നും ചിന്തിക്കാൻ നിൽക്കാതെ ദൈവം 'ലോകത്തെ അതിന്റെ വഴിക്കു വിടാ'നനുവദിച്ചു. എന്തൊക്കെയായാലും മനുഷ്യരുടെ പ്രകൃതത്തിനു മാറ്റം വരാതെ നിയമസംവിധാനങ്ങൾക്കു മാറ്റം വരുത്താൻ ശ്രമിക്കുമ്പോൾ, മാറ്റമില്ലാത്ത അതേ മനുഷ്യസ്വഭാവം വീണ്ടുമവയ്ക്കു ജന്മം നൽകും.

മനുഷ്യർ നിയമങ്ങൾ നിർമ്മിക്കുകയും ആ നിയമം മനുഷ്യപ്രകൃതിയെ നിർണയിക്കുകയും ചെയ്യുന്ന ചിരപരിചിതമായ ഈ വിഷമവൃത്തത്തിന്റെ ചങ്ങലക്കണ്ണികളിൽ എവിടെയാണൊരു മാറ്റം കൊണ്ടുവരാൻ കഴിയുക? വിദ്യാഭ്യാസത്തിലൂടെ സാവധാനം വികസിച്ച

വരുന്ന വിവേകംകൊണ്ടു മാത്രമേ സമാധാനപരമായ മാറ്റം സാദ്ധ്യമാവുകയുള്ളൂവെന്നു വോൾട്ടയർ നേതൃത്വം നൽകുന്ന പുരോഗമനവാദികൾ വിശ്വസിച്ചു; മറിച്ച്, ജന്മവാസനകളിൽനിന്നു രൂപംകൊള്ളുന്ന വിപ്ളവകരമായ നീക്കങ്ങളിലൂടെ നിലവിലെ സംവിധാനങ്ങൾ തകർത്തെറിഞ്ഞു സമത്വവും സ്വാതന്ത്ര്യവും സാഹോദര്യവും ഉറപ്പാക്കുന്ന നവലോകം സൃഷ്ടിയ്ക്കാമെന്നാണു റൂസോവിനെ പിന്തുണച്ച മൗലികവാദികൾ വാദിച്ചത്. യാഥാർത്ഥ്യം പക്ഷേ, ഈ വിരുദ്ധാഭിപ്രായങ്ങളിൽനിന്നും ഒരുപടി മേലേയാണെന്നതാണു വാസ്തവം: പഴയതു നശിപ്പിയ്ക്കാൻ ജന്മവാസനകൾക്കേ കഴിയൂ, പക്ഷേ പുതിയതു സൃഷ്ടിയ്ക്കാൻ യുക്തിസഹമായ ചിന്ത അനിവാര്യമാണ്. വാസനകളും വികാരങ്ങളും രൂപംകൊണ്ട ഭൂതകാലത്തിന്റെ തൽസ്വരൂപങ്ങളായി പൂർണവിധേയത്വത്തോടെ നിൽക്കുന്നതുകൊണ്ട് റൂസോയുടെ മൗലികവാദത്തിൽ പ്രതികരണശേഷിയുടെ വിത്തുകൾ വളരെ പെട്ടെന്നു തന്നെ വേരു പിടിച്ചതിൽ വിസ്മയിക്കാനില്ല. വിപ്ളവത്തിന്റെ ആരവങ്ങളൊടുങ്ങി സമാധാനപരമായ ദിനചര്യ പുലർന്നുപോന്ന 'നല്ല കാല'വും അമാനുഷികമായ മതവിശ്വാസങ്ങളുടെ അനുഗ്രഹഭാവങ്ങളും മനസ്സിൽ ഗൃഹാതുരത്വമുണർത്താതിരിക്കില്ല. അങ്ങനെ റൂസോവിനുശേഷം ചാറ്റോബ്രിയാൻഡും ഡി സ്റ്റെയിലും ഡി മെയ്സ്ട്രേയും അവസാനമായി ഇമ്മാനുവൽ കാന്റും രംഗത്തേയ്ക്കു വന്നു.

## 5.10. പരിസമാപ്തി

ഈ മാറ്റങ്ങൾക്കിടയിലും കഥാപുരുഷനായ 'ചിരിയ്ക്കുന്ന ചിന്തകൻ' ഫേർണിയിലെ തോട്ടത്തിൽ കൃഷിപ്പണികളുമായി കഴിഞ്ഞുപോന്നു. 'ഭൂമിയിൽ ചെയ്യാവുന്നതിൽവെച്ച് ഏറ്റവും നല്ല മഹത്കൃത്യമാണിത്!' ഒരു ദീർഘജീവിതം അദ്ദേഹം ആഗ്രഹിച്ചിരുന്നു: 'എനിക്കു ചെയ്യാനുള്ളതു മുഴുമിപ്പിയ്ക്കുന്നതിനുമുമ്പേ മരണം വന്നെത്തുമെന്നാണെന്റെ ഭയം'. പക്ഷേ, അപ്പോഴേക്കും സഫലമായൊരു ജീവിതത്തിന്റെ അവകാശിയായിക്കഴിഞ്ഞിരുന്നു, അദ്ദേഹം. അതുല്യമായ ആ മഹാമനസ്കതയുടെ ഉദാഹരണങ്ങൾക്കവസാനമില്ല. 'തങ്ങൾക്കേൽക്കേ

ണ്ടി വന്ന പീഡനങ്ങളുടെ കഥകളുമായി തൊട്ടടുത്തും അകലെയുമുള്ള നിരവധിപേർ അദ്ദേഹത്തിന്റെ ഗുളികയും പണപ്പെട്ടിയും തേടിയെത്തി. അധികൃതരുടെ അന്യായങ്ങൾക്കിരയായ സാധാരണക്കാരുടെ വിഷയങ്ങളിൽ അദ്ദേഹം പ്രത്യേകശ്രദ്ധ പതിപ്പിച്ചു; അവർക്കാവശ്യമായ ഉപദേശങ്ങളും നിർദ്ദേശങ്ങളും നൽകുന്നതിലുപരി പലപ്പോഴും പുനരധിവാസത്തിനുള്ള സൗകര്യങ്ങളൊരുക്കുന്ന തരത്തിൽ അധികൃതരെ അടിയറ പറയിപ്പിക്കാനും അദ്ദേഹത്തിനു കഴിഞ്ഞു. സ്വന്തം സമ്പാദ്യം മോഷ്ടിക്കാനെത്തിയ യുവദമ്പതികൾ കാൽക്കൽ വീണു മാപ്പപേക്ഷിച്ചപ്പോൾ, അതവർക്കു യഥേഷ്ടം അവകാശപ്പെട്ടതാണെന്നും ദൈവത്തിന്റെ മുമ്പിൽ മാത്രമാണു മനുഷ്യർ മുട്ടു കുത്തേണ്ടതെന്നും നിർദ്ദേശിച്ച് അദ്ദേഹമവരെ കൈപിടിച്ചെഴുന്നേൽപ്പിച്ചു. കോർണിയലിന്റെ (Corneille) നിരാധാരയായ മരുമകളെ വളർത്തുകയും പഠിപ്പിക്കുകയും വിവാഹത്തിനു വേണ്ട സ്ത്രീധനം സ്വരുക്കൂട്ടുകയും ചെയ്യുന്നതിൽ അദ്ദേഹം പ്രത്യേകമായ ശ്രദ്ധ കാണിച്ചു. 'ഇത്തരം സൽക്കൃത്യങ്ങളിലൂടെ മാത്രമേ എന്തെങ്കിലും നന്മ ഞാൻ ചെയ്തിട്ടുള്ളൂ', അദ്ദേഹം പറഞ്ഞു; 'ആക്രമിയ്ക്കപ്പെടുമ്പോൾ പിശാചിനെപ്പോലെ തിരിച്ചടിയ്ക്കുകയാണു ഞാൻ പതിവ്; എളുപ്പത്തിൽ ഞാനാർക്കും വഴങ്ങാറില്ല. അടിസ്ഥാനപരമായി പറഞ്ഞാൽ, നല്ലൊരു ചിരിക്കുന്ന പിശാചാണു ഞാൻ!'.

1770-ൽ വോൾട്ടയറുടെ ഒരർദ്ധകായപ്രതിമ സ്ഥാപിക്കുന്നതിനു വേണ്ടി സുഹൃത്തുക്കൾ സംഭാവന പിരിയ്ക്കുന്നതിനിടെ സഹായവാഗ്ദാനങ്ങളുമായി ആയിരക്കണക്കിനു ജനങ്ങൾ സഹകരിച്ചെങ്കിലും ധനികരിൽനിന്നു ചെറിയൊരു സംഖ്യയല്ലാതെ യാതൊന്നും സ്വീകരിക്കാൻ അദ്ദേഹം സമ്മതിച്ചില്ല. എന്താണു സഹായം നൽകേണ്ടതെന്ന ഫ്രെഡറിക്കിന്റെ അന്വേഷണത്തിനു ലഭിച്ച മറുപടി ഇതായിരുന്നു: 'താങ്കളുടെ പേരിന്റെ കൂടെ ഒരൊറ്റ നാണയംമാത്രം!' മാത്രമല്ല, വിവിധശാസ്ത്രശാഖകൾ വികസിപ്പിക്കുന്നതിന്റെ ഭാഗമായി ഒരസ്ഥികൂടത്തിന്റെ നിർമ്മാണവുമായി സഹകരിച്ചു ശാരീരികശാസ്ത്രത്തെ പ്രോത്സാഹിപ്പിച്ചതിൽ വോൾട്ടയർ അദ്ദേഹത്തെ അഭിനന്ദിയ്ക്കുകയും

ചെയ്തു. സുന്ദരമായൊരു മുഖം തനിയ്ക്കില്ലെന്നു പറഞ്ഞു പ്രതിമ സ്ഥാപിയ്ക്കുന്ന സംരംഭത്തിൽനിന്നു പൂർണമായും അദ്ദേഹം വിട്ടുനിന്നു. 'മുഖമെവിടെയാണെന്നുപോലും നിങ്ങൾക്കു സങ്കൽപ്പിയ്ക്കാനാവില്ല. കണ്ണുകൾ മൂന്നിഞ്ചിലേറെ താഴോട്ടു കുഴിഞ്ഞുപോയിരിക്കുന്നു; പഴയ തോൽക്കടലാസുപോലെയുണ്ട് കവിളുകൾ! നേരത്തേയുണ്ടായിരുന്ന ചില പല്ലുകൾപോലും ഇന്നു കാണാനില്ല'. അതിനു മറുപടിയായി ഡി ആലംബർട്ട് പറഞ്ഞു: 'ദിവ്യപുരുഷന്മാർക്കു സ്വന്തം കൂടപ്പിറപ്പായ പ്രതിഭയെ എളുപ്പത്തിൽ മനസ്സിലാക്കാൻ കഴിയുമെന്ന ഒരു ഭാവ-മുണ്ട്'. അടുത്ത സുഹൃത്തായ 'ബെല്ലെറ്റ്ബോൺ' കെട്ടിപ്പിടിച്ചപ്പോൾ അദ്ദേഹം പറഞ്ഞു: 'ജീവിതം മരണത്തെ ചുംബിയ്ക്കുന്നു!'.

വോൾട്ടയർക്കു പ്രായം എൺപത്തിമൂന്നു കഴിഞ്ഞു. മരിയ്ക്കുന്നതിനു മുമ്പ് ഒരിക്കൽക്കൂടി പാരീസ് സന്ദർശിക്കണമെന്നു മോഹമുണ്ടായിരുന്നെങ്കിലും അത്ര ക്ലേശകരമായൊരു യാത്രക്കു മുതിരാതിരിക്കുന്നതാണു നല്ലതെന്നു ഡോക്ടർമാർ അദ്ദേഹത്തെ ഉപദേശിച്ചു; 'വിഡ്ഢിത്തമാണെങ്കിലും ഞാനൊരു കാര്യം ചെയ്യാൻ തീരുമാനിച്ചാൽ ആർക്കും എന്നെ തടയാനാവില്ല', അദ്ദേഹം പറയാറുണ്ട്. വിദേശങ്ങളിൽ കഠിനമായി അദ്ധ്വാനിച്ചു ജീവിയ്ക്കേണ്ടിവന്ന അദ്ദേഹം, ചെറുപ്പം ചിലവഴിച്ച പാരീസിന്റെ തിളങ്ങുന്ന അന്തരീക്ഷത്തിൽവെച്ചുതന്നെ മരിയ്ക്കാൻ അവകാശമുണ്ടെന്ന് ഒരുപക്ഷേ കരുതിയിരിയ്ക്കാം. ഫ്രാൻസിന്റെ ഹൃദയത്തിലൂടെ മൈലുകൾ നീണ്ട ആയാസകരമായ യാത്രയുടെ അവസാനം വണ്ടി പാരീസിൽ ചെന്നെത്തിയപ്പോഴേക്കും ആ ദുർബലശരീരത്തിലെ അസ്ഥികൾ ഒന്നിനൊന്നു വേർപെട്ടിരുന്നു. ബാല്യകാലസുഹൃത്തായ ഡി'ആർജെന്റലിന്റെ വീട്ടിലേയ്ക്കു നേരേ കയറിച്ചെന്ന അദ്ദേഹം പറഞ്ഞു: 'താങ്കളെ വന്നു കാണാൻ ഞാൻ മരണംപോലും മാറ്റിവെച്ചു!' അടുത്ത ദിവസം ഏതാണ്ടു മുന്നൂറിലധികം സന്ദർശകരായിരുന്നു, അദ്ദേഹത്തെ കാണാനെത്തിയത്; ലൂയി പതിനാറാമൻ അസൂയകൊണ്ടു വിറച്ചു. വോൾട്ടയറുടെ അനുഗ്രഹങ്ങൾക്കും ആശീർവാദത്തിനുംവേണ്ടി സ്വന്തം പേരക്കുട്ടിയേയും കൂട്ടിയാണു ബെ

ഞ്ചമിൻ ഫ്രാങ്ക്ളിൻ വന്നത്. വയോധികനായ വോൾട്ടയർ ആ യുവ സുഹൃത്തിന്റെ നെറുകയിൽ കൈവെച്ച 'ദൈവത്തിനും സ്വാതന്ത്ര്യത്തിനുംവേണ്ടി സ്വയം സമർപ്പിക്കാൻ' ഉപദേശിച്ചു.

അപ്പോഴേക്കും അസുഖത്തിന്റെ അസ്വസ്ഥതകൾ പ്രകടമായിത്തുടങ്ങിയ അദ്ദേഹത്തെ കുമ്പസാരിപ്പിയ്ക്കാൻ ഒരു വികാരിയച്ചൻ വന്നു. 'താങ്കളെവിടുന്നാണു വരുന്നത്, മോൺഷ്യർ?', വോൾട്ടയർ ചോദിച്ചു. 'ദൈവത്തിന്റെ അടുത്തുനിന്നെ'ന്നു മറുപടി. 'ശരി, എങ്കിൽ,' അദ്ദേഹം തുടർന്നു, 'അതിനെന്താണു തെളിവ്?'. പാപമോചനത്തിനു വന്ന വികാരിയച്ചൻ വെറുംകൈയോടെ മടങ്ങി. പിന്നീട്, തന്റെ കുമ്പസാരം കേൾപ്പിക്കാൻ ഗൗഷ്യറെന്ന മറ്റൊരു പുരോഹിതനെ വോൾട്ടയർ വിളിച്ചു വരുത്തി. പക്ഷേ, കത്തോലിക്കാമതസിദ്ധാന്തത്തിലുള്ള വിശ്വാസം രേഖാമൂലം ആവശ്യപ്പെടാതെ കുമ്പസാരം കേൾക്കാൻ തയാറല്ലെന്നു ഗൗഷ്യർ ശഠിച്ചു. വോൾട്ടയർക്കതു തീരെ ഇഷ്ടപ്പെട്ടില്ല. അപേക്ഷയ്ക്കു പകരം ഒരു പ്രസ്താവന തയാറാക്കി അദ്ദേഹം സഹായിയായ വാഗ്നറെ ഏൽപ്പിച്ചു: 'ശത്രുക്കളോടു വിദ്വേഷമില്ലാതെ, അന്ധവിശ്വാസങ്ങളെ അപലപിച്ച്, സൗഹൃദത്തെ സ്നേഹിച്ച്, ദൈവത്തെ ആദരിച്ച് ഞാനിതാ മരിയ്ക്കുന്നു. വോൾട്ടയർ, ഫെബ്രുവരി 28, 1778'.

നിവർന്നുനിൽക്കാൻപോലും കഴിയാത്തവിധം അവശനായിരുന്നെങ്കിലും അക്കാദമിയിലേക്കുള്ള ക്ഷണം സ്വീകരിച്ച അദ്ദേഹത്തെ ആർത്തിരമ്പുന്ന ഒരു ജനക്കൂട്ടമാണ് അകമ്പടി സേവിച്ചത്. അവർ അദ്ദേഹത്തിന്റെ വാഹനത്തിലേക്കു വലിഞ്ഞുകയറി; റഷ്യയിലെ കാതറൈൻ രാജ്ഞി സമ്മാനിച്ച വിലപിടിപ്പുള്ള പട്ടുമേലങ്കി കഷണങ്ങളാക്കി പിച്ചിച്ചീന്തി ഓർമ്മക്കുറിപ്പുകളെന്നപോലെ അവർ ഹൃദയത്തോടു ചേർത്തുവെച്ചു. 'പതിനെട്ടാം നൂറ്റാണ്ടിലെ ചരിത്രസംഭവങ്ങളിൽ ഒന്നായിരുന്നു, അത്. ദീർഘകാലം നീണ്ടുനിന്ന അപകടങ്ങളും കഷ്ടപ്പാടുകളും അതിജീവിച്ചു മടങ്ങിയെത്തിയ ഒരു നേതാവിനും നേടാൻ കഴിയാതിരുന്ന ഉജ്ജ്വലമായ വിജയം! നാടെങ്ങും പ്രകമ്പനംകൊണ്ട ഹൃദയാവർജ്ജകമായ ആ സ്വീകരണച്ചടങ്ങിനു സമാനമായി മറ്റൊരു ഉദാഹരണവുമില്ല!'. അക്കാദമിയിലെ പ്രസംഗത്തി

നിടയിൽ 'തത്വചിന്താനിഘണ്ടു'വിന്റെ പുതിയ പതിപ്പിനെക്കുറിച്ച് അദ്ദേഹം സംസാരിച്ചു. ആദ്യാക്ഷരമായ 'എ'യ്ക്കു കീഴിൽ വരുന്ന സകലതും സ്വയമെഴുതാമെന്നു യുവസഹജമായ ഊർജ്ജസ്വലതയോടെ അദ്ദേഹം വാഗ്ദാനം ചെയ്തു. ചടങ്ങിന്റെ അവസാനം സദസ്സിനെ അഭിസംബോധന ചെയ്തു അദ്ദേഹം പറഞ്ഞു: 'സഹൃദയരേ, അക്ഷരങ്ങളുടെപേരിൽ നിങ്ങളോടു ഞാൻ നന്ദി പറയുന്നു'. അക്കാദമിയുടെ അദ്ധ്യക്ഷനായിരുന്ന ചാസ്റ്റെലക്സ് അതേ സ്വരത്തിൽ മറുപടിയും പറഞ്ഞു: 'വാക്കുകളുടെപേരിൽ ഞങ്ങൾ താങ്കളോടും നന്ദി പറയുന്നു!'.

ഏതാണ്ട് അതേസമയം നാടകശാലയിൽ അദ്ദേഹത്തിന്റെ നാടകം, ഐറീൻ, അവതരിപ്പിക്കപ്പെടുന്നുണ്ടായിരുന്നു. ഡോക്ടർമാരുടെ ഉപദേശത്തിനു ചെവി കൊടുക്കാതെ അദ്ദേഹം നാടകം കാണാൻ നിർബന്ധം പിടിച്ചു. നാടകം  മോശമായിരുന്നെങ്കിലും എൺപത്തിമൂന്നു വയസ്സുള്ള മനുഷ്യൻ അങ്ങനെയൊരു നാടകമെഴുതിയതിലല്ല, മൗനം പാലിയ്ക്കാതിരുന്നതിലാണു ജനങ്ങൾ വിസ്മയം പൂണ്ടത്. നാടകകൃത്തിനോടുള്ള ആദരവു ഹർഷാരവം മുഴക്കി പ്രകടിപ്പിച്ച്, അഭിനേതാക്കളുടെ സംഭാഷണംപോലും പലപ്പോഴും അവർ തടസ്സപ്പെടുത്തി. അറിയാതെ വന്നു കയറിയ ചിലർ നാടകശാലയിലെ ശബ്ദകോലാഹലം കേട്ട് ഒരു ഭ്രാന്താശുപത്രിയിലാണു ചെന്നെത്തിയതെന്നു കരുതി വന്ന വഴി തിരിച്ചു തെരുവിലേയ്ക്ക് ഓടിപ്പോയി!

വന്ദ്യവയോധികനായ ആ അക്ഷരങ്ങളുടെ കാരണവർ അന്നു രാത്രി വീട്ടിൽ തിരിച്ചെത്തിയപ്പോഴേയ്ക്കും മരണവുമായി മിക്കവാറും സന്ധി ചെയ്തു കഴിഞ്ഞിരുന്നു. തീർത്തും പരിക്ഷീണനനാണു താനെന്നു വോൾട്ടയർക്കു ബോദ്ധ്യം വന്നു. പ്രകൃതിയുടെ പക്കൽനിന്നു മറ്റൊരു മനുഷ്യനും ലഭിയ്ക്കാതിരുന്ന വന്യവും വിസ്മയകരവുമായ ആ ഊർജ്ജസ്രോതസ്സു തീർത്തും ചിലവഴിക്കപ്പെട്ടു കഴിഞ്ഞു. ദേഹത്തിൽനിന്നു ജീവൻ പോകുന്നതു സ്വയം അറിഞ്ഞനുഭവിക്കുന്നതുപോലെ അദ്ദേഹത്തിന്റെ ശരീരം പിടഞ്ഞു. അങ്ങനെ 1778 മേയ് മുപ്പതാം തീയതി മരണത്തിനു വോൾട്ടയറെപ്പോലും തോൽപ്പിക്കാൻ കഴിഞ്ഞു.

ക്രൈസ്തവാചാരപ്രകാരമുള്ള സംസ്കാരം പാരീസിൽ വോൾട്ടയർക്കു നിഷേധിക്കപ്പെട്ടു; സുഹൃത്തുക്കൾ അദ്ദേഹത്തെ വണ്ടിയിൽ ജീവനുള്ളപോലെ താങ്ങിപ്പിടിച്ചിരുത്തി നഗരത്തിനു പുറത്തേയ്ക്കു കൊണ്ടുവന്നു. നിയമങ്ങൾ പ്രതിഭാശാലികൾക്കുവേണ്ടിയല്ല നിർമ്മിയ്ക്കപ്പെട്ടിരിയ്ക്കുന്നതെന്നു ബോദ്ധ്യമുള്ള ഒരു പുരോഹിതനെ ഷെല്ലിയേഴ്സിൽവെച്ച് അവർ കണ്ടുമുട്ടി. അങ്ങനെ ആ വിശുദ്ധഭൂമിയിൽ അദ്ദേഹത്തിന്റെ മൃതശരീരം മറവു ചെയ്യപ്പെട്ടു. 1791-ൽ വിജയികളായ വിപ്ളവകാരികൾ രൂപീകരിച്ച ദേശീയസഭ വോൾട്ടയറുടെ ഭൗതികാവശിഷ്ടങ്ങൾ 'ദൈവഗൃഹ'ത്തിൽ സൂക്ഷിക്കാൻ ലൂയി പതിനാറാമന്റെമേൽ നിർബന്ധം ചെലുത്തി. ആ മഹാപ്രതിഭയുടെ ചിതാഭസ്മം വഹിച്ച വണ്ടി പാരീസിലേക്കു വരുമ്പോൾ സ്ത്രീപുരുഷഭേദമെന്യേ ഒരു ലക്ഷത്തോളംപേർ ഘോഷയാത്രയിൽ പങ്കെടുത്തു. ഏതാണ്ട് ആറു ലക്ഷത്തിലേറെ ജനങ്ങൾ വീഥികൾക്ക് ഇരുവശവും അണിനിരന്ന് അഭിവാദ്യങ്ങളർപ്പിച്ചു. 'മനുഷ്യമനസ്സിനു മഹത്തായ പുരോഗതി നേടിത്തന്ന അദ്ദേഹം ഞങ്ങളെ സ്വാതന്ത്ര്യത്തിലേക്കു നയിച്ചു!' എന്ന ദീർഘവാചകം വാഹനത്തിന്മേൽ ആലേഖനം ചെയ്തിരുന്നു. പക്ഷേ, ആ ശവകുടീരത്തിൽ എഴുതിവെക്കാൻ മൂന്നേ മൂന്നു വാക്കുകൾ മാത്രമേ വേണ്ടിവന്നുള്ളൂ:

വോൾട്ടയർ ഇവിടെ വിശ്രമിക്കുന്നു!

===

# ആറ് : ഇമ്മാനുവൽ കാന്റും ജർമ്മൻ ആശയവാദവും

## 6.1. കാന്റിലേയ്ക്കുള്ള വഴികൾ

പത്തൊമ്പതാം നൂറ്റാണ്ടിന്റെ ആശയലോകം ഒന്നാകെ അടക്കി വാണ ഇമ്മാനുവൽ കാന്റിന്റെ തത്വചിന്തപോലെ നിർണായകസ്വാധീനം ചെലുത്തിയ മറ്റൊരു ചിന്താപദ്ധതിയും ചരിത്രത്തിലിന്നോളം ഉണ്ടായിട്ടില്ല. ഏതാണ്ട മൂന്നൂറുവർഷക്കാലത്തെ നിശ്ശബ്ദമായ പുരോഗതിക്കുശേഷം 'സിദ്ധാന്തങ്ങളുടെ സുഖസുഷുപ്തി'യിൽ മയങ്ങിക്കിടന്ന ലോകത്തെ 1781-ൽ 'ശുദ്ധയുക്തിയെ സംബന്ധിച്ച നിരൂപണാത്മകചിന്ത'യിലൂടെ (Critique of Pure Reason) കോനിഗ്സ്ബെർഗിലെ അലൗകികനായ ആ മനുഷ്യൻ തട്ടിയുണർത്തി. അന്നു മുതൽ ഇന്നുവരെ തത്വചിന്താവിഷയങ്ങളിൽ സംശയം തോന്നുമ്പോൾ ആർക്കും സധൈര്യം ചേക്കേറാവുന്ന ഒരഭയകേന്ദ്രമായി മാറി, ആ പുസ്തകം. 1848-ൽ പൊട്ടിപ്പുറപ്പെട്ട കാൽപ്പനികകലാപത്തിൽ ഷോപ്പൻഹോവറുടെ തത്വചിന്ത ഒരുപക്ഷേ അൽപ്പകാലത്തേക്കു തലയുയർത്തിയിരിക്കാം; 1859-ൽ അതുവരെ നിലവിലിരുന്ന സകലതിനേയും ചോദ്യംചെയ്തു പരിണാമസിദ്ധാന്തം ഉയർന്നു വന്നിരിക്കാം; നൂറ്റാണ്ടിന്റെ അവസാനം നീഷേയുടെ ആനന്ദോന്മത്തമായ വിഗ്രഹഭഞ്ജകവാദം തത്വചിന്തയുടെ അരങ്ങു കൈയടക്കിയിരിക്കാം; പക്ഷേ, പിന്നണി പാടിയ ആ കൈവഴികൾക്കെല്ലാം കീഴെ അഗാധമായൊരു അന്തർദ്ധാരയായി, ആധുനികലോകത്തെ പക്വമായ സിദ്ധാന്തങ്ങൾക്കു മുഴുവൻ അടിത്തറ പാകിയ പ്രത്യക്ഷപ്രമാണങ്ങളായി, കാന്റ് ഉണർത്തിവിട്ട ചിന്താധാരകൾ സ്വച്ഛന്ദം പ്രവഹിച്ചു. കാന്റിനെ തൊട്ടടുത്തു നിർത്തിയാണു നീഷേയുടെ ചിന്തകൾ മുന്നേറുന്നത്; 'ജർമ്മൻ സാഹിത്യത്തിലെ ഏറ്റവും മികച്ച കൃതി'യായി 'നിരൂപ

ണാത്മകചിന്ത'യെ പ്രതിഷ്ഠിക്കുന്ന ഷോപ്പൻഹോവർ, കാന്റിനെ പഠിക്കാതെ ആർക്കും തത്വചിന്തയുടെ ബാലാരിഷ്ടത അതിജീവിയ്ക്കാൻ കഴിയില്ലെന്നു പ്രഖ്യാപിച്ചു; കാന്റിന്റെ ചിന്താധാരകൾ ശരിയ്ക്കു മനസ്സിലാക്കാൻ കഴിഞ്ഞില്ലെന്ന ഒരൊറ്റ കാരണംകൊണ്ട് സ്പെൻസർക്കൊരു തത്വചിന്തകന്റെ പദവിയിലേക്കുയരാൻ കഴിഞ്ഞില്ല. തത്വചിന്തകനാകാനുള്ള പ്രാഥമികയോഗ്യത കാന്റിന്റെ സിദ്ധാന്തങ്ങളിലുള്ള തികഞ്ഞ അവഗാഹമാണെന്നു സ്പിനോസയെക്കുറിച്ചു പരാമർശിക്കുമ്പോൾ ഹെഗൽ അഭിപ്രായപ്പെടുന്നുണ്ട്.

അതുകൊണ്ടു നമുക്കും കാന്റിന്റെ ശിഷ്യരാകാൻ ചെറിയൊരു ശ്രമം നടത്തിനോക്കാം. രാഷ്ട്രീയത്തിലെന്നപോലെ തത്വചിന്തയിലും രണ്ടു ബിന്ദുക്കൾ തമ്മിലുള്ള ദീർഘമേറിയ ദൂരം ഒരു നേർരേഖയായതുകൊണ്ടു തീർച്ചയായും ആ പഠനം ദുഷ്കരമാകാതെ വയ്യ. കാന്റിന്റെ ചിന്തകൾ പഠിക്കാൻ ആദ്യമായും അവസാനമായും അദ്ദേഹത്തിന്റെ പുസ്തകങ്ങൾ നേരിട്ടു വായിച്ചേ മതിയാവൂ! ഒരർത്ഥത്തിൽ, കാർമേഘാവൃതമായ മാനത്തുനിന്നു വരുന്ന അശരീരിപോലെ നിഗൂഢവും വ്യത്യസ്തവുമാണത്; മിന്നൽപ്പിണരിന്റെ നേരിയ ഒരു പ്രകാശംപോലും നമുക്കവിടെ കാണാനാവില്ല. പുസ്തകത്തിന്റെ ദൈർഘ്യം അനാവശ്യമായി നീണ്ടുപോകുമെന്നു പറഞ്ഞു മൂർത്തമായ ഉദാഹരണങ്ങൾ പലതും അദ്ദേഹം ഒഴിവാക്കി. (അങ്ങനെ സംഗ്രഹിക്കപ്പെട്ട ആ പുസ്തകത്തിനു പക്ഷേ എണ്ണൂറു പേജുകളാണുള്ളത്!). പണ്ഡിതരായ തത്വചിന്തകരെമാത്രം അഭിസംബോധന ചെയ്തിരിക്കുന്നതിനാൽ സാങ്കേതികമായ വിശദീകരണങ്ങളുടെ ആവശ്യം അദ്ദേഹത്തിനില്ല. എന്നിട്ടും, തത്വചിന്തയിൽ സാമാന്യം വ്യുൽപ്പത്തിയുള്ള ഒരു സുഹൃത്തിനു പുസ്തകം അയച്ചു കൊടുത്തപ്പോൾ മുഴുവൻ വായിച്ചാൽ ഒരുപക്ഷേ ചിത്തഭ്രമം പിടിപെടുമെന്ന ആശങ്കയോടെ അദ്ദേഹം അതേപടി തിരിച്ചു നൽകുകയാണുണ്ടായത്. അത്രയും 'കഠിനഹൃദയ'നായൊരു ചിന്തകനെ നമുക്കെങ്ങനെ വശത്താക്കാനാവും?

ആദരവോടെ അകന്നു മാറി ചില കൈവഴികളിലൂടെ അദ്ദേഹത്തെ സമീപിക്കുന്നതാണു സുരക്ഷിതമായ മാർഗം. ആദ്യമായി വി

ഷയത്തിന്റെ പരിധി നിർണയിക്കുന്ന നിയമങ്ങൾ പരിശോധിച്ചശേഷം ചിന്തകളുടെ രഹസ്യപേടകം സൂക്ഷിക്കുന്ന നിഗൂഢകേന്ദ്രത്തിലേക്കു ജാഗ്രതയോടെ നമുക്കു കടക്കാൻ ശ്രമിക്കാം.

**6.1.1. വോൾട്ടയറിൽനിന്നു കാന്റിലേക്ക് :** വിജ്ഞാനകോശങ്ങളിലൂടെ ജനങ്ങൾക്കു ബോധോദയം സാദ്ധ്യമാക്കിയ യുക്തിയുടെ ഒരു യുഗത്തെയാണു വോൾട്ടയർ പ്രതിനിധീകരിച്ചത്; അകൊണ്ട്, മതവി-ശ്വാസം തൊട്ടുതീണ്ടാത്ത സിദ്ധാന്താത്മകമായ യുക്തിയിൽനിന്നു യുക്തിയുടെ കരസ്പർശമേൽക്കാത്ത ശുദ്ധമായ മതവിശ്വാസത്തിലേക്കുള്ള വഴിയായി നമുക്കതിനെ വ്യാഖ്യാനിക്കാം. ഫ്രാൻസിസ് ബേക്കൺ തുടങ്ങിവെച്ച വൈജ്ഞാനികമായ പുരോഗമനചിന്തകൾ അക്കാലത്തു (റൂസോവിനൊഴിച്ച്) യൂറോപ്പിലൊന്നാകെ ഒരാവേശമായി പടർന്നു കഴിഞ്ഞിരുന്നു. ശാസ്ത്രവും യുക്തിയും പ്രയോഗിച്ചു പരിഹാരം കാണാൻ കഴിയാത്ത യാതൊരു പ്രശ്നവുമില്ലെന്ന അധൃഷ്യമായ ഒരാത്മവിശ്വാസം പരക്കെ ഉയർന്നു. 'അജയ്യമായ പൂർണത' മനുഷ്യസഹജമാണെന്ന വാദവും അതോടെ തെളിയിക്കപ്പെട്ടു. കൊൺഡോഴ്സെറ്റ് (1793) എഴുതിയ 'മനുഷ്യപുരോഗതിയുടെ ചരിത്രദൃശ്യ'ങ്ങളിൽ (Historical Tablaeu of the Progress of Human Spirit) പതിനെട്ടാം നൂറ്റാണ്ടിന്റെ മുഖമുദ്രയായ യുക്തിചിന്തയിലും വിജ്ഞാനശാഖകളുടെ വിസ്ഫോടനത്തിലും വിശ്വാസമർപ്പിക്കുക മാത്രമല്ല, ആദർശരാഷ്ട്രസങ്കൽപ്പം സാക്ഷാത്ക്കരിക്കാൻ സാർവത്രികവിദ്യാഭ്യാസമല്ലാതെ മറ്റൊരു വഴിയില്ലെന്നു സമർത്ഥിക്കുകകൂടി ചെയ്യുന്നുണ്ട്. പാരമ്പര്യവാദികളായ ജർമ്മൻകാർക്കുപോലും സ്വന്തമായി ഉൽപ്പതിഷ്ണുവായൊരു ക്രിസ്റ്റ്യൻ വോൾഫും (Chistian Wolff) പ്രത്യാശാഭരിതനായൊരു ലെസ്സിങ്ങുമുണ്ടായി (Lessing). വിപ്ളവാവേശത്തിൽ മുങ്ങിയ പാരീസുകാർ, ബുദ്ധിയുടെ ഈ ആദർശാവതാരത്തെ സുന്ദരിയായൊരു ഗണികാരൂപത്തിൽ 'യുക്തിദേവത'യായി സങ്കൽപ്പിച്ച് ആരാധിക്കാനും തുടങ്ങി.

തർക്കശാസ്ത്രവും ക്ഷേത്രഗണിതവും കാഴ്ചവെക്കുന്ന അത്യുജ്ജ്വല

മായ ചില ശിൽപ്പങ്ങളായാണ യുക്തിയോടുള്ള ഈ പ്രതിബദ്ധത സ്പിനോസയിൽ പ്രത്യക്ഷപ്പെട്ടത്. അദ്ദേഹത്തിന്റെ കാഴ്ചപ്പാടിൽ, പ്രമാണങ്ങളുടെ നേരായ നിർദ്ധാരണംകൊണ്ടു മുൻകൂട്ടി പ്രവചിക്കാവുന്ന ഒരു ഗണിതസംഹിതയാണ പ്രപഞ്ചം. ബേക്കണിന്റെ പുരോഗമനചിന്ത ഹോബ്സിലേയ്ക്കെത്തുമ്പോൾ, 'അണുകണങ്ങളും ശുദ്ധശൂന്യത'യുമല്ലാതെ മറ്റൊന്നിനും പ്രസക്തിയില്ലാത്ത നിരുപാധികമായ നിരീശ്വരതയും ഭൗതികതയുമായി മാറുന്നു. യുക്തിയുടെ ഈ മുന്നേറ്റത്തിൽ പരാജയപ്പെട്ട വിശ്വാസത്തിന്റെ ദുരന്തദൃശ്യങ്ങളാണ സ്പിനോസ മുതൽ ഡിഡറോവരെ വഴിയിലുടനീളം നാം കാണുന്നത്. കാലഹരണപ്പെട്ട പഴയ സിദ്ധാന്തങ്ങൾ ഓരോന്നായി പുറന്തള്ളപ്പെട്ടു; വിചിത്രമായ ശിൽപ്പമാതൃകകളോടെ രൂപകൽപ്പന ചെയ്ത മദ്ധ്യകാലഘട്ടത്തിലെ വിശ്വാസസംഹിതകൾ ഗോഥിക് ദേവാലയങ്ങളെപ്പോലെ ഒന്നാകെ തകർന്നടിഞ്ഞു; ബോർബോൺ രാജവംശവും പൗരാണികദൈവസങ്കൽപ്പവും സ്ഥാനഭ്രഷ്ടമായി; സ്വർഗം ആകാശത്തോളം ചുരുങ്ങി നരകം വെറുമൊരു വൈകാരികഭാവമായി മാറി. ഹെൽവേഷ്യസും ഹോൾബാക്കും ചേർന്നവതരിപ്പിച്ച്, ഫ്രാൻസിലെ സലൂണുകളിൽ പരിഷ്ക്കാരമായി മാറിയ നിരീശ്വരചിന്ത മതാദ്ധ്യക്ഷന്മാർപോലും ഏറ്റുപിടിച്ചു. ജർമ്മനിയിൽ അത്തരം ആശയങ്ങൾ പ്രചരിപ്പിക്കാൻ ലാമെറ്റ്രീ പ്രഷ്യയിലെ രാജാവിന്റെ ഒത്താശയോടെ നിയോഗിയ്ക്കപ്പെട്ടു. 1784-ൽ സ്പിനോസയുടെ ശിഷ്യനായി ലെസ്സിങ് സ്വയം പ്രഖ്യാപിച്ചതോടെ വിശ്വാസത്തിന്റെ അവസാനത്തെ കോട്ടയും കീഴടക്കി യുക്തിചിന്ത സർവവിജയിയായിത്തീർന്നു.

പ്രകൃത്യതീതസങ്കൽപ്പങ്ങളെ രൂക്ഷമായി വിമർശിച്ചു ബോധോദയത്തിനു വേഗത കൂട്ടിയവരിൽ പ്രമുഖനായ ഡേവിഡ് ഹ്യൂം, പുരോഗതിക്കു ദോഷം വരുമെന്നു കണ്ടെത്തുന്ന നിമിഷം മനുഷ്യൻ യുക്തിക്കെതിരെ തിരിയുമെന്നു പ്രവചിച്ചിട്ടുണ്ട്. മനുഷ്യഹൃദയങ്ങളിലും സാമൂഹ്യസംവിധാനങ്ങളിലും ആഴത്തിൽ വേരോടിയതു മൂലം യൂറോപ്പിലെ അംബരചുംബികളായ ദേവാലയഗോപുരങ്ങളിൽ നിരന്തരം മുഴങ്ങുന്ന പ്രാർത്ഥനകളും പ്രത്യാശകളും യുക്തിയുടെ നിർദ്ദയമായ ന്യാ

യവിധിക്കു കീഴടങ്ങി. അങ്ങനെ ആരോപണവിധേയമായ വിശ്വാസങ്ങളും പ്രതീക്ഷകളും തങ്ങൾക്കെതിരെ വിധി പുറപ്പെടുവിച്ച ന്യായാധിപന്റെ യോഗ്യത ചോദ്യം ചെയ്യാനൊരുങ്ങിയതിൽ അത്ഭുതപ്പെടാനില്ല. അതോടെ യുക്തിയും മതവും സംബന്ധിച്ച് ഒരു പുനഃപരിശോധന തീർത്തും അനിവാര്യമായിത്തീർന്നു. ആയിരത്തിലേറെ വർഷക്കാലം ലോകത്തെങ്ങുമുള്ള ലക്ഷക്കണക്കിനു ജനങ്ങൾ ഹൃദയത്തിൽ താലോലിച്ചുപോന്ന വിശ്വാസങ്ങൾ ഒരൊറ്റയടിക്കു തകർക്കുന്ന ഈ ന്യായവാദത്തിന്റെ ബുദ്ധികേന്ദ്രമേതാണ്? അതിനത്രയും അപ്രമാദിത്വമുണ്ടോ? അധികാരവും ധർമ്മവും കൃത്യമായി നിർവചിക്കപ്പെടുന്ന മനുഷ്യന്റെ മറ്റൊരു നൈസർഗികസിദ്ധി മാത്രമാണോ അത്? പരമ്പരാഗതവിശ്വാസങ്ങളുടെമേൽ നിർദ്ദയം മരണക്കുറിപ്പെഴുതുന്ന വിപ്ളവനേതൃത്വത്തിന്റെ അധികാരപരിധികൾ പരിശോധിക്കാനും ആ ന്യായാധിപസമിതിയെ വിചാരണക്കു വിധേയമാക്കാനും സമയമായിരിക്കുന്നു. യുക്തിയെ നിരൂപണദൃഷ്ട്യാ നിരീക്ഷിക്കാനുള്ള സമയം അതിക്രമിച്ചിരിക്കുന്നു.

**6.1.2. ലോക്കിൽനിന്നു കാന്റിലേക്ക് :** പ്രത്യക്ഷത്തിൽ മതവിരുദ്ധമായി ചിത്രീകരിക്കപ്പെട്ടെങ്കിലും ഹ്യൂം (Hume), ലോക്ക് (Locke), ബർക്ക്‌ലി (Berkeley) തുടങ്ങിയവരുടെ പരിശ്രമങ്ങളാണു സത്യത്തിൽ അത്തരമൊരു പരിശോധനക്കു സാഹചര്യമൊരുക്കിയത്. ബേക്കൺ മുന്നോട്ടുവെച്ച അനുമാനസിദ്ധാന്തങ്ങൾ മനഃശാസ്ത്രത്തിലും പ്രയോഗിക്കാമെന്നു ജോൺ ലോക്ക് (1632–1704) വാദിച്ചു; 'മനുഷ്യന്റെ ഗ്രഹണശക്തി'യെക്കുറിച്ചുള്ള (Essay on Human Understanding) ഉപന്യാസത്തിലൂടെ ആധുനികചിന്തയിൽ ആദ്യമായി യുക്തിയുടെ യഥാർത്ഥരൂപം അദ്ദേഹം വെളിവാക്കി. ചിരകാലമായി തത്വചിന്തയുടെ സന്തതസഹചാരിയായിരുന്ന യുക്തി കൂടുതൽ നിഷ്കൃഷ്ടമായ നിരീക്ഷണത്തിനു വിധേയമായി. റിച്ചാർഡ്സണും റൂസോവും നോവലിന്റെ ശിൽപ്പഘടനയിൽ പരീക്ഷിച്ച ആത്മവിമർശനരീതികളുടെ ചുവടു പിടിച്ച് തത്വചിന്തയിലും നിരൂപണപരമായ ചില ചിന്തകൾ

രൂപംകൊണ്ടു. ക്ളാരിസാ ഹാർലോയും ഹെലോയ്സും പ്രകടിപ്പിക്കുന്ന വൈകാരികശൈലിപോലെ, യുക്തിക്കും ബുദ്ധിക്കും അതീതമായ ജന്മവാസനകളുടെ സഹജഭാവങ്ങൾക്കു തത്വചിന്താപരമായ അംഗീകാരം ലഭിച്ചുതുടങ്ങി.

അറിവ് എങ്ങനെയാണു ജനിക്കുന്നത്? നന്മയും തിന്മയും ദൈവവും ജനനത്തിനുമുമ്പേ മനുഷ്യമനസ്സിൽ നിറഞ്ഞുകിടക്കുന്നുണ്ടോ? ഒരിക്കലും ഒരു ദൂരദർശിനിയിലും പ്രത്യക്ഷപ്പെടാത്ത ദൈവത്തെക്കുറിച്ചുള്ള വിശ്വാസംപോലും ഒരുപക്ഷേ കാലക്രമേണ അപ്രത്യക്ഷമായേക്കുമെന്നു ദൈവശാസ്ത്രജ്ഞർ വേവലാതിപ്പെട്ടു; മറിച്ച്, അത്തരം അടിസ്ഥാനപരമായ ആശയങ്ങൾ മനുഷ്യരുടെ മനസ്സിൽ സഹജമാണെന്നു സ്ഥാപിച്ചാൽ അവ വിശ്വാസങ്ങളും മൂല്യങ്ങളും ഊട്ടിയുറപ്പിക്കാൻ സഹായകമാകുമെന്നും അവർ കരുതി. ക്രിസ്തുമതത്തിന്റെ യുക്തിഭദ്രതയെക്കുറിച്ചു വാചാലമായി വാദിക്കാനിഷ്ടപ്പെട്ട നല്ല വിശ്വാസിയായ ലോക്കിനു പക്ഷേ ആ ചിന്താഗതികൾ സ്വീകാര്യമായിരുന്നില്ല. മനസ്സിലേക്കു പ്രവേശിക്കുന്ന അറിവുകൾ ഇന്ദ്രിയാനുഭവങ്ങളുടെ പരിണതഫലങ്ങളാണെന്നും 'ഇന്ദ്രിയങ്ങളിൽ സഹജമായുള്ളതല്ലാതെ മറ്റൊന്നും മനസ്സിലില്ലെന്നും' അദ്ദേഹം ഉറപ്പിച്ചു പറഞ്ഞു. 'ജനനസമയത്തു സ്വച്ഛശുദ്ധമായൊരു പ്രതലംപോലെ മനസ്സു നിർമ്മലവും നിർവികാരവുമാണ്; ഇന്ദ്രിയാനുഭവങ്ങൾ മനസ്സിൽ സൃഷ്ടിക്കുന്ന വ്യത്യസ്തമായ വികാരങ്ങൾ ഓർമ്മകളായി രൂപാന്തരപ്പെടുകയും പിന്നീടവ ആശയങ്ങളായി അവതരിക്കുകയുമാണു ചെയ്യുന്നത്. ഇന്ദ്രിയങ്ങൾക്കു വിഷയീഭവിക്കുന്നതു ഭൗതികപദാർത്ഥങ്ങൾ മാത്രമായതുകൊണ്ട്, മറ്റൊന്നും നമുക്കറിയാൻ വയ്യാത്തതുകൊണ്ട്, ഭൗതികവാദത്തെ ന്യായീകരിക്കുന്ന ഒരു തത്വസംഹിത സ്വയമേവ സ്വീകരിക്കേണ്ടിവരുമെന്ന ഗർഹണീയമായൊരു നിഗമനത്തിലേക്കാണു നമ്മെയതു നയിക്കുന്നത്.

പക്ഷേ, അതൊരിക്കലും സംഭവിക്കില്ലെന്നു ബിഷപ്പ് ജോർജ്ജ് ബർക്ക്ലീ (1684-1753) അഭിപ്രായപ്പെട്ടു; മനസ്സിന്റെ രൂപഭേദമെന്ന നിലയ്ക്കല്ലാതെ പദാർത്ഥത്തിനു തനതായ അസ്തിത്വമില്ലെന്നു ലോ

ക്കിന്റെ വിശദീകരണം തെളിയിക്കുന്നുണ്ട്. മനസ്സിനെക്കുറിച്ച് യാതൊന്നുമറിയില്ലെന്ന ചിന്താഗതിതന്നെ ഭൗതികവാദത്തെ ഖണ്ഡിയ്ക്കാനുള്ള ഉപാധിയായി മാറുന്നു; അതുകൊണ്ട് ആദ്ധ്യാത്മികതലത്തിൽ നടക്കുന്ന ഭ്രമാത്മകമായ ഈ മായാജാലം യൂറോപ്പിനെ സംബന്ധിച്ചിടത്തോളം ഒരു 'ഗേയ്‌ലിക്' ഭാവനാസൃഷ്ടിയല്ലാതെ മറ്റൊന്നുമല്ല. അതെത്രമാത്രം പ്രകടമാണെന്നു സോദാഹരണം അദ്ദേഹം ചൂണ്ടിക്കാട്ടുന്നു: അനുഭവങ്ങളിൽ നിന്നാണ് അറിവുണ്ടാകുന്നതെന്നു ലോക്ക്‌തന്നെ നമ്മെ പറഞ്ഞു പഠിപ്പിച്ചതല്ലേ? അപ്പോൾ അറിവ്, നമുക്കു ലഭിക്കുന്ന അനുഭവങ്ങളും ആ അനുഭവങ്ങളിൽനിന്ന് ഉരുത്തിരിയുന്ന ആശയങ്ങളും മാത്രമാണെന്നു വരുന്നു; ഒരു 'വസ്തു', വ്യാഖ്യാനിക്കപ്പെടുകയും വർഗീകരിക്കപ്പെടുകയും ചെയ്യുന്ന ചില അനുഭവങ്ങളുടെ സമാഹാരം മാത്രമായിത്തീരുന്നു. നാം കഴിക്കുന്ന ഭക്ഷണം അത്തരമൊരു ആശയസംഹിതയേക്കാൾ മൂർത്തമാണെന്നു നമുക്കൊരുപക്ഷേ പ്രതിഷേധിക്കാം; മരത്തിൽ ചിത്രവേല നെയ്തു നമ്മുടെ കൈകളിൽ കിടന്നു തിരിയുന്ന ചിറ്റുളിക്കു മഹനീയമായൊരു ഭൗതികത്വമുണ്ടെന്നു നമുക്കൊരുപക്ഷേ സമർത്ഥിക്കാം. പക്ഷേ, പ്രാഥമികമായ കാഴ്ചയും മണവും സ്പർശവും രുചിയും നൽകുന്ന അനുഭവങ്ങളുടെ പരമ്പരയല്ലാതെ മറ്റൊന്നുമല്ല നമ്മുടെ ഭക്ഷണം; തുടർന്ന് ആന്തരികമായൊരു സംതൃപ്തിയും ഉന്മേഷവുമാണു നമുക്കതു പകരുന്നത്. അതുപോലെ, നിറവും ഭാരവും ആകൃതിയും വലിപ്പവും സ്പർശവും നൽകുന്ന ചില അനുഭവങ്ങൾ മാത്രമാണു നമ്മുടെ കൈയിൽ കിടന്നു തിരിയുന്ന ചിറ്റുളി; അതിന്റെ ഭൗതികഗുണങ്ങൾക്കല്ല, വിരലുകളിൽ അതേൽപ്പിക്കുന്ന സംവേദനങ്ങൾക്കാണു നമ്മെ സംബന്ധിച്ചിടത്തോളം കൂടുതൽ പ്രസക്തി. ഇന്ദ്രിയാനുഭവങ്ങളില്ലെങ്കിൽ ചിറ്റുളിയുടെ സാന്നിദ്ധ്യംപോലും നമുക്കറിയാനാവില്ല; മരവിച്ച വിരലുകളിൽ എത്ര തവണ കിടന്നു കറങ്ങിയാലും മനസ്സിന്റെ നേരിയൊരു ശ്രദ്ധപോലും അതിനു നേടിയെടുക്കാനാവില്ല. അനുഭവങ്ങളുടെ ഒരു സമാഹാരമാണത്; മനസ്സിന്റെ ഒരു അവസ്ഥാവിശേഷവും. അതുകൊണ്ടു മനസ്സാണു

പ്രത്യക്ഷമായി കണ്ടറിയാവുന്ന ഒരേയൊരു യാഥാർത്ഥ്യം; അതൊരിക്കലും ഭൗതികവാദത്തിനു നിരക്കുന്നതുമല്ല.

സ്കോട്ട്ലണ്ടിലെ ഡേവിഡ് ഹ്യൂമെന്ന (1711-1776) സന്ദേഹിയായ സുഹൃത്തിനെ കാണാതെയാണ് അയർലണ്ടിലെ ബിഷപ്പ് ബർക്ക്ലി ഇങ്ങനെ പറഞ്ഞത്. ആധുനികചിന്തയുടെ വിസ്മയമായി വിശേഷിപ്പിയ്ക്കപ്പെടുന്ന ഒരു വിശിഷ്ടകൃതി, 'മനുഷ്യപ്രകൃതത്തെക്കുറിച്ചൊരു അവലോകന'വുമായി (Treatise on Human Nature) ഇരുപത്താറാമത്തെ വയസ്സിൽ പ്രത്യക്ഷപ്പെട്ട ഡേവിഡ് ഹ്യൂമിന്റെ തികച്ചും മതവിരുദ്ധമായ ചിന്തകൾ ക്രൈസ്തവലോകത്തെ അക്ഷരാർത്ഥത്തിൽത്തന്നെ ഞെട്ടിച്ചുകളഞ്ഞു. ആന്തരികസംവേദനങ്ങൾ വഴി മനസ്സിനെക്കുറിച്ചു ലഭിക്കുന്ന അറിവ്, ബാഹ്യസംവേദനങ്ങൾ വഴി വസ്തുക്കളെക്കുറിച്ചു ലഭിക്കുന്ന അറിവിനു തുല്യമാണെന്നു ഹ്യൂം സമർത്ഥിച്ചു. 'മനസ്സി'ന്റെ അസ്തിത്വം നാമൊരിക്കലും നേരിട്ടറിയുന്നില്ല; വികാരവും ഓർമ്മയും ആശയമായി വേർതിരിഞ്ഞാണു നാം ബന്ധപ്പെടുന്നത്. ആശയങ്ങളുടെ മൂർത്തമായൊരു അവയവമല്ല മനസ്സ്; ആശയപരമ്പരകളുടെ കേവലനാമം മാത്രമാണത്; വികാരങ്ങളും ഓർമ്മകളും ധാരണകളുമാണു മനസ്സ്; ചിന്തകളെ നിയന്ത്രിച്ചു നിരീക്ഷിക്കുന്ന 'ആത്മാവ്' ഒരിക്കലും നിലനിൽക്കുന്നില്ല. ബർക്ക്ലീ വസ്തുവിന്റെ അസ്തിത്വം നിഷേധിച്ചതുപോലെ കാര്യക്ഷമമായാണു ഹ്യൂം മനസ്സിന്റെ യാഥാർത്ഥ്യത്തേയും ഖണ്ഡിക്കുന്നത്. അങ്ങനെ, യാതൊന്നിനും പ്രസക്തിയില്ലാതെ സ്വയം സൃഷ്ടിച്ച സിദ്ധാന്തങ്ങളുടെ അവശിഷ്ടങ്ങളിൽ കിടന്നു തത്വചിന്ത വീർപ്പുമുട്ടി. വിവാദങ്ങളും വിതർക്കങ്ങളും ഒഴിവാക്കാൻ 'No matter, Never mind!' എന്ന ഫലിതരൂപേണയുള്ള ഉപദേശം തീർത്തും അർത്ഥഗർഭമായി മാറിയതിൽ അത്ഭുതപ്പെടാനില്ല.

ആത്മീയസങ്കൽപ്പത്തെ തള്ളിപ്പറഞ്ഞു യാഥാസ്ഥിതികവിശ്വാസങ്ങളെ നിർവീര്യമാക്കാൻ കഴിയുമെന്ന വ്യാമോഹമൊന്നും പക്ഷേ ഹ്യൂമിനുണ്ടായിരുന്നില്ല. പ്രമാണങ്ങളുടെ സാധുത ചോദ്യം ചെയ്തു ശാസ്ത്രത്തിന്റെ അപ്രമാദിത്വത്തെ വെല്ലുവിളിക്കാൻതന്നെ അദ്ദേഹം ഒരുമ്പെട്ടു. ബ്രൂണോയ്ക്കും ഗലീലിയോയ്ക്കും ശേഷം കാര്യകാരണബന്ധത്തി

ന്റെ 'ആവശ്യകത' യിൽ ഊന്നിയ ചില പ്രകൃതിനിയമങ്ങളെയാണ ശാസ്ത്രവും തത്വചിന്തയും ഒരുപോലെ പിന്തുടർന്നത്. ഈ പ്രൗഢമാ യ ധാരണകളിൽ സ്പിനോസ ആദ്ധ്യാത്മികചിന്തയെപ്പോലും പ്ര തിഷ്ഠിച്ചു. ഹ്യൂം പറയുന്നു: കാരണങ്ങളോ നിയമങ്ങളോ നമുക്കൊരി ക്കലും മനസ്സിലാക്കാവുന്നതല്ല; സംഭവങ്ങളുടെ പൂർവാപരബന്ധത്തി ൽനിന്നാണ നാം കാര്യവും കാരണവും അനുമാനിക്കുന്നത്; സംഭവ ഗതികൾ അനിവാര്യമാക്കി മാറ്റാനാവാത്ത അന്തിമവിധിയല്ല, മറി ച്ച്, ചിത്രജാലകതുല്യമായ അനുഭവങ്ങളുടെ മാനസികമായ ചുരുക്കെ ഴുത്തു മാത്രമാണ നിയമങ്ങൾ; ഇതുവരെ കണ്ട പൂർവാപരക്രമങ്ങൾ ഇനി വരാനിരിക്കുന്ന അനുഭവങ്ങളിലും അതേപടി ആവർത്തിക്കണ മെന്നു യാതൊരു നിർബന്ധവുമില്ല. സംഭവപരമ്പരകളിൽ നിരീക്ഷി ക്കപ്പെടുന്ന ചില രീതികൾമാത്രമാണ 'നിയമം'; രീതികളിൽ പക്ഷേ 'ആവശ്യകത' ആരോപിക്കാനാവില്ല.

ഗണിതപരമായ സമവാക്യങ്ങൾക്കു മാത്രമാണ സ്വാഭാവികസ ത്യമെന്ന നിലയിൽ ആവശ്യകത ആരോപിക്കാവുന്നത്; വിഷയത്തി ൽത്തന്നെ മിക്കവാറും വിശേഷണവും അടങ്ങുന്നവിധം ആ സമവാ ക്യങ്ങൾ ആവർത്തനസ്വഭാവം പ്രകടിപ്പിക്കുന്നുമുണ്ട്. '9' എന്ന സം ഖ്യയെ മറ്റൊരു രീതിയിൽ '3x3' എന്നും പറയാം; അതുകൊണ്ടാണ് '3x3 = 9' എന്ന സമവാക്യം ഒരു സനാതനസത്യമായി നമുക്കനുഭവ പ്പെടുന്നത്. വിശേഷണം വിഷയത്തിൽ യാതൊരു മൂല്യവർദ്ധനയും നടത്തുന്നില്ല. അങ്ങനെ വരുമ്പോൾ ശാസ്ത്രത്തിന്റെ പ്രയോഗം ഗണി തത്തിലും പ്രത്യക്ഷമായ പരീക്ഷണങ്ങളിലും മാത്രമായി പരിമിത പ്പെടുത്തേണ്ടിവരും; 'നിയമ'ങ്ങളിൽനിന്നു കറന്നെടുക്കുന്ന തെളിയി യ്ക്കപ്പെടാത്ത അനുമാനങ്ങളെ വിശ്വസിക്കാനാവില്ല; കൗശലബുദ്ധി തൊട്ടുതീണ്ടാത്ത അദ്ദേഹമെഴുതി: 'അത്തരം ധാരണകൾക്കു വശംവ ദരായി നാം ഗ്രന്ഥങ്ങൾ പരതിനടക്കുമ്പോൾ എന്തെല്ലാം ആശയക്കു ഴപ്പങ്ങളാണ വരുന്നത്! ഉദാഹരണത്തിന് ആദ്ധ്യാത്മികവിദ്യയുടെ ഒരു പാഠപുസ്തകം കൈയിലെടുത്തു നാം ചോദിയ്ക്കുന്നു, 'എണ്ണത്തേയും

അളവിനേയും കുറിച്ചുള്ള എന്തെങ്കിലുമൊരു യുക്തി ഇതിലുണ്ടോ?'. മിക്കവാറും ഇല്ലെന്നായിരിക്കും ഉത്തരം. വിതർക്കങ്ങളും വിവാദങ്ങളു മല്ലാതെ മറ്റൊന്നുമില്ലാത്ത അത്തരം പുസ്തകങ്ങൾ തീയിലിട്ടു ചുട്ടുക രിക്കുകയാണു വേണ്ടത്" (Royce : Spirit of Modern Philosophy).

യാഥാസ്ഥിതികവാദികളുടെ ചെവികൾക്ക് ഇമ്പം പകരുന്നവയാ യിരുന്നു, ഈ വാക്കുകൾ. മതവിശ്വാസങ്ങൾക്കനുകൂലമായി പ്രകൃതി യേയും അറിവിനേയും വ്യാഖ്യാനിക്കുന്ന വൈജ്ഞാനികപാരമ്പര്യ ത്തിന്റെ പ്രസക്തി അപ്പോഴേക്കും മിക്കവാറും അസ്തമിച്ചുകഴിഞ്ഞിരു ന്നു. ഭൗതികതയുടെ ഭീകരസത്വത്തെ കുത്തി മലർത്തിയ ബർക്ക്‌ലീ യുടെ കുന്തമുന പിന്നീടു തിരിഞ്ഞതു മനസ്സും ആത്മാവും കാഴ്ച വെയ്ക്കു ന്ന അനശ്വരതയുടെ നേർക്കായിരുന്നു. ഈ കോലാഹലത്തിൽ ശാ സ്ത്രത്തിനുപോലും സാരമായ പരിക്കേറ്റു. 1775-ൽ ഡേവിഡ് ഹ്യൂമി ന്റെ ജർമ്മൻ പരിഭാഷ വായിക്കാനിടയായ ഇമ്മാനുവൽ കാന്റ് ശാ സ്ത്രത്തിനും തത്വചിന്തയ്ക്കും സംഭവിച്ച അപചയം കണ്ട് അമ്പരന്നു. മാ ത്രമല്ല, മതവും ശാസ്ത്രവും പുലർത്തുന്ന അടിസ്ഥാനപ്രമാണങ്ങളിൽ അടിയുറച്ചു വിശ്വസിച്ച് ഒരുതരം 'സുഖസുഷുപ്തി'യിൽ മയങ്ങിക്കിടന്ന അദ്ദേഹം ഞെട്ടിയുണരുകയും ചെയ്തു. സന്ദേഹികളായ ഈ ചിന്തക ർ വിതയ്ക്കുന്ന ചിന്താക്കുഴപ്പങ്ങളിൽപ്പെടാതെ ശാസ്ത്രത്തേയും വിശ്വാ സത്തേയും എങ്ങിനെ രക്ഷിച്ചെടുക്കാം? കാന്റ് ആലോചിച്ചു.

**6.1.3. റൂസോവിൽനിന്നു കാന്റിലേക്ക് :** ഭൗതികവാദത്തെ സാധൂക രിക്കുന്ന യുക്തിയേയും ബോധോദയത്തേയുംകുറിച്ചുള്ള സംവാദത്തി ൽ പദാർത്ഥത്തിന്റെ (Matter) അസ്തിത്വത്തെ ബർക്ക്‌ലീ നിഷേധി ച്ചു. ഹ്യൂമാകട്ടെ, ബർക്ക്‌ലിയുടെ വാദഗതികൾതന്നെ പിന്തുടർന്ന് മ നസ്സിനും (Mind) നിലനിൽപ്പില്ലെന്നു വിധിച്ചു. അതേസമയം, യുക്തി ഒരന്തിമവിധിയല്ലെന്നു കരുതാവുന്ന മറ്റൊരു സാദ്ധ്യതയും നിലനി ന്നിരുന്നു. മനുഷ്യന്റെ അസ്തിത്വവുമായി നിരന്തരം കലഹിക്കുന്ന ചി ല സൈദ്ധാന്തികനിഗമനങ്ങളുണ്ട്; മനുഷ്യസഹജമായ അവകാശ ങ്ങൾ യുക്തിയുടെ ശാസനകൾ വിധേയമാകണമെന്നു ശഠിക്കാൻ നമു ക്കധികാരമില്ല; പ്രത്യേകിച്ചും ആ യുക്തി നമ്മുടെ വ്യാമോഹങ്ങളുടെ

ഒരു സമീപകാലസൃഷ്ടിയായിരിക്കുമ്പോൾ! യുക്ത്യനുസൃതമായ തീരുമാനങ്ങൾ നമ്മെ ക്ഷേത്രഗണിതരൂപങ്ങളെപ്പോലെ പെരുമാറാൻ ശീലിപ്പിച്ച്, അവയുടെ കണിശപ്രകൃതവുമായി പ്രണയിക്കാൻ പ്രേരിപ്പിക്കുന്നു; പക്ഷേ, എത്ര അനായാസമായാണു പലപ്പോഴും അവയെ തള്ളിമാറ്റി നമ്മുടെ വാസനകളും വികാരങ്ങളും മുന്നേറുന്നത്! ചിലപ്പോഴൊക്കെ പ്രത്യേകിച്ചും നാഗരികജീവിതത്തിന്റെ കൃത്രിമത്വത്തിലും സങ്കീർണതകളിലും, യുക്തി നല്ലൊരു മാർഗദർശിയുടെ പങ്കു വഹിച്ചേക്കാം. പക്ഷേ, ജീവിതത്തിന്റെ മഹാസങ്കടങ്ങളിൽ, നീതിയുടേയും വിശ്വാസത്തിന്റേയും മഹാസമസ്യകളിൽ, ഈ സമവാക്യങ്ങളേക്കാൾ നാം ആശ്രയിക്കുന്നതു വികാരങ്ങളെത്തന്നെയാണ്. വിശ്വാസത്തിനെതിരെ വിരൽ ചൂണ്ടുന്ന യുക്തിയൊരിക്കലും ആത്യന്തികമായി നിലനിൽക്കാനാവില്ല!

ചുരുക്കത്തിൽ, ഇതാണു ബോധോദയത്തിന്റെ ഭൗതികതയ്ക്കും നാസ്തികതയ്ക്കുമെതിരെ ഒറ്റയ്ക്കു പടപൊരുതിയ ജീൻ ജാക്വെസ് റൂസോയുടെ (1712-1778) വാദഗതി. മിക്കവാറും മൃഗീയമായ വിനോദചിന്തകൾ പുലർത്തുന്ന വൈജ്ഞാനികർക്കും കരുത്തുറ്റ യുക്തിവാദികൾക്കുമിടയിൽ ജീവിച്ച നാഡീരോഗിയായൊരു മനുഷ്യനു നേരിടേണ്ടി വന്ന വിധിവൈപരീത്യം! ശാരീരികമായ അവശതകളിൽ മാതാപിതാക്കളുടേയോ അദ്ധ്യാപകരുടേയോ അനുകമ്പ ലഭിയ്ക്കാതെ ആത്മഗതങ്ങളിൽ മുഴുകിക്കഴിഞ്ഞ രോഗിയായൊരു യുവാവായിരുന്നു, റൂസോ. പരുഷയാഥാർത്ഥ്യങ്ങളിൽനിന്നു രക്ഷപ്പെട്ടു സ്വപ്നങ്ങളുടെ അഭൗമമായ ലോകത്തു ജീവിച്ച അദ്ദേഹം, ജീവിതത്തിലും പ്രണയത്തിലും നേടാൻ കഴിയാതെ പോയ വിജയം ഭാവനയിലൂടെ നെയ്യെടുക്കാൻ ശ്രമിച്ചു. മാന്യതയും കുലീനതയും നിറഞ്ഞുതുളുമ്പുന്നുണ്ടെങ്കിലും വിട്ടുവീഴ്ചയ്ക്കൊരുക്കമല്ലാത്ത സൂക്ഷ്മമായ ഭാവുകത്വവും ധാർമ്മികതയെക്കുറിച്ചുള്ള ഉത്തമബോദ്ധ്യവുമാണു റൂസോയുടെ സംഭാവനയായ 'കുമ്പസാരങ്ങളി'ൽനിന്നു (Confessions) നമുക്കു ലഭിക്കുന്നത്.

1749-ൽ 'കലയും ശാസ്ത്രവും പുരോഗതിയുടെ ധർമ്മികമൂല്യങ്ങളെ

ശുദ്ധീകരിക്കുകയാണോ അതല്ല മലിനപ്പെടുത്തുകയാണോ ചെയ്ത തെ'ന്ന വിഷയത്തിൽ ഡിജോൺ അക്കാദമി നടത്തിയ ഉപന്യാസമത്സരത്തിൽ റൂസോയുടെ പ്രബന്ധമാണ് സമ്മാനം നേടിയത്. സമകാലികസമൂഹത്തിൽ തനിയ്ക്കന്യമായ സാംസ്കാരികമഹത്വം തീർത്തും നിഷ്പ്രയോജനമാണെന്ന് വരുത്തിത്തീർക്കാനുള്ള വ്യഗ്രതയിൽ സംസ്കാരം ആത്യന്തികമായ തിന്മയാണ് നൽകുന്നതെന്ന് വളരെ ആവേശത്തോടെ അദ്ദേഹം വാദിച്ചു. അച്ചടിവിദ്യ യൂറോപ്പിന്റെ വൈജ്ഞാനികമേഖലയിൽ സൃഷ്ടിച്ച ആശയക്കുഴപ്പങ്ങളെക്കുറിച്ചുതന്നെ ചിന്തിയ്ക്കൂ! തത്വചിന്ത തലയുയർത്തുന്ന സകല ദിക്കിലും ധാർമ്മികത കുറഞ്ഞുവരുന്നതായാണ് കാണുന്നത്. 'വിദ്വാന്മാരുടെ വരവോടെ സത്യസന്ധരെ കാണാതായെ'ന്ന് തത്വചിന്തകർ പതിവായി പറയാറുണ്ട്. 'പുനരാലോചനയുടെ അവസ്ഥ പ്രകൃതിവിരുദ്ധമാണെന്ന് പ്രഖ്യാപിക്കാൻ ഞാൻ ധൈര്യപ്പെടുന്നു; ചിന്താശീലനായ മനുഷ്യൻ (നാമൊക്കെ ഇന്ന് പറയുന്ന 'ബുദ്ധിജീവി') വഴിപിഴച്ച ഒരു മൃഗമാണ്'. ബുദ്ധിയുടെ ദ്രുതതരമായ ഈ പുരോഗതി ഉടനെ ഉപേക്ഷിച്ച് ഹൃദയവികാരങ്ങളെ പരിപോഷിപ്പിക്കുന്ന പദ്ധതികൾക്ക് തുടക്കമിടുകയാണ് നാം ചെയ്യേണ്ടത്. വിദ്യാഭ്യാസം മനുഷ്യനെ നല്ലവനാക്കുന്നില്ല; അതവനെ സൂത്രശാലിയായ കള്ളനാക്കി മാറ്റുകയാണ് ചെയ്യുന്നത്. ബുദ്ധിയേക്കാൾ വാസനകളും വികാരങ്ങളുമാണ് വിശ്വാസയോഗ്യം!

ബുദ്ധിയേക്കാൾ വികാരങ്ങൾക്കുള്ള പ്രാമാണ്യം നോവെൽ ഹെലോയ്സ് (La Nouvelle Heloise : 1761) എന്ന സുപ്രസിദ്ധമായ നോവലിൽ വിശദമായി റൂസോ വിവരിക്കുന്നുണ്ട്. കുലീനകുടുംബങ്ങളിലെ സ്ത്രീകളിലും അവരോടടുപ്പം പുലർത്തുന്ന പുരുഷന്മാരിലും അതിഭാവുകത്വം കലർന്ന വികാരപ്രകടനങ്ങൾ ഒരു പരിഷ്ക്കാരനാട്യമായി അക്കാലത്ത് പടർന്നുപിടിച്ചിരുന്നു. സാഹിത്യത്തിലും യഥാർത്ഥജീവിതത്തിലും ഒരു നൂറ്റാണ്ടുകാലം ഫ്രാൻസ് വൈകാരികതയുടെ കണ്ണീരിൽ കുതിർന്നു ജീവിച്ചു. പതിനെട്ടാം നൂറ്റാണ്ടിൽ യൂറോപ്പിലാരംഭിച്ച വൈജ്ഞാനികവിസ്ഫോടനം 1789-1848 കാലഘട്ടത്തിൽ കാൽപ്പനികമായ സാഹിത്യത്തിനു വഴിമാറി. മതവികാരങ്ങളുടെ ശ

ക്തമായൊരു വേലിയേറ്റവും അതോടൊപ്പം സംഭവിച്ചു. ചാറ്റോബ്രി യാന്റിലെ ജെനീ ക്രിസ്ത്യനിസ്മെ (1802) അനുഭവിച്ച ആനന്ദാനുഭൂതി, 'സാവോയാർഡ് വികാരിയുടെ വിശ്വാസത്തിന്റെ കുറ്റസമ്മത'മെന്ന (Confession of Faith of the Savoyard Vicar) റൂസോയുടെ ലേഖന ത്തിന്റെ മാറ്റൊലിയായി മാറി. അതിലെ ആശയം ഇതായിരുന്നു: അമരത്വവും ദൈവവിശ്വാസവും യുക്തിയുടെ നിലപാടിൽ നിലനി ൽക്കില്ല; പക്ഷേ ഹൃദയവികാരങ്ങൾ തീർച്ചയായും അവയെ സ്വാഗ തം ചെയ്യുന്നുണ്ട്; സംശയത്തിന്റെ മട്ടുപ്പുളവാക്കുന്ന വിരസതയ്ക്കു വഴ ങ്ങിക്കൊടുക്കുന്നതിനേക്കാൾ എന്തുകൊണ്ട് ഇക്കാര്യത്തിൽ നമുക്കു സ്വന്തം ജന്മവാസനകളെ വിശ്വസിച്ചുകൂടാ?

വാകമരത്തണലിലൂടെയുള്ള പതിവുനടത്തംപോലും ഉപേക്ഷിച്ചാ ണു കാന്റ്, റൂസോയുടെ ലേഖനം ഒരൊറ്റയിരുപ്പിനു വായിച്ചുതീർത്ത ത്. അതദ്ദേഹത്തിന്റെ ജീവിതത്തിലെ മറക്കാനാവാത്ത ഒരനുഭവമാ യി. ഇവിടെയിതാ ഒരു മനുഷ്യൻ, നാസ്തികതയുടെ അന്ധകാരത്തി ൽനിന്നു പുറത്തുകടക്കാൻ വെമ്പൽകൊണ്ട് അതീന്ദ്രിയപരമായ ആ ശങ്കകളിൽ യുക്തിയേക്കാൾ വികാരങ്ങളുടെ പ്രാധാന്യം യാതൊരു മുൻവിധിയുമില്ലാതെ ഉറപ്പിച്ചു പറയുന്നു; മതനിഷേധത്തിനുള്ള ഉത്ത രത്തിന്റെ രണ്ടാംഭാഗം ഇവിടെയിതാ വെളിപ്പെട്ടിരിക്കുന്നു; സന്ദേ ഹികളുടെ മിഥ്യാവാദങ്ങൾ അവസാനമിതാ ചിതറിത്തെറിക്കുന്നു! അങ്ങനെ ബർക്ക്‌ലീയും ഹ്യൂമും നിരത്തിയ വാദമുഖങ്ങൾ റൂസോയു ടെ വികാരങ്ങളുമായി ബന്ധിപ്പിച്ച്, യുക്തിയുടെ കടന്നാക്രമണത്തി ൽ നിന്നു മതത്തെ രക്ഷിച്ച്, പുരോഗതിയ്ക്കു തടസ്സം നിൽക്കുന്ന സന്ദേ ഹാത്മകതയിൽനിന്നു ശാസ്ത്രത്തെ മോചിപ്പിയ്ക്കുന്ന ദൗത്യത്തിനുവേ ണ്ടി ഇമ്മാനുവൽ കാന്റ് സ്വജീവിതം ഉഴിഞ്ഞുവെച്ചു.

പക്ഷേ, ആരായിരുന്നു ഈ ഇമ്മാനുവൽ കാന്റ്?

### 6.2. ഇമ്മാനുവൽ കാന്റ്

പ്രഷ്യയിലെ കോനിഗ്സ്ബർഗിൽ 1724-ലാണ് ഇമ്മാനുവൽ കാന്റ് ജനിച്ചത്. ചെറുപ്പത്തിൽ കുറച്ചുകാലം അടുത്ത ഗ്രാമത്തിൽ അ

ദ്ധ്യാപകജോലി ചെയ്തതൊഴിച്ചാൽ, ഭൂമിശാസ്ത്രത്തിലും ഗോത്രവർഗ പഠനങ്ങളിലും താൽപ്പര്യം കാണിച്ചിരുന്ന ആ കുറിയ മനുഷ്യൻ പിന്നീടൊരിക്കലും സ്വദേശം വിട്ടു പുറത്തു പോയിട്ടില്ല. നൂറുകൊല്ലം മുമ്പ് സ്കോട്ട്ലാന്റിൽനിന്നു കുടിയേറിയ ദരിദ്രമായൊരു കുടുംബത്തിലെ അംഗമായിരുന്നു കാന്റ്. ഇംഗ്ളണ്ടിലെ 'സാമ്പ്രദായികരെ'പ്പോലെ (Methodologists) മതപരമായ വിശ്വാസങ്ങളിലും അനുഷ്ഠാനങ്ങളിലും അണുവിട വിട്ടുവീഴ്ച ചെയ്യാത്ത ഒരു 'ഭക്ത'യായിരുന്നു' (Pietist) അദ്ദേഹത്തിന്റെ അമ്മ. രാപകലില്ലാതെ മതപരമായ ചടങ്ങുകളിൽ മുഴുകിയ ബാല്യാനുഭവങ്ങൾക്കു ശേഷം പിന്നീടവയിൽനിന്നു മിക്കവാറും മാറിനിൽക്കാനാണു കാന്റ് ശ്രദ്ധിച്ചത്; ജർമ്മനിയുടെ മുഖമുദ്രയായ വിഷാദാത്മകതയുടെ ഒരുതരം ആത്മവിശുദ്ധി അദ്ദേഹം അവസാനകാലംവരെ കാത്തു സൂക്ഷിച്ചു. തനിക്കും ലോകത്തിനും ഉപകരിക്കുന്നവിധം മാനവികതയുടെ സന്ദേശം മുറുകെപ്പിടിക്കാനുള്ള അദമ്യമായ അദ്ദേഹത്തിന്റെ ആവേശം അമ്മയിൽനിന്നു ലഭിച്ച വിശ്വാസദാർഢ്യത്തിന്റെ പ്രതിഫലനമായിരിക്കാം.

പക്ഷേ, ഫ്രെഡറിക്കിനും വോൾട്ടയർക്കും സമകാലികനായൊരു യുവാവിനു തീർച്ചയായും അക്കാലത്തെ ആശയസംവാദങ്ങളിൽനിന്നൊഴിഞ്ഞു നിൽക്കാൻ കഴിഞ്ഞില്ല. പിന്നീടു നേരിട്ടുതന്നെ എതിർക്കേണ്ടിവന്ന പലരുടേയും ഗാഢമായ സ്വാധീനം ആദ്യകാലത്ത് അദ്ദേഹം ഉൾക്കൊണ്ടു. അവരിലൊരുപക്ഷേ അദ്ദേഹത്തിനു 'പ്രിയപ്പെട്ട' ഒരു ശത്രുവായിരുന്നു, ഡേവിഡ് ഹ്യൂം. പ്രായവും പക്വതയും യാഥാസ്ഥിതികമനോഭാവവും മറികടന്നു മിക്കവാറും എഴുപതാമത്തെ വയസ്സിൽ യുവത്വത്തിന്റെ ഊർജ്ജസ്വലമായ ഉൽപ്പതിഷ്ണുത്വം പ്രകടമാക്കുന്ന അവസാനത്തെ കൃതി എഴുതിയ പ്രതിഭാസമ്പന്നനായൊരു തത്വചിന്തകനെ നമുക്കിവിടെ കാണാം. പ്രശസ്തിയുടെ പരിവേഷമില്ലായിരുന്നെങ്കിൽ രക്തസാക്ഷിത്വത്തിനുപോലും അദ്ദേഹം വിധേയനാകുമായിരുന്നു. മതവിശ്വാസങ്ങളുടെ ആവശ്യകത ചൂണ്ടിക്കാട്ടുമ്പോൾ വോൾട്ടയറുടേതെന്നു തെറ്റിദ്ധരിക്കാവുന്ന മറ്റൊരു സ്വരം ഇടയ്ക്കിടെ കാന്റിൽനിന്നു നമുക്കു കേൾക്കാം. ഷോപ്പൻഹോവർ പറയു

ന്നു: 'മൗലികമായ ആശയങ്ങളുൾക്കൊള്ളുന്ന 'ശുദ്ധയുക്തിയെക്കുറിച്ചുള്ള നിരൂപണാത്മകചിന്ത' പ്രസിദ്ധീകരിയ്ക്കാൻ കാന്റിനു കഴിഞ്ഞതിൽ ഫ്രെഡറിക്ക് ഭരണകൂടത്തിന്റെ മഹാമനസ്കത തീരെ കുറച്ചു കാണാനാവില്ല. സർക്കാർ ശമ്പളം പറ്റുന്ന ഒരദ്ധ്യാപകനു മറ്റൊരു ഭരണസംവിധാനത്തിലും അത്തരമൊരു സാഹസം സാദ്ധ്യമാവില്ല. മഹാനായ ചക്രവർത്തിയുടെ അനന്തരാവകാശിക്കു പുതിയതൊന്നും എഴുതില്ലെന്നു വാക്കു കൊടുക്കാൻപോലും കാന്റ് സന്നദ്ധനായി'. അതുകൊണ്ടുതന്നെ, അപരിമിതമായ സ്വാതന്ത്ര്യം അനുവദിച്ചു തന്നതിനുള്ള പ്രത്യുപകാരമായി ഫ്രെഡറിക്കിന്റെ വിദ്യാഭ്യാസവകുപ്പു കൈകാര്യം ചെയ്ത ദീർഘദർശിയായ സെഡ്‌ലിറ്റ്സിനാണു (Zedlitz) കാന്റ് ആ പുസ്തകം സമർപ്പിച്ചത്.

1755-ൽ കോനിഗ്സ്ബർഗ് സർവകലാശാലയിലെ അദ്ധ്യാപകനായി കാന്റ് ഔദ്യോഗികജീവിതം ആരംഭിച്ചു. പതിനഞ്ചുവർഷത്തോളം താരതമ്യേന താഴ്ന്ന പദവിയിൽ അദ്ദേഹം കഴിഞ്ഞുകൂടി. പ്രൊഫസർ പദവിക്കുള്ള അപേക്ഷ രണ്ടു തവണ നിരസിക്കപ്പെട്ടു. അവസാനം 1770-ൽ തർക്കശാസ്ത്രവും ആദ്ധ്യാത്മികചിന്തയും പഠിപ്പിക്കുന്ന പ്രൊഫസറായി അദ്ദേഹം നിയമിതനായി. ആ അദ്ധ്യാപനപരിചയം കൈമുതലാക്കി അദ്ധ്യാപനരീതികളെക്കുറിച്ചുള്ള ഒരു പാഠപുസ്തകം അക്കാലത്ത് അദ്ദേഹമെഴുതി; അതിലെ നടപടിക്രമങ്ങളിൽ പലതും താനൊരിയ്ക്കൽപ്പോലും പ്രയോഗിക്കാത്തതാണെന്ന് അദ്ദേഹം തുറന്നു സമ്മതിക്കുന്നുണ്ട്. എങ്കിലും എഴുത്തുകാരനേക്കാൾ അദ്ദേഹം നല്ലൊരു അദ്ധ്യാപകനായാണു പൊതുവേ അറിയപ്പെട്ടത്. ഇടത്തരം കഴിവുകളുള്ള കുട്ടികളെയാണു കൂടുതൽ ശ്രദ്ധിയ്ക്കേണ്ടതെന്നു പ്രായോഗികപരിചയത്തിൽനിന്ന് അദ്ദേഹം കണ്ടെത്തി. പ്രതിഭാശാലികൾക്കു പരസഹായമില്ലാതെ സ്വയം വളർന്നു വരാൻ കഴിയുമെന്നും മന്ദബുദ്ധികളെ സഹായിച്ചതുകൊണ്ടു പ്രത്യേകിച്ചു ഫലമില്ലെന്നും അദ്ദേഹം അഭിപ്രായപ്പെടുന്നുണ്ട്.

പുതിയൊരു ആദ്ധ്യാത്മികസിദ്ധാന്തവുമായി ലോകത്തെ പിടിച്ചു

ലയ്ക്കാൻ തക്ക പ്രതിഭയുണ്ടെന്ന് അദ്ദേഹത്തെക്കുറിച്ച് അന്നാരും കരുതിയിരുന്നില്ല. അടങ്ങിയൊതുങ്ങി കഴിഞ്ഞുപോന്ന പ്രൊഫസർക്കു മറ്റുള്ളവരെ ഞെട്ടിയ്ക്കാൻ കഴിയുമെന്നു ചിന്തിയ്ക്കാൻപോലും ആർക്കുമായില്ല. ആ വഴിയ്ക്കൊരു പ്രതീക്ഷ അദ്ദേഹത്തിനുമുണ്ടായിരുന്നില്ല. നാൽപ്പത്തിരണ്ടാമത്തെ വയസ്സിൽ അദ്ദേഹമെഴുതി: 'ആദ്ധ്യാത്മികചിന്തയുടെ ആരാധകനാകാനുള്ള അസുലഭമായ ഭാഗ്യം എനിയ്ക്കുണ്ടായി, പക്ഷേ, ഇന്നോളം അവളെന്നെ തിരിഞ്ഞു നോക്കിയതുപോലുമില്ല!'. 'അടിത്തട്ടു കാണാനാവാത്ത അഗാധഗർത്ത'മെന്നും, 'തീരവും വിളക്കുമാടവും കൺവെട്ടത്തില്ലാത്ത, ചിന്താനൗകകൾ തകർന്നു മണ്ണടിഞ്ഞ കരിങ്കടലെ'ന്നും (Paulsen : Immanuel Kant) മറ്റും അന്നദ്ദേഹം ആദ്ധ്യാത്മികചിന്തയെ വിശേഷിപ്പിച്ചിട്ടുണ്ട്. 'സാധാരണവേഗതയുള്ള കടൽക്കാറ്റു വീശുമ്പോൾ' ഊഹാപോഹങ്ങളുടെ ഗോപുരങ്ങളിലിരുന്നു സിദ്ധാന്തങ്ങൾ ചമയ്ക്കുന്ന ആദ്ധ്യാത്മികവാദികളെ അദ്ദേഹം പുച്ഛിച്ചു. പക്ഷേ, തത്വചിന്തയുടെ വിഹായസ്സിൽ ഏറ്റവും ശക്തമായ കൊടുങ്കാറ്റിന്റെ സൃഷ്ടാവു താനായിരിക്കുമെന്നു മുൻകൂട്ടി കാണാൻ അദ്ദേഹത്തിനു കഴിഞ്ഞില്ല!

സ്വച്ഛശാന്തമായ ആ വർഷങ്ങളിൽ പക്ഷേ ആദ്ധ്യാത്മികതയേക്കാൾ ആധിഭൗതികവിഷയങ്ങളിലായിരുന്നു, അദ്ദേഹത്തിനു താൽപ്പര്യം. ആകാശം, നക്ഷത്രങ്ങൾ, ഭൂകമ്പം, അഗ്നി, വായു, ശൂന്യത, അഗ്നിപർവതങ്ങൾ, ഭൂമി, ഗോത്രപഠനം തുടങ്ങി ആദ്ധ്യാത്മികതയുടെ പരിധിയിൽ വരാത്ത നൂറുകണക്കിനു ലേഖനങ്ങൾ അദ്ദേഹമെഴുതി. കാന്റിന്റെ 'സ്വർഗസിദ്ധാന്തം' (Theory of the Heavens) 1755-ലാണു പുറത്തിറങ്ങിയത്; ലാപ്ലേയ്സിന്റെ വ്യോമപടലപരികൽപ്പനയെ നക്ഷത്രങ്ങളുടെ ചലനാവൃത്തിനിയമങ്ങളുമായി താരതമ്യം ചെയ്യുന്ന അദ്ദേഹം പ്രായോഗികമായ ചില വിശദീകരണങ്ങളും പുസ്തകത്തിൽ നൽകുന്നുണ്ട്. സകല ഗ്രഹങ്ങളിലും ജീവവ്യവസ്ഥ സാദ്ധ്യമാണെന്നു കാന്റ് വിശ്വസിച്ചു; സൂര്യനിൽനിന്നകന്നു ജീവിതദൈർഘ്യം കൂടുതലായ ഗ്രഹങ്ങളിൽ, ഇന്നിപ്പോൾ ഭൂമിയിൽ പ്രത്യക്ഷപ്പെടാത്ത ഉയർന്ന ബുദ്ധിശക്തിയുള്ള അതിമാനുഷജീവികൾ അധിവസിക്കു

ന്നുണ്ടെന്നു കരുതുന്നതിൽ തെറ്റില്ലെന്നും അദ്ദേഹം വിചാരിച്ചു. മനു ഷ്യൻ മൃഗത്തിന്റെ പരിണാമഫലമാണെന്ന് അദ്ദേഹത്തിന്റെ (മുഴു- വൻ പ്രഭാഷണങ്ങളും ക്രോഡീകരിച്ചെടുത്ത) നരവംശശാസ്ത്രം സൂചി പ്പിക്കുന്നുണ്ട്. വന്യമൃഗങ്ങളുടെ കാരുണ്യത്തിനു വിധേയമായ പരി ണാമത്തിന്റെ ആദ്യകാലത്തു പിറന്നുവീണ ശിശു ഇന്നത്തെപ്പോലെ വാ പൊളിച്ചു കരഞ്ഞിരുന്നെങ്കിൽ ഹിംസ്രജീവികൾക്കിരയായി ത ൽക്ഷണം വംശനാശം സംഭവിക്കുമായിരുന്നെന്നും അതുകൊണ്ട് ഇ ന്നത്തെ നാഗരികമനുഷ്യനേക്കാൾ വ്യത്യസ്തനായിരുന്നു ആദിമമനു ഷ്യനെന്നും അദ്ദേഹം സിദ്ധാന്തിക്കുന്നു. അതിസൂക്ഷ്മതയോടെ കാന്റ് തുടരുന്നു: 'പ്രകൃതി എങ്ങനെയാണതു സാധിച്ചതെന്നോ എന്തൊ ക്കെയാണതിനു സഹായകമായതെന്നോ നമുക്കറിയില്ല'. ഈ പ്രസ്താ വന ഒരുപാടു ദൂരത്തേക്കു നമ്മെ കൊണ്ടുപോകും. വലിയൊരു ഭൗതി കവിപ്ളവത്തിനു സാക്ഷ്യം വഹിക്കുന്ന ഇന്നത്തെ കാലഘട്ടത്തെ ത്തുടർന്നു മൂന്നാമതൊന്നു സംഭവിക്കാനുള്ള സാദ്ധ്യത ആ സൂചനയി ലുണ്ട്. ചിമ്പാൻസിയെപ്പോലെ നിസ്സാരനായ ജീവിക്കു നടക്കാനും സ്പർശിക്കാനും സംസാരിക്കാനുമുള്ള അവയവങ്ങളും അവ പരസ്പരം ബന്ധിപ്പിച്ചു കാര്യങ്ങൾ മനസ്സിലാക്കാൻ മറ്റൊരു കേന്ദ്രീകൃതവ്യവ സ്ഥയും വികസിച്ചുവന്നെങ്കിൽ, സമകാലികമായ സാമൂഹ്യസംവിധാ നങ്ങൾക്കു കീഴിൽ ഒരതിമാനുഷജീവി പരിണമിച്ചുണ്ടാകാനുള്ള സാ ദ്ധ്യത തള്ളിക്കളയാനാവില്ല. മനുഷ്യൻ മൃഗത്തിൽനിന്നെങ്ങനെയാ ണു പരിണമിച്ചതെന്ന സാദ്ധ്യതയല്ലേ ഒരു ഭാവിസൂചകത്തിലൂടെ കാ ന്റ് വളരെ ശ്രദ്ധാപൂർവം നടത്തിയിരിക്കുന്നത്?

അങ്ങനെ കഷ്ടിച്ച് അഞ്ചടിമാത്രം ഉയരമുള്ള, സങ്കോചവും വിന യവും ലാളിത്യവുംമൂലം അടങ്ങിയൊതുങ്ങി കഴിഞ്ഞുപോന്ന, ആ ചെ റിയ മനുഷ്യന്റെ വളർച്ച വളരെ മന്ദഗതിയിലായിരുന്നു. ആധുനിക തത്വചിന്തയ്ക്കു ദൂരവ്യാപകമായ പ്രത്യാഘാതങ്ങൾ സൃഷ്ടിച്ച വിപ്ളവ ചിന്തകളായിരുന്നു, പക്ഷേ ആ ശിരസ്സിൽ അന്നു ബീജാവസ്ഥയിൽ കിടന്നിരുന്നത്. കാന്റിന്റെ ജീവിതം സാധാരണമായ ദിനചര്യകളു

മായാണ കഴിഞ്ഞുപോന്നതെന്ന് ജീവചരിത്രകാരൻ രേഖപ്പെടുത്തു ന്നു. 'കാലത്തെഴുന്നേൽക്കുക, കാപ്പി കുടിക്കുക, പഠിപ്പിക്കുക, എഴുതു ക, ഭക്ഷണം കഴിക്കുക, നടക്കുക എന്നിങ്ങനെ ഓരോന്നിനും കൃത്യ മായ സമയനിഷ്ഠയുണ്ടായിരുന്നു. ചാരനിറമുള്ള കോട്ടും ധരിച്ച് കൈ യിലൊരു വടിയുമായി (ഇന്നിപ്പോൾ 'തത്വചിന്തകന്റെ നടപ്പാത'യാ യ) വാകമരത്തണലിലൂടെ ദിവസേന നടക്കുന്ന ഇമ്മാനുവൽ കാന്റ് വീട്ടുവാതിൽക്കൽ പ്രത്യക്ഷപ്പെടുമ്പോൾ സമയം കൃത്യം മൂന്നരയാകു മെന്നു നാഴികമണി നോക്കാതെ അയൽക്കാർക്കറിയാം. ഒരിക്കലും പതിവു നടത്തം അദ്ദേഹം മുടക്കാറില്ല. മഴയുടെ സൂചനയുമായി മാന ത്തു കാർമേഘങ്ങൾ ഉരുണ്ടുകൂടുമ്പോൾ ദൈവനിയോഗംപോലെ ഒ രു ഭൃത്യൻ കുടയുമായി അദ്ദേഹത്തിനു തൊട്ടുപിന്നിൽ നടക്കും'.

ശാരീരികമായി തീരെ ദുർബലനായിരുന്നതുകൊണ്ടു കഠിനമായ പഥ്യാചാരങ്ങൾക്ക് അദ്ദേഹം വിധേയനായി. ഡോക്ടറുടെ സഹാ യമില്ലാതെ ജീവിക്കുന്നതാണ സുരക്ഷിതമെന്നു കരുതിയ അദ്ദേഹം എൺപതുവയസ്സുവരെ ജീവിച്ചു. 'നിശ്ചയദാർഢ്യംകൊണ്ട് അസുഖ വികാരങ്ങളെ കീഴ്പ്പെടുത്തുന്നതിൽ മനസ്സിനുള്ള കഴിവിനെക്കുറിച്ച്' (On the Power of the Mind to Master the Feeling of Illness by Force of Resolution) എഴുപതാമത്തെ വയസ്സിൽ അദ്ദേഹമൊരു ലേ ഖനവും എഴുതി. പ്രത്യേകിച്ചും വീട്ടിനു പുറത്തായിരിക്കുമ്പോൾ നാ സാദ്വാരങ്ങളിലൂടെമാത്രം ശ്വാസോച്ഛ്വാസം ചെയ്യുന്നതായിരുന്നു കാ ന്റിനു പ്രിയപ്പെട്ട ഒരു ശീലം; അതുകൊണ്ടു വേനലിലും വർഷത്തിലും വസന്തത്തിലും നടത്തത്തിനിടയിൽ അദ്ദേഹം ആരേയും സംസാരി യ്ക്കാൻ അനുവദിയ്ക്കാറില്ല; ഒരു ജലദോഷത്തേക്കാൾ തീർച്ചയായും മൗ നമാണ മെച്ചം! ചെറിയ പെട്ടിയ്ക്കുള്ളിൽ അമർത്തിവെച്ച സ്പ്രിങ്ങുക ൾപോലെ, ചരടിൽ കോർത്ത കാലുറകൾ സ്വന്തം പോക്കറ്റിൽ നി ക്ഷേപിയ്ക്കുന്നതിൽപ്പോലും തത്വചിന്തയുടെ പ്രയോഗസാദ്ധ്യത അദ്ദേ ഹം കണ്ടെത്തി'. ചെയ്യുന്നതിനുമുമ്പ് എന്തിനെക്കുറിച്ചും ശ്രദ്ധാപൂർ വം അദ്ദേഹം ചിന്തിക്കുമായിരുന്നു; അതുകൊണ്ടുതന്നെ ജീവിതം മുഴു വൻ അദ്ദേഹം അവിവാഹിതനായി കഴിഞ്ഞു. രണ്ടുപ്രാവശ്യം വിവാ

ഹത്തെക്കുറിച്ച് കാര്യമായി ആലോചിച്ചു. പക്ഷേ ചിന്ത പതിവിലേറെ നീണ്ടുപോയതുകൊണ്ട് ആദ്യത്തെ പെൺകുട്ടി ചടുലമതിയായ മറ്റൊരാളെ വിവാഹം കഴിച്ചു. രണ്ടാമത്തവളാകട്ടെ, അദ്ദേഹം തീരുമാനമെടുത്തപ്പോഴേക്കും നഗരത്തിൽനിന്നുതന്നെ എവിടേക്കോ അപ്രത്യക്ഷയായി. വിവാഹം സത്യാന്വേഷണത്തിനു വിഘ്നം സൃഷ്ടിക്കുമെന്ന്, ഒരുപക്ഷേ നീഷേയെപ്പോലെ, അദ്ദേഹവും ചിന്തിച്ചിരിക്കാം. 'വിവാഹിതനായ മനുഷ്യൻ പണത്തിനുവേണ്ടി എന്തും ചെയ്യാൻ മടിക്കില്ലെ'ന്നു ടാലിറാന്റ് പറയാറുണ്ട്. യുവത്വത്തിന്റെ ആവേശത്തോടെ ഇരുപത്തിരണ്ടാമത്തെ വയസ്സിൽ കാന്റ് എഴുതി: 'ഉദ്ദേശിച്ച വഴിയേ നിശ്ചയദാർഢ്യത്തോടെ മുന്നേറാൻ ഞാനുറച്ചു. എന്നെ പിന്തിരിപ്പിക്കാനോ മാർഗതടസ്സം സൃഷ്ടിക്കാനോ യാതൊരു ശക്തിക്കുമാവില്ല!'.

അങ്ങനെ ആരാലും അറിയപ്പെടാതെ കടുത്ത ദാരിദ്ര്യത്തിൽ പതിനഞ്ചു വർഷക്കാലത്തോളം ചിന്തിച്ചും എഴുതിയും ജീവിതനിയോഗംപോലുള്ള ഒരു കൃതി അൻപത്തിയേഴാമത്തെ വയസ്സിൽ, 1781-ൽ, കാന്റ് പൂർത്തീകരിച്ചു. അത്രയേറെ കാലമെടുത്തു പക്വത പ്രാപിച്ച മറ്റൊരു മനുഷ്യനും ചരിത്രത്തിലുണ്ടായിട്ടില്ല, തത്വചിന്താലോകത്തെ അത്രയേറെ അട്ടിമറിച്ച മറ്റൊരു പുസ്തകവുമുണ്ടായിട്ടില്ല.

### 6.3. ശുദ്ധയുക്തിയുടെ നിരൂപണാത്മകചിന്ത

ഈയൊരു ശീർഷകത്തിൽ കാന്റ് എന്താണർത്ഥമാക്കുന്നത്? ശുദ്ധയുക്തി തീർച്ചയായും വിമർശനത്തിന്റെ പരിധിയിൽ വരുന്നതല്ല, നിരൂപണാത്മകമായ വിശകലനമാണത്. അവസാനഭാഗത്തു 'ശുദ്ധയുക്തി'യുടെ ചില പരിമിതികൾ ചൂണ്ടിക്കാട്ടുന്നതൊഴിച്ചാൽ കാന്റ് ഒരിടത്തുമതിനെ എതിർക്കുന്നില്ല; മാത്രമല്ല, ഇന്ദ്രിയങ്ങളുടെ ദുഷിച്ച വഴികളിൽ വന്നുചേരുന്ന കളങ്കിതവിജ്ഞാനത്തേക്കാൾ ശുദ്ധയുക്തിയുള്ള അനന്യമായ മേന്മ എടുത്തുകാണിക്കാനുള്ള സാദ്ധ്യതപോലും അദ്ദേഹം ആരായുന്നുണ്ട്. ഇന്ദ്രിയങ്ങൾ വഴിയല്ലാതെ ലഭിക്കുന്ന, അനുഭവങ്ങളിൽ നിന്നു സ്വതന്ത്രമായ അറിവാണു 'ശുദ്ധ'യുക്തികൊണ്ടു വിവക്ഷിക്കപ്പെടുന്നത്; മനുഷ്യന്റെ മാനസികഘടനയും ജന്മവാസന

കളുമായതു ബന്ധപ്പെട്ടിരിക്കുന്നു.

ഇന്ദ്രിയങ്ങളിലൂടെമാത്രം ലഭിക്കുന്നതല്ല അറിവെന്ന പ്രസ്താവനയുമായി, ലോക്കിന്റെ ഇംഗ്ളീഷ്പാരമ്പര്യത്തിനു നേർക്കുള്ള വെല്ലുവിളിയുമായി, കാന്റ് തുടങ്ങുന്നു. ആത്മാവിനെ നിഷേധിച്ച ശാസ്ത്രം അർത്ഥശൂന്യമാണെന്നു സ്ഥാപിക്കാൻ കഴിഞ്ഞതിൽ ഡേവിഡ് ഹ്യൂം സംതൃപ്തനായി. അനുസ്യൂതമായി ഒഴുകുന്ന ആശയങ്ങളുടെ പരസ്പരബന്ധമാണു മനസ്സ്; ഏതു നിമിഷവും ലംഘിക്കപ്പെടാമെന്ന അപകടാവസ്ഥയിലുള്ള സാദ്ധ്യതകളാണു നിശ്ചിതത്വം. തെറ്റായ ഈ നിഗമനങ്ങൾ, തെറ്റായ അവബോധങ്ങളുടെ ഫലമാണെന്നു കാന്റ് പറയുന്നു: അറിവു ലഭിക്കുന്നതു 'വ്യത്യസ്തവും അനന്യ'വുമായ അനുഭവങ്ങളിൽ നിന്നാണെന്നു നാം സങ്കൽപ്പിക്കുന്നു; എക്കാലത്തേയ്ക്കും നിശ്ചിതസ്വഭാവം നിലനിർത്തുന്ന ഏകരൂപമായൊരു ക്രമബദ്ധത സ്വാഭാവികമായും അതിനുറപ്പു നൽകാനാവില്ല; അതുപോലെ, അന്തർദൃഷ്ടികൊണ്ട് ആത്മാവിനെ 'കാണാൻ' കഴിയുമെന്നു നമുക്കു പ്രതീക്ഷിക്കാനുമാവില്ല. എല്ലാത്തരത്തിലുള്ള അറിവുകളും അനുഭവത്തിൽനിന്ന് അഥവാ സ്വഭാവഗുണങ്ങളുടെ കൃത്യത ഉറപ്പു നൽകാത്ത സ്വതന്ത്രമായ ബാഹ്യലോകത്തുനിന്നാണു വരുന്നതെങ്കിൽ അറിവിനെക്കുറിച്ചുള്ള കേവലമായ നിശ്ചിതത്വം അസാദ്ധ്യമാണെന്നു നമുക്കു സങ്കൽപ്പിക്കാം. പക്ഷേ ഇന്ദ്രിയാനുഭവങ്ങളിൽനിന്നു സ്വതന്ത്രമായ ഒരറിവ്, അനുഭവങ്ങൾക്കുമുമ്പേ സത്യമാണെന്നു ബോദ്ധ്യമുള്ള ഒരറിവുണ്ടെങ്കിലോ? അപ്പോൾ കേവലസത്യവും കേവലശാസ്ത്രവും സുസാദ്ധ്യമായിത്തീരുന്നു, അതങ്ങനെയാവാതെ തരമില്ല. അത്തരത്തിൽ കേവലമായ അറിവ് നിലനിൽക്കുന്നുണ്ടോ? ഇതാണു നിരൂപണാത്മകചിന്തയുടെ ആദ്യത്തെ പ്രശ്നം. 'ഇതാണു ചോദ്യം: അനുഭവത്തിന്റെ സഹായവും തെളിവുകളും മാറ്റിനിർത്തിയാൽ യുക്തികൊണ്ടു നാം എന്താണു നേടാമെന്നു പ്രതീക്ഷിക്കുന്നത്?'. ജന്മനാ ലഭിച്ച മാനസികഘടനയുടെ വിശകലനമായി, പൊതുധാരണകളുടെ ഉൽപ്പത്തിയും പരിണാമവും വിവരിക്കുന്ന പരിശോധനയായി, ചിന്തകളുടെ വിശദമായൊരു ജീവശാസ്ത്രമായിത്തന്നെ മാറുന്നുണ്ട്, ഈ നിരൂപണാത്മകപ

ഠനം. ആദ്ധ്യാത്മികചിന്തയുടെ സമഗ്രമായ പ്രശ്നം ഇതാണെന്നു കാന്റ് വിശ്വസിച്ചു. 'ഈ പുസ്തകംകൊണ്ടു പഴുതുകളില്ലാത്ത പൂർണതയാണു ഞാൻ ലക്ഷ്യമിട്ടിരിക്കുന്നത്; ആദ്ധ്യാത്മികചിന്തയുടെ ഒരൊറ്റ വിഷയംപോലും ഇവിടെ പരിഹരിക്കപ്പെടാതിരുന്നിട്ടില്ലെന്ന്, അഥവാ പരിഹാരത്തിന്റെ താക്കോലെങ്കിലും ചൂണ്ടിക്കാണിക്കപ്പെടാതെ പോയിട്ടില്ലെന്ന് ഉറപ്പിച്ചു പറയാൻ ഞാൻ ധൈര്യപ്പെടുന്നു'. അഹംഭാവത്തോളമെത്തുന്ന ഈ ആത്മവിശ്വാസം തീർച്ചയായും സൃഷ്ടികർമ്മത്തിനു പ്രചോദകമാകാതെ വയ്യ!

മുഖവുരകളില്ലാതെ വിഷയത്തിലേക്കു നേരിട്ടു കടക്കുകയാണു കാന്റ്. 'അറിവിനെ പരിമിതപ്പെടുത്തുന്ന ഒരേയൊരു മേഖല അനുഭവം മാത്രമല്ല; സത്യം എന്തായിരിക്കണമെന്നല്ല, എന്താണെന്നു മാത്രമേ അനുഭവത്തിൽനിന്നു നമുക്കു മനസ്സിലാകുന്നുള്ളൂ. അതുകൊണ്ടു യഥാർത്ഥസത്യം നമുക്കു വെളിപ്പെടുന്നില്ല; അത്തരം അറിവുകളോടു പ്രത്യേകിച്ചൊരു മമത പുലർത്തുന്ന യുക്തിയാകട്ടെ, അതോടെ സംതൃപ്തമാകുന്നതിനുപകരം ഉത്തേജിതമാകുകയാണു ചെയ്യുന്നത്. സാധാരണനിലയിൽ സത്യം അന്തർമ്മുഖമായൊരു അനിവാര്യതയുടെ പ്രകൃതം നിലനിർത്തി, അനുഭവാതീതവും വ്യക്തവും നിശ്ചിതവുമായിരിക്കണം'. അതായതു നമ്മുടെ മനസ്സിൽ നിലനിൽക്കുന്നതും പിന്നീടുണ്ടാകുന്നതുമായ അനുഭവങ്ങൾ അവയെ ഒരുതരത്തിലും സ്വാധീനിക്കരുത്. 'അനുഭവങ്ങളിൽനിന്നു തീർത്തും സ്വതന്ത്രമായ അറിവിന്റെ മണ്ഡലത്തിൽ നമുക്കെത്രമാത്രം മുന്നോട്ടുപോകാൻ കഴിയുമെന്നു ഗണിതശാസ്ത്രത്തിന്റെ ഉജ്ജ്വലമായ ഉദാഹരണങ്ങൾ വഴി നമുക്കു തെളിയിക്കാൻ കഴിയും'. അനിവാര്യവും നിശ്ചിതവുമാണു ഗണിതശാസ്ത്രപരമായ അറിവ്; അതിനെ അതിവർത്തിക്കുന്ന എന്തെങ്കിലും ഭാവിയിൽ സംഭവിക്കുമെന്നു നമുക്കു സങ്കൽപ്പിക്കാനാവില്ല. നാളെ ലോകത്തിന്റെ ഏതെങ്കിലുമൊരു ഭാഗത്തു സൂര്യൻ പടിഞ്ഞാറുദിക്കുമെന്നോ ഉണങ്ങിയ വിറകു തീയിൽ ചാരമാവില്ലെന്നോ നമുക്കു വേണമെങ്കിൽ വിശ്വസിക്കാം; പക്ഷേ, രണ്ടും രണ്ടും കൂട്ടിയാൽ നാലിൽ

കുറഞ്ഞ ഒരു സംഖ്യയായിരിയ്ക്കുമെന്നു ജീവിതത്തിലൊരിയ്ക്കലും നമു ക്കു വിശ്വസിയ്ക്കാനാവില്ല. കാലാതീതമായി നിലനിൽക്കുന്ന അവ അതുകൊണ്ടുതന്നെ അനിവാര്യവും കേവലവുമായ സത്യങ്ങളായിരി- യ്ക്കും. പക്ഷേ, ഈ കേവലത്വവും അനിവാര്യതയും എവിടെനിന്നാണു രൂപം കൊള്ളുന്നത്? അനുഭവത്തിൽ നിന്നല്ല, തീർച്ച; സംഭവങ്ങൾ ഉണർത്തുന്ന വ്യത്യസ്തവികാരങ്ങളല്ലാതെ അനുഭവങ്ങൾ നമുക്കു യാ തൊന്നും പകർന്നുതരുന്നില്ല; അത്തരം സംഭവങ്ങളാകട്ടെ ഭാവിയി ൽ ഒരുപക്ഷേ ക്രമം തെറ്റി പ്രത്യക്ഷപ്പെടുകയും ചെയ്യേക്കാം. സ്വാഭാ വികമായി പ്രതികരിക്കുന്ന മനസ്സിന്റെ നൈസർഗികഘടനയിൽനി ന്നാണു കേവലമായ സത്യങ്ങളുടെ പ്രകൃതം സ്വയം രൂപം കൊള്ളുന്ന ത്. അനുഭവങ്ങളും വികാരങ്ങളും അടിച്ചേൽപ്പിക്കുന്ന വിധിനിഷേധ ങ്ങൾക്കു വഴങ്ങിക്കൊടുക്കുന്ന മെഴുകുരൂപമല്ല, മനുഷ്യമനസ്സ്! (ഇതാ ണു കാന്റിന്റെ മൗലികമായ പരികൽപ്പന!) നിരന്തരമായി മാറുന്ന മാ നസികാവസ്ഥകൾക്കു നാം നൽകുന്ന വെറുമൊരു കേവലനാമവുമല്ല, മനസ്സ്; വികാരങ്ങളെ സവിശേഷാശയങ്ങളായി രൂപപ്പെടുത്തി, ബ ഹുവിധമായ അനുഭവങ്ങളെ ഏകരൂപമായ ചിന്താധാരയാക്കി മാറ്റു ന്ന സജീവമായൊരു അവയവംതന്നെയാണത്.

പക്ഷേ, അതെങ്ങനെ സംഭവിക്കുന്നു?

**6.3.1. അതീന്ദ്രിയതയുടെ സൗന്ദര്യാത്മകത :** ഇന്ദ്രിയാനുഭവങ്ങൾ ക്കും അതീതമായ വിഷയമായതുകൊണ്ട്, ഈ ചോദ്യത്തിനു മറുപ ടി കണ്ടെത്താൻ മനസ്സിന്റെ നൈസർഗികഘടനയും ചിന്തയുടെ നി യമങ്ങളും പഠിക്കേണ്ടതുണ്ട്. അതിനു കാന്റ് ഉപയോഗിക്കുന്ന ഒരു രീതിശാസ്ത്രമാണ്, 'അതീന്ദ്രിയതത്വചിന്ത'. അനുഭവങ്ങളെ അറിവുമാ യി ബന്ധിപ്പിക്കുന്ന മനുഷ്യസഹജമായ രീതികളിൽ, 'വസ്തുക്കളെക്കു റിച്ചുള്ള മുൻധാരണകളെപ്പോലെ വസ്തുക്കൾക്കു പ്രത്യേകിച്ച് പ്രാധാ ന്യമില്ലാത്ത അറിവിനെ അതീന്ദ്രിയമെന്നു ഞാൻ കരുതുന്നു'. അനു ഭവമെന്ന അസംസ്കൃതപദാർത്ഥത്തെ ചിന്തയുടെ ഉൽപ്പന്നമാക്കി മാ റ്റുന്ന പ്രക്രിയയിൽ രണ്ടവസ്ഥകളുണ്ട്. അവബോധത്തിന്റെ സ്ഥല കാലങ്ങളുമായി അനുഭവങ്ങളെ സംയോജിപ്പിയ്ക്കുന്ന അവസ്ഥയാണ്,

ആദ്യത്തേത്. അങ്ങനെ രൂപപ്പെട്ടുവരുന്ന അവബോധങ്ങളെ ചിന്തയുടെ 'വിഭാഗങ്ങളെ'ന്ന നിലയിൽ ധാരണകളിലേക്കു സംക്രമിപ്പിക്കുന്നതാണു രണ്ടാമത്തെ അവസ്ഥ. മൗലികമായ അർത്ഥത്തിൽ വികാരങ്ങളേയും അനുഭവസംവേദനത്തേയും സൂചിപ്പിക്കുന്ന സൗന്ദര്യാത്മകത എന്ന വാക്ക്, ആദ്യത്തെ അവസ്ഥയായ 'അതീന്ദ്രിയസൗന്ദര്യാത്മകത'യെക്കുറിച്ചു (Transcendental Esthetic) പഠിക്കാനാണു കാന്റ് ഉപയോഗിക്കുന്നത്. ചിന്തകൾ വിശകലനപരമായി പുരോഗമിക്കുന്തോറും അർത്ഥം സുഗ്രഹമാകുന്ന പ്രായേണ ദുർഗ്രഹമായ സംജ്ഞകളാണവ; കണ്ടകാകീർണമായ ആ മലനിര കയറിയാൽ കാന്റിലേക്കുള്ള വഴി മിക്കവാറും വ്യക്തമായി നമുക്കു കാണാറാകും.

അനുഭവങ്ങളും അവബോധങ്ങളുംകൊണ്ട് എന്താണു നാമുദ്ദേശിയ്ക്കുന്നത്? എങ്ങനെയാണു മനസ്സ് അനുഭവങ്ങളെ അവബോധങ്ങളാക്കി മാറ്റുന്നത്? കേവലാവസ്ഥയിൽ ഉത്തേജനത്തെക്കുറിച്ചുള്ള ബോധംമാത്രമാണ് അനുഭവം; നാവിലെ രുചി, മൂക്കിലെ ഗന്ധം, ചെവിയിൽ മുഴങ്ങുന്ന ശബ്ദം, ശരീരത്തിന്റെ ചൂട്, കൃഷ്ണമണിയിൽ തട്ടുന്ന പ്രകാശം, വിരലുകളുടെ മർദ്ദം: തുടങ്ങിയവയെല്ലാം അനുഭവത്തിന്റെ ആദ്യപാഠങ്ങളാണ്; പിറന്നുവീണ ശിശുവിന്റെ മനസ്സുപോലെ അവയൊന്നും അപ്പോൾ അറിവായി മാറിയിട്ടില്ല. പലതരത്തിലുമുള്ള അത്തരം സംവേദനങ്ങൾ ഒരു വസ്തുവിനെ സ്ഥലകാലങ്ങളിൽ ചുഴന്നു നിൽക്കുന്നു; ഉദാഹരണത്തിനു വസ്തു ഒരു പഴമാണെന്നു കരുതുക; നാവിലൂറുന്ന മധുരവും നാസികയിലറിയുന്ന ഗന്ധവും കൃഷ്ണമണിയിൽ തിളങ്ങുന്ന നിറവും വിരലുകളുടെ സ്പർശത്തിൽ തിരിച്ചറിയുന്ന രൂപവും ആ 'വസ്തു'വിൽ ഒരുമിച്ചു ചേരുന്നു; അപ്പോൾ വെറും ഉത്തേജനത്തേക്കാൾ വസ്തുവിനെക്കുറിച്ചുള്ള അവബോധം, ഒരു ബോദ്ധ്യം, നമുക്കുണ്ടാകുന്നു. അവിടെ അനുഭവം അറിവായി മാറിക്കഴിഞ്ഞു.

പക്ഷേ ഈ മാറ്റം, ഈ സംയോജനം, സ്വയമേവ നടക്കുന്നതാണോ? ഈ സംവേദനങ്ങൾ പരപ്രേരണയില്ലാതെ, സ്വാഭാവികവും യാദൃച്ഛികവുമായി, ക്രമാനുസൃതമായി വന്ന് ഒരവബോധമായി പരി

ണമിയ്ക്കുകയാണോ? അതെയെന്നു ലോക്കും ഹ്യൂമും പറഞ്ഞു; കാന്റ് പറയുന്നു, തീർച്ചയായുമല്ല!

കണ്ണ്, നാവ്, ചെവി, വിരൽ തുടങ്ങിയ ഇന്ദ്രിയങ്ങളുടെ വ്യത്യസ്ത മാർഗങ്ങളും ഒരായിരം 'അന്തർമ്മുഖനാഡി'കളും കടന്നാണു വ്യതിരിക്തങ്ങളായ ഈ അനുഭവങ്ങൾ മസ്തിഷ്കത്തിലെത്തുന്നത്; അകത്തളത്തിൽ ഇറങ്ങിച്ചെല്ലുന്ന ഈ സന്ദേശവാഹകർ മനസ്സിന്റെ ശ്രദ്ധയാകർഷിയ്ക്കാൻവേണ്ടി കാണിച്ചുകൂട്ടുന്ന കോലാഹലങ്ങൾ എന്തായിരിയ്ക്കുമെന്ന് ഊഹിക്കാവുന്നതേയുള്ളൂ! 'ഇന്ദ്രിയങ്ങളുടെ കലാപ'ത്തെക്കുറിച്ചു പ്ലേറ്റോ പറഞ്ഞതിൽ അത്ഭുതപ്പെടാനില്ല. യാതൊന്നും ചെയ്യാതെ വെറുതെ വിട്ടാൽ, വന്ധ്യമായ ആ ആൾക്കൂട്ടം എവിടെയോ ഉന്നതങ്ങളിൽനിന്നു പുറപ്പെടുന്ന കൽപ്പനകൾക്കായി കാതോർത്തു നിൽക്കുന്നതു കാണാം. യുദ്ധമുന്നണിയുടെ വിവിധകോണുകളിൽനിന്നു സർവസൈന്യാധിപനു ലഭിക്കുന്ന സന്ദേശങ്ങൾ പരസഹായമില്ലാതെ സ്വയം കൽപ്പനകളായി മാറുമോ? ഇല്ല, ഈ ആൾക്കൂട്ടത്തിനൊരു നല്ല നേതാവുണ്ടാകാതെ വയ്യ; സന്ദേശങ്ങൾ സ്വീകരിയ്ക്കുകയും നിയന്ത്രണമേറ്റെടുക്കുകയും ചെയ്യുന്ന ഒരു ശക്തിവിശേഷം ഈ സംവേദനങ്ങളെ അവബോധങ്ങളായി രൂപപ്പെടുത്തുന്നു.

പക്ഷേ അതിഥികളായി വരുന്ന സന്ദേശങ്ങൾ മുഴുവൻ ഒരുപോലെ സ്വീകരിയ്ക്കപ്പെടുന്നില്ല. ആ സമയത്തു പലവിധത്തിലും ബാഹ്യമായ സ്വാധീനങ്ങളുടെ വരുതിയിലായിരിയ്ക്കും നമ്മുടെ ശരീരം; ഏകകോശജീവികളെപ്പോലെ നാഡികൾ ആവേഗത്തിന്റെ കൊടുങ്കാറ്റുയർത്തി ബാഹ്യലോകവുമായി സംവദിയ്ക്കാൻ തയാറായി നിൽക്കും; പക്ഷേ, അവയെല്ലാം ഒരുപോലെ സ്വീകരിയ്ക്കപ്പെടുന്നില്ല. സന്ദർഭത്തിനു യോജിച്ച, അഥവാ പ്രസക്തമായ സൂചനകളുമായി വരുന്ന, അവബോധമായി രൂപപ്പെടുത്താവുന്ന അനുഭവങ്ങൾ മാത്രമേ തൽക്കാലം സ്വീകരിയ്ക്കപ്പെടുകയുള്ളൂ. നാഴികമണിയുടെ നിമിഷംപ്രതിയുള്ള ശബ്ദം നാം കേൾക്കുന്നില്ല; പക്ഷേ, മന:പൂർവം ശ്രദ്ധിച്ചാൽ അതേ ശബ്ദം ചെവികളിൽ മുഴങ്ങുകയും ചെയ്യും. തൊട്ടിലിനരികെ കിടന്നുറങ്ങുന്ന അമ്മ പുറമേ നടക്കുന്ന ബഹളങ്ങൾ യാതൊന്നും കേൾക്കു

ന്നില്ല; പക്ഷേ, കുഞ്ഞു ചെറുതായൊന്നു കരഞ്ഞാൽ, കുളത്തിലേക്കു ചാടി താഴോട്ടു പോകുന്ന ഒരാൾ പെട്ടെന്നു വെപ്രാളത്തോടെ ജലനിരപ്പിലേക്കുയർന്നുവരുന്നതുപോലെ, അമ്മ ഉണർന്നു ശ്രദ്ധിക്കാൻ തുടങ്ങും. ലക്ഷ്യം സങ്കലനമാണെങ്കിൽ 'രണ്ടും മൂന്നു'മെന്ന ഉത്തേജനങ്ങൾ 'അഞ്ചെ'ന്ന സംഖ്യയും ഗുണനമാണെങ്കിൽ 'ആറെ'ന്ന സംഖ്യയുമാണു പ്രതികരണമായി പുറത്തു വിടുന്നത്. സംവേദനങ്ങളും ആശയങ്ങളും തമ്മിലുള്ള സംസർഗം, അനുഭവങ്ങളുടെ സ്ഥലകാലങ്ങളിലുള്ള സാമീപ്യവും സാദൃശ്യവും നവീനതയും തീവ്രതയുംകൊണ്ടു തീരുമാനിക്കാവുന്നതല്ല; മനസ്സിന്റെ ലക്ഷ്യബോധമാണു പ്രധാനം. ആവശ്യമില്ലെങ്കിൽ ഒരിക്കലും മുന്നോട്ടുവരാതെ, കൽപ്പന കാത്തു പിന്നിൽ നിൽക്കുന്ന പരിചാരകരാണു ചിന്തകളും അനുഭവങ്ങളും. യഥേഷ്ടം തിരഞ്ഞെടുത്തു നിർദ്ദേശങ്ങൾ നൽകുന്ന യജമാനനായി അവർക്കൊരു കാര്യസ്ഥനുണ്ട്. അതായത്, അവിടെ അനുഭവങ്ങൾക്കും ആശയങ്ങൾക്കുമുപരി മനസ്സുകൂടിയുണ്ട്.

ഈ കാര്യസ്ഥൻ, ആദ്യമേതന്നെ, തനിക്കു മുമ്പിൽ സമർപ്പിയ്ക്കപ്പെടുന്ന വസ്തുതകൾ വർഗീകരിയ്ക്കാൻ ലളിതമായ രണ്ടുപാധികളാണു പ്രയോഗിയ്ക്കുന്നത്: സ്ഥലകാലങ്ങൾ സംബന്ധിച്ച അവബോധങ്ങളാണവ. പുറപ്പെട്ട സ്ഥലവും കാലവും കണക്കാക്കിയാണു സർവസൈന്യാധിപന്റെ പക്കൽ വന്നുചേരുന്ന സന്ദേശങ്ങൾക്കു ക്രമവും ഗൗരവവും ലഭിയ്ക്കുന്നത്; അങ്ങനെ അനുഭവങ്ങളെ അടുത്തും അകന്നും ഭൂതത്തിലും വർത്തമാനത്തിലുമായി നിബന്ധിയ്ക്കുന്ന മനസ്സ് വസ്തുക്കളിൽ സ്ഥലകാലങ്ങളുടെ ഗുണവിശേഷങ്ങൾ ആരോപിയ്ക്കുന്നു. സ്ഥലകാലങ്ങൾ അവബോധവിഷയങ്ങളല്ല, രീതികൾ മാത്രമാണ്; അനുഭവങ്ങളിൽ ബോധം നിറയ്ക്കാനുള്ള മാർഗങ്ങളാണവ; അവ-ബോധത്തിന്റെ ഉപാധികളാണു സ്ഥലകാലങ്ങൾ.

സ്ഥലകാലങ്ങളെക്കൂടി ഉൾക്കൊള്ളുന്ന ക്രമീകരിക്കപ്പെട്ട അനുഭവങ്ങളെ 'പ്രാഥമികാനുമാന'ങ്ങളെന്നു (apriori) പറയാം. അവയില്ലാതെ അനുഭവങ്ങൾക്ക് അവബോധങ്ങളായി വളരാനാവില്ല. അവയു

ടെ സജീവസാന്നിദ്ധ്യമില്ലാതെ ഭാവിയിലൊരു അനുഭവം ഉണ്ടാകു മെന്നു കരുതാനും വയ്യ; അതുകൊണ്ടുകൂടിയാണ് അവ 'പ്രാഥമികാനു മാന'ങ്ങളായി പരിഗണിക്കപ്പെടുന്നത്. മാത്രമല്ല, അതിന്റെ നിയമ ങ്ങൾ, തുറന്ന ആകാശംപോലെ, ഗണിതശാസ്ത്രത്തിന്റെ അനിവാര്യ വും നിരുപാധികവുമായ നിയമങ്ങൾതന്നെയായിരിക്കും. രണ്ടു ബിന്ദു ക്കൾ തമ്മിലുള്ള ഏറ്റവും ഹ്രസ്വമായ ദൂരം ഒരു നേർരേഖ വഴിയല്ലാ തെ രേഖപ്പെടുത്താനാവില്ലെന്നത് ഒരു നിശ്ചിതത്വമാണ്, അല്ലാതെ വെറും അഭ്യൂഹമല്ല. ഡേവിഡ് ഹ്യൂമിന്റെ കലങ്ങിമറിഞ്ഞ സന്ദേഹാ ത്മകതയിൽനിന്നു ഗണിതശാസ്ത്രമെങ്കിലും കഷ്ടിച്ചു രക്ഷപ്പെട്ടു!

അതുപോലെ മറ്റു ശാസ്ത്രങ്ങളേയും നമുക്കു രക്ഷപ്പെടുത്താൻ കഴി യുമോ? തീർച്ചയായും! അടിസ്ഥാനതത്വങ്ങളിൽ അഥവാ കാരണനി യമങ്ങളിൽ, സ്ഥലകാലങ്ങളെപ്പോലെ, തിരിച്ചറിവിന്റെ സമസ്തതല ങ്ങളേയും സ്വാധീനിച്ച്, വരാനിരിക്കുന്ന ഒരനുഭവവും വ്യത്യസ്തമാകാ നിടയില്ലാത്തവിധം അംഗീകൃതമായ ഒരു പ്രതികരണം സദാ സംഭ വിക്കുമെന്നു തെളിയിക്കാൻ കഴിയുമെങ്കിൽ... അപ്പോൾ, ചിന്തയുടെ ഒഴിവാക്കാൻ കഴിയാത്ത അനിവാര്യതയും ഉപാധിയുമായി കാരണ ത്തെക്കൂടി കണക്കാക്കേണ്ടി വരുമോ?

**6.3.2. അതീന്ദ്രിയതയുടെ അപഗ്രഥനാത്മകത :** അനുഭവങ്ങളുടേ യും അവബോധങ്ങളുടേയും തുറന്ന അന്തരീക്ഷത്തിൽനിന്നു ചിന്തയു ടെ ഇടുങ്ങിയ ഇടനാഴിയിലേക്കാണു നാമിനി കടക്കുന്നത്; 'അതീ ന്ദ്രിയതയുടെ സൗന്ദര്യചിന്ത'യിൽ നിന്ന് 'അതീന്ദ്രിയതയുടെ യുക്തി ചിന്ത'യിലേക്ക്! (Transcendental Analytic) മനസ്സും അവബോധവും തമ്മിൽ ഇനിയും പങ്കുവെയ്ക്കാത്ത ചിന്താമൂലകങ്ങളുടെ നാമകരണവും പഠനവുമാണ് ആദ്യമായി നടക്കുന്നത്. വസ്തുക്കളെക്കുറിച്ചുള്ള 'അവ ബോധപരമായ' (Perceptual) അറിവിനെ ബന്ധങ്ങളും ശ്രേണികളും നിയമങ്ങളുമായി 'ധാരണാപരമായ' (Conceptual) അറിവിലേയ്ക്കുയർ ത്തുന്ന കൈത്താങ്ങുകളും അനുഭവങ്ങളെ വിജ്ഞാനമായി സംസ്കരി ക്കുന്ന മനസ്സിന്റെ ഉപകരണങ്ങളുമാണവ. അവബോധങ്ങൾ അനുഭ വങ്ങളെ വസ്തുക്കൾക്കു ചുറ്റും സ്ഥലകാലങ്ങളിൽ ബന്ധിച്ചതുപോലെ

ധാരണകൾ വസ്തുക്കളും സംഭവങ്ങളും ഉൾപ്പെടുന്ന അവബോധങ്ങളെ കാരണം, പൂരകം, ബന്ധം, അനിവാര്യത, സംഭാവ്യത തുടങ്ങിയ ആശയങ്ങൾക്കു ചുറ്റും ക്രമീകരിക്കുന്നു. സ്വീകരിയ്ക്കപ്പെട്ട അവബോധങ്ങൾ ക്രമീകൃതധാരണകളായി വളർന്നു വർഗീകരിയ്ക്കപ്പെടുന്ന ചട്ടക്കൂടുകളാണു 'വിഭാഗങ്ങൾ' (Categories). അവ മനസ്സിന്റെ സ്വഭാവം വെളിവാക്കുന്നു; അഥവാ അനുഭവങ്ങളുടെ ഏകോപനമാണു മനസ്സ്.

ലോക്കും ഹ്യൂമും മുന്നോട്ടു വെച്ച കാഴ്ചപ്പാടിൽ ഇന്ദ്രിയാനുഭവങ്ങളുടെ കൊടുങ്കാറ്റു വീശുമ്പോൾപ്പോലും 'നിഷ്ക്രിയമായി' നിൽക്കുന്ന മനസ്സിന്റെ പ്രവർത്തനം നമുക്കൊന്നുകൂടി പരിശോധിയ്ക്കാം. അരിസ്റ്റോട്ടിലിനു സമാനമായ ഒരു ചിന്താപദ്ധതിയിൽ മിക്കവാറും പ്രാപഞ്ചികമാനം വരിയ്ക്കുന്ന അടിസ്ഥാനപരമായ ഈ വസ്തുതകൾ പരപ്രേരണയില്ലാതെ, അരാജകമായ ആകസ്മികതയായി, സ്വയം വെളിപ്പെടുമെന്നു കരുതാനാകുമോ? ഈ ഗ്രന്ഥശാലയിൽ കെട്ടുകളായി അടുക്കിയൊതുക്കി വെച്ചിരിയ്ക്കുന്ന വിവരപത്രികകളിലേക്കുതന്നെ ആദ്യമൊന്നു കണ്ണോടിക്കൂ! പിന്നീട് ആ പത്രികകൾ കെട്ടഴിഞ്ഞു താഴെ തറയിൽ ചിതറി വീണു കിടക്കുന്നതായിക്കൂടി മനക്കണ്ണിൽ കാണാൻ ശ്രമിയ്ക്കൂ! ക്രമരഹിതമായി കിടക്കുന്ന ഓരോ പത്രികയും ജാലവിദ്യയെന്നപോലെ സ്വയം എഴുന്നേറ്റുവന്നു താന്താങ്ങളുടെ കെട്ടിൽ അക്ഷരമാലാക്രമത്തിൽ കയറിക്കൂടി, ഓരോ കെട്ടും അലമാരയിലെ നിർദ്ദിഷ്ടസ്ഥാനത്തു തിരിച്ചെത്തി പൂർവാവസ്ഥ പ്രാപിക്കുമെന്നു നമുക്കു സങ്കൽപ്പിക്കാൻ കഴിയുമോ? ഈ സന്ദേഹവാദികൾ എന്തൊരത്ഭുതകഥയാണു നമ്മെ പറഞ്ഞു ധരിപ്പിച്ചിരിക്കുന്നത്!

അങ്ങനെ അനുഭവങ്ങൾ ക്രമരഹിതമായ ഉത്തേജനവും, അവബോധം ക്രമീകൃതമായ അനുഭവവും, ധാരണ ക്രമീകൃതമായ അവബോധവും, ശാസ്ത്രം ക്രമീകൃതമായ അറിവും, വിവേകം ക്രമീകൃതമായ ജീവിതവുമായി പരിണമിക്കുന്നു: ഓരോന്നും യഥാക്രമം ഏകത്വത്തിന്റെ ഉയർന്ന തലങ്ങളെ പ്രതിനിധീകരിക്കുന്നു. ഇവിടെ നാം കാണുന്ന ഈ ക്രമവും തുടർച്ചയും ഏകത്വവും എവിടെനിന്നാണു തുടങ്ങുന്ന

ത്? ക്രമരഹിതമായ ഒരായിരം വഴികളിലൂടെ വരുന്ന അനുഭവങ്ങളിൽനിന്നു മാത്രമാണു നാം വസ്തുക്കളെ തിരിച്ചറിയുന്നത്; അതുകൊണ്ടു നിരന്തരം അലോസരപ്പെടുത്തുന്ന ഈ നിയമരാഹിത്യത്തിനുമേൽ ഏകത്വവും തുടർച്ചയും ക്രമവും ആരോപിക്കുന്നതു നമ്മുടെ ലക്ഷ്യംതന്നെയായിരിക്കണം. അലയടിക്കുന്ന ഈ തിരമാലകൾക്കുമേൽ വെളിച്ചം ചൊരിയുന്നതു നമ്മുടെ മനസ്സും വ്യക്തിത്വവും ഉൾപ്പെട്ട നാമല്ലാതെ മറ്റാരുമല്ല. 'ഇന്ദ്രിയങ്ങളിൽ ആദ്യമുണ്ടായിരുന്നതല്ലാതെ ബുദ്ധിയിൽ പുതിയതായി യാതൊന്നുമില്ലെ'ന്നു പറഞ്ഞ ലോക്കിനു തെറ്റിപ്പോയി; 'ബുദ്ധിതന്നെയല്ലാതെ, മറ്റൊന്നുമില്ലെ'ന്നു കൂട്ടിച്ചേർത്തു ലീബ്നിസ് ആ ധാരണ തിരുത്തുകയാണു ചെയ്തത്. 'ധാരണകളില്ലാത്ത അവബോധം അന്ധമാണെ'ന്നു കാന്റ് പറയുന്നു. ധാരണ ക്രമീകൃതമായ ചിന്തകളായി സ്വയമേവ മാറിയാൽ, അവ്യവസ്ഥയിൽനിന്നു വ്യക്തമായൊരു വ്യവസ്ഥ രൂപപ്പെടുത്താൻ മനസ്സിന്റെ സജീവപങ്കാളിത്തം ആവശ്യമില്ലെങ്കിൽ, ഒരേ അനുഭവംതന്നെ എങ്ങനെയാണ് ഒരാളെ സാധാരണക്കാരനും, കുറേക്കൂടി ഉത്സാഹിയായ മറ്റൊരാളെ സത്യത്തിന്റെ സൗന്ദര്യം ദർശിക്കാൻ കഴിയുന്നവിധം വിവേകശാലിയുമാക്കി മാറ്റുന്നത്?

അതുകൊണ്ടു ലോകത്തിനു സഹജമായൊരു ക്രമമുണ്ട്. അനുഭവങ്ങളുടെ വർഗീകരണത്തിൽ നടക്കുന്ന ആദ്യത്തെ അവസ്ഥയാണു ചിന്ത; പിന്നീടാണു ശാസ്ത്രവും തത്വചിന്തയും വരുന്നത്. നിയമവും ക്രമവും പാലിക്കുന്ന ചിന്ത വഴി മാത്രമേ വസ്തുക്കൾ നമുക്കു വെളിപ്പെടുന്നുള്ളൂ; ചിന്തകളും വസ്തുക്കളും തമ്മിൽ ഭേദമില്ലാത്തതുകൊണ്ട് അവയുടെ നിയമങ്ങൾക്കും വ്യത്യാസമില്ല. ചുരുക്കത്തിൽ, ഹെഗലിനു പിന്നീടു പറയേണ്ടിവന്നതുപോലെ, പ്രകൃതിയും യുക്തിയും ഒരേ നിയമങ്ങൾക്കു കീഴിലാണു പുലരുന്നത്; അപ്പോൾ യുക്തിയും ആദ്ധ്യാത്മികതയും ഒന്നായിത്തീരുന്നു. ശാസ്ത്രത്തിന്റെ സാമാന്യവൽക്കരിക്കപ്പെട്ട നിയമങ്ങൾ ത്രികാലങ്ങളിലെ ഓരോ അനുഭവങ്ങളിലും അനിവാര്യമായി ഉൾക്കൊണ്ടിരിക്കുന്ന ചിന്തയുടെ നിയമങ്ങളായതുകൊണ്ട് അവ അവശ്യം ആവശ്യമാണെന്നും വരുന്നു. അങ്ങനെ ശാസ്ത്രം പരി

പൂർണവും സത്യം സനാതനവുമായിരിക്കുന്നു.

**6.3.3. അതീന്ദ്രിയതയുടെ വൈരുദ്ധ്യാത്മകത :** വിരോധാഭാസമെന്നു പറയട്ടെ, ശാസ്ത്രവും യുക്തിയും കാഴ്ചവെക്കുന്ന സാമാന്യവൽക്കരണങ്ങളിലെ ഈ നിശ്ചിതത്വവും പരിപൂർണതയും തീർത്തും ആപേക്ഷികവും പരിമിതവുമാണ്: യഥാർത്ഥാനുഭവങ്ങളുടെ തലത്തിൽ ഒതുങ്ങിനിൽക്കുന്നതുകൊണ്ട് പരിമിതവും വ്യത്യസ്താനുഭവതലങ്ങളെ ബന്ധിപ്പിക്കുന്നതുകൊണ്ട് ആപേക്ഷികവുമാണവ. ഈ വിശകലനം ശരിയാണെങ്കിൽ ഈ പ്രപഞ്ചത്തെ മിക്കവാറും മന:പൂർവം പണിചെയ്ത ഉൽപ്പന്നമായി കാണേണ്ടിവരും. ആകൃതിവിശേഷങ്ങളിൽ ദൃശ്യമാകുന്ന മനസ്സിന്റെ സ്വാധീനംപോലെ പ്രചോദനങ്ങളിൽ വസ്തുവിന്റെ പ്രഭാവവും കാണാം. (അതാണു ദീർഘവൃത്താകൃതിയിലുള്ള മേശയുടെ മേൽഭാഗം യഥാർത്ഥത്തിൽ വൃത്താകൃതിയാണെന്നു നാം മനസ്സിലുറപ്പിക്കുന്നത്) വസ്തു മുമ്പിൽ പ്രത്യക്ഷപ്പെടുന്ന അവസ്ഥ, അനുഭവങ്ങളുടെ ഒളിത്താവളത്തിൽ നിന്നു പുറത്തുവരുന്നതിനു മുമ്പുള്ള കാഴ്ച, ഒരുപക്ഷേ ബാഹ്യവസ്തുവിൽനിന്നു വ്യത്യസ്തമായൊരു പ്രതിഭാസമായിരിക്കും; വസ്തുവിന്റെ മൗലികാവസ്ഥ എന്തായിരുന്നുവെന്നു നമുക്കറിയാനാവില്ല; ആ 'ആത്യന്തികസത്ത' (thing-in-itself) ഒരുപക്ഷേ അനുമാനത്തിനോ ('ഗ്രാഹ്യവസ്തു') ചിന്തയ്ക്കോ വിഷയമായിരിക്കാം; പക്ഷേ, ബോധവും ചിന്തയും കടന്നു ചെല്ലാതെ ഒരിക്കലും നമുക്കത് അനുഭവവേദ്യമാകുന്നില്ല. 'ഇന്ദ്രിയങ്ങളുടെ സ്വീകരണക്ഷമതയോടു ചേർന്നും അകന്നും നിൽക്കുന്ന വസ്തുതകൾ എന്തൊക്കെയാണെന്നു നമുക്കു പറയാനാവില്ല. പലപ്പോഴും പരസ്പരം പങ്കുവെക്കാൻ കഴിയാത്തവിധം ഓരോ മനുഷ്യനും ജന്മസിദ്ധമായി ലഭിക്കുന്ന സവിശേഷമായ ഗ്രഹണശീലംമാത്രമാണു നമുക്കറിയാവുന്നത്'. ഉദാഹരണത്തിനു ചന്ദ്രനെക്കുറിച്ച് (ഹ്യൂം കണ്ടതുപോലെ) ഒരുപിടി അനുഭവങ്ങളായും, (ഹ്യൂം കാണാതിരുന്നതുപോലെ) പിന്നീടു നമ്മുടെ മനസ്സ് വികസിപ്പിച്ചെടുക്കുന്ന അവബോധങ്ങളായും, അവസാനം അവ രണ്ടും ഒന്നുചേരുന്ന ധാരണകളായി മാത്രമാണു നാമറിയുന്നത്.

എന്നാൽ 'പദാർത്ഥ'പ്രപഞ്ചത്തിന്റെ അസ്തിത്വത്തെ കാന്റ് സംശയിക്കുന്നതായി കരുതേണ്ടതില്ല; അങ്ങനെയൊന്നു നിലനിൽക്കുന്നതല്ലാതെ സുനിശ്ചിതമായ മറ്ററിവുകളൊന്നും നമുക്കില്ലെന്നുകൂടി അദ്ദേഹം കൂട്ടിച്ചേർക്കുന്നു. ആ ബാഹ്യപ്രപഞ്ചത്തിന്റെ അനുഭവവും കാഴ്ചയും പ്രതിഭാസവും മാത്രമാണു നമ്മുടെ പക്കലുള്ളത്. സാധാരണക്കാർ കരുതുന്നതുപോലെ ഗ്രാഹ്യവസ്തുവിൽനിന്നു ഭിന്നമായി യാതൊന്നുമില്ലെന്നല്ല ആശയവാദം അർത്ഥമാക്കുന്നത്; മറിച്ച്, അറിവും ധാരണയും ചേരുന്ന രൂപഭേദങ്ങൾ വഴിയാണു വസ്തുവിന്റെ നല്ലൊരു ഭാഗവും സൃഷ്ടിക്കപ്പെടുന്നത്; പിന്നീട് ആശയത്തിലേക്കു രൂപാന്തരം സംഭവിക്കുമ്പോൾ നാം വസ്തുവിനെക്കുറിച്ചു മനസ്സിലാക്കുന്നു; അതിനുമുമ്പ് ആ വസ്തു എന്തായിരുന്നുവെന്നു കണ്ടറിയാൻ നമുക്കൊരു മാർഗവുമില്ല. ലാളിത്യമാണു ശാസ്ത്രത്തിന്റെ പ്രകൃതം; ഓരോ വസ്തുവിനോടും പുറമേയ്ക്കു വെളിപ്പെടുന്ന തനതായ സവിശേഷതകളുമായി പ്രതികരിക്കുകയാണു ശാസ്ത്രം ചെയ്യുന്നത്. തത്വചിന്തയാകട്ടെ, കുറച്ചുകൂടി കടന്നു ചിന്തിക്കുന്നു; ശാസ്ത്രത്തിന്റെ പരിധിയിൽ വരുന്ന പ്രത്യക്ഷവും സ്ഥൂലവുമായ വസ്തുകകളേക്കാൾ അനുഭവങ്ങളും അവബോധങ്ങളും ധാരണകളും ഉൾക്കൊള്ളുന്നതാണു യഥാർത്ഥവിഷയങ്ങളെന്നു തത്വചിന്ത മനസ്സിലാക്കുന്നു. 'ആത്യന്തികമായ സത്തയിൽനിന്നു പ്രതിഭാസത്തെ വേർതിരിച്ചെടുക്കാൻ കഴിഞ്ഞതാണു കാന്റിന്റെ മഹത്തായ മൗലികത'യെന്നു ഷോപ്പൻഹോവർ അഭിപ്രായപ്പെട്ടു.

ആത്യന്തികസത്യത്തെ വ്യാഖ്യാനിക്കാൻ ശാസ്ത്രവും മതവും നടത്തുന്ന പരിശ്രമങ്ങൾ അതുകൊണ്ടാണു നിരർത്ഥകമായ പരികൽപ്പനകളിലേക്കു പലപ്പോഴും വഴുതിവീഴുന്നത്; 'അറിവിനു ഭാവുകത്വത്തിന്റെ പരിധി മറികടന്നു പോകാനാവില്ല'. അത്തരത്തിലുള്ള അതീന്ദ്രിയശാസ്ത്രം 'നിഷേധനിയമ'ങ്ങളിലും (Antinomies) അതീന്ദ്രിയദൈവചിന്ത 'മിഥ്യാവാദ'ങ്ങളിലും (Paralogisms) വീണു നശിക്കും. യുക്ത്യധിഷ്ഠിതമായ ഈ പരിശ്രമങ്ങളുടെ സാധുത പരിശോധിച്ച്, അനുഭവങ്ങളുടെ സങ്കുചിതവൃത്തത്തിനുപരി 'സത്ത'യുടെ അജ്ഞാതലോകം സുപരിചിതമാക്കാനുള്ള നിയോഗമാണ് 'അതീന്ദ്രിയതയുടെ വൈരു

ദ്ധ്യാത്മകത'ക്കു (Transcendental Dialectic) നിർവഹിക്കാനുള്ളത്.

അനുഭവങ്ങളുടെ ചതിക്കുഴികൾ ചാടിക്കടക്കാൻ ശ്രമിക്കുമ്പോൾ ഒരു ശാസ്ത്രശാഖയിൽ സംജാതമാകുന്ന അപരിഹാര്യമായ പ്രതിസന്ധികളാണ് നിഷേധനിയമങ്ങൾ. ഉദാഹരണത്തിനു പ്രപഞ്ചം ശൂന്യതയിൽ പരിമിതമാണോ അപരിമിതമാണോ എന്നു തീരുമാനിക്കാൻ അറിവു ശ്രമിക്കുമ്പോൾ ചിന്ത ആ അനുമാനങ്ങളെ ശക്തിയുക്തം നിഷേധിക്കുന്നു; അങ്ങനെ അന്തമില്ലാതെ ചിന്തിക്കാൻ നാം നിർബന്ധിതരാകുന്നു; എങ്കിലും അപരിമിതത്വം അതേപടി നമുക്കുൾക്കൊള്ളാനാവില്ല. വീണ്ടും ചോദ്യമുയരുന്നു: കാലത്തിന്റെ പരിധിയിൽ പ്രപഞ്ചത്തിനൊരു ഉൽഭവസ്ഥാനമുണ്ടോ? അതേസമയം ശാശ്വതസങ്കൽപ്പവും നമുക്കുൾക്കൊള്ളാനാവില്ല; അപ്പോൾ, ഭൂതകാലത്തെ ഒരു സമയബിന്ദുവിനു തൊട്ടുമുമ്പുള്ള അവസ്ഥയെക്കുറിച്ച് കൃത്യമായി അറിയാതെ നമുക്കു വിഷയം ഉൾക്കൊള്ളാനാവില്ലെന്നുകൂടി അർത്ഥമാകുന്നു. അഥവാ, ശാസ്ത്രം പഠിപ്പിക്കുന്ന കാരണപരമ്പരയുടെ തുടക്കത്തിലൊരു ആദ്യകാരണമുണ്ടായിരുന്നോ? അതെ, അനന്തമായൊരു പരമ്പരയെക്കുറിച്ചു നമുക്കു ചിന്തിക്കാനാവില്ല; അതുപോലെ അകാരണമായൊരു കാരണത്തെകുറിച്ചും നമുക്കു ചിന്തിക്കാനാവില്ല. ചിന്തയുടെ അന്ധകാരമയമായ ഈ ഊടുവഴികളിൽനിന്നു പുറത്തേയ്ക്ക് ഒരു മാർഗമുണ്ടോ? കാന്റ് പറയുന്നു, തീർച്ചയായുമുണ്ട്! സ്ഥലകാലനിമിത്തങ്ങൾ ധാരണയുടേയും അവബോധത്തിന്റേയും ഉപാധികളാണെന്നു തിരിച്ചറിയുമ്പോൾ, അനുഭവങ്ങളുടെ ഘടനാവിശേഷങ്ങളായ അവ നമ്മുടെ കർമ്മമേഖലകളിൽ സ്വയമേവ കടന്നു വരുമെന്നു സങ്കൽപ്പിക്കാവുന്നതേയുള്ളൂ; സ്ഥലകാലനിമിത്തങ്ങൾ ധാരണകളിൽനിന്നു സ്വതന്ത്രമായ ബാഹ്യവസ്തുക്കളാണെന്നു കരുതുമ്പോഴാണ് പ്രതിസന്ധി ഉടലെടുക്കുന്നത്. സ്ഥലകാലനിമിത്തങ്ങളുമായി ബന്ധിപ്പിച്ചു വ്യാഖ്യാനിക്കാത്ത ഒരനുഭവവും നമുക്കില്ല. അവ യഥാർത്ഥത്തിൽ വസ്തുതകളല്ല, അറിവിനും വ്യാഖ്യാനത്തിനുമുള്ള ഉപാധികളാണെന്ന കാര്യം നിശ്ശേഷം മറന്നുപോയാൽ, നമുക്കു തത്വചിന്താപദ്ധ

തികൾ യാതൊന്നും രൂപപ്പെടുത്താനാവില്ല.

അങ്ങനെ കളങ്കിതമാക്കാനാവാത്ത ഒരു സത്തയാണ് ആത്മാവെന്നും, കാര്യകാരണനിയമങ്ങൾക്ക് അതീതവും സ്വതന്ത്രവുമാണ് ഇച്ഛാശക്തിയെന്നും പരമാർത്ഥസത്യത്തിന്റെ മുൻവിധിയെന്ന നിലയിൽ 'അനിവാര്യജീവ'നായൊരു (Necessary Being) ദൈവമുണ്ടെന്നും, സൈദ്ധാന്തികയുക്തികൾ നിരത്തി 'ബുദ്ധിപരമായ' ദൈവശാസ്ത്രം (Rational Theology) നമ്മെ ബോദ്ധ്യപ്പെടുത്താൻ ശ്രമിയ്ക്കുന്നു. വസ്തുവും കാരണവും പരിമിതവിഭാഗങ്ങളിൽപ്പെടുന്നതായും മനസ്സ് ഇന്ദ്രിയാനുഭവങ്ങളുടെമേൽ നടത്തുന്ന ക്രമീകരണവും വർഗീകരണവും അത്തരം അനുഭവങ്ങളിൽ പ്രത്യക്ഷപ്പെടുന്ന പ്രതിഭാസങ്ങൾക്കു മാത്രമാണു ബാധകമെന്നും അതീന്ദ്രിയവൈരുദ്ധ്യാത്മകത ദൈവശാസ്ത്രത്തെ ഓർമ്മപ്പെടുത്തേണ്ടതുണ്ട്; ഈ ധാരണകൾ ഒരിക്കലും (വെറുതേ പ്രവചിക്കാവുന്ന) ഗ്രാഹ്യലോകത്തു പ്രയോഗിക്കാവുന്നതല്ല; മാത്രമല്ല, മതം യുക്തികൊണ്ടു തെളിയിക്കാവുന്നതുമല്ല.

ആദ്യത്തെ നിരൂപണാത്മകചിന്ത ഇതോടെ അവസാനിക്കുന്നു. ഈ നിഗമനങ്ങൾ കണ്ട്, കാന്റിനേക്കാൾ ഗ്രഹപ്പിഴ പിടിച്ച ആ സ്കോട്ട്ലാന്റുകാരൻ, ഡേവിഡ് ഹ്യൂം, ഉള്ളിലൊരു ചിരി അടക്കിപ്പിടിയ്ക്കുന്നതു നമുക്കു ശ്രദ്ധിച്ചാൽ കാണാം. എണ്ണൂറോളം പേജുകളുള്ള, സാങ്കേതികസംജ്ഞകളിൽ അസഹ്യമായി കനം തൂങ്ങുന്ന, ദുർഗ്രഹമായ ഈ പുസ്തകം മതത്തിന്റെ പരമാർത്ഥവും ശാസ്ത്രത്തിന്റെ പരിപൂർണതയും തെളിയിച്ചു നിലവിലെ കലുഷതകൾ നീക്കി ആദ്ധ്യാത്മികചിന്തയുടെ പ്രശ്നങ്ങൾക്കു പരിഹാരം കാണാനുള്ള പരിശ്രമമാണു നടത്തിയത്. പക്ഷേ, യഥാർത്ഥത്തിൽ ശാസ്ത്രത്തിന്റെ നൈസർഗികസൗന്ദര്യം നശിപ്പിച്ചു വിശാലമായ കാഴ്ചപ്പാടുകളുടെ പരിധി പരിമിതപ്പെടുത്തുകയാണു പുസ്തകം ചെയ്തത്. അറിവിനെ ഉപരിപ്ളവമായ കാഴ്ചവട്ടത്തിൽ ഒതുക്കി നിർത്തി പരിഹാസ്യമായ ചില 'നിഷേധനിയമ'ങ്ങൾ വിധിക്കുക മാത്രമാണെന്നു പറഞ്ഞു ശാസ്ത്രത്തെ 'രക്ഷപ്പെടുത്തി'! ദയാമയനായൊരു സൃഷ്ടികർത്താവിനു യുക്തികൊണ്ടു തെളിയിക്കാവുന്നതല്ല സ്വതന്ത്രവും അനശ്വരവുമായ ആത്മാവി

ന്റെ വിശ്വാസപ്രമാണങ്ങളെന്നു വാദിക്കാനാണു പുസ്തകത്തിന്റെ ഏറ്റവും വാചാലവും മൗലികവുമായ ഭാഗങ്ങൾ ചിലവഴിച്ചിരിക്കുന്നത്; അങ്ങനെ മതവും 'രക്ഷപ്പെട്ടു'! ഈ മോചനത്തിനെതിരെ ജർമ്മനിയിലെ പുരോഹിതവർഗം ഭ്രാന്തമായ പ്രതിഷേധം സംഘടിപ്പിച്ചതിൽ അത്ഭുതപ്പെടാനില്ല. പ്രതികാരമായി സ്വന്തം നായ്ക്കളെ ഇമ്മാനുവൽ കാന്റെന്നു പേരിടാൻപോലും അവർ മടിച്ചില്ല!

കോനിഗ്സ്ബർഗിലെ ഹ്രസ്വകായനായ ആ പ്രൊഫസ്സറെ ഭീകരനായ റോബെസ്പിയറുമായി ഹെയ്ൻ തുലനം ചെയ്തതിലും വിസ്മയിക്കാനില്ല! ഒരു രാജാവിനേയും പതിനായിരം ഭടന്മാരേയും ഒന്നിച്ചു കാലപുരിക്കു പറഞ്ഞയച്ച റോബെസ്പിയറിനോടു പൊറുക്കാൻ ഒരുപക്ഷേ ജർമ്മൻകാർക്കു കഴിഞ്ഞേക്കും; പക്ഷേ കാന്റ് ദൈവത്തെ വധിക്കുക മാത്രമല്ല, ദൈവചിന്തയുടെ അമൂല്യമായ വാദഗതികൾ തച്ചുതകർക്കുകകൂടി ചെയ്തെന്നു ഹെയ്ൻ ആരോപിച്ചു. 'ഈ മനുഷ്യന്റെ നശീകരണാത്മകമായ ചിന്തകളും ലളിതജീവിതവും തമ്മിലെന്താണു സാമ്യം! അതിന്റെ ഗൗരവം സമീപവാസികൾക്കു മനസ്സിലായിരുന്നെങ്കിൽ, ചിലരെ മാത്രം വെട്ടിക്കൊല്ലുന്ന ആരാച്ചാരോടു തോന്നുന്നതിലേറെ ഹീനമായ ജുഗുപ്സാഭാവം അദ്ദേഹത്തിനു നേരിടേണ്ടി വരുമായിരുന്നു. പക്ഷേ, ആ നല്ല മനുഷ്യർ ഒരു തത്വചിന്താദ്ധ്യാപകനെയല്ലാതെ മറ്റൊന്നും കാന്റിൽ കണ്ടില്ല; അദ്ദേഹത്തെ നേർക്കുനേർ കാണുമ്പോൾ സൗഹൃദത്തോടെ തലയാട്ടി അവർ വാച്ചിലെ സമയം ശരിയാക്കുകമാത്രം ചെയ്തു' (Heine : Prose Miscellanies).

ഇതൊരു ഹാസ്യാത്മകചിത്രമോ ഉദാത്തമായ ഉൾക്കാഴ്ചയോ?

### 6.4. പ്രായോഗികയുക്തിയുടെ നിരൂപണാത്മകചിന്ത

ശാസ്ത്രവും ദൈവചിന്തയും മതത്തിനു തണലേകുന്നില്ലെങ്കിൽ പിന്നെ എന്താണൊരു വഴി? അപ്പോൾ മൂല്യങ്ങളെയാണു മതം ആശ്രയിക്കേണ്ടത്. കൂടാതെ, അരക്ഷിതമായ ദൈവചിന്തയുടെ അടിത്തറ ഉപേക്ഷിക്കുകയും വേണം. വിശ്വാസത്തെ നാം യുക്തിയുടെ പരിധിയ്ക്കുപരി കൊണ്ടുപോകേണ്ടിയിരിക്കുന്നു. അനിശ്ചിതമായ അനുമാന

ങ്ങളിലും സംശയാത്മകമായ ഇന്ദ്രിയാനുഭവങ്ങളിലും ഊന്നാതെ പൂർണമായും മൂല്യാധിഷ്ഠിതമായിരിക്കണം, മതം. കപടയുക്തിയുടെ കളങ്കമേൽക്കാതെ അന്തരാത്മാവുമായി നേരിട്ടു നടക്കുന്ന സമ്പർക്കത്തിലൂടെ മതബോധം ഉണർന്നുവരണം. സാർവലൗകികമായൊരു ധർമ്മസംഹിതയും കണ്ടെത്തേണ്ടതുണ്ട്; ഗണിതശാസ്ത്രംപോലെ പൂർണവും നിശ്ചിതവുമാകണം, ആ മൂല്യങ്ങളുടെ പ്രമാണങ്ങൾ. 'ശുദ്ധയുക്തി പ്രായോഗിക'മാണെന്ന്, അതായത് പരീക്ഷണങ്ങൾ വഴിയല്ലാതെ സ്വതന്ത്രമായ തീരുമാനങ്ങൾ സാദ്ധ്യമാണെന്ന്, അഥവാ മൂല്യബോധം അനുഭവങ്ങളിൽനിന്നു വരുന്നതല്ലാതെ സഹജമാണെന്നു നാം തെളിയിക്കണം. മതത്തിന്റെ അടിസ്ഥാനപരമായ ധാർമ്മികാധികാരം പരിപൂർണവും നിരുപാധികവുമായിരിക്കണം.

തെറ്റും ശരിയുമെന്ന പ്രലോഭനത്തിൽനിന്നു രക്ഷപ്പെടാനാകാതെ നിൽക്കുന്ന മൂല്യബോധമാണു മനുഷ്യരുടെ അനുഭവങ്ങളിൽ ഏറ്റവും വിസ്മയജനകമായ യാഥാർത്ഥ്യം. ഒരുപക്ഷേ, നാം വഴങ്ങിയേക്കാം; എങ്കിൽപ്പോലും ആ വികാരം അവിടെയുണ്ടാവും. 'രാവിലെ നല്ല തീരുമാനങ്ങളെടുക്കും, വൈകുന്നേരം പക്ഷേ വെറും വിഡ്ഢിത്തമായിരിയ്ക്കും ചെയ്യുന്നത്'; അവ വിഡ്ഢിത്തമാണെന്നറിഞ്ഞുതന്നെ വീണ്ടും നാം ശപഥം ചെയ്യും. അങ്ങനെ പശ്ചാത്താപത്തിന്റെ നീറ്റലും പുതിയ പ്രതിജ്ഞയുടെ പ്രേരണയും ആരാണു കൊണ്ടുവരുന്നത്? 'നാം ചെയ്യുന്ന ഓരോ പ്രവൃത്തിയുടേയും പ്രമാണങ്ങൾ സാർവത്രികമായ പ്രകൃതിനിയമങ്ങളാക്കാനുള്ള' മനസ്സാക്ഷിയുടെ നിരുപാധികകൽപ്പനയാണത്. സാമൂഹ്യജീവിതം ചിലപ്പോൾ അസാദ്ധ്യമാക്കുന്ന പെരുമാറ്റങ്ങൾ ഒഴിവാക്കേണ്ടതാണെന്നു യുക്തികൊണ്ടല്ല, വ്യക്തമായ ചില സമീപവികാരങ്ങളിലൂടെയാണു നാം മനസ്സിലാക്കുന്നത്. ഒരു വിഷമസ്ഥിതിയിൽനിന്നു നുണ പറഞ്ഞു രക്ഷപ്പെടാൻ നാമാഗ്രഹിക്കുന്നുണ്ടോ? 'നുണ പറയാമെങ്കിലും, നുണപറയുന്നതൊരു സാർവത്രികനിയമമായി കരുതാൻ എനിക്കാവില്ല. അഥവാ അത്തരമൊരു നിയമമുണ്ടെങ്കിൽ വാഗ്ദാനങ്ങൾ തീരെ അപ്രസക്തമായിത്തീരും'. അതുകൊണ്ടു തൽക്കാലമൊരു ആനുകൂല്യം ലഭിച്ചാലും നുണ പറയരുതെന്ന

ബോധം എന്നെ നയിക്കുന്നു. സാങ്കൽപ്പികമായ വിവേകം നല്ല നയ മാകുമ്പോൾ, സത്യമാണ് അതിന്റെ ആദർശം; പക്ഷേ, നമ്മുടെ ഹൃദ യത്തിലെ ധാർമ്മികനിയമം കേവലവും നിരുപാധികവുമായിരിക്കും.

നല്ല ഫലം തരുന്നതും വിവേകപൂർവം ചിന്തിച്ചു ചെയ്യുന്നതുംകൊ ണ്ടല്ല, വ്യക്തിപരമായ അനുഭവങ്ങളെ തീരെ ആശ്രയിക്കാതെ, ആ ന്തരികമായൊരു കർത്തവ്യബോധമായി, പെരുമാറ്റങ്ങളുടെ അടി സ്ഥാനപ്രമാണമായി നിൽക്കുന്ന ധാർമ്മികനിയമത്തെ അനുസരി ക്കുന്നതുകൊണ്ടാണ്, ഒരു പ്രവൃത്തി നല്ലതായി വിലയിരുത്തപ്പെടുന്ന ത്. വിശേഷയോഗ്യതകളില്ലാതെ ഈ ലോകത്തു നല്ലതെന്നു പറയാ വുന്ന ഒരേയൊരു വസ്തുത ധാർമ്മികനിയമങ്ങളോടു പ്രകടിപ്പിക്കുന്ന പ്രതിബദ്ധത മാത്രമാണ്. സന്തോഷത്തെക്കുറിച്ച് ഒരിക്കലും വേവ ലാതിപ്പെടാതെ സ്വകർമ്മത്തിൽ ഉറച്ചുനിൽക്കണം. 'നമുക്കെങ്ങനെ സന്തുഷ്ടരാകാൻ കഴിയുമെന്നല്ല, ആ യോഗ്യത എങ്ങനെ നേടിയെടു ക്കാമെന്നാണു ധാർമ്മികത വെളിപ്പെടുത്തുന്നത്'. നമുക്കു മറ്റുള്ളവരി ൽ സന്തോഷം കണ്ടെത്താൻ ശ്രമിക്കാം; അതേസമയം സന്തോഷ വും സന്താപവും നോക്കാതെ പൂർണതയിലേക്കാണു നാം നീങ്ങേണ്ട ത്. മറ്റുള്ളവരിൽ സന്തോഷവും നമ്മളിൽ പൂർണതയും നേടാനായി 'സ്വന്തം നിലക്കോ മറ്റുള്ളവരുടെ പേരിലോ ചെയ്യുന്ന ഓരോ കൃത്യ വും ഒരിക്കലും ഒരുപാധിയായി കാണാതെ ലക്ഷ്യമായി കരുതണം': നമുക്കു നേരിട്ടനുഭവപ്പെടുന്ന നിരുപാധികമായ അധികാരത്തിന്റെ ഭാഗമാണത്. അതുപോലൊരു ലക്ഷ്യം മുൻനിർത്തി ജീവിക്കുകയാ ണെങ്കിൽ വിവേകമതികളുടെ ഒരു ആദർശസമൂഹം പെട്ടെന്നു സൃഷ്ടി ക്കാൻ കഴിയും; നാമതിന്റെ ഭാഗമാണെന്നു കരുതിയാൽ സാവധാ നം അതൊരു സമൂഹസൃഷ്ടിയായി മാറും; അപൂർണമായ ലോകത്തു പൂർണതയുടെ നിയമമാണു നാം നടപ്പിലാക്കേണ്ടത്. സന്തോഷത്തി നുപരി സദാചാരവും സൗന്ദര്യത്തിനുപരി കർത്തവ്യവും പ്രതിഷ്ഠിക്കു ന്നതു നിർദ്ദയനീതിയാണെന്നു ചിലരൊരുപക്ഷേ പറഞ്ഞേക്കാം; പ ക്ഷേ അങ്ങനെ മാത്രമേ നമുക്കു മൃഗീയതയിൽനിന്നു ദൈവികതയി

ലേക്കു പ്രവേശിക്കാൻ കഴിയൂ!

കർത്തവ്യനിർവഹണത്തോടുള്ള ചോദ്യം ചെയ്യാനരുതാത്ത പരമമായ കൽപ്പന ശിരസാ വഹിക്കുന്നതിലൂടെ ഇച്ഛാശക്തിയുടെ സ്വാതന്ത്ര്യത്തിലേയ്ക്കാണു നാമെത്തുന്നതെന്നുകൂടി ശ്രദ്ധിയ്ക്കേണ്ടതുണ്ട്. ഒരിയ്ക്കലെങ്കിലും സ്വയം സ്വാതന്ത്ര്യം അനുഭവിച്ചിട്ടില്ലെങ്കിൽ കർത്തവ്യംപോലൊരു ആശയത്തിന്റെ മഹത്വം നമുക്കു സങ്കൽപ്പിക്കാനാവില്ല, യുക്തികൊണ്ടു തെളിയിക്കാനുമാവില്ല. ധാർമ്മികമായ അപചയത്തിന്റെ വിഷമഘട്ടങ്ങളിൽ നേരിട്ടിടപഴകുമ്പോൾ മാത്രമേ നമുക്കതു ബോദ്ധ്യം വരൂ. ആ സ്വാതന്ത്ര്യം ആന്തരികമായ വ്യക്തിത്വത്തിന്റെ, അഥവാ 'ശുദ്ധമായ അന്തരാത്മാവി'ന്റെ, സാരസർവസ്വമായാണു നമുക്കനുഭവപ്പെടുന്നത്; അനുഭവങ്ങൾ രൂപപ്പെടുത്തി ലക്ഷ്യം നിർണയിക്കുന്ന മനസ്സിന്റെ സ്പന്ദനങ്ങൾ ഉള്ളിന്റെയുള്ളിൽ നമുക്കപ്പോൾ തൊട്ടറിയാൻ കഴിയും.

തുടങ്ങിക്കഴിഞ്ഞാൽ സുനിശ്ചിതമായ ചില നിയമങ്ങളെ പിന്തുടർന്നാണു പ്രവൃത്തി മുന്നോട്ടു പോകുന്നതെന്നു തോന്നും; മനസ്സു സ്വയം സൃഷ്ടിച്ചെടുത്ത നിയമങ്ങളുടെ ഉപാധികളായ ഇന്ദ്രിയങ്ങൾ വഴി മാത്രം പ്രവൃത്തിയുടെ ഫലങ്ങൾ കണ്ടറിയുമ്പോഴാണു നമുക്കങ്ങനെ തോന്നുന്നത്. എങ്കിലും, അനുഭവലോകത്തെ തിരിച്ചറിയാൻ നാമുണ്ടാക്കിയ നിയമങ്ങൾക്കു മേലേയാണു സത്യത്തിൽ നാം നിൽക്കുന്നത്; സർഗശക്തിയുടെ ഊർജ്ജസ്രോതസ്സുകളാണു നാമോരോരുത്തരും. നേരിട്ടു ബോദ്ധ്യമുണ്ടെങ്കിലും തെളിയിയ്ക്കാനാകാത്തവിധം സ്വതന്ത്രരുമാണു നാം.

അതുപോലെ, സ്വയം അമരരാണെന്ന ബോധവും നമുക്കുണ്ട്. ദുഷ്ടത ശിക്ഷിയ്ക്കപ്പെട്ടു ശിഷ്ടത ആദരിക്കപ്പെടുന്ന നാടകങ്ങളെപ്പോലെയല്ല ജീവിതമെന്നു നമുക്കറിയാം; മാടപ്രാവിന്റെ സൗമ്യതയേക്കാൾ സർപ്പത്തിന്റെ വിവേകമാണു മെച്ചമെന്നും ശരിയായി കൊള്ള ചെയ്താൽ ഏതു കള്ളനും നില നിൽക്കാമെന്നും ദിവസേന നാം പുതിയതായി പഠിക്കുന്നു. ലൗകികമായ മേന്മയും പ്രായോഗികതയും മാത്രമാണു ധാർമ്മികതയുടെ നീതീകരണമെങ്കിൽ, നന്മ അധികരിയ്ക്കുന്ന

ഉ തീരെ അഭികാമ്യമല്ല. ഇതെല്ലാമറിഞ്ഞിട്ടും സദാചാരതയുടെ കൽപ്പനകൾ നിർദ്ദയം പതിക്കുന്നതിന്റെ വേദന സഹിച്ച് അപ്രായോഗികമായ ധർമ്മമനുഷ്ഠിക്കാൻ നാം കടപ്പെട്ടിരിക്കുന്നു. ഈ ധർമ്മബോധം പുലരണമെങ്കിൽ, ഈ ലൗകികജീവിതം പരമ്പരകളായി നീണ്ടു നിൽക്കുന്ന ഒരു മഹാജീവിതത്തിന്റെ ചെറിയൊരു തുണ്ടുമാത്രമാണെന്ന്, അഥവാ ഈ ലൗകികസ്വപ്നം മഹത്തായൊരു ബോധോദയത്തിന്റെ ബീജാങ്കുരം മാത്രമാണെന്ന് ഉള്ളിന്റെയുള്ളിൽ നമുക്കു ബോദ്ധ്യം വന്നിരിക്കണം; ഇനി വരാനിരിക്കുന്ന സുദീർഘജീവിതത്തിനിടയിൽ അനുഭവങ്ങളുടെ ബാക്കിപത്രം പരിഹരിക്കപ്പെടുമെന്നും ദയാപൂർവം നൽകുന്ന ഒരു തുള്ളി ദാഹജലം നൂറുമടങ്ങായി തിരിച്ചു ലഭിക്കുമെന്നും ഉറപ്പില്ലെങ്കിൽ ആ നീതിബോധം എങ്ങനെയാണു കാലത്തെ അതിജീവിക്കുന്നത്?

അവസാനമായി പറയട്ടെ, അതേ കാരണംകൊണ്ട്, നമുക്കൊരു ദൈവവുമുണ്ട്. ഭാവിയിൽ ലഭിക്കാനുള്ള പ്രതിഫലത്തെ കർത്തവ്യബോധം ന്യായീകരിക്കുന്നുണ്ടെങ്കിൽ, 'അമരത്വസങ്കൽപ്പം, ആ ഫലത്തിനു യോഗ്യമായ കാരണശക്തിയുടെ പ്രഭാവത്തിലേക്കുകൂടി വിരൽ ചൂണ്ടുന്നുണ്ട്; അതായത്, ദൈവത്തിന്റെ അസ്തിത്വത്തെയാണതു സൂചിപ്പിക്കുന്നത്'. ഇതും 'യുക്തി'യുടെ തെളിവല്ല; ഇന്ദ്രിയപ്രതിഭാസങ്ങളുമായി ഇടപഴകാൻവേണ്ടി വികസിപ്പിച്ചെടുത്ത സൈദ്ധാന്തിക യുക്തിയേക്കാൾ മുൻഗണന കർമ്മമണ്ഡലവുമായി ബന്ധപ്പെട്ട മൂല്യബോധങ്ങൾക്കുണ്ടാകണം. ആത്യന്തികസത്തയ്ക്കു പിന്നിൽ നീതിമാനായ ഒരു ദൈവമുണ്ടെന്നു വിശ്വസിക്കാൻ തക്ക സ്വാതന്ത്ര്യം യുക്തി അനുവദിച്ചു തരുന്നുണ്ട്; അതുതന്നെ വിശ്വസിക്കാൻ മൂല്യബോധം നമ്മെ നിർബന്ധിയ്ക്കുന്നു. റൂസോ ശരിയായി പറഞ്ഞു: ശിരസ്സിന്റെ യുക്തിയ്ക്കുപരിയാണു ഹൃദയവികാരങ്ങൾ. പാസ്ക്കൽ ആവർത്തിച്ചു: ശിരസ്സിനു മനസ്സിലാകാത്ത ചില യുക്തികൾ ഹൃദയത്തിനുണ്ട്.

### 6.5. മതവും യുക്തിയും

ഈ ചിന്താഗതി പഴഞ്ചനും സന്ദേഹാത്മകവുമാണെന്നു തോന്നു

ന്നുണ്ടോ? എന്നാൽ അതങ്ങനെയായിരുന്നില്ല; മറിച്ച്, 'ബുദ്ധിപരമായ' ദൈവചിന്തയെ സധൈര്യം നിഷേധിക്കുന്ന, മതത്തെ ധാർമ്മികവിശ്വാസവും പ്രത്യാശയുമായി ലഘൂകരിക്കുന്ന ഈ തുറന്ന സമീപനം, ജർമ്മനിയിലെ മതയാഥാസ്ഥിതികരുടെ ശക്തമായ പ്രതിഷേധത്തിനു കാരണമായി. അതിനോടെതിർത്തുനിൽക്കാൻ, കാന്റിന്റെ ജീവിതമറിയാവുന്നവർക്കു നല്ല ബോദ്ധ്യമുള്ള ഉൾക്കരുത്തിനേക്കാൾ (ബൈറൺ പറയുന്നതുപോലെ) 'നാൽപ്പതു വികാരികളുടെ അധികാര'മെങ്കിലും വേണ്ടിയിരുന്നു.

അറുപത്താറാമത്തെ വയസ്സിൽ 'വിധിന്യായത്തിന്റെ നിരൂപണ'വും (Critique of Judgement) അറുപത്തൊമ്പതിൽ 'മതം - ശുദ്ധയുക്തിയുടെ പരിധിയിൽ' (Religion within the Limits of Pure Reason) എന്നിങ്ങനെ രണ്ടു പുസ്തകങ്ങളെഴുതി വേണ്ടതിലേറെ ധൈര്യം ബാക്കിയുണ്ടെന്നുതന്നെ അദ്ദേഹം വ്യക്തമാക്കി. ദൈവത്തിന്റെ അസ്തിത്വം തെളിയിയ്ക്കുന്നതിൽ അപര്യാപ്തമെന്നു കരുതി മുമ്പൊരിയ്ക്കൽ തള്ളിക്കളഞ്ഞ രൂപകൽപ്പനാസിദ്ധാന്തത്തെയാണ് ആദ്യപുസ്തകത്തിൽ അദ്ദേഹം വീണ്ടും ചർച്ചയ്ക്കെടുക്കുന്നത്. സൗന്ദര്യവും രൂപകൽപ്പനയും പരസ്പരം ബന്ധിപ്പിച്ച് അദ്ദേഹം തുടങ്ങുന്നു: ബുദ്ധിയുടെ സ്വാധീനത്തിൽ രൂപകൽപ്പന ചെയ്തതെന്നു തോന്നുന്നവിധം, അംഗോപാംഗപ്പൊരുത്തമുള്ള സകലതും സുന്ദരമാണെന്ന് അദ്ദേഹം കരുതുന്നു. മാത്രമല്ല, ആനുപാതികമായ രൂപകൽപ്പനയെക്കുറിച്ചുള്ള ചിന്ത നമുക്കെപ്പോഴും നിസ്സംഗമായൊരു ആനന്ദമാണു നൽകുന്നതെന്നും അദ്ദേഹം നിരീക്ഷിക്കുന്നു (ഈ കലാസിദ്ധാന്തത്തിന്റെ നല്ലൊരു ഭാഗം ഷോപ്പൻഹോവർ പിന്നീടു സ്വാംശീകരിക്കുന്നുണ്ട്); 'പ്രകൃതിസൗന്ദര്യത്തോടുള്ള നിരുപാധികമായ താൽപ്പര്യം മഹത്വത്തിന്റെ ലക്ഷണമായി കരുതാം'. അലൗകികരൂപമെന്ന ധാരണ ജനിപ്പിയ്ക്കുന്ന വിധത്തിൽ പ്രകൃതിയിലെ പല വസ്തുക്കളും അത്തരം സൗന്ദര്യവും പൊരുത്തവും പ്രകടിപ്പിക്കുന്നുണ്ട്. പക്ഷേ, അതേസമയം യാതൊരു കണക്കുമില്ലാതെ നിഷ്പ്രയോജനമായ ഗുണനാവർത്തനങ്ങളുടെ ഒരായിരം ഉദാഹരണങ്ങളും പ്രകൃതിയിൽ കാണാം. എത്രമാത്രം വേദന

സഹിച്ചാണു പ്രകൃതി ജീവൻ നിലനിർത്തുന്നത്! അതുകൊണ്ടു ബാഹ്യമായി കാണുന്ന രൂപകൽപ്പന ദൈവസാന്നിദ്ധ്യത്തിനുള്ള അസന്ദിഗ്ദ്ധമായ തെളിവായി കണക്കാക്കാനാവില്ല. ഈ വാദം സ്ഥാനത്തും അസ്ഥാനത്തും ആവശ്യത്തിലേറെ ഉപയോഗിക്കുന്ന ദൈവചിന്തകർ ഉടനെതന്നെ അതുപേക്ഷിക്കണം; ഉപേക്ഷിച്ചു കഴിഞ്ഞ ശാസ്ത്രജ്ഞരാകട്ടെ, ഒരുപാടു വെളിപാടുകളിലേക്കു വിരൽ ചൂണ്ടുന്ന ആ സൂചന വീണ്ടുമെടുത്തു പരിശോധിയ്ക്കണം. രൂപകൽപ്പന നടക്കുന്നതായി ബോദ്ധ്യമുണ്ടെങ്കിലും, അതൊരുപക്ഷേ, അംശാത്മകവും ആന്തരികവുമായ കൽപ്പനകളാകാം. പൂർണതയുടെ സ്വഭാവസവിശേഷതകളിലേക്കു വെളിച്ചം വീശുന്ന തരത്തിൽ വ്യാഖ്യാനിക്കപ്പെടുമ്പോൾ അവയ്ക്കു ശാസ്ത്രത്തിന്റെ മറ്റു പരീക്ഷണാത്മകസിദ്ധാന്തങ്ങളിൽ സ്തുത്യർഹമായ സന്തുലനം സൃഷ്ടിക്കാൻ കഴിയും. ജീവിതത്തിൽ യാന്ത്രികതപോലുള്ള സിദ്ധാന്തങ്ങൾ, കണ്ടുപിടുത്തങ്ങളെ സഹായിക്കുമെങ്കിലും തനതായ നിലയ്ക്കൊരു പുൽക്കൊടിയുടെ വളർച്ച വിശദീകരിക്കാൻപോലും അസമർത്ഥങ്ങളാണ്.

അറുപത്തൊമ്പതു വയസ്സുള്ള ഒരാളിൽനിന്നു പ്രതീക്ഷിയ്ക്കാവുന്നതിലേറെ മതസംബന്ധിയായ രണ്ടാമത്തെ പുസ്തകം, ഒരുപക്ഷേ, കാന്റിന്റെ ഏറ്റവും ധീരമായ ചിന്തകളാണു വെളിവാക്കുന്നത്. മതത്തിന്റെ അടിസ്ഥാനതത്വങ്ങൾ, സൈദ്ധാന്തികയുക്തിയുടെ ന്യായവാദങ്ങളിലല്ലാതെ പ്രായോഗികയുക്തിയുടെ മൂല്യബോധത്തിലായിരിക്കണമെന്ന് അദ്ദേഹം നിഷ്കർഷിക്കുന്നു; അതായത്, ബൈബിളും വെളിപാടുകളും ഒരു ധർമ്മസംഹിതയുടെ ന്യായാധിപസ്ഥാനത്തു പ്രതിഷ്ഠിക്കാനാവില്ല, ധാർമ്മികമൂല്യങ്ങളുടെ വളർച്ചക്കു നൽകുന്ന സംഭാവനകൾ പരിഗണിച്ചായിരിക്കണം അവ വിലയിരുത്തപ്പെടേണ്ടത്. മനുഷ്യവംശത്തിന്റെ മൂല്യബോധം വികസിപ്പിക്കാൻ സഹായകമെന്നനിലയ്ക്കു മാത്രമേ സഭകൾക്കും സിദ്ധാന്തങ്ങൾക്കും പ്രസക്തിയുള്ളൂ. മതത്തിന്റെ ബലപരീക്ഷണത്തിനുവേണ്ടി ധാർമ്മികമഹത്വത്തിനുമേൽ വിശ്വാസങ്ങൾക്കും ആചാരങ്ങൾക്കും മുൻഗണന നൽകുമ്പോ

ൾ മതം അപ്രത്യക്ഷമാകും. എത്രമാത്രം ചിന്നിച്ചിതറിക്കിടന്നാലും പൊതുവായൊരു ധാർമ്മികസംഹിതയോടുള്ള പ്രതിബദ്ധതയുടെപേരിൽ ഒരുമിച്ച് നിൽക്കുന്ന ഒരു കൂട്ടം ജനങ്ങളാണ് യഥാർത്ഥസഭ. അത്തരമൊരു സമുദായം സ്ഥാപിയ്ക്കാനാണ് സത്യത്തിൽ ക്രിസ്തു ജീവിച്ചതും മരിച്ചതും; പരീശന്മാരുടെ സംഘടിതമതത്തിനു ബദലായി അദ്ദേഹം ഈയൊരു യഥാർത്ഥസഭയെയാണ് ഉയർത്തിപ്പിടിച്ചത്. പക്ഷേ, ഈ ഉദാത്തസങ്കൽപ്പത്തെ മറ്റൊരു സംഘടിതമതം മിക്കവാറും അട്ടിമറിച്ചു. 'ക്രിസ്തു ദൈവരാജ്യത്തെ ഭൂമിയിലേയ്ക്കിറക്കിക്കൊണ്ടു വന്നു; പക്ഷേ, അദ്ദേഹം തെറ്റിദ്ധരിക്കപ്പെട്ടു; പകരം പൗരോഹിത്യ ഭരണമാണ് നമുക്കിടയിൽ സ്ഥാപിക്കപ്പെട്ടത്. നന്മ നിറഞ്ഞ ജീവിതശൈലിക്കു പകരം ചടങ്ങുകളും വിശ്വാസങ്ങളും വീണ്ടും വന്നു; മതത്തിന്റെ പേരിൽ പരസ്പരം ഒന്നായിത്തീരേണ്ടതിനു പകരം നൂറായിരം അവാന്തരവിഭാഗങ്ങളായി മനുഷ്യർ വിഭജിക്കപ്പെട്ടു; സകല 'ഭക്ത്യാഭാസ'ങ്ങളും 'വ്യാജസ്തുതികൊണ്ടു ദൈവപ്രീതി പിടിച്ചുപറ്റാമെന്നു കരുതുന്നവിധത്തിൽ ഒരുതരം സ്വർഗീയസേവനങ്ങളായി' ശാസനാരൂപേണ ഉപദേശിക്കപ്പെട്ടു (Chamberlain : Immanuel Kant). ദിവ്യാത്ഭുതങ്ങൾകൊണ്ട് ഒരു മതവും ബോദ്ധ്യപ്പെടുത്താനാവില്ല; അവയെ പിന്താങ്ങുന്ന സാക്ഷ്യങ്ങൾ തീർത്തും അവിശ്വസനീയങ്ങളായിരിക്കും; പ്രാർത്ഥന, അനുഭവങ്ങൾക്കാധാരമായ പ്രകൃതിനിയമങ്ങളെ പിടിച്ചുനിർത്താനാണെങ്കിൽ തീർത്തും നിഷ്പ്രയോജനമാണ്. പ്രതിലോമഭരണകൂടത്തിന്റെ കൈകളിൽ ഒരായുധമായി സഭ മാറുമ്പോൾ ഈ അധോഗതി അതിന്റെ പാരമ്യത്തിലെത്തും. മതപരമായ വിശ്വാസവും പ്രത്യാശയും സഹാനുഭൂതിയും ഉയർത്തിപ്പിടിച്ചു നിന്ദിതരും പീഡിതരുമായവരെ ആശ്വസിപ്പിക്കുകയും നേർവഴിക്കു നടത്തുകയും ചെയ്യേണ്ട പുരോഹിതവർഗം, രാഷ്ട്രീയമായ പീഡനങ്ങളുടേയും അവ്യക്തമായ ദൈവചിന്തകളുടേയും ഉപാധികളായി മാറും.

പ്രഷ്യയിൽ കാന്റ് പറഞ്ഞതുതന്നെ കൃത്യമായും സംഭവിച്ചു; അതാണ് ഈ നിഗമനങ്ങളിലെ ആത്മധൈര്യം പ്രശംസനീയമാക്കുന്നത്. 1786-ൽ മഹാനായ ഫ്രെഡറിക്ക് മരിച്ചതിനെ തുടർന്നു വില്യം ര

ണ്ടാമൻ അധികാരമേറ്റെടുത്തു. ഫ്രഞ്ചുബോധോദയത്തിന്റെ ദേശസ്നേഹപരമല്ലാത്ത സ്വാധീനമാണു മുൻഗാമി സ്വീകരിച്ച പുരോഗമനചിന്താഗതികളിൽ നിഴലിക്കുന്നതെന്ന് അദ്ദേഹം സംശയിച്ചു. ഫ്രെഡറിക്കിന്റെ വിദ്യാഭ്യാസമന്ത്രിയായിരുന്ന സെഡ്‌ലിറ്റ്സ് സ്ഥാനഭ്രഷ്ടനായി; ആ പദവിയിൽ 'ഉപജാപവും വിശ്വാസവഞ്ചനയും നടത്തുന്ന പുരോഹിത'നെന്നു ഫ്രെഡറിക്ക് വിശേഷിപ്പിച്ച യാഥാസ്ഥിതികനായ വോൾനർ അവരോധിക്കപ്പെട്ടു. രാസമാറ്റപരീക്ഷണങ്ങളിലും 'റോസിക്രൂഷ്യൻ' (Rosicrucian) രഹസ്യവിദ്യകളിലും മുഴുകിയ അദ്ദേഹം, യാഥാസ്ഥിതികചിന്തകൾ നിർബന്ധപൂർവം നടപ്പാക്കാൻ ഒരുങ്ങുന്ന പുതിയ ചക്രവർത്തിക്കു 'തീർത്തും അയോഗ്യനായ ഒരു സഹായി'യെന്നു സ്വയം വിശേഷിപ്പിച്ചുകൊണ്ടാണ് അധികാരസോപാനത്തിലേക്കു കയറിവന്നത്. 'ലൂതറൻ പ്രൊട്ടസ്റ്റന്റ്' മതത്തിന്റെ യാഥാസ്ഥിതികരൂപമല്ലാതെ മറ്റൊന്നും വിദ്യാലയങ്ങളിലും സർവകലാശാലകളിലും പഠിപ്പിക്കരുതെന്നൊരു കൽപ്പന 1788-ൽ അദ്ദേഹം പുറപ്പെടുവിച്ചു. മതനിന്ദ പരത്തുന്ന അദ്ധ്യാപകരെ നീക്കം ചെയ്തു പ്രസിദ്ധീകരണങ്ങൾക്കു കർശനമായ പരിശോധനയും നിരോധനവും അദ്ദേഹം ഏർപ്പെടുത്തി. പ്രായാധിക്യത്തിന്റെ പരിഗണന മൂലം ആദ്യമൊന്നും കാന്റിനു വലിയ ഭീഷണിയുണ്ടായില്ല. അദ്ദേഹത്തിന്റെ പുസ്തകങ്ങൾ ചുരുക്കം ചിലർ മാത്രമാണു വായിക്കുന്നതെന്നും വായിച്ചവർക്കുതന്നെ യാതൊന്നും മനസ്സിലാകാറില്ലെന്നുമാണു ചക്രവർത്തിക്കു ലഭിച്ച വിദഗ്ധോപദേശം. പക്ഷേ, ആർക്കും മനസ്സിലാക്കാവുന്നവിധം ലളിതമായിരുന്നു മതത്തെക്കുറിച്ചുള്ള പുതിയ പുസ്തകം. മതപരമായ ആവേശം വേണ്ടുവോളം പ്രകടമാണെങ്കിലും പുതിയ പരിശോധന അതിജീവിക്കാൻ കഴിയാത്തവിധം വോൾട്ടയറുടെ ശക്തമായൊരു സ്വാധീനം അതിനെ അസ്വീകാര്യമാക്കി. പുസ്തകം പ്രസിദ്ധീകരിക്കുന്നതിൽനിന്നു പ്രസാധകരെ ഭരണകൂടം തടഞ്ഞു.

എഴുപതു വയസ്സു പൂർത്തിയായ ഒരാളിൽനിന്നു പ്രതീക്ഷിക്കാനാവാത്ത ഉശിരോടെയാണു കാന്റ് പ്രതികരിച്ചത്. അദ്ദേഹം ചില സു

ഹ്യൂത്തുക്കൾക്ക് അയച്ചുകൊടുത്ത പുസ്തകം ജെനാ സർവകലാശാല യുടെ പ്രസ്സിൽ അച്ചടിച്ചു പ്രസിദ്ധീകരിയ്ക്കപ്പെട്ടു. ഗെയ്ഥേയുടെ രക്ഷാ ധികാരിയായ വീമറിലെ ഡ്യൂക്കിന്റെ അധീനതയിലുള്ള ജെനാ, പ്ര ഷ്യയുടെ അധികാരപരിധിക്കു പുറത്തായിരുന്നു. പക്ഷേ, പ്രത്യാഘാ തമെന്നനിലയിൽ 1794-ൽ പ്രഷ്യൻ ചക്രവർത്തിയുടെ വാചാലമാ യൊരു ഉത്തരവാണു കാന്റിനു ലഭിച്ചത്: 'താങ്കളുടെ തത്വചിന്ത ക്രി സ്തുമതത്തിന്റെ വിശുദ്ധഗ്രന്ഥങ്ങളിൽ പ്രതിപാദിക്കുന്ന പരമപ്രധാന മായ പ്രാമാണികസിദ്ധാന്തങ്ങളെ അധിക്ഷേപിക്കുകയും അവഹേളി ക്കുകയും ചെയ്തു ദുരുപയോഗപ്പെടുത്തുന്നതിൽ ഉന്നതനായ നമ്മുടെ പ്രഥമപൗരൻ അത്യന്തം അസന്തുഷ്ടനായിരിക്കുന്നു. ഇക്കാര്യത്തെ ക്കുറിച്ചുള്ള താങ്കളുടെ വിശദീകരണം എത്രയും പെട്ടെന്നുതന്നെ ഞ ങ്ങൾ ആവശ്യപ്പെടുന്നു. ഭാവിയിൽ ഇത്തരത്തിലുള്ള അതിക്രമങ്ങ ൾക്കു താങ്കൾ മുതിരില്ലെന്നും, താങ്കളുടെ കഴിവും അധികാരവും സ്വ യം സമർപ്പിതമായ ഉത്തരവാദിത്വത്തിനനുസൃതമായി വിനിയോഗി ക്കുമെന്നും അങ്ങനെ പൈതൃകമായ നിയോഗം ഉത്തരോത്തരം സാ ക്ഷാത്ക്കരിക്കപ്പെടുമെന്നും ഞങ്ങൾ പ്രതീക്ഷിക്കുന്നു. ഇതിനു വിപ രീതമായാണു പ്രവർത്തിക്കുന്നതെങ്കിൽ അത്യന്തം അസുഖകരമായ അനന്തരഫലങ്ങൾ താങ്കൾക്കു പ്രതീക്ഷിക്കാം!'. ഓരോ ചിന്തകനും മതപരമായ കാര്യങ്ങളിൽ സ്വതന്ത്രമായ അഭിപ്രായം സ്വീകരിയ്ക്കാ ൻ അവകാശമുണ്ടെങ്കിലും തൽക്കാലം മൗനം പാലിയ്ക്കുകയാണെന്നു കാന്റ് മറുപടിയെഴുതി. മറ്റുള്ളവരിൽനിന്നു മാത്രം ധൈര്യം ആവശ്യ പ്പെടുന്ന ചില ജീവചരിത്രകാരന്മാർ ഇക്കാര്യത്തിൽ അദ്ദേഹത്തെ കുറ്റപ്പെടുത്തുന്നുണ്ട്. പക്ഷേ, 'ഇനിയുമൊരങ്കത്തിനു ബാല്യ'മില്ലാത്ത നിലയിലായിരുന്നു എഴുപതു കടന്ന അദ്ദേഹത്തിന്റെ ആരോഗ്യമെ ന്നു നാമോർക്കണം. മാത്രമല്ല, പറയാൻ ബാക്കി വെച്ചതു മുഴുവൻ അ ദ്ദേഹം ലോകത്തോടു പറയുകയും ചെയ്തുകഴിഞ്ഞു.

### 6.6. രാഷ്ട്രീയവും ശാശ്വതസമാധാനവും

രാഷ്ട്രീയമായ മതനിന്ദകൂടി ആരോപിയ്ക്കപ്പെട്ടിരുന്നില്ലെങ്കിൽ ഒരു

പക്ഷേ പ്രഷ്യൻ ഭരണകൂടം കാന്റിന്റെ ദൈവശാസ്ത്രത്തിനു മാപ്പു കൊടുക്കുമായിരുന്നു. വില്യം രണ്ടാമൻ സ്ഥാനമേറ്റു മൂന്നു വർഷം കഴിഞ്ഞപ്പോഴേക്കും യൂറോപ്പിന്റെ കിരീടങ്ങളെ കിടിലം കൊള്ളിച്ച ഫ്രഞ്ചുവിപ്ളവം തുടങ്ങിക്കഴിഞ്ഞു. പ്രഷ്യൻ സർവകലാശാലകളിലെ മിക്ക അദ്ധ്യാപകരും ന്യായോചിതമായൊരു രാജവാഴ്ചയ്ക്കനുകൂലമായി വാദിച്ചിരുന്ന സമയത്ത് അറുപത്തഞ്ചു വയസ്സിന്റെ യുവത്വത്തോടെ വിപ്ളവത്തെ വരവേൽക്കുകയാണു കാന്റ് ചെയ്തത്. അദ്ദേഹം സന്തോഷംകൊണ്ട് ഈറനായ കണ്ണുകളോടെ സുഹൃത്തുക്കളോടു പറഞ്ഞു: 'സൈമണെപ്പോലെ എനിയ്ക്കിപ്പോൾ പറയാം, 'പ്രഭോ, ഇനി അങ്ങയുടെ ഈ വിനീതദാസനു സമാധാനത്തോടെ മരിക്കാം, എന്റെ കണ്ണുകൾ അങ്ങയുടെ മോചനം കണ്ടുകഴിഞ്ഞു!".

'സാർവദേശീയചരിത്രമെന്ന ആശയത്തിൽ രാഷ്ട്രീയവ്യവസ്ഥിതിയുടെ പ്രമാണതത്വങ്ങളെ'ന്ന (The Natural Principle of the Political Order considered in connection with the Idea of a Universal Cosmopolitical History) ശീർഷകത്തിൽ രാഷ്ട്രീയസിദ്ധാന്തങ്ങളെക്കുറിച്ചുള്ള ചെറിയൊരു അവലോകനം 1784-ൽ കാന്റ് പ്രസിദ്ധീകരിച്ചിരുന്നു. ജീവന്റെ ഒളിഞ്ഞുകിടക്കുന്ന കഴിവുകൾ വെളിവാക്കാൻ പ്രകൃതിതന്നെ ഏർപ്പെടുത്തിയ നിയമപ്രകാരം, ഹോബ്സിനെ അക്ഷരാർത്ഥത്തിൽ ഞെട്ടിച്ച്, ഓരോരുത്തരും പരസ്പരം നടത്തുന്ന മൽപ്പിടുത്തങ്ങളെ അംഗീകരിച്ചുകൊണ്ടാണു കാന്റ് തുടങ്ങുന്നത്. പുരോഗതിയുടെ സന്തതസഹചാരിയാണു സമരം. മനുഷ്യർ സമൂഹത്തോടു പൂർണമായി സഹകരിക്കുന്ന ജീവിതം വെറുമൊരു നിശ്ചലത മാത്രമായിരിക്കും. മത്സരവും വ്യക്തിത്വവും ചേർന്ന ഒരു സന്തുലിതാവസ്ഥയാണു മനുഷ്യവംശത്തെ അതിജീവനത്തിനും വളർച്ചക്കും സഹായിക്കുന്നത്. 'സാമൂഹ്യവിരുദ്ധമായ ചില സവിശേഷതകളില്ലെങ്കിൽ, പരസ്പരസ്നേഹവും സംതൃപ്തിയും സമ്പൂർണമായ സ്വരച്ചേർച്ചയും പ്രകടമാകുന്ന ഇടയന്മാരുടെ ഒരാദർശാത്മകജീവിതമായിരിക്കും മനുഷ്യർ നയിക്കുന്നത്. അപ്പോൾ അവരുടെ വാസനകളും കഴിവുകളും ഒരിക്ക

ല്യം വെളിവാകാതെ ബീജാവസ്ഥയിൽത്തന്നെ നശിക്കും'. (കാന്റ്, റൂസോവിനെ അന്ധമായി പിന്തുടരുന്നില്ലെന്നതിനു തെളിവാണിത്). 'അതുകൊണ്ട് ഈ സാമൂഹ്യവിരുദ്ധതയ്ക്ക്, ഈ അസൂയയ്ക്ക്, ഈ പൊങ്ങച്ചത്തിന്, അധികാരം കൈയടക്കാനുള്ള ഈ അത്യാഗ്രഹത്തിനു നാം പ്രകൃതിയോടു നന്ദി പറയുക; സമവായമാണു മനുഷ്യൻ മോഹിക്കുന്നത്; പക്ഷേ, തന്റെ ജീവികൾക്കു വേണ്ടതെന്താണെന്നു പ്രകൃതിയ്ക്കു നന്നായറിയാം; സ്വാഭാവികമായ സ്വന്തം കഴിവുകൾ വികസിപ്പിക്കാനും, അത്തരം ശക്തിപ്രകടനങ്ങൾക്കു മനുഷ്യരെ പ്രേരിപ്പിക്കാനുംവേണ്ടി പ്രകൃതി ഭിന്നതകൾ സൃഷ്ടിക്കുന്നു'.

അപ്പോൾ, നിലനിൽപ്പിനുള്ള സമരം ഒരിക്കലുമൊരു പാപമല്ല. പക്ഷേ, അവ ശീലങ്ങളും ആചാരങ്ങളും നിയമങ്ങളുംകൊണ്ടു ചില പരിധികൾക്കുള്ളിൽ നിർത്തേണ്ടതാണെന്നു മനുഷ്യർ താമസിയാതെ കണ്ടറിഞ്ഞു; അങ്ങനെയാണു നാഗരികത രൂപപ്പെട്ടത്. 'മനുഷ്യരെ സമൂഹജീവിതത്തിനു നിർബന്ധിതരാക്കിയ അതേ സാമൂഹ്യവിരുദ്ധമനോഭാവം, രാഷ്ട്രങ്ങളുടെ വൈദേശികബന്ധങ്ങളിൽ അനിയന്ത്രിതമായൊരു സ്വാതന്ത്ര്യമായി വളരുമ്പോൾ ഓരോ രാഷ്ട്രവും, ഒറ്റപ്പെട്ട വ്യക്തി മറ്റുള്ളവരിൽനിന്നു പണ്ടു നേരിട്ട പീഡനങ്ങൾപോലെ, തൊട്ടടുത്ത രാഷ്ട്രങ്ങളിൽനിന്നുള്ള ആക്രമണങ്ങൾക്കു വിധേയരാകേണ്ടിവരും. മാത്രമല്ല, അന്നത്തെ സമൂഹജീവിതംപോലെ ഒരു രാഷ്ട്രസമൂഹവ്യവസ്ഥ കെട്ടിപ്പടുക്കാൻ നിർബന്ധിതരാകുകയും ചെയ്യും'. മനുഷ്യരെപ്പോലെ രാഷ്ട്രങ്ങളും പ്രകൃതിയുടെ വന്യാവസ്ഥ മറികടന്നു സമാധാനസംരക്ഷണത്തിനു കരാറുകളിൽ ഏർപ്പെടേണ്ട സമയം വന്നുകഴിഞ്ഞു. അക്രമവും കലാപവും ഒഴിവാക്കി സമാധാനത്തിന്റെ മേഖലകൾ നിരന്തരം വികസിപ്പിക്കുകയാണു ചരിത്രത്തിന്റെ പരമമായ ലക്ഷ്യം. സമഗ്രമായൊരു കാഴ്ചപ്പാടിലൂടെ നോക്കുമ്പോൾ മനുഷ്യവംശത്തിന്റെ ചരിത്രം, പ്രകൃതി മനുഷ്യരിൽ സന്നിവേശിപ്പിച്ചിരിക്കുന്ന കഴിവുകൾ വളർത്തുന്നതിന്റെ ഭാഗമായി പരിപൂർണത ഉറപ്പാക്കുന്ന ഒരു രാഷ്ട്രീയവ്യവസ്ഥ സ്ഥാപിക്കാനുള്ള രഹസ്യപദ്ധതിയുടെ സാക്ഷാത്ക്കാരമായി നമുക്കു കണക്കാക്കാം. അത്തരമൊരു പ

രോഗതി സംഭവിയ്ക്കുന്നില്ലെങ്കിൽ, സംസ്കാരങ്ങളുടെ വികസനനേട്ടങ്ങൾ, 'കൊടുമുടിയിൽ എത്തുന്നതിനു തൊട്ടുമുമ്പേ കൈവിട്ടു താഴോട്ടുരുളുന്നതു കാണാൻവേണ്ടി മാത്രം വലിയൊരു പാറക്കല്ലു മലമുകളിലേക്ക് ഉരുട്ടിക്കയറ്റുന്ന' സിസിഫസിന്റെ അത്യദ്ധ്വാനത്തിനു തുല്യം നിഷ്ഫലമായിത്തീരും. അപ്പോൾ ഒരിയ്ക്കലും അവസാനിയ്ക്കാത്ത ആവർത്തനവിരസമായൊരു വിഡ്ഢിത്തമായി ചരിത്രം മാറും. 'മറവിയ്ക്കുള്ളിൽ മാഞ്ഞുപോയ പാപങ്ങൾ കഴുകി പ്രായശ്ചിത്തം ചെയ്യാനുള്ള ഒരിടമാണു ഭൂമിയെന്നു, ഹിന്ദുക്കളെപ്പോലെ, നാമപ്പോൾ ഒരുപക്ഷേ തീർച്ചയായും സംശയിച്ചുപോകും'.

ഈ ആശയത്തിന്റെ ഉദാത്തമായ വിശദീകരണമാണ് (1795-ൽ പ്രസിദ്ധീകരിയ്ക്കപ്പെട്ട 'ശാശ്വതസമാധാന'മെന്ന (Eternal Peace) ലേഖനം. ശീർഷകത്തിന്റെ പദപ്രയോഗം കണ്ടു സ്വയം ചിരിയ്ക്കുന്ന വായനക്കാർക്കായി അദ്ദേഹമെഴുതി: 'ഈ രണ്ടു വാക്കുകൾ, പള്ളിവളപ്പിലെ സിമിത്തേരിയെ അനുസ്മരിപ്പിയ്ക്കുന്ന വിധം ആക്ഷേപഹാസ്യസൂചകമായി, ജർമ്മനിയിലൊരു ഹോട്ടലിനു മുമ്പിൽ പണ്ടൊരിയ്ക്കൽ ഞാൻ കണ്ടിട്ടുണ്ട്'. ഓരോ തലമുറയും പതിവായി പറയുന്നപോലെ കാന്റ് ആവലാതിപ്പെട്ടു: 'അടുത്ത യുദ്ധത്തിന്റെ കണക്കിലേയ്ക്കു സകല സമ്പത്തും വരവുവെച്ചു കഴിഞ്ഞതുകൊണ്ട് പൊതുവായ വിദ്യാഭ്യാസത്തിനു ചിലവഴിക്കാൻ ഭരണാധികാരികളുടെ പക്കൽ പണമില്ല.... യുദ്ധസന്നദ്ധരായ പട്ടാളത്തെ പിരിച്ചുവിടാതെ യഥാർത്ഥത്തിലൊരു രാഷ്ട്രവും സംസ്കാരസമ്പന്നമാവില്ല. (ആദ്യമായി നിർബന്ധിതസൈനികസേവനം ലോകത്തു നടപ്പാക്കിയതു പ്രഷ്യയിൽ ഫ്രെഡറിക്കിന്റെ ഭരണകാലത്താണെന്ന വസ്തുത മനസ്സിലാക്കുമ്പോഴാണു കാന്റിന്റെ അധികപ്രസംഗം വ്യക്തമാകുന്നത്!). പട്ടാളക്കാരുടെ എണ്ണവും ആയുധങ്ങളുടെ മൂർച്ചയും വർദ്ധിപ്പിക്കാൻ രാഷ്ട്രങ്ങൾ പരസ്പരം മത്സരിക്കുന്നു; പരിധികളില്ലാത്തവയാണവ രണ്ടും. അതിനുവേണ്ടി നീക്കിവെയ്ക്കുന്ന പണവും പ്രയത്നവുംമൂലം, ചെറിയൊരു യുദ്ധത്തേക്കാളധികം സമാധാനം പീഡനകരമായിത്തീരുന്നു. സ്വരുക്കൂട്ടിയ ഭാരം ഒ

ഴിവാക്കാൻ മാത്രമാണ പലപ്പോഴും രൂക്ഷമായ യുദ്ധങ്ങൾ സംഭവിക്കുന്നത്. യുദ്ധകാലത്തു ശത്രുരാജ്യത്തിന്റെ അതിർത്തിപ്രദേശത്തെ, അതല്ലെങ്കിൽ സ്വന്തം രാജ്യത്തെ, വിഭവങ്ങൾ കൊള്ളയടിച്ച പട്ടാളക്കാർ കഴിഞ്ഞുകൊള്ളും; പൊതുമുതലെടുത്ത് അവരെ തീറ്റിപ്പോറ്റുന്നതിൽ എത്രയോ ഭേദമാണത്!

ഇത്തരത്തിലുള്ള പട്ടാളഭരണം സത്യത്തിൽ ആരംഭിച്ചതു യൂറോപ്പിന്റെ ആധിപത്യം അമേരിക്കയും ആഫ്രിക്കയും ഏഷ്യയും കടന്നു ചെല്ലാൻ തുടങ്ങിയതു മുതൽക്കാണെന്നു കാന്റ് നിരീക്ഷിക്കുന്നു. കൊള്ളമുതൽ പങ്കിട്ടെടുക്കുന്നതിൽ കള്ളന്മാർ തമ്മിലുണ്ടാകുന്ന കലഹങ്ങളും അതിനെത്തുടർന്നു സ്വാഭാവികമായി സംഭവിച്ചു. അപരിഷ്കൃതസമൂഹങ്ങളിൽ നിലനിന്ന പരസ്പരവിദ്വേഷത്തിന്റെ ചില ഉദാഹരണങ്ങൾ, പരിഷ്കൃതരാഷ്ട്രങ്ങളുടെ വ്യാപാരവ്യവസ്ഥകളുമായി ബന്ധപ്പെട്ട ഹീനമായ ചില ഉടമ്പടികളുമായി താരതമ്യപ്പെടുത്തുമ്പോൾ, നമ്മെ ഭയചകിതരാക്കും; ഔപചാരികസന്ദർശനങ്ങൾപോലും ആക്രമണങ്ങളായി ചിലപ്പോൾ കണക്കാക്കപ്പെട്ടു. അമേരിക്കപോലെ അധിനിവേശം നടത്തിയ നാടുകളിൽ മനുഷ്യവാസമില്ലെന്നമട്ടിലാണ യൂറോപ്പുകാർ പെരുമാറിയത്. ദൈവഭക്തിയും പരസ്പരസ്നേഹവും ലോകമെങ്ങും കൊട്ടിഘോഷിക്കുന്ന രാഷ്ട്രങ്ങളാണ് ഇതെല്ലാം ചെയ്യുന്നതെന്നു നാമോർക്കണം. പരമ്പരാഗതമായ മതവിശ്വാസങ്ങളുടെ മേലാളന്മാരായി അഭിമാനിയ്ക്കുന്ന അവർ വെള്ളം കുടിക്കുന്ന ലാഘവത്തോടെയാണ് അക്രമവും അനീതിയും അഴിച്ചുവിടുന്നത്. കോനിഗ്സ്ബർഗിലെ ആ വന്ദ്യവയോധികനു നിശ്ശബ്ദനാകാൻ കഴിയില്ല!

ഈ സാമ്രാജ്യത്വദുർമ്മോഹത്തിനു യൂറോപ്പിലെ പ്രഭുത്വഭരണമാണ കാരണമെന്നും കാന്റ് കണ്ടെത്തുന്നുണ്ട്. നിക്ഷിപ്തതാൽപ്പര്യക്കാരും ദല്ലാളന്മാരും തങ്ങൾക്കിഷ്ടപ്പെട്ട ചിലരെ ഭരണത്തിനായി തിരഞ്ഞെടുക്കുന്നു; അധികാരം പങ്കുവെക്കുന്ന അവർ ഭരണകാര്യങ്ങളിൽ സ്വാധീനം ചെലുത്തി പ്രബലരായി തുടരും. ജനങ്ങൾക്കു രാഷ്ട്രീയാധികാരത്തിൽ ശബ്ദമുയർത്താൻ കഴിയുന്ന ജനാധിപത്യമാണ വരുന്നതെങ്കിൽ, പ്രതിഷേധങ്ങൾ സംഘടിപ്പിക്കാൻവേണ്ടി രാജ്യാന്തര

കൊള്ളക്കാരായ ഈ നിക്ഷിപ്തതാൽപ്പര്യക്കാർ ചെറുസംഘങ്ങളായി സ്വയം വേർപിരിയുന്നു. അതുകൊണ്ട്, 'ശാശ്വതസമാധാനത്തിനുള്ള ആദ്യത്തെ നിർണായകമായ പ്രമാണം' ഇതാണ്: 'ഓരോ രാജ്യത്തേയും ഭരണകൂടം പരമാധികാരസ്വഭാവമുള്ളതായിരിക്കണം. പൗരന്മാരുടെ സമ്മതിദാനം രേഖപ്പെടുത്താതെ ഒരു യുദ്ധവും പ്രഖ്യാപിയ്ക്കാൻ പാടില്ല'. യുദ്ധമോ സമാധാനമോ വേണ്ടതെന്നു തീരുമാനിയ്ക്കാനുള്ള അവകാശം യുദ്ധം ചെയ്യുന്നവർക്കുതന്നെ കൈവരുമ്പോൾ രക്താങ്കിതമായൊരു ചരിത്രം ഇനി നമുക്കുണ്ടാവില്ല. 'നേരേമറിച്ച്, അത്തരം സമ്മതിദാനാവകാശമോ പരമാധികാരമോ പൗരന്മാർക്കില്ലാത്ത രാജ്യം യുദ്ധപ്രഖ്യാപനം നടത്തുമ്പോൾ ലോകശ്രദ്ധ പിടിച്ചുപറ്റാതെ നിസ്സാരമായി പരിഗണിക്കപ്പെടും; അവിടെ ഭരണാധികാരി വെറും പൗരനല്ല, രാജ്യത്തിന്റെ ഉടമസ്ഥൻകൂടിയായതുകൊണ്ട്, യുദ്ധക്കെടുതികൾ അദ്ദേഹത്തെ വ്യക്തിപരമായി ബാധിക്കാനിടയില്ല; യുദ്ധകാലത്തു വിഭവസമൃദ്ധമായ സൽക്കാരങ്ങളും രാജകീയോത്സവങ്ങളും അദ്ദേഹത്തിനുപേക്ഷിക്കേണ്ടതില്ല. അതുകൊണ്ട്, ഒരു നായാട്ടിനു പുറപ്പെടുന്ന ലാഘവത്തോടെ നിസ്സാരമായ കാരണങ്ങൾ ചൂണ്ടിക്കാട്ടി രാജാവിനു യുദ്ധം പ്രഖ്യാപിക്കാം; അതിന്റെ ഔചിത്യത്തെക്കുറിച്ചു ന്യായീകരണങ്ങൾ നിരത്താൻ സന്നദ്ധരായി കാത്തുനിൽക്കുന്ന നയതന്ത്രജ്ഞരെ നിർവികാരം ഏൽപ്പിക്കുകയും ചെയ്യാം.' എത്ര സമകാലികമായ സത്യം!

1795-ൽ പ്രതിലോമശക്തികളുടെമേൽ വിപ്ളവം നേടിയ വിജയത്തെ തുടർന്നു യൂറോപ്പിൽ പരമാധികാരരാഷ്ട്രങ്ങൾ ഉയർന്നു വരുമെന്നും ചൂഷണവും അടിമത്തവുമില്ലാത്ത സമാധാനത്തിലും ജനാധിപത്യത്തിലും അധിഷ്ഠിതമായൊരു സാർവദേശീയസംവിധാനം ഉടനെ നിലവിൽ വരുമെന്നും കാന്റ് പ്രത്യാശിച്ചു. വ്യക്തികളെ സഹായിക്കുകയും സമൂഹത്തെ പുരോഗതിയിലേക്കു നയിക്കുകയും ചെയ്യുന്നതാണു ഭരണകൂടത്തിന്റെ അടിസ്ഥാനപരമായ ചുമതല, അല്ലാതവരെ ചൂഷണം ചെയ്യുന്നതല്ല. 'ഓരോരുത്തരേയും ഒരു പരിപൂർണവ്യക്തിത്വ

മായി കണ്ടു നാം ആദരിക്കണം; മനുഷ്യന്റെ അന്തസ്സിനു നിരക്കാത്ത കാര്യങ്ങൾക്ക്, വെറും ഉപകരണമെന്നനിലയിൽ അവരെ കാണുന്നതു ശിക്ഷാർഹമായ കുറ്റമായി കണക്കാക്കണം'. നേരത്തേ പ്രസ്താവിച്ച നിരുപാധികമായ അധികാരത്തിന്റെ അനിവാര്യവും പരമപ്രധാനവുമായൊരു ഭാഗമാണത്. അതല്ലെങ്കിൽ, മതമൊരു കപട നാടകത്തിന്റെ നിലയിലേക്കു തരംതാഴും. കഴിവിനല്ല, തുല്യതയ്ക്കാണ് അഥവാ കഴിവിന്റെ പ്രയോഗത്തിനും വികാസത്തിനുമുള്ള അവസരങ്ങൾക്കാണു കാന്റ് പ്രാധാന്യം നൽകുന്നത്. ജന്മസിദ്ധവും വർഗപരവുമായ സകലവിധ അവകാശങ്ങളും അദ്ദേഹം നിരാകരിക്കുന്നു. പൈതൃകമായി ലഭിക്കുന്ന ആനുകൂല്യങ്ങൾ പണ്ടെന്നോ നടന്ന ചില അക്രമങ്ങളുടെ ബാക്കിപത്രമാണെന്നും അദ്ദേഹം വിലയിരുത്തുന്നു. യൂറോപ്പിലെ സ്വേച്ഛാധിപതികളും മിഥ്യാവാദികളും പ്രതിലോമശക്തികളും ഒന്നിച്ചുചേർന്നു വിപ്ളവശ്രമങ്ങൾ വിഫലമാക്കാൻ ശ്രമിക്കുന്നതിനിടയിൽ, പൗരസ്വാതന്ത്ര്യവും ജനാധിപത്യവും ഉറപ്പാക്കുന്ന പുതിയ ലോകവ്യവസ്ഥയ്ക്കായി പ്രായം പരിഗണിക്കാതെ അദ്ദേഹം നിലപാടെടുത്തു. അത്രയും ധീരതയോടെ ഒരിക്കലും വാർദ്ധക്യം യുവത്വത്തിന്റെ ശബ്ദത്തിൽ സംസാരിച്ചിട്ടില്ല.

ജീവിതനിയോഗം പൂർത്തിയാക്കിയ ചാരിതാർത്ഥ്യത്തോടെ അപ്പോഴേക്കും അദ്ദേഹം പരിക്ഷീണനായികഴിഞ്ഞിരുന്നു. അവസാനകാലത്തു വന്നുചേർന്ന നിരുപദ്രവമായൊരു മതിഭ്രമംമൂലം ശിശുസഹജമായ മാനസികാവസ്ഥയിലേക്കു കടന്ന അദ്ദേഹത്തിന്റെ ഇന്ദ്രിയാനുഭവങ്ങൾ ഓരോന്നായി നഷ്ടപ്പെട്ടു. 1804-ൽ, എഴുപത്തൊമ്പതാമത്തെ വയസ്സിൽ, ഒരില പൊഴിയുന്നതുപോലെ, ശാന്തവും സ്വച്ഛന്ദവുമായിരുന്നു അദ്ദേഹത്തിന്റെ മരണം.

### 6.7. നിരൂപണാവലോകനം

ഒരു നൂറ്റാണ്ടിലേറെ നീണ്ട ആശയപരമായ കൊടുങ്കാറ്റുകൾ ഏറ്റുവാങ്ങിയ ശേഷം രാഷ്ട്രീയവും ഭരണവും ധാർമ്മികതയും മന:ശ്ശാസ്ത്രവും ന്യായവാദവും ആദ്ധ്യാത്മികതയും ഒത്തുചേർന്ന സങ്കീർണമായ

ആ ചിന്താപദ്ധതിയുടെ ഇന്നത്തെ അവസ്ഥയെന്താണ്? ആ മഹാ പ്രാസാദത്തിന്റെ ഒട്ടു മിക്ക ഭാഗങ്ങളും കേടുപാടില്ലാതെ നിലനിന്നു കാണുന്നതിൽ നമുക്കൊക്കെ ചാരിതാർത്ഥ്യമുണ്ട്. ചിന്തയുടെ ചരിത്രത്തിൽ 'നിരൂപണാത്മകചിന്ത' സ്ഥിരപ്രതിഷ്ഠ നേടിയ ഒരു സംഭവമായി മാറി. പക്ഷേ, ആ ശിൽപ്പസമുച്ചയത്തിന്റെ പുറംമോടികൾക്കും അലങ്കാരങ്ങൾക്കും കുറച്ചൊക്കെ സ്ഥാനഭ്രംശം വന്നിട്ടുമുണ്ട്.

ആദ്യമായി 'സ്ഥല'മാണു പരിഗണനാർഹമായ വിഷയം. മനസ്സിൽനിന്നു സ്വതന്ത്രമായി വസ്തുതാപരമായ യാഥാർത്ഥ്യങ്ങളൊന്നുമില്ലാത്ത വെറുമൊരു 'വൈകാരികരൂപം' മാത്രമാണോ സ്ഥലം? ആണെന്നും അല്ലെന്നും പറയാം. സ്ഥലം ഗ്രാഹ്യവസ്തുക്കളുടെ സാന്നിദ്ധ്യമില്ലാത്തപ്പോൾ ശൂന്യതാസങ്കൽപ്പം മാത്രമായതുകൊണ്ട് അതൊരു വൈകാരികരൂപമാകുന്നു; ഗ്രാഹ്യവസ്തുക്കളെ അടിസ്ഥാനമാക്കി ഇന്നയിന്ന സ്ഥാനങ്ങളിൽ മറ്റു ചില വസ്തുക്കളുമുണ്ടെന്ന മാനസികാവസ്ഥയാണു 'സ്ഥലം'കൊണ്ട് അർത്ഥമാക്കുന്നത്; ശൂന്യതയിൽ വസ്തുക്കളെക്കുറിച്ചല്ലാതെ മറ്റു ബാഹ്യാവബോധങ്ങളൊന്നും സാദ്ധ്യമല്ല; സ്ഥലം അപ്പോൾ തീർച്ചയായും 'ബാഹ്യാവബോധത്തിന്റെ അനിവാര്യരൂപ'മായി മാറുന്നു. അതേ സമയം, സൂര്യനിൽ ദൃശ്യമാകുന്ന ഭൂമിയുടെ വാർഷികവലയങ്ങളെപ്പോലെ മനസ്സുകൊണ്ടുമാത്രം സ്ഥിരീകരിക്കാൻ കഴിയുന്ന സ്ഥലപരമായ വസ്തുതകൾ ഈ അവബോധങ്ങളിൽനിന്നു തീർത്തും സ്വതന്ത്രമാണ്; ബൈറൺ അഗാധമായ സമുദ്രത്തെ നമുക്കു കാണിച്ചുതരുന്നതിനുമുമ്പുതന്നെ നിർബാധം ഒഴുകിക്കൊണ്ടിരുന്നു. സ്ഥലരഹിതമായ അവബോധങ്ങളുടെ സങ്കലനത്തിലൂടെ മനസ്സു നടത്തുന്ന ഒരു 'നിർമ്മിതി'യല്ല, സ്ഥലം; നിശ്ചലമായ പശ്ചാത്തലത്തിൽ ഒരു ജീവി ഇഴഞ്ഞു നീങ്ങുന്നതു കാണുന്നതുപോലെ വ്യത്യസ്തവസ്തുക്കളുടേയും സ്ഥാനങ്ങളുടേയും സമകാലികാവബോധത്തിലൂടെ നേരിട്ടാണു നാം സ്ഥലത്തെ മനസ്സിലാക്കുന്നത്. അതുപോലെ, മുമ്പും പിമ്പുമെന്ന ബോധമായി സമയത്തേയും, വ്യക്തിനിഷ്ഠവും ആപേക്ഷികവുമായ വിധത്തിൽ ചലനത്തേയും നാം

അറിയുന്നു; നീങ്ങിപ്പോകുന്ന കാലത്തെ അളക്കുകയോ മനസ്സിലാക്കു കയോ ചെയ്തില്ലെങ്കിൽപ്പോലും ഒരു മരം വളരുകയും ജീർണിയ്ക്കുകയും നാമാവശേഷമാവുകയും ചെയ്യും. ഭൗതികവാദത്തിൽ നിന്നു രക്ഷപ്പെ ടാൻ സ്ഥലത്തിന്റെ വ്യക്തിനിഷ്ഠത തെളിയിക്കുന്നതിൽ കാന്റ് പതി വിലേറെ ഉൽക്കണ്ഠ കാണിച്ചു; വസ്തുനിഷ്ഠവും സാർവത്രികവുമാണെ ങ്കിൽ, അവിടെ സ്ഥലപരമായി ഭൗതികാവസ്ഥയിലുള്ള ഒരു ദൈവ ത്തിനു വസിക്കാൻ കഴിയുമെന്ന വാദത്തെ അദ്ദേഹം ഭയപ്പെട്ടു. സ കല യാഥാർത്ഥ്യങ്ങളും ആദ്യം അനുഭവങ്ങളും ആശയങ്ങളുമായാണു പുറത്തുവരുന്നതെന്ന നിരൂപണാത്മകമായ ആശയവാദംകൊണ്ട് ഒ രുപക്ഷേ അദ്ദേഹം തൃപ്തിപ്പെടുമായിരുന്നു. വൃദ്ധനായ ആ ചിന്തകൻ പക്ഷേ വിഴുങ്ങാൻ കഴിയാത്തവ പലതും സൗകര്യപൂർവം ചവച്ചുതു പ്പി. കേവലാവസ്ഥയുടെ മരീചികതേടി ആയാസപ്പെടാതെ ശാസ്ത്രീയ സത്യങ്ങളുടെ ആപേക്ഷികതയിൽ അദ്ദേഹത്തിനു തൃപ്തനാകാമായി രുന്നു. ഇംഗ്ളണ്ടിൽ പിയേഴ്സണും (Pearson) ജർമ്മനിയിൽ മാ ക്കും (Mach) ഫ്രാൻസിൽ ഹെൻറി പോയ്ൻകെയറും (Henry Poin care) നടത്തിയ പഠനങ്ങൾ ഇക്കാര്യത്തിൽ കാന്റിനേക്കാൾ ഹ്യൂമി നോടാണു കടപ്പെട്ടിരിയ്ക്കുന്നത്: ശാസ്ത്രങ്ങൾ പൊതുവേ, ഗണിതംപോ ലും, സത്യത്തെ സംബന്ധിച്ച് ആപേക്ഷികത പുലർത്തുന്നവയാണ്. ശാസ്ത്രത്തിനു വസ്തുക്കളെക്കുറിച്ചു വ്യാകുലതകളൊന്നുമില്ല; വലിയൊ- രളവോളം സംഭാവ്യത ഉൾക്കൊള്ളുന്നുമുണ്ട്. അങ്ങനെ വരുമ്പോൾ ഒരുപക്ഷേ, 'അനിവാര്യമായ' അറിവ് ആവശ്യമില്ലെന്നു വരുമോ?

അനുഭവങ്ങളിലൂടെ മാത്രമാണു ബാഹ്യലോകത്തെക്കുറിച്ചു നമുക്ക റിയാൻ കഴിയുന്നതെന്നും നിർഗുണമായ അവസ്ഥയിൽ അവബോധ ങ്ങളുടെ വെറുമൊരു നിശ്ശബ്ദസാക്ഷിയായി നിൽക്കാതെ തരാതര മനുസരിച്ചു സ്വാംശീകരിക്കുന്ന ഒരു സജീവചൈതന്യമാണു മനസ്സെ ന്നും തെളിയിക്കാൻ കഴിഞ്ഞതാണു കാന്റിന്റെ നേട്ടം. അതിന്റെ സാരവത്തായ മഹത്വത്തിനു കോട്ടം തട്ടാത്ത വിധത്തിൽ ചില ഇള വുകളും നമുക്കനുവദിക്കാം. ഒരു ഡസനോളം വിഭവങ്ങൾ മൂന്നെണ്ണം വീതമുള്ള ഓരോ പെട്ടിയിലാക്കി അടുക്കിവെച്ചിരിക്കുന്ന വ്യാപാരി

യുടെ ഭാണ്ഡം കണക്കേ, സകലതും സമുചിതമായിരിക്കാൻ വലിക്കു കയും ചുരുക്കുകയും ചെയ്തുകൊണ്ടുള്ള വ്യാഖ്യാനശൈലി കണ്ട്, ഷോപ്പൻഹോവറെപ്പോലെ, നമുക്കും വേണമെങ്കിൽ ചിരിക്കാം. ഇത്രമാത്രം വിഭാഗങ്ങൾ അഥവാ ചിന്തയുടെ വ്യാഖ്യാനങ്ങൾ അവബോ ധങ്ങൾക്കും അനുഭവങ്ങൾക്കും മുമ്പേ മനസ്സിനു സഹജമായിരുന്നോ എന്നും നമുക്കൊന്നു ചോദിക്കാം. വംശപരമായി നേടിയെടുത്ത ഈ കഴിവ്, സ്പെൻസർ പറയുന്നതുപോലെ, വ്യക്തികളിൽ ഒരുപക്ഷേ സംഭവിച്ചേക്കാം; അതല്ല വ്യക്തി സ്വമേധയാ നേടിയതാണെന്നു സങ്കൽപ്പിക്കുക: അനുഭവങ്ങളിൽ നിന്നു വന്നു സ്വയമേവ ക്രമീകരിക്കപ്പെട്ടു തുടക്കത്തിൽ ക്രമരഹിതമായ വഴികൾ കടന്നു രൂപത്തിലും ക്രമത്തിലും ഒരുതരം സ്വാഭാവികമായ തിരഞ്ഞെടുപ്പു നടന്നു കഴിയുമ്പോൾ നിയതവും അനുയോജ്യവും പ്രകാശപൂർണവുമായ രീതിയിലൂടെ പ്രത്യക്ഷപ്പെടുന്ന ചിന്തയുടെ ചാലുകളും അവബോധത്തിന്റെ ശീലങ്ങളുമാകാം ആ വിഭാഗങ്ങൾ. അനുഭവങ്ങളെ ധാരണകളായും ധാരണകളെ ആശയങ്ങളായും വർഗീകരിക്കുന്ന ഓർമ്മകൾ പക്ഷേ, സർവവ്യാപികളുമാണ്. നൈസർഗികമെന്നു കാന്റ് കരുതുന്ന മനസ്സിന്റെ ഐക്യബോധം നേടിയെടുക്കാവുന്നതാണെങ്കിലും തീർത്തും സുസാദ്ധ്യമല്ല; അപരത്വം, മതിഭ്രമം, ഓർമ്മക്കുറവ് തുടങ്ങിയ അവസ്ഥകളിലതു നഷ്ടപ്പെടാൻ സാദ്ധ്യതയുണ്ട്. ധാരണകൾ ഒരു നേട്ടമാണ്, ആരുടേയും ദാനമല്ല.

കാന്റ് പറയുന്ന നൈസർഗികസിദ്ധാന്തവും അടിസ്ഥാനപ്രമാണങ്ങളും നീതിശാസ്ത്രവും കേവലമൂല്യബോധവും ഏതാണ്ട് അർദ്ധമനസ്സോടെയാണു പത്തൊമ്പതാം നൂറ്റാണ്ടിലെ ജനങ്ങൾ കണ്ടത്. മനുഷ്യരുടെ സാമൂഹ്യമനോഭാവം നൈസർഗികമാണെങ്കിലും മനസ്സാക്ഷിയുടെ ഉള്ളടക്കം സ്വയാർജ്ജിതമാണെന്നു വ്യക്തമാണ്; വ്യക്തിയുടെ സാമൂഹ്യനിക്ഷേപമാണു കർത്തവ്യബോധമെന്നു പ്രതിരോധിക്കാനാവാത്ത വിധത്തിൽ പരിണാമസിദ്ധാന്തം സൂചിപ്പിയ്ക്കുന്നുമുണ്ട്. ദൈവത്തിന്റെ കൈകളിൽ നിഗൂഢമായി വന്നുചേരുന്ന 'സവിശേഷ

സൃഷ്ടി'യല്ല, സാമൂഹ്യമനുഷ്യനും ധാർമ്മികവ്യക്തിത്വവും; മറിച്ച്, സാവകാശം സംഭവിക്കുന്ന പരിണാമത്തിന്റെ ഒരു ഉപോൽപ്പന്നം മാത്രമാണത്. മൂല്യങ്ങൾ നിരുപാധികമോ കേവലമോ അല്ല; വർഗപരമായ അതിജീവനത്തിനുവേണ്ടി സാഹചര്യങ്ങൾക്കും സ്വഭാവങ്ങൾക്കുമനുസരിച്ച് മിക്കവാറും അവിചാരിതമായി വികസിപ്പിച്ചെടുത്ത ഒരു പെരുമാറ്റസംഹിതയാണത്; ഉദാഹരണത്തിന്, ശത്രുക്കളാൽ വളയപ്പെട്ട ഒരു ജനക്കൂട്ടം തീക്ഷ്ണവും അസ്വസ്ഥവുമായ വ്യക്തിപരത അധാർമ്മികമായി കണക്കാക്കുമെങ്കിൽ, അതേ വ്യക്തിപരതയെ സ്വസ്ഥവും സമ്പന്നവുമായ ഒരു രാഷ്ട്രം പ്രകൃതിവിഭവങ്ങൾ ചൂഷണം ചെയ്യാനും മൌലികമായൊരു ദേശീയത രൂപപ്പെടുത്താനുമുള്ള അനിവാര്യതയായി കണ്ടു ക്ഷമിക്കുകയാണു ചെയ്യുക. യാതൊരു പ്രവൃത്തിക്കും നൈസർഗികമായ മേന്മ അവകാശപ്പെടാനില്ലെന്നു കാന്റ് കരുതുന്നു.

സാത്വികമായ യുവത്വവും അവസാനിയ്ക്കാത്ത ചുമതലകളും വിരളമായ വിശ്രമവും ചേർന്നുള്ള കഠിനജീവിതം അദ്ദേഹത്തിനൊരു ധാർമ്മികപരിവേഷം നൽകാതിരുന്നില്ല. ഒടുവിൽ ജോലിയ്ക്കുവേണ്ടി മാത്രം ചുമതലകളേറ്റെടുക്കുന്ന പ്രകൃതം അദ്ദേഹത്തെ പ്രഷ്യൻ പരമാ-ധികാരത്തിന്റെ മുമ്പിൽ കൊണ്ടുചെന്നു നിർത്തി (Dewey : German Philosophy and Politics). സുഖത്തിനായി ജോലി ചെയ്യുന്നതിനോടുള്ള എതിർപ്പിൽ തീവ്രമായൊരു 'കാൽവിനിസ'ത്തിന്റെ (Calvinism) ഛായ നിഴലിക്കുന്നുണ്ട്. എപ്പിക്യൂറിയൻ പുനരുത്ഥാനത്തിന്റെ പിന്തുടർച്ചാവകാശിയാണു വോൾട്ടയറെങ്കിൽ, സ്റ്റോയിക്ക് നവോത്ഥാനത്തിന്റെ പിൻഗാമിയാണു കാന്റ്. ഇറ്റലിയുടെ അയഞ്ഞതും ആഡംബരപൂർണവുമായ ജീവിതത്തിനെതിരെ ലൂതർ പ്രതികരിച്ചതുപോലെ, സ്വാർത്ഥതയും സുഖേച്ഛയും നിറഞ്ഞുനിന്ന, ജീവിതശൈലിയ്ക്കെതിരെ കാന്റ് തീക്ഷ്ണമായി പ്രതികരിച്ചു. കാന്റിന്റെ നീതിശാസ്ത്രം നിഷ്കർഷിയ്ക്കുന്ന കേവലത്വത്തെ നിരാകരിച്ച പരമാധികാരം ഇന്നിപ്പോൾ ഒരു നൂറ്റാണ്ടു പിന്നിടുന്നു; പക്ഷേ, പ്രഭുത്വപരമായ ആഭിജാത്യവും ജനാധിപത്യപരമായ മനസ്സാക്ഷിയും കണികാണാത്ത ക്രൂരമായ വ്യക്തിപരതമൂലം നാഗരികമായ ഭോഗാസക്തിയിലും സദാചാരവിരുദ്ധ

തയിലും മുഴുകി നാം വീണ്ടും ദിക്കറിയാതെ ഉഴലുന്നതായാണു കാണുന്നത്; ശിഥിലമാകുന്ന നാഗരികതകൾ നിലനിൽപ്പിനായെങ്കിലും കാന്റിന്റെ കർത്തവ്യബോധത്തെ വീണ്ടും സ്വാഗതം ചെയ്യുന്ന ഒരു ദിവസം വരുമെന്നുതന്നെ നമുക്കു പ്രത്യാശിക്കാം.

ആദ്യത്തെ നിരൂപണചിന്തയിൽ പ്രകടമായി നിഷേധിക്കപ്പെട്ട ദൈവം, സ്വാതന്ത്ര്യം, അനശ്വരത തുടങ്ങിയ മതപരമായ ആശയങ്ങളെ രണ്ടാമത്തെ നിരൂപണചിന്തയിൽ പൂർവാധികം ഊർജ്ജസ്വലതയോടെ പുനസ്ഥാപിച്ചതാണു കാന്റിന്റെ തത്വചിന്തയുടെ വിസ്മയകരമായ അപൂർവത. നീഷേയുടെ സുഹൃത്ത്, പോൾ റീ (Paul Ree) പറയുന്നു: 'ഒരു നാട്ടുചന്തയിൽ പങ്കെടുക്കുന്ന പ്രതീതിയാണു കാന്റിന്റെ പുസ്തകങ്ങൾ വായിക്കുമ്പോൾ അനുഭവപ്പെടുക. ഇച്ഛാസ്വതന്ത്ര്യവും ഇച്ഛാനിരോധവും, ആശയവാദവും അതിന്റെതന്നെ നിഷേധവും, ആസ്തികതയും നാസ്തികതയും, എന്നിങ്ങനെ വിപരീതദ്വന്ദ്വങ്ങൾ ഒരുമിച്ചു നമുക്കവിടെനിന്നു വാങ്ങാൻ കഴിയും?. തൊപ്പിയ്ക്കകത്തുനിന്നു കൺകെട്ടുകാരൻ പുറത്തെടുക്കുന്ന അത്ഭുതവസ്തുക്കൾപോലെ, കർത്തവ്യബോധത്തിൽനിന്ന് അദ്ദേഹം ദൈവവും സ്വാതന്ത്ര്യവും അനശ്വരതയും സൃഷ്ടിച്ചെടുക്കുന്നു (Untermann : Science and Revolution). പ്രതിഫലത്തിന്റെ ആവശ്യത്തിൽനിന്നാണു സദാചാരവിരുദ്ധത വരുന്നതെന്ന വാദത്തെ ഷോപ്പൻഹോവറും നിശിതമായി വിമർശിക്കുന്നുണ്ട്: 'ആദ്യകാലത്തു സ്വസ്ഥതയുടെ നേർക്കു സധൈര്യം നീങ്ങിയിരുന്ന കാന്റിന്റെ ധാർമ്മികത, ഇടയ്ക്കെന്നോ ആത്മവിശ്വാസം നഷ്ടപ്പെട്ടു പരസഹായത്തിനു കൈ നീട്ടുന്നതു കാണാം'. ആത്യന്തികമായി ഒരു സന്ദേഹവാദിയായിരുന്ന കാന്റ്, വിശ്വാസത്തിൽനിന്നു മോചിതനായശേഷം സമുദായസദാചാരത്തിനു വരാവുന്ന ദൂഷ്യഫലങ്ങൾ ഭയന്നു ജനവിശ്വാസം തകർക്കുന്നതിൽ തെല്ലിട സംശയിച്ചുനിന്നതായി ചിലർ വിശ്വസിയ്ക്കുന്നു. 'കാന്റ് അനുമാനാത്മകമായ ദൈവചിന്തയുടെ പൊള്ളത്തരം വെളിപ്പെടുത്തി ജനപ്രിയകരമായ ദൈ-വചിന്ത സ്പർശിയ്ക്കാതെ വിടുക മാത്രമല്ല, മൂല്യാവബോധങ്ങളെ അടി

സ്ഥാനമാക്കി വിശ്വാസത്തിന്റെ ഉദാത്തമായൊരു സിദ്ധാന്തം രൂപ വൽക്കരിക്കുകകൂടി ചെയ്തു'. അതു പിന്നീട് ദൈവബോധത്തെക്കുറിച്ചുള്ള യുക്തിപരമായ ആശങ്കയാണെന്നു വ്യാഖ്യാനിച്ച തത്വചിന്താദ്ധ്യാപകർ വികൃതമാക്കുകയാണുണ്ടായത്. കാലങ്ങളായി ആദരിച്ചു പോന്ന പഴയ അബദ്ധങ്ങൾ സമൂലം പിഴുതെടുക്കുന്നതിന്റെ അപകടം നന്നായി അറിയാവുന്ന കാന്റ്, സർവനാശം ഒഴിവാക്കാൻ മൂല്യാധിഷ്ഠിതമായ ദൈവചിന്ത വഴി ദുർബലമായ ചില പിന്തുണകൾ പകരം വെയ്ക്കുക മാത്രമാണു ചെയ്തത്. അതുപോലെ, മന:പൂർവമെന്നു പറയാവുന്ന ഒരു ഹാസ്യചിത്രം കാന്റിനെക്കുറിച്ച് ഹെയ്ൻ അവതരിപ്പിക്കുന്നുണ്ട്: മതത്തിന്റെ സാംഗത്യം നിഷ്ക്കരുണം നിരാകരിച്ചശേഷം ഒരു ദിവസം പതിവുനടത്തത്തിനിടയിൽ, അദ്ദേഹത്തിന്റെ വൃദ്ധനയനങ്ങളിൽ കണ്ണീരു പൊടിയുന്നതു പരിചാരകന്റെ ശ്രദ്ധയിൽപ്പെട്ടു. 'അപ്പോൾ ഇമ്മാനുവൽ കാന്റിനും ആർദ്രമായൊരു ഹൃദയമുണ്ട്; അതായത്, മഹാനായൊരു തത്വചിന്തകൻ മാത്രമല്ല, നല്ലൊരു മനുഷ്യൻകൂടിയാണദ്ദേഹം!; പിന്നീടു പകുതി ഹാസ്യാത്മകമായി അദ്ദേഹം എഴുതുന്നു: 'പ്രായോഗികയുക്തി പറയുന്നതു പരിചാരകനൊരു ദൈവമുണ്ടായിരിക്കണമെന്നാണ്, അതല്ലെങ്കിൽ അയാൾക്കു സന്തോഷിയ്ക്കാൻ കഴിയില്ല; എന്നെ സംബന്ധിച്ചിടത്തോളം, അതേ പ്രായോഗികയുക്തി ദൈവത്തിന്റെ അസ്തിത്വത്തിനുള്ള തെളിവാണ്'. ഈ വ്യാഖ്യാനപ്രകാരം രണ്ടാമത്തെ നിരൂപണചിന്തയെ 'അതീന്ദ്രിയപരമായ നിർവികാരത'യെന്നു നമുക്കു വിളിക്കേണ്ടിവരും.

കാന്റിന്റെ ഉൾവിചാരങ്ങളെക്കുറിച്ചുള്ള സാഹസികമായ ഈ ചിന്തകൾ ഗൗരവമായി കണക്കാക്കാനില്ല. 'മതം - ശുദ്ധയുക്തിയുടെ പരിധിയിലെ'ന്ന (Religion within the Limits of Pure Reason) പുസ്തകത്തിന്റെ സാരാംശം, ചോദ്യം ചെയ്യാനാവാത്ത തീവ്രമായ ഒരു ആത്മാർത്ഥത വെളിപ്പെടുത്തുന്നുണ്ട്; മതത്തിന്റെ അടിസ്ഥാനം ദൈവചിന്തയിൽനിന്നു മൂല്യങ്ങളിലേക്കും തത്വങ്ങളിൽ നിന്നു നയങ്ങളിലേക്കും മാറ്റാനുള്ള പരിശ്രമം അഗാധമായ മതവിശ്വാസത്തിൽനിന്നു മാത്രമേ പുറപ്പെടൂ. 1766-ൽ, മെൻഡൽസണുള്ള കത്തിൽ അദ്ദേ

ഹമെഴുതി: 'തുറന്നു പറയാൻ ധൈര്യമില്ലെങ്കിലും വ്യക്തമായ ബോ ദ്ധ്യത്തോടെയാണു പല കാര്യങ്ങളെക്കുറിച്ചും ഞാൻ ചിന്തിക്കുന്നത്; പക്ഷേ, ചിന്തിക്കാത്തതിനെക്കുറിച്ചു ഞാനൊരിക്കലും പറയാറില്ല'. മഹത്തായ ആ നിരൂപണചിന്തപോലെ ദീർഘവും അവ്യക്തവുമായ ഒരു ഗ്രന്ഥം വിരുദ്ധവ്യാഖ്യാനങ്ങൾക്കു വഴിവെച്ചതു സ്വാഭാവികം മാത്രം. പുസ്തകം പ്രസിദ്ധീകരിക്കപ്പെട്ടു വർഷങ്ങൾ കഴിഞ്ഞു പുറത്തിറങ്ങിയ അവലോകനത്തിൽ റീയ്ൻഹോൾഡ് പറഞ്ഞതാണു നമുക്കിപ്പോഴും സ്വീകാര്യം: 'അറിവിന്റെ നിശ്ചിതത്വത്തിനുനേരേ ഒരു സന്ദേഹവാദിയുടെ പരിശ്രമമായാണു സിദ്ധാന്തവാദികൾ 'ശുദ്ധയുക്തിയെക്കുറിച്ചുള്ള നിരൂപണാത്മകചിന്ത' കണ്ടത്; സന്ദേഹവാദികളാകട്ടെ കാലഹരണപ്പെട്ട ചിന്തകളുടെ അവശിഷ്ടങ്ങൾക്കുമേൽ സൈദ്ധാന്തികവാദത്തിന്റെ പുതിയൊരു സൗധം പണിതുയർത്താനുള്ള മുൻവിധിയായി അതിനെ വ്യാഖ്യാനിച്ചു; മതത്തിന്റെ ചരിത്രപരമായ അസ്ഥിവാരം ഇളക്കിമാറ്റി പകരം വിവാദങ്ങൾക്കിടയില്ലാത്ത പ്രകൃതിവാദം പ്രതിഷ്ഠിക്കാൻ ആസൂത്രണം ചെയ്യപ്പെട്ട ഒരു കൗശലവിദ്യയായാണു പ്രകൃത്യതീതവാദികൾ അതിനെ കണ്ടത്; മരണത്തിനു കാതോർത്തു കിടക്കുന്ന മതവിശ്വാസങ്ങൾക്കു പുതിയൊരു അത്താണിയാണതെന്നു പക്ഷേ പ്രകൃതിവാദികൾ അവകാശപ്പെട്ടു; വസ്തുക്കളുടെ യാഥാർത്ഥ്യത്തെ ആശയപരമായി നിഷേധിക്കുകയാണതെന്നു ഭൗതികവാദികൾ ആവലാതിപ്പെട്ടു; പ്രപഞ്ചയാഥാർത്ഥ്യങ്ങളെ അനുഭവങ്ങളുടെ പേരിൽ ഒളിപ്പിച്ചുവെയ്ക്കേണ്ടിവന്ന ന്യായീകരിക്കാ-നാവാത്ത പരിമിതിയായി ആത്മീയവാദികൾ അതിനെ കുറ്റപ്പെടുത്തി'. സത്യത്തിൽ, ഈ കാഴ്ചപ്പാടുകൾ മുഴുവനായിത്തന്നെ അംഗീകരിക്കുന്നതാണ് ആ പുസ്തകത്തിന്റെ മഹത്വം; ഭിന്നമായ കാഴ്ചപ്പാടുകൾ സമരസപ്പെടുത്തുക മാത്രമല്ല, സ്വന്തമായൊരു തീക്ഷ്ണബുദ്ധികൊണ്ട്, തത്വചിന്തയുടെ ചരിത്രത്തിൽ അതുവരെ കാണാത്തവിധം അവയോരോന്നും സങ്കീർണമായ പരമാർത്ഥത്തിന്റെ ഏകത്വത്തിലേയ്ക്കു വിളക്കിച്ചേർക്കുകകൂടി ചെയ്തു, അദ്ദേഹം.

പത്തൊമ്പതാം നൂറ്റാണ്ടിന്റെ ആശയപരമായ സംവാദങ്ങൾ മുഴുവനും നിറഞ്ഞുനിന്ന ആ ചിന്താപദ്ധതികൾ, തത്വചിന്തയിൽ അദ്ദേഹത്തിന്റെ നിർണായകമായ സ്വാധീനമാണ വെളിവാക്കുന്നത്. കാന്റിനുശേഷം ജർമ്മനി ആദ്ധ്യാത്മികതയെക്കുറിച്ച ചിന്തിക്കാൻ തുടങ്ങി: ഷില്ലറും ഗെയ്ഥേയും കാന്റിന്റെ പുസ്തകങ്ങൾ കൂലങ്കഷമായി പഠിച്ചു; 'നക്ഷത്രങ്ങൾ നിറഞ്ഞ സ്വർഗലോകം മുകളിലും, ധാർമ്മികതയുടെ നിയമങ്ങൾ ഹൃദയത്തിലു'മെന്ന അർത്ഥത്തിൽ ജീവിതത്തിലെ രണ്ടു മഹാത്ഭുതങ്ങളെക്കുറിച്ചുള്ള പ്രസിദ്ധമായ ആ വാക്കുകൾ ആരാധനയോടെയാണ ബീഥോവൻ ഉദ്ധരിച്ചത്; ഫിച്തേ, ഷെല്ലിംഗ്, ഹെഗൽ, ഷോപ്പൻഹോവർ തുടങ്ങിയവർ കോനിഗ്സ്ബർഗിലെ വൃദ്ധനായ മനീഷിയുടെ ആശയവാദത്തെ മുൻനിർത്തി തുടർച്ചയായി പുതിയ ചിന്താപദ്ധതികൾക്കു രൂപം നൽകി. ജർമ്മൻ ആദ്ധ്യാത്മികതയുടെ ആ സുരഭിലകാലത്താണ ജീൻ പോൾ റിച്തർ എഴുതിയത്: 'ഫ്രാൻസിനു ഭൂമിയും ഇംഗ്ളണ്ടിനു കടലും ജർമ്മനിയ്ക്ക് ആകാശവും ദൈവം സമ്മാനിച്ചു!'. കാന്റിന്റെ മൗലികതയായ യുക്തിയോടുള്ള വിമർശനവും വികാരങ്ങളോടുള്ള ആരാധനയും പിന്നീട് ബെർഗ്സണിന്റെ അന്തർജ്ഞാനത്തിനും, നീഷേയുടെ സ്വേച്ഛാവാദത്തിനും, വില്യം ജയിംസിന്റെ പ്രായോഗികതയ്ക്കും വഴിയൊരുക്കി; ചിന്തയും യാഥാർത്ഥ്യവും തമ്മിൽ അദ്ദേഹം കണ്ടെത്തിയ സാമ്യം ഹെഗലിനെ സമ്പൂർണമായൊരു പദ്ധതി രൂപകൽപ്പന ചെയ്യാൻ സഹായിച്ചു; അജ്ഞാതമായ 'ആത്യന്തികസത്ത'യെന്ന പ്രയോഗം സ്പെൻസറെ, അദ്ദേഹത്തിനുപോലും അറിയാൻ വയ്യാത്തവിധം, സ്വാധീനിച്ചു. ഒരേയൊരു സത്യത്തിന്റെ മാറിവരുന്ന വേഷവിധാനങ്ങളാണ വിവിധമതങ്ങളും സിദ്ധാന്തങ്ങളുമെന്നു കാന്റും ഗെയ്ഥേയും അസ്പഷ്ടമായി പറഞ്ഞ ചിന്തകൾ ദൃഷ്ടാന്തവൽക്കരിക്കാനുള്ള പരിശ്രമമാണ കാർലൈലിനേയും നല്ലൊരളവോളം ദുർഗ്രഹമാക്കിയത്. ഇംഗ്ളണ്ടിൽനിന്നുള്ള കേയ്ർഡ്, ഗ്രീൻ, വാലസ്, വാട്സൺ, ബ്രാഡ്ലീ തുടങ്ങിയവർ കാന്റിന്റെ ആദ്യത്തെ നിരൂപണചിന്തയിൽനിന്നാണ പ്രചോദനംകൊണ്ടത്; കാന്റിന്റെ നിശ്ചലനീതിശാസ്ത്ര

ത്തെ ആവേശത്തോടെ അപലപിക്കുകയും പുതുമയ്ക്കുവേണ്ടി മുറവിളി കൂട്ടുകയും ചെയ്ത നീഷേപോലും 'കോനിഗ്സ്ബർഗിലെ മഹാ'നിൽ നിന്നാണ് സ്വന്തം വൈജ്ഞാനികശാസ്ത്രം വികസിപ്പിച്ചത്. പല രൂപങ്ങളിൽ വ്യാഖ്യാനിക്കപ്പെട്ട കാന്റിന്റെ ആശയവാദവും പല വേഷങ്ങളിൽ പ്രത്യക്ഷപ്പെട്ട ബോധോദയത്തിന്റെ ഭൗതികവാദവും തമ്മിൽ ഒരു നൂറ്റാണ്ടിലേറെ നടന്ന സമരത്തിൽ വിജയം കാന്റിനാണെന്നുതന്നെ നമുക്കു പറയാം. ഭൗതികവാദത്തിന്റെ പ്രമുഖപ്രയോക്താവായ ഹെൽവെഷ്യസ്പോലും വിരോധാഭാസസ്വരത്തിൽ എഴുതി: ' 'വസ്തുവിന്റെ സ്രഷ്ടാക്കളാണു മനുഷ്യരെന്നു തുറന്നുപറയാൻ ഞാൻ ധൈര്യപ്പെടുന്നു'. ശൈശവകാലത്തെ ലളിതസുഭഗമായ ആ നൈസർഗികകാന്തി ഇനിയൊരിക്കലും തത്വചിന്തയ്ക്കു തിരിച്ചുകിട്ടുകയില്ല; കാന്റിനെപ്പോലെ ഒരു മനുഷ്യൻ ജീവിച്ചിരുന്നതുകൊണ്ട് അവൾക്കിനി കൂടുതൽ പ്രൗഢയും വ്യത്യസ്തയുമാകാതിരിയ്ക്കാനും വയ്യ!

### 6.8. ഹെഗലിനെക്കുറിച്ച് ഒരു കുറിപ്പ്

തത്വചിന്തയുടെ ചരിത്രമെഴുതുന്നവർ കാന്റിന്റെ മുൻഗാമികളായിരുന്ന ബേക്കണും ഡെക്കാർട്ടേയും മുതൽ വോൾട്ടയറും ഹ്യൂമും വരെയുള്ള ചിന്തകർക്കു കൊടുത്ത അതേ ആദരവും പരിഗണനയും ഒരു ശീലമെന്ന നിലയിൽ അടുത്ത പിന്തുടർച്ചാവകാശികളായി കണക്കാക്കിപ്പോന്ന ഫിച്തേ, ഷെല്ലിംഗ്, ഹെഗൽ തുടങ്ങിയവർക്കും നൽകിപ്പോന്ന ഒരു കാലമുണ്ടായിരുന്നു. പദവികൾക്കായുള്ള മത്സരത്തിൽ വിജയിച്ച എതിരാളികളുടെമേൽ ഷോപ്പൻഹോവർ ചൊരിയുന്ന പരുഷമായ ആക്ഷേപവാക്കുകൾ ആസ്വദിക്കുന്ന നമ്മുടെ ഇന്നത്തെ കാഴ്ചപ്പാട് ഒരുപക്ഷേ വ്യത്യസ്തമായിരിക്കാം. ഷോപ്പൻഹോവർ പറയുന്നു: 'കാന്റിന്റെ പുസ്തകങ്ങൾ വായിക്കുന്നതിലൂടെ, അവ്യക്തമായ ആശയങ്ങൾ തീർത്തും കഴമ്പില്ലാത്തതാണെന്നു കരുതി തള്ളിക്കളയേണ്ടതല്ലെന്നു വിശ്വസിക്കാൻ പലരും നിർബന്ധിതരായി'. ഈ ആനുകൂല്യം മുതലാക്കി ഫിച്തേയും ഷെല്ലിംഗും ആദ്ധ്യാത്മികതയുടെ ചില ചിലന്തിവലകൾ നെയ്തെടുക്കാനാണു ശ്രമിച്ചത്. 'പ

ക്ഷേ ഭ്രാന്താലയങ്ങളിൽ മാത്രം പണ്ടു കാണാറുള്ള ശുദ്ധവിഡ്ഢിത്തം വിളമ്പുന്ന വാചാലതയും നിരർത്ഥകമായ വാക്കുകളുടെ വക്രപ്രയോഗങ്ങളും അവസാനം ഹെഗലിലെത്തിയപ്പോൾ, ഒരിക്കലും കാണാത്തവിധം നിഗൂഢതകളുടെ മുഖം വെളിവാക്കുന്ന ശക്തമായ ഉപാധികളായി മാറി, വരുംകാലതലമുറയുടെ മുമ്പിൽ ഐതിഹാസികമാനത്തോടെ പ്രത്യക്ഷപ്പെട്ട അദ്ദേഹം ജർമ്മനിയുടെ ക്രൂരമായ അവിവേകത്തിനു സാക്ഷിപത്രമായി നിലനിൽക്കുന്നു'. ഇതു സത്യമാണോ?

1770-ൽ സ്റ്റട്ട്ഗാർട്ടിലാണു ജോർജ്ജ് വില്യം ഫ്രെഡറിക്ക് ഹെഗൽ ജനിച്ചത്. വിർട്ടംബർഗിലെ ധനകാര്യവകുപ്പിൽ ഉദ്യോഗസ്ഥനായിരുന്നു, ഹെഗലിന്റെ അച്ഛൻ. ഭരണപരമായ കാര്യക്ഷമതയിൽ ജർമ്മനിയെ ഒന്നാംസ്ഥാനത്തേയ്ക്കുയർത്താൻ കാരണക്കാരായ സർക്കാരുദ്യോഗസ്ഥരുടെ ക്ഷമയും കൃത്യനിഷ്ഠയും കണ്ടുപഴകിയാണു ഹെഗൽ വളർന്നത്. കഠിനാദ്ധ്വാനിയായൊരു വിദ്യാർത്ഥിയായ ആ യുവാവ്, വായിച്ച പുസ്തകങ്ങളിലെ പ്രസക്തഭാഗങ്ങൾ പകർത്തിയെഴുതി ആസ്വാദനക്കുറിപ്പുകൾ തയാറാക്കിയിരുന്നു. ജീവിതത്തിന്റെ തുടക്കം വ്രതാനുഷ്ഠാനനിരതമായിരിക്കണമെന്ന പൈതഗോറിയൻ സിദ്ധാന്തം അനുസരിച്ച്, മനോദാർഢ്യത്തോടെയുള്ള ആത്മശുദ്ധീകരണം വഴിയ്ക്കാണു സംസ്കാരം വളരേണ്ടതെന്ന് അദ്ദേഹം കരുതി.

ഗ്രീക്ക് സാഹിത്യത്തെക്കുറിച്ചുള്ള പഠനം ഹെഗലിന്റെ മനസ്സിൽ അഥീനിയൻ സംസ്കാരത്തോടുള്ള അതിരുകവിഞ്ഞ ഒരാവേശം ജനിപ്പിച്ചു. ഒരിക്കലും അടങ്ങാത്ത ആ ആവേശത്തെക്കുറിച്ച് അദ്ദേഹമെഴുതി: 'ഗ്രീസിന്റെ പേരു കേൾക്കുമ്പോൾ സംസ്കാരസമ്പന്നനായ ഒരു ജർമ്മൻകാരൻ ഉത്സാഹഭരിതനാകാതെ വയ്യ. യൂറോപ്പിന്റെ മതം അങ്ങകലെ പൗരസ്ത്യദേശങ്ങളിൽനിന്നാണു വന്നത്; പക്ഷേ, ഇന്നിവിടെ നിലവിലുള്ള കലയും ശാസ്ത്രവും, ജീവിതത്തിനുണർവും ഉത്തേജനവും നൽകി നമ്മെ സംതൃപ്തമാക്കുന്ന സകലതും, പ്രത്യക്ഷമായും പരോക്ഷമായും നാം ഗ്രീസിൽനിന്നാണു സ്വീകരിച്ചത്'. ക്രിസ്തുമതത്തേക്കാൾ ഗ്രീക്കുകാരുടെ മതത്തോടായിരുന്നു അദ്ദേഹത്തിനാഭിമുഖ്യം; സ്ട്രോസിനേയും റെനണേയും മനസ്സിൽ ധ്യാനിച്ച്, മേരിയു

ടേയും ജോസഫിന്റേയും പുത്രനായി യേശുവിനെ സങ്കൽപ്പിക്കുന്ന 'യേശുവിന്റെ ജീവിതം' (Life of Jesus) എഴുതി തീർത്തെങ്കിലും, പിന്നീട് ആ പുസ്തകം അദ്ദേഹംതന്നെ നശിപ്പിക്കുകയാണു ചെയ്തത്.

കടുത്ത യാഥാസ്ഥിതികനായ അദ്ദേഹം രാഷ്ട്രീയത്തിലും വിപ്ലവകരമായ ചില ആവേശങ്ങൾ കാണിച്ചിരുന്നു. ടുബിൻഗനിൽ പഠിച്ചു കൊണ്ടിരിക്കുമ്പോൾ ഫ്രഞ്ചുവിപ്ളവത്തെ ശക്തമായി അനുകൂലിച്ച ഹെഗലും ഷെല്ലിംഗും ഒരു ദിവസം രാവിലെ ചന്തയിൽ ചെന്നു പ്രതീകാത്മകമായൊരു 'സ്വാതന്ത്ര്യവൃക്ഷം' നട്ടു; അന്നദ്ദേഹം എഴുതി: 'വിപ്ളവത്തിനുശേഷമുള്ള ഫ്രാൻസ്, മാനവപുരോഗതി ഉപേക്ഷിച്ചുപോയ കാലുറകൾപോലെ, ഭാരമേറിയ മാമൂൽനിയമങ്ങളിൽനിന്നു മോചിതമായിരിക്കുന്നു; പക്ഷേ, അതിപ്പോഴും ചിലരിൽ ചത്ത ത്തുവലുകളായി തൂങ്ങിക്കിടക്കുന്നു'. 'യുവത്വം സ്വർഗമായ' പ്രത്യാശയുടെ ആ ദിവസങ്ങളിലാണ്, ഫിച്തേയെപ്പോലെ, ഒരുതരം ആഭിജാത്യം കലർന്ന സോഷ്യലിസ്റ്റ് പക്ഷപാതം പ്രദർശിപ്പിച്ച്, യൂറോപ്പൊന്നാകെ മുങ്ങിപ്പോയ കാൽപ്പനികപ്രവാഹത്തിലേക്കു സ്വത:സിദ്ധമായ ഊർജ്ജസ്വലതയോടെ അദ്ദേഹം എടുത്തുചാടിയത്.

നല്ലതരം വാസനകളോടെ ഭാഷയിലും ദൈവശാസ്ത്രത്തിലും പ്രാവീണ്യം നേടിയെങ്കിലും, തത്വചിന്തയിൽ യാതൊരു പ്രതിഭയുമില്ലെന്ന സാക്ഷ്യവുമായി ടുബിൻഗനിലെ പഠനം 1793-ൽ ഹെഗൽ പൂർത്തിയാക്കി. സാമ്പത്തികസ്ഥിതി മോശമായിരുന്നതുകൊണ്ട് ബെമേയിലും ഫ്രാങ്ക്ഫർട്ടിലും അദ്ധ്യാപകജോലി ചെയ്ത് ഹെഗൽ അക്കാലത്ത് ഉപജീവനമാർഗം കണ്ടെത്തി. അദ്ദേഹത്തിന്റെ രൂപാന്തരകാലഘട്ടമായിരുന്നു അത്. യൂറോപ്പ് വിവിധദേശീയതകളായി സ്വയം വേർപിരിഞ്ഞപ്പോൾ, ഹെഗൽ പൈതൃകസ്വത്തു സ്വരുക്കൂട്ടി വളർന്നു. 1799-ൽ പിതാവിന്റെ മരണത്തെത്തുടർന്നു സമ്പാദ്യമായി ലഭിച്ച 1500 ഡോളർകൊണ്ടു സ്വയമൊരു ധനികനായി സങ്കൽപ്പിച്ച് അദ്ദേഹം അദ്ധ്യാപകജോലി ഉപേക്ഷിച്ചു. താമസിക്കാൻ നല്ലൊരു സ്ഥലത്തെക്കുറിച്ച് അദ്ദേഹം ഷെല്ലിംഗിനോടു ചോദിച്ചു; ലളിതമായ

ഭക്ഷണവും 'ബിയറും', ധാരാളം പുസ്തകങ്ങളുമുള്ള ഒരു സ്ഥലം ആവശ്യപ്പെട്ടപ്പോൾ ഷെല്ലിംഗ്, വീമറിലെ ഡ്യൂക്കിന്റെ അധികാരപരിധിയിലുള്ള സർവകലാശാലാനഗരമായ ജെനായാണു ചൂണ്ടിക്കാണിച്ചത്. ജെനായിൽ അന്നു ചരിത്രം പഠിപ്പിയ്ക്കുകയായിരുന്നു, ഷില്ലർ; കാൽപ്പനികതയുടെ ആരാധകരായ ടീക്കും നൊവാലിസും ഷേഗൽസും കൂടതെ ഫിച്തേയും ഷെല്ലിംഗും സ്വന്തം സിദ്ധാന്തങ്ങൾക്കു മിനുക്കുപണി നടത്തി അവരോടൊപ്പം കൂടി. 1801-ൽ വന്ന ഹെഗൽ രണ്ടുവർഷം കഴിഞ്ഞ് സർവകലാശാലയിലെ അദ്ധ്യാപകനുമായി.

1806-ൽ പ്രഷ്യയുടെമേൽ നെപ്പോളിയൻ നേടിയ വിജയത്തെത്തുടർന്ന്, ആ സാംസ്കാരികനഗരത്തിൽ ഭീതിയും ആശങ്കയും പടരുന്നതുവരെ അദ്ദേഹമവിടെയുണ്ടായിരുന്നു. ഫ്രഞ്ചുഭടന്മാർ ഹെഗലിന്റെ വീട് ആക്രമിക്കാൻ ചെന്നപ്പോൾ, 'ആത്മാവിന്റെ പ്രതിഭാസ'മെന്ന (The Phenomenology of Spirit) ആദ്യപുസ്തകത്തിന്റെ കൈയെഴുത്തുപ്രതിയും കൈയിലെടുത്ത് അദ്ദേഹം, ഒരു തത്വചിന്തകനു യോജിച്ച വിധത്തിൽ, പലായനം ചെയ്തു. ദരിദ്രനും നിരാശ്രയനുമായ അദ്ദേഹത്തിനു തൽക്കാലത്തേയ്ക്കു കുറച്ചു പണം കടം കൊടുക്കാൻ ഗെയ്ഥേ നെബലിനെ നിർബന്ധിച്ചു; അതറിഞ്ഞു കടുത്ത ഭാഷയിൽ ഹെഗൽ നെബലിനു കത്തെഴുതി: "നീയാദ്യം ആഹാരവും വസ്ത്രവും സമ്പാദിയ്ക്കു, സ്വർഗരാജ്യം നിനക്കു സ്വയമേവ ലഭിക്കു'മെന്ന ബൈബിൾ വചനമാണ് അനുഭവംകൊണ്ടു ഞാൻ നേരിട്ടു മനസ്സിലാക്കിയ സത്യം. അതാണെന്നെ നയിയ്ക്കുന്നത്". കുറച്ചുകാലം ബാംബർഗിലൊരു പത്രാധിപരായി അദ്ദേഹം ജോലി നോക്കി; 1812-ൽ നീൺബർഗിലെ വ്യായാമകേന്ദ്രത്തിന്റെ അദ്ധ്യക്ഷനായിത്തീർന്നു; ഭരണപരമായ കാര്യങ്ങളിൽ പാലിക്കേണ്ടിവന്ന നിസ്സംഗമായ നിഷ്പക്ഷതമൂലം അദ്ദേഹത്തിന്റെ ആവേശമായ കാൽപ്പനികതയുടെ തീ ഒരുപക്ഷേ അവിടെവെച്ചായിരിക്കാം അണഞ്ഞുപോയത്. നെപ്പോളിയനും ഗെയ്ഥേയുംപോലെ, കാൽപ്പനികതയുടെ ആ പരിവേഷം ഹെഗലിനു മഹത്വത്തിന്റെ പരിവേഷവും ചാർത്തിക്കൊടുത്തു. അക്കാലത്താണു തർക്കശാസ്ത്രം (Logic : 1812-1816) അദ്ദേഹം എഴുതിയത്;

ആ പുസ്തകം ഹേയ്ഡൽബർഗിലെ തത്വചിന്താവിഭാഗത്തിന്റെ അ ദ്ധ്യക്ഷപദം അദ്ദേഹത്തിനു നേടിക്കൊടുത്തു; പിന്നീടെഴുതിയ തത്വ ചിന്താശാസ്ത്രങ്ങളുടെ വിജ്ഞാനകോശത്തിന്റെ (Encyclopedia of the Philosophical Sciences : 1817) ബലത്തിൽ 1818-ൽ, ബർലിൻ സർവ കലാശാലയിലേക്കു സ്ഥാനക്കയറ്റവും ലഭിച്ചു. അതിനുശേഷം ജീവി താവസാനംവരെ അദ്ദേഹം സാഹിത്യത്തിൽ ഗെയ്ഥേയും സംഗീത ത്തിൽ ബീഥോവനുംപോലെ തത്വചിന്തയുടെ ചക്രവർത്തിയായി വാണു. ഹെഗലിന്റെ ജന്മദിനത്തിനു തലേന്നാണു ഗെയ്ഥേയുടേത്; ഓരോ വർഷവും അടുത്തടുത്ത രണ്ടു ദിവസങ്ങൾ അവധി പ്രഖ്യാപി ക്കുന്നതിൽ ജർമ്മനി അഭിമാനംകൊണ്ടു.

ഒരു ഫ്രഞ്ചുകാരൻ ഹെഗലിനോടു സ്വന്തം സിദ്ധാന്തങ്ങൾ ഒരൊറ്റ വാചകത്തിൽ പറയാൻ ആവശ്യപ്പെട്ടു. ക്രിസ്തുമതത്തെ നിർവചിക്കാ ൻ നിർബന്ധിച്ചപ്പോൾ, ശാന്തനായി 'നിന്നെപ്പോലെ നിന്റെ അയ ൽക്കാരനേയും സ്നേഹിക്കുക'യെന്നു ലളിതമായി ഉത്തരം പറഞ്ഞ സ ന്യാസിവര്യനെപ്പോലെ പ്രതികരിക്കാൻ പക്ഷേ ഹെഗലിനു കഴി ഞ്ഞില്ല. അതിനുള്ള ഉത്തരം പത്തു പുസ്തകങ്ങളായി അദ്ദേഹം പി ന്നീടു പറഞ്ഞുവെച്ചു; അവ പ്രസിദ്ധീകരിക്കപ്പെട്ടു ലോകമെങ്ങും ചർ ച്ച നടക്കുമ്പോൾ അദ്ദേഹം സ്വയം ആവലാതിപ്പെട്ടു: 'ഒരാൾ മാത്രമാ ണെന്നെ മനസ്സിലാക്കുന്നത്, പക്ഷേ അദ്ദേഹംപോലും ഇന്നിവിടെ യില്ല!'. അരിസ്റ്റോട്ടിലിന്റെ കൃതികൾപോലെ അദ്ധ്യാപനക്കുറിപ്പുകളു ടെ സമാഹാരമാണു ഹെഗലിന്റെ മിക്ക പുസ്തകങ്ങളും. തർക്കശാസ്ത്ര വും പ്രതിഭാസചിന്തയും മാത്രം നേരിട്ടെഴുതിയവയാണ്; ആറ്റിക്കുറു ക്കി മൌലികമായ ശൈലിയുടെ പ്രയോഗവും വിപരീതാർത്ഥദ്യോ തകങ്ങളായ സംജ്ഞകളും വാചകങ്ങൾക്കിടയിലെ കണക്കറ്റ അർ ദ്ധവിരാമങ്ങളുമായി ദുർഗ്രഹതയുടെ ഉദാത്തമാതൃകകളാണവ. 'തത്വ ചിന്തയെ ജർമ്മൻഭാഷ പഠിപ്പിക്കാനുള്ള ശ്രമ'മായാണു (Wallace : Prolegomina to the Logic of Hegel) സ്വന്തം പുസ്തകങ്ങളെ ഹെഗൽ വിശേഷിപ്പിക്കുന്നത്; അതിൽ അദ്ദേഹം വിജയിക്കുകയും ചെയ്തു.

ന്യായീകരണത്തിന്റെ രീതികളല്ല, ഉപയോഗിയ്ക്കുന്ന ധാരണകളുടെ ഒരു വിശകലനമാണ് ഹെഗലിന്റെ തർക്കശാസ്ത്രം. അവസ്ഥ, ഗുണം, അളവ്, ബന്ധം എന്നിങ്ങനെ കാന്റ് തരംതിരിച്ചെടുത്ത വിഭാഗങ്ങളെയാണ് ഹെഗൽ നോക്കിക്കാണുന്നത്. നമ്മുടെ സകല ചിന്തകളേയും ഒരുപോലെ ബാധിയ്ക്കുന്ന ഈ അടിസ്ഥാനധാരണകൾ ഓരോന്നായി കീറിമുറിച്ച് പരിശോധിക്കുന്നതാണ് തത്വചിന്തയുടെ പ്രാഥമികധർമ്മം. ഇതിലേറ്റവും വ്യാപനശക്തി കൂടിയതാണ് ബന്ധം; ഓരോ ആശയവും ബന്ധങ്ങളുടെ ഒരു കൂട്ടമാണ്; മറ്റെന്തെങ്കിലുമായി ബന്ധപ്പെടുത്തി, സാമ്യവ്യത്യാസങ്ങൾ കണ്ടറിഞ്ഞു, മാത്രമേ നമുക്ക ചിന്തിക്കാൻ പറ്റൂ. ബന്ധങ്ങളില്ലാത്ത ആശയം ശൂന്യമാണ്; അതാണ 'ശുദ്ധമായ അവസ്ഥയും ശൂന്യതയും ഒന്നാണെ'ന്ന പറയുന്നത്; ബന്ധങ്ങളിൽനിന്നോ ഗുണങ്ങളിൽ നിന്നോ മാറിനിൽക്കുന്ന ഒരവസ്ഥ നിലനിൽക്കുന്നതല്ല, അതിനൊരർത്ഥവുമില്ല. ഈ പ്രസ്താവന ഇന്നും തുടരുന്ന ക്ഷണികയുക്തികളുടെ അനനന്തമായൊരു പ്രവാഹത്തിലേക്കാണ് നമ്മെ നയിക്കുന്നത്. ഹെഗലിന്റെ ചിന്ത പഠിക്കാൻ നമ്മെ മോഹിപ്പിയ്ക്കുകയും അതേസമയം തടയുകയും ചെയ്യുന്ന ഒരു പ്രസ്താവനയാണതെന്ന മിക്കവാറും തെളിയിക്കപ്പെട്ടുകഴിഞ്ഞു.

വൈരുദ്ധ്യാത്മകതയും വിപരീതത്വവുമാണ് സകല ബന്ധങ്ങളിലുംവെച്ച് ഏറ്റവും സാർവത്രികമായിരിക്കുന്നത്. ചിന്തയുടെ അഥവാ വസ്തുക്കളുടെ ഓരോ അവസ്ഥയും ആശയവും സന്ദർഭവും അവയുടെ വിപരീതഭാവങ്ങളിലേക്ക സ്വയമേവ കടന്ന കൂടിച്ചേർന്ന കുറേക്കൂടി ഉയർന്ന, ഒരു സങ്കീർണരൂപമായി പരിണമിയ്ക്കുന്നു. ഹെഗലിന്റെ കൃ-തികളിൽ ഈ 'വൈരുദ്ധ്യാത്മകചലനം' (Dialectical Movement) സദാ ഒരന്തർദ്ധാരയായി ഒഴുകുന്നുണ്ട്. എംപിഡോക്ളിസ് നേരത്തേ ക റിഞ്ഞതും 'വിപരീതങ്ങളെക്കുറിച്ചുള്ള അറിവ് ഒന്നാണെ'ന്ന പറഞ്ഞ അരിസ്റ്റോട്ടിലിന്റെ 'സുവർണമദ്ധ്യനില'യിൽ (Golden Mean) രൂപം പൂണ്ടതുമായ ആ ചിന്ത തീർച്ചയായും പഴയതുതന്നെ; വിപരീതഭാഗങ്ങളുടെ ജൈവപരമായ ഐക്യമാണ് സത്യം. തുറന്ന മനസ്സും കരുതലുള്ള കൈയും ചേരുന്ന യാഥാസ്ഥിതികതയും, തുറന്ന കൈ

യും കരുതലുള്ള മനസ്സും ചേരുന്ന മൗലികതയും ഒരുപോലെ പറയുന്ന സത്യം പുരോഗമനമാണ്. ഇരുധ്രുവങ്ങളിൽ നിന്നു ദൈർഘ്യം കുറഞ്ഞുവരുന്ന ചാഞ്ചാട്ടങ്ങളിലൂടെയാണു നാം ഗൗരവമേറിയ വിഷയങ്ങളിലും വിവാദാത്മകമായ പ്രശ്നങ്ങളിലും അഭിപ്രായസമന്വയത്തിൽ ചെന്നെത്തുന്നത്. വിപരീതങ്ങളുടെ നിരന്തരമായ വികാസവും പിന്നീടവ തമ്മിൽ നടക്കുന്ന ലയനവുമാണു പരിണാമഗതി സൂചിപ്പിക്കുന്നത്. 'വിപരീതങ്ങളുടെ ഒരു ഐക്യം' സകലതിലും ഒളിഞ്ഞുകിടക്കുന്നുണ്ടെന്നു ഷെല്ലിംഗ് പറഞ്ഞതാണു സത്യം; വാദവും പ്രതിവാദവും സമന്വയവുമാണു പുരോഗതിയുടെ രഹസ്യവും സൂത്രവാക്യവുമെന്നു ഫിച്തേ പറഞ്ഞതും സത്യമാണ്.

ഈ 'വൈരുദ്ധ്യാത്മകചലന'ത്തിൽ ചിന്തകൾ മാത്രമല്ല, വസ്തുക്കളും അനുക്രമവികാസത്തിലൂടെ പരിണമിക്കുന്നുണ്ട്; ഓരോ വിശേഷാവസ്ഥയിലും ഒരു വിപരീതാവസ്ഥകൂടി ഉള്ളതുകൊണ്ട് സമന്വയത്തിന്റെ ഐക്യബോധം ഉപയോഗിച്ച പരിണാമമാണതു പരിഹരിക്കേണ്ടത്. അതുകൊണ്ട്, നമ്മുടെ സാമൂഹ്യവ്യവസ്ഥിതിയും സ്വയം തുരുമ്പിച്ചുപോകുന്ന ചില വൈരുദ്ധ്യങ്ങൾ വിസർജ്ജിക്കുന്നുണ്ടെന്ന കാര്യത്തിൽ സംശയിക്കാനില്ല: വിഭവസ്രോതസ്സുകൾ ചൂഷണം ചെയ്യാത്ത സാമ്പത്തികയൗവനാവസ്ഥയുടെ കാലത്ത് അവശ്യമെന്നു തോന്നിയ വ്യക്തിപരത പിന്നീട് സ്വതന്ത്രരാഷ്ട്രങ്ങളുടെ സഹകരണാത്മകമായ കൂട്ടായ്മയ്ക്കുവേണ്ടി ശ്രമിക്കും; പക്ഷേ, ഈ വർത്തമാനകാലയാഥാർത്ഥ്യമോ ആദർശാത്മകദർശനമോ അല്ല, രണ്ടും കൂടിച്ചേരുന്ന സമന്വയത്തിലൂടെ ജന്മം കൊള്ളുന്ന ഒരുദാത്തജീവിതം മാത്രമാണു ഭാവിയുടെ ദൃഷ്ടിപഥത്തിൽ വരുന്നത്. ഉദാത്തമായ ആ അവസ്ഥയും സൃഷ്ടിപരമായ വൈരുദ്ധ്യങ്ങളായി വേർപിരിഞ്ഞ് വ്യവസ്ഥയും ഗഹനതയും ഐക്യവും നിറഞ്ഞു തുളുമ്പുന്ന പ്രൗഢമായൊരു തലത്തിലേയ്ക്കുയരും. അപ്പോൾ ചിന്തയുടെ ഗതിഭേദങ്ങൾതന്നെയാണു മറ്റു വസ്തുക്കൾക്കുമുള്ളതെന്നു വരുന്നു; നാനാത്വത്തിലൂടെ ഏകത്വമെന്ന സങ്കൽപ്പത്തിനു പകരം നാനാത്വത്തിൽ ഏകത്വം കണ്ടെ-

ത്തുന്ന വൈരുദ്ധ്യാത്മകമായ ഒരു പുരോഗതി രണ്ടിലും കാണാം. ചിന്തയും അവസ്ഥയും ഒരേ നിയമമാണ പിന്തുടരുന്നത്; തർക്കവും ആദ്ധ്യാത്മികതയും തമ്മിൽ വ്യത്യാസമില്ല.

നാനാപ്രകാരങ്ങളിൽ കാണപ്പെടുന്ന ഏകത്വത്തിന്റെ സവിശേഷതകളും വൈരുദ്ധ്യാത്മകപ്രക്രിയയുടെ നീക്കങ്ങളും മനസ്സിലാക്കാൻ അനിവാര്യമായ ഒരുപാധിയാണ മനസ്സ്. നാനാത്വത്തിൽ ഉറഞ്ഞുകിടക്കുന്ന ഏകത്വത്തിന്റെ ഊർജ്ജം കണ്ടെത്തുകയാണ മനസ്സിന്റെ ധർമ്മവും തത്വചിന്തയുടെ ദൗത്യവും; സ്വഭാവവും പെരുമാറ്റവും ഏകീകരിക്കുകയാണ നീതിശാസ്ത്രത്തിന്റെ ദൗത്യം; വ്യക്തികളെ ഭരണക്കൂടവുമായി ഏകീകരിക്കുകയാണ രാഷ്ട്രീയത്തിന്റെ ദൗത്യം. വിപരീതാവസ്ഥകൾ ഏകത്വമായി പരിണമിക്കുന്ന കേവലാവസ്ഥയിലേക്ക്, അഥവാ മനസ്സും പദാർത്ഥവും കർത്താവും കർമ്മവും നന്മയും തിന്മയും ഒന്നായി മാറുന്ന പരംപൊരുളിൽ ചെന്നുചേരുകയാണ മതത്തിന്റെ ദൗത്യം. സകല വസ്തുക്കളുടേയും സ്ഥിതിയും ചലനവും സവിശേഷതകളും അടയാളപ്പെടുത്തുന്ന പരസ്പരബന്ധങ്ങളുടെ വ്യവസ്ഥിതിയാണ ദൈവം. മനുഷ്യനിൽ പരമമായ ആ കേവലാവസ്ഥ ആത്മബോധത്തിലൂടെ ഉണർന്ന് കേവലാശയമായി മാറുന്നു; അതായത്, കേവലാവസ്ഥയുടെ ഭാഗമാണെന്നു സ്വയം തിരിച്ചറിയുന്ന ചിന്ത, വ്യക്തിപരമായ പരിമിതികളും ലക്ഷ്യങ്ങളും കടന്ന്, കാലുഷ്യങ്ങൾക്കു കീഴെ ഒളിഞ്ഞിരിക്കുന്ന ബ്രഹ്മലയത്തിലേക്കു കടക്കുന്നു.

ദോഷങ്ങളും കാലുഷ്യങ്ങളും നിഷേധാത്മകമായ വെറും ഭാവനകളല്ല, യാഥാർത്ഥ്യമാണ്; വിവേകത്തിന്റെ കാഴ്ച്ചപ്പാടിൽ നന്മയുടെ സാഫല്യം നേടാനുള്ള ചവിട്ടുപടികളും. പുരോഗതിയുടെ അനിവാര്യതയാണ കഷ്ടപ്പാടുകൾ; ലൗകികജീവിതത്തിന്റെ കാറ്റും കോളും മിന്നലുമേൽക്കുമ്പോഴാണ സ്വഭാവം തിളങ്ങുന്നത്; ചുമതലകളും സമ്മർദ്ദങ്ങളും പീഡനങ്ങളും അതിജീവിയ്ക്കുമ്പോഴാണ മനുഷ്യന്റെ ഔന്നത്യം ദൃശ്യമാകുന്നത്. വേദനക്കുപോലും തനതായ യുക്തിയുണ്ട്; ജീവന്റെ സൂചനയും വീണ്ടെടുപ്പിനുള്ള പ്രചോദനവുമാണത്. അത്യാസക്തിക്കും കാര്യകാരണചിന്തയിൽ സ്ഥാനമുണ്ട്: 'ആസക്തിയുടെ ആ

വേശമില്ലാതെ ലോകത്തു മഹത്വം പുലരുന്നില്ല'; അറിയാതെയാണെങ്കിലും, നെപ്പോളിയന്റെ സ്വേച്ഛാധിപത്യപരമായ അധികാരാസക്തിപോലും രാഷ്ട്രങ്ങളുടെ അഭിവൃദ്ധിക്കു കാരണമായിത്തീർന്നിട്ടുണ്ട്. സന്തോഷങ്ങൾക്കല്ല, നേട്ടങ്ങൾക്കു വേണ്ടിയാണു ജീവിതം. 'തികച്ചും സന്തോഷകരമായൊരു തുടർനാടകമല്ല, ലോകചരിത്രം; ഐക്യബോധത്തിന്റെ വെണ്മ പുരണ്ട സന്തോഷത്തിന്റെ സുദിനങ്ങൾ, അതിലെ ശൂന്യമായ ഏടുകളാണ്; വിരസമായ ആ ഭാഗങ്ങൾ ധീരനായൊരു മനുഷ്യനു തീരെ രുചിക്കില്ല. യുവത്വത്തിന്റെ സംശയങ്ങളും സങ്കോചങ്ങളും പക്വതയുടെ തീരുമാനങ്ങളും സ്വയം രൂപാന്തരപ്പെട്ട്, യാഥാർത്ഥ്യത്തിന്റെ വൈരുദ്ധ്യങ്ങൾ പുരോഗതികൊണ്ടു പരിഹരിക്കപ്പെടുന്ന കാലങ്ങളിലാണു ചരിത്രമുണ്ടാകുന്നത്. ഒരു വൈരുദ്ധ്യാത്മകപ്രക്രിയയും വിപ്ളവങ്ങളുടെ പരമ്പരയുമാണു ചരിത്രം; ഒന്നിനൊന്നു പിന്നാലെ അണിചേരുന്ന ജനക്കൂട്ടങ്ങളും പ്രതിഭാശാലികളും പരമമായ ആ നിരുപാധികപ്രകൃതിയുടെ ഉപകരണങ്ങളായി മാറുന്നു; സാധാരണ കരുതപ്പെടുന്നതുപോലെ മഹാത്മാക്കൾ ഭാവിയുടെ സ്രഷ്ടാക്കളൊന്നുമല്ല; അവർ കാലഘട്ടത്തിന്റെ ആത്മചൈതന്യത്തെയാണ് ആനയിച്ചു കൊണ്ടുവരുന്നത്. മറ്റുള്ളവരുണ്ടാക്കിയ കൂനയ്ക്കു മുകളിൽ തന്റേതായൊരു കല്ലുകൂടിമാത്രമാണവർ വെയ്ക്കുന്നത്; പക്ഷേ, 'എന്തുകൊണ്ടോ അതവസാനത്തേതാകാനുള്ള ഭാഗ്യം അവർക്കുണ്ടാകുന്നു; ആ കല്ലുകൂടി ചേരുമ്പോൾ ആത്മബലമുള്ള ഒരു കമാനമായി അതു മാറുന്നു. സ്വയം അനാവരണം ചെയ്യുന്ന സാമാന്യാശയത്തെക്കുറിച്ച് ആ വ്യക്തികൾക്കു ബോധമുണ്ടാകണമെന്നില്ല; എങ്കിലും, വികസനത്തിനു പാകമായ കാലത്തിന്റെ ആവശ്യത്തെക്കുറിച്ചൊരു ഉൾക്കാഴ്ച അവർക്കുണ്ടായിരിക്കും. പരിണാമഗതിയുടെ തൊട്ടുതാഴെ, അങ്ങനെ പറയാമെങ്കിൽ, കാലത്തിന്റെ ഗർഭപാത്രത്തിൽ വളർച്ച പൂർത്തിയായ ജീവിവർഗങ്ങളുടെ പ്രകൃതത്തിനും കാലത്തിനും അനുയോജ്യമായ പരമസത്യമായിരിക്കുമത്'.

ചരിത്രത്തിന്റെ ഈ തത്വവിചാരം നമ്മെ ഒരുപക്ഷേ വിപ്ളവക

രമായ ചില നിഗമനങ്ങളിലേക്കു നയിച്ചേക്കാം. വൈരുദ്ധ്യാത്മകപ്രക്രിയ ജീവിതത്തിന്റെ മർമ്മപ്രധാനമായ ചില തത്വങ്ങളാണു മാറ്റുന്നത്; ഒരവസ്ഥയും ശാശ്വതമല്ല; ഓരോ അവസ്ഥയിലും 'വിപരീതങ്ങളുടെ കാലുഷ്യ'ത്തിനുമാത്രം പരിഹരിക്കാവുന്ന ഒരു വൈരുദ്ധ്യം ഒളിഞ്ഞിരിക്കുന്നുണ്ട്. അതുകൊണ്ട്, മാറ്റങ്ങൾക്കുതകുന്ന നിരുപാധികസ്വാതന്ത്ര്യമാണു രാഷ്ട്രീയത്തിന്റെ ഏറ്റവും അവശ്യമായ വ്യവസ്ഥ; സ്വാതന്ത്ര്യത്തിന്റെ പുരോഗതിയാണു ചരിത്രം, സംഘടിതസ്വാതന്ത്ര്യമാണു ഭരണകൂടം. നേരേ മറിച്ച്, 'യാഥാർത്ഥ്യം യുക്തിപരമാണെ'ന്ന വാദത്തിനൊരു യാഥാസ്ഥിതികനിറമുണ്ട്: സ്വയം മാഞ്ഞുപോകാൻ വിധിക്കപ്പെട്ടതാണെങ്കിലും പരിണാമത്തിന്റെ അനിവാര്യഘടകമെന്ന നിലയിൽ ഓരോ അവസ്ഥയ്ക്കും തനതായൊരു ദൈവികാവകാശമുണ്ട്: അങ്ങനെ നോക്കുമ്പോൾ, "എന്തായാലും, അതു ശരിയാണെ'ന്ന ക്രൂരമായ സത്യവും നാം മനസ്സിലാക്കണം. പുരോഗതിയുടെ ലക്ഷ്യം ഏകത്വമായതുകൊണ്ട് സ്വാതന്ത്ര്യത്തിന്റെ ആദ്യത്തെ അനിവാര്യത നിയമവ്യവസ്ഥിതിയാണ്.

സ്വന്തം തത്വചിന്തയിലെ പുരോഗമനപരതയേക്കാൾ ജീവിതത്തിന്റെ അവസാനകാലത്തു യാഥാസ്ഥിതികതയോടു ചേർന്നുനിൽക്കാനാണു ഹെഗൽ ഇഷ്ടപ്പെട്ടത്; അതൊരുപക്ഷേ, ഭാഗികമായി (അദ്ദേഹത്തിന്റെ ചരിത്രപരമായ പ്രയോഗത്തിൽ) ആ കാലഘട്ടത്തിന്റെ ജീവചൈതന്യം താങ്ങാവുന്നതിലേറെ മാറ്റങ്ങൾക്കു വിധേയമായതുകൊണ്ടാകാം. 1830-ലെ വിപ്ളവത്തിനുശേഷം അദ്ദേഹമെഴുതി: 'ഒടുവിൽ, നാൽപ്പതുവർഷത്തെ യുദ്ധത്തിനും കലാപങ്ങൾക്കും ശേഷം, സമാധാനപരമായ സംതൃപ്തിയുടെ ഒരു കാലഘട്ടത്തിനു നാന്ദി കുറിച്ചു കാണുന്നതിൽ ഈ വൃദ്ധഹൃദയത്തിനു സന്തോഷിക്കാൻ അവകാശമുണ്ട്'. വൈരുദ്ധ്യാത്മകപുരോഗതിയ്ക്കു അനിവാര്യമായ കാലുഷ്യത്തിന്റെ ചിന്തകൻ ഇതുപോലെ സംതൃപ്തിക്കുവേണ്ടി വാദിക്കുന്നതു തീരെ ഭൂഷണമല്ല; പക്ഷേ, അറുപതുകഴിഞ്ഞ ഒരു മനുഷ്യനു തീർച്ചയായും സമാധാനം ആവശ്യപ്പെടാനുള്ള അവകാശമുണ്ട്. എങ്കിലും, ഹെഗലിന്റെ ചിന്തകളിലെ പരസ്പരവൈരുദ്ധ്യങ്ങൾ സമാധാ

നത്തെ ന്യായീകരിക്കുന്നതല്ല; അടുത്ത തലമുറയിലെ അദ്ദേഹത്തിന്റെ അനുയായികൾ വൈരുദ്ധ്യാത്മകമായ വിധിനിയോഗത്തിൽ 'ഇടതും' 'വലതു'മായി പിളർന്നു. ദൈവവിധിയുടെ തത്വചിന്താപരമായ പ്രകാശനവും നിരുപാധികമായ അനുസരണത്തെ ന്യായീകരിക്കുന്ന രാഷ്ട്രീയവും യാഥാർത്ഥ്യത്തെക്കുറിച്ചുള്ള ആ സിദ്ധാന്തത്തിൽ വീസ്സേയും (Weisse) ഫിച്തേയും കണ്ടെത്തി. ഹെഗലിന്റെ ആദ്യകാലത്തെ 'ഉദാത്തനിരൂപണ'വും 'സന്ദേഹവാദ'വും പിന്തുടർന്നു ചെന്ന ഫൊയർബാഹ് (Feuerbach), മോളെഷോട്ട് (Molechott), ബോവർ (Bauer), കാറൽ മാർക്സ് (Karl Marx) തുടങ്ങിയവർ ചരിത്രത്തിന്റെ തത്വചിന്തയെ 'അനിവാര്യമായ സോഷ്യലിസ'ത്തിലേക്കു നയിക്കുന്ന വർഗസമരങ്ങളുടെ സിദ്ധാന്തം വികസിപ്പിച്ചെടുത്തു. കാലഘട്ടത്തിന്റെ ജീവചൈതന്യത്തിലൂടെ ചരിത്രം നിർണയിക്കുന്ന കേവലാവസ്ഥയുടെ സ്ഥാനത്ത്, ലൗകികകാര്യങ്ങളിലും ചിന്താഗതികളിലും മൗലികമായ മാറ്റങ്ങൾക്ക് അടിസ്ഥാനകാരണങ്ങളായി വരുന്നതു സാമ്പത്തികശക്തികളും സംഘടിതനീക്കങ്ങളുമാണെന്നവർ കണ്ടു. സാമ്രാജ്യത്വത്തിന്റെ ആചാര്യനായ ഹെഗലായിരുന്നു, സ്ഥിതിസമത്വത്തിന്റെ മുട്ടകൾ അടയിരുന്നു വിരിയിച്ചത്.

പുരോഗമനവാദികളെ സ്വപ്നാടകരെന്നു വിളിച്ച് ആക്ഷേപിച്ച അദ്ദേഹം, ആദ്യകാലരചനകൾ മറ്റുള്ളവരിൽനിന്നു മന:പൂർവം മറച്ചുവെച്ചു. പരമമായ കേവലാവസ്ഥയുടെ അവതാരമെന്നു പ്രകീർത്തിച്ച്, പ്രഷ്യൻ ഭരണകൂടത്തോടു പക്ഷം ചേർന്നുനിന്ന അദ്ദേഹം, ഔദ്യോഗികാനുകൂല്യങ്ങളുടെ സൂര്യപ്രഭയിൽ മുങ്ങിക്കുളിച്ചു. ശത്രുക്കൾ അദ്ദേഹത്തെ 'ആസ്ഥാനതത്വചിന്തകനെ'ന്നു വിളിച്ചു. അങ്ങനെ സ്വന്തം സിദ്ധാന്തങ്ങൾ ലോകത്തെ സ്വാഭാവികനിയമങ്ങളുടെ ഒരു ഭാഗമാണെന്ന് അദ്ദേഹം കരുതാൻ തുടങ്ങി; ആ ചിന്ത, യാതൊന്നും സ്ഥിരമല്ലെന്നും സകലതും ജീർണതക്കു വിധേയമാണെന്നും പ്രഖ്യാപിക്കുന്ന വാദഗതി സ്വന്തം വൈരുദ്ധ്യാത്മകവാദത്തിനുതന്നെ കടകവിരുദ്ധമാണെന്ന കാര്യം അദ്ദേഹം മറന്നു. '1830-ലെ ബർലിൻപോലെ, രാ

ജകീയബഹ്ലമതികളിൽ സാർവത്രികമായ അംഗീകാരവും സുരക്ഷി തത്വവും നേടി ഉദാത്തമായ തലത്തിലേക്കു തത്വചിന്ത പിന്നീടൊരി യ്ക്കലും ഉയർന്നിട്ടില്ല'.

പക്ഷേ, സന്തോഷത്തിന്റെ ആ വർഷങ്ങളിലും ഹെഗൽ ശാരീരി കമായി പെട്ടെന്നു പരിക്ഷീണനായിക്കൊണ്ടിരുന്നു. കഥാപുസ്തകങ്ങ ളിൽ കാണാറുള്ള പ്രതിഭാശാലികളെപ്പോലെ ഉദാസീനമനസ്കനാ യിത്തീർന്നു, അദ്ദേഹം; ഒരു ചെരുപ്പ് പുറത്തു മറന്നുവെച്ചാണ് ഒരിയ്ക്ക ൽ അദ്ദേഹം പ്രഭാഷണവേദിയിലേക്കു കയറിച്ചെന്നത്. 1831-ൽ ബ ർലിനിലാകെ കോളറ പടർന്നു പിടിച്ചപ്പോൾ അദ്ദേഹത്തിന്റെ ക്ഷീ ണിതദേഹമായിരുന്നു, ആ പകർച്ചവ്യാധിക്കു മുമ്പിൽ ആദ്യം അടി യറവു പറഞ്ഞത്. അസുഖം തുടങ്ങി രണ്ടാമത്തെ ദിവസം ഉറക്കത്തി ൽ ശാന്തമായി അദ്ദേഹം മരണം വരിച്ചു. നെപ്പോളിയനും ബീഥോവ നും ഹെഗലും ജനിച്ചത് ഓരോ വർഷത്തിന്റെ ഇടവേളകളിലായിരു ന്നു; അതുപോലെ, 1827 മുതൽ 1832 വരെയുള്ള വർഷങ്ങളിൽ ജർമ്മ നിയ്ക്കു നഷ്ടപ്പെട്ടതു ഗെയ്ഥേയും ഹെഗലും ബീഥോവനുമായിരുന്നു. ജ ർമ്മനിയുടെ പ്രതാപസ്മാരകങ്ങളായ അവരുടെ തിരോധാനം അങ്ങ നെ ഒരു യുഗത്തിന്റെ അന്ത്യവുമായി മാറി.

===

# ഏഴ് : ഷോപൻഹോവർ

## 7.1. ഷോപൻഹോവറിന്റെ കാലഘട്ടം

പത്തൊമ്പതാം നൂറ്റാണ്ടിന്റെ പൂർവാർദ്ധം എന്താണു വികാരങ്ങ ൾക്കു വിഷാദാത്മകത്വം പകർന്ന ഒരുകൂട്ടം സംഗീതജ്ഞർക്കും കവി കൾക്കും ജന്മം നൽകിയതെന്ന ചോദ്യം പ്രസക്തമാണ്. ഇംഗ്ളണ്ടി ൽ ബൈറൺ, ഫ്രാൻസിൽ മസ്സെറ്റ്, ജർമ്മനിയിൽ ഹെയ്ൻ, ഇറ്റലി യിൽ ലിയോപാർഡി, റഷ്യയിൽ പുഷ്കിൻ തുടങ്ങിയ കവികളും ഷൂ ബർട്ട്, ഷൂമാൻ, ചോപ്പിൻ, ബീഥോവൻ തുടങ്ങിയ സംഗീതജ്ഞരും കൂടാതെ വിഷാദാത്മകതയുടെ തത്വചിന്തകനായ ആർതർ ഷോപ്പൻ ഹോവറും (Arthur Schopenhauer) അവരിൽപ്പെടുന്നു.

'പ്രപഞ്ചം : ഇച്ഛയും ആശയവും' (The World as Will and Idea) എന്ന ഷോപ്പൻഹോവറുടെ 'സങ്കട'സമാഹാരം 1818-ലാണു പ്രത്യക്ഷ പ്പെട്ടത്. 'വിശുദ്ധസഖ്യ'ത്തിന്റെ (Holy Alliance) കാലത്തു വാട്ടർലൂ യു ദ്ധം കഴിഞ്ഞു വിപ്ളവം മരിക്കുകയും 'വിപ്ളവത്തിന്റെ വീരപുത്രൻ' അങ്ങകലെ കടലിനു നടുവിലൊരു പാറപ്പുറത്തിരുന്നു വിങ്ങുകയുമാ യിരുന്നു. കൊഴ്സിക്കയിൽനിന്നുള്ള കുറിയ ആ മനുഷ്യന്റെ മനോ ബലം രക്തരൂഷിതരൂപം പൂണ്ട ഭീകരദൃശ്യമായിരുന്ന ഇച്ഛയെക്കുറി ച്ചുള്ള ഷോപ്പൻഹോവറിന്റെ പ്രകീർത്തനങ്ങളെ നല്ല പങ്കും സ്വാധീ നിച്ചതെങ്കിൽ, സെന്റ് ഹെലീനയുടെ ദൂരക്കാഴ്ചയിൽനിന്നു പുറപ്പെട്ട നൈരാശ്യമാണു ബാക്കി ഭാഗം പൂർത്തീകരിയ്ക്കാൻ അദ്ദേഹത്തെ സ ഹായിച്ചത്. വിപ്ലവത്തെത്തുടർന്നു ബോർബോൺ രാജവംശം പുന: സ്ഥാപിക്കപ്പെട്ടു; ഫ്യൂഡൽ പ്രഭുക്കന്മാർ ഭൂമിയുടെ അവകാശവുമായി മുന്നോട്ടു വന്നു; സമാധാനദൂതനും ആശയവാദിയുമായ അലക്സാണ്ടറു ടെ നേതൃത്വത്തിൽ രൂപീകരിക്കപ്പെട്ട വിശാലസഖ്യം അറിഞ്ഞോ

അറിയാതെയോ പുരോഗതി അടിച്ചമർത്തുന്ന ഒരു സംവിധാനമായി മാറി. ഒരു മഹായുഗം അവസാനിച്ചു. 'ഇത്ര സമ്പൂർണമായും തകർന്നു പോയ ലോകത്ത് ഒരു യുവാവല്ലാത്തതിൽ ഞാൻ ദൈവത്തോടു നന്ദി പറയുന്നു!', ഗെയ്ഥേ പ്രതികരിച്ചു.

യൂറോപ്പ് സാഷ്ടാംഗനമസ്കാരത്തിലെന്നപോലെ നിശ്ചലമായി കിടന്നു. കരുത്തുറ്റ മനുഷ്യർ ലക്ഷക്കണക്കായി മരിച്ചുവീണു; വിശാലമായ ഭൂപ്രദേശങ്ങൾ കൃഷി ചെയ്യാനാളില്ലാതെ തരിശുനിലങ്ങളായി മാറി; നാഗരികത നേടിത്തന്ന സമ്പാദ്യം യുദ്ധത്തിനായി ചിലവഴിച്ചതോടെ യൂറോപ്പിലെ സാധാരണജീവിതം താഴെത്തട്ടിൽനിന്നുള്ള ദുരിതങ്ങളിലൂടെ സാവധാനം തളിരണിയേണ്ടിവന്നു. 1804-ൽ ഫ്രാൻസിലും ആസ്ത്രിയയിലും ഉടനീളം സഞ്ചരിച്ച ഷോപ്പൻഹോവർ തകർന്ന തരിപ്പണമായ ഗ്രാമങ്ങളും ദരിദ്രരും നിസ്സഹായരുമായ കൃഷിക്കാരുടെ കുടുംബങ്ങളും നഗരങ്ങളിലെ പ്രകടമായ അരക്ഷിതാവസ്ഥയും കഷ്ടപ്പാടുകളും നേരിട്ടു കണ്ടറിഞ്ഞു. നെപ്പോളിയനെ അനുകൂലിച്ചും പ്രതികൂലിച്ചുമുള്ള പട്ടാളത്തിന്റെ അക്രമങ്ങൾക്കിരയായ രാജ്യങ്ങളുടെ മുഖം, കണ്ടാലറിയാത്തവിധം വികൃതമായിരുന്നു. മോസ്കോ ചാരമായിക്കഴിഞ്ഞു. യുദ്ധത്തിന്റെ വിജയത്തിൽ അഭിമാനം പൂണ്ട ഇംഗ്ളണ്ടിൽ, ഗോതമ്പിന്റെ വില അഭൂതപൂർവമായി താഴ്ന്നതു കർഷകരെ ദുരിതത്തിലാഴ്ത്തി; വ്യാവസായികമേഖലയിലെ തൊഴിലാളികൾ കൂട്ടമായ പിരിച്ചുവിടലിനിരയായി; തൊഴിലില്ലായ്മയും അരക്ഷിതാവസ്ഥയും ഭീകരമായി വളരുന്നതു കണ്ട് ഭരണകൂടം അമ്പരന്നു. കാർലൈൽ എഴുതി: 'ഒരൊറ്റ ഓട്സ് കുരുവിനു പത്തു ഷില്ലിംഗ് വിലയുണ്ടായിരുന്ന അക്കാലത്തെക്കുറിച്ച് ഞാൻ പറഞ്ഞു കേട്ടിട്ടുണ്ട്; ആഹാരത്തിനു വഴിയില്ലാതെ വെള്ളം കുടിച്ചു വയറു നിറയ്ക്കാൻ വേണ്ടിമാത്രം ഉച്ചസമയത്തു തൊട്ടടുത്ത തോട്ടിലേയ്ക്കു തൊഴിലാളികൾ നടന്നു വരുന്നതു കാണാം; തങ്ങളുടെ ദുരിതം മറ്റുള്ളവരിൽനിന്നു മറച്ചുപിടിയ്ക്കാൻ ഓരോരുത്തരും ശ്രദ്ധിച്ചു' (Froude : Life and Letters of Thomas Carlyle). ജീവിതം അത്രയേറെ വിലകെട്ടതും പ്രാകൃതവുമായൊരു കാലം ചരിത്രത്തിൽ അതിനുമുമ്പുണ്ടായിട്ടില്ല!

അതെ, വിപ്ളവം മരിച്ചുകഴിഞ്ഞു. അതോടെ യൂറോപ്പിന്റെ ആത്മാവും നഷ്ടപ്പെട്ടു. സ്വർഗീയകാന്തിപോലും അതിശയിക്കുന്നവിധം വശ്യമോഹനമായി ആദർശരാഷ്ട്രമെന്നു നാം പേരിട്ടു വിളിച്ച ദൈവരാജ്യം, നിഷ്പ്രഭമായൊരു ഭാവിയിലേക്കു സ്വയം പിൻവാങ്ങി; ഒരു മോഹനദൃശ്യത്തെ പിന്തുടർന്നു നടന്ന ജനത മനുഷ്യപ്രതീക്ഷയുടെ മൃഗതൃഷ്ണ കണ്ടു മുഖം തിരിച്ചു. ചെറുപ്പക്കാർക്കു മാത്രമാണു ഭാവിയിൽ ജീവിക്കാൻ കഴിയുന്നത്; ഭൂതകാലം വൃദ്ധർക്കുള്ളതും; ഭൂരിഭാഗവും വർത്തമാനകാലത്തു ജീവിക്കാൻ വിധിക്കപ്പെട്ടവരാണ്, അതാകട്ടെ നാശോന്മുഖവും. ലക്ഷക്കണക്കിനു വീരഭടന്മാരും ദൈവവിശ്വാസികളുമാണു വിപ്ളവത്തിനായി പടപൊരുതിയത്! പുതിയൊരു പരമാധികാരരാഷ്ട്രത്തിന്റെ ഉദയത്തിനായി യൂറോപ്പിലെങ്ങും എത്ര യുവഹൃദയങ്ങളാണു കാതരഭാവത്തോടെ കാതോർത്തിരുന്നത്; അതിന്റെ പ്രകാശത്തിലും പ്രതീക്ഷയിലും അവർ ജീവിതം തള്ളിനീക്കി; ഒടുവിൽ, വിപ്ളവത്തിന്റെ പുത്രനിൽനിന്നു പ്രതിവിപ്ളവത്തിന്റെ ഭാഗിനേയനായി മാറിയ ആ മനുഷ്യനുവേണ്ടി വീരോചിതമായി സംവിധാനം ചെയ്ത സ്വന്തം സിംഫണിയുടെ സമർപ്പണപത്രം ബീഥോവൻ തുണ്ടുതുണ്ടായി കീറി കാറ്റിൽ പറത്തി. ആവേശകരമായ അനിശ്ചിതത്വത്തിന്റെ ദിവസങ്ങളിൽ പരിപൂർണവിശ്വാസത്തോടെ, പ്രത്യാശ കൈവിടാതെ, അവസാനംവരെ എത്ര പേരാണു പോരാട്ടം തുടർന്നുകൊണ്ടിരുന്നത്! വാട്ടർലൂ, പിന്നീടു സെന്റ് ഹെലീന, അതിനുശേഷം വിയന്ന; ഒന്നും പഠിക്കാത്ത, എന്നാൽ യാതൊന്നും മറക്കാത്ത, ഒരു ബോർബോൺ അനന്തരാവകാശിതന്നെ നിലംപൊത്തിയ ഫ്രാൻസിന്റെ കിരീടധാരിയായി. പ്രത്യാശയും പരിശ്രമവുംകൊണ്ട് ഉള്ളുരുകിയ ഒരു തലമുറയ്ക്കു മനുഷ്യചരിത്രം മറ്റൊരിക്കലും കണ്ടിട്ടില്ലാത്തവിധം നേരിടേണ്ടിവന്ന ക്രൂരമായ വിപര്യയമായിരുന്നു, അത്. കണ്ണീരിന്റെ കയ്പ്പുരസം നുണഞ്ഞുകൊണ്ടും ചിരിക്കാൻ കഴിയുന്നവർക്ക് ഉള്ളറിഞ്ഞ് ആസ്വദിക്കാവുന്ന രസകരമായൊരു ഹാസ്യനാടകവുമായിരുന്നു, ആ മഹാദുരന്തം!

നിരാശയും നിസ്സഹായതയും ഭീതി പരത്തിയ ആ പീഡനകാലത്തു സാധാരണക്കാരായ പലർക്കും മതപരമായ പ്രത്യാശയുടെ സാന്ത്വനം തികച്ചും ആശ്വാസകരമായി തോന്നി; പക്ഷേ, ദുരിതമാലിന്യങ്ങൾ അലിഞ്ഞുപോകുന്ന അന്തിമവിധിയുടെ സുന്ദരമായ ജീവിതദൃശ്യങ്ങൾ കാണാതെ, തകർന്നുപോയ സ്വപ്നാവശിഷ്ടങ്ങളിലേക്കു വൃഥാ നോക്കിനിന്ന വരേണ്യവർഗത്തിൽപ്പെട്ട നല്ലൊരു ശതമാനംപേർക്കും ആ വിശ്വാസം നഷ്ടപ്പെട്ടുകഴിഞ്ഞിരുന്നു. 1818-ൽ അങ്ങനെ ദയനീയമായൊരു ദുരവസ്ഥയിൽ വീണുപിടയുന്ന ഭൂമി, കരുണയും വിവേകവുമുള്ള ഒരു ദൈവത്തിന്റെ കരങ്ങളിലാണെന്നു വിശ്വസിക്കാൻ പോലും, സത്യത്തിൽ, ആർക്കും കഴിഞ്ഞില്ല. മെഫിസ്റ്റോഫെലിസ് വിജയിച്ചു, ഫോസ്റ്റ് നിരാശയിലമർന്നു; വോൾട്ടയർ വിതച്ച ആ ചുഴലിക്കാറ്റിനു വിളവെടുത്തതു പക്ഷേ, ഷോപ്പൻഹോവറായിരുന്നു.

തത്വചിന്തയുടേയും മതത്തിന്റേയും മുഖത്തേയ്ക്കു നൈതികതയുമായി ബന്ധപ്പെട്ട പ്രശ്നങ്ങൾ അത്ര ശക്തിയോടെ മുമ്പൊരിയ്ക്കലും ആഞ്ഞു പതിച്ചിട്ടില്ല. ബൊളോൺമുതൽ മോസ്കോവരെ യുദ്ധത്തിൽ മരിച്ചവരെ അടക്കം ചെയ്ത ശവക്കല്ലറകളും പിരമിഡുകളും അങ്ങുയരെ നിൽക്കുന്ന നക്ഷത്രങ്ങളുടെ നേർക്കു നിശ്ശബ്ദമായ ചോദ്യചിഹ്നങ്ങളുയർത്തി. ഇതെന്തുകൊണ്ട്? ദൈവമേ, ഇതെത്ര കാലത്തേയ്ക്ക്? യുക്തിയും നിരീശ്വരത്വവും നിറഞ്ഞുനിന്ന യുഗത്തിന്റെമേൽ നീതിമാനായ ദൈവം നടപ്പാക്കിയ ശിക്ഷാവിധിയായിരുന്നോ സാർവത്രികമായ ഈ ദുരന്തം? വിശ്വാസം, പ്രത്യാശ, സഹാനുഭൂതി തുടങ്ങിയ കാലഹരണപ്പെട്ട മൂല്യങ്ങളിലേക്കു പശ്ചാത്താപവിവശമായ ഹൃദയത്തോടെ മടങ്ങിച്ചെല്ലാനുള്ള സന്ദേശമായിരുന്നോ, അത്? ഷ്ളെഗലും നൊവാലിസും ചാറ്റേ ബ്രിയാൻഡും മസ്സെറ്റും സതേയും വേർഡ്സ്വർത്തും ഗൊഗോളും അതങ്ങനെയാണെന്നു കരുതി; വീട്ടിലേക്കു മടങ്ങുന്ന മുടിയനായ പുത്രനെപ്പോലെ വിശ്വാസങ്ങളുടെ ഊഷ്മളതയിൽ അവർ അഭയം കണ്ടെത്തി. കുറേക്കൂടി പരുഷമായ ഉത്തരമാണു മറ്റു ചിലർക്കു ലഭിച്ചത്; യൂറോപ്പിനെ ബാധിച്ചിരിയ്ക്കുന്നതു പ്രപഞ്ചത്തിന്റെ ആശയകാലുഷ്യങ്ങളല്ലാതെ മറ്റൊന്നുമല്ല; ദൈവരാജ്യമോ

സ്വർഗപ്രതീക്ഷയോ യഥാർത്ഥത്തിൽ നിലനിൽക്കുന്നില്ല; അഥവാ ദൈവമുണ്ടെങ്കിൽത്തന്നെ ആ ദൈവം അന്ധനാണ്, ചെകുത്താൻ ഭ്രമിയ്ക്കുമേൽ അടയിരിയ്ക്കുന്നു. ബൈറണും ഹെയ്നും ലെർമന്റോഫും ലിയോപാർഡിയും, നമ്മുടെ കഥാപുരുഷനും അങ്ങനെ കരുതി.

**7.2. വ്യക്തിത്വം**

1788 ഫെബ്രുവരി 22-ന ഡാന്റ്സിഗിലാണ് ആർതർ ഷോപ്പൻഹോവർ ജനിച്ചത്. ക്ഷിപ്രകോപിയാണെങ്കിലും മറ്റുള്ളവരെ ആശ്രയിക്കാതെ സ്വന്തം അദ്ധ്വാനംകൊണ്ടുയർന്നുവന്ന കഴിവുറ്റൊരു വ്യാപാരിയായിരുന്നു, ആർതറിന്റെ അച്ഛൻ. ആർതറിന് അഞ്ചുവയസ്സുള്ളപ്പോൾ പോളണ്ടിന്റെ ആക്രമണത്തിനു മുമ്പിൽ കീഴടങ്ങേണ്ടിവന്ന ഡാന്റ്സിഗിൽനിന്നു സ്വാതന്ത്ര്യേച്ഛുവായ അദ്ദേഹം ഹാംബർഗിലേയ്ക്കു താമസം മാറ്റി. വാണിജ്യത്തിനും വിപണനത്തിനുമിടയിലാണു ഷോ പ്പൻഹോവർ ചെറുപ്പകാലം ചിലവഴിച്ചത്; പിതാവിന്റെ ഇഷ്ടത്തിനു വഴങ്ങി സ്വീകരിയ്ക്കേണ്ടിവന്ന വ്യാപാരജീവിതം താമസിയാതെ ഉപേക്ഷിച്ചെങ്കിലും, പരുക്കൻ പെരുമാറ്റവും ഗൗരവഭാവവും മറ്റുള്ളവരെ മനസ്സിലാക്കാനുള്ള കഴിവും അദ്ദേഹത്തിന്റെ സ്വഭാവത്തിൽ ബാക്കിനിന്നു. ദന്തഗോപുരവാസികളായ തത്വചിന്തകരെ അദ്ദേഹം വെറുപ്പോടെയാണു കണ്ടത്. ആത്മഹത്യാശ്രമത്തെ തുടർന്നു പിതാവ് 1805-ൽ മരിച്ചു; മാനസികവിഭ്രാന്തിമൂലം താമസിയാതെ മുത്തച്ഛനും മരണമടഞ്ഞു.

ഷോപ്പൻഹോവർ പറയുന്നു : 'ശിശുക്കളുടെ വ്യക്തിത്വം അഥവാ ഇച്ഛാശക്തി പിതാവിൽനിന്നാണു ലഭിക്കുന്നത്, ബുദ്ധിശക്തി മാതാവിൽനിന്നും'. അക്കാലത്തെ ജനപ്രിയകഥാകൃത്തുക്കളുടെ അതേ സർഗശക്തി പ്രകടിപ്പിച്ചിരുന്ന അമ്മയ്ക്ക് അതിലേറെ ചില വൈകാരിക നിർബന്ധങ്ങളും സഹജമായിരുന്നു. അരസികനായ ഭർത്താവിനെച്ചൊല്ലി അസന്തുഷ്ടയായിരുന്നു അവർ; സ്വതന്ത്രജീവിതം നയിയ്ക്കാൻ ഇഷ്ടപ്പെട്ടിരുന്ന അവർ ഭർത്താവിന്റെ മരണശേഷം വീമറിലേയ്ക്കു താമസം മാറ്റി. ഹാംലെറ്റ്, സ്വന്തം മാതാവിന്റെ വിവാഹസമയത്തു ചെ

യ്യതുപോലെയാണ ഷോപ്പൻഹോവർ പ്രതികരിച്ചത്; സിദ്ധാന്തങ്ങ ൾ രൂപപ്പെടുത്തുന്നതിൽ അദ്ദേഹം സ്വീകരിച്ച അർദ്ധസത്യങ്ങളിൽ പലതും അമ്മയുമായുള്ള കലഹങ്ങളിൽനിന്നാണ വന്നത്. അദ്ദേഹ-ത്തിനുള്ള ഒരു കത്ത്, അവർ തമ്മിലുണ്ടായിരുന്ന വികാരം വ്യക്തമായി വെളിപ്പെടുത്തുന്നുണ്ട്: 'നിന്നെക്കൊണ്ടുള്ള ഭാരം അസഹ്യമായതുകൊണ്ട്, ഒരുമിച്ച ജീവിക്കുന്ന കാര്യം ചിന്തിയ്ക്കാൻപോലുമാവില്ല; നിന്റെ നല്ല സ്വഭാവങ്ങളെല്ലാം ദുരഭിമാനംമൂലം മങ്ങിപ്പോയി; മറ്റുള്ളവരിൽ കുറ്റവും കുറവും കണ്ടുപിടിയ്ക്കാനുള്ള പ്രവണത നിയന്ത്രിക്കാതെ ആ നല്ല ഗുണങ്ങൾ ലോകത്തിനു പ്രയോജനപ്പെടാൻ പോകുന്നില്ല' (Wallace : Life of Schopenhauer). അങ്ങനെ അവർ തമ്മിൽ പിരിയാൻ തീരുമാനിച്ചു; വിശേഷാവസരങ്ങളിൽ അതിഥികളിലൊരാളായി മാത്രമാണ് അദ്ദേഹമവരെ കണ്ടത്; അപ്പോഴൊക്കെ ബന്ധുക്കളെപ്പോലെ പരസ്പരം കലഹിക്കേണ്ടതിനു പകരം അപരിചിതരെപ്പോലെ സവിനയം അവർ പെരുമാറി. സ്വന്തം നായ്ക്കുട്ടിയെക്കൂടിക്കൂടെ കൊണ്ടുവരാൻ അനുവാദമുള്ളതുകൊണ്ടു മാഡം ഷോപ്പൻഹോവറുമായി സൗഹൃദത്തിലായിരുന്ന ഗെയ്ഥേ, അവരുടെ മകൻ ഒരിയ്ക്കൽ സുപ്രസിദ്ധനായിത്തീരുമെന്നു പ്രവചിച്ചതു പക്ഷേ കാര്യങ്ങൾ കുഴപ്പത്തിലാക്കി; ഒരു കുടുംബത്തിൽ രണ്ടു പ്രതിഭാശാലികൾ ഒരേസമയം ജീവിച്ചിരുന്നതായി അവരൊരിയ്ക്കലും കേട്ടിട്ടില്ല! ഒടുവിലൊരു കലഹമൂർച്ഛയിൽ എതിരാളിയായ മകനെ അവർ കോണിപ്പടിയിലൂടെ താഴോട്ടു തള്ളിയിട്ടു; മകന്റെ പേരിലായിരിക്കും അമ്മ ഭാവിയിൽ അറിയപ്പെടുന്നതെന്ന ശാപവചനം ഉരുവിട്ട് അപമാനിതനായ തത്വചിന്തകൻ സ്വയം പിൻവാങ്ങി. ഒട്ടും വൈകാതെ ഷോപ്പൻഹോവർ വീമർ വിട്ടു; അമ്മ ഇരുപത്തിനാലു വർഷങ്ങൾ കൂടി ജീവിച്ചിരുന്നെങ്കിലും വീണ്ടുമൊരിക്കൽപ്പോലും അവർ തമ്മിൽ കണ്ടില്ല. 1788-ൽത്തന്നെ ജനിച്ച ബൈറണും അമ്മയിൽനിന്ന് ഇതേവിധം ദുരനുഭവം നേരിട്ടിട്ടുണ്ട്. സമാനസാഹചര്യങ്ങൾമൂലം രണ്ടുപേരും വിഷാദാത്മകതയിലേക്കു നീങ്ങാൻ നിർബന്ധിതരായി; അമ്മയുടെ സ്നേഹമറിയാത്തവർക്ക്, അതിലേറെ അമ്മയുടെ കോപത്തിനിരയായവർക്ക്,

ലൗകികജീവിതത്തിൽ ആവേശം കൊള്ളേണ്ട ഒരു കാരണവുമില്ല!

അതിനിടയിൽ സർവകലാശാലകളുടെ പാഠ്യപദ്ധതികളിൽ വി- ഭാവനം ചെയ്തതിലേറെ ഭാഗങ്ങൾ ഷോപ്പൻഹോവർ പഠിച്ച ഹൃദി സ്ഥമാക്കിയിരുന്നു. സ്നേഹവും സൗഹൃദവുമില്ലാതെ ലോകത്തോടുള്ള വിരക്തിഭാവം  അദ്ദേഹത്തിന്റെ സ്വഭാവത്തേയും തത്വചിന്തയേയും സാരമായി സ്വാധീനിച്ചു. മൗനിയും സംശയാലുവും ദോഷൈകദൃക്കു മായി മാറി, അദ്ദേഹം; വിഷാദചിന്തയും അകാരണമായ ഭയവും അ ദ്ദേഹത്തെ കടന്നാക്രമിച്ചു; ക്ഷുരകന്റെ കത്തിയ്ക്കു മുമ്പിൽ ഒരിക്കലും അദ്ദേഹം കഴുത്തു നീട്ടിയില്ല; പുക വലിക്കാനുള്ള കുഴലുകൾ മേശയ്ക്ക കത്തു ഭദ്രമായി പൂട്ടിവെച്ചു; കള്ളന്മാരുടെ സൗകര്യത്തിനെന്നപോ ലെ ഉറങ്ങുമ്പോൾ ഒരു നിറച്ച കൈത്തോക്ക് തലയിണയ്ക്കരികെ സൂ ക്ഷിക്കാനും  അദ്ദേഹം മറന്നില്ല! ശബ്ദശല്യം അസഹ്യമായി അനു ഭവപ്പെട്ടിരുന്ന അദ്ദേഹം എഴുതുന്നു: 'അലോസരമില്ലാതെ സഹിക്കാ ൻ കഴിയുന്ന ശബ്ദത്തിന്റെ അളവിനു നേർവിപരീതാനുപാതത്തി ലായിരിക്കും ഒരാളുടെ മാനസികനിലവാരം; മാത്രമല്ല, മനശ്ശക്തിയു ടെ നല്ലൊരു മാനദണ്ഡമായി അതിനെ കണക്കാക്കാമെന്നു ഞാൻ വളരെക്കാലമായി വിശ്വസിച്ചുപോരുന്നുണ്ട്; ബുദ്ധിശക്തി കൂടിയവർ ക്കെല്ലാം ശബ്ദമൊരു പീഡനമായി അനുഭവപ്പെടാതെ വയ്യ! ഭാരമേ റിയ വസ്തുക്കൾ തട്ടിയിടുകയും വലിച്ചെറിയുകയും കൂട്ടിമുട്ടുകയും ചെയ്യു ന്നതിൽ അടങ്ങിക്കിടക്കുന്ന ജീവോർജ്ജത്തിന്റെ വിസ്ഫോടനം ഒരു ദൈനന്ദിനപീഡനമായി ജീവിതത്തിലുടനീളം ഞാനനുഭവിച്ചു'. സ്വ- ന്തം മഹത്വത്തെക്കുറിച്ചു മിക്കവാറുമൊരു മതിഭ്രമം ബാധിച്ചിരുന്ന അദ്ദേഹം, പേരും പദവിയും വഴിമാറി പോകുന്നതു കണ്ടു പലപ്പോഴും ആത്മരോഷം കൊണ്ടു.

അമ്മയും ഭാര്യയും മക്കളും കുടുംബവും നാത്രമല്ല, സ്വന്തമായൊരു നാടുപോലും അദ്ദേഹത്തിനുണ്ടായിരുന്നില്ല. 'സൌഹൃദങ്ങളില്ലാതെ തീർത്തും ഏകാകിയായി അദ്ദേഹം ജീവിച്ചു; അങ്ങനെ വരുമ്പോൾ വ്യക്തിക്കും ശൂന്യതയ്ക്കുമിടയിൽ അനന്തതയല്ലാതെ മറ്റൊന്നുമില്ല'

(Nietzche : Schopenhauer as Educator). അക്കാലത്തെ ദേശാഭിമാനപരമായ ജ്വരാവേശം ഗൊയ്ഥേയെപ്പോലെ അദ്ദേഹത്തെ ബാധിച്ചില്ല. 1813-ൽ ഫിച്‌തേയുടെ സ്വാധീനവലയത്തിൽപ്പെട്ടു നെപ്പോളിയനെതിരെ ഒരു സായുധസമരത്തിൽ പങ്കെടുക്കുന്നതിനെക്കുറിച്ചു ചിന്തിച്ച ഷോപ്പൻഹോവർ, അത്യാവശ്യം ആയുധങ്ങൾ സമ്പാദിക്കുക കൂടി ചെയ്തു. പക്ഷേ, വിവേകപൂർവമായ വീണ്ടുവിചാരം അദ്ദേഹത്തെ യഥാസമയം ആ സാഹസത്തിൽനിന്നു തടഞ്ഞു; 'സാധാരണക്കാർക്കു പതിവായി തോന്നുന്ന, മറ്റുള്ളവരിൽനിന്നു മറച്ചുവെയ്ക്കാൻ നിർബന്ധിതരാകുന്ന, ജീവിതത്തോടുള്ള അത്യാഗ്രഹവും ആത്മദാർഢ്യവും മാത്രമാണു നെപ്പോളിയൻ അപ്രതിഹതമായി പ്രകാശിപ്പിച്ചതെ'ന്ന് അദ്ദേഹം വാദിച്ചു. യുദ്ധത്തിൽ പങ്കെടുക്കുന്നതിനു പകരം ഗ്രാമത്തിലേക്കു മടങ്ങിയ അദ്ദേഹം തത്വചിന്തയുടെ ഗവേഷണപരമായൊരു പ്രബന്ധരചനയിൽ മുഴുകുകയാണു ചെയ്തത്.

'പര്യാപ്തയുക്തിയുടെ നാലു മൂലകാരണങ്ങളെ'ന്ന (On the Fourfold Root of Sufficient Reason) ലേഖനത്തെത്തുടർന്ന് 1813-ൽ സ്വന്തം ചിന്തകളുടെ മുഖമുദ്രയെന്ന നിലയ്ക്കു 'പ്രപഞ്ചം: ഇച്ഛയും ആശയവു' മെന്ന കൃതിയുടെ രചനയ്ക്കായി മുഴുവൻ സമയവും ഊർജ്ജവും ഷോപ്പൻഹോവർ നീക്കിവെച്ചു. (പുസ്തകം പഠിയ്ക്കാനെടുക്കുന്നതിനുമുമ്പ് ലേഖനം തീർച്ചയായും വായിച്ചിരിയ്ക്കണമെന്നു പ്രത്യേകിച്ചൊരു കാരണവുമില്ലാതെ അദ്ദേഹം നിർബന്ധിയ്ക്കുന്നുണ്ട്. എങ്കിലും നാലു കാര്യകാരണനിയമങ്ങളാണു യുക്തിയുടെ പര്യാപ്തത നിർണയിയ്ക്കുന്നതെന്നു വായനക്കാർ അവശ്യം അറിഞ്ഞിരിയ്ക്കേണ്ടതുണ്ട്: ഒന്നാമത്, യുക്തി – പ്രസ്താവനകൾ വിലയിരുത്തി നിഗമനങ്ങളിലേയ്ക്കു നയിയ്ക്കുന്നു; രണ്ടാമത്, ഭൗതികത - കാരണങ്ങളിലൂടെ കാര്യമറിയാൻ സഹായിയ്ക്കുന്നു; മൂന്നാമത്, ഗണിതം - ബലതന്ത്രനിയമങ്ങൾ വഴി വസ്തുക്കളുടെ ഘടന നിർണയിയ്ക്കുന്നു; നാലാമത്, ധാർമ്മികത - പെരുമാറ്റമര്യാദകൾ വഴി പ്രകൃതം തീരുമാനിയ്ക്കുന്നു). പുസ്തകത്തിന്റെ കൈയെഴുത്തുപ്രതി പ്രസാധകരായ 'മാഗ്നാ കം ലോദി'നു സമർപ്പിച്ച് അദ്ദേഹമെഴുതി: 'ഇവിടെ, കാലഹരണപ്പെട്ട പഴയ ആശയങ്ങൾ തീർത്തും അവിദഗ്ധമാ

യി തുന്നിച്ചേർക്കുകയല്ല, മറിച്ച് പരസ്പരം ഇഴുകിച്ചേർന്ന മൗലികമായ ചിന്തകൾ വിരസതയില്ലാതെ വ്യക്തമായി മനസ്സിലാക്കാവുന്നവിധം അവതരിപ്പിയ്ക്കുകയാണു ചെയ്തിരിയ്ക്കുന്നത്; വരാനിരിയ്ക്കുന്ന മറ്റൊരു നൂറു പുസ്തകങ്ങളുടെ സാദ്ധ്യതയും ഇതിലടങ്ങിയിട്ടുണ്ട്. മര്യാദയുടെ പരിധി ലംഘിയ്ക്കുന്ന ആത്മപ്രശംസയാണെങ്കിലും അതൊരു പരമാർത്ഥമായിരുന്നു. തത്വചിന്തയുടെ പ്രധാനപ്പെട്ട പ്രശ്നങ്ങളെല്ലാം പരിഹരിയ്ക്കപ്പെട്ടതായി വർഷങ്ങൾക്കു ശേഷവും ഉറച്ചു വിശ്വസിച്ച അദ്ദേഹം അതിന്റെ പ്രതീകമായി, തന്റെ ചോദ്യങ്ങൾക്കു തക്ക മറുപടി ലഭിയ്ക്കുന്ന നിമിഷം അഗാധമായ ഗർത്തത്തിലേയ്ക്കു സ്വയം എടുത്തു ചാടാൻ ഒരുങ്ങിനിൽക്കുന്ന ഗ്രീക്കുപുരാണത്തിലെ യക്ഷിയുടെ ചിത്രം ആലേഖനം ചെയ്ത ഒരു മോതിരം വിരലിലണിയുകപോലും ചെയ്തു.

പക്ഷേ ആ പുസ്തകം കാര്യമായി ശ്രദ്ധിക്കപ്പെട്ടില്ല. ദാരിദ്ര്യം നേരിൽ കാണാൻപോലും കഴിയാത്തവിധം ദൈന്യവും പരവശവുമായിരുന്നു, അന്നത്തെ ലോകം. പതിനാറു വർഷങ്ങൾക്കുശേഷം ആദ്യത്തെ പതിപ്പിന്റെ സിംഹഭാഗവും കടലാസുവിലയ്ക്കു തൂക്കിവിൽക്കപ്പെട്ട ക്രൂരസത്യം വളരെക്കാലം കഴിഞ്ഞാണ് അദ്ദേഹം മനസ്സിലാക്കിയത്. സ്വന്തം കൃതിയ്ക്കു വന്ന ദുര്യോഗത്തെ പരോക്ഷമായി പരാമർശിച്ചുകൊണ്ട്, 'ജീവിതത്തിന്റെ വിവേക'മെന്ന (The Wisdom of Life) സമാഹാരത്തിലെ പ്രശസ്തിയെക്കുറിച്ചുള്ള ലേഖനത്തിൽ, ലിച്ചെൻബർഗറുടെ രണ്ടു വാക്യങ്ങൾ അദ്ദേഹം ഉദ്ധരിക്കുന്നുണ്ട്: 'ഒരു മുഖക്കണ്ണാടിപോലെയാണ് ഇതുപോലുള്ള കൃതികൾ: അതിലേയ്ക്കു നോക്കുന്നതു കഴുതയാണെങ്കിൽ ഒരു മാലാഖയുടെ സുന്ദരമുഖം പ്രതിഫലിയ്ക്കുമെന്ന് ഒരിയ്ക്കലും പ്രതീക്ഷിയ്ക്കാനാവില്ല; ശിരസ്സും പുസ്തകവും തമ്മിൽ കൂട്ടിമുട്ടി ഒന്നു പൊള്ളയാണെന്നു കണ്ടെത്തുമ്പോൾ അതെപ്പോഴും പുസ്തകംതന്നെയാകണമെന്നില്ല!' മുറിവേറ്റ അഭിമാനത്തോടെ ഷോപ്പൻഹോവർ തുടരുന്നു: 'ഒരാൾ വരുംതലമുറകളുമായി, മനുഷ്യരാശിയുമായി, എത്രകണ്ടു ചേർന്നുനിൽക്കുന്നുവോ അത്രതന്നെ വർത്തമാനകാലജീവിതവുമായി അന്യത്വം പുലർത്തേണ്ടി വരും; വിപുലമായൊ

രു പരിപ്രേക്ഷ്യത്തിൽ മനുഷ്യരാശിയുടെ ഭാവിയുമായി ബന്ധപ്പെട്ട അയാളുടെ പ്രവർത്തനമേഖലകളിൽ ചെറിയൊരംശംമാത്രമാണ് സമകാലികർക്കു ദൃശ്യമാകുന്നത്; പ്രാദേശികമായ നിറഭേദങ്ങളുടെ അഭാവംമൂലം അതേപടി ഉപയോഗിയ്ക്കാനാവാത്ത അവ പക്ഷേ അവരെ ആകർഷിക്കുന്നതുമല്ല'. നാടോടിക്കഥയിലെ കുറുക്കനെപ്പോലെ ചിലപ്പോഴൊക്കെ വാചാലനായിത്തീരുന്നുമുണ്ട്, അദ്ദേഹം: 'സദസ്യരിൽ നല്ല പങ്കും ബധിരരാണെന്നറിയാവുന്ന ഒരു സംഗീതജ്ഞൻ, ആ ദൗർബല്യം മറച്ചു വെയ്ക്കാൻ ഒന്നോ രണ്ടോപേർ മാത്രം ചേർന്നു മുഴക്കുന്ന കരഘോഷം കേട്ടു സ്വയം അഭിമാനിക്കാറുണ്ടോ? ആ ഒന്നുരണ്ടു പേർ തരംതാണ കലാകാരന്മാർക്കു കൈയടി വാങ്ങിക്കൊടുക്കാൻ ചിലപ്പോൾ കൈക്കൂലി പറ്റാറുണ്ടെന്നുകൂടി അറിഞ്ഞാൽ സംഗീതജ്ഞൻ പിന്നീടെന്തു പറയും?'. ആത്മപ്രശംസ, ചിലരുടെ കാര്യത്തിൽ പ്രശസ്തിയുടെ കുറവിനൊരു പരിഹാരമാകാം; മറ്റു ചിലരിലാകട്ടെ, പ്രശസ്തിയുടെ സാന്നിദ്ധ്യത്തോടു സഹകരിക്കുകയാണു പതിവ്.

പറയാനുള്ളതു മുഴുവൻ ഒരൊറ്റ പുസ്തകത്തിൽ പറഞ്ഞുതീർത്തതുകൊണ്ട് അദ്ദേഹത്തിന്റെ പിന്നീടുണ്ടായ കൃതികളെല്ലാം പ്രായേണ വിശദീകരണങ്ങൾ മാത്രമായിത്തീർന്നു; തനതായൊരു ദൈവനീതിയുടെ പ്രവാചകനും പ്രചാരകനും പ്രയോക്താവുമായി മാറിയ ഷോപ്പൻഹോവർ തുടർന്നുണ്ടായ വിഷാദങ്ങൾക്കു സ്വന്തമായ ഭാഷ്യങ്ങളും ചമച്ചു. 1836-ൽ പ്രസിദ്ധീകരിക്കപ്പെട്ട 'പ്രകൃതിയിലെ ഇച്ഛാശക്തിയെക്കുറിച്ചെ'ന്ന (On the Will in Nature) ഉപന്യാസം, 1844-ൽ പുറത്തിറക്കിയ ആദ്യകൃതിയുടെ വിപുലീകരിച്ച പതിപ്പിൽ ഉൾപ്പെടുത്തുകയാണു ചെയ്തത്. 1841-ൽ 'നൈതികതയുടെ രണ്ട് അടിസ്ഥാനപ്രശ്നങ്ങളെ'ന്ന (The Two Ground Problems of Ethics) പുസ്തകവും 1851-ൽ 'ഉപോത്പന്നങ്ങളും അനുബന്ധങ്ങളു'മെന്ന (By-Products and Leavings) കാതലായൊരു കൃതിയും അദ്ദേഹം പ്രസിദ്ധീകരിക്കുകയുണ്ടായി. ഇംഗ്ളീഷിലേക്കു പരിഭാഷ ചെയ്യപ്പെട്ട രണ്ടാമത്തെ കൃതി 'ലേഖനങ്ങളു'ടെ (Essays) രൂപത്തിലാണു സഹൃദയസമക്ഷം പ്രത്യക്ഷപ്പെട്ടത്. ആഴ്ന്നിറങ്ങുന്ന ഉൾക്കാഴ്ചയും നർമ്മബോധവുംകൊണ്ടു മറ്റു

രചനകൾക്കൊന്നും കഴിയാത്തവിധം വായനക്കാരെ പിടിച്ചിരുത്തു ന്ന ആ കൃതിക്കു പ്രതിഫലമായി ആകപ്പാടെ അദ്ദേഹത്തിനു ലഭിച്ച തു പുസ്തകത്തിന്റെ പത്തു പ്രതികൾമാത്രമായിരുന്നു! ദുഷ്കരമായ അ ത്തരം സന്ദർഭങ്ങളിൽ ശുഭാപ്തിവിശ്വാസം നിലനിർത്താൻ പലർ ക്കും കഴിഞ്ഞെന്നു വരില്ല!

വീമറിൽനിന്നു വിട്ടുപോന്നശേഷം അദ്ദേഹത്തിന്റെ ഏകാന്തപഠ നങ്ങളുടെ വിരസതയ്ക്കു ഭംഗം വരുത്തിയ ഒരേയൊരു സാഹസകൃത്യ ത്തെക്കുറിച്ചുമാത്രമേ നമുക്കറിയാവൂ! ജർമ്മനിയിലെ ലോകോത്തര മായൊരു സർവകലാശാലയിൽ സ്വന്തം സിദ്ധാന്തങ്ങൾ അവതരി പ്പിക്കാൻ ഒരവസരം ലഭിക്കുമെന്നു ന്യായമായും അദ്ദേഹം പ്രതീക്ഷി ച്ചു; 1822-ൽ വിശിഷ്ടാദ്ധ്യാപകനെന്ന നിലയ്ക്കു ബർലിൻ സർവകലാ ശാലയിലേക്കു ക്ഷണിക്കപ്പെട്ടപ്പോൾ അങ്ങനെയൊരു സന്ദർഭവും ഒ ത്തുവന്നു. അക്കാലത്തെ ചിന്തകരിൽ ആദരണീയനും അധൃഷ്യനുമാ യ ഹെഗലിന്റെ മുമ്പിൽവെച്ചുതന്നെ പ്രബന്ധം അവതരിപ്പിയ്ക്കണമെ ന്നു നിർബന്ധം പിടിച്ച്, അതിനനുയോജ്യമായ സമയമാണു ഷോപ്പ ൻഹോവർ തിരഞ്ഞെടുത്തത്; വിദ്യാർത്ഥികളായ സദസ്യർ തന്നേ യും ഹെഗലിനേയും പ്രവാചകദൃഷ്ടിയോടെ വീക്ഷിയ്ക്കുമെന്നും അദ്ദേ ഹം പ്രതീക്ഷിച്ചു. പക്ഷേ, ആ പ്രതീക്ഷ കുട്ടികൾക്കുണ്ടായില്ല; ഒഴി ഞ്ഞ ഇരിപ്പിടങ്ങളെ സാക്ഷി നിർത്തി അദ്ദേഹത്തിനു പ്രസംഗിക്കേ ണ്ടിവന്നു. ഗത്യന്തരമില്ലാതെ പിൻവാങ്ങിയ അദ്ദേഹം ആ ദുരനുഭവ- ത്തി ആത്മരോഷം മുഴുവൻ ആദ്യപുസ്തകത്തിന്റെ പിന്നീടുണ്ടായ പതിപ്പുകളിലെ അനുബന്ധത്തിൽ ഹെഗലിന്റെ സിദ്ധാന്തങ്ങളെ കടു ത്ത ഭാഷയിൽ ആക്ഷേപിച്ചു കണക്കുതീർത്തു. 1831-ൽ ബർലിനിലെ ങ്ങും കോളറ പടർന്നുപിടിച്ചതിനെ തുടർന്നു പലായനം ചെയ്തവരിൽ ഹെഗലും ഷോപ്പൻഹോവറും ഉൾപ്പെട്ടിരുന്നു; പക്ഷേ, അണുബാധ ഒ ഴിഞ്ഞു പോകുന്നതിനു മുമ്പേ തിരിച്ചെത്തിയ ഹെഗൽ രോഗത്തിനി രയായി ദിവസങ്ങൾക്കകം മരണമടഞ്ഞു. പിന്നോട്ടു തിരിഞ്ഞുനോ ക്കാതിരുന്ന ഷോപ്പൻഹോവർ എഴുപത്തിരണ്ടു വർഷങ്ങൾ നീണ്ട

ജീവിതത്തിന്റെ ശിഷ്ടകാലം ഫ്രാങ്ക്ഫർട്ടിൽത്തന്നെ ചിലവഴിച്ചു.

എഴുത്തുകൊണ്ട് ഉപജീവനം കഴിച്ചുകളയാമെന്നു ചില ശുഭാപ്തി വിശ്വാസികൾ പുലർത്താറുള്ള വ്യാമോഹങ്ങളിലൊന്നും പക്ഷേ വിവേകിയായ വിഷാദിയെപ്പോലെ, അദ്ദേഹം ചെന്നുചാടിയില്ല. പൈതൃകമായി ലഭിച്ചുപോന്ന വരുമാനം ഒരുവിധം സൗകര്യമായി ജീവിക്കാൻ പര്യാപ്തമായിരുന്നു. ഒരു തത്വചിന്തകനു യോജിക്കാത്ത ലാഭക്കണ്ണോടെയാണു കൈയിലുള്ള പണം അദ്ദേഹം വിവിധധനാഗമമാർഗങ്ങളിൽ നിക്ഷേപിച്ചത്. ഓഹരികളെടുത്ത ഒരു സ്ഥാപനം തകരുകയും മറ്റൊന്നു കുറഞ്ഞ വിലയ്ക്കു കരാറെഴുതി വിൽക്കാൻ ശ്രമിക്കുകയും ചെയ്തപ്പോൾ നിക്ഷേപത്തുക മുഴുവൻ തിരിച്ചുകിട്ടാൻ നിയമയുദ്ധം നടത്തി വിജയിക്കാനും അദ്ദേഹത്തിനു കഴിഞ്ഞു. വീട്ടിൽ മറ്റു രണ്ടുപേരെക്കൂടി താമസിപ്പിക്കാൻ സൗകര്യമുണ്ടായിട്ടും മുപ്പതു വർഷങ്ങൾ ഒരു നായ്ക്കുട്ടിയല്ലാതെ മറ്റാരും കൂട്ടിനില്ലാതെ അദ്ദേഹം ജീവിച്ചു. ആ നായ്ക്കുട്ടിയെ അദ്ദേഹം 'ആത്മ'യെന്നു (ഹൈന്ദവരുടെ ജീവാത്മാവിനെ സൂചിപ്പിയ്ക്കുന്ന പ്രയോഗം) വിളിച്ചെങ്കിലും അയൽക്കാർ ഷോപ്പൻഹോവറുടെ 'കുഞ്ഞനുജ'നായാണു കരുതിയത്. ഇംഗ്ളീഷുകാരുടെ ഒരു ഹോട്ടലിൽനിന്നാണു സാധാരണ അദ്ദേഹം ഭക്ഷണം കഴിക്കുക പതിവ്. ദിവസവും ഭക്ഷണത്തിനുമുമ്പേ ഒരു സ്വർണനാണയമെടുത്ത് അദ്ദേഹം മേശപ്പുറത്തു വെയ്ക്കും; ഭക്ഷണം കഴിയുമ്പോൾ അതെടുത്തു സ്വന്തം പോക്കറ്റിൽ നിക്ഷേപിക്കുകയും ചെയ്യും. ഒരിയ്ക്കലും മാറ്റമില്ലാതെ തുടരുന്ന ആ ചടങ്ങിന്റെ അർത്ഥമെന്താണെന്ന് ഒരുദിവസം പരിചാരകൻ അദ്ദേഹത്തോടു ചോദിച്ചു. ഹോട്ടലിൽ ഒരുമിച്ചു ഭക്ഷണം കഴിച്ചുകൊണ്ടിരിക്കുന്ന ഇംഗ്ളീഷുകാർ സ്ത്രീകളേയും കുതിരകളേയുംകുറിച്ചല്ലാതെ മറ്റെന്തെങ്കിലും പറയുന്ന ദിവസം ആ സ്വർണനാണയം സാധുക്കളുടെ പെട്ടിയിൽ നിക്ഷേപിക്കാമെന്ന പ്രാർത്ഥനയാണതെന്നു ഷോപ്പൻ ഹോവർ മറുപടി പറഞ്ഞു!

ചരിത്രത്തിൽ ഇതുവരെ നടന്ന തത്വചിന്താപരമായ മുന്നേറ്റങ്ങൾ സാമ്പ്രദായികപരിധികളെ അതിലംഘിച്ചാണു വന്നതെന്ന ഷോപ്പൻഹോവറുടെ അവകാശവാദം സാധൂകരിക്കുന്നമട്ടിൽ സർവകലാശാ

ലകൾ അദ്ദേഹത്തെ തീർത്തും നിരാകരിച്ചു. നീഷേ പറയുന്നു: 'ഷോപ്പൻഹോവർക്കു ജർമ്മനിയിലെ പണ്ഡിതവരേണ്യരോടു തോന്നിയ വെറുപ്പുപോലെ അവഹേളനാപരമായി യാതൊന്നും അവർക്കനുഭവപ്പെട്ടിട്ടില്ല'. പക്ഷേ, അൽപ്പം ക്ഷമകൂടി അദ്ദേഹം ശീലിച്ചിരുന്നു; എത്ര വൈകിയാലും അംഗീകാരം തേടിയെത്തുമെന്ന കാര്യത്തിൽ അദ്ദേഹത്തിനു യാതൊരു സംശയവുമുണ്ടായില്ല. അവസാനം, വളരെ പതുക്കെ, അനിവാര്യമായതു സംഭവിച്ചു. ആദ്ധ്യാത്മികചിന്തയുടെ അയഥാർത്ഥ്യങ്ങളിൽ പൊതിഞ്ഞ സാങ്കേതികസംജ്ഞകളുടെ കപടമായ ചർവ്വിതചർവണങ്ങളല്ലാതെ യഥാർത്ഥജീവിതത്തെക്കുറിച്ച് അദ്ദേഹം സമർപ്പിച്ച ഓരോ അവലോകനവും മദ്ധ്യവർഗസമൂഹത്തിലെ അഭിഭാഷകരും ഭിഷഗ്വരരും വ്യാപാരികളും അടങ്ങിയ വലിയൊരു വിഭാഗത്തെ ഹഠാദാകർഷിച്ചു. 1848-ലെ വിഫലമായ ശ്രമങ്ങൾ കണ്ടു മനം മടുത്ത യൂറോപ്പ്, 1815-ലെ മോഹഭംഗം അതേപടി പകർത്തുന്ന ഷോപ്പൻഹോവറുടെ തത്വചിന്തയെ അംഗീകരിച്ചു. ദൈവചിന്തയ്ക്കെതിരെയുള്ള ശാസ്ത്രത്തിന്റെ കടന്നുകയറ്റം, യുദ്ധവും ദാരിദ്ര്യവും സമ്മാനിച്ച സോഷ്യലിസ്റ്റ് ആദർശങ്ങളോടുള്ള അനുഭാവം, ജീവിതത്തിൽ ജൈവികസവിശേഷതകളുടെ പ്രാധാന്യം, തുടങ്ങിയ വിഷയങ്ങളിലെ നിഷ്പക്ഷമായ നിലപാടുകളും അവസാനം അദ്ദേഹത്തെ പ്രശസ്തിയിലേക്കു നയിക്കാൻ സഹായിച്ചു.

കാത്തിരുന്നു വന്നെത്തിയ ജനസമ്മതി ആസ്വദിക്കാൻ പക്ഷേ പ്രായം അദ്ദേഹത്തിനു തടസ്സമായില്ല; തന്നെക്കുറിച്ചു പ്രസിദ്ധീകരിയ്ക്കപ്പെട്ട ലേഖനങ്ങൾ അദ്ദേഹം ആവേശത്തോടെ വായിച്ചു; തപാൽച്ചിലവു സ്വയം വഹിക്കാമെന്ന വാഗ്ദാനത്തോടെ, പത്രമാസികകളിൽ പ്രത്യക്ഷപ്പെടുന്ന ഓരോ അഭിപ്രായവും അയച്ചുതരണമെന്നു ഷോപ്പൻഹോവർ സ്നേഹിതരോട് അഭ്യർത്ഥിച്ചു. 1854-ൽ, അദ്ദേഹത്തിന്റെ സംഗീതപരമായ ചിന്തകൾക്ക് ആദരവറിയിച്ചു വാഗ്നർ സ്വന്തം കൃതിയുടെ പകർപ്പ് അയച്ചുകൊടുത്തു. അങ്ങനെ ആ വിഷാദചിന്തകൻ വാർദ്ധക്യമായപ്പോഴേക്കും ഒരു പ്രസാദാത്മകനായി മാറി. അ

ത്താഴത്തിനുശേഷം പുല്ലാങ്കുഴൽവായനയിൽ അസാധാരണമായൊരു ഉത്സാഹം അദ്ദേഹം കാണിച്ചു; യുവത്വത്തിന്റെ തീജ്വാലയിൽനിന്നു തന്നെ മോചിപ്പിച്ച കാലത്തോട് അദ്ദേഹം നന്ദി പറഞ്ഞു. ലോകത്തിന്റെ നാനാഭാഗത്തുനിന്നും അദ്ദേഹത്തെ കാണാൻ സന്ദർശകരെത്തി; 1858-ലെ എഴുപതാം ജന്മദിനത്തിൽ, വിവിധരാജ്യങ്ങളിൽ നിന്നുള്ള ആശംസാസന്ദേശങ്ങളും അഭിനന്ദനപ്രവാഹങ്ങളും ഒഴുകിയെത്തി. രണ്ടുവർഷത്തെ ജീവിതം ബാക്കിയുള്ള അന്നതൊന്നും അത്ര ശ്രദ്ധിക്കപ്പെട്ടില്ല. 1860 സപ്തംബർ 21-ന് പതിവു പോലെ അദ്ദേഹം പ്രഭാതഭക്ഷണത്തിനിരുന്നു. ഒരു മണിക്കൂർ കഴിഞ്ഞപ്പോൾ മേശയ്ക്കു മുമ്പിൽ നിശ്ചലനായിരുന്നു മരണം വരിച്ച ഷോപ്പൻഹോവറെയാണു വീട്ടുടമസ്ഥ കണ്ടത്.

### 7.3. പ്രപഞ്ചം ആശയമാകുന്നു

'പ്രപഞ്ചം: ഇച്ഛയും ആശയവു'മെന്ന അദ്ദേഹത്തിന്റെ മൗലികകൃതി തുറക്കുമ്പോൾ ലളിതമായ അവതരണശൈലിയായിരിക്കും വായനക്കാരെ ആദ്യമായി ആകർഷിക്കുന്നത്. കാന്റിനു സഹജമായ സാങ്കേതികസംജ്ഞകളുടെ പദപ്രശ്നങ്ങളൊന്നും അവിടെയില്ല; സ്പിനോസയുടെ ക്ഷേത്രഗണിതമോ ഹെഗലിന്റെ അവ്യക്തതയോ കാണാനില്ല; തികഞ്ഞ വ്യവസ്ഥയും വ്യക്തതയും മാത്രമാണവിടെയുള്ളത്; പ്രപഞ്ചത്തെ ഇച്ഛാശക്തിയായി, കലുഷതകളായി, തുടർന്നുണ്ടാകുന്ന കഷ്ടപ്പാടുകളായി സകലതും കൃത്യമായി ചിത്രീകരിക്കുകയാണു ഷോപ്പൻഹോവർ. എന്തൊരു ഉന്മേഷകരമായ ഊർജ്ജസ്വലത! എന്തൊരു പരുഷമായ സത്യസന്ധത! എന്തൊരു വിട്ടുവീഴ്ചയില്ലാത്ത സുതാര്യത! ചെറിയ ചില ഉദാഹരണങ്ങൾ ചൂണ്ടിക്കാണിച്ചെങ്കിലും ജീവിതത്തിന്റെ ജാലകങ്ങൾ തുറക്കാതെ സിദ്ധാന്തങ്ങളുടെ കേവലമായ അദൃശ്യലോകങ്ങളാണു പൂർവികരായ തത്വചിന്തകർ നമുക്കു കാണിച്ചുതന്നതെങ്കിൽ, ഒരു സാധാരണ കച്ചവടക്കാരന്റെ മകനെന്ന നില വിടാതെ ഉദാഹരണങ്ങളും ഉപയോഗസാദ്ധ്യതകളും മാത്രമല്ല നർമ്മബോധംകൊണ്ടുപോലും സരസവും സമ്പന്നമാണു ഷോ

പ്പൻഹോവറുടെ ശൈലി. കാന്റിനുശേഷം തത്വചിന്തയിൽ നർമ്മ ബോധം കലരുന്നതു തികച്ചും ഞെട്ടിക്കുന്ന ഒരു പുതുമയായിരുന്നു!

എന്നിട്ടും അദ്ദേഹത്തിന്റെ പുസ്തകങ്ങൾ തീരെ തിരസ്കരിക്കപ്പെടാൻ എന്തായിരുന്നു കാരണം? അവയ്ക്കു പ്രചാരം നൽകേണ്ട അദ്ധ്യാപകരെ കണക്കറ്റു പ്രകോപിപ്പിച്ചതുകൊണ്ടാണതെന്നു വേണമെങ്കിൽ പറയാം. 1818-ൽ ജർമ്മൻ തത്വചിന്തയുടെ ഏകാധിപതിയായിരുന്ന ഹെഗലിനെ വിമർശിയ്ക്കാൻ ഷോപ്പൻഹോവർ അറച്ചുനിന്നില്ല. പുസ്തകത്തിന്റെ രണ്ടാം പതിപ്പിനുള്ള ആമുഖത്തിൽ അദ്ദേഹമെഴുതി:

'ഒരുവശത്തു നിന്ദ്യവും സ്വാർത്ഥവുമായ രാഷ്ട്രീയതാൽപ്പര്യങ്ങൾക്കു നിർലജ്ജം ദുരുപയോഗപ്പെടുത്തുകയും മറുവശത്ത് ഒരു ഉപജീവനമാർഗമായി അംഗീകരിക്കപ്പെടുകയും ചെയ്യുന്നതുപോലെ ഇത്രയും പ്രതികൂലമായ കാലാവസ്ഥ തത്വചിന്തയ്ക്ക് ഒരിക്കലും നേരിടേണ്ടിവന്നിട്ടില്ല; 'വിശപ്പിനേക്കാൾ വലുതല്ല വേദാന്ത'മെന്ന സാമാന്യനീതി അപ്പോൾ എതിർക്കപ്പെടേണ്ടതല്ലെന്നു വരുന്നു. സ്വന്തം ജീവിതാഭിലാഷങ്ങൾ തത്വചിന്തയിലൂടെ സാധിക്കാമെന്നു സൗമ്യരും കുലീനരുമായ അവർ കരുതുന്നു: ഭാര്യക്കും മക്കൾക്കുമൊപ്പം തത്വചിന്തയെ അവർ കൊണ്ടുവന്നു നിർത്തുന്നു; 'ആരുടെ അപ്പമാണോ ഞാൻ കഴിയ്ക്കുന്നത്, അവനെക്കുറിച്ചുള്ള സ്തോത്രങ്ങൾ ഞാൻ പാടുന്നു'വെന്ന പ്രമാണം എവിടേയും എപ്പോഴും സത്യമായിരിക്കും; തത്വചിന്തയിലൂടെ ധനം സമ്പാദിയ്ക്കുന്നതു ഗ്രീസിലെ വരട്ടുവാദികളായ സോഫിസ്റ്റുകളുടെ സ്വഭാവമായാണു പൗരാണികർ കണ്ടത്; ഇടത്തരമല്ലാത്ത യാതൊരു വസ്തുവും പണംകൊണ്ടു നേടാനാവില്ല; വെറുമൊരു 'ബുദ്ധിരാക്ഷസ'നായ ഹെഗലിനെ മഹാനായ തത്വചിന്തകനായി ഇരുപതു വർഷക്കാലം വാഴ്ത്തിപ്പോന്നവർക്ക് അംഗീകാരത്തിനുവേണ്ടി അക്ഷമനായി കാത്തിരിയ്ക്കുന്ന ഒരാളെ ഒരിയ്ക്കലും പരിഗണിക്കാനാവില്ല; പക്ഷേ, ചുരുക്കം ചിലരിൽ മാത്രം എപ്പോഴും ഒതുങ്ങിക്കൂടുന്ന സ്വഭാവമാണു സത്യത്തിനുള്ളത്; അങ്ങനെയുള്ളവരുടെ അസാധാരണമായ ചിന്തകൾ ആസ്വാദ്യകരമായി തോന്നുന്ന കാലത്തോളം ശാന്ത

വും നിശ്ശബ്ദ്വവുമായി കാത്തിരിക്കുകയല്ലാതെ മറ്റൊരു വഴിയുമില്ല.. ജീവിതം ഹ്രസ്വമായിരിക്കാം, പക്ഷേ സത്യം ജീവിതങ്ങളെ മറികടന്ന് അനന്തകാലത്തോളം നിലനിൽക്കും; അതുകൊണ്ടു സത്യംതന്നെ നമുക്കു പറയാൻ ശ്രമിക്കാം'.

അവസാനത്തെ വാക്കുകൾ പക്വതയോടെയാണു പ്രയോഗിച്ചതെങ്കിലും മുന്തിരിയുടെ ഒരു ചവർപ്പുരസം ഊറിവരുന്നതു നമുക്കു കാണാതിരിക്കാനാവില്ല; ഷോപ്പൻഹോവറെപ്പോലെ അംഗീകാരത്തിനായി ദാഹിച്ച മറ്റൊരു മനുഷ്യനില്ല. ഹെഗലിനെക്കുറിച്ചു മറിച്ചൊന്നും പറയാതിരുന്നെങ്കിൽ ആ വാക്കുകൾ കുറേക്കൂടി ഉദാത്തമാകുമായിരുന്നു; 'ജീവിച്ചിരിക്കുന്നവരെക്കുറിച്ച് നല്ലതല്ലാതെ മറ്റൊന്നും നമുക്കു പറയാതിരിക്കാം!'. അംഗീകാരത്തിനായി കാത്തിരിക്കുന്ന വിനയത്തെ മനസ്സിലാക്കാൻ ഷോപ്പൻഹോവറുടെതന്നെ വാക്കുകൾ ശ്രദ്ധിക്കുക: 'എനിയ്ക്കും കാന്റിനുമിടയ്ക്കു തത്വചിന്തയിൽ എന്തെങ്കിലുമൊന്നു സംഭവിച്ചതായി ഞാൻ കരുതുന്നില്ല. ചരിത്രമറിയാവുന്നവർക്കു സ്വയം ബോദ്ധ്യപ്പെടാവുന്നവിധം ഒരു ചിന്തകനും കാണാനിടയില്ലാത്ത ആ അമൂല്യരത്നം, അഥവാ തത്വചിന്തയുടെ പേരിൽ വളരെക്കാലമായി നാം അന്വേഷിച്ചു പോരുന്ന ആ പരമാർത്ഥസത്യം, ഇച്ഛയാണെന്നു ഞാൻ കരുതുന്നു. ആ ഒരൊറ്റ വിഷയമാണു ഞാൻ പ യാനുദ്ദേശിച്ചത്. പക്ഷേ, ചുരുങ്ങിയ വാക്കുകളിലൂടെ അവതരിപ്പിക്കാനുള്ള എന്റെ സകലവിധയത്നങ്ങളും വിഫലമാക്കി അതൊരു പുസ്തകരൂപത്തോളം വളർന്നിരിക്കുന്നു; രണ്ടുതവണയെങ്കിലും നിങ്ങളതു വായിക്കണം; ആദ്യത്തേത് അപാരമായ ക്ഷമ ഉറപ്പുവരുത്തിത്തന്നെ!'. എത്ര വിനയാന്വിതമായ ഉപചാരം! 'അസൂയാകലുഷിതമായ ലോകത്തു കഴിവും മഹത്വവുമുള്ള ഒരാൾക്കു ക്ഷമാപണം നടത്താനുള്ള കപടവിനയത്തിന്റെ ഉപാധിയെന്നല്ലാതെ ഉപചാരമര്യാദകൾക്കു മറ്റെന്തർത്ഥമാണുള്ളത്? വിനയം വ്യക്തിപരമായൊരു നന്മയായി കാണുമ്പോൾ എല്ലാവരും സ്വയം വിലകുറച്ചു സംസാരിയ്ക്കാൻ നിർബന്ധിതരാകുന്നതുകൊണ്ട്, വിഡ്ഢികൾക്കതു പ്രയോജനം ചെയ്യുമെന്ന കാര്യത്തിൽ യാതൊരു സംശയവുമില്ല'.

എന്തായാലും, ഷോപ്പൻഹോവറുടെ പുസ്തകത്തിലെ ആദ്യവാചകത്തിൽ ആ വിനയഭാവം കണികാണാൻപോലുമില്ല. അതിന്റെ തുടക്കംതന്നെ നോക്കുക: 'എന്റെ ആശയമാണ പ്രപഞ്ചം'. ഇതുപോലൊരു പ്രയോഗം ഫിച്തേയുടെ നാവിൽനിന്ന പുറത്തു വന്നപ്പോൾ ജർമ്മനിയിലെ ആദ്ധ്യാത്മികചിന്താവിശാരദന്മാർ ആരാഞ്ഞു: 'അപ്പോൾ അദ്ദേഹത്തിന്റെ ഭാര്യ അതിനെക്കുറിച്ചെന്തു പറയുന്നു?'. ഷോപ്പൻഹോവർക്കു പക്ഷേ ഭാര്യയുണ്ടായിരുന്നില്ല. അദ്ദേഹം ഉദ്ദേശിച്ചതു ലളിതമായൊരു കാര്യമായിരുന്നു: അവബോധങ്ങളും ആശയങ്ങളുമായാണ ബാഹ്യലോകം വെളിപ്പെടുന്നതെന്ന കാന്റിന്റെ സിദ്ധാന്തം ശരിവെക്കുക മാത്രമേ അദ്ദേഹം ചെയ്യുള്ളൂ. ആശയവാദത്തെക്കുറിച്ച ശക്തവും വ്യക്തവുമായൊരു വിശദീകരണമാണ തുടർന്നു വരുന്നത്; പുസ്തകത്തിന്റെ മൗലികത തീരെ അവകാശപ്പെടാൻ കഴിയാത്ത ആ ഭാഗം ആമുഖത്തേക്കാൾ അനുബന്ധമായി ചേർക്കുന്നതായിരുന്നു ഉചിതം. ഇടതുകാൽവെച്ചു മുന്നോട്ടിറങ്ങുന്നതുപോലെ, ആശയവാദത്തെക്കുറിച്ചുള്ള രണ്ടാംകിട വിചാരങ്ങൾ കുത്തിനിറച്ച ആദ്യത്തെ ഇരുന്നൂറുപേജുകൾക്കു ശേഷമാണ തികച്ചും മൗലികമായ അദ്ദേഹത്തിന്റെ ചിന്തകൾ പ്രത്യക്ഷപ്പെടുന്നത്; അദ്ദേഹത്തെ ഒരു തലമുറയുടെ ശ്രദ്ധയിൽനിന്ന നീക്കിനിർത്തിയതും ഒരുപക്ഷേ പുസ്തകത്തിന്റെ അവതരണത്തിൽ സംഭവിച്ച ആ പാകപ്പിഴയാകാം.

ഭൗതികവാദത്തിനു നേർക്കുള്ള കടന്നാക്രമണമാണ പ്രഥമഭാഗത്തെ ശ്രദ്ധേയമാക്കുന്നത്. വസ്തുക്കൾ അനുഭവവേദ്യമാകുന്നതു മനസ്സിലൂടെ മാത്രമാണെങ്കിൽ മനസ്സൊരു വസ്തുവാണെന്നു നമുക്കെങ്ങനെ പറയാനാകും?

'സുതാര്യമായ ആശയങ്ങളെ പിന്തുടർന്നു പതുക്കെ ഭൗതികവാദത്തിന്റെ ഉന്നതങ്ങളിൽ ചെന്നെത്തുമ്പോൾ, ഒളിമ്പ്യന്മാരുടെ ഉച്ചത്തിലുള്ള നിലയ്ക്കാത്ത ചിരി എവിടെനിന്നോ മുഴങ്ങുന്നതായി നമുക്കനുഭവപ്പെടും. അത്രയും പണിപ്പെട്ടു കീഴടക്കിയ കൊടുമുടി, അഥവാ അറിവ്, നാമാരംഭിച്ച യാത്രയുടെ അനിവാര്യമായ ഉപാധികളിലൊ

ന്നാണെന്ന സത്യം, സ്വപ്നത്തിൽ നിന്നുണരുന്നതുപോലെ, നാം തിരിച്ചറിയും. അതൊരു വസ്തുമാത്രം; വസ്തുവിനെക്കുറിച്ച് ചിന്തിച്ചതായി നാം സങ്കൽപ്പിച്ചപ്പോൾ, സത്യത്തിൽ ആ വസ്തുവിന്റെ അസ്തിത്വം ഗ്രഹിക്കുന്ന വ്യക്തിയെക്കുറിച്ചാണ് നാം ചിന്തിച്ചത്: അതിനെ കാണുന്ന കണ്ണ്, അതിനെ തൊട്ടറിയുന്ന കൈവിരൽ, അതിനെ മനസ്സിലാക്കുന്ന ധാരണ എന്നിങ്ങനെ. അവസാനത്തെ കണ്ണി ആദ്യത്തെ കണ്ണിയുമാകുന്ന ഒരു വിഷമവൃത്തത്തിൽ, നിഗമനം സങ്കൽപ്പത്തിലേക്കു തിരിച്ചെത്തുന്ന അവസ്ഥ, പൊടുന്നനെ വളരെ ആകസ്മികമായാണ് നമുക്കു വെളിപ്പെടുന്നത്; കുതിരപ്പുറത്തു കമിഴ്ന്നു കിടന്നു നീന്തുമ്പോൾ കാലുകൾ ആകാശത്തേയ്ക്കുയർത്തി സ്വയം വീണുകിടക്കുന്ന 'മൺചോസൻ പ്രഭു'വിനെപ്പോലെയാണ് ഭൗതികവാദി; പ്രാകൃതമായ ഭൗതികത, ഈ പത്തൊമ്പതാം നൂറ്റാണ്ടിൽപ്പോലും അജ്ഞതയുടെ പ്രലോഭനത്തിൽ മൗലികമായി തെറ്റിദ്ധരിക്കപ്പെടുന്നു; ജീവചൈതന്യത്തെ നിരാകരിക്കുന്ന ഈ മൂഢത്വം, ജീവിതമെന്ന പ്രതിഭാസത്തെ ഊർജ്ജവും രാസമാറ്റങ്ങളുമാണെന്നു വ്യാഖ്യാനിച്ചതിൽ തൃപ്തി വരാതെ വസ്തുക്കളുടെ യാന്ത്രികാവർത്തനങ്ങളായി വിശദീകരിക്കാൻ ശ്രമിക്കുന്നു; പ്രകാശം, താപം, ശബ്ദം, വൈദ്യുതി തുടങ്ങിയ ഊർജ്ജവിശേഷങ്ങൾക്കെന്നല്ല ലളിതമായ രാസപരിണാമങ്ങൾക്കുപോലും യാന്ത്രികമായ വിശദീകരണം സാദ്ധ്യമാണെന്നു ഞാനൊരിക്കലും കരുതുന്നില്ല. മറിച്ച്, ചലനാത്മകമായൊരു വിശദീകരണമാണു കൂടുതൽ വിശ്വാസയോഗ്യം'.

അതെ: വസ്തുവിന്റെ അഥവാ പദാർത്ഥത്തിന്റെ സവിശേഷതകൾ വിശദീകരിച്ചശേഷം വിചാരങ്ങളെക്കുറിച്ചു ചിന്തിക്കുന്ന ഈ രീതി, പരമമായ യാഥാർത്ഥ്യത്തിന്റെ നിഗൂഢസത്യങ്ങൾ കണ്ടെത്താനോ ആദ്ധ്യാത്മികമായ പ്രശ്നങ്ങൾക്കു പരിഹാരം തേടാനോ പര്യാപ്തമല്ല: അടുത്തും നേരിട്ടും ബോദ്ധ്യമുള്ള വിഷയങ്ങളിൽനിന്നാണു നാം തുടങ്ങേണ്ടത്. 'ബാഹ്യമായ അന്വേഷണങ്ങളിലൂടെ ഒരിക്കലും യഥാർത്ഥപ്രകൃതം കണ്ടെത്താൻ കഴിയില്ല. എത്ര ആഴത്തിൽ ചെന്നു നോക്കിയാലും ചില നാമബിംബങ്ങളല്ലാതെ മറ്റൊന്നും നമുക്കു ലഭിക്കി

ല്ല. പ്രവേശനകവാടം നോക്കി കൊട്ടാരത്തിനുചുറ്റും അലഞ്ഞു നടന്ന നേരിൽ കണ്ട ചില ചിത്രപ്പണികൾ വരച്ചെടുക്കുന്നവരെപ്പോലെയാണു നാം'. നമുക്ക് ഉള്ളിലേയ്ക്കു കടന്നു നോക്കാം. നമ്മുടെ സ്വന്തം മനസ്സിന്റെ ആത്യന്തികപ്രകൃതവുമായി താദാത്മ്യപ്പെടുവാൻ കഴിയുകയാണെങ്കിൽ ഒരുപക്ഷേ ബാഹ്യപ്രപഞ്ചത്തെക്കുറിച്ചുള്ള ചില സൂചനകൾ നമുക്കു ലഭിച്ചെന്നു വരാം.

### 7.4. പ്രപഞ്ചം ഇച്ഛയാകുന്നു

**7.4.1. ജീവിക്കാനുള്ള ഇച്ഛ :** ചിന്തയിലും ബോധതലത്തിലുമാണു മനസ്സിന്റെ സ്ഥാനവും സാരവുമെന്നു മിക്ക തത്വചിന്തകരും അംഗീകരിക്കുന്നുണ്ട്; അറിവുള്ള അഥവാ 'ബുദ്ധിയുള്ള മൃഗ'മാണു മനുഷ്യൻ. 'പൗരാണികവും സാർവലൗകികവുമായ ഈ തെറ്റിദ്ധാരണ, മഹത്തായ ഈ 'ആദിമനുണ', ആദ്യമേ നാം മാറ്റിവെക്കണം. മനസ്സിന്റെ ഉപരിഭാഗം മാത്രമാണു ബോധതലം; ഭൂമിയെപ്പോലെ, പുറന്തോടല്ലാതെ ഉൾഭാഗത്തെക്കുറിച്ചു നമുക്കു യാതൊന്നുമറിയില്ല'. ബോധപൂർവമായ ബുദ്ധിയ്ക്കു കീഴിലാണു ബോധപൂർവവും അബോധപൂർവവുമായ ഇച്ഛാശക്തി; നിരന്തരനിർബന്ധവും പരിശ്രമശീലവുമുള്ള ആ ചൈതന്യം, സ്വയംപ്രവർത്തനക്ഷമവും ആഗ്രഹങ്ങളുടെ ഊർജ്ജവുമാണ്. ബുദ്ധിശക്തി ചില സമയങ്ങളിൽ ഇച്ഛാശക്തിയെ നയിയ്ക്കുന്നതായി തോന്നാം; പക്ഷേ, അതൊരു ഭൃത്യൻ യജമാനനു വഴി കാണിച്ചുകൊടുക്കുന്നതുപോലെ മാത്രമേയുള്ളൂ; കാഴ്ചയുണ്ടെങ്കിലും കാലിനു മുടന്തുള്ള മനുഷ്യനെ തോളിലേറ്റി നടക്കുന്ന ശക്തനും അന്ധനുമാണ് ഇച്ഛാശക്തി'. മതിയായ കാരണങ്ങളില്ലാതെ നാമൊരു വസ്തുവിലും ആഗ്രഹം വെച്ചുപുലർത്താറില്ല; അതുപോലെ ഒരു വസ്തുവിൽ ആഗ്രഹം തോന്നുന്നതുകൊണ്ടാണു നാമതിനു കാരണങ്ങൾ കണ്ടെത്തുന്നത്; നമ്മുടെ ആഗ്രഹസംതൃപ്തിയ്ക്കുവേണ്ടി മാത്രമാണു പലപ്പോഴും സിദ്ധാന്തങ്ങൾക്കും ദൈവചിന്തകൾക്കും നാം ചെവിയോർക്കുന്നത്. അതുകൊണ്ടു ഷോപ്പൻഹോവർ മനുഷ്യനെ 'ആദ്ധ്യാത്മികമൃഗ'മായി കണ്ടു: ആദ്ധ്യാത്മികമായ ബോധമില്ലാതെയാണു മറ്റു മൃഗങ്ങൾ ആഗ്രഹം വെ

ച്ചുപുലർത്തുന്നത്. 'ഒരു കാര്യം മറ്റൊരാളെ പറഞ്ഞു ബോദ്ധ്യപ്പെടു ത്താൻ വളരെ ബുദ്ധിമുട്ടി യുക്തികളും വിശദീകരണങ്ങളും നിരത്തി നാം സംസാരിച്ചശേഷം, അവസാനം അയാൾക്കു യാതൊന്നും മന സ്സിലായില്ലെന്നും ഇച്ഛാശക്തിയെ സ്വാധീനിക്കുക മാത്രമാണു കര ണീയമെന്നും കണ്ടെത്തുന്നതിനേക്കാൾ പ്രകോപനപരമായി മറ്റൊ ന്നുമില്ല'. അതുകൊണ്ടാണു തർക്കശാസ്ത്രം പലപ്പോഴും ഉപയോഗശൂ ന്യമായിത്തീരുന്നത്; ആർക്കും ആരേയും വാദങ്ങളിലൂടെ ബോദ്ധ്യ പ്പെടുത്താൻ ഒരിക്കലും കഴിഞ്ഞിട്ടില്ല; താർക്കികന്മാർപോലും ഒരു വരുമാനമാർഗമായി മാത്രമാണു തർക്കശാസ്ത്രത്തെ കാണുന്നത്. ഹൃദ യത്തോടും ആഗ്രഹങ്ങളോടും ഇച്ഛാശക്തിയോടും സംവദിച്ചാൽ മാ ത്രമേ നമുക്കു പരപക്ഷത്തെ ബോദ്ധ്യപ്പെടുത്താനാവൂ. പരാജയങ്ങൾ എത്ര പെട്ടെന്നാണു നാം മറക്കുന്നതെന്നും വിജയങ്ങൾ എത്ര കാല ത്തേക്കാണു നാം ഓർത്തുവെയ്ക്കുന്നതെന്നും ചിന്തിച്ചുനോക്കുക; ഇച്ഛാ ശക്തിയുടെ സേവകരാണ് ഓർമ്മകൾ. 'വരവുചിലവുകണക്കുകളിൽ വന്നുകൂടുന്ന തെറ്റുകൾ മിക്കപ്പോഴും പ്രതികൂലമാകുന്നതിനുപകരം ന മുക്കു പ്രയോജനകരമാകുകയാണു പതിവ്; നേരേ മറിച്ച്, ആഗ്രഹങ്ങ ളുമായി ബന്ധപ്പെട്ട വിഷയങ്ങളിൽ വിഡ്ഢിയുടെ ബുദ്ധിശക്തി വളരെ സൂക്ഷ്മമാകുന്നു'; കുറുക്കനിലും കുറ്റവാളിയിലുമെന്നപോലെ ആപത്തും ആഗ്രഹവുമാണു പൊതുവേ ബുദ്ധിശക്തിക്കു പ്രചോദനം പകരുന്നത്. പക്ഷേ, അതെപ്പോഴും ആഗ്രഹങ്ങൾക്കു വഴങ്ങിക്കൊടുക്കുന്ന ഒരുപ കരണം മാത്രമാണ്; ഇച്ഛയ്ക്കു പകരം ബുദ്ധിയാണു പ്രവർത്തിക്കുന്ന തെങ്കിൽ ആശയക്കുഴപ്പങ്ങളാണു സംഭവിക്കുക. വീണ്ടുവിചാരത്തോ ടെ കാര്യങ്ങൾ ചെയ്യുന്നന്നവരെപ്പോലെ തെറ്റു പറ്റുന്നവർ മറ്റാരുമില്ല.

ഭക്ഷണത്തിനും ഭാര്യക്കും മക്കൾക്കുംവേണ്ടി പരസ്പരം കലഹി ക്കുന്ന മനുഷ്യരെ നോക്കൂ; അതൊരു വീണ്ടുവിചാരത്തിന്റെ ഫലമാ ണെന്നു പറയാൻ കഴിയുമോ? തീർച്ചയായുമല്ല; ബോധപൂർവമായ ഇ ച്ഛാശക്തിയും പൂർണമായ ജീവിതത്വരയുമാണതിനു കാരണം. 'മനു ഷ്യർ മുന്നോട്ടു നയിക്കപ്പെടുന്നതായാണു കാണുന്നത്; സത്യത്തിൽ അവർ പിന്നിൽനിന്നും തള്ളപ്പെടുകയാണു ചെയ്യുന്നത്'. തൊട്ടുമുമ്പി

ലുള്ള ലക്ഷ്യത്തിനു പുറകെയാണു നീങ്ങുന്നതെന്നു കരുതുന്നുണ്ടെങ്കി ലും സ്വന്തം വികാരങ്ങളാണവരെ മുന്നോട്ടു തള്ളുന്നത്; അവയാകട്ടെ, മിക്കവാറും പുറമേക്കു വെളിപ്പെടാത്ത വാസനകളുടെ കർമ്മഫലങ്ങ ളുമാകും. ഒരു വിദേശകാര്യമന്ത്രി മാത്രമാണു ബുദ്ധിശക്തി; 'വ്യക്തിപ രമായ ഇച്ഛാശക്തിയുടെ സേവനത്തിനാണതു സൃഷ്ടിയ്ക്കപ്പെട്ടത്. അതു കൊണ്ട്, ഇച്ഛാശക്തിയുടെ അഗാധത അളക്കുകയോ യഥാർത്ഥസ ത്ത അറിയുകയോ ചെയ്യുന്നതിലേറെ ചില ആന്തരികോദ്ദേശങ്ങൾ വെളിപ്പെടുത്തുക മാത്രമാണതിന്റെ നിയോഗം; മനസ്സിൽ മാറ്റമില്ലാ തെ സ്ഥിരമായി നിൽക്കുന്ന ഒരേയൊരു വികാരം ഇച്ഛാശക്തിയാ ണ്; ഇച്ഛാശക്തി, അവിരാമമായ ലക്ഷ്യബോധത്തിലൂടെ ചിന്തകളും ആശയങ്ങളും ഒരുമിച്ചുചേർത്ത് അറിവിനു കൃത്യമായ ഐകരൂപ്യം നൽകി ഇടതടവില്ലാത്ത സംഗീതംപോലെ അവയെ അനുഗമിക്കു ന്നു'. ചിന്തയുടെ ഹൃദയസ്പന്ദനമാണത്.

സ്വഭാവം ബുദ്ധിയിലല്ല, ഇച്ഛയിലാണിരിക്കുന്നത്; ലക്ഷ്യബോധ ത്തോടും മനോഭാവത്തോടും ചേരുന്ന സ്വഭാവം ഇച്ഛാശക്തിയായി മാറുന്നു. സാധാരണമായ സംഭാഷണഭാഷ 'ശിരസ്സി'നേക്കാൾ 'ഹൃദ യ'ത്തോ ടു സംസാരിയ്ക്കുന്നതിൽ നല്ല യുക്തിയുണ്ട്. നിഷ്ക്കളങ്കമായ മന സ്സിനേക്കാൾ വിശ്വസനീയമാണു 'നല്ല ഇച്ഛാശക്തി'യെന്നതിനു ന ന്നായറിയാം; അത്തരം വാമൊഴികൾ ഒരു മനുഷ്യനെ 'കുശാഗ്രബു ദ്ധി'യെന്നും 'സൂത്രശാലി'യെന്നും 'അറിവുള്ളവ'നെന്നും പറയുമ്പോൾ അതിലടങ്ങിയ അനിഷ്ടവും സംശയവുംകൂടി അതേപടി സൂചിപ്പിയ്ക്ക പ്പെടുന്നുണ്ട്. 'ഉദാത്തമായൊരു മനസ്സിനോടു സ്നേഹമല്ല, ആരാധന യാണു നമുക്കുണ്ടാകുക; ഹൃദയത്തിന്റേയും ഇച്ഛാശക്തിയുടേയും മഹ ത്വത്തിനു സകല മതങ്ങളും വില കൽപ്പിക്കുന്നുണ്ട്; അതേസമയം, ശിരസ്സിനോ അറിവിനോ അവ പ്രതിഫലം വാഗ്ദാനം ചെയ്യുന്നില്ല'.

നമ്മുടെ ശരീരംപോലും ഇച്ഛാശക്തിയുടെ വരുതിയിലാണു നിൽ ക്കുന്നത്. ജീവചൈതന്യമെന്നു നാം വിളിക്കുന്ന ആ ഇച്ഛാശക്തിയു ടെ ഉത്തേജനംമൂലം രക്തം ബീജശരീരത്തിൽ ചാലുകളുണ്ടാക്കി സ്വ

ന്തമായ സഞ്ചാരപഥങ്ങൾ നിർമ്മിക്കുന്നു; ആ ചാലുകൾക്കു ക്രമേണ ആഴം വർദ്ധിക്കുകയും അടയുകയും ചെയ്തു രക്തവാഹിനിക്കുഴലുകളായി പരിണമിക്കുന്നു. ഭക്ഷണത്തോടുള്ള ഇച്ഛ ദഹനവ്യവസ്ഥയും അറിയാനുള്ള ഇച്ഛ മസ്തിഷ്കവും ഗ്രഹിക്കാനുള്ള ഇച്ഛ കൈയുമായി മാറുന്നു. ഇച്ഛാശക്തിയുടേയും അവയവങ്ങളുടേയും രൂപപരമായ ഈ ഇണകൾ തീർച്ചയായും ഒരേ യാഥാർത്ഥ്യത്തിന്റെ, ഒരേ പ്രക്രിയയുടെ, രണ്ടു വശങ്ങൾ മാത്രമാണ്. അനുഭവങ്ങളും ശരീരത്തിന്റെ ആന്തരിക മാറ്റങ്ങളും ഒന്നുചേർന്ന് ഒരു സങ്കീർണാവസ്ഥയായി മാറുന്ന വികാരങ്ങളിലാണ് ഈ പരസ്പരബന്ധം കൂടുതൽ പ്രകടമാകുന്നത്.

'ഇച്ഛാശക്തിയുടെ പ്രവർത്തനങ്ങളും ശാരീരികമായ ചലനങ്ങളും വസ്തുനിഷ്ഠമായി അറിയപ്പെടുന്ന വ്യത്യസ്തകാര്യങ്ങളല്ല, കാരണനിയമത്തിന്റെ ബന്ധനത്തിൽ അവ ഒന്നായിത്തീരുകയാണു ചെയ്യുന്നത്; കാര്യകാരണങ്ങളുടെ പരസ്പരബന്ധത്തിനു തടസ്സം നിൽക്കാത്ത അവ സത്യത്തിൽ ഒന്നാണ്; പക്ഷേ, അവയ്ക്കു തീർത്തും വ്യത്യസ്തമായ വഴികളാണു ബോധതലത്തിൽ നൽകിയിരിക്കുന്നത്. ഇച്ഛാശക്തിയുടെ ഓരോ പ്രവർത്തനവും വസ്തുനിഷ്ഠമായി ചിത്രീകരിക്കപ്പെടുന്നതാണു ശാരീരികചലനങ്ങൾ. പൂർണമായും വസ്തുനിഷ്ഠമായ ഇച്ഛാശക്തിയാണു ശരീരം. അതുകൊണ്ട് ശരീരത്തിലെ ഓരോ അവയവങ്ങളും ഇച്ഛാശക്തിയുടെ അവതാരങ്ങളായ ആഗ്രഹങ്ങളുമായി പൊരുത്തപ്പെട്ടു നിൽക്കുന്നതായിരിക്കും; ആഗ്രഹങ്ങളുടെ പ്രത്യക്ഷരൂപങ്ങളാണവ. നാവും കഴുത്തും വയറും വിശപ്പിന്റെ വസ്തുനിഷ്ഠരൂപങ്ങളാണ്; ലൈംഗികാസക്തിയുടെ വസ്തുനിഷ്ഠരൂപമാണു ജനനേന്ദ്രിയങ്ങൾ. ഇച്ഛാശക്തിയുടെ സ്പർശമാപിനിയാണു നാഡീവ്യൂഹം; മനുഷ്യശരീരം രൂപകൽപ്പന ചെയ്തിരിക്കുന്നതു മാനുഷികമായ ഇച്ഛാശക്തിയ്ക്കു തുല്യമായിരിയ്ക്കുന്നതുപോലെ, വ്യക്തിപരമായ ശരീരഘടന വ്യക്തിനിഷ്ഠമായി പരിഷ്കരിക്കപ്പെട്ട ഇച്ഛാശക്തിയുടെ, സവിശേഷമായ സ്വഭാവങ്ങളുടെ, പ്രതിരൂപങ്ങളാണ്'.

ബുദ്ധി ക്ഷയോന്മുഖമാണെങ്കിൽ ഇച്ഛ അക്ഷയമായി നിലനിൽക്കുന്നു; ബുദ്ധിക്കു വിശ്രമം ആവശ്യമാണ്, ഇച്ഛ ഉറക്കത്തിലും പ്രവർ

ത്തിക്കുന്നു. വേദനയ്ക്കും ക്ഷീണത്തിനും ഉറവിടം മസ്തിഷ്കമാണ്; (ഹൃദയത്തെപ്പോലെ) മസ്തിഷ്കവുമായി ബന്ധമില്ലാത്ത പേശികൾക്കു ക്ഷീണമില്ല. ഉറക്കംകൊണ്ട് ബുദ്ധി ഊർജ്ജസ്വലമാകുന്നു; പക്ഷേ, ഇച്ഛാശക്തിയ്ക്കു ഭക്ഷണം ആവശ്യമില്ല. അതാണു ബുദ്ധിപരമായ ജോലി ചെയ്യുന്നവർക്ക് ഉറക്കം അത്യാവശ്യമായി തോന്നുന്നത്. (ഈ വസ്തുത എന്തായാലും 'ഉറക്കം നീട്ടിക്കൊണ്ടുപോകാൻ ഒരിയ്ക്കലും കാരണമാകരുത്; അങ്ങനെ വരുമ്പോൾ അതിന്റെ തീവ്രത കുറഞ്ഞു മിക്കവാറും സമയനഷ്ടം മാത്രമായിരിക്കും ഫലം'.) ഉറക്കത്തിൽ ജീവിതമൊരു ജൈവികതലത്തിലേയ്ക്കു താഴുകയാണു ചെയ്യുന്നത്; അപ്പോൾ 'ബാഹ്യമായ സമ്മർദ്ദങ്ങളൊന്നുമില്ലാതെ, ബുദ്ധിപരമായ പ്രവർത്തനങ്ങളും അദ്ധ്വാനവും മൂലമുള്ള ഊർജ്ജനഷ്ടങ്ങളില്ലാതെ, ഇച്ഛാശക്തി അതിന്റെ അടിസ്ഥാനപരവും പ്രാഥമികവുമായ പ്രകൃതത്തിനനുസൃതമായി കഠിനമായ ജൈവധർമ്മങ്ങളിൽ ഏർപ്പെട്ടിരിക്കും; ഉറക്കത്തിൽ ഇച്ഛയുടെ ശക്തിവിശേഷങ്ങൾ സജീവമായ ചൈതന്യത്തിന്റെ വളർച്ചയ്ക്കും നിലനിൽപ്പിനുമായി നിയോഗിക്കപ്പെട്ടിരിക്കുന്നു. അതുകൊണ്ട്, ചികിത്സകൾ സഫലമാകുന്നതും നിർണായകമായ നിമിഷങ്ങൾ അനുകൂലമാകുന്നതും ഉറക്കത്തിലായിരിക്കും'. ഉറക്കത്തെ ശുദ്ധവും കേവലവുമായ അവസ്ഥയെന്നു വിശേഷിപ്പിച്ച ബർദാക്ക് സത്യമാണു പറഞ്ഞത്. ബീജം സദാ സുഖസുഷുപ്തിയിൽ കഴിയുന്നു; ശിശു മിക്കവാറും സമയം ഉറക്കത്തിൽ കഴിഞ്ഞുകൂടുന്നു. 'ഉറക്കത്തിനെതിരെ നടക്കുന്ന ഒരു സമരമാണു ജീവിതം: തുടക്കത്തിൽ നാമതിൽനിന്നു മോചനം നേടുന്നുണ്ടെങ്കിലും ഒടുക്കത്തിൽ അതു നമ്മെ തോൽപ്പിക്കുകതന്നെ ചെയ്യും. പകൽസമയത്തെ അദ്ധ്വാനംകൊണ്ടു ക്ഷീണിച്ചുപോയ ജീവോർജ്ജത്തെ നവോന്മേഷഭരിതമാക്കാൻ തൽക്കാലം കടമെടുത്ത മരണത്തിന്റെ ചെറിയൊരംശമാണ് ഉറക്കം'. ഉണർന്നിരിക്കുമ്പോൾ നമ്മെ ഭാഗികമായി കടന്നാക്രമിക്കുന്ന നിതാന്തശത്രുവാണു നിദ്ര. ഓരോ രാവിലും വിചിത്രസ്വപ്നങ്ങൾ കണ്ടുണരുന്ന ജ്ഞാനികൾക്കുപോലും യാഥാർത്ഥ്യബോധം വരാൻ ചില ധ്യാ

നരീതികൾ വേണമെന്നുണ്ടെങ്കിൽ അവരുടെ ബുദ്ധിയിൽനിന്നു നാമെന്താണു പ്രതീക്ഷിക്കേണ്ടത്?'

അതുകൊണ്ട്, ഇച്ഛാശക്തിയാണു മനുഷ്യന്റെ യഥാർത്ഥസത്ത. അപ്പോൾ, 'നിശ്ചല'മായ വസ്തുക്കളുൾപ്പെടെ ജീവന്റെ സകലരൂപഭേദങ്ങളുടേയും സത്ത ഇച്ഛാശക്തിയാണെങ്കിലോ? അതിലുപരി, നിരന്തരമായ അന്വേഷണങ്ങൾക്കു ശേഷം നിസ്സഹായതയുടെ നിരാശ മാത്രം സമ്മാനിച്ച്, സകല വസ്തുക്കളുടേയും സത്യവും ചൈതന്യവുമായി നിലനിൽക്കുന്ന 'ആത്യന്തികസത്ത'യും ഇച്ഛാശക്തി തന്നെയാണെങ്കിലോ?

അതിനെക്കുറിച്ചറിയാൻ ബാഹ്യപ്രപഞ്ചത്തെ ഇച്ഛാശക്തിയുടെ കണ്ണിൽ നമുക്കൊന്നു പരിശോധിച്ചു നോക്കാം. പലരും കരുതുന്നതുപോലെ ഇച്ഛയെ ഒരു ശക്തിവിശേഷമായി കാണുന്നതിനുപകരം ശക്തിയെ ഒരു ഇച്ഛാവിശേഷമായി കണ്ട് നമുക്കതിന്റെ അടിസ്ഥാന നിർവചനങ്ങളിലേക്കു കടക്കേണ്ടതുണ്ട്. പ്രാഥമികമായ പ്രേരകശക്തി എന്താണെന്നുള്ള ഹ്യൂമിന്റെ ചോദ്യത്തിനു നമുക്ക് ഇച്ഛാശക്തിയെന്നുതന്നെ ഉത്തരം നൽകാം. മനുഷ്യരിൽ പൊതുവായി പ്രവർത്തിക്കുന്ന പ്രേരകശക്തി ഇച്ഛയാണെങ്കിൽ വസ്തുക്കളിലും അതങ്ങനെ ആയിരിക്കണം; ഇച്ഛാശക്തിയെ അത്തരത്തിൽ അടിസ്ഥാനപരമായൊരു കാരണമായിട്ടല്ല നാം കാണുന്നതെങ്കിൽ, ആ പ്രേരകശക്തി അർത്ഥശൂന്യവും നിഗൂഢവുമായൊരു മാന്ത്രികസമവാക്യമായി മാത്രമേ കാണാൻ കഴിയൂ. ഈ രഹസ്യം മനസ്സിലാക്കാതെ നാം 'ശക്തി' 'ആകർഷണം' 'സാമ്യാവസ്ഥ' തുടങ്ങിയ നിഗൂഢപദങ്ങളിലേക്കു പലപ്പോഴും നയിക്കപ്പെടുന്നുണ്ട്; ഇവയെക്കാൾ കൂടുതൽ ഇച്ഛാശക്തിയെക്കുറിച്ചു വ്യക്തതയുള്ളതുകൊണ്ട്, ആകർഷണവും വികർഷണവും സംയോഗവും വിയോഗവും കാന്തികതയും വിദ്യുച്ഛക്തിയും ഖരവൽക്കരണവും ഭൂഗുരുത്വവും ഇച്ഛാശക്തിയാണെന്നു പറയേണ്ടിവരും. കമിതാക്കൾ തമ്മിലുള്ള അധൃഷ്യമായ ആകർഷണത്തെ 'സ്വേച്ഛാസൗഹൃദ'മെന്നു വിശേഷിപ്പിയ്ക്കുന്ന ഗൊയ്ഥേയുടെ നോവൽ ഈ ആശയമാണു വെളിപ്പെടുത്തുന്നത്. ഒരേ ശക്തിവിശേഷംതന്നെയാ

ണ കമിതാക്കളേയും ഗ്രഹങ്ങളേയും പരസ്പരം ആകർഷിക്കുന്നത്.

ജൈവികജീവിതം അത്തരത്തിലാണെങ്കിൽ, ജൈവപരിണാമത്തിന്റെ പൂർവരൂപങ്ങളിലേക്കു കടക്കുന്തോറും ബുദ്ധിശക്തിയുടെ പ്രാധാന്യം കുറഞ്ഞു വരുന്നതായാണു നാം കാണുന്നത്; പക്ഷേ, ഇച്ഛാശക്തിയുടെ അവസ്ഥ അതല്ല.

'അറിവിന്റെ പ്രകാശത്തിലൂടെ അവസാനംവരെ അന്വേഷിച്ചുചെല്ലാൻ നമ്മെ പ്രേരിപ്പിക്കുന്ന ആ ചാലകശക്തി, ഏകപക്ഷീയവും നിശ്ചലവുമായ ഇരുട്ടിൽ തപ്പിത്തടയുമ്പോഴും, ഇച്ഛയുടെ പേരിൽത്തന്നെ വ്യവഹരിക്കപ്പെടുന്നു; വസ്തുക്കളുടെ മൗലികമായ അടിസ്ഥാനഭാവം അബോധാവസ്ഥയായതുകൊണ്ട് ചില പ്രത്യേകജീവിവർഗങ്ങളിൽ ഉദാത്തമായ പുഷ്കലതയായി ബോധാവസ്ഥ ജന്മം കൊള്ളുന്നു; എങ്കിലും അവയിൽ അബോധാവസ്ഥ പ്രബലമായി നില നിൽക്കുകയും ചെയ്യും. അങ്ങനെ മിക്ക അസ്തിത്വങ്ങളും ബോധരഹിതമാണെന്നു കരുതാമെങ്കിലും അവയുടെ സവിശേഷപ്രകൃതങ്ങൾക്ക്, അഥവാ ഇച്ഛാശക്തിക്ക്, അനുസൃതമായാണവ പെരുമാറുന്നത്. സസ്യങ്ങളിൽ ബോധതലത്തിന്റെ വളരെ ദുർബലമായൊരു നിഴൽമാത്രമേ കാണുന്നുള്ളൂ; ജീവിവർഗങ്ങളിലാകട്ടെ, ബോധാവസ്ഥയുടെ ചെറിയ ഒരു കണികമാത്രവും. പരിണാമത്തിന്റെ സകല പടവുകളും കയറി മനുഷ്യന്റെ സവിശേഷബുദ്ധിയിലെത്തുമ്പോൾപ്പോലും യാത്ര ആരംഭിച്ചിടത്തുനിന്നു കൊണ്ടുവന്ന സസ്യസഹജമായ അബോധാവസ്ഥ ഉറക്കത്തിന്റെ അനിവാര്യതയിലേക്കു വിരൽചൂണ്ടി പ്രകടമായി നില നിൽക്കുന്നതു നമുക്കു നേരിട്ടു കാണാം'.

അരിസ്റ്റോട്ടിൽ പറഞ്ഞതാണു ശരി: മനുഷ്യരും മൃഗങ്ങളും സസ്യങ്ങളും ഗ്രഹങ്ങളും മാത്രമല്ല സകലവിധ ജൈവരൂപങ്ങളേയും സൃഷ്ടിക്കുന്ന ശക്തി ഓരോന്നിലും അന്തർലീനമായി കിടക്കുന്നുണ്ട്. 'മൃഗങ്ങളിൽ പൊതുവേ കാണുന്ന ജന്മവാസനകൾ പ്രകൃതിയുടെ പരിണാമനിയമങ്ങളെക്കുറിച്ചുള്ള നല്ലൊരു ഉൾക്കാഴ്ചയാണു നൽകുന്നത്. ഫലമെന്താകുമെന്ന നിശ്ചിതത്വമില്ലാതെ, മുൻവിധികളാൽ പ്രചോദി

തമാകുന്ന പ്രവൃത്തിയാണു ജന്മവാസന; അതുകൊണ്ട് പ്രകൃതിയുടെ നിർമ്മാണപ്രവർത്തനങ്ങൾ ഓരോന്നും ഫലമെന്തായിത്തീരുമെന്ന നിശ്ചിതത്വമില്ലാതെ, മുൻവിധികളാൽ പ്രചോദിതമായാണു സംഭവിക്കുന്നത്. മൃഗങ്ങളുടെ അത്ഭുതകരമായ കായികകൗശലം ബുദ്ധിയേക്കാൾ ഇച്ഛാശക്തിയുടെ പ്രാധാന്യം എടുത്തുകാട്ടുന്നു. യൂറോപ്പിലുടനീളം നൂറുകണക്കിനു പാലങ്ങൾ കടന്നു ശീലിച്ച ഒരാന ഒടുവിൽ ദുർബലമായൊരു പാലത്തിനു സമീപമെത്തിയപ്പോൾ, നിരവധി കുതിരകളും ജനങ്ങളും മറുകര പറ്റുന്നതു കണ്ടിട്ടും മുന്നോട്ടു നീങ്ങാൻ മടിച്ചു നിന്നു. നായ്ക്കുട്ടി മേശപ്പുറത്തുനിന്നു താഴോട്ടു ചാടാൻ ചിലപ്പോൾ ഭയപ്പെടുന്നു; നേരത്തേ അനുഭവമില്ലാത്തതുകൊണ്ട് വീഴ്ചയുടെ അനന്തരഫലം ബുദ്ധികൊണ്ടല്ല വാസനകൊണ്ടാണു നായ മനസ്സിലാക്കുന്നത്. ആദിവാസികളായ നാടോടികൾ വഴിമദ്ധ്യേ യാദൃച്ഛികമായി കണ്ടെത്തുന്ന കാട്ടുതീകൊണ്ടാണു ചൂടു കായുന്നത്; അവരൊരിക്കലും മനഃപൂർവം തീയുണ്ടാക്കാറില്ല. ഇതൊക്കെത്തന്നെ അത്തരം പ്രവൃത്തികൾ ചിന്തയുടെ ഫലമായല്ല, മറിച്ച് ജന്മവാസനയിൽനിന്നു സ്വയമേവ ജനിക്കുന്നതായി പ്രകടമായും സൂചിപ്പിക്കപ്പെടുന്നു; ബുദ്ധിയുടേതല്ല, ഇച്ഛാശക്തിയുടെ ആവിഷ്ക്കാരങ്ങളാണവ.

തീർച്ചയായും, ജീവിതം പരമാവധി നീട്ടിക്കൊണ്ടുപോകാനുള്ള ഒരാഗ്രഹം കൂടിയാണ്, ഇച്ഛ. സകല ജീവജാലങ്ങൾക്കും ജീവിതം പ്രിയപ്പെട്ടതാണ്; അവ കാലത്തെ ക്ഷമാശീലത്തോടെ അതിജീവിക്കുന്നു! 'ആയിരത്തോളം വർഷങ്ങൾ ചെമ്പിലും ഈയത്തിലും അന്തർലീനമായ രാസവൈദ്യുതിയെക്കുറിച്ചു നാമാരും അറിഞ്ഞില്ല; വെള്ളിയോടുചേർന്നു നിശ്ചലമായി കിടന്ന അവ അനുകൂലമായ സാഹചര്യങ്ങൾ ഉരുത്തിരിഞ്ഞുവന്നെങ്കിൽ ഭയാനകമായൊരു അഗ്നിഗോളമായി പരിണമിക്കുമായിരുന്നു. ജൈവപ്രപഞ്ചത്തിലാകട്ടെ, ഉണങ്ങിയ വിത്തിനുള്ളിൽ മൂവായിരം വർഷത്തോളം ഉറങ്ങിക്കിടന്ന ജീവചൈതന്യം നിലനിൽക്കുന്നതായി നാം കാണുന്നു; അവസാനം അനുകൂലമായ സാഹചര്യങ്ങളൊത്തു ചേരുമ്പോൾ മുളപൊട്ടി അതൊരു മഹാവൃക്ഷമാകുന്നു'. ജന്തുജീവിതത്തിന്റെ തുടർച്ച ആയിരക്കണക്കിനു വ

ർഷങ്ങൾ നീട്ടിവെയ്ക്കാനാകുമെന്ന ചുണ്ണാമ്പുകല്ലിൽ ജീവനോടെ കണ്ടുവരുന്ന ചില തവളകളുടെ ജീവിതം ഉദാഹരിച്ചു കാണിക്കുന്നു.

അപ്പോൾ ജീവിക്കാനുള്ള ആഗ്രഹമാണ് ഇച്ഛ; മരണമാണതിന്റെ ശത്രു. ഒരുപക്ഷേ, മരണത്തെ തോൽപ്പിയ്ക്കാനും അതിനു കഴിയും!

**7.4.2. പ്രത്യുൽപാദനത്തിനുള്ള ഇച്ഛ :** ഒരുപക്ഷേ പ്രത്യുൽപ്പാദനത്തിന്റെ രക്തസാക്ഷിത്വവും സാമർത്ഥ്യവുംകൊണ്ട് മരണത്തെപ്പോലും അതിജീവിക്കാൻ ഇച്ഛാശക്തിക്കു കഴിയും.

സാധാരണജീവികളെല്ലാം പക്വത വരുന്നതോടെ പ്രത്യുൽപ്പാദനത്തിനുവേണ്ട സന്നദ്ധതയും വ്യഗ്രതയും പ്രകടിപ്പിക്കും: സ്വന്തം ബീജം ഏറ്റുവാങ്ങിയ ഇണയുടെ ഭക്ഷണത്തിനു സ്വയം ഇരയാകുന്ന ചിലന്തിയും ഒരിക്കലും കാണാൻ സാദ്ധ്യതയില്ലാത്ത അനന്തരാവകാശികൾക്കു ഭക്ഷണം ശേഖരിക്കാൻ ജാഗ്രത പുലർത്തുന്ന കടന്നലുകളും മുതൽ, മക്കളുടെ ആഹാരത്തിനും വസ്ത്രത്തിനും വിദ്യാഭ്യാസത്തിനുമായി ജീവിതം ഉഴിഞ്ഞുവെയ്ക്കുന്ന മനുഷ്യൻവരെ അതിനു നല്ല ഉദാഹരണങ്ങളാണ്. ഏതു ജീവിയുടേയും ഏറ്റവും ശക്തമായ ജന്മവാസനയും ജീവിതത്തിന്റെ ആത്യന്തികലക്ഷ്യവും പ്രത്യുൽപ്പാദനമാണ്; അങ്ങനെ മാത്രമേ ഇച്ഛാശക്തിക്കു മരണത്തെ കീഴ്പ്പെടുത്താൻ കഴിയൂ. മരണത്തിനുമേലുള്ള വിജയം ഉറപ്പാക്കാൻ അറിവിനും വിവേകത്തിനും അപ്പുറത്താണു പ്രത്യുൽപ്പാദനത്തിനുള്ള ഇച്ഛ പ്രതിഷ്ഠിക്കപ്പെട്ടിരിക്കുന്നത്: തത്വജ്ഞാനികൾക്കുപോലും ചിലപ്പോഴൊക്കെ മക്കളുണ്ടാകാറുണ്ടെന്നു നാമോർക്കണം!

*'ഇവിടെ ഇച്ഛ, അറിവിൽനിന്നു സ്വതന്ത്രമായി അബോധപൂർവമായ ഒരു മാർഗത്തിലൂടെയാണു സ്വയം വെളിപ്പെടുന്നത്. അതനുസരിച്ച് ഇച്ഛാശക്തിയുടെ ശ്രദ്ധാകേന്ദ്രങ്ങളാകുന്ന പ്രത്യുൽപ്പാദനേന്ദ്രിയങ്ങൾക്കു നേരെ നില കൊള്ളുന്നത് അറിവിനെ കുറിയ്ക്കുന്ന മസ്തിഷ്കമാണ്. ആദ്യത്തേതു ജൈവപ്രക്രിയയുടെ അടിസ്ഥാനപ്രമാണമായി ജീവന്റെ നൈരന്തര്യം ഉറപ്പു വരുത്തുന്നു; 'ഇക്കാരണം കൊണ്ടാണു ഗ്രീക്കുകാർ 'ഫല്ലസി'നേയും ഹിന്ദുക്കൾ 'ലിംഗ'ത്തേയും കാലങ്ങ*

*ളായി ആരാധിച്ചുപോരുന്നത്; കാമത്തെ സകലതിനും ഉറവിടമായി, ആദിമതത്വമായി, അഥവാ സ്രഷ്ടാവായിത്തന്നെ സങ്കൽപ്പിച്ച ഹെസോയ്ഡും പാർമണൈഡ്സും വളരെ അർത്ഥഗർഭമായാണതു സൂചിപ്പിച്ചത്. എങ്ങിനെയൊക്കെ മറയ്ക്കാൻ ശ്രമിച്ചാലും എപ്പോഴും എവിടേയും തല പൊക്കി സകല പെരുമാറ്റങ്ങൾക്കും കേന്ദ്രബിന്ദുവാകുന്നതു യഥാർത്ഥത്തിൽ ലൈംഗികബന്ധങ്ങൾതന്നെയാണ്. അതാണു യുദ്ധത്തിന്റെ കാരണവും സമാധാനത്തിന്റെ അന്ത്യവും ഗൌരവത്തിന്റെ പ്രമാണവും നേരമ്പോക്കിന്റെ ലക്ഷ്യവും; അവസാനിക്കാത്ത നർമ്മത്തിന്റെ ഉറവിടവും രഹസ്യമായ മായാജാലങ്ങളുടെ താക്കോലും നിഗൂഢസൂചനകളുടെ ആന്തരാർത്ഥവുമതാണ്; പുച്ഛം നിറഞ്ഞ കണ്ണുകളോടെ താഴോട്ടു നോക്കി, തന്നെ തടുക്കാനും തടവിലാക്കാനും ചങ്ങലയ്ക്കിടാനും അതല്ലെങ്കിൽ ഒളിപ്പിയ്ക്കാനും നടത്തുന്ന പരിശ്രമങ്ങളുടെനേർക്കു പരിഹാസം പൊഴിച്ച്, പൂർവാർജ്ജിതമായ ശക്തിയുടെ സാഫല്യത്തിൽ പ്രപഞ്ചത്തിന്റെ യഥാർത്ഥാവകാശിയായി സ്വയം സിംഹാസനാരൂഢനായിരിക്കുന്ന ആ പ്രതിഭാസത്തെ ഓരോ നിമിഷവും നേരിട്ടു കാണുമ്പോഴും ജീവിതത്തിന്റെ ഉൽക്കണ്ഠകളിൽ രണ്ടാംതരത്തിൽപ്പെട്ട അപ്രധാനകാര്യമാണെന്നു ഭാവിച്ചു നാമതിനെ സ്വാധീനിക്കാൻ പണിപ്പെടുന്നു'.*

പിതാവിനു മാതാവിനോടും മാതാപിതാക്കൾക്കു കുട്ടിയോടും വ്യക്തിയ്ക്കു വർഗത്തോടുമുള്ള ഈ വിധേയത്വത്തിലാണു 'പ്രണയത്തിന്റെ ആദ്ധ്യാത്മികത' രൂപം കൊള്ളുന്നത്. എത്ര അബോധപൂർവമായാലും ഇണയുടെ തിരഞ്ഞെടുപ്പ് പ്രത്യുൽപ്പാദനത്തിനുള്ള യോഗ്യതയിലാണു മിക്കവാറും തീരുമാനിക്കപ്പെടുന്നത്; അതാണു ലൈംഗികാകർഷണത്തിന്റെ പ്രാഥമികനിയമം.

'പൈതൃകമെന്നു വിശേഷിപ്പിക്കാനാകാത്ത കുറവുകൾക്കു പരിഹാരം കാണാൻ കഴിയുന്ന ഒരിണയെയാണു മിക്കവരും തേടുന്നത്; ശാരീരികമായി ദൗർബല്യമുള്ളവർ അരോഗദൃഢഗാത്രികളെയായിരിക്കും അന്വേഷിക്കുന്നത്; ഓരോരുത്തരും തനിയ്ക്കില്ലാത്ത ഗുണങ്ങൾ മറ്റൊരാളിൽ കണ്ടെത്തുമ്പോൾ, അവ കുറവുകളാണെങ്കിൽപ്പോ

ല്യം, പ്രത്യേകമായൊരു വശ്യതയോടെയാണ് സ്വയം വഴിപ്പെടുന്നത്; രണ്ടുപേരുടെ ഭൗതികഗുണങ്ങൾ അവരുടെ വർഗസ്വഭാവം വീണ്ടെടുക്കാനായി ലഭിച്ചതാകാം; അതുകൊണ്ട്, ഒരാളുടെ സവിശേഷതകൾ ഇണയുടേതുമായി അനുപൂരകമാകുമ്പോൾ അവരുടെ പരസ്പരാകർഷണം സുദൃഢമാകുന്നു; ശരീരത്തിന്റെ അവയവങ്ങളെക്കുറിച്ച് ചിന്തിക്കുമ്പോൾ സ്വയം അനുഭവിക്കുന്ന തീവ്രമായ അവബോധങ്ങളിലും സന്തോഷിപ്പിക്കാൻ ശ്രമിക്കുന്ന സ്ത്രീയുടെ നേർക്കു തൊടുത്തുവിടുന്ന വിമർശനാത്മകമായ ആശങ്ക കലർന്ന നോട്ടത്തിലും വ്യക്തി സ്വയമറിയാതെ ഉയർന്നൊരു തലത്തിൽനിന്നു വരുന്ന ആജ്ഞ അനുസരിക്കുകയാണു ചെയ്യുന്നത്; ഗർഭധാരണത്തിനും പ്രസവത്തിനും ഉചിതമായ സമയം കഴിയുന്തോറും അതിനാനുപാതികമായി ഇണയോടുള്ള അടുപ്പവും ആകർഷണവും കുറഞ്ഞുവരുന്നതായി കാണുന്നു: സൗന്ദര്യമില്ലെങ്കിലും യുവത്വം ആകർഷകമായിരിക്കും; പക്ഷേ, യുവത്വമില്ലാത്ത സൗന്ദര്യം തികച്ചും അനാകർഷകമായിരിക്കും; ആകസ്മികമായി പ്രണയത്തിൽപ്പെടുന്ന ഓരോ സന്ദർഭത്തിലും, നിശ്ചിതപ്രകൃതമുള്ള ഒരാളെ അവതരിപ്പിക്കുന്നതിൽ മാത്രം ഊന്നൽ നൽകി, പ്രണയം തിരിച്ചു കൊടുക്കുന്നതിലല്ല ഉടമസ്ഥാവകാശം സ്ഥാപിക്കുന്നതിലാണു പ്രാധാന്യമെന്ന വസ്തുത ആദ്യമായി ഉറപ്പിക്കുന്നു'.

എങ്കിലും വ്യക്തിപരമായ സുഖാനുഭവങ്ങൾക്കുപരി വർഗപരമ്പരകളുടെ നൈരന്തര്യത്തിനുവേണ്ടി മാത്രമായതുകൊണ്ട് പ്രണയവിവാഹങ്ങൾപോലെ അസന്തുഷ്ടമായ മറ്റൊരു ദാമ്പത്യബന്ധമില്ല; 'പ്രേമിച്ചു വിവാഹം കഴിക്കുന്നവർ ദുഃഖിച്ചു ജീവിക്കേണ്ടിവരു'മെന്നൊരു സ്പാനിഷ് പഴഞ്ചൊല്ലുതന്നെയുണ്ട്. വംശസംരക്ഷണത്തിനുള്ള സംവിധാനത്തേക്കാൾ ലൈംഗികബന്ധത്തിനുള്ള ഉപാധിയായി വിവാഹത്തെ കാണുന്നതുകൊണ്ടാണു വൈവാഹികപ്രശ്നങ്ങളുമായി ബന്ധപ്പെട്ട പ്രബന്ധങ്ങളിൽ പകുതിയിലധികവും വിഡ്ഢിത്തമായിപ്പോകുന്നത്. പ്രത്യുൽപ്പാദനം നടക്കുന്നിടത്തോളംകാലം ഇണകളൊരു ദിവസത്തേക്കാണോ അതല്ല ജീവിതകാലത്തേക്കാണോ സന്തുഷ്ടരായി

രിക്കുന്നതെന്നു പ്രകൃതി ശ്രദ്ധിക്കുന്നതായി തോന്നുന്നില്ല. പ്രണയവിവാഹത്തേക്കാൾ രണ്ടുപേരുടേയും കുടുംബങ്ങൾ അറിഞ്ഞു നടത്തുന്ന വിവാഹങ്ങൾ സുഖപര്യവസായിയായി കാണപ്പെടുന്നു. എങ്കിലും മാതാപിതാക്കളുടെ ഉപദേശം ചെവിക്കൊള്ളാതെ പ്രേമവിവാഹത്തിനു മുതിരുന്ന പെൺകുട്ടി ഒരർത്ഥത്തിൽ ആദരിക്കപ്പെടണം; 'സ്വാർത്ഥതയുടെപേരിൽ മാതാപിതാക്കൾ നൽകിയ ഉപദേശത്തിനു പകരം പ്രകൃതിയുടെ (അതായത്, വംശത്തിന്റെ) താൽപ്പര്യങ്ങൾക്കനുസൃതമായി ഏറ്റവും യോജിച്ചതുതന്നെയാണവൾ തിരഞ്ഞെടുത്തത്'. പ്രണയമാണ് ഏറ്റവും നല്ല സന്താനോൽപ്പാദനവിധി.

പ്രണയം പ്രകൃതിയുടെ ഒരു വഞ്ചനാപ്രയോഗമായതുകൊണ്ട് വിവാഹം കഴിയുന്നതോടെ സ്നേഹത്തിനു ഭംഗം വന്നു മോഹമുക്തിക്കു കാരണമാകാം. തത്വചിന്തകർക്കുമാത്രമേ വിവാഹത്തിൽ സന്തോഷിയ്ക്കാൻ കഴിയൂ; അവരാകട്ടെ, വിവാഹം കഴിക്കാറുമില്ല!.

'വംശപരമായിമാത്രം മാഹാത്മ്യമുള്ളതും വ്യക്തികൾക്കു വിലപ്പെട്ടതുമായ ഒരു വ്യാമോഹത്തെ ആശ്രയിച്ചാണു പ്രണയാഭിനിവേശം നിലനിൽക്കുന്നത്; അതുകൊണ്ട് വംശാവസാനത്തോടെ ആ വഞ്ചന അപ്രത്യക്ഷമായി വംശത്തിന്റെ വെറുമൊരു അപരനായിരുന്നു താനെന്നു വ്യക്തി മനസ്സിലാക്കും; പെട്രാർക്കിന്റെ അഭിനിവേശം സാധിച്ചിരുന്നെങ്കിൽ ആ അലൗകികസംഗീതം എന്നെന്നേക്കും നിശ്ശബ്ദമാകുമായിരുന്നു എന്നോർക്കുക'.

നൈരന്തര്യം ഉറപ്പാക്കാനുള്ള ഉപാധിയെന്ന നിലയിൽ വ്യക്തികൾക്കു വംശത്തോടുള്ള വിധേയത്വം പ്രത്യുൽപ്പാദനേന്ദ്രിയങ്ങളുടെ അവസ്ഥയോടുള്ള ആശ്രയഭാവമായി വീണ്ടും പ്രത്യക്ഷപ്പെടുന്നു.

'വൃക്ഷത്തിൽനിന്നു ജനിക്കുന്ന ഒരില സ്വന്തം വളർച്ചക്കു സഹായം നൽകുന്നതുപോലെ, വ്യക്തിവികാസത്തിനുതകുന്ന ലൈംഗികാഭിനിവേശത്തെ വൃക്ഷത്തിന്റെ (അഥവാ വംശത്തിന്റെ) ആന്തരിക ജീവിതമായി കണക്കാക്കാം; അതുകൊണ്ടാണ് ആ അഭിനിവേശം നമ്മുടെ ഉള്ളിന്റെയുള്ളിൽ ഉറവെടുക്കുന്ന ശക്തമായൊരു പ്രവാഹമായിത്തീരുന്നത്. വ്യക്തിയെ വംശവൃക്ഷത്തിൽനിന്നു മുറിച്ചുമാറ്റി സ്വ

യം വാടിക്കൊഴിയാൻ വിട്ടു മാനസികവും ശാരീരികവുമായ ശക്തി ക്ഷയിപ്പിക്കുകയുമാണ സത്യത്തിൽ നിർവീര്യമാക്കുന്നതിലൂടെ ഉദ്ദേശിക്കുന്നത്. വംശവർദ്ധന അഥവാ ബീജസങ്കലനത്തെത്തുടർന്ന മിക്കവാറും ജീവികൾക്കു ക്ഷണികമായൊരു ക്ഷീണവും തളർച്ചയും അനുഭവപ്പെടുന്നതായി കാണുന്നുണ്ട്; ചെറിയ പ്രാണികളിൽ ചിലപ്പോഴൊക്കെ അതു മരണത്തിൽച്ചെന്നു കലാശിക്കും; മനുഷ്യരിൽ ഉൽപ്പാദനശേഷി നഷ്ടപ്പെടുന്നതോടെ മരണം ആസന്നമായെന്നു കരുതപ്പെടുന്നു. ഏതു പ്രായത്തിലാണെങ്കിലും അമിതമായ ലൈംഗികാസക്തി ആയുസ്സു കുറയ്ക്കാൻ കാരണമാകുമ്പോൾ ബ്രഹ്മചര്യം സകല ശക്തികളേയും പരിപോഷിപ്പിക്കുകയാണു ചെയ്യുന്നത്; പ്രത്യേകിച്ചും പേശീസംബന്ധമായ വിഷയങ്ങളിലതു പ്രകടമാകുന്നതുകൊണ്ടാണു ഗ്രീക്ക് കായികാഭ്യാസികളുടെ പരിശീലനത്തിന്റെ ഭാഗമായി ബ്രഹ്മചര്യം ഉൾപ്പെടുത്തിയിരിക്കുന്നത്. ഈ ആത്മസംയമനം ചില പ്രാണികളുടെ ജീവിതദൈർഘ്യംപോലും അടുത്ത വസന്തത്തിലേക്കു നീട്ടിക്കൊണ്ടുപോകാൻ സഹായിക്കുന്നു. ഇതിൽനിന്നെല്ലാം മനസ്സിലാകുന്ന അടിസ്ഥാനവസ്തുത, വ്യക്തിയുടെ ജീവിതം വംശത്തിൽനിന്നു കടംകൊണ്ടതു മാത്രമാണെന്നാണ്, പ്രത്യുൽപ്പാദനമാണതിന്റെ ഏറ്റവും ഉയർന്ന തലം; ലക്ഷ്യം കൈവരിച്ചശേഷം വ്യക്തിയുടെ ജീവിതം സാവധാനത്തിലോ ചിലപ്പോൾ വളരെ പെട്ടെന്നോ നശിച്ചുപോകുന്നു; അതോടൊപ്പം വംശത്തിന്റെ തുടർച്ച ഉറപ്പാക്കുന്നതരത്തിൽ പുതിയൊരു ജീവിതം ഉയർന്നുവരികയും ആ പ്രക്രിയ ആവർത്തിക്കുകയും ചെയ്യുന്നു; അങ്ങനെ മാറിമാറിവരുന്ന മരണവും ജനനവുമാണ വംശത്തിന്റെ ഹൃദയസ്പന്ദനങ്ങൾ; വ്യക്തിയുടെ ഉറക്കമാണ വംശത്തിന്റെ മരണം; പ്രകൃതി നൽകുന്ന അമരത്വത്തിന്റെ സിദ്ധാന്തമാണത്; സകല പ്രതിഭാസങ്ങളും ഉൾക്കൊള്ളുന്ന ഈ സമഷ്ടിപ്രപഞ്ചം അദൃശ്യമായൊരു ഇച്ഛാശക്തിയുടെ വസ്തുനിഷ്ഠസങ്കൽപ്പമാണ്; സപ്തസ്വരങ്ങൾ ഒരു ശ്രുതിയിൽ ചേർന്നുനിൽക്കുന്നതുപോലെ, ഭിന്നങ്ങളായ ആശയങ്ങൾ ആ സങ്കൽപ്പവുമായി ബന്ധപ്പെട്ടുന്നുണ്ട്; എ

ക്കർമാനുമായുള്ള സംഭാഷണത്തിൽ ഗൊയ്ഥേ പറയുന്നു: 'പ്രകൃതിയിൽ നശിപ്പിക്കാൻ കഴിയാത്തൊരു ജീവചൈതന്യമാണ്, മനുഷ്യന്റെ അന്തരാത്മാവ്; ആ ജീവിതം അനന്തതയോളം തുടർന്നുകൊണ്ടേയിരിക്കും; നമ്മുടെ ലൗകികനേത്രങ്ങൾക്കുമാത്രം മറയുന്നതായി തോന്നുന്ന സൂര്യനെപ്പോലെ ഒരിയ്ക്കലും അസ്തമിയ്ക്കാതെ എക്കാലത്തേയ്ക്കും പ്രകാശിക്കുന്ന ഒന്നാണു ജീവൻ'. എന്റെ ഈ ഉപമയാണു ഗൊയ്ഥേ കടമെടുത്തത്, അല്ലാതെ ഞാനദ്ദേഹത്തിൽ നിന്നല്ല'.

സ്ഥലകാലങ്ങളിൽമാത്രമാണു നാം വ്യത്യസ്തവ്യക്തിത്വങ്ങളായി രൂപം മാറുന്നത്; അങ്ങനെ രൂപപ്പെടുന്ന 'വ്യക്തിത്വപ്രമാണ'ങ്ങളുടെ അടിസ്ഥാനത്തിൽ ജീവചൈതന്യം വിവിധകാലങ്ങളിലും ദേശങ്ങളിലും വ്യത്യസ്തജീവികളായി അവതരിപ്പിക്കപ്പെടുന്നു; വസ്തുക്കളുടെ അനന്യത മറയ്ക്കുന്ന മതിഭ്രമത്തിന്റെ അഥവാ മായയുടെ ആവരണമാണു സ്ഥലകാലങ്ങൾ. സത്യത്തിൽ ഒരു ജീവിയും ഒരു ജീവിതവും ഒരു ഇച്ഛയും മാത്രമേയുള്ളൂ. 'വ്യക്തി ആത്യന്തികസത്തയല്ല ഒരു പ്രതിഭാസം മാത്രമാണെന്നു മനസ്സിലാക്കുകയും സ്ഥിരമായ രൂപത്തിനു വരുന്ന മാറ്റങ്ങൾ ശ്രദ്ധിക്കുകയുമാണു തത്വചിന്തയുടെ യഥാർത്ഥദൗത്യം'. 'ഒരേ കാര്യം വ്യത്യസ്തരീതികളിൽ ആവർത്തിക്കു'ന്ന ചരിത്രത്തിന്റെ മുദ്രാവാക്യം മാറ്റമില്ലാതെ എന്നെന്നും തുടരുന്നു.

'മനുഷ്യരെന്നല്ല സകല വസ്തുക്കളും വെറും മിഥ്യയും മായയുമാണെന്നു ബോദ്ധ്യപ്പെടാത്തവർക്കു തത്വചിന്താപരമായൊരു നിലപാടെടുക്കാൻ കഴിയില്ല; അനന്തമായ മാറ്റങ്ങളിലും സങ്കീർണമായ സംഭവങ്ങളിലും, ഇന്നലത്തെപ്പോലെ ഇന്നും ഇനിയെക്കാലവും, നമുക്കു മുമ്പേ ജനിച്ച ഏകാത്മകമായ ഒരേയൊരു ആത്മസത്തയാണു ചിരപരിചിതമായ വഴിയിലൂടെ നമ്മെ നയിക്കുന്നതെന്നു മനസ്സിലാക്കുന്നതിലാണു ചരിത്രത്തിന്റെ തത്വചിന്ത ഉൾക്കൊള്ളുന്നത്. അങ്ങനെ സകല സംഭവങ്ങളുടേയും സമാനത തിരിച്ചറിയേണ്ടതു ചരിത്രതത്വചിന്തകന്റെ ഉത്തരവാദിത്വമാണ്. വേഷങ്ങളും ഭാഷകളും പെരുമാറ്റമര്യാദകളും സൂചിപ്പിക്കുന്ന സവിശേഷസാഹചര്യങ്ങളുടെ വൈവിദ്ധ്യങ്ങൾക്കപ്പുറം നാമെങ്ങും ഒരേയൊരു മനുഷ്യത്വത്തെയാണു കാ

ണേണ്ടത്; തത്വചിന്താപരമായ കാഴ്ചപ്പാടിൽ, ഹെറോഡോട്ടസിന്റെ വായന മതിയായ ചരിത്രപഠനമാണ്; ആവർത്തനത്തിന്റെ സൂചകമായതുകൊണ്ടാണ പ്രകൃതിയുടെ മുദ്ര എന്നും വൃത്തമായിരിക്കുന്നത്".

ഇത:പര്യന്തമുള്ള ചരിത്രമത്രയും നാംതന്നെ ഉപ്പും ഉറവുമായിരിക്കുന്ന ഈ കാലഘട്ടത്തിനുവേണ്ടിയുള്ള അപൂർണമായ ഒരുക്കങ്ങളാണെന്നു കരുതാനാണ നമുക്കിഷ്ടം; വെറും പൊങ്ങച്ചവും വിഡ്ഢിത്തവുമാണ പുരോഗതിയെക്കുറിച്ചുള്ള ഈ ധാരണ. 'ഏതു കാലത്തും ഒരേ കാര്യമാണ ജ്ഞാനികൾ പറയുന്നത്; അതിനു നേർവിപരീതമായി ബഹുഭൂരിപക്ഷമായ വിഡ്ഢികൾ തനതുരീതിയിൽ ഒരേപോലെ പ്രതികരിക്കുകയും ചെയ്യുന്നു; വോൾട്ടയർ പറയുന്നതുപോലെ, ദുഷ്ടവും മൂഢവുമായി നാം കണ്ടറിഞ്ഞ ഈ ലോകം അതേപടി ഉപേക്ഷിച്ചാണ നാമെല്ലാം വിട വാങ്ങുന്നത്!'.

ഇതിന്റെയെല്ലാം വെളിച്ചത്തിൽ നമുക്കു പുതിയൊരു നിശ്ചിതത്വവാദത്തിന്റെ ഭീഷണമുഖമാണ വെളിവാകുന്നത്. 'വായുവിലേയ്ക്കു വലിച്ചെറിയപ്പെടുന്ന സമയം ബോധമുണ്ടായിരുന്നെങ്കിൽ സ്വന്തം ഇച്ഛാശക്തിക്കു വിധേയമായാണ നീങ്ങുന്നതെന്നു കല്ലു സ്വയം കരുതുമെന്നു സ്പിനോസ പറയുന്നുണ്ട്. കല്ലിന്റെ വിചാരം ശരിയാണെന്നുമാത്രമേ ഞാൻ കൂട്ടിച്ചേർക്കുന്നുള്ളൂ. കല്ലിനു ലഭിച്ച അതേ ഉത്തേജനശക്തിയാണ് എനിക്കു ലഭിക്കുന്ന പ്രചോദനവും; ദാർഢ്യം, ഗുരുത്വം, തന്മാത്രാബന്ധം തുടങ്ങിയ കല്ലിന്റെ ഭൗതികഗുണങ്ങൾതന്നെയാണ്, അതിന്റെ ആന്തരമായ അർത്ഥത്തിൽ ഇച്ഛാശക്തിയായി ഞാൻ എന്നിലും കണ്ടറിയുന്നത്; എന്റെ ആ അറിവു പകരാൻ കഴിഞ്ഞിരുന്നെങ്കിൽ കല്ലിനും അതങ്ങനെ തോന്നുമായിരുന്നു'. പക്ഷേ, ഇച്ഛാശക്തി 'സ്വതന്ത്ര'മല്ല. സമഷ്ടിചൈതന്യമെന്ന അർത്ഥത്തിൽ, പരിമിതപ്പെടുത്താൻ തൊട്ടരികെ മറ്റൊന്നുമില്ലാത്തതുകൊണ്ട്, ഇച്ഛാശക്തി സ്വതന്ത്രമായിരിക്കും; പക്ഷേ, അതിന്റെ ഓരോ ഭാഗവും ഓരോ വംശവും ഓരോ ജീവിയും വീണ്ടെടുക്കാനാവാത്തവിധം സാർവലൗകികമായൊരു ഇച്ഛാശക്തിയുടെ തീരുമാനത്തിനധീനമായിരിക്കുന്നു.

'വ്യക്തിപരമായ വിഷയങ്ങളിൽ പരിപൂർണസ്വതന്ത്രരാണെന്നു നാം ഓരോരുത്തരും വിശ്വസിക്കുന്നു; ഓരോ നിമിഷവും മറ്റൊരു ജീവിതം തുടങ്ങാൻ കഴിയുമെന്ന്, അഥവാ മറ്റൊരാളായി മാറാൻ കഴിയുമെന്ന്, നാം കരുതുന്നു. പക്ഷേ, ആഗ്രഹത്തിന്റെ അടിമകളായ നമുക്കൊരു സ്വാതന്ത്ര്യമില്ലെന്ന് അനുഭവത്തിന്റെ വെളിച്ചത്തിൽ പെട്ടെന്നു നാം തിരിച്ചറിയുന്നു; നിരന്തരമായ ദൃഢനിശ്ചയങ്ങളും വിചാരങ്ങളും നടക്കുന്നുണ്ടെങ്കിലും ജീവിതത്തിൽ യാതൊരു മാറ്റവും വരുത്താൻ നമുക്കാവില്ല; അതുകൊണ്ട് നമുക്ക് അപലപനീയമായി തോന്നുന്ന അതേ സ്വഭാവസവിശേഷതകൾ ജീവിതത്തിൽ ഉടനീളം അതേപടി തുടർന്നുകൊണ്ടുപോകാൻ നാം നിർബന്ധിതരാകുന്നു'.

**7.5. പ്രപഞ്ചം ദുരിതമാകുന്നു**

പ്രപഞ്ചം മനുഷ്യന്റെ ഇച്ഛാശക്തിയാണെങ്കിൽ തീർച്ചയായും അതൊരു ദുരിതക്കയമാകാതെ വയ്യ!

ആഗ്രഹങ്ങൾക്കു നിരന്തരം ജന്മം നൽകുന്ന പ്രാഥമികമായ ഇച്ഛയുടെ ലക്ഷ്യം, ഒരിയ്ക്കലും കരഗതമാകാത്ത വിധം വിദൂരമായിരിയ്ക്കും. സംതൃപ്തമാകുന്ന ഓരോ മോഹത്തിനും പിന്നിൽ നിഷേധിക്കപ്പെട്ടുന്ന പത്തു മോഹങ്ങളെങ്കിലും സ്ഥാനം പിടിയ്ക്കും. മോഹം അനന്തവും സാക്ഷാത്ക്കാരം പരിമിതവുമാണ്; 'ഒരു ദരിദ്രനു നൽകുന്ന സഹായം ഇന്നത്തെ ദിവസം തള്ളിനീക്കാൻ ഉതകുമെങ്കിലും അയാളുടെ ദുരിതം നാളത്തേക്കു നീട്ടിക്കൊണ്ടുപോകുക മാത്രമാണതു ചെയ്യുന്നത്; നമ്മുടെ ബോധതലം ഇച്ഛകൊണ്ടു നിറഞ്ഞിരിക്കുന്നിടത്തോളം നിരന്തരമായ ഭയാശങ്കകൾ സൃഷ്ടിക്കുന്ന മോഹങ്ങളുടെ സമ്മർദ്ദത്തിൽ നാം ഞെരുങ്ങി കഴിയേണ്ടിവരും; ഇച്ഛാശക്തിക്കു നാം എത്രകണ്ടു വിധേയരാകുന്നുവോ അത്രത്തോളം നമ്മുടെ സന്തോഷവും സമാധാനവും അകന്നു നിൽക്കും'. ഒരു സാഫല്യവും ഒരിക്കലും തൃപ്തികരമായി തോന്നുകയില്ല; സാക്ഷാത്ക്കാരത്തിന്റെ സ്വപ്നംപോലെ മാരകമായി മറ്റൊന്നുമില്ല. 'സംതൃപ്തമായ ആഗ്രഹം പലപ്പോഴും സന്തോഷത്തിലേറെ സന്താപമാണു സമ്മാനിക്കുക; വ്യക്തിക്ഷേമത്തിനു വി

ഘാതം സൃഷ്ടിച്ചേക്കാവുന്ന അതിന്റെ അവകാശങ്ങൾ നമ്മെ അസ്വസ്ഥരും ആശങ്കാകുലരുമാക്കും'. ഓരോ വ്യക്തിയുടേയും ഉള്ളിൽ നിഷേധാത്മകമായൊരു വൈരുദ്ധ്യം ഒളിഞ്ഞു കിടക്കുന്നുണ്ട്; സംതൃപ്തമായ ആഗ്രഹം പുതിയൊരു ആഗ്രഹത്തിനു ജന്മം നൽകുകയും അതങ്ങനെ തുടരുകയും ചെയ്യുന്നു. 'ഇച്ഛയ്ക്കു വിശപ്പകറ്റാൻ മറ്റൊന്നുമില്ലാത്തപ്പോൾ സ്വയം ജീവസന്ധാരണം കണ്ടെത്തേണ്ടി വരുന്ന അവസ്ഥയാണ്, ഇതിനെല്ലാം അടിസ്ഥാനം.'

'ജീവിതത്തിൽ അനുഭവിക്കേണ്ടിവരുന്ന വേദനയുടെ അളവ്, വ്യക്തിയുടെ സ്വഭാവസവിശേഷതകളിൽത്തന്നെ നിർണയിക്കപ്പെടുന്നുണ്ട്; സദാ സ്ഥിരമായി നിൽക്കുന്ന അതൊരിക്കലും കൂടുകയോ കുറയുകയോ ചെയ്യുന്നില്ല; നമ്മുടെ ഹൃദയത്തിൽനിന്നും ആശ്വാസദായകമായൊരു സാന്ത്വനം നീക്കം ചെയ്യപ്പെട്ടാൽ പെട്ടെന്നു മറ്റൊരു ചിന്ത ആ സ്ഥാനം കൈയടക്കും; ബോധതലത്തിലേയ്ക്കു മുന്നോട്ടുവരാൻ അവസരം നിഷേധിയ്ക്കപ്പെട്ടതുകൊണ്ടു വളരെക്കാലമായി തൊട്ടുപിന്നിൽ കാത്തിരുന്നതുപോലെയാണ് ആ ചിന്ത പ്രത്യക്ഷപ്പെടുക; നിർദ്ദേശം ലഭിയ്ക്കുന്ന നിമിഷം അതു മുന്നോട്ടു വന്നു സ്വന്തം കിരീടമെടുത്തു ശിരസ്സിലണിയും'.

ജീവന്റെ അടിസ്ഥാനപ്രചോദനം വേദനയായതുകൊണ്ടാണു ജീവിതം പൊതുവേ ദുരിതപൂർണവും പാപപങ്കിലവുമാകുന്നത്; സുഖാനുഭവങ്ങൾ വേദനയുടെ നിഷേധാത്മകമായ അർദ്ധവിരാമങ്ങൾ മാത്രമാണ്. അരിസ്റ്റോട്ടിൽ പറഞ്ഞതാണു ശരി: ബുദ്ധിമാനായ മനുഷ്യൻ സുഖമല്ല, വേദനയിൽനിന്നുള്ള മോചനമാണു തേടുന്നത്.

'സന്തോഷകരമെന്നു നാം പൊതുവേ വ്യവഹരിക്കുന്ന സംതൃപ്തി സത്യത്തിൽ നിഷേധാത്മകമാണ്; നമുക്കു ജന്മനാ ലഭിച്ച അനുഗ്രഹങ്ങളേയും ആനുകൂല്യങ്ങളേയുംകുറിച്ചു നാമൊന്നും അത്ര ബോധവാന്മാരാണെന്നു പറയാനാവില്ല; വെറുതെ ലഭിയ്ക്കുന്ന സാധാരണമായൊരു വിഷയമെന്നതിലുപരി, വേദനയുടെ വഴികളടച്ചു നിഷേധാത്മകമായി നമുക്കാശ്വാസം പകരുന്ന അവയൊന്നും നാം വേണ്ടപോലെ

വിലമതിയ്ക്കാറില്ല. നഷ്ടപ്പെടുമ്പോഴാണ നാമതിന്റെ മൂല്യത്തെക്കുറിച്ച വ്യാകുലപ്പെടുന്നത്; നമ്മളോടു നേരിട്ടു സംവദിയ്ക്കുന്നതു മോഹം, ദുഃഖം, ഏകാന്തത തുടങ്ങിയ ഗുണാത്മകമായ കാര്യങ്ങൾ മാത്രമായതു കൊണ്ടാകാം ഒരുപക്ഷേ അങ്ങനെ സംഭവിയ്ക്കുന്നത്. സുഖാനുഭവത്തോടൊപ്പം ഒളിഞ്ഞും തെളിഞ്ഞും വേദനകൂടിയുണ്ടെന്ന മനസ്സിലായതുകൊണ്ടല്ലേ ഏതു രീതിയിലുള്ള സുഖത്തേയും നിരാകരിക്കാൻ ദോഷൈകവാദികൾ മുതിരുന്നത്? 'നല്ലതിലേറെ മെച്ചം അതിന്റെ വിപരീത'മാണെന്ന ഫ്രഞ്ചു പഴഞ്ചൊല്ലിൽ ഇതേ സത്യമാണ മറ്റൊരർത്ഥത്തിൽ വെളിവാകുന്നത്'.

ജീവിതം എന്നും ദുരിതപൂർണമായിരിയ്ക്കും; എന്തുകൊണ്ടെന്നാൽ 'മോഹത്തിനും മോഹഭംഗത്തിനുമിടയിൽ അൽപ്പമൊരു വിശ്രമം ലഭിക്കുന്ന നിമിഷം മനുഷ്യർ വിരസത സഹിയ്ക്കാനാവാതെ ഒരു താൽക്കാലികമാറ്റത്തിനു ശ്രമിക്കും; അതായതു കൂടുതൽ ദുരിതത്തിലേയ്ക്കു സ്വയം എടുത്തുചാടും'. സ്ഥിതിസമത്വത്തിന്റെ ആദർശരാഷ്ട്രം പ്രായോഗികമായാൽപ്പോലും പരസ്പരമത്സരംപോലെ പലതും ജീവിതത്തിൽ അനുപേക്ഷണീയമായതുകൊണ്ട് കണക്കറ്റ തിന്മകൾ ബാക്കി നിൽക്കാതെ വയ്യ! അഥവാ മത്സരബുദ്ധിയുൾപ്പെടെ സകല തിന്മകളും ദൂരീകരിക്കപ്പെടുമെന്നു കരുതിയാൽ വിരസത വേദനപോലെ ദുഃഖകരവും അസഹനീയവുമായിത്തീരും. അതുകൊണ്ട്, 'വിരസതക്കും വേദനക്കുമിടയിൽ ചാഞ്ചാടുന്ന ഒരു ആന്ദോളകമാണ ജീവിതം; സകല വേദനകളും പീഡനങ്ങളും നരകമെന്ന സങ്കൽപ്പത്തിലേക്കു മനുഷ്യൻ മാറ്റിക്കഴിഞ്ഞപ്പോൾ സ്വർഗത്തിൽ വിരസതയല്ലാതെ മറ്റൊന്നുമില്ലെന്ന അവസ്ഥ വന്നു'. എത്രമേൽ വിജയം നേടാനാകുന്നുവോ അത്രമേൽ മടുപ്പാണ നമുക്കു തോന്നുക! 'സാധാരണക്കാരെ നിരന്തരം മുന്നോട്ടു തള്ളുന്നതു മോഹങ്ങളാണെങ്കിൽ വിരസതയാണ പരിഷ്കൃതസമൂഹത്തിന്റെ ചാലകശക്തി. മദ്ധ്യവർഗക്കാർ ഞായറാഴ്ച വിരസതയ്ക്കും മറ്റു ദിവസങ്ങൾ മോഹങ്ങൾക്കും പിന്നാലെ പായും!'.

ജീവിതം എന്നും ദുരിതപൂർണമായിരിയ്ക്കും; എന്തുകൊണ്ടെന്നാൽ ജീവികളുടെ പരിണാമനില ഉയരുന്തോറും പീഡനത്തിന്റെ തീവ്രത

വർദ്ധിക്കും. അറിവിന്റെ വെളിച്ചം അതിനൊരു പരിഹാരമല്ല.

'ഇച്ഛയുടെ പ്രതിഭാസം വ്യക്തവും പൂർണവുമാകുന്നതോടെ പീഡനം പ്രകടമായിത്തീരും. സസ്യങ്ങളിൽ ഇന്ദ്രിയാവബോധം അങ്കുരിയ്ക്കാത്തതുകൊണ്ട് വേദനയ്ക്കു പ്രസക്തിയില്ല. പരിണാമഗതിയിൽ ഏറ്റവും താഴേത്തട്ടിലുള്ള ചില ജീവികൾക്കു ചെറിയ തോതിൽ വേദന അനുഭവപ്പെടുന്നുണ്ടെന്നു വരാം; പ്രാണികളിൽപ്പോലും പീഡനാനുഭവസാദ്ധ്യത പരിമിതമാണ്. നട്ടെല്ലുള്ള ജീവികളിൽ നാഡീവ്യൂഹവ്യവസ്ഥ പൂർണമാകുമ്പോഴാണു വേദന പ്രത്യക്ഷപ്പെടുന്നത്; അതുതന്നെ ബുദ്ധിശക്തി വികസിയ്ക്കുന്നതോടെ തീവ്രമായിത്തീരുന്നു. അങ്ങനെ അറിവ് വ്യക്തവും വ്യതിരിക്തവുമാകുന്നതിനു നേരേ ആനുപാതികമായി ബോധതലം ഉയർന്നു വേദന വർദ്ധിച്ച്, അവസാനം മനുഷ്യനിൽ പരമമായ അവസ്ഥ പ്രാപിക്കുന്നു. അപ്പോൾ, വീണ്ടും, ബുദ്ധിശക്തി എത്രകണ്ടു വികസിക്കുന്നുവോ അത്രതന്നെ അറിവുണ്ടാകുകയും അതേ തോതിൽ വേദന വർദ്ധിക്കുകയും ചെയ്യും; പ്രതിഭാശാലികളാണു പൊതുവേ കഠിനമായ പീഡനത്തിനിരയാകുന്നത്'.

അറിവു വർദ്ധിപ്പിയ്ക്കാൻ ആഗ്രഹിയ്ക്കുന്ന മനുഷ്യൻ അതോടെ ദുഃഖം കൂടി ഇരട്ടിപ്പിയ്ക്കുന്നുണ്ട്. ഓർമ്മ മാത്രമല്ല, ദീർഘവീക്ഷണംപോലും ദുരിതത്തിന്റെ ആക്കം കൂട്ടും; പ്രതീക്ഷകളിൽനിന്നും പ്രത്യവലോകനങ്ങളിൽനിന്നുമാണു മിക്ക വേദനകളും വരുന്നത്; അതേസമയം ക്ഷണികവുമാണു വേദന; മരണവുമായി ബന്ധപ്പെട്ട ചിന്തകളിലെ വേദന യഥാർത്ഥമരണത്തേക്കാൾ എത്രയോ കഠിനമായിരിയ്ക്കും!

അവസാനമായി സംഘർഷഭരിതമായതുകൊണ്ടുകൂടി ജീവിതം ദുരിതമായിരിയ്ക്കും. മത്സരങ്ങളും സമരങ്ങളും സംഘർഷങ്ങളും തുടർന്നുള്ള വിജയപരാജയങ്ങളുടെ വെച്ചുമാറ്റങ്ങളുമാണു പ്രകൃതിയിൽ നാമെപ്പോഴും കാണുന്നത്. ഓരോ ജീവിയും 'മറ്റുള്ളവരുടെ സ്ഥലകാലനിമിത്തങ്ങളുമായി നിരന്തരം മല്ലടിക്കുന്നു!'.

'തടാകങ്ങളിൽ കാണപ്പെടുന്ന ചില ചെറുജീവികളുടെ ശരീരത്തിൽനിന്നു മുളപൊട്ടുന്ന കുഞ്ഞുങ്ങൾ പൂർണവളർച്ച വന്നു പരസ്പരം വേ

ർപെടുന്നതിനു മുമ്പേ ജന്മം തന്നവയെ വിഴുങ്ങുന്നു. ആസ്ത്രേലിയയിൽ കണ്ടുവരുന്ന അത്യസാധാരണമായ ഒരുതരം ഗൗളിയും ഇത്തരം സ്വഭാവം പ്രകടിപ്പിക്കുന്നുണ്ട്; അതിന്റെ ശരീരം രണ്ടു ഭാഗങ്ങളായി വിഭജിയ്ക്കപ്പെട്ടു തലയും വാലും തമ്മിൽ പരസ്പരം പൊരുതാൻ തുടങ്ങും. തല പല്ലുകൊണ്ടു വാലിനെ കടന്നുപിടിക്കാൻ നോക്കുമ്പോൾ വാൽ തലയുടെമേൽ ശക്തമായ പ്രഹരങ്ങളേൽപ്പിച്ചു സ്വയം രക്ഷപ്പെടാൻ ശ്രമിക്കും; ഏതാണ്ട് അരമണിക്കൂർ നീണ്ടു നിൽക്കുന്ന യുദ്ധത്തിനുശേഷം അവ സ്വയം ചത്തുവീഴുകയോ ഉറുമ്പുകൾ വന്നു വലിച്ചിഴച്ചു കൊണ്ടുപോകുകയോ ചെയ്യും. കണ്ണെത്താവുന്ന ദൂരത്തോളം അസ്ഥിപഞ്ജരങ്ങൾ മാത്രം ചിതറിക്കിടക്കുന്ന വിശാലമായൊരു കടൽത്തീരം ജാവയിൽ കാണാൻ കഴിഞ്ഞതായി യങ്ഹാൻ പറയുന്നുണ്ട്; ഒരിയ്ക്കലതൊരു യുദ്ധക്കളമായിരിയ്ക്കാൻ സാദ്ധ്യതയുണ്ടെന്ന് ആദ്യം അദ്ദേഹം സംശയിച്ചു; പക്ഷേ, മുട്ടയിടാൻ കടലിൽനിന്നു കൂട്ടത്തോടെ വന്ന കൂറ്റൻ കടലാമകളെ, ചെന്നായ്ക്കൾ രുചികരമായ മാംസത്തിനുവേണ്ടി കീഴടക്കി ചീന്തിയെറിഞ്ഞ പുറന്തോടുകളായിരുന്നു, അവ. പലപ്പോഴും ഒരു കടുവ ആ ചെന്നായ്ക്കളുടെമേൽ ചാടിവീഴുകയും ചെയ്യും; ഇതിനുവേണ്ടിമാത്രമാണു കടലാമകൾ ജനിക്കുന്നത്; അങ്ങനെ ജീവിക്കാനുള്ള ഇച്ഛ സകല ജീവികളിലും പല പ്രകാരത്തിൽ തന്നെത്തന്നെ ചൂഷണത്തിനു വിധേയമാക്കാൻ ശ്രമിച്ചുകൊണ്ടിരിക്കുന്നു; അവസാനം, മറ്റെല്ലാ ജീവികളേയും കാൽക്കീഴിൽ വെച്ചമർത്തുന്ന മനുഷ്യരാശി തനിക്കുവേണ്ടിമാത്രം സൃഷ്ടിക്കപ്പെട്ട ഒരു പണിശാലയാണു പ്രകൃതിയെന്നു കണക്കാക്കുന്ന നിലയിലെത്തിച്ചേരും. എന്നാൽ മനുഷ്യർക്കിടയിലും, സ്വന്തം ഇച്ഛാശക്തിയുമായുള്ള ഈ വൈരുദ്ധ്യം അഥവാ സംഘർഷം ഭീകരമായ പ്രത്യേകതകളോടെ സ്വയം വെളിപ്പെടുന്നുണ്ട്; നരഭോജികളെ നമുക്കത്തരത്തിൽ കാണാം'.

ചിന്തകൾക്കതീതമായ വിധം വേദനാകരമാണു ജീവിതത്തിന്റെ സമ്പൂർണചിത്രം; അവയെക്കുറിച്ചു കൂടുതൽ മനസ്സിലാക്കാതിരിക്കുന്നതിലാണു സത്യത്തിൽ നമ്മുടെ ജീവിതവിജയം നിലനിൽക്കുന്നത്.

'ജീവിതത്തിൽ അടിയ്ക്കടി സംഭവിച്ചുകൊണ്ടിരിയ്ക്കുന്ന ദുരിതങ്ങളു

ടെ ആഴവും പരപ്പും നാമൊരാൾക്കു നേരിട്ടു കാണിച്ചുകൊടുത്താൽ അത്യധികമായ പരിഭ്രാന്തിയിൽ അയാൾ വിക്ഷുബ്ധനായിപ്പോകും; അതുപോലെ വളരെയേറെ ശുഭാപ്തിവിശ്വാസിയായ ഒരാളേയുംകൊണ്ടു നാം ആതുരാലയങ്ങളും ജയിലറകളും ഭ്രാന്താശുപത്രികളും ശസ്ത്രക്രിയാമുറികളും യുദ്ധക്കളങ്ങളും പീഡനകേന്ദ്രങ്ങളും അടിമത്താവളങ്ങളും കഴുമരങ്ങളും സന്ദർശിച്ച് മനുഷ്യദുരിതങ്ങളുടെ ഇരുണ്ട ഗഹ്വരങ്ങൾ അയാൾക്കു മുമ്പിൽ തുറന്നിടുകയാണെന്നു കരുതുക; തണുത്തുറഞ്ഞ ജിജ്ഞാസമൂലം അവയിലേയ്ക്കൊന്നു കണ്ണയയ്ക്കാൻപോലും ശ്രമിയ്ക്കാത്ത അയാളെ അവസാനം ഇരുട്ടറകളിൽക്കിടന്നു വിശന്നു വലയുന്നവരെക്കൂടി കാണിച്ചു കൊടുത്താൽ 'സകലതിലുംവെച്ച് ഏറ്റവും മെച്ചപ്പെട്ട' ഈ ലോകത്തിന്റെ യഥാർത്ഥപ്രകൃതം അയാൾക്കു നേരിട്ടു ബോദ്ധ്യമാകും. ദാന്തെയുടെ നരകവർണനയിൽ കാണുന്ന കൽപ്പനകൾ നമ്മുടെ ഈ ലോകത്തിൽ നിന്നല്ലാതെ മറ്റെവിടെ നിന്നായിരിയ്ക്കും സ്വീകരിയ്ക്കാൻ സാദ്ധ്യത? എന്നിട്ടും അവയിൽനിന്നൊക്കെ വളരെ ന്യായയുക്തമായൊരു നരകം മാത്രമാണ് അദ്ദേഹം സൃഷ്ടിച്ചത്. നേരേ മറിച്ച്, അദ്ദേഹം വിവരിച്ചതു സ്വർഗത്തേയും അവിടത്തെ ആനന്ദാനുഭൂതികളേയും കുറിച്ചാണെങ്കിലോ? അവയ്ക്കു പറ്റിയ വിഭവങ്ങളൊന്നുംതന്നെ ഈ ലോകത്തു കാണാതെ അദ്ദേഹം ഗുരുതരമായ പ്രതിസന്ധി നേരിടുമായിരുന്നു; ഏതു നാടകവും ഇതിഹാസവും ശുഭപര്യവസാനത്തിലേയ്ക്കുള്ള ഒരു പരിശ്രമവും പോരാട്ടവും മാത്രമാണു കാഴ്ചവെയ്ക്കുന്നത്; പൂർണവും ശാശ്വതവുമായ സന്തോഷം അവയൊരിയ്ക്കലും ലക്ഷ്യമാക്കുന്നില്ല. ലക്ഷ്യപ്രാപ്തിയിലേക്കുള്ള പ്രയാണത്തിൽ ഒരായിരം വിപത്തുകളിലൂടെ നായകകഥാപാത്രങ്ങളെ നയിക്കുക മാത്രമാണതു ചെയ്യുന്നത്; അവസാനം സന്തോഷസാഫല്യത്തിന്റെ സൂര്യപ്രഭയിൽ നായകനു നിരാശയല്ലാതെ മറ്റൊന്നും നേരിടാനില്ലാത്തതുകൊണ്ടു തൽക്ഷണം യവനിക വീഴുകയും ചെയ്യും; മുമ്പെന്നെത്തേയുംപോലെ താൻ തീരെ മെച്ചപ്പെട്ടിട്ടില്ലെന്ന തിരിച്ചറിവും അയാൾക്കപ്പോൾ തോന്നാതിരിയ്ക്കില്ല'.

വിവാഹിതരും അവിവാഹിതരുമായ നമ്മളൊക്കെ ഒരുപോലെ അസന്തുഷ്ടരാണ്. ഒറ്റയ്ക്കിരിക്കുമ്പോഴും സുഹൃത്തുക്കളുമായി സംസാരിയ്ക്കുമ്പോഴും നാമൊരുപോലെ ദു:ഖമനുഭവിക്കുന്നു: ചൂടു പകരാൻ പരസ്പരം മുട്ടിയുരുമ്മുമ്പോൾ തിക്കിൽക്കിടന്നു ശ്വാസം മുട്ടുകയും വേർപാടിൽ വേദനിയ്ക്കുകയും ചെയ്യുന്ന വേലിപ്പന്നികളാണു നാം. ഇതെല്ലാം വെറുമൊരു പ്രഹസനമാണ്; 'ഓരോ വ്യക്തിജീവിതത്തിലും പ്രസക്തമായ സവിശേഷതകൾമാത്രം കണ്ടു നടത്തുന്ന സമഗ്രമായ അവലോകനം സദാ ദുരന്തത്തിലാണു ചെന്നു കലാശിക്കുന്നത്; അതേ സമയം, വിശദമായ വ്യത്യസ്തതകളിൽ ഒരു പ്രഹസനത്തിന്റെ പ്രകൃതം അ വയിൽ പ്രകടമാകുന്നതും കാണാം'. ആലോചിച്ചു നോക്കൂ!

'അഞ്ചു വയസ്സു തികയുമ്പോഴേയ്ക്കും ഒരു കുട്ടി നൂൽനൂൽപ്പുശാലയിൽ ജോലിയ്ക്കു കയറി ദിവസേന തുടക്കത്തിൽ പത്തും പിന്നെ പന്ത്രണ്ടും പിന്നീടു പതിനാറും മണിക്കൂർനേരം ഒരേ പണി യാന്ത്രികമായി ചെയ്യുന്നതു സ്വയമൊന്നു ശ്വാസം വിടാമെന്ന സംതൃപ്തിയ്ക്കുവേണ്ടി മാത്രം! ഇതാണു ദശലക്ഷക്കണക്കിനു മനുഷ്യരുടെ ദുർവിധി; അതിലേറെപ്പേർ സമാന്തരമായ വേറേ ജോലികളും ചെയ്യുന്നു; മാത്രമല്ല, ഭൂമിയുടെ കാഠിന്യമേറിയ പുറന്തോടിനുള്ളിൽ പ്രകൃതിയുടെ പ്രഹരശേഷി കൂടി ഉറഞ്ഞുകൂടിയിട്ടുണ്ട്; എന്തെങ്കിലും ആകസ്മികതകൾ മൂലം അവ പുറത്തേയ്ക്കു വരുമ്പോൾ ഭൂമിയെന്നല്ല സകല ജീവജാലങ്ങളും ഒന്നോടെ നശിപ്പിയ്ക്കപ്പെടുന്നു; പിന്നീടെപ്പോൾ വേണമെങ്കിലും ആവർത്തിയ്ക്കാവുന്ന അത്തരം സംഭവങ്ങൾ മൂന്നു തവണയെങ്കിലും നാം നേരിട്ടു കണ്ടുകഴിഞ്ഞു; ഹെയ്ത്തിയിലും ലിസ്ബണിലും നടന്ന ഭൂകമ്പങ്ങളും പോമ്പേയിലുണ്ടായ നാശനഷ്ടങ്ങളും ആ സാദ്ധ്യതകളുടെ ചെറിയ ചില സൂചനകൾ മാത്രമായിരുന്നു'.

ഇതിന്റെയെല്ലാം പശ്ചാത്തലത്തിൽ നോക്കുമ്പോൾ 'മഹാസങ്കടങ്ങൾക്കു നേരെയുള്ള കടുത്ത പരിഹാസമാണു ശുഭാപ്തിവിശ്വാസം'; ശുഭപ്രതീക്ഷയുടെ സാമ്പ്രദായികവിവരണമായി വിശേഷിപ്പിക്കുന്ന ലീബ്നിസിന്റെ ദൈവവിധിയും നമുക്കു സ്വീകാര്യമല്ല; മനുഷ്യദുരിതങ്ങൾക്കു മറുപടിയായി തിന്മ ചിലപ്പോഴൊക്കെ നന്മയും വെളിപ്പെട്ടു

ത്തുണ്ടെന്ന മുടന്തൻന്യായത്തിനു മഹാനായ വോൾട്ടയറുടെ 'കാൻ-ഡൈഡി'ൽനിന്നു യാദൃച്ഛികമായൊരു പിന്തുണയും അദ്ദേഹത്തിനു ലഭിച്ചു. ചുരുക്കത്തിൽ, 'കഷ്ടപ്പാടുകൾക്കും തീവ്രയാതനകൾക്കും ലക്ഷ്യവേധിയായി ഈ ലോകത്തു യാതൊന്നുമില്ലെന്നു പൂർണമായും ബോദ്ധ്യപ്പെടുത്തുന്ന വിധത്തിലാണു ജീവിതത്തിന്റെ യഥാർത്ഥപ്രകൃതം നമ്മുടെ മുമ്പിൽ അവതരിക്കപ്പെട്ടിരിക്കുന്നത്; ചിലവിനു വക കൊള്ളിയ്ക്കാത്തതുകൊണ്ട് എല്ലാ നല്ല കാര്യങ്ങളും വ്യർത്ഥമായി അവസാനം പാപ്പരത്തത്തിലേക്കു വഴുതിവീഴുന്ന ഒരു വ്യാപാരസംവിധാനമാണു ലൗകികജീവിതം!.'

സന്തോഷവാനാകണമെങ്കിൽ നാം യുവത്വത്തിന്റെ വിവരമില്ലായ്മയെ കൂട്ടുപിടിക്കണം. ഉത്സാഹവും കഷ്ടപ്പാടും ആഹ്ളാദകരമാണെന്നു യുവാക്കൾ കരുതുന്നു; സാഫല്യത്തിന്റെ വിരസതയും മോഹത്തിന്റെ അസംതൃപ്തഭാവവും അവർ കണ്ടറിഞ്ഞിട്ടില്ല; പരാജയത്തിന്റെ അനിവാര്യതയും അവർ കാണാൻ പോകുന്നതേയുള്ളൂ.

'ജീവിതത്തിന്റെ മല കയറുമ്പോൾ മറുവശത്തു താഴെ പതിയിരി-യ്ക്കുന്ന മരണത്തിന്റെ മുഖം അദൃശ്യമായിരിയ്ക്കുന്നു; അതുകൊണ്ടാണു യുവത്വത്തിനു കൂടുതൽ ഉന്മേഷവും ഊർജ്ജസ്വലതയും സഹജമാകുന്നത്; ജീവിതത്തിന്റെ അവസാനകാലമാകുമ്പോൾ കഴുമരത്തിലേക്കു നടന്നടുക്കുന്ന ഒരു കുറ്റവാളിയുടെ മനോവ്യാപാരങ്ങളാണു നാമനുഭവിയ്ക്കുന്നത്; ജീവിതം എത്ര ക്ഷണികമാണെന്നു മനസ്സിലാകണമെങ്കിൽ നാമൊരുപക്ഷേ സുദീർഘകാലം ജീവിച്ചിരിയ്ക്കണം. ഊർജ്ജം എന്തെല്ലാം കാര്യങ്ങൾക്കാണു ചിലവഴിക്കുന്നതെന്നു കണ്ടറിഞ്ഞു, നിക്ഷേപത്തിന്റെ പലിശകൊണ്ട് ജീവിക്കുന്നവരുമായാണു മുപ്പത്താറാമത്തെ വയസ്സുവരെ നാം വിലയിരുത്തപ്പെടുന്നത്; ഇന്നത്തെ ചിലവിനുപയോഗിച്ച തുക അത്രതന്നെ നാളെയും അവർക്കു ലഭ്യമാകും. പക്ഷേ, മുപ്പത്താറാമത്തെ വയസ്സുമുതൽ മുതലിന്മേൽത്തന്നെ ചാലുകീറാൻ തുടങ്ങുന്ന നിക്ഷേപകന്റെ അവസ്ഥയിലാണു നാം; ഈ ദുരന്തഭീതിമൂലമാണു പ്രായം കൂടുന്തോറും സമ്പാദ്യത്തോടുള്ള അത്യാർ

ത്തി വർദ്ധിയ്ക്കുന്നത്. ജീവിതത്തിലെ ഏറ്റവും സുഖകരമായ യൗവന ത്തിൽനിന്നു വിട്ടകന്നു വാർദ്ധക്യത്തോടടുക്കുമ്പോഴാണു മനുഷ്യർ ക്കു പിന്തുണ ആവശ്യമായി വരുന്നതെന്നു 'റിപ്പബ്ളിക്കി'ന്റെ മുഖവു രയിൽ പ്ലേറ്റോ നടത്തിയ പരാമർശം സത്യമാണ്; എന്തുകൊണ്ടെ ന്നാൽ, അതുവരെ ശാന്തതയെന്തെന്നറിയാതെ വിടാതെ പിന്തുടർന്ന മൃഗീയാവേശങ്ങളിൽനിന്നു മിക്കവാറും മനുഷ്യർ മോചിതരായിരി യ്ക്കും; എങ്കിലും, ആവേശം കെട്ടടങ്ങിയാൽ ജീവചൈതന്യം ചോർന്നു പൊയ്ക്കഴിയുമെന്ന വസ്തുതകൂടി നാമോർക്കണം; കാതലില്ലാത്ത ഒ രു പുറന്തോടു മാത്രമായിരിക്കും, അപ്പോൾ ജീവിതം; അല്ലെങ്കിൽ, മ റ്റൊരു വിധത്തിൽ പറഞ്ഞാൽ, മികവാർന്ന നടന്മാരിൽ തുടങ്ങി ഒടുവിലവരുടെ വേഷത്തിൽ പാവകളെ കൊണ്ടുചെന്നു നിർത്തുന്ന വെറുമൊരു പ്രഹസനം മാത്രമായി മാറും, ജീവിതം'.

അവസാനം മരണത്തെ നേരിടുമ്പോൾ, അനുഭവജ്ഞാനം വിവേ കമായി വികസിക്കാൻ തുടങ്ങുന്ന ആ കാലഘട്ടത്തിൽ നമ്മുടെ ശരീ രവും മസ്തിഷ്കവും ക്ഷയോന്മുഖമായിത്തീരും. 'ആസന്നമരണത്തി ന്റെ ഒരൊറ്റ നിമിഷത്തിനായി സകലതും അർദ്ധവിരാമത്തിൽ ചെ ന്നുനിൽക്കും'. ഓരോ നിമിഷം വൈകുന്തോറും നിസ്സഹായനായ എ ലിയുടെമേൽ പൂച്ച കാണിക്കുന്ന പരാക്രമങ്ങളാണു മരണം നമ്മോടു പ്രയോഗിക്കുന്നത്. 'അസന്തുലിതമായ നിലയിൽ രണ്ടു കാലുകളിലു ള്ള നമ്മുടെ ഈ നടത്തം വീഴ്ച തടയാനുള്ള നിരന്തരപരിശ്രമങ്ങള ല്ലാതെ മറ്റൊന്നുമല്ലെന്നു വ്യക്തമായതുപോലെ, നമ്മുടെ ശാരീരികമാ യ ഈ ജീവിതം എന്നേയ്ക്കോ നീട്ടിവെച്ച മരണം അഥവാ സർവനാ ശം തടയാനുള്ള ഒരു പരിശ്രമമല്ലാതെ മറ്റൊന്നുമല്ല. പൗരസ്ത്യദേശ ങ്ങളിലെ ചക്രവർത്തിമാരുടെ പക്കൽ സാധാരണ കണ്ടുവരുന്ന വി ലപിടിച്ച രത്നാഭരണശേഖരങ്ങൾക്കിടയിൽ എപ്പോഴും ഒരു വിഷക്കു പ്പിയുണ്ടായിരിയ്ക്കും'. പൗരസ്ത്യതത്വചിന്ത മരണത്തിന്റെ നിരന്തരസാ ന്നിദ്ധ്യം പൂർണമായി അംഗീകരിയ്ക്കുക മാത്രമല്ല ജീവിതത്തിന്റെ ക്ഷ ണികതാബോധത്തിൽനിന്നു വരുന്ന പ്രശാന്തതയും വിശ്രാന്തിയും സമ്മാനിച്ച് ഉപാസകരെ ഉദാരരാക്കുന്നുമുണ്ട്. മരണഭയമാണു തത്വ

ചിന്തയുടെ ഉദയവും മതവിശ്വാസങ്ങളുടെ ഉറവിടവുമെന്നു നാമെല്ലാം അംഗീകരിക്കുന്നു. മരണവുമായി ഇണങ്ങിപ്പോകാൻ ശരാശരി മനുഷ്യനു കഴിയില്ല; മരണത്തെ സാധൂകരിക്കാൻ ഒരായിരം ദൈവചിന്തകളും തത്വശാസ്ത്രങ്ങളും മനുഷ്യർ മെനഞ്ഞുണ്ടാക്കും; മരണഭയത്തിൽനിന്നു വരുന്ന അമ്പരപ്പും സംഭ്രമവുമാണു സത്യത്തിൽ അമരത്വസങ്കൽപ്പത്തോടുള്ള ആദരവു സൂചിപ്പിക്കുന്നത്.

മരണഭയത്തിന്റെ വിരാമമാണു ദൈവചിന്തയെങ്കിൽ ആത്മവേദനയുടെ വിരാമമാണ് ഉന്മാദം. 'പീഡനസ്മരണ ഒഴിവാക്കാനുള്ള മാർഗമാണുന്മാദം'. ബോധധാരയുടെ ഒരർദ്ധവിരാമമാണത്; ചിലതരം അനുഭവങ്ങളെ അതിജീവിയ്ക്കണമെങ്കിൽ നാമവ മറന്നേ തീരൂ.

'നമ്മുടെ മോഹങ്ങൾക്കു വിലങ്ങുതടിയായി നിൽക്കുകയും അഭിമാനത്തെ വ്രണപ്പെടുത്തുകയും താൽപ്പര്യങ്ങളെ ഹനിയ്ക്കുകയും ചെയ്യുന്ന കാര്യങ്ങളെക്കുറിച്ച് എത്ര അസഹിഷ്ണുതയോടെയാണു നാം ചിന്തിയ്ക്കാറുള്ളത്! ആ വിഷയങ്ങൾ ശ്രദ്ധാപൂർവമായ നിരീക്ഷണത്തിനുവേണ്ടി എത്ര അവധാനതയോടെയാണു നാം വിവേചനാബുദ്ധിയ്ക്കു മുമ്പിൽ സമർപ്പിക്കുന്നത്! സ്വന്തം ഇച്ഛാശക്തിയ്ക്കു വിരുദ്ധമായ കാര്യങ്ങൾ ബുദ്ധിശക്തിയുടെ പരിഗണനയ്ക്കു വിടുന്നതിലെ എതിർപ്പിൽനിന്നാണ് ഉന്മാദാവസ്ഥ ഉടലെടുക്കുന്നത്. സംശയാത്മകമായ അറിവുകൾക്കെതിരെയുള്ള പ്രതിരോധം തുടരാൻ കഴിയാത്ത സാഹചര്യത്തിൽ ചില ഇടപെടലുകൾ നടത്തുന്ന ബുദ്ധിശക്തിയെ ഇച്ഛാശക്തി മുഴുവനായിത്തന്നെ അടിച്ചമർത്തി പരസ്പരബന്ധം മുറിഞ്ഞുപോകാതിരിക്കാൻ പ്രത്യേകമായ ചില വിടവുകൾ ഒരുതരം സന്തോഷഭാവത്തിലൂടെ പൂരിപ്പിക്കുന്നു; അങ്ങനെയാണ് ഉന്മാദം പ്രത്യക്ഷപ്പെടുന്നത്. ഇച്ഛാശക്തിയുടെ വരുതിയിലുള്ള ബുദ്ധിശക്തിയ്ക്കു സഹജഭാവം കൈമോശം വന്നതുമൂലം ഉന്മാദികൾ ഇല്ലാത്തതു പലതും ഭാവനയിൽ കാണും. എങ്കിലും ഈ ഉന്മാദാവസ്ഥ അസഹ്യമായ പീഡനത്തിന്റെ ആത്മവിസ്മൃതിയാണ്; പ്രകൃതിയുടെ അഥവാ ഇച്ഛാശക്തിയുടെ അന്തിമമായ ഔഷധപ്രയോഗവും'.

അവസാനത്തെ ആശ്രയമാണ്, ആത്മഹത്യ. വിചിത്രമെന്നു പറയട്ടെ, ഇവിടെ വികാരങ്ങളും വിചാരങ്ങളും ജന്മവാസനകളെ കീഴടക്കുന്നതായാണു നാം കാണുന്നത്. സ്വയം ശ്വാസോച്ഛ്വാസം ചെയ്യാൻ വിസമ്മതിച്ചാണു ഡയോജനിസ് സ്വച്ഛന്ദമൃത്യു വരിച്ചതെന്നു പറയപ്പെടുന്നു; മനുഷ്യന്റെ ജീവിതാസക്തിയ്ക്കു മേലുള്ള അസൂയാർഹമായ വിജയം! പക്ഷേ, വെറും വ്യക്തിപരമായൊരു വിജയം മാത്രമാണത്; ആ ആസക്തി അടുത്ത പരമ്പരകളിലേക്കു പടരുകതന്നെ ചെയ്യും. ഐച്ഛികമായ ഓരോ മരണം നടക്കുമ്പോഴും അനൈച്ഛികമായി ഒരായിരം ജീവൻ ജന്മമെടുക്കുന്നതുകൊണ്ട്, മരണത്തിനുനേരെ പുഞ്ചിരിക്കുകയും ആത്മഹത്യയെ പരിഹസിക്കുകയുമാണു ജീവിതം ചെയ്യുന്നത്. 'ജീവനും ഇച്ഛാശക്തിയ്ക്കും പൊതുവേ യാതൊരു ഹാനിയും സംഭവിയ്ക്കാത്തതുകൊണ്ട് അസ്തിത്വത്തിന്റെ ഒരേയൊരു പ്രതിഭാസത്തെ നിശ്ശേഷം നശിപ്പിയ്ക്കുന്ന ആത്മഹത്യ വ്യർത്ഥവും വിവേചനാരഹിതവുമായൊരു കൃത്യമാണ്; മഴവില്ലിനു മാറ്റുകൂട്ടുന്ന ഹിമകണങ്ങൾ പെട്ടെന്നു മാഞ്ഞുപോയാലും ആ മനോഹാരിതക്കു തെല്ലും മങ്ങലേൽക്കുകയില്ല'. മനുഷ്യരിൽ ഇച്ഛാശക്തി പ്രകടമായിരിക്കുന്നിടത്തോളം ശാരീരികമരണത്തിനു ശേഷവും വളരെക്കാലത്തേക്കു ദുരിതവും മത്സരവും തുടർന്നുകൊണ്ടേയിരിക്കും. ഇച്ഛാശക്തിയെ അറിവിന്റേയും വിവേകത്തിന്റേയും വരുതിയിൽ കൊണ്ടുവരാൻ കഴിയുമ്പോൾ മാത്രമേ ജീവിതദുരിതങ്ങൾക്കുമേൽ നമുക്കു വിജയം വരിക്കാനാവൂ.

### 7.6. ജീവിതത്തിന്റെ വിവേകം

**7.6.1. തത്വചിന്ത :** ഭൗതികവസ്തുക്കളോടുള്ള ആഗ്രഹങ്ങളുടെ യുക്തിഹീനത നമുക്കാദ്യം പരിശോധിയ്ക്കാം. ധനസമ്പാദനം വഴി മാത്രമേ ആഗ്രഹങ്ങൾ സഫലീകരിക്കാൻ കഴിയുകയുള്ളൂവെന്നു വിഡ്ഢികൾ വിചാരിക്കുന്നു; സമ്പന്നരുടെ എന്തു മോഹവും സാക്ഷാത്ക്കരിക്കപ്പെടുമെന്നും പൊതുവേ കരുതപ്പെടുന്നു. 'മനുഷ്യർ ധനം സമ്പാദിയ്ക്കുന്നതും സ്വത്തു സ്വരുക്കൂട്ടുന്നതും പലപ്പോഴും വിമർശനവിധേയമാകാറുണ്ട്; പക്ഷേ, മനസ്സിലൂടെ കടന്നുപോകുന്ന കണക്കറ്റ മോഹങ്ങൾ

പെട്ടെന്ന സാധിച്ചുതരുന്നതുമൂലം മനുഷ്യർ ധനത്തെ സ്നേഹിച്ചുപോകുന്നതു സ്വാഭാവികം മാത്രമല്ല ഒരുപക്ഷേ അനിവാര്യവുമാണ്. മറ്റുപാധികൾക്ക് ഏതെങ്കിലുമൊരു മോഹം മാത്രം നിറവേറ്റാനുള്ള കഴിവേയുള്ളൂ; ഏതാഗ്രഹവും പൂർണമായി തൃപ്തിപ്പെടുത്താൻ കഴിയുന്നതുകൊണ്ട് ധനത്തിന്റെ നിരുപാധികമായ അധികാരം മറ്റൊന്നിനും അവകാശപ്പെടാനാവില്ല'. എങ്കിലും, സന്തോഷം കണ്ടെത്താൻ പരാജയപ്പെട്ടാൽ സമ്പാദ്യത്തിനു സമർപ്പിക്കപ്പെട്ട ജീവിതം തീർത്തും നിരർത്ഥകമാകും. വിവേകവും സംസ്കാരവും ആവശ്യമായ ഒരു കലാവിദ്യയാണു സന്തോഷസാക്ഷാത്ക്കാരം. വൈകാരികമോഹങ്ങളുടെ സംതൃപ്തി അധികകാലം നീണ്ടുനിൽക്കില്ല; ജീവിതത്തിന്റെ രണ്ടറ്റങ്ങളെക്കുറിച്ചും സമ്പാദ്യത്തിന്റെ രീതികളെക്കുറിച്ചും നാമറിഞ്ഞിരിക്കണം. 'ഓരോരുത്തരും ധനത്തേക്കാൾ സന്തോഷമാണു മോഹിയ്ക്കുന്നതെങ്കിലും, സംസ്കാരസമ്പന്നത കൈവരിയ്ക്കുന്നതിനേക്കാൾ ഒരായിരം മടങ്ങു ധനാഢ്യരാകാനാണു താൽപ്പര്യം കാണിക്കുന്നത്. ഭൗതികേതരമായ ആവശ്യങ്ങളില്ലാത്തവരെ 'മൃഗതുല്യ'രായാണു പൊതുവേ കണക്കാക്കുന്നത്; വിശ്രമവേളകൾ എങ്ങനെയുപയോഗിക്കാമെന്ന് അവർക്കറിയില്ല; പുതിയ വൈകാരികാനുഭവങ്ങൾ തേടി അലഞ്ഞു തിരിഞ്ഞ് ഒടുവിൽ സമ്പന്നതയുടെ ആലസ്യത്തിലും വിവേകമില്ലാത്ത ആസക്തിയിയിലും മുഴുകി അവർ അനിവാര്യമായ ദുരന്തം സ്വയം ഏറ്റുവാങ്ങുകയാണു ചെയ്യുന്നത്.

അതുകൊണ്ടു സമ്പത്തല്ല, വിവേകമാണു ശരിയായ മാർഗം. '(പ്രത്യുൽപ്പാദനപ്രക്രിയയെ കേന്ദ്രീകരിയ്ക്കുന്ന) ഇച്ഛാശക്തിയുടെ ഉപകരണവും അതേസമയം (ബുദ്ധിശക്തിയെ കേന്ദ്രീകരിയ്ക്കുന്ന) അറിവിന്റെ ഉപാധിയുമാണു മനുഷ്യൻ'. ഇച്ഛാശക്തിയിൽ നിന്നാണു ജനിയ്ക്കുന്നതെങ്കിലും ഇച്ഛയെ കീഴടക്കാനുള്ള അറിവിന്റെ ശക്തി അപാരമാണ്! ആഗ്രഹത്തിന്റെ കൽപ്പനകളോടു ചിലപ്പോഴൊക്കെ ബുദ്ധിശക്തി പ്രകടിപ്പിയ്ക്കുന്ന നിസ്സംഗഭാവം വഴിയാണ് അറിവിന്റെ സ്വാതന്ത്ര്യം ആദ്യമായി നാമനുഭവിയ്ക്കുന്നത്. 'മനസ്സ് ഒരു വിഷയത്തിൽ ഉറപ്പിച്ചു നി

ർത്താൻ ശ്രമിയ്ക്കുമ്പോഴോ, അതല്ലെങ്കിൽ കഴിഞ്ഞ കാര്യങ്ങൾ ഓർമ്മയിൽനിന്നു ചികഞ്ഞെടുക്കാൻ ശ്രമിയ്ക്കുമ്പോഴോ, ചിലപ്പോഴൊക്കെ ബുദ്ധി ഇച്ഛാശക്തിയുടെ നിർദ്ദേശങ്ങൾക്കു വഴങ്ങാൻ വിസമ്മതിയ്ക്കാറുണ്ട്. അത്തരം സന്ദർഭങ്ങളിൽ ഇച്ഛയ്ക്കു ബുദ്ധിയോടു തോന്നുന്ന അമർഷം, അവയുടെ പരസ്പരബന്ധത്തെ നിസ്സംഗവും നിരപേക്ഷവുമാക്കുന്നു. ആ കോപാവേശത്തിന്റെ ഫലമായി ഇച്ഛ ആവശ്യപ്പെടുന്നതു ചിലപ്പോൾ ബലാൽക്കാരേണ നിറവേറ്റിക്കൊടുക്കാൻ ബുദ്ധി നിർബന്ധിതമാകുന്നു; മിക്കവാറും മണിക്കൂറുകൾക്കു ശേഷമോ അതല്ലെങ്കിൽ പിറ്റേന്നു പ്രഭാതത്തിലോ അപ്രതീക്ഷിതമായി അതു സംഭവിക്കും'. അപ്പോൾ ബുദ്ധി അസന്തുഷ്ടമായ വിധേയത്വത്തിൽ നിന്ന് ആധിപത്യപരമായ മനോഭാവത്തിലേക്കു മാറാൻ സാദ്ധ്യതയുണ്ട്. 'അങ്ങനെ മുൻകൂട്ടി തീരുമാനിച്ച ഒരു ധാരണയനുസരിച്ചോ അഥവാ അംഗീകരിക്കപ്പെട്ട ഒരു അനിവാര്യതയായോ അതിക്രൂരവും ഭീകരവുമായൊരു കൃത്യമാണു ബുദ്ധി നിശ്ചയദാർഢ്യത്തോടെ നടപ്പാക്കുന്നത്: ആത്മഹത്യ, കൊലപാതകം, മൽപ്പിടുത്തം തുടങ്ങി ജീവനാശം സംഭവിക്കാവുന്നതും വ്യക്തിയുടെ മൃഗീയത വെളിവാക്കുന്നതുമായ എന്തു കൃത്യവും ബുദ്ധി പ്രാവർത്തികമാക്കും. അത്തരം സാഹചര്യങ്ങളിൽ യുക്തിചിന്ത എത്രത്തോളമാണു മൃഗീയതയെ മറികടക്കുന്നതെന്നു നമുക്കു നേരിട്ടു കാണാം'.

അങ്ങനെ ഇച്ഛയുടെമേൽ ബുദ്ധിക്കു കൈവരുന്ന ശക്തിവിശേഷത്തെ മനഃപൂർവമായ നിയന്ത്രണത്തിനു വിധേയമാക്കിയാൽ, അറിവിലൂടെ മോഹങ്ങൾ പരിമിതപ്പെടുത്താനും ശമിപ്പിക്കാനും നമുക്കു കഴിയും; മാത്രമല്ല, വരാനിരിക്കുന്ന സകലതും കഴിഞ്ഞകാലസംഭവങ്ങളുടെ അനിവാര്യമായ തുടർച്ച മാത്രമാണെന്ന നിശ്ചിതത്വത്തിലേയ്ക്കും ആ അറിവ് നമ്മെ നയിയ്ക്കും. 'മനസ്സിനെ നിരന്തരമായി അലട്ടിക്കൊണ്ടിരിയ്ക്കുന്ന വിഷയങ്ങളുടെ യഥാർത്ഥപ്രകൃതവും ആവശ്യങ്ങളും മനസ്സിലാക്കി മൂലകാരണങ്ങളിലേയ്ക്ക് ഇറങ്ങിച്ചെന്നാൽ മിക്ക പ്രശ്നങ്ങൾക്കും പരിഹാരം കണ്ടെത്താവുന്നതേയുള്ളൂ; യഥേഷ്ടം സഞ്ചരിയ്ക്കാൻ ശ്രമിക്കുന്ന കുതിരയുടെ കടിഞ്ഞാൺപോലെയാണു മനുഷ്യേച്ഛയെ

നിയന്ത്രിക്കുന്ന ബുദ്ധി. മനുഷ്യന്റെ ആന്തരവും ബാഹ്യവുമായ ഒരനിവാര്യതയാണത്; സവിശേഷമായ അറിവുപോലെ മനുഷ്യരെ അനുരഞ്ജിപ്പിക്കുന്ന മറ്റൊരു ശക്തിയുമില്ല'. മനസ്സിന്റെ ആശയാഭിലാഷങ്ങളെക്കുറിച്ച് കൂടുതൽ മനസ്സിലാക്കുന്തോറും അവയ്ക്കു നമ്മുടെ മേലുള്ള അധികാരം കുറയും; ആത്മനിയന്ത്രണംപോലെ ബാഹ്യസമ്മർദ്ദങ്ങളെ അതിജീവിയ്ക്കാൻ ശക്തമായ മറ്റൊരുപാധിയുമില്ല. തന്നെത്തന്നെ നിയന്ത്രിയ്ക്കാൻ കഴിയുന്ന മനുഷ്യനാണ് ലോകം മുഴുവൻ കീഴടക്കുന്ന ചക്രവർത്തിയേക്കാൾ മഹത്വം അവകാശപ്പെടാവുന്നത്.

അതുകൊണ്ട്, ഇച്ഛയെ ശുദ്ധീകരിയ്ക്കുകയാണ് തത്വചിന്തയുടെ ധർമ്മം. വായനയും അഭ്യാസവുമല്ല, ചിന്തയും അനുഭവവുമായിരിയ്ക്കണം തത്വചിന്തയുടെ പഠനോപാധികൾ.

'മനസ്സിൽ താനേ ഉണർന്നുവരുന്ന ശിഥിലമായ ചിന്തകൾ, മറ്റുള്ളവരുമായുള്ള ആശയവിനിമയങ്ങളിലൂടെ നിയന്ത്രിച്ച് നിർത്തി, അവസാനം അത്തരം ചിന്തകൾ മുളപൊട്ടുന്നതു തടയാൻ കഴിയണം. ശുദ്ധവും ശൂന്യവുമായ സ്വന്തം മനസ്സിലേയ്ക്കു മറ്റുള്ളവരുടെ ചിന്തകൾ ബലാൽക്കാരേണ കൊണ്ടുവന്നു പ്രതിഷ്ഠിക്കാനാണ് മിക്ക പണ്ഡിതരും ശ്രമിച്ചു കാണുന്നത്; ഒരിയ്ക്കൽപ്പോലും ചിന്തിയ്ക്കാത്ത വിഷയത്തെക്കുറിച്ച് വായിച്ചു പഠിയ്ക്കുന്നത് അപകടകരമാണ്. വായിച്ചുകൊണ്ടിരിയ്ക്കുമ്പോൾ മറ്റൊരാളാണ് നമുക്കുവേണ്ടി ചിന്തിക്കുന്നത്; അയാളുടെ ചിന്താധാര ബോധപൂർവം പിന്തുടരുകമാത്രമേ നാം ചെയ്യുന്നുള്ളൂ. മിക്കവാറും സമയം വായനയിൽ മുഴുകിയ ഒരാൾക്കു കുറച്ചുകാലം കഴിയുമ്പോൾ ചിന്തിക്കാനുള്ള കഴിവുപോലും നഷ്ടപ്പെട്ടുപോകും. ലൗകികാനുഭവങ്ങൾ ഒരുതരം പാഠപുസ്തകമായി നാം കാണണം; അതിന്റെ ടിപ്പണിയും വ്യാഖ്യാനങ്ങളുമാണ്, അറിവും ആലോചനയും. ബുദ്ധിപരമായ അറിവും ചിന്താശീലവും ഉണ്ടായിരിയ്ക്കുകയും അനുഭവങ്ങൾ കുറഞ്ഞിരിയ്ക്കുകയും ചെയ്യുന്ന ജീവിതം രണ്ടു വരി പാഠവും നാൽപ്പതുവരി വ്യാഖ്യാനവുമുള്ള പുസ്തകത്തിനു തുല്യമാണ്'.

ഒന്നാമത്, പുസ്തകത്തേക്കാൾ ജീവിതത്തിന്റെ നിർദ്ദേശങ്ങളാണ്

നാം സ്വീകരിയ്ക്കേണ്ടത്; രണ്ടാമത്, വ്യാഖ്യാനത്തേക്കൾ പാഠഭാഗ വും. നിരൂപകരും വ്യാഖ്യാതാക്കളും പറയുന്നതിനേക്കൾ എഴുത്തുകാ രന്റെ വാക്കുകളാണു നാം ശ്രദ്ധിക്കേണ്ടത്. 'എഴുത്തുകാരിൽനിന്നു മാത്രമേ തത്വചിന്താപരമായ ആശയങ്ങൾ നമുക്കു ലഭിയ്ക്കുകയുള്ളൂ: അ തുകൊണ്ടു മൂലഗ്രന്ഥങ്ങളുടെ ശ്രീകോവിലിനു മുമ്പിൽ നമ്രശിരസ്കരാ യി നിന്ന്, അനശ്വരരായ ആചാര്യന്മാരുമായി നേരിട്ടു സംവദിയ്ക്കാൻ ശ്രമിക്കുകയാണു തത്വചിന്തയോട് താൽപ്പര്യമുള്ളവർ അവശ്യം ചെ യ്യേണ്ടത്. ഒരായിരം വ്യാഖ്യാനങ്ങളേക്കാൾ വിലപ്പെട്ടതാണു മൗലി കമായ ഒരൊറ്റ പുസ്തകം.

നമ്മുടെ കൈവശം എന്തുണ്ടെന്നതിലല്ല, ചിന്തയിൽ എന്തുണ്ടെ ന്നതിനെ ആശ്രയിച്ചാണു മനസ്സിൽ സന്തോഷം ജനിക്കുന്നത്; അതു കൊണ്ട് വായന വഴിയ്ക്കാണെങ്കിലും സംസ്കാരസമ്പന്നനാകാൻ ശ്രമി യ്ക്കുന്നതാണ് ആശാസ്യവും അഭികാമ്യവുമായ കൃത്യം. പ്രശസ്തിപോ ലും വെറുമൊരു വിഡ്ഢിത്തമാണ്; 'നമ്മുടെ സന്തോഷത്തിനു പാർക്കാ വുന്ന ഏറ്റവും നികൃഷ്ടമായ വസതിയാണു മറ്റൊരാളുടെ ശിരസ്സ്.

'ഒരു വ്യക്തിയെ സംബന്ധിച്ചു മറ്റൊരു വ്യക്തിയ്ക്കു തീരെ പ്രാധാ ന്യമില്ല; ആത്യന്തികമായി ഓരോരുത്തരും ഏകാന്തപഥികരാണ്; പരിസരങ്ങളിൽനിന്നു ലഭിയ്ക്കുന്നതിനേക്കാൾ പതിന്മടങ്ങാണു ഉള്ളി ൽനിന്നു ലഭിയ്ക്കുന്ന സന്തോഷം. മുഖ്യമായും, നമ്മുടെ നോട്ടമനുസരി ച്ചാണു നാം ജീവിക്കുന്ന ലോകം രൂപപ്പെട്ടു വരുന്നത്. ഒരു മനുഷ്യനു വേണ്ടതെല്ലാം നിലനിൽക്കുന്നതും സംഭവിയ്ക്കുന്നതും ബോധതലത്തി ൽ അയാൾക്കുവേണ്ടി മാത്രമായതുകൊണ്ട് മനുഷ്യർക്കേറ്റവും അത്യ ന്താപേക്ഷിതമായതു പ്രജ്ഞയുടെ ആരോഗ്യാവസ്ഥയാണ്. അരി സ്റ്റോട്ടിൽ 'സന്തോഷത്തിന്റെ അർത്ഥം സ്വയംപര്യാപ്തതയാണെ'ന്നു പറയുമ്പോൾ ഇതേ സത്യമാണു ഭംഗ്യന്തരേണ സൂചിപ്പിയ്ക്കുന്നത്'.

വിവിധകാലങ്ങളിലും ദേശങ്ങളിലും മനുഷ്യർ കൈവരിച്ച മഹ ത്തായ നേട്ടങ്ങളേയും അതിനു കാരണഭൂതരായ മഹാത്മാക്കളേയും കുറിച്ചു ബുദ്ധിപരമായ സംവാദങ്ങളിലും അനുധ്യാനങ്ങളിലും മുഴുകുക യാണ്, ഇച്ഛയുടെ അനന്തമായ പ്രലോഭനങ്ങളിൽനിന്നു രക്ഷപ്പെടാ

നുള്ള ഒരു മാർഗം; സ്നേഹോഷ്മളമായ അവരുടെ മനസ്സിൽ മാത്രമേ ആ മഹാത്മാക്കൾ ജീവിക്കുന്നുള്ളൂ. 'ഇച്ഛയുടെ തനതായ തെറ്റുകൾക്കും മൗഢ്യങ്ങൾക്കും മേലേ സൗരഭ്യം ചൊരിഞ്ഞുകൊണ്ട് നിസ്വാർത്ഥബുദ്ധി ഉദിച്ചുയരുന്നു'. തങ്ങളുടെ മോഹസാഫല്യത്തിനുവേണ്ടിയാണു ലോകമെന്ന മൂഢവിചാരത്തിൽനിന്നു മോചനം നേടാൻ മനുഷ്യനു കഴിയുന്നില്ല; അതാണവരുടെ ദുരിതങ്ങൾക്കു കാരണം. പ്രപഞ്ചത്തിലെ വസ്തുക്കളെല്ലാം നിരുപാധികമായ ചിന്താവിഷയങ്ങൾ മാത്രമാണെന്നറിയുമ്പോഴാണു നാം സ്വാതന്ത്ര്യം അനുഭവിക്കുന്നത്.

‘എന്തെങ്കിലും ബാഹ്യകാരണങ്ങളോ ആന്തരികാവസ്ഥകളോ മൂലം ഇച്ഛയുടെ സ്വാധീനത്തിൽനിന്നു പെട്ടെന്നു നാം മോചിതരായി അറിവിന്റെ പ്രകാശം വെളിപ്പെടുമ്പോൾ, ഇച്ഛയുടെ നിർദ്ദേശങ്ങൾക്കു ചെവി കൊടുക്കാതെ സ്വതന്ത്രനില സ്വീകരിക്കുന്ന ശ്രദ്ധ വസ്തുക്കളുടെ യഥാർത്ഥപ്രകൃതം അറിയാൻ ശ്രമിക്കും; വ്യക്തിതാൽപ്പര്യങ്ങളില്ലാതെ തികച്ചും നിസ്സംഗവും വസ്തുനിഷ്ഠവുമായ ആ സമീപനം വിഷയങ്ങളെ ഉത്തേജനോപാധികളെന്നതിനേക്കാൾ ശുദ്ധമായ ആശയങ്ങളായി കാണാൻ നമ്മെ സഹായിക്കുന്നു. അപ്പോൾ വളരെ പെട്ടെന്ന്, വളരെക്കാലമായി തേടിനടന്ന മോഹവഴികളിൽ നിരന്തരം നമ്മെ പിന്നിലാക്കിയ സന്തോഷവും സമാധാനവും സ്വയമേവ നമ്മുടെ ഉള്ളിലേക്കു പ്രവേശിക്കുന്നു. മഹത്വമേറിയ നന്മയും ദൈവികപ്രകൃതവുമെന്ന് എപ്പിക്യൂറസ് വിശേഷിപ്പിച്ച നിരാമയമായ അവസ്ഥയാണത്; ഇച്ഛയുടെ അനുസ്യൂതമായ അലോസരങ്ങളിൽ നിന്നുള്ള ഒരു നിമിഷത്തിന്റെ സ്വാതന്ത്ര്യമാണത്; ഇച്ഛയുടെ ശിക്ഷാവിധിയിൽ നിന്നുള്ള ഒരു ദിവസത്തെ മോചനമാണത്; ഇക്സിയണിന്റെ രഥചക്രം സ്വയം നിശ്ചലമാകുന്ന നിമിഷമാണത്. (ജൂപ്പിറ്ററിൽനിന്നു ജൂണോയെ അപഹരിക്കാൻ ശ്രമിച്ച ഇക്സിയൺ പാപപരിഹാരാർത്ഥം നിരന്തരം കറങ്ങുന്ന ഒരു രഥചക്രത്തിൽ ബന്ധനസ്ഥനാക്കപ്പെട്ടതിന്റെ സൂചന)‘.

**7.6.2. പ്രതിഭ :** ഇച്ഛാരഹിതമായ അറിവിന്റെ ഏറ്റവും ഉയർന്ന ത

ലമാണ പ്രതിഭ. അറിവിന്റെ സ്പർശമേൽക്കാതെ ഇച്ഛയുടെ വരുതിയ്ക്കു വഴങ്ങുന്നതാണ ജീവപരിണാമത്തിന്റെ താഴ്ന്ന തലങ്ങൾ; മനുഷ്യരിൽ പൊതുവേ അറിവിന്റെ അളവു കുറവും ഇച്ഛയുടെ സ്വാധീനം കൂടുതലുമാണ്; ഇച്ഛയേക്കാൾ അറിവിനു പ്രാധാന്യം കൂടുന്നതാണ പ്രതിഭ. 'ഇച്ഛയുടെ സാഫല്യത്തിനു വേണ്ടതിനേക്കാൾ അറിവു വർദ്ധിപ്പിയ്ക്കാനുതകുന്ന ഉപാധികൾക്കു വികാസം പ്രാപിയ്ക്കുന്നവരിലാണ പ്രതിഭ ജന്മമെടുക്കുന്നത്'. അപ്പോൾ, പ്രത്യുൽപ്പാദനത്തിനു കരുതിവെയ്ക്കപ്പെട്ട ഊർജ്ജത്തിന്റെ നല്ലൊരളവു ബൗദ്ധികവിഷയങ്ങൾക്കായി നീക്കിവെയ്ക്കുന്നു. 'പ്രത്യുൽപ്പാദനശക്തിയിൽ അസാധാരണമായി പ്രകടമാകുന്ന സൂക്ഷ്മതയും അസ്വസ്ഥതയുമാണ പ്രതിഭയുടെ അടിസ്ഥാനപരമായ അവസ്ഥ'. അതാണ പ്രതിഭാശാലികൾ പൊതുവേ സ്ത്രീവിദ്വേഷികളാകുന്നത്; തന്നിഷ്ടപ്രകാരം ജീവിയ്ക്കാൻ ബുദ്ധിയെ ഇച്ഛാശക്തിയ്ക്കു പണയം വെയ്ക്കുന്നരുടെ പ്രതിനിധികളാണ സ്ത്രീകൾ. 'കഴിവുകളേറെയുണ്ടെങ്കിലും സദാ വിധേയരായി കഴിയുന്നതുമൂലം അവരൊരിക്കലും പ്രതിഭാശാലികളാവില്ല'; സ്ത്രീകൾക്കു മോഹസാഫല്യങ്ങൾക്കുള്ള ഉപാധികൾ മാത്രമാണ സകലതും. നേരേ മറിച്ച്,

'മനുഷ്യമനസ്സിന്റെ പരിപൂർണമായ വസ്തുനിഷ്ഠഭാവമാണ പ്രതിഭ. ലോകത്തെക്കുറിച്ചു വ്യക്തമായ ഉൾക്കാഴ്ച ലഭിയ്ക്കാനും ശുദ്ധമായ അറിവിന്റെ കർത്തൃത്വം ഏറ്റെടുക്കാനുംവേണ്ടി സ്വാർത്ഥതാൽപ്പര്യങ്ങളും മോഹങ്ങളും ഉപേക്ഷിച്ചു സ്വന്തം അസ്തിത്വബോധംപോലും പരിത്യജിയ്ക്കുന്ന ശക്തിയുടെ അവതാരമാണ പ്രതിഭ. അതുകൊണ്ട്, ഇച്ഛയുടെമേൽ ബുദ്ധിയ്ക്കു കൈവരിയ്ക്കാൻ കഴിഞ്ഞ വിജയഭാവം ഓരോ പ്രതിഭാശാലിയുടേയും മുഖത്തു പ്രതിഫലിയ്ക്കുന്നതു നമുക്കു കാണാം. ഇച്ഛാജന്യമായ മോഹമാണ സാധാരണ മുഖഭാവങ്ങളിൽ നിഴലിയ്ക്കാറുള്ളത്; അപ്പോൾ, ഇച്ഛയുടെ നിർദ്ദേശം പ്രായോഗികമാക്കുന്നതിലൂടെ വ്യക്തിതാൽപ്പര്യങ്ങൾ സഫലീകരിക്കുന്ന ഒരൊറ്റ ദൗത്യം മാത്രമാണ് അറിവിനു നിറവേറ്റാനുള്ളത്'.

ഇച്ഛയിൽനിന്നു സ്വതന്ത്രമാകുമ്പോൾ അറിവിനു വസ്തുക്കളെക്കുറിച്ചു യാഥാർത്ഥ്യബോധം കൈവരുന്നു; 'നിസ്സാരവും ആകസ്മികവുമായ

വ ഒഴിവാക്കി പ്രധാനവും അനിവാര്യവുമായവ ശേഖരിച്ച സുതാര്യമായി പ്രതിഫലിപ്പിക്കുന്ന ഒരു കണ്ണാടി നമുക്കെതിരെ ഉയർത്തിക്കാണിക്കുകയാണു മിക്ക പ്രതിഭാശാലികളും ചെയ്യുന്നത്. മേഘം കീറിമുറിക്കുന്ന സൂര്യനെപ്പോലെ വികാരാവേശത്തിലേക്കു തുളച്ചുകയറുന്ന ചിന്ത വസ്തുക്കളുടെ പരമാർത്ഥം വെളിവാക്കുന്നു; സവിശേഷവും വ്യക്തിപരവുമായ വിശദാംശങ്ങൾ സ്വാംശീകരിച്ച് ആ ചിന്ത 'പ്ലേറ്റോയുടെ ആശയലോക'മായ ആത്യന്തികസത്തയിൽ, ചെന്നെത്തുന്നു; വ്യക്തിപരമായ പ്രത്യേകതകളോ പ്രകൃതങ്ങളോ പ്രകടിപ്പിക്കാതെ, സാമാന്യഗുണങ്ങൾക്കും ശാശ്വതസത്യങ്ങൾക്കും പ്രാധാന്യം നൽകി, ചിത്രകാരൻ സങ്കൽപ്പിക്കുന്ന ഒരു രൂപമാതൃകയാണത്; പ്രസ്തുത ചിത്രം അനാവൃതമാക്കുന്ന ഗുണവിശേഷങ്ങൾക്കു നിദാനവും പ്രതീകവും മാത്രമാണ് ആ വ്യക്തിത്വം. അങ്ങനെ അടിസ്ഥാനപരവും സാമാന്യവും വസ്തുനിഷ്ഠവുമായ സത്തയെ നിഷ്പക്ഷവും വ്യക്തവുമായ അവബോധത്തോടെ മനസ്സിലാക്കാൻ കഴിയുന്നതിലാണു പ്രതിഭയുടെ രഹസ്യം അടങ്ങിയിരിക്കുന്നത്.

എങ്കിലും വ്യക്തിപരമായ അത്തരം സമവാക്യങ്ങളുടെ നിരാകരണമാണു പ്രതിഭാശാലികളെ ഇച്ഛാനുസാരം നീങ്ങുന്ന പ്രായോഗികജീവിതത്തിനു തീർത്തും അയോഗ്യരാക്കുന്നത്. അതിവിദൂരതയിലേക്കു നോക്കിയിരിക്കുന്ന അയാൾ പക്ഷേ തൊട്ടു മുന്നിലുള്ള വസ്തുക്കൾ കാണുന്നില്ല; 'അരക്കിറുക്ക'നെപ്പോലെ അയാൾ അവിവേകത്തോടെയാണു പെരുമാറുന്നത്; നക്ഷത്രങ്ങളിലേക്കു കണ്ണും നട്ടു നടക്കുന്ന അയാൾ പെട്ടെന്നു പൊട്ടക്കിണറ്റിൽ വീണുപോകുന്നു. അതാണയാളെ സൗഹൃദസദസ്സുകളിൽനിന്നും അകറ്റി നിർത്തുന്നത്; മറ്റുള്ളവർ ക്ഷണികവും അത്യാസന്നവുമായ വിഷയങ്ങൾക്കു പ്രാധാന്യം നൽകുമ്പോൾ, സാമാന്യവും ശാശ്വതവും അടിസ്ഥാനപരവുമായ കാര്യങ്ങളെക്കുറിച്ചാണയാൾ ചിന്തിക്കുന്നത്; പൊതുതാൽപ്പര്യങ്ങളില്ലാത്തതുകൊണ്ട് അയാൾക്കു മറ്റുള്ളവരോട് ഒരിക്കലും യോജിക്കാനാവില്ല. 'പൊതുവേ ബുദ്ധിപരവും സാംസ്കാരികവുമായ നിലവാരം കണക്കാ

ക്കിയാണു മനുഷ്യരുടെ സൗഹൃദഭാവം തീരുമാനിക്കപ്പെടുന്നത്'. ത ങ്ങൾക്കു സ്വാധീനമില്ലാത്ത കാര്യങ്ങളെ നിരന്തരം ആശ്രയിക്കേണ്ടി വരുന്ന സാധാരണക്കാരെ അപേക്ഷിച്ച് അത്തരം സൗഹൃദങ്ങളുടെ ആവശ്യകതയും പ്രതിഭാശാലികൾക്കില്ല; അതിനു പകരം സ്വകീയ മായ മറ്റു പല സാന്ത്വനങ്ങളും അവർക്കുണ്ട്. 'സർവാതിശായിയായ സൗന്ദര്യത്തിന്റെ ഉപാസകരെന്നനിലയിൽ ലഭിക്കുന്ന അവാച്യമായ അനുഭൂതികൾ ജീവിതത്തിന്റെ കാലുഷ്യങ്ങൾ മറക്കാൻ സഹായിക്കു ക മാത്രമല്ല, അവബോധത്തിന്റെ വ്യക്തതയ്ക്ക് ആനുപാതികമായി വ ർദ്ധിക്കുന്ന ആത്മവേദനകൾക്കു പരിഹാരവുമാകുന്നു; തികച്ചും അപ രിചിതരായ ജനങ്ങൾക്കിടയിൽ ഏകാന്തപഥികനായി കഴിയാനു ള്ള സാന്ത്വനംകൂടിയാണത്'.

എന്തായാലും, പ്രതിഭാശാലികളായവർ അവസാനം ഏകാന്തത യിലേക്കും ചിലപ്പോഴൊക്കെ ഉന്മാദാവസ്ഥയിലേക്കും പ്രവേശിക്കുന്ന തായാണു കാണുന്നത്; യഥാർത്ഥലോകത്തേക്കു ബലാൽക്കാരേണ പിടിച്ചുവലിക്കുന്ന മനസ്സിന്റെ കെട്ടുപാടുകൾ തകർക്കാൻ കഴിയാതെ, ഏകാന്തതയിലൂടെ അനാവൃതമാകുന്ന ഉൾക്കാഴ്ചയും തീക്ഷ്ണമായ വൈകാരികഭാവവും മൂലം അത്യധികമായ ആത്മവേദനകളാണ് അ വർക്കു സദാ അനുഭവിക്കേണ്ടിവരുന്നത്. അരിസ്റ്റോട്ടിൽ പറഞ്ഞതു വീണ്ടും സത്യമാകുന്നു: 'തത്വചിന്ത, രാഷ്ട്രീയം, കവിത, കല തുടങ്ങി യ വിഷയങ്ങളിൽ പ്രതിഭാധനരായവർ പൊതുവേ വിഷാദമഗ്നരാ യാണു കാണപ്പെടുന്നത്'. പ്രതിഭയും ഉന്മാദവും തമ്മിലുള്ള പ്രത്യക്ഷ ബന്ധം 'റൂസോ, ബൈറൺ മുതലായ മഹാത്മാക്കളുടെ ജീവചരിത്രം സാക്ഷ്യപ്പെടുത്തുന്നുണ്ട്. ഭ്രാന്താലയങ്ങളിൽ ഞാൻ നടത്തിയ ചില അന്വേഷണങ്ങളിൽനിന്നു ജന്മനാ ലഭിച്ച കഴിവുകൾകൊണ്ട് അനു ഗ്രഹീതരായ ഒറ്റപ്പെട്ട ഒരുപാടുപേരെ എനിക്കു കണ്ടെത്താൻ കഴി ഞ്ഞു; മനസ്സിന്റെ ഭ്രാന്തമായ അവസ്ഥയിലും പ്രതിഭയുടെ മിന്നലാട്ടം അവരുടെ പെരുമാറ്റത്തിൽ വ്യക്തമായി പ്രകടമായിരുന്നു'.

പക്ഷേ, അരക്കിറുക്കന്മാരായ ആ പ്രതിഭാശാലികളാണു യഥാർ ത്ഥത്തിൽ മാനവരാശിയുടെ അഭിജാതവർഗത്തിന്റെ പ്രതിനിധിക

ൾ. 'ബുദ്ധിശക്തിയെ സംബന്ധിച്ചിടത്തോളം വരേണ്യമായൊരു കാഴ്ചപ്പാടാണ് പ്രകൃതിക്കുള്ളത്. പ്രകൃതിജന്യമായ സവിശേഷതകൾ എവിടേയും ജന്മംകൊണ്ടോ ജാതികൊണ്ടോ ധനംകൊണ്ടോ പദവികൊണ്ടോ നിർണയിക്കാവുന്നതിലേറെ വ്യത്യസ്തവും വ്യതിരിക്തവുമാണ്. ചുരുക്കം ചിലർക്കു മാത്രമേ പ്രതിഭയുടെ വരദാനം നൽകി പ്രകൃതി അനുഗ്രഹിക്കാറുള്ളൂ; കൃത്യവും ആസന്നവുമായ കാര്യങ്ങൾക്കു കൂടുതൽ ശ്രദ്ധ ചെലുത്തേണ്ടതുകൊണ്ട് അത്തരം ചിത്തവൃത്തികൾ മിക്കവാറും സാധാരണ ജീവിതത്തിനു തടസ്സം സൃഷ്ടിച്ചേക്കും. 'പണ്ഡിതർപോലും കാർഷികവൃത്തിയിൽ ഏർപ്പെടണമെന്നാണ് പ്രകൃതി നിശ്ചയിച്ചിട്ടുള്ളത്; അതേ മാനദണ്ഡമനുസരിച്ച് തത്വചിന്തയുടെ ആചാര്യന്മാരേയും നാം വിലയിരുത്തേണ്ടതുണ്ട്; അപ്പോൾ അവരുടെ നേട്ടങ്ങൾ എല്ലാവരുടേയും പ്രതീക്ഷകൾക്കൊത്തുയരാതെ വയ്യ!' (മനുഷ്യർ പ്രകൃത്യാ കൃഷിക്കാരല്ല നായാട്ടുകാരാണെന്നും അദ്ദേഹം പറയുന്നുണ്ട്. കൃഷി മനുഷ്യന്റെ കണ്ടുപിടുത്തമാണ്, വാസനയല്ല!).

**7.6.3. കല :** ഇച്ഛയുടെ അടിമത്തത്തിൽനിന്നു ബുദ്ധിയെ മോചിപ്പിച്ച്, ഭൗതികലോകത്തോടുള്ള സ്വാർത്ഥത പിൻവലിപ്പിച്ച്, നിരുപാധികവും ഉദാത്തവുമായ സത്യാന്വേഷണത്തിൽ മുഴുകുകയാണ് കലയുടെ ധർമ്മം. ശാസ്ത്രത്തിന്റെ ലക്ഷ്യം സവിശേഷമായ നിരവധി ഗുണങ്ങളിൽനിന്നു സാമാന്യത കണ്ടെത്തുകയാണെങ്കിൽ, സാമാന്യതയിൽനിന്നു സവിശേഷഗുണങ്ങളെ പുറത്തെടുക്കുകയാണ് കലയുടെ ലക്ഷ്യം. 'ഒരു ഛായാചിത്രംപോലും വ്യക്തിയുടെ മാതൃകാരൂപമായിരിക്കണമെന്നു വിൻകെൽമാൻ (Winckelmann) പറയുന്നു. ജീവികളുടെ ചിത്രങ്ങൾ പരിശോധിക്കുമ്പോൾ ഓരോ വർഗത്തിന്റേയും തനതായ സവിശേഷതകൾ വെളിവാക്കുന്ന പ്രത്യേകാവയവങ്ങളാണു നമുക്കേറെ മനോഹരമായി തോന്നുന്നത്. ചിത്രീകരിയ്ക്കപ്പെടുന്ന വസ്തു പ്രതിനിധാനം ചെയ്യുന്ന സാമാന്യമായ ആശയം കഴിയുന്നത്ര വ്യക്തമാക്കാനാണു കലാകാരന്മാർ പരിശ്രമിക്കുന്നത്; അതിനാനുപാതികമായിരിക്കും, കലാസൃഷ്ടിയുടെ വിജയവും. ഒരു മനുഷ്യന്റെ ചിത്രം

അയാളുടെ യഥാതഥമായ അംഗോപാംഗപ്പൊരുത്തമല്ല, മറിച്ച്, സാമാന്യവും അനിവാര്യവുമായ സവിശേഷഗുണങ്ങൾ കഴിയുന്നത്ര അനായാസമായി വെളിപ്പെടുത്താനാണ ശ്രദ്ധിക്കേണ്ടത്. (അതുകൊണ്ടു സാഹിത്യത്തിൽ കഥാപാത്രചിത്രീകരണത്തിന്റെ വിശദാംശങ്ങൾക്കാണ കൂടുതൽ പ്രാധാന്യം കൽപ്പിക്കേണ്ടത്). നിരന്തരമായ അദ്ധ്വാനവും ശ്രദ്ധാപൂർവമായ അനുമാനങ്ങളുമായി മുന്നേറുന്ന ശാസ്ത്രത്തേക്കാൾ ഒരൊറ്റ നിമിഷത്തിന്റെ ഉൾക്കാഴ്ചയിൽ സാക്ഷാത്ക്കാരം നേടുന്ന കലയ്ക്കാണ കൂടുതൽ മഹത്വം. ശാസ്ത്രത്തിനു ബുദ്ധിശക്തിയാണെങ്കിൽ പ്രതിഭയാണ കലയുടെ ഊർജ്ജം.

വ്യക്തിപരമായ ഇച്ഛാശക്തിയുടെ സമ്മർദ്ദങ്ങളില്ലാതെ എന്തെങ്കിലും ഒരു വിഷയത്തിൽ ശ്രദ്ധ കേന്ദ്രീകരിയ്ക്കുമ്പോഴാണ കവിതയിലും ചിത്രകലയിലും പ്രകൃതിനിരീക്ഷണത്തിലുംനിന്നു നമുക്ക് ആനന്ദാനുഭൂതി ലഭിക്കുന്നത്. കലാകാരന്റെ ദൃഷ്ടിയിൽ, അതീന്ദ്രിയമായ സൗന്ദര്യാനുഭൂതി പകരുന്ന ഒരു മായികദൃശ്യമാണ റൈൻനദി; പക്ഷേ, വ്യക്തിപരമായ ചിന്തകളിൽ മുഴുകിയ ശാസ്ത്രജ്ഞൻ 'രണ്ടു നേർരേഖകളായ കരകളെ പരസ്പരം ബന്ധിപ്പിക്കുന്ന മറ്റൊരു നേർരേഖയായി മാത്രമാണ നദിയെ കാണുന്നത്. വ്യക്തിപരമായ ആ ആകുലതകളിൽനിന്നു പൂർണസ്വതന്ത്രനാണ കലാകാരൻ; 'ജയിലിൽനിന്നും കൊട്ടാരത്തിൽനിന്നും നോക്കിയാൽ ഒരു കലാകാരനെ സംബന്ധിച്ചിടത്തോളം സൂര്യാസ്തമനത്തിന്റെ സൗന്ദര്യത്തിനു വ്യത്യാസമില്ല. ഇച്ഛാരഹിതമായ അവബോധത്തിന്റെ ആ വരദാനമാണ വിദൂരമായ ഭൂതകാലത്തിനുപോലും ഒരു മോഹനദൃശ്യത്തിന്റെ മായികഭംഗി പകരുന്നത്. വിഘ്നങ്ങളില്ലാതെ ഏകാഗ്രവും ഇച്ഛാരഹിതവുമായ മനനത്തിനു വിധേയമാക്കിയാൽ വിപരീതവിഷയങ്ങൾ ചിലപ്പോൾ ഉദാത്തമായി മാറുന്നതു നമുക്കു കാണാം. അതുപോലെ, ഇച്ഛയുടെ ബന്ധനത്തിൽനിന്നു മോചനം നേടുമ്പോൾ പ്രത്യക്ഷമാകുന്ന വിശാലമായ പരിപ്രേക്ഷ്യത്തിൽ സ്വന്തം ദുരിതങ്ങൾക്കുപോലും ഒരുതരം സൗന്ദര്യാത്മകത കൈവരുന്നതു നമുക്കനുഭവിയ്ക്കാം. വ്യക്തിനിഷ്ഠവും ക്ഷണികവുമായ കാര്യങ്ങൾക്കു പിന്നിലെ സാമാന്യവും സനാതനവുമാ

യ സത്യങ്ങൾ വെളിപ്പെടുത്തുകവഴി കല ജീവിതദുഃഖങ്ങൾക്കുപോലും അറുതി വരുത്തുന്നു. സ്പിനോസ പറഞ്ഞതാണു ശരി: 'വസ്തുക്കളുടെ അനശ്വരത കാണാവുന്നിടത്തോളം മനസ്സു ചിന്തിക്കുന്നതു സനാതനസത്യങ്ങളെക്കുറിച്ചായിരിക്കും'.

ജീവിതത്തിന്റെ കാലുഷ്യങ്ങൾക്കുപരി നമ്മെ പിടിച്ചുയർത്തുന്ന കലയുടെ സ്വാധീനം സംഗീതത്തിലാണു കൂടുതൽ പ്രകടമായിരിയ്ക്കുന്നത്. മറ്റു കലകളിൽ നടക്കുന്നതുപോലെ 'ആശയങ്ങളുടെ പകർപ്പെഴുത്തല്ല, ഇച്ഛാശക്തിയുടെ സ്വാധീനമാണു സംഗീതത്തിൽ സംഭവിയ്ക്കുന്നത്'; അനുസ്യൂതമായി ഒഴുകുന്ന ഇച്ഛയുടെ ഗതികളും വേഗങ്ങളും ചലനങ്ങളും രേഖപ്പെടുത്തി, ആദ്യത്തിൽനിന്നു പുതിയതായി തുടങ്ങുന്ന ജീവിതത്തിന്റെ നൈരന്തര്യമാണു സംഗീതത്തിൽ പ്രതിഫലിക്കുന്നത്. മറ്റു കലകൾ നിഴൽരൂപങ്ങളെ മാതൃകയായി സ്വീകരിക്കുമ്പോൾ യഥാർത്ഥവസ്തുവിനെയാണു സംഗീതം മാതൃകയാക്കുന്നത്. (സുകുമാരകലകളിൽനിന്നു സംഗീതത്തിന്റെ തത്വചിന്താപരമായ പ്രസക്തിയും പ്രാധാന്യവും ആദ്യമായി അറിഞ്ഞംഗീകരിച്ചതു ഷോപ്പൻഹോവറായിരുന്നു) ആശയങ്ങളുടെ മാദ്ധ്യമം വഴിയല്ലാതെ വികാരങ്ങളുമായി നേരിട്ടു സംവദിക്കുന്ന സംഗീതം മറ്റു കലകളേക്കാൾ ഉൽക്കൃഷ്ടമാണ്; ബുദ്ധിയേക്കാൾ സൂക്ഷ്മതമമായ മറ്റൊരു ഇന്ദ്രിയവുമായാണതു നിരന്തരം സംസാരിക്കുന്നത്. ശിൽപ്പകലയുടെ അംഗോപാംഗപ്പൊരുത്തത്തിനു തുല്യമാണു സംഗീതത്തിന്റെ താളം; അതുകൊണ്ടു സംഗീതവും ശിൽപ്പകലയും വിപരീതധ്രുവങ്ങളിലാണു നിൽക്കുന്നത്. ഗൊയ്ഥേ പറയുന്നതുപോലെ, ഘനീഭവിച്ച സംഗീതമാണു ശിൽപ്പം; അംഗോപാംഗപരമായ പൊരുത്തം നിശ്ചലമായ താളവും.

**7.6.4. മതം :** സാമാന്യവും സനാതനവുമായ അവസ്ഥയെക്കുറിച്ചുള്ള അവലോകനവും ഇച്ഛയിൽനിന്നുള്ള പിന്മാറ്റവുമെന്ന സ്വന്തം കലാസിദ്ധാന്തം പ്രായത്തിന്റെ പക്വതയോടെ ഒരു മതവിശ്വാസമായിത്തന്നെ ഷോപ്പൻഹോവർ വികസിപ്പിച്ചെടുത്തു. ചെറുപ്പകാലത്തു മതപരമായ വിദ്യാഭ്യാസം വളരെക്കുറച്ചു മാത്രമേ അദ്ദേഹത്തിനു ല

ഭിച്ചിരുന്നുള്ളൂ; അക്കാലത്തെ പൗരോഹിത്യപരമായ സംവിധാനങ്ങളോടു സൗഹൃദം പുലർത്താൻ സഹജമായ സങ്കോചം ഷോപ്പൻഹോവറെ അനുവദിച്ചതുമില്ല. ദൈവശാസ്ത്രജ്ഞരോടു പൊതുവേ അദ്ദേഹത്തിനു വെറുപ്പായിരുന്നു: 'പലയിടത്തും ദൈവശാസ്ത്രജ്ഞർക്കിടയിൽ പരസ്പരവൈരുദ്ധ്യമുണ്ടെ'ന്നുതന്നെ അദ്ദേഹം കരുതി. 'സാധാരണജനങ്ങളുടെ ആദ്ധ്യാത്മികചിന്ത'യെന്നാണു മതത്തെ അദ്ദേഹം വിശേഷിപ്പിച്ചത്. പക്ഷേ, മതപരമായ അനുഷ്ഠാനങ്ങളിലും സിദ്ധാന്തങ്ങളിലും ചില നിഗൂഢസൂചനകളുണ്ടെന്നു പിന്നീദ്ദേഹം മനസ്സിലാക്കി. 'മതങ്ങളുടെ പ്രതീകാത്മകഭാവം അംഗീകരിക്കാൻ പരാജയപ്പെടുന്നതുകൊണ്ടാണു യുക്തിവാദികളും പ്രകൃത്യതീതവാദികളും തമ്മിൽ നിരന്തരമായി നടന്നുപോരുന്ന വിവാദങ്ങൾ ഒരിക്കലും അവസാനിക്കാത്തത്'. ഉദാഹരണത്തിന്, വിഷാദാത്മകതയുടെ പ്രൗഢമായൊരു തത്വചിന്തയാണു ക്രിസ്തുമതം; 'പാപവും (ഇച്ഛയുടെ ദാർഢ്യം) പാപമോചനവുമാണു (ഇച്ഛയുടെ നിഷേധം) ക്രിസ്തുമതത്തിന്റെ സാരാംശമായി കണക്കാക്കപ്പെടുന്ന രണ്ടു സത്യങ്ങൾ. നിരാശയും അത്യാഗ്രഹവുമല്ലാതെ ഒരിയ്ക്കലും സന്തോഷം നേടാൻ സഹായിക്കാത്ത ചില ചിന്തകൾ ദുർബലപ്പെടുത്താനുള്ള സവിശേഷമായൊരു പ്രായോഗികപദ്ധതിയാണ് ഉപവാസം. ശുഭാപ്തിവിശ്വാസത്തിൽ അധിഷ്ഠിതമായ യഹൂദമതത്തേയും ഗ്രീസിലും റോമിലും നിലനിന്ന വിഗ്രഹാരാധനയേയും മറി കടക്കാൻ ക്രിസ്തുമതത്തെ സഹായിച്ച ഒരൊറ്റ ഘടകം, വിഷാദാത്മകതയിൽ അടിയുറച്ച വിശ്വാസസംഹിതകളും ദുരിതപൂർണമായ ജീവിതാവസ്ഥകളുടെ കുറ്റസമ്മതങ്ങളുമായിരുന്നു': ലൗകികവിജയം നേടാൻ പ്രകൃത്യതീതശക്തികൾക്കു കൈക്കൂലി കൊടുക്കുന്ന ഒരു സംവിധാനമായാണു മതത്തെ പണ്ടുള്ളവർ കണ്ടത്; അതേസമയം, ക്ഷണികവിജയത്തിനുവേണ്ടി നടത്തുന്ന പരിശ്രമങ്ങളിൽനിന്നു പിന്തിരിയാനാണു ക്രിസ്തുമതം ഉദ്ബോധിപ്പിക്കുന്നത്. അധികാരത്തിനും ആഡംബരങ്ങൾക്കുമിടയിൽ മറ്റുള്ളവരോടു മത്സരിക്കാൻ വിമുഖത കാണിച്ച്, ഇച്ഛാശക്തിയുടെ സ്വാധീനത്തെ അതിജീവിക്കുന്ന വിശുദ്ധനും വിഡ്ഢിയുമായൊരു മാതൃകയായാണു ക്രിസ്തുവിനെ

അവർ അവതരിപ്പിച്ചത്.

ക്രിസ്തുമതത്തേക്കാൾ പ്രൗഢവും ഗഹനവുമാണ ബുദ്ധമതം; അവിടെ, മതത്തിന്റെ അന്തസ്സത്തതന്നെ ഇച്ഛയുടെ നിരാസമാണ്; നവീകരണത്തിന്റെ ലക്ഷ്യം നിർവാണവും. ബുദ്ധിപരതയിൽനിന്ന മാറി അന്തർജ്ഞാനപരമായ ഉൾക്കാഴ്ച വഴി ബാഹ്യലോകത്തെ വ്യാഖ്യാനിക്കുന്നതുകൊണ്ട് യൂറോപ്യൻ ചിന്തകന്മാരേക്കാൾ വിവേകമതികളാണ ഹിന്ദുക്കൾ. ബുദ്ധി സകലതിനേയും ഘടകങ്ങളാക്കി വിഭജിക്കുമ്പോൾ സകലതിനേയും സമന്വയിപ്പിക്കാനാണ വിവേകം ശ്രമിക്കുന്നത്; 'അഹം' മിഥ്യയാണെന്നും, വ്യക്തിത്വം വെറുമൊരു പ്രതിഭാസമാണെന്നും, അപരിമേയമായി ഒരു പരമാർത്ഥം മാത്രമേയുള്ളൂവെന്നും ഹിന്ദുക്കൾ കണ്ടറിഞ്ഞു; അതാണ 'തത്വമസി'. 'ഇച്ഛയുടെ മഹാസാഗരത്തിൽ ഇളകിയാടുന്ന കുഞ്ഞോളങ്ങളാണ നാമെന്നും ഒരേയൊരു ചൈതന്യത്തിന്റെ അംശാവതാരങ്ങളാണെന്നുമുള്ള ഉറച്ച ബോധത്തോടെ, തന്നോട് ഇടപഴകുന്ന ആരെക്കുറിച്ചും വ്യക്തമായ ആത്മാർത്ഥതയോടെ ആർക്കാണോ പറയാൻ കഴിയുന്നത്, ധർമ്മിഷ്ഠനും അനുഗൃഹീതനുമായ അയാൾ മോക്ഷത്തിന്റെ നേരായ വഴിയിലാണ സഞ്ചരിക്കുന്നത്'. പൗരസ്ത്യരാജ്യങ്ങളിൽ ബുദ്ധമതത്തിന്റെ പ്രചാരത്തെ സ്വാധീനിക്കാൻ ക്രിസ്തുമതത്തിനു കഴിയില്ലെന്ന ഷോപ്പൻഹോവർ വിശ്വസിച്ചു: 'ഉയർന്ന പാറക്കെട്ടിനു നേരെ വെടിയുണ്ട ചൊരിയുന്നതുപോലെ നിഷ്ഫലമാണത്'. നേരേമറിച്ച്, ഭാരതീയതത്വചിന്തയുടെ ചിന്താധാരകൾ താമസംവിനാ പ്രവഹിച്ച യൂറോപ്പിന്റെ വിജ്ഞാനധാരകളെ ഗണ്യമായി സ്വാധീനിയ്ക്കാനാണ സാദ്ധ്യത. 'പതിനഞ്ചാം നൂറ്റാണ്ടിൽ ഗ്രീക്കുചിന്തകൊണ്ടുണ്ടായ നവോത്ഥാനത്തേക്കാൾ അഗാധവും സർവതലസ്പർശിയുമായിരിക്കും സംസ്കൃതസാഹിത്യത്തിന്റെ സ്വാധീനംമൂലം സംഭവിയ്ക്കാൻ പോകുന്നത്'.

അപ്പോൾ, ഇച്ഛയിൽനിന്ന കൂടുതലായി ഉൾവലിയുന്ന ജീവാത്മാവിന്റെ നിർവാണാവസ്ഥയാണ ശരിയായ ആത്യന്തികജ്ഞാനം. ജീവാത്മാവിനേക്കാൾ ശക്തനായ പരമാത്മാവിന്റെ നിയോഗത്തിനു

നാം സ്വമേധയാ വഴങ്ങേണ്ടതുണ്ട്! 'ഇച്ഛയുടെ സ്വാധീനം എത്രുകണ്ടു കുറഞ്ഞിരിക്കുന്നുവോ അത്രയും കുറച്ചേ നാം ദുരിതമനുഭവിക്കേണ്ട തുള്ളൂ'. ചിത്രകലയിലെ ലോകോത്തരമായ സൃഷ്ടികളിൽ കാണുന്ന മുഖഭാവങ്ങൾ ശ്രദ്ധിച്ചുനോക്കുക: 'പ്രത്യേകിച്ചൊരു വിചാരമോ വികാരമോ പ്രതിഫലിപ്പിക്കാതെ, ഇച്ഛയെ സമ്പൂർണമായും സംയമനം ചെയ്യുന്ന, ഉദാത്തമായ വിവേകത്തിന്റെ പ്രകാശനമാണു നാമവിടെ കാണുന്നത്. റാഫേൽ, കൊറേഗിയോ മുതലായവരുടെ ചിത്രങ്ങളിൽ സകല യുക്തിചിന്തകൾക്കും അതീതമായ സമാധാനവും ജീവോർജ്ജത്തിന്റെ പരിപൂർണമായ ശാന്തതയും അഗാധമായ വിശ്രാന്തിയും അലംഘ്യമായ നിരാകുലതയും ആത്മവിശ്വാസവും സുവിശേഷ പുസ്തകത്തിലെന്നപോലെ ആവിഷ്കരിക്കപ്പെടുന്നുണ്ട്; അവിടെ ഇച്ഛാരഹിതമായ അറിവുമാത്രമാണു ബാക്കി നിൽക്കുന്നത്'.

**7.7. മരണത്തിന്റെ വിവേകം**

എങ്കിലും ചിലതുകൂടി നമുക്കാവശ്യമുണ്ട്. ഇച്ഛാരഹിതമായ സമാധാനവും തുടർന്നു മോക്ഷപ്രാപ്തിയുമാണു നിർവാണാവസ്ഥയിൽ ലഭിക്കുന്നത്; വ്യക്തിയുടെ മരണശേഷമോ? ഒരു മരണത്തിലും ജീവൻ കരയാറില്ല; സന്തതിപരമ്പരകളിലൂടെ ജീവൻ നിലനിൽക്കുകതന്നെ ചെയ്യും; ചെറിയൊരു അരുവി വരണ്ടുണങ്ങിയാൽ ഓരോ തലമുറയ്ക്കും വേണ്ടി ഒരായിരം അരുവികൾ ജനിയ്ക്കും. അപ്പോൾ മനുഷ്യവംശത്തിന്റെ മോചനം എങ്ങനെ സാദ്ധ്യമാകും? വ്യക്തിയെപ്പോലെ വംശങ്ങൾക്കും ഒരു നിർവാണാവസ്ഥയുണ്ടോ?

ഇച്ഛയുടെ പ്രത്യുൽപ്പാദനവാഞ്ഛയ്ക്ക് അഥവാ ജീവസ്രോതസ്സിനു വിരാമം നൽകി ഇച്ഛാശക്തിയെ അന്തിമവും സമൂലവുമായി കീഴടക്കുമ്പോൾ മാത്രമേ അത്തരമൊരു നിർവാണാവസ്ഥ കൈവരിയ്ക്കാൻ കഴിയൂ. 'ജീവിതേച്ഛയുടെ ശക്തമായ ആവിഷ്ക്കാരമെന്ന നിലയ്ക്കു കാമസംതൃപ്തി പാരമ്പരികമായിത്തന്നെ ഗർഹണീയമാണ്'. നിർബന്ധിതജനനത്തിനു വിധേയരാകാൻ തക്കവണ്ണം ആ കുട്ടികൾ എന്തപരാധമായിരിക്കും ചെയ്തിരിയ്ക്കുക?

'ജീവിതത്തിന്റെ പലവിധ ബദ്ധപ്പാടുകളെക്കുറിച്ചും ചിന്തിയ്ക്കുമ്പോൾ സകലമാനപേരും മോഹങ്ങളിലും മോഹഭംഗങ്ങളിലും കിടന്നുഴലുന്നതു നമുക്കു കാണാം; അനന്തമായ ആഗ്രഹങ്ങൾ നിറവേറ്റാനും വിവിധങ്ങളായ ദുരിതങ്ങൾ ദൂരീകരിക്കാനുംവേണ്ടി കഴിവിന്റെ പരമാവധി അവരെന്നും ആയാസപ്പെടുന്നു; മറ്റൊന്നിനെക്കുറിച്ചും പ്രത്യാശ പുലർത്താൻ ധൈര്യപ്പെടാതെ ഈ ദുരിതജീവിതം അൽപ്പകാലത്തേക്കുമാത്രം നിലനിർത്താനാണവർ ശ്രമിക്കുന്നത്. എങ്കിലും, ഈ കോലാഹലങ്ങൾക്കിടയിൽ രണ്ടുപേർ വികാരാവേശത്തോടെ കടാക്ഷങ്ങൾ കൈമാറുന്നതു നാം കാണുന്നു; അവർക്കു മാത്രം എന്തിനാണു പ്രത്യേകമായൊരു സ്വകാര്യതയും ഉൽക്കണ്ഠയും പ്രച്ഛന്നതയും? സാധാരണഗതിയിൽ വളരെ പെട്ടെന്നു നശിക്കാവുന്ന ഈ ദുരിതജീവിതം എന്നെന്നേക്കും നിലനിർത്താനുള്ള ഒരു രഹസ്യപദ്ധതിയുടെ ആസൂത്രകരാണ്, ആ കമിതാക്കൾ; ഇവിടെയാണു പ്രത്യുൽപ്പാദനവുമായി ബന്ധപ്പെട്ട ലജ്ജയുടെ യുക്തി വെളിവാകുന്നത്'.

അറിവ് ഇച്ഛാരഹിതമായിത്തീരുമ്പോൾ സ്ത്രീകളുടെ ചിന്താശൂന്യമായ ആകർഷണീയത പുരുഷനെ പ്രത്യുൽപ്പാദനത്തിനു പ്രലോഭിപ്പിയ്ക്കുന്നതുകൊണ്ട്, ഇവിടെ സ്ത്രീയാണു യഥാർത്ഥകുറ്റവാളി. ഈ ആകർഷണീയത എത്രമാത്രം ക്ഷണികമാണെന്നു മനസ്സിലാക്കാനുള്ള ബുദ്ധിശക്തി യുവത്വത്തിനില്ല; വിവേകം വന്നുദിയ്ക്കുമ്പോഴേയ്ക്കും കാര്യങ്ങൾ കൈവിട്ടു പൊയ്ക്കഴിഞ്ഞിരിയ്ക്കും.

*'നാടകീയഭാഷയിൽ പറഞ്ഞാൽ, പ്രകൃതി യുവതികൾക്കൊരു മായികത നൽകി അനുഗ്രഹിക്കുന്നതായി തോന്നിപ്പോകുന്നു; ജീവിതത്തിന്റെ സിംഹഭാഗവും പണയപ്പെടുത്തി, ചെറുപ്പകാലത്തു ചില വർഷങ്ങളോളംമാത്രം സൗന്ദര്യവും ആകർഷണീയതയും കണക്കില്ലാതെ ധൂർത്തടിച്ച് ഏതെങ്കിലുമൊരു പുരുഷന്റെ ശ്രദ്ധാകേന്ദ്രമാകു-ന്നു, അവൾ; അയാളാകട്ടെ വേണ്ടതുപോലെ വീണ്ടുവിചാരം നടത്താതെ, ഒരുമിച്ചു ജീവിച്ചിരിക്കുന്നിടത്തോളം മാന്യമായി പരിചരിക്കാമെന്ന ഉറപ്പും അവൾക്കു നൽകുന്നു. അൽപ്പം സാമാന്യബുദ്ധി പ്ര*

*യോഗിച്ചിരുന്നെങ്കിൽ ഈയൊരു നീക്കത്തിനു യാതൊരു പ്രസക്തി യുമില്ലെന്ന പൂർണബോദ്ധ്യം അയാൾക്കു സ്വയമേവ ലഭിക്കുമായിരു ന്നു. ഇവിടേയും സവിശേഷമായൊരു ധനവിനിയോഗപദ്ധതിയാണു പ്രകൃതി പ്രയോഗിക്കുന്നത്; മുട്ടയിടുന്നതിൽ തടസ്സം സൃഷ്ടിക്കുന്നുമൂ- ലം ചിലതരം പെണ്ണീച്ചകളിൽ സംഭോഗാനന്തരം ചിറകുകൾ കൊ ഴിയുന്നതായി കാണാറുണ്ട്; അതേ കാരണങ്ങൾകൊണ്ടായിരിക്കാം ഒന്നോ രണ്ടോ കുട്ടികളെ പ്രസവിച്ച സ്ത്രീകളുടെ സൗന്ദര്യവും ആകർ ഷണീയതയും പൊടുന്നനെ നഷ്ടപ്പെടുന്നത്'.*

'പ്രണയഗീതങ്ങളും വിരഹഗാനങ്ങളും എഴുതി സമർപ്പിക്കാൻ ത ക്കവിധം ഇന്നു തങ്ങളെ ആവേശം കൊള്ളിക്കുന്ന സൗന്ദര്യധാമം പ തിനെട്ടു വർഷങ്ങൾക്കു മുമ്പാണു ജനിച്ചിരുന്നതെങ്കിൽ വെറുമൊരു നിർവികാരവീക്ഷണത്തിനുപോലും വിലമതിക്കാത്തവളാണെന്ന ക്രൂ രസത്യം' യുവാക്കൾ ഓർത്തിരിക്കേണ്ടതാണ്. അപ്പോൾ സ്ത്രീകളേ ക്കാൾ ശാരീരികസൗന്ദര്യമുള്ളവരാണു പുരുഷന്മാരെന്നു പറയണം.

'ഇടുങ്ങിയ ചുമലും തടിച്ച അരക്കെട്ടും കുറുകാലുകളുമുള്ള ഹ്രസ്വകാ യരായ ആ വർഗത്തിനു സൗന്ദര്യത്തിന്റെ ആകർഷണീയത നൽകു ന്നതു ലൈംഗികമായ ആവേശത്തിനടിപ്പെട്ട പുരുഷന്റെ മതിഭ്രമമാ ണ്; അത്തരം ആവേശങ്ങളാണു മിക്കപ്പോഴും ലൈംഗികമായ ആക ർഷണീയതയുടെ മാനദണ്ഡം. സുന്ദരികളെന്ന വിശേഷണത്തേക്കാ ൾ സൗന്ദര്യം തൊട്ടുതീണ്ടാത്തവരെന്നാണു സ്ത്രീകളെ വിലയിരുത്തേ ണ്ടത്. സംഗീതമോ സാഹിത്യമോ സുകുമാരകലകളോ അവരുടെ വ രുതിക്കു വഴങ്ങുന്നതല്ല; പ്രത്യേകിച്ചും 'മറ്റുള്ളവരുടെ ശ്രദ്ധ പിടിച്ചുപ റ്റാനുള്ള അഭിനയം മാത്രമാകുമ്പോൾ' അതൊരു പ്രഹസനമായി മാ റുന്നു. ഏതെങ്കിലും വിഷയത്തിൽ ശുദ്ധവും വസ്തുനിഷ്ഠവുമായ താൽപ്പ ര്യം വെച്ചുപുലർത്തുന്നതിൽ തീർത്തും അശക്തരാണവർ. സ്ത്രീകൾക്കി ടയിൽ സവിശേഷബുദ്ധിയുള്ളവരായി കരുതുന്നവരിൽപ്പോലും മൗ ലികവും അനന്യവുമായൊരു കലാസൃഷ്ടിക്കു ജന്മം നൽകാൻ ഒരിക്ക ലും കഴിഞ്ഞിട്ടില്ല; ഏതെങ്കിലും മേഖലയിൽ സ്വാധീനം ചെലുത്തു ന്ന ഒരു സംഭാവനയും അവർക്കു നൽകാൻ കഴിഞ്ഞിട്ടില്ല!'.

ക്രിസ്തീയതയും ജർമ്മൻ ഭാവുകത്വവുമാണ പൊതുവേ സ്ത്രീകളോടു ള്ള ഈ ആരാധനാമനോഭാവത്തിനു കാരണം; ഇതുതന്നെയാണ ബുദ്ധിയ്ക്കു മീതേ ഇച്ഛാജന്യമായ വികാരങ്ങളും വാസനകളും പ്രതിഷ്ഠി ക്കുന്ന കാൽപ്പനികതയുടെ  വളർച്ചക്കും കാരണം. സ്ത്രീകളുടെ സഹജ മായ കുറവുകൾ അംഗീകരിയ്ക്കുന്നതിൽ കുറേക്കൂടി വിവേകമതികളാ ണ്, ഏഷ്യാക്കാർ. 'നിയമപ്രകാരം തുല്യനീതി അനുവദിച്ചു കൊടുത്ത പ്പോൾ പുരുഷന്മാരുടെ ബുദ്ധിശക്തികൂടി ഉൾക്കൊള്ളാൻ സ്ത്രീകൾക്കു കഴിയണമെന്നു പ്രത്യേകം നിഷ്ക്കർഷിക്കണമായിരുന്നു!'. വീണ്ടും പറയട്ടെ, പരഗമനത്തെ നിയമപരമായും സ്വാഭാവികമായും അംഗീ കരിക്കുന്നതു വഴി ദാമ്പത്യവിഷയങ്ങളിൽ പുരുഷന്മാരേക്കാൾ സത്യ സന്ധതയുള്ളവരാണ സ്ത്രീകൾ; പരക്കെ പ്രചാരമുണ്ടെങ്കിലും 'പാതി വ്രത്യം ദീക്ഷിക്കുന്നവർ പൊതുവേ ആരുമില്ലെ'ന്ന പ്രയോഗത്തിന്റെ മറവിലാണതു നാം സാധിയ്ക്കുന്നത്. മാത്രമല്ല, വസ്തുസംബന്ധമായ അ വകാശങ്ങൾ സ്ത്രീകൾക്കനുവദിക്കുമ്പോൾ എന്തെല്ലാം ആശയക്കുഴപ്പ ങ്ങളായിരിക്കും  ക്ഷണിച്ചുവരുത്തുന്നത്! വർത്തമാനകാലത്തുമാത്രം ജീവിക്കുകയും ആഡംബരവസ്തുക്കൾ വിൽക്കുന്ന കടകൾ സന്ദർശി യ്ക്കുന്നതൊരു പതിവാക്കുകയും ചെയ്യുന്നതുകൊണ്ട്, 'അപൂർവം ചില അപവാദങ്ങളൊഴിച്ചാൽ ധനം ധൂർത്തടിക്കുന്നതിൽ ആസക്തിയുള്ള വരാണ സ്ത്രീകൾ'. 'ധനം സമ്പാദിക്കുന്ന ചുമതല പുരുഷന്മാർക്കും  ചി ലവഴിക്കേണ്ട അവകാശം തങ്ങൾക്കുമാണെന്നവർ കരുതുന്നു'. അ താണ തൊഴിൽവിഭജനത്തെ സംബന്ധിച്ചുള്ള അവരുടെ പ്രമാണം. 'അതു ണ്ടു സ്വതന്ത്രസംരംഭങ്ങൾ സ്വയം കൈകാര്യം ചെയ്യാൻ സ്ത്രീ കളെ ഒരിക്കലും അനുവദിക്കരുതെന്നാണ് എന്റെ സുചിന്തിതമായ അഭിപ്രായം; ഹിന്ദുസ്ഥാനത്തിൽ നടന്നുപോരുന്നതുപോലെ, പിതാ വോ ഭർത്താവോ മകനോ ഭരണകൂടമോ ആരുമാകട്ടെ, അവരുടെമേ ൽ ആർക്കെങ്കിലും എപ്പോഴുമൊരു നിയന്ത്രണമുണ്ടായിരിക്കണം; മാ ത്രമല്ല, സ്വന്തം സമ്പാദ്യമല്ലാത്ത യാതൊരു വസ്തുവകകളും വിൽക്കാ നുള്ള പരമാധികാരം ഒരിയ്ക്കലും അവർക്കനുവദിച്ചുകൊടുക്കരുത്'.  ലൂ

യി പതിമൂന്നാമന്റെ സദസ്സിലെ സ്ത്രീകളുടെ ആഡംബരവും ധൂർത്തുമാണു സാർവത്രികമായ അഴിമതിയ്ക്കും പിന്നീടു ഫ്രഞ്ചുവിപ്ളവത്തിനു-പോലും വഴി തെളിച്ചത്.

സ്ത്രീകളുമായി എത്ര കുറച്ച് ഇടപെടുന്നുവോ അത്രയും നല്ലത്. അവരൊരു 'അനിവാര്യവിപത്ത്'പോലുമല്ല; അവരില്ലെങ്കിൽ ജീവിതം കൂടുതൽ സുരക്ഷിതവും അനായാസവുമായിത്തീരും. സ്ത്രീസൗന്ദര്യത്തിന്റെ അപകടകരമായ കെണി പുരുഷന്മാർക്കു മനസ്സിലാക്കാൻ കഴിഞ്ഞാൽ പ്രത്യുൽപ്പാദനത്തിന്റെ പേരിലുള്ള ഈ അസംബന്ധനാടകത്തിനു തിരശ്ശീല വീഴും. ബുദ്ധിശക്തിയുടെ വികാസം പ്രത്യുൽപ്പാദനത്തിനുള്ള മോഹം വിഫലവും പരിക്ഷീണവുമാക്കി അവസാനം വംശനാശത്തിനുപോലും വഴിയൊരുങ്ങും. അശാന്തമായ ഇച്ഛാശക്തിമൂലമുണ്ടാകുന്ന ദുരന്തത്തിനു തക്ക മറ്റൊരു മരണപത്രമില്ല; മരണത്തിനും പരാജയത്തിനും മീതേ വന്നുവീഴുന്ന തിരശ്ശീല വീണ്ടും പുതിയ ജീവിതത്തിനും പുതിയ പോരാട്ടത്തിനും പുതിയ പരാജയത്തിനും വഴിവെയ്ക്കേണ്ട ആവശ്യമുണ്ടോ? ദാരുണമായൊരു അന്ത്യംമാത്രം കരുതിവെയ്ക്കുന്ന അനന്തമായ ഈ വേദനയിൽ, ശുദ്ധശൂന്യതയെ മഹത്വവൽക്കരിക്കുന്ന ഈ നാടകത്തിൽ എത്ര കാലമാണു നാം കുടുങ്ങിക്കിടക്കേണ്ടത്? ജീവിതത്തിന്റെ സൗന്ദര്യം വെറുമൊരു നുണയാണെന്നും ആത്യന്തികമായ അനുഗ്രഹം മരണമാണെന്നും ഇച്ഛാശക്തിയുടെ മുഖത്തുനോക്കി വെല്ലുവിളിക്കാനുള്ള ധൈര്യം നമുക്കെന്നാണുണ്ടാവുക?

### 7.8. നിരൂപണാവലോകനം

ഇത്തരം തത്വചിന്തയോടുള്ള സ്വാഭാവികപ്രതികരണം ആ കാലഘട്ടത്തേയും ആ മനുഷ്യനേയും സംബന്ധിച്ച വൈദ്യശാസ്ത്രപരമായ ഒരു രോഗനിർണയമാകാതെ വയ്യ!.

അലക്സാണ്ടറുടേയും സീസറുടേയും ഭരണത്തെത്തുടർന്നു തുടക്കത്തിൽ ഗ്രീസിലേയ്ക്കും പിന്നീടു റോമിലേയ്ക്കും ഇരച്ചുകയറിയ പൗരസ്ത്യാശയങ്ങൾക്കും വിശ്വാസങ്ങൾക്കും സമാനമായൊരു പ്രതിഭാസ

മാണിവിടെ ദൃശ്യമാകുന്നതെന്ന പ്രാഥമികമായി നാം മനസ്സിലാക്കണം. മനുഷ്യന്റെ ഇച്ഛാശക്തിയേക്കാൾ ഏറെ പ്രബലമാണ പ്രകൃതിയുടെ ഇച്ഛാശക്തിയെന്ന ചിന്താഗതി പൗരസ്ത്യചിന്തയുടെ സവിശേഷതകളിലൊന്നാണ്; നിരാശയും വിരക്തിയുമാണവ നമുക്ക പൊതുവേ സമ്മാനിക്കുന്നത്. ഗ്രീസിന്റെ അപചയം ഗ്രീക്കതത്വചിന്തയുടെ കപോലങ്ങളിൽ സ്റ്റോയിക്ക്സിദ്ധാന്തത്തിന്റെ വിളർച്ചയും എപ്പിക്യൂറിയൻ സിദ്ധാന്തത്തിന്റെ തുടുപ്പും മാറിമാറി പ്രതിഫലിപ്പിച്ചതുപോലെ, വാട്ടർലൂയുദ്ധത്തെത്തുടർന്നുണ്ടായ കലാപങ്ങളുടെ ആലസ്യവും ക്ഷീണവും ഷോപ്പൻഹോവറുടെ സിദ്ധാന്തങ്ങളായി യൂറോപ്പിന്റെ ആത്മാവിൽ പ്രതിദ്ധ്വനിക്കുകയാണ ചെയ്തത്. ഭീകരമായൊരു തലവേദനയും അതേത്തുടർന്ന യൂറോപ്പിനെ ബാധിച്ചു.

സുഖാവസ്ഥയുടെ മാനദണ്ഡം ബാഹ്യമായ സാഹചര്യങ്ങളേക്കാൾ വ്യക്തിയുടെ ആന്തരികാവസ്ഥയാണെന്ന ഷോപ്പൻഹോവറിന്റെ വിശ്വാസത്തിൽ നിന്നാണ നാം രോഗനിർണയം ആരംഭിക്കേണ്ടത്. ദോഷൈകദൃക്കുകളുടെ ഒരു കുറ്റാരോപണമാണ വിഷാദചിന്ത. അനാരോഗ്യകരമായ ശരീരവും പരവശമായ മനസ്സും മടുപ്പിക്കുന്ന വിശ്രമവുമുള്ള ജീവിതം, ഷോപ്പൻഹോവറുടെ ചിന്തകൾക്ക തഴച്ചുവളരാവുന്ന വളക്കൂറുള്ള മണ്ണാണ്. വേണ്ടതിലേറെ ഒഴിവുസമയമുള്ളവർക്ക മാത്രമേ വിഷാദജീവിയാകാൻ കഴിയൂ; സജീവവും സക്രിയവുമായ ജീവിതം ശരീരത്തിനും മനസ്സിനും ഉത്സാഹമാണുളവാക്കുന്നത്. ലക്ഷ്യങ്ങൾ നിശ്ചയദാർഢ്യത്തോടെ പിന്തുടരുന്ന ജീവിതം ആദരണീയമാണെന്ന പറയുന്നുണ്ടെങ്കിലും വ്യക്തിപരമായ അനുഭവങ്ങളിലൂടെ തെളിയിക്കാൻ അദ്ദേഹത്തിന കഴിഞ്ഞില്ല. വിശ്രമവേളകൾ എത്ര വേണമെങ്കിലും നീട്ടിക്കൊണ്ടുപോകാൻ തക്ക സമ്പന്നനായിരുന്നു, അദ്ദേഹം; അതേസമയം, വിരസമായ ആ ശൂന്യത നിരന്തരാദ്ധ്വാനത്തേക്കാൾ അസഹനീയമായി അദ്ദേഹത്തിനനുഭവപ്പെടുകയും ചെയ്തു. കായികാദ്ധ്വാനം ആവശ്യമില്ലാത്ത ജോലികളുടെ അസ്വാഭാവികതകൊണ്ടായിരിക്കാം ഒരുപക്ഷേ തത്വചിന്തകർ പൊതുവെ വി

ഷാദമനസ്കരായി മാറുന്നത്; വിശ്രമവേളകൾ വേണ്ടതുപോലെ ഉപയോഗപ്പെടുത്താനുള്ള കഴിവില്ലായ്മയുടെ ലക്ഷണങ്ങളാണ് ജീവിതത്തെക്കുറിച്ച് നിരന്തരമായി നടത്തുന്ന അശുഭചിന്തകൾ.

ചൈൽഡ് ഹാരോൾഡോ അല്ലെങ്കിൽ റെനേയോ അനുഭവിച്ചതുപോലെ, ഒരൊറ്റ ലക്ഷ്യത്തിൽ പൂർണശ്രദ്ധ സമർപ്പിച്ച് അത്യാവേശത്തോടെ തുടങ്ങുകയും അവസാനം അപ്രതീക്ഷിതമായ വിപര്യയത്തിനിരയായി സകലതും നഷ്ടപ്പെട്ട വിരസമായ ശിഷ്ടജീവിതം നിസ്സംഗതയ്ക്കു പണയംവെച്ച് ജീവിക്കുന്ന, ഒന്നിലും താൽപ്പര്യമില്ലാത്ത ഒരു മനുഷ്യന്റെ സാങ്കൽപ്പികഭാവനയാണ് നിർവാണാവസ്ഥ. ഇച്ഛാശക്തിയുടെ ഭൃത്യനാണ് ബുദ്ധിയെങ്കിൽ അലസനും രോഗാതുരനുമായ ആ പ്രഭുവിന്റെ ക്ഷമാപണങ്ങളായിരിക്കും പിന്നീടുണ്ടാകുന്ന ഫലങ്ങൾ; അതിനൊരു പ്രത്യക്ഷമായ ഉദാഹരണമാണ് ഷോപ്പൻഹോവറുടെ തത്വചിന്ത. സ്റ്റെന്താൾ, ഫ്ലോബർട്ട്, നീഷേ മുതലായവരെപ്പോലെ ആദ്യകാലത്തു സ്ത്രീപുരുഷന്മാരിൽനിന്നുണ്ടായ അനുഭവങ്ങൾ അദ്ദേഹത്തിന്റെ മനസ്സിൽ അസാധാരണമായ ആശങ്കകൾക്കും അവിശ്വാസങ്ങൾക്കും വഴിതെളിച്ചതിൽ അത്ഭുതപ്പെടാനില്ല. അചിരേണ ഒരു ദോഷൈകദൃക്കും ഏകാന്തപഥികനുമായി മാറിയ അദ്ദേഹം എഴുതി: 'ആപത്തിൽ സഹായിയ്ക്കുന്നയാൾ ഒരിയ്ക്കലും ഒരു സുഹൃത്തല്ല; അയാൾ സൗഹൃദം കടം വാങ്ങുകയാണ് ചെയ്യുന്നത്!'; 'ശത്രുവിൽനിന്നു മറച്ചുവെക്കാൻ ആഗ്രഹിക്കുന്ന യാതൊന്നും നിങ്ങൾ സുഹൃത്തുക്കളോടു പറയരുത്!'. അദ്ദേഹം പ്രശാന്തവും ഏകതാനവുമായ ഒരാശ്രമജീവിതം നയിയ്ക്കാനാണ് നിർദ്ദേശിയ്ക്കുന്നത്; സമൂഹത്തെ ഭയപ്പെടുന്ന അദ്ദേഹത്തിനു സൗഹൃദബന്ധങ്ങളുടെ ഊഷ്മളതയോ മൂല്യങ്ങളോ കണ്ടെത്താനാവുന്നില്ല. പങ്കുവെയ്ക്കപ്പെടുന്നില്ലെങ്കിൽ സ്വയമേവ നഷ്ടപ്പെടുന്നതാണ് സന്തോഷം.

ദോഷൈകദർശനത്തിൽ തീർച്ചയായും വലിയൊരളവ് അഹങ്കാരവുമുണ്ട്: നാമാഗ്രഹിക്കുന്ന നന്മ ലോകത്തു കണികാണാനില്ലെങ്കിൽ തത്വചിന്തയിലേക്കു തിരിയുകയല്ലാതെ മറ്റൊരു വഴിയില്ല. പ്രപഞ്ചത്തെ മുഴുവനായി കണ്ടറിയാതെ മൂല്യങ്ങളെ സംബന്ധിച്ച ആരോ

പണങ്ങളും അനുമോദനങ്ങളും മാനുഷികവിധികളാണെന്ന സ്പി നോസ പറഞ്ഞതു നാമപ്പോൾ മറന്നുപോകുന്നു. അത്തരം ധാർഷ്ട്യപ രമായ നിലപാട് ഒരുപക്ഷേ നമ്മോടുതന്നെയുള്ള രഹസ്യാത്മകമാ യ വെറുപ്പിൽനിന്നു വന്നതാകാം: അശ്രദ്ധമായി കൈകാര്യം ചെയ്തു ദുഷിച്ചുപോയ സ്വന്തം ജീവിതത്തെ പ്രതിരോധിക്കാൻ നാവില്ലാതെ 'ബാഹ്യലോക'ത്തേയും 'സാഹചര്യ'ത്തേയും കുറ്റപ്പെടുത്തുകയാണു നാം. ജീവിതത്തിന്റെ സ്വാഭാവികമായ പരിമിതികൾ അംഗീകരിയ്ക്കു ന്നവരാണു പക്വത വന്ന മനുഷ്യർ; ഈശ്വരേച്ഛ തങ്ങൾക്കുമാത്രം അ നുകൂലമാകുമെന്നവർ പ്രതീക്ഷിക്കുന്നില്ല; ജീവിതത്തിന്റെ ചതുരംഗ ത്തിനു ജീവനുള്ള കരുക്കൾ വേണമെന്നവർ ശാഠ്യം പിടിക്കാറുമില്ല. നമ്മുടെ ചുണ്ടിലെ ചുരുട്ടു കത്തിയ്ക്കാത്തതിനു സൂര്യനെതിരെ ദോഷാ രോപണം നടത്തുന്നതിൽ അർത്ഥമില്ലെന്നു കാർലൈലിനെപ്പോലെ അവർക്കറിയാം. കഴിവുണ്ടെങ്കിൽ ഒരുപക്ഷേ സൂര്യനെക്കൊണ്ടതു ചെയ്യിക്കാൻപോലും നമുക്കു സാധിക്കും. പരസ്പരം ചൂടു പകരാനുള്ള സന്നദ്ധത ചെറിയ തോതിലെങ്കിലും സ്വയം പ്രകടിപ്പിച്ചാൽ വിശാ ലമായ ഈ പ്രപഞ്ചം സ്വർഗസമാനമാക്കാനും നമുക്കു കഴിയും. സ ത്യത്തിൽ ഈ ലോകം നമുക്കനുകൂലവും പ്രതികൂലവുമല്ല; നമ്മുടെ കൈവശം വന്നുചേർന്ന ഒരസംസ്കൃതവസ്തു മാത്രമാണത്; നമ്മുടെ ഉപ യോഗരീതിയ്ക്കനുസരിച്ചാണു സ്വർഗവും നരകവുമുണ്ടാകുന്നത്.

ഷോപ്പൻഹോവറുടെ വിഷാദാത്മകമായ ചിന്താധാരകൾക്കു കാ രണം, ഒരളവോളം അദ്ദേഹത്തിന്റെ കാൽപ്പനികപ്രതീക്ഷയും മനോ ഗതികളുമായിരുന്നു. യുവാക്കൾക്കു പൊതുവേ ലൗകികജീവിതത്തെ ക്കുറിച്ചുള്ള പ്രതീക്ഷകൾ അതിരു കവിഞ്ഞതായിരിക്കും. 1789-ന്റെ വില 1815-ൽ കൊടുക്കേണ്ടിവന്നതുപോലെ ശുഭപ്രതീക്ഷയുടെ കാല ത്തിനുശേഷമാണു വിഷാദാത്മകത വന്നത്. ബുദ്ധിക്കും വ്യവസ്ഥയ്ക്കും സംഭവിച്ച അപചയങ്ങൾക്കെതിരെ വാസനക്കും വികാരത്തിനും ഇ ച്ഛാശക്തിക്കും കൈവന്ന അഭൂതപൂർവമായ ഉത്തേജനത്തിനു നൽ കേണ്ടി വന്ന സ്വാഭാവികമായ പ്രായശ്ചിത്തമായിരുന്നു, അത്; ഹൊ

റേയ്സ് വാൽപ്പോൾ പറഞ്ഞതുപോലെ, 'ചിന്തിക്കുന്നവർക്കു ലോകമൊരു പ്രഹസനമായിത്തോന്നും, അനുഭവിയ്ക്കുന്നവർക്കൊരു ദുരന്തനാടകവും'. 'ഒരുപക്ഷേ വൈകാരികമായ കാൽപ്പനികതയോളം തീവ്രമായ വിഷാദാത്മകത മറ്റൊരു ചിന്താപദ്ധതിയിലും കാണാനാവില്ല; കാൽപ്പനികനായ മനുഷ്യൻ സുഖാത്മകമെന്നു കരുതുന്നതു യഥാർത്ഥത്തിൽ ദു:ഖാത്മകമാണെന്നു കണ്ടെത്തിയാൽ അയാളൊരിക്കലും അതിനെ കുറ്റപ്പെടുത്തുകയില്ല. തന്നെപ്പോലെ അത്രയും വൈകാരികക്ഷമതയുള്ള ഒരാൾക്കു ജീവിക്കാനുള്ളതല്ല ഈ ലോകമെന്നാണയാൾ കാണുന്ന സമാധാനം'. ചഞ്ചലപ്രകൃതിയായ ലോകത്തിനെങ്ങനെയാണു ചപലമനസ്കനായ ഒരാളെ തൃപ്തിപ്പെടുത്താനാവുക?

ചക്രവർത്തിപദത്തിലേക്കുള്ള നെപ്പോളിയന്റെ ഉയർച്ച, റൂസോയുടെ പരസ്യശാസനം, ബുദ്ധിശക്തിയെക്കുറിച്ചുള്ള കാന്റിന്റെ നിരൂപണം, സ്വന്തം വൈകാരികാനുഭവങ്ങൾ, തുടങ്ങിയവയെല്ലാം ഇച്ഛാശക്തിയുടെ പ്രാഥമികതയും ആത്യന്തികതയുമാണു തെളിയിക്കുന്നതെന്നു ഷോപ്പൻഹോവർ വിശ്വസിച്ചു. ഒരുപക്ഷേ, വിഷാദാത്മകമായ ആ ദോഷചിന്ത രൂപപ്പെടുന്നതിനു ജീവിതത്തിന്റെ ആധിവ്യാധികളോടു വ്യക്തിപരമായി നേരിടേണ്ടിവന്ന കടുത്ത ദുരനുഭവങ്ങളിൽ, വാട്ടർലൂവും സെന്റ് ഹെലീനയും അദ്ദേഹത്തെ തീർച്ചയായും സ്വാധീനിച്ചിരിക്കണം. ചരിത്രത്തിലന്നോളം കണ്ടിട്ടില്ലാത്തവിധം ചിന്തകളുടെ അടിവേരിളക്കിയ ഏറ്റവും ഊർജ്ജസ്വലമായ ഇച്ഛാശക്തിയുടെ ഉടമയായിരുന്നു, അദ്ദേഹം; പക്ഷേ, ജനനദിവസംതന്നെ മരണവും അഭിമുഖീകരിക്കേണ്ടിവരുന്ന ചിലതരം ഷഡ്പദങ്ങളെപ്പോലെ അനിവാര്യവും സുനിശ്ചിതവുമായിരുന്നു, ആ അന്തിമവിധി. പൊരുതാതിരിക്കുന്നതിനേക്കാൾ പൊരുതിക്കൊണ്ടു വീരമൃത്യു വരിക്കുന്നതാണു യശസ്കരമെന്ന വിചാരം ഒരിക്കലും ഷോപ്പൻഹോവറുടെ ചിന്തയെ സ്പർശിച്ചില്ല; കരുത്തും പൗരുഷവുമിണങ്ങിയ ഹെഗലിനെപ്പോലെ വിവാദങ്ങളുടെ അഭിലഷണീയതയും മഹത്വവും അദ്ദേഹം മനസ്സിലാക്കിയില്ല; യുദ്ധങ്ങൾക്കിടയിൽ സമാധാനകാംക്ഷിയായാണദ്ദേഹം ജീവിച്ചത്. എവിടേയും കലുഷതകൾ മാത്രമാണദ്ദേഹം കണ്ട

ത്; അവയ്ക്കിടയിൽ, സഹയാത്രികരുടെ ഊഷ്മളസൗഹൃദങ്ങളും, ബാല്യത്തിന്റെ ഉത്സാഹത്തിമർപ്പും, സുന്ദരികളായ പെൺകുട്ടികളുടെ നൃത്തപ്രകടനങ്ങളും, പ്രണയബദ്ധരായ യുവമിഥുനങ്ങൾ നടത്തുന്ന പരിത്യാഗങ്ങളും, ഭൂമിയുടെ സർവംസഹനശീലത്വവും, വസന്തത്തിന്റെ നവോത്ഥാനവും അദ്ദേഹത്തിനു കാണാൻ കഴിഞ്ഞില്ല.

സാക്ഷാത്ക്കരിക്കപ്പെട്ട മോഹം വീണ്ടും മറ്റൊരു മോഹത്തിലേയ്ക്കു നമ്മെ നയിക്കുകയാണെങ്കിലോ? അപ്പോൾ യാതൊന്നിലും സംതൃപ്തി കാണാതെ സ്വയം വിരമിയ്ക്കുന്നതായിരിക്കും ഒരുപക്ഷേ കരണീയം. പഴയൊരു പ്രമാണപ്രകാരം സംതൃപ്തിയോ കൈവശാവകാശമോ അല്ല വിജയതൃഷ്ണയാണു സന്തോഷത്തിനു നിദാനം. സ്ഥിതപ്രജ്ഞർ സന്തോഷമല്ല, കഴിവുകൾ വിനിയോഗിക്കാനുള്ള സാദ്ധ്യതകളാണു തേടുന്നത്; ആ സ്വാതന്ത്ര്യം നേടിയെടുക്കാൻ സഹിക്കേണ്ടി വരുന്ന കഷ്ടത മുഴുവൻ പരിപൂർണാഹ്ലാദത്തോടെയാണവർ അതിജീവിക്കുന്നത്; ഒരിക്കലും അതിലവർക്കു പരിഭവമില്ല. പക്ഷി വായുവിലേയ്ക്കുയരുന്നതിനു വേണ്ടത്ര പ്രതിരോധം ആത്മോദ്ധാരണത്തിനു മനുഷ്യർക്കും ആവശ്യമുണ്ട്; ആത്മബലം വർദ്ധിപ്പിക്കാനും വളർച്ചയുടെ വേഗം കൂട്ടാനും നമുക്കു ചില പ്രതിബന്ധങ്ങൾ കൂടിയേ തീരൂ. ദുരന്തങ്ങളില്ലാത്ത ജീവിതം ഒരിക്കലും മനുഷ്യർക്കു ഭൂഷണമല്ല.

'അറിവിനാനുപാതികമായി ദുഃഖം കൂടു'മെന്നും സംസ്കൃതചിത്തരാണു കൂടുതൽ ദുരിതമനുഭവിക്കുന്നതെന്നുമുള്ള പ്രസ്താവനകൾ സാധുവാണോ? അതെ, പക്ഷേ, ഒന്നുകൂടി മനസ്സിലാക്കണം; അറിവു വർദ്ധിയ്ക്കുന്നതോടെ ആഹ്ലാദത്തിന്റെ അതിരുകളും വിശാലമാകുന്നു; സൂക്ഷ്മമായ ആഹ്ലാദങ്ങളും കഠിനമായ വേദനയും മഹാത്മാക്കൾക്കു മാത്രമാണുള്ളത്. ശൂദ്രസ്ത്രീയുടെ ആനന്ദോന്മത്തമായ അജ്ഞതയേക്കാൾ ബ്രാഹ്മണന്റെ 'അസന്തുഷ്ടമായ' വിജ്ഞാനത്തിനു മുൻഗണന നൽകുന്ന വോൾട്ടയറാണു ശരി; തീവ്രവേദന നേരിടേണ്ടി വന്നാലും ജീവിതാനുഭവങ്ങൾ ആസ്വദിക്കാനാണു നമുക്കു താൽപ്പര്യം; നിരാശയുടെ ഗർത്തത്തിലും ആത്യന്തികരഹസ്യങ്ങൾ കണ്ടെടുക്കാനാണു നമുക്കി

ഷ്ടം. (വോൾട്ടയറുടെ ആധുനികാവതാരമായ അനട്ടോലെ ഫ്രാൻസ്, 'ഹ്യൂമൻ ട്രാജഡി'യെന്ന കൃതിയിൽ 'അറിവിന്റെ ആനന്ദം വിഷാദാത്മകവുമാണെ'ന്ന ആശയമാണു സമർത്ഥിയ്ക്കുന്നത്; പക്ഷേ, 'ഒരിയ്ക്കലെങ്കിലും ആ ആനന്ദം അനുഭവിച്ചുകഴിഞ്ഞാൽ പകരം വെയ്ക്കാൻ മറ്റൊന്നിനും കഴിയില്ല'). സകലവിധ രാജകീയാഡംബരങ്ങളും അറിഞ്ഞനുഭവിച്ച വെർജിൽ അവസാനം 'അറിവിന്റെ ആഹ്ലാദമൊഴികെ മറ്റെല്ലാം മടുത്തതാ'യി പറയുന്നു. ഇന്ദ്രിയങ്ങളെ തൃപ്തിപ്പെടുത്താൻ കഴിയാതെ വരുമ്പോൾ, എത്ര കഷ്ടപ്പെട്ടാണെങ്കിലും, കവികളും കലാകാരന്മാരും തത്വചിന്തകരുമായി സൗഹൃദം പുലർത്താനാണു വിവേകമതികൾ ശ്രമിയ്ക്കുക; ശ്രുതിലയത്തിൽ ഒന്നാകുന്ന വിവാദിസ്വരങ്ങൾപോലെ കയ്പ്പും മധുരവും ചേർന്നതാണു മഹത്തായ ജ്ഞാനം.

അപ്പോൾ സുഖാനുഭവങ്ങൾ നിഷേധിയ്ക്കപ്പെടേണ്ടതാണോ? മനസ്സിൽ അഗാധമായൊരു മുറിവേറ്റു ബാഹ്യസമ്പർക്കങ്ങൾ ഒഴിവാക്കിയ ഒരാത്മാവിനുമാത്രമേ ജീവിതത്തെക്കുറിച്ച് അത്രയും അടിസ്ഥാനപരമായൊരു ദൂഷണം നടത്താനാവൂ. ജന്മവാസനകളുടെ സംയോജിതകൃത്യങ്ങളല്ലാതെ മറ്റെന്താണു സുഖാനുഭവം? അനുകൂലമായ അവ-സ്ഥ സൃഷ്ടിയ്ക്കുന്നതിനു പകരം പ്രതികൂലമായി പ്രവർത്തിക്കുമ്പോഴല്ലാതെ മറ്റെപ്പോഴാണു ജന്മവാസന നിഷേധിക്കപ്പെടേണ്ടത്? വിശ്രമം, വിധേയത്വം, സുരക്ഷിതത്വം, ഏകാന്തത, ഒളിച്ചോട്ടം തുടങ്ങിയ സുഖാനുഭവങ്ങൾ തിരഞ്ഞെടുക്കാൻ നമ്മെ പ്രേരിപ്പിക്കുന്ന വികാരങ്ങൾ അനിവാര്യമായ ഭയത്തിന്റെ നിഷേധാത്മകരൂപങ്ങളായതുകൊണ്ട് തീർത്തും നിരാകരിക്കേണ്ടതാണ്; പക്ഷേ വിദഗ്ധപരിശീലനം, ഉൽക്കർഷേഛ, സമ്പാദ്യശീലം, കായികവിനോദങ്ങൾ, സൗഹൃദങ്ങൾ തുടങ്ങിയവയോടുള്ള വാസന അങ്ങനെയാണെന്നു പറയാമോ? അതുപോലെ ചിരിയുടെ ആഹ്ലാദം, കുട്ടികളുടെ കൊഞ്ചൽ, കുരുവികളുടെ സംഗീതം, കലയുടെ ആനന്ദാനുഭൂതി തുടങ്ങിയവ നിഷേധാത്മകമാണോ? ജീവിതം പുരോഗതിക്കുള്ള പ്രേരണയാണ്; ഓരോ ദൈനന്ദിനകൃത്യവും പുതിയ ആഹ്ലാദാനുഭവങ്ങളാണു സമ്മാനിക്കുന്നത്.

എങ്കിലും, മരണം ഭയാനകമാണെന്ന സത്യം ആർക്കും നിഷേധി

യ്ക്കാനാവില്ല. സ്വാഭാവികമായ ജീവിതമാണ നയിക്കുന്നതെങ്കിൽ ആ ഭീകരതയുടെ നല്ലൊരു ഭാഗവും താനേ അപ്രത്യക്ഷമാകും; മരണം സുഖകരമാകാൻ ജീവിതവും സുഖകരമായിരിയ്ക്കണം. അമരത്വം സന്തോഷകരമാണോ? മനുഷ്യനു സങ്കൽപ്പിക്കാവുന്നതിൽ കഠിനമായ ശിക്ഷയെന്ന നിലയ്ക്കു ചിരഞ്ജീവിത്വം വിധിയ്ക്കപ്പെട്ട അഹസോരസിനോട് ആർക്കാണസൂയ തോന്നുക? ജീവിതം മധുരമല്ലെങ്കിൽ എന്തു-കൊണ്ടാണ മരണം ഭീകരമാകുന്നത്? മരണത്തെ ഭയക്കുന്നവർ ഹൃദയത്തിൽ അവിശ്വാസികളാണെന്നു നെപ്പോളിയനെപ്പോലെ നമുക്കു പറയാനാവില്ല; പക്ഷേ, നാൽപ്പതു വർഷത്തോളം ജീവിച്ചുകഴിഞ്ഞ ഒരാൾ ദോഷചിന്തയെ അതിജീവിച്ചെന്നു തീർച്ചയായും നമുക്കു പറയാം. മുപ്പതു വയസ്സു കഴിഞ്ഞ മനുഷ്യൻ ലോകദ്വേഷിയല്ലെന്നു ഗൊയ്ഥേ പറഞ്ഞു; തന്നെക്കുറിച്ചു ചിന്തിക്കുന്ന യുവത്വത്തിന്റെ ധൂർത്താണ ദോഷചിന്ത; കൂട്ടുകുടുംബവ്യവസ്ഥയുടെ ഊഷ്മളമായ മടിത്തട്ടിൽനിന്നു വ്യക്ത്യധിഷ്ഠിതമത്സരങ്ങളുടെ തണുത്തുറഞ്ഞ അന്തരീക്ഷത്തിലേക്കു വന്നു വീണ്ടും മാതൃവാത്സല്യത്തിനു മോഹിക്കുന്നതാണ യുവത്വം; ലോകത്തിന്റെ ക്രൂരതകൾക്കെതിരെ സ്വയം ചുഴറ്റിയെറിയപ്പെടുമ്പോൾ ആദർശങ്ങൾ പൊഴിഞ്ഞുപോകുന്നതാണ യുവത്വത്തിന്റെ ദുരന്തം. ഇരുപതു വയസ്സിനുമുമ്പ് ശാരീരികവും മുപ്പതിനുശേഷം മാനസികവുമായ ആനന്ദമാണ നാമനുഭവിക്കുന്നത്. ആദ്യകാലത്തെ സുഖാനുഭവങ്ങളായ സംരക്ഷണത്തിനും സുരക്ഷക്കും പകരം പിന്നീട്ടു പിതൃത്വവും കുടുംബസുഖവുമാണ വരുന്നത്.

ജീവിതത്തിന്റെ നല്ലൊരു പങ്കും ഗാർഹികസുഖം അനുഭവിക്കാതെ, സ്വന്തം കുഞ്ഞിനെ നിയമാനുസൃതമല്ലാത്ത വഴികളിൽ ഉപേക്ഷിച്ചുകളഞ്ഞ ഒരു മനുഷ്യനെങ്ങനെയാണ ദോഷചിന്തയിൽനിന്നു മാറി നിൽക്കാൻ കഴിയുക? സ്ത്രീകളും കുട്ടികളും കുടുംബവുമടങ്ങുന്ന സാധാരണജീവിതത്തോടുള്ള നിരാകരണമായിരുന്നു ഷോപ്പൻഹോവറുടെ അസന്തുഷ്ടമായ മാനസികാവസ്ഥയ്ക്കു കാരണം. സ്വസ്ഥചിത്തരായവർ ജീവിതത്തിന്റെ സംതൃപ്തിയായി കാണുന്ന പിതൃത്വം, അദ്ദേ

ഹത്തിനു ഹീനമായൊരു പാപമായി തോന്നി. വംശപരമ്പര അന ന്തമായി തുടരുന്നതിൽ മനുഷ്യനു തോന്നുന്ന ലജ്ജയാണു പ്രണയ ത്തിന്റെ പ്രച്ഛന്നഭാവമെന്ന് അദ്ദേഹം കരുതി; ഇതിലേറെ ഒരസംബ ന്ധമുണ്ടോ? വംശത്തിനുവേണ്ടിയുള്ള വ്യക്തിയുടെ ത്യാഗമാണ്, അ ദ്ദേഹത്തിനു വിവാഹം; ആ പരിത്യാഗത്തിന്റെ ഹർഷങ്ങളോ, കലാ സൃഷ്ടികളുടെ പ്രവാഹമായി ഒഴുകുന്ന പരസ്പരബന്ധങ്ങളോ അദ്ദേഹം കണ്ടതായി നടിയ്ക്കുന്നില്ല. പാപിയും കോപിഷ്ഠയുമാണ് അദ്ദേഹത്തി നു സ്ത്രീ; മറ്റു സ്വഭാവഗുണങ്ങളുള്ള സ്ത്രീകളെ അദ്ദേഹത്തിനറിയില്ല. ഭാ ര്യയുടെ സഹായം തേടുന്ന ഭർത്താവ് വെറുമൊരു വിഡ്ഢിയാണെന്നു പറയുന്നു, അദ്ദേഹം; പക്ഷേ, അവരതുകൊണ്ട് തീരെ അസന്തുഷ്ടര ല്ലെന്ന സത്യം ഏകാന്തതയുടെ ഈ പ്രത്യക്ഷോപാസകൻ മനസ്സി ലാക്കുന്നില്ല; (ബൽസാക്ക് പറഞ്ഞതുപോലെ) ഒരു പാപത്തെ പിന്തു ണക്കുന്ന വില ഒരു കുടുംബം പുലർത്താനും കൊടുക്കേണ്ടിവരും. ജീ വിതത്തിന്റെ ഗന്ധങ്ങളും വർണങ്ങളും നൽകുന്ന അസുലഭാനുഭൂതിക ൾക്കു പകരം വെയ്ക്കാൻ മറ്റൊന്നുമില്ലെന്ന അർത്ഥത്തിൽ സ്ത്രീസൗന്ദ ര്യത്തെ അദ്ദേഹം പുച്ഛിച്ചുതള്ളുന്നു. നിർഭാഗ്യകരമായൊരു ദുരന്തം ആ മനസ്സിൽ എത്ര കൊടിയ സ്ത്രീവിദ്വേഷമാണു നിറച്ചത്!

ഉജ്ജ്വലവും ശ്രദ്ധേയവുമായ ഈ സിദ്ധാന്തപദ്ധതിയിൽ പക്ഷേ തീരെ അപ്രധാനമാണെങ്കിലും സാങ്കേതികമായ ചില വൈരുദ്ധ്യങ്ങ ളുണ്ട്; ഇച്ഛാശക്തി മാത്രമാണു ജീവിതത്തെ മുന്നോട്ടു നയിക്കുന്നതെ ങ്കിൽ ലോകത്തു നടക്കുന്ന ആത്മഹത്യകൾക്കെന്താണു കാരണം? ഇച്ഛയ്ക്കു വിധേയമായി ജനിയ്ക്കുകയും വളരുകയും ചെയ്യുന്ന ബുദ്ധിശക്തി യ്ക്കെങ്ങനെ സ്വാതന്ത്ര്യവും വസ്തുനിഷ്ഠതയും നേടാൻ കഴിയും? ഇച്ഛ യിൽനിന്നു മോചനം നേടിയ അറിവാണോ പ്രതിഭ? മറിച്ച്, വ്യക്തി പരമായ ഉൽക്കർഷേച്ഛയും ആത്മാഭിമാനവും കൂടിച്ചേർന്ന അപരി മേയമായൊരു ഇച്ഛാശക്തി ജീവസ്രോതസ്സായി അതിലുണ്ടോ? ഉന്മാ ദം പ്രതിഭാശാലികളെ പൊതുവേ ബാധിക്കുന്ന ഒരവസ്ഥയാണോ? (ഷെല്ലി, ബൈറൺ, പോ, ഹെയ്ൻ, സ്വിൻബേൺ, സ്ട്രിൻബർഗ്, ദ സ്തയേവ്സ്ക്കി തുടങ്ങിയവരെപ്പോലെ) അതല്ല, 'കാൽപ്പനിക'പ്ര

തിഭകൾക്കു മാത്രമാണോ ബാധകം? (സോക്രട്ടീസ്, പ്ലേറ്റോ, സ്പി നോസ, ബേക്കൺ, ന്യൂട്ടൺ, വോൾട്ടയർ, ഗൊയ്ഥേ, ഡാർവിൻ, വി റ്റ്മാൻ തുടങ്ങി) വിശിഷ്ടരായ പല 'പ്രതിഭാശാലികളും അസാധാര ണമായ വിവേകബുദ്ധി പ്രദർശിപ്പിക്കുന്നവരല്ലേ? ഇച്ഛയുടെ പൂർണ നിരാസത്തിനു പകരം വിവിധഭാവങ്ങളെ സമന്വയിപ്പിക്കുന്ന സവി ശേഷമായ ഇച്ഛാശക്തിയെയാണു ചിന്തയും ബുദ്ധിയും ഒന്നുചേരുന്ന സർഗപ്രക്രിയയിൽ നാം പങ്കെടുപ്പിക്കുന്നതെങ്കിലോ? 'ഇച്ഛ'പോലും, അത്തരമൊരു സമന്വയത്തിന്റെ സഞ്ചിതഫലമല്ലാതെ 'ശക്തി'യുടെ നിഴലായ അയഥാർത്ഥമായൊരു കേവലത്വമാണെങ്കിലോ?

എങ്കിലും പറയട്ടെ, ശുഭാപ്തിവിശ്വാസങ്ങളെപ്പോലും കപടനാട്യ ങ്ങളായി ചിത്രീകരിക്കുന്ന പരുഷമായൊരു സത്യസന്ധത ഷോപ്പൻ ഹോവറുടെ തത്വചിന്ത വെളിപ്പെടുത്തുന്നുണ്ട്. വ്യക്തിനിഷ്ഠമായ പ്ര യോഗങ്ങളെന്ന നിലക്കു നന്മയും തിന്മയും മാനുഷികമായ മുൻവിധി യാണെന്നു സ്പിനോസയെപ്പോലെ നമുക്കും അനായാസം പറഞ്ഞു തീർക്കാം; പക്ഷേ, 'നിഷ്പക്ഷമായ' കാഴ്ചപ്പാടിലൂടെയല്ല, സത്യത്തി ൽ സംഭവിച്ചുകൊണ്ടിരിയ്ക്കുന്ന മനുഷ്യാവസ്ഥകളുടെ അടിസ്ഥാനത്തി ൽ ലോകത്തെ വിലയിരുത്താനാണു നാം നിർബന്ധിക്കപ്പെടുന്നത്. പാപവുമായി ബന്ധപ്പെട്ട യാഥാർത്ഥ്യങ്ങളുടെ വികാരങ്ങളിലേക്കും, അവയെ മറികടക്കാനുള്ള മാനുഷികപ്രയത്നങ്ങളുടെ വിചാരങ്ങളി ലേക്കും തത്വചിന്തയെ ആനയിച്ചതിന്റെ മഹത്ത്വം ഷോപ്പൻഹോവ ർക്ക് അവകാശപ്പെടാം. അദ്ദേഹത്തിന്റെ കാലശേഷം യുക്തിരഹിത മായ ആ ആദ്ധ്യാത്മികാന്തരീക്ഷത്തിൽ തത്വചിന്തയുടെ ജീവിതം ദുസ്സഹമായിത്തീർന്നു; കർമ്മരഹിതമായ ചിന്ത ഒരു രോഗാവസ്ഥ യാണെന്നു ചിന്തകർ മനസ്സിലാക്കാൻ തുടങ്ങി.

ജന്മവാസനകളുടെ അഗാധതയും സർവവ്യാപിത്വവും ചൂണ്ടിക്കാ ണിച്ച മന:ശാസ്ത്രജ്ഞരുടെ കണ്ണു തുറന്നതു സത്യത്തിൽ ഷോപ്പൻ ഹോവറായിരുന്നു. ബോധപൂർവം ഉപാധികൾ തിരഞ്ഞെടുത്തു യു ക്തിപൂർവം വിധി നിർണയിക്കുന്നതു മൂലം ചിന്തിക്കുന്ന മൃഗങ്ങളാണു

മനുഷ്യരെന്ന ബൗദ്ധികചിന്ത, റൂസോയ്ക്കുശേഷം രോഗാതുരവും കാന്റിനുശേഷം ശയ്യാവലംബിയും ഷോപ്പൻഹോവറിനുശേഷം മരണമടയുകയും ചെയ്തു. രണ്ടു നൂറ്റാണ്ടു നീണ്ടുനിന്ന ആത്മപരിശോധനകൾക്കുശേഷം ചിന്തയ്ക്കു പിന്നിലെ ആസക്തികളും ബുദ്ധിയ്ക്കു പിന്നിലെ വാസനകളും തത്വചിന്തയുടെ ദൃഷ്ടിയിൽപ്പെട്ടു; അതുപോലെ പിന്നീടൊരു നൂറ്റാണ്ടു നീണ്ട ഭൗതികവാദത്തിൽ പദാർത്ഥത്തിനു പിറകിലെ ഊർജ്ജത്തേയും നാം കണ്ടെത്തി. നിഗൂഢമായ മനുഷ്യഹൃദയം വ്യക്തമായി വെളിവാക്കിയതിനും ചിന്തയുടെ പ്രത്യക്ഷപ്രമാണങ്ങൾ ആസക്തികളാണെന്നു തെളിയിച്ചതിനും വ്യക്തിനിരപേക്ഷമായ മാനദണ്ഡങ്ങൾക്കപ്പുറം വ്യക്ത്യധിഷ്ഠിതമായ കർമ്മാസക്തികൾകൊണ്ടു സ്വാധീനിയ്ക്കാൻ കഴിയുന്ന ഒരുപകരണമായി ചിന്തയെ ഉദാഹരിച്ചു കാണിച്ചതിനും ഷോപ്പൻഹോവറോടു നാം കടപ്പെട്ടിരിയ്ക്കുന്നു.

അവസാനമായി, അതിശയോക്തികളൊന്നും കൂടാതെ, കലയും പ്രതിഭയും നമുക്കെത്രമാത്രം അനിവാര്യമാണെന്ന സത്യവും ഷോപ്പൻഹോവർ പഠിപ്പിച്ചു. ആത്യന്തികനന്മ സൗന്ദര്യമാണെന്നും സൗന്ദര്യോപാസനയാണു പരമമായ ആനന്ദമെന്നും അദ്ദേഹം ചൂണ്ടിക്കാണിച്ചു. മാനവചരിത്രത്തെ സ്വാധീനിയ്ക്കുന്ന അടിസ്ഥാനഘടകങ്ങളിൽനിന്നു പ്രതിഭയെ മാറ്റിനിർത്താൻ ഹെഗലും മാർക്സും നടത്തിയ ശ്രമങ്ങൾക്കെതിരെ ഗോയ്ഥേയോടും കാർലൈലിനോടും അദ്ദേഹം തോളുരുമ്മിനിന്നു. മഹാത്മാക്കളെല്ലാം മണ്മറഞ്ഞെന്നു കരുതിയ ഒരു കാലഘട്ടത്തിൽ വീരാരാധനയുടെ ഉൽക്കൃഷ്ടമായ സന്ദേശമാണ് അദ്ദേഹം പ്രചരിപ്പിച്ചത്. മാത്രമല്ല, സഹജമായ സകല പിഴവുകൾക്കുമുപരി അവരുടെ കൂട്ടത്തിൽ സ്വന്തം പേരുകൂടി എഴുതിച്ചേർക്കുന്നതിലും അദ്ദേഹം വിജയിച്ചു.

===

## എട്ട് : ഹെർബർട്ട് സ്പെൻസർ

### 8.1. കോംതെയും ഡാർവിനും

'വരാനിരിയ്ക്കുന്ന ആദ്ധ്യാത്മികചിന്തകൾക്കൊരു മുഖവുര'യെന്ന വിശേഷണവുമായി അവതരിയ്ക്കപ്പെട്ട ഇമ്മാനുവൽ കാന്റിന്റെ സിദ്ധാന്തങ്ങൾ, പാരമ്പര്യത്തിന്റെ സാമ്പ്രദായികശൈലി നിശ്ശേഷം നശിപ്പിയ്ക്കാനുള്ള ദുരുദ്ദേശപരമായ നീക്കമായി പിന്നീടു വ്യാഖ്യാനിയ്ക്കപ്പെട്ടു; പാരമാർത്ഥികമായ തത്വത്തിന്റെ ആത്യന്തികപ്രകൃതം മനസ്സിലാക്കാനുള്ള പരിശ്രമമെന്ന നിലയ്ക്കു മാനവചരിത്രത്തിന്റെ അന്തർദ്ധാരയായിത്തീർന്ന ആദ്ധ്യാത്മികചിന്തയ്ക്കു കനത്ത ഒരു പ്രഹരമാണതേൽപ്പിച്ചത്. അതോടെ പരമമായ സത്യം ഒരിക്കലും അനുഭവവേദ്യമല്ലെന്ന വസ്തുത അധികാരസ്ഥാനത്തുനിന്നുതന്നെ ലോകം മനസ്സിലാക്കി; സൂക്ഷ്മമായ ബുദ്ധിശക്തിയ്ക്കുപോലും പ്രാതിഭാസികതലത്തെ മറികടക്കാനോ മായയുടെ ആവരണം ഭേദിക്കാനോ കഴിയില്ലെന്നു തെളിയിയ്ക്കപ്പെട്ടു. ചിരകാലമായ കടങ്കഥയ്ക്കു മതിയായ ഉത്തരം തേടി ആത്മാവും ആശയവും ഇച്ഛാശക്തിയും ഉൾപ്പെടെ നിരവധി ഉപാധികളിലൂടെ ഫിച്തേ (Fichte), ഹെഗൽ (Hegel), ഷെല്ലിങ്ങ് (Schelling) തുടങ്ങിയവർ നടത്തിയ ആദ്ധ്യാത്മികക്കസർത്തുകൾ പിന്നീടോരോന്നായി ശൂന്യതയിൽ വിലയിച്ചു; 1830-കളായപ്പോഴേയ്ക്കും പ്രപഞ്ചരഹസ്യം സുഭദ്രമാണെന്ന ധാരണ പൊതുവേ അംഗീകരിയ്ക്കപ്പെട്ടുകഴിഞ്ഞു. പരമസത്യത്തിന്റെ ഉന്മാദലഹരിയിൽ ജീവിച്ച ഒരു തലമുറയ്ക്കു പ്രായശ്ചിത്തമായി ആദ്ധ്യാത്മികചിന്തയ്ക്കെതിരെ ദൃഢപ്രതിജ്ഞ ചെയ്തുകൊണ്ടാണു യൂറോപ്യൻ മനസ്സു പ്രതികരിച്ചത്.

അതിനിടയ്ക്ക് അവിശ്വാസികളായി അറിയപ്പെടുന്നതിൽ അഭിമാനം പൂണ്ട ഫ്രഞ്ചുകാർ സവിശേഷമായൊരു നാസ്തികവാദത്തിനു രൂ

പം നൽകിക്കഴിഞ്ഞിരുന്നു; (കാലം കഴിയുന്തോറും സിദ്ധാന്തങ്ങൾക്കു വിശുദ്ധി ലഭിയ്ക്കുന്ന തത്വചിന്തയിൽ) പുതിയതായി വന്ന 'പ്രത്യക്ഷ'പ്രസ്ഥാനത്തിനു (Positivist) നല്ലൊരു സ്ഥാപകനെ കണ്ടെത്തേണ്ട ബാദ്ധ്യത സ്വാഭാവികമായും അവരുടേതായി മാറി. അഗസ്തേ കോംതെ (Auguste Comte) – മാതാപിതാക്കൾ വിളിച്ചതുപോലെ ഇസിഡോർ അഗസ്തേ മേരി ഫ്രാങ്കോയ്സ് സേവിയർ കോംതെ – മോണ്ട്പെല്ല്യറിൽ 1798-ലാണു ജനിച്ചത്. ആധുനികസോക്രട്ടീസെന്ന പദവിയിൽ ആദരിക്കപ്പെട്ടുപോന്ന ബെഞ്ചമിൻ ഫ്രാങ്ക്ളിനായിരുന്നു (Benjamin Franklin), ചെറുപ്പത്തിൽ കോംതെയുടെ മാതൃകാപുരുഷൻ. 'ഇരുപത്തഞ്ചു വയസ്സിൽ സകലവിധ സന്നാഹങ്ങളുമായി ഒരു പരിപൂർണവൈജ്ഞാനികനാകാനുള്ള മോഹം അദ്ദേഹം സാക്ഷാത്ക്കരിച്ചു. അന്നത്തെ പ്രസിദ്ധസൈദ്ധാന്തികനായ സാങ്സൈമണിന്റെ (Saint Simon) കാര്യദർശിയായി ഔദ്യോഗികമായ നല്ലൊരു തുടക്കമാണു കോംതെ കുറിച്ചത്; മാനവരാശിയുടെ ധാർമ്മികവും രാഷ്ട്രീയവുമായ അഭ്യുന്നതിയിലാണു തത്വചിന്ത ശ്രദ്ധ ചെലുത്തേണ്ടതെന്നും ഭൗതികപ്രതിഭാസങ്ങളെപ്പോലെ സാമൂഹ്യാശയങ്ങളും ശാസ്ത്രീയമായി വിശകലനം ചെയ്യപ്പെടണമെന്നുമുള്ള ചിന്താഗതി ശിഷ്യർക്കു പകർന്നുകൊടുക്കുക മാത്രമല്ല, ടർഗോട്ടും കോൺഡോർസെറ്റും തുടങ്ങിവെച്ച പരിഷ്ക്കരണശ്രമങ്ങൾ അവർക്കു പരിചയപ്പെടുത്തുകയും ചെയ്തു, അദ്ദേഹം. പക്ഷേ, ലോകം നന്നാക്കാൻ പുറപ്പെട്ട നല്ലൊരു ശതമാനം പേർക്കും സംഭവിക്കുന്നതുപോലെ സ്വന്തം വീട്ടുകാര്യങ്ങൾപോലും നേരാംവണ്ണം നോക്കിനടത്താൻ കോംതേയ്ക്കു കഴിഞ്ഞില്ല; അതിന്റെ പ്രത്യാഘാതമെന്നോണം 1827-ൽ, രണ്ടു വർഷത്തെ നിർഭാഗ്യകരമായ വൈവാഹികബന്ധത്തിനുശേഷം അദ്ദേഹം സൈയ്ൻ നദിയിൽ ചാടി ആത്മഹത്യയ്ക്കു ശ്രമിച്ചു. 1830-നും 1842-നും മദ്ധ്യേ പുറത്തിറങ്ങിയ 'പ്രത്യക്ഷതത്വചിന്ത'യുടെ (Positive Philosophy) അഞ്ചു ഭാഗങ്ങൾക്കും, 1851-നും 1854-നുമിടയിൽ വന്ന 'പ്രത്യക്ഷരാഷ്ട്രീയചിന്ത'യുടെ (Positive Polity) നാലു ഭാഗങ്ങൾക്കും അദ്ദേഹത്തെ മരണത്തിൽനിന്നു രക്ഷിച്ച മനുഷ്യനോടാണു നാം കടപ്പെട്ടിരിയ്ക്കുന്നത്.

ആഴത്തിലും പരപ്പിലും ആധുനികകാലത്തു ഹെർബർട്ട് സ്പെൻസറുടെ 'സമന്വയതത്വചിന്ത'യിലെ (Synthetic Philosophy) ആശയസംഹിതകളോടു കിടപിടിക്കുന്നവയായിരുന്നു, അവയോരോന്നും. ഗണിതം, ജ്യോതിശ്ശാസ്ത്രം, ഊർജ്ജതന്ത്രം, രസതന്ത്രം, ജീവശാസ്ത്രം, സാമൂഹ്യശാസ്ത്രം എന്നിങ്ങനെ വിവിധങ്ങളായ ശാസ്ത്രശാഖകൾ വിഷയങ്ങളുടെ ലാളിത്യവും സാമാന്യതയും അടിസ്ഥാനമാക്കി യഥാക്രമം വർഗീകരിയ്ക്കപ്പെട്ടു; ഓരോന്നും തൊട്ടുമുമ്പുള്ളതിന്റെ തുടർച്ചയായതുകൊണ്ട് ഉന്നതമായ സാമൂഹ്യശാസ്ത്രത്തിനു പ്രകാശം പകരുന്ന രീതിയിലായിരുന്നു ഓരോ ശാസ്ത്രശാഖയും വിന്യസിയ്ക്കപ്പെട്ടത്. ഒന്നിൽനിന്നു മറ്റൊന്നിലേക്കു കൃത്യവും ശുദ്ധവുമായ അറിവു പകരുകയാണവയുടെ ദൗത്യം; ഒരു സങ്കീർണപ്രതിഭാസമെന്നനിലയ്ക്കു സാമൂഹ്യജീവിതം അവസാനത്തെ പടിയിൽ വന്നു നിൽക്കുന്നതു സ്വാഭാവികമാണ്. ഓരോ ചിന്താമേഖലയിലും ആശയങ്ങളുടെ ഒരു ത്രിതലനിയമം നിലനിൽക്കുന്നതായി ചരിത്രം പരിശോധിയ്ക്കുന്നവർക്കു കാണാം : ദേവതകളും അവരുടെ വാഹനങ്ങളുമായി നക്ഷത്രങ്ങളെ കണക്കാക്കിയിരുന്ന കാലത്ത് ഒരു ദേവതയുടെ ഇച്ഛയെത്തുടർന്നാണു സകലതും സംഭവിയ്ക്കുന്നതെന്നതരത്തിൽ ദൈവശാസ്ത്രപരമായാണു വിഷയങ്ങൾ രൂപം കൊണ്ടിരുന്നത്; അതേ വിഷയം, പൂർണരേഖാരൂപമായ വൃത്താകൃതിയിൽ നക്ഷത്രങ്ങൾ ചരിയ്ക്കുന്നതുകൊണ്ടാണു സംഭവിയ്ക്കുന്നതെന്ന് ആദ്ധ്യാത്മികമായ കേവലതത്വങ്ങളിലൂടെ പിന്നീടു വിശദീകരിക്കപ്പെട്ടു; ഒടുവിൽ, നിരീക്ഷണപരീക്ഷണങ്ങൾ നടത്തി യുക്തിസഹമായ പരികൽപ്പനകൾക്കു രൂപം നൽകിയ പശ്ചാത്തലത്തിൽ സദാ ആവർത്തിക്കുന്ന പ്രകൃതിയുടെ കാരണനിയമങ്ങൾക്കു വിധേയമായാണവ നടക്കുന്നതെന്നു ശാസ്ത്രദൃഷ്ട്യാ തെളിയിയ്ക്കപ്പെട്ടു. പ്ലേറ്റോയുടെ 'പ്രമാണ'ങ്ങളും (Ideas) ഹെഗലിന്റെ 'കേവലാശയ'ങ്ങളുംപോലെ  (Absolute idea) ആദ്യം കഴമ്പില്ലാത്ത സങ്കൽപ്പമായി പ്രയോഗിയ്ക്കപ്പെട്ട 'ദൈവേച്ഛ' (Will of God), പിന്നീടു ശാസ്ത്രീയനിയമമായി മാറുന്നതാണു കണ്ടത്. പുരോഗതിയുടെ നിശ്ചലതലമാ

ണ്, ആദ്ധ്യാത്മികചിന്ത: അത്തരം കഥയില്ലായ്മകൾ ഉപേക്ഷിയ്ക്കേണ്ട സമയമായെന്നു കോംതെ വിശ്വസിച്ചു; തത്വചിന്ത ശാസ്ത്രത്തിൽ നിന്നു ഭിന്നമല്ല; മനുഷ്യജീവിതം നന്നാക്കാൻ ശാസ്ത്രങ്ങളുടെ സമന്വയം സാദ്ധ്യമാക്കുകയാണു തത്വചിന്തയുടെ ലക്ഷ്യം.

1845-ൽ ഫ്രഞ്ചുകാരിയായ മദാം ക്ലോട്ടിൽദേ (സ്വന്തം ഭർത്താവു ജയിലിൽ കഴിയുന്ന സമയം) നേരിട്ടു വന്നു കോംതെയുടെ ഹൃദയം കീഴടക്കിയപ്പോൾ 'പ്രത്യക്ഷചിന്ത'യുടെ പ്രകൃതമായി വിശേഷിപ്പിയ്ക്കപ്പെടുന്ന സൈദ്ധാന്തികമായ ബുദ്ധിപരത, ഏകാകിയും മൗനിയുമായ നമ്മുടെ തത്വചിന്തകനേയും ബാധിച്ചു; അവരോടു തോന്നിയ സൗഹൃദം അദ്ദേഹത്തിന്റെ ചിന്തകൾ ഊഷ്മളവും വർണാഭവുമാക്കി; ബുദ്ധിയ്ക്കുമീതെ ഒരു നവീകരണശക്തിയായി വികാരങ്ങളെ പ്രതിഷ്ഠിയ്ക്കാനും ആ സംഭവം കാരണമായി. മനുഷ്യപ്രകൃതത്തിൽ പ്രായേണ ദുർബലമായ പരോപകാരശീലം പരിപോഷിപ്പിയ്ക്കുന്ന ഒരു മതവിശ്വാസത്തിനു മാത്രമേ ലോകത്തെ മോചിപ്പിയ്ക്കാൻ കഴിയൂ എന്ന തീരുമാനത്തിലും അതോടെ അദ്ദേഹം ചെന്നെത്തി; അതിനുവേണ്ടി മാനവികത ഔപചാരികമായി ആരാധിയ്ക്കപ്പെടേണ്ടതാണെന്നും അദ്ദേഹം കരുതി. അങ്ങനെ പ്രാർത്ഥനകളും അനുഷ്ഠാനങ്ങളും ആത്മീയശുശ്രൂഷകളും പൗരോഹിത്യസംവിധാനങ്ങളുമടങ്ങിയ ഒരു മാനവികമതത്തിന്റെ രൂപകൽപ്പനയിൽ മുഴുകിയാണു വാർദ്ധക്യകാലം കോംതെ ചിലവഴിച്ചത്; പ്രാചീനദൈവങ്ങൾക്കും മദ്ധ്യകാലവിശുദ്ധർക്കും പകരം മാനവപുരോഗതിയുടെ വീരനായകരെ അണിനിരത്തുന്ന പുതിയ ഒരു കലണ്ടർപോലും അദ്ദേഹം നിർദ്ദേശിച്ചു. ഫലിതരൂപേണ ആരോ പറഞ്ഞതുപോലെ, ക്രിസ്തീയതയില്ലാത്ത ഒരു കത്തോലിക്കാമതമാണു കോംതേ ലോകത്തിനു സമർപ്പിച്ചത്.

വ്യവസായവാണിജ്യമേഖലകളിൽനിന്നും ഊർജ്ജമുൾക്കൊണ്ടു ഭൗതികയാഥാർത്ഥ്യങ്ങൾക്കു പ്രാമാണ്യം നൽകുന്ന ഇംഗ്ലീഷ്തത്വചിന്തയുടെ കുത്തൊഴുക്കിൽ 'പ്രത്യക്ഷചിന്ത' അചിരേണ അപ്രത്യക്ഷമായി. ബേക്കൺ തുടങ്ങിവെച്ച പാരമ്പര്യപദ്ധതി, ചിന്തയെ വസ്തുവിലേക്കും മനസ്സിനെ പദാർത്ഥത്തിലേക്കും തിരിച്ചുവിട്ടു; അതിനിട

യിൽ ഹോബ്സിന്റെ (Hobbes) ഭൗതികത (Materialism), ലോക്കിന്റെ (Locke) ഭാവുകത്വം (Sensationalism), ഹ്യൂമിന്റെ (Hume) സന്ദേഹവാദം (Scepiticism), ബെന്താമിന്റെ (Bentham) ഉപയോഗമൂല്യസിദ്ധാന്തം (Utilitarianism) തുടങ്ങി പ്രായോഗികജീവിതത്തിന്റെ പല രൂപാന്തരങ്ങളും പ്രത്യക്ഷപ്പെട്ടു. ആ കുടുംബത്തിലെ ഒരപവാദമായിരുന്നു, ഐറിഷുകാരനായ ബർക്ക്ലീ (Berkeley). ഊർജ്ജതന്ത്രവും രസതന്ത്രവും പ്രയോഗിയ്ക്കുന്ന ഉപകരണങ്ങളെ 'തത്വചിന്തയുടെ ഉപാധി'കളായി അംഗീകരിച്ച് ആരാധിക്കുന്ന ഇംഗ്ലീഷുകാരുടെ സ്വഭാവത്തെ ഹെഗൽ (Hegel) പരിഹസിച്ചു തള്ളിയെങ്കിലും, പിന്നീടു ശാസ്ത്രങ്ങളുടെ സഞ്ചിതഫലമായി തത്വചിന്തയെ കണക്കാക്കുന്ന കോംതെയും സ്പെൻസറുംപോലുള്ളവർക്കതു സ്വാഭാവികമായി ലഭിച്ച പദപ്രയോഗമായി മാറി. അതുകൊണ്ടു പ്രത്യക്ഷചിന്തയ്ക്കു ജന്മനാട്ടിൽ ലഭിച്ചതിനേക്കാളേറെ അനുയായികൾ ഇംഗ്ലണ്ടിലാണുണ്ടായത്; ഒരുപക്ഷേ ലിറ്റ്റേയെപ്പോലെ (Littre) ഉദാരമതികളല്ലെങ്കിലും, ജോൺ സ്റ്റുവർട്ട് മിൽ (John Stuart Mill:1806-73), ഫ്രെഡറിക്ക് ഹാരിസൺ (Frederick Harrison:1831-1923) തുടങ്ങിയവരുടെകൂടെ ഇംഗ്ലീഷുകാർക്കു തനതായ നിർബന്ധബുദ്ധിയോടെ ജീവിതാന്ത്യംവരെ കോംതെയുടെ തത്വചിന്ത അവർ പിന്തുടർന്നു; അതേ സമയം മതപരമായ ഔപചാരിതകളിൽനിന്നവർ സ്വയം ഒഴിഞ്ഞുനിൽക്കുകയും ചെയ്തു.

അതിനിടയ്ക്കു ശാസ്ത്രീയചിന്തകളെത്തുടർന്നുണ്ടായ വ്യവസായവി-പ്ലവം (Industrial Revolution) ശാസ്ത്രപുരോഗതിയുടെ ആക്കം വർദ്ധിപ്പിച്ചു. ന്യൂട്ടണും ഹെർഷലും (Herchel) ചേർന്നു മാനത്തെ നക്ഷത്രങ്ങളെ ഭൂമിയിലേക്ക് ഇറക്കി കൊണ്ടുവന്നു; ബോയ്ലും (Boyle) ഡേവിയും (Davy) രാസവിദ്യയുടെ ഖനികൾ കണ്ടെത്തി; ലോകത്തെ പ്രകാശോജ്ജ്വലമാക്കുന്ന കണ്ടുപിടുത്തമാണു ഫാരഡേ (Faraday) നടത്തിയത്; ബലത്തിന്റെ പരിവർത്തനക്ഷമതയും തുല്യതയും തെളിയിച്ച റംഫോർഡും (Rumford) ജൗളും (Joule) ഊർജ്ജസംരക്ഷണ നിയമം ആവിഷ്ക്കരിച്ചു. വിവിധശാസ്ത്രശാഖകൾ കൂടുതൽ സങ്കീർ

ണമാകുന്നതു കണ്ട് അമ്പരന്ന ലോകം അപ്പോഴേക്കും പുതിയൊരു സമന്വയചിന്തയ്ക്കു സ്വാഗതം നൽകാൻ തയാറെടുത്തു. ഹെർബർട്ട് സ്പെൻസറുടെ ചെറുപ്പകാലത്ത് ഇംഗ്ലണ്ടിനെ ഇളക്കിമറിച്ച ബൗദ്ധികസംവാദങ്ങളിൽ ഏറ്റവും പ്രധാനപ്പെട്ടതു ജീവശാസ്ത്രത്തിന്റെ വികാസവും (Evolution) പരിണാമസിദ്ധാന്തവുമായിരുന്നു. ഭാവിചിന്തകൾക്കു സൂചകമായവിധം അന്തർദ്ദേശീയഭാവങ്ങളോടെയാണു പരിണാമസിദ്ധാന്തം അവതരിക്കപ്പെട്ടത്: ആൾക്കുരങ്ങുകൾ മനുഷ്യരായി പരിണമിയ്ക്കാനുള്ള സാദ്ധ്യത തള്ളിക്കളയാനാവില്ലെന്നു കാന്റ് അഭിപ്രായപ്പെട്ടിരുന്നു; സസ്യങ്ങളുടെ രൂപാന്തരപ്രാപ്തിക്കുള്ള കഴിവ് ഗൊയ്ഥേ സ്ഥിരീകരിച്ചു; ലളിതമായ രൂപങ്ങളിൽനിന്നു പൈതൃകസിദ്ധികൾ തള്ളുകയും ഉൾക്കൊള്ളുകയും ചെയ്താണു ജീവിവർഗങ്ങൾ പുരോഗമിക്കുന്നതെന്ന വാദം എറാസ്മസ് ഡാർവിനും (Erasmus Darwin) ലാമാർക്കും (Lamarck) മുന്നോട്ടുവെച്ചു; മാത്രമല്ല, മാറ്റമില്ലാത്ത ലോകത്തു മാറ്റങ്ങളില്ലാതെ തുടരുന്നതാണു പല നിയമങ്ങളുമെന്ന ആശയത്തിനെതിരെ നടന്ന ഒരു മുന്നേറ്റമെന്ന നിലയ്ക്കു പരിണാമചിന്തയെക്കുറിച്ചു നടന്ന ചർച്ചയിൽ ക്യൂവിയറിനെ (Cuvier) തോൽപ്പിയ്ക്കുകയും ഗൊയ്ഥേയെ സന്തോഷിപ്പിയ്ക്കുകയും ചെയ്ത്, 1830-ൽ സെന്റ് ഹിലൈയ്രേ (St.Hilaire) യൂ റോപ്പിനെത്തന്നെ ഞെട്ടിച്ചു.

പരിണാമസിദ്ധാന്തമായിരുന്നു 1850-കളിലെ പ്രധാനചർച്ചാവിഷയം. ഡാർവിനേക്കാൾ വളരെ മുമ്പേ 'പരികൽപ്പനകളുടെ രൂപീകരണ'മെന്നൊരു (The Development of Hypothesis) ഉപന്യാസത്തിലും പിന്നീടു 'മനശ്ശാസ്ത്രതത്വങ്ങളെ'ന്ന (Principles of Psychology) കൃതിയിലും സ്പെൻസർ അതേ ആശയം സൂചിപ്പിച്ചിരുന്നു. 1858-ൽ ഡാർവിനും വാലസും ചേർന്നെഴുതിയ സുപ്രസിദ്ധമായ പ്രബന്ധം ലിന്നിയൻ സൊസൈറ്റി മുമ്പാകെ അവതരിപ്പിക്കപ്പെട്ടു; 1859-ൽ 'ജീവിവർഗങ്ങളുടെ ഉദ്ഭവം' (Origin of Species) കൂടി പുറത്തുവന്നതോടെ നല്ലവരായ ഇടയന്മാർ അതുവരെ ഭദ്രമായി സൂക്ഷിച്ചുപോന്ന പൗരോഹിത്യസിദ്ധാന്തങ്ങൾ ഛിന്നഭിന്നമായി. ഉയർന്ന തലത്തിലുള്ള ജീവികൾ താഴത്തേതിൽനിന്നു പരിണമിച്ചുണ്ടായവയാണെന്ന യഥാർ

ത്ഥസത്യം അവ്യക്തമായ ധാരണയെ മറികടന്നു നിശ്ചിതമായിത്ത ന്നെ വെളിവാക്കപ്പെട്ടു; 'ജീവിതസമരത്തിൽ ശക്തരായ വർഗങ്ങളു ടെ അതിജീവനവും സ്വാഭാവികമായ തിരഞ്ഞെടുപ്പുകളും വഴി' സംഭ വിക്കുന്ന പരിണാമത്തിന്റെ യഥാർത്ഥരീതികൾ കൃത്യമായ പ്രമാണ രേഖകളോടെ വിശദീകൃതമായി. ഒരു പതിറ്റാണ്ടു നീണ്ട പരിണാമ ചർച്ചകളാണു പിന്നീടു ലോകമെങ്ങും നടന്നത്. അറിവിന്റെ സകല മേഖലകളും ഒരൊറ്റ സിദ്ധാന്തത്തിലേയ്ക്കു കൊണ്ടുവരാനും ഏതു ശാ സ്ത്രത്തിലും പ്രയോഗിക്കാവുന്നവിധം പരിണാമമെന്ന ആശയത്തെ ഉ ൾക്കൊള്ളിക്കാനും കഴിഞ്ഞ അഗാധവും സൂക്ഷ്മവുമായ ഉൾക്കാഴ്ചയാ ണു സ്പെൻസറിനെ ആ മുന്നേറ്റത്തിന്റെ നേതൃസ്ഥാനത്തേക്കു കൊ ണ്ടുവന്നത്. പതിനേഴാംനൂറ്റാണ്ടിൽ ഗണിതശാസ്ത്രത്തിനു പ്രാധാന്യം നൽകിയ ഡെക്കാർട്ട്, ഹോബ്സ്, സ്പിനോസ, ലീബ്നിസ്, പാസ് ക്കൽ തുടങ്ങിയവരാണു തത്വചിന്തയെ പരിപോഷിപ്പിച്ചത്; പിന്നീടു കാന്റ്, കോണ്ഡിലാക്ക്, ബർക്ക്ലീ, ഹ്യൂം മുതലായവർ മനശ്ശാസ്ത്രപര മായ സമീപനം സ്വീകരിച്ചു; പത്തൊമ്പതാം നൂറ്റാണ്ടിലാകട്ടെ, തത്വ ചിന്തയുടെ അന്തർദ്ധാരയായി ജീവശാസ്ത്രത്തെ പ്രതിഷ്ഠിച്ചാണു ഷെ ല്ലിങ്, ഷോപ്പൻഹോവർ, സ്പെൻസർ, ബെർഗ്സൺ, നീഷേ തുടങ്ങി യവരുടെ സിദ്ധാന്തങ്ങൾ പുറത്തു വന്നത്. അത്തരത്തിൽ അവതരി പ്പിക്കപ്പെട്ട ഓരോ മൗലികചിന്തയും മിക്കവാറും അപ്രശസ്തരായ ഒറ്റ പ്പെട്ട ചില ചിന്തകരുടെ പരിശ്രമഫലമായിരുന്നു; പക്ഷേ അവസാ നമായി കണ്ടുപിടിയ്ക്കപ്പെട്ട ഭൂഖണ്ഡം, ഭൂപടം വരച്ചതുകൊണ്ടുമാത്രം അമെരിഗോയുടെ പേരിലായതുപോലെ, ആ ചിന്തകൾ വ്യാഖ്യാനി ക്കാനും സമന്വയിപ്പിക്കാനും കഴിഞ്ഞവരുടെ പേരിലാണു പ്രസിദ്ധ മായത്. സ്പെൻസർ, പക്ഷേ കൊളംബസിനെപ്പോലെ അറിയപ്പെട്ടു കയും അമരിഗോയെപ്പോലെ അംഗീകരിയ്ക്കപ്പെടുകയും ചെയ്തു.

## 8.2. സ്പെൻസറുടെ വരവ്

1820-ൽ ഡെർബിയിലാണു സ്പെൻസർ ജനിച്ചത്. പാരമ്പര്യരീതി കളെ ചോദ്യം ചെയ്യുന്ന പ്രകൃതക്കാരായ പൂർവികരിൽ പിതൃമാതാവും

പിതൃസഹോദരനും ജോൺ വെസ്‌ലിയുടെ (John Wesley) അനുയായികളായിരുന്നു; രാഷ്ട്രീയവും സാമൂഹ്യവുമായ പരിഷ്ക്കാരങ്ങളിൽ സജീവമായി പങ്കെടുത്ത പുരോഹിതനാണു പിതൃസഹോദരനായ തോമസ്; സഭയുടെ പരിധിയിൽ നിന്നുകൊണ്ടുതന്നെ അദ്ദേഹം അക്കാലത്തു വെസ്‌ലിയൻ പ്രസ്ഥാനത്തിനു നേതൃത്വം നൽകി. നാസ്തികനായ പിതാവിന്റെ വിശ്വാസം മിക്കവാറുമൊരു കർക്കശപ്രകൃതമായി സ്പെൻസറിൽ പ്രതിഫലിച്ചു. പ്രകൃത്യതീതശക്തികളെക്കുറിച്ചു യാതൊന്നും പിതാവു മകനു പറഞ്ഞുകൊടുത്തില്ല; (അതിശയോക്തിയായി കരുതാമെങ്കിലും) പിതാവിനെ 'മതമോ വിശ്വാസമോ തൊട്ടുതീണ്ടിയിട്ടില്ലെ'ന്നു സ്പെൻസർ പിന്നീട് പറയുന്നുണ്ട്. ശാസ്ത്രത്തോടു നല്ല ആഭിമുഖ്യമുണ്ടായിരുന്ന അദ്ദേഹം ക്ഷേത്രഗണിതത്തെക്കുറിച്ചുള്ള ചില ലേഖനങ്ങളുമെഴുതിയിരുന്നു. രാഷ്ട്രീയത്തിൽ, മകനെപ്പോലെതന്നെ, 'ഉന്നതരെ കണ്ടാൽ തൊപ്പിയെടുത്ത് അഭിവാദ്യം ചെയ്തു ശീലിയ്ക്കാത്ത' ഒരു വ്യക്തിവാദിയായിരുന്നു, അദ്ദേഹം. 'ഭാര്യ ചോദിയ്ക്കുന്ന സംശയങ്ങൾ മനസ്സിലായില്ലെങ്കിൽ, വീണ്ടുമൊന്നാരായാൻ മിനക്കെടാതെ, അദ്ദേഹം നിശ്ശബ്ദനായി മാറിയിരിക്കും; നിരർത്ഥകമായ ആ പ്രകൃതം മൂലം ജീവിതത്തിൽ കാര്യമായ പുരോഗതിയൊന്നും അദ്ദേഹത്തിനു നേടാൻ കഴിഞ്ഞില്ല'. നിശ്ശബ്ദമല്ലെങ്കിലും, ഭരണകൂടത്തിന്റെ ആനുകൂല്യം കൈപ്പറ്റാൻ സ്പെൻസർ കാണിച്ചിരുന്ന വൈമുഖ്യം ആ പ്രകൃതത്തിന്റെ തുടർച്ചയായിവേണം കരുതേണ്ടത്.

സ്പെൻസറുടെ അച്ഛനും അമ്മാമനും മുത്തച്ഛനും അദ്ധ്യാപകരായിരുന്നു; ആ നൂറ്റാണ്ടിലെ ഏറ്റവും പ്രസിദ്ധനായ തത്വചിന്തകനാകാൻ നിയോഗിക്കപ്പെട്ട അവരുടെ ചെറുമകൻ പക്ഷേ നാൽപ്പതു വയസ്സുവരെ നിരക്ഷരനായി ജീവിച്ചു! മകൻ സ്വഭാവേന മടിയനും പിതാവ് പതിവിലേറെ ദയാലുവുമായിരുന്നു. ഒടുവിൽ, കർക്കശപ്രകൃതിയായ അമ്മാമന്റെ അടുത്തു പഠിക്കാൻവേണ്ടി പതിമൂന്നാമത്തെ വയസ്സിൽ സ്പെൻസർ, ഹിന്റണിലേക്കു യാത്ര പുറപ്പെട്ടു. പക്ഷേ, താമസിയാതെ കൈയിലൊരു കഷണം അപ്പവും ഒരു കുപ്പി വീഞ്ഞുമായി അമ്മാമന്റെ വീട്ടിൽനിന്നു രക്ഷപ്പെട്ട ആ ബാലൻ ആദ്യദിവസം 48 മൈലും

രണ്ടാം ദിവസം 47 മൈലും അവസാനദിവസം 20 മൈലും നടന്നു-തീർത്തു ഡെർബിയിലെ പിതൃഗൃഹത്തിൽ സുരക്ഷിതമായി തിരിച്ചെത്തി. വീണ്ടും തിരിച്ചു പോകേണ്ടിവന്ന സ്പെൻസർ മൂന്നു വർഷത്തോളം ഹിന്റണിൽ താമസിച്ചു. അതാണദ്ദേഹം നേടിയ സുശിക്ഷിതമായ ഒരേയൊരു വിദ്യാഭ്യാസം. അക്കാലത്ത് എന്താണു പഠിച്ചതെന്നുപോലും അദ്ദേഹത്തിനു പിന്നീട് ഓർത്തെടുക്കാൻ കഴിഞ്ഞിട്ടില്ല; ചരിത്രമോ സാഹിത്യമോ പ്രകൃതിശാസ്ത്രമോ അദ്ദേഹം പഠിച്ചില്ല. അഭിമാനത്തോടെ അദ്ദേഹം പറയുന്നു: 'ബാല്യത്തിലോ ചെറുപ്പത്തിലോ ഇംഗ്ലീഷ്വ്യാകരണത്തിന്റെ ഒരൊറ്റ പാഠംപോലും ഞാൻ വായിച്ചിട്ടില്ല; സാർവത്രികമായി അംഗീകരിക്കപ്പെടുന്ന ധാരണകളിൽനിന്നു വ്യത്യസ്തമായ പല സൂചനകളും പ്രയോഗിക്കുന്നതുകൊണ്ടു വാക്യഘടനയെ സംബന്ധിച്ച് ഔപചാരികമായ യാതൊരു വിവരവും എനിക്കില്ലെന്ന വസ്തുത വായനക്കാർ അറിഞ്ഞിരിക്കണം'. നാൽപ്പതാമത്തെ വയസ്സിൽ ഇലിയഡ് വായിക്കാനൊരു ശ്രമം നടത്തിയെങ്കിലും 'ആറു ഭാഗങ്ങൾ കഴിഞ്ഞപ്പോഴേക്കും പുസ്തകം മുഴുമിപ്പിക്കുന്നതു കഠിനമെന്നു കണ്ടു ശ്രമം ഉപേക്ഷിച്ചുകളഞ്ഞു'. ശാസ്ത്രസംബന്ധമായ ഒരൊറ്റ പുസ്തകവും സ്പെൻസർ മുഴുവനായി വായിച്ചിട്ടില്ലെന്നു സഹായിയായ കോളിയർ സാക്ഷ്യപ്പെടുത്തുന്നുണ്ട്. പ്രിയപ്പെട്ട വിഷയങ്ങളിൽപ്പോലും ഔപചാരികവിദ്യാഭ്യാസം അദ്ദേഹത്തിനു ലഭിച്ചിട്ടില്ല. രസതന്ത്രത്തിൽ ചില പരീക്ഷണങ്ങൾ നടത്താൻ ശ്രമിച്ചെങ്കിലും വിരലുകൾക്കു പൊള്ളലേറ്റതല്ലാതെ മറ്റൊന്നും സംഭവിച്ചില്ല; കീടങ്ങളുടെ ജീവശാസ്ത്രപരമായ പ്രത്യേകതകളിൽ അദ്ദേഹം ഇടയ്ക്കൊരു താൽപ്പര്യം പ്രകടിപ്പിച്ചു; പിന്നീട് വാസ്തുശിൽപ്പിയെന്ന നിലയിൽ ശിലാപാളികളുടെ ഘടനയെക്കുറിച്ച് ചിലതു പഠിച്ചു; ശാസ്ത്രീയമായ മററിവുകൾ കാലക്രമേണ വന്നതുമാത്രമായിരുന്നു. മുപ്പതു വയസ്സുവരെ സ്പെൻസറിനു തത്വചിന്ത പരിചയമുണ്ടായിരുന്നില്ല. കുറച്ചുകാലം ലെവിസിന്റെ (Lewis) ആശയങ്ങളുടെ പിന്നാലെ നടന്നശേഷം അദ്ദേഹം കാന്റിലേക്കു കടക്കാൻ ശ്രമിച്ചു; വസ്തുനിഷ്ഠമായല്ലാതെ ഇ

ന്ദ്രിയാവബോധപരമായി സ്ഥലകാലങ്ങളെ കാണുന്ന സമീപനം അരോചകമായി തോന്നിയ അദ്ദേഹം കാന്റൊരു മന്ദബുദ്ധിയാണെന്ന നിഗമനത്തിൽ ചെന്നെത്തി; അങ്ങനെ ആ പുസ്തകം വായിക്കാതെ വലിച്ചെറിഞ്ഞു. 'ജോനാതൻ ഡൈമണ്ടിന്റെ (Jonathan Dymond) വിസ്തൃതമായൊരു നീതിശാസ്ത്രഗ്രന്ഥമല്ലാതെ മറ്റൊന്നും വായിക്കാതെയാണ്' ഹെർബർട്ട് സ്പെൻസർ ആദ്യപുസ്തകമായ 'സാമൂഹ്യവ്യവസ്ഥ' (Social Statics) എഴുതിയതെന്നൊരു സുഹൃത്ത് പറയുന്നുണ്ട്. ഹ്യൂം, മാൻസൽ, റീഡ് എന്നിവരെമാത്രം ആധാരമാക്കിയാണ് 'മനശ്ശാസ്ത്രം' (Psychology) അദ്ദേഹം എഴുതിയത്; ('ജീവിവർഗങ്ങളുടെ ഉദ്ഭവം' പോലും വായിക്കാതെ) കാർപ്പെന്ററുടെ (Carpenter) 'താരതമ്യശാരീരികവിജ്ഞാന'ത്തിന്റെ (Comparative Physiology) സഹായത്തോടെ 'ജീവശാസ്ത്ര'വും (Biology), കോംതെയും ടെയ്‌ലറും വായിക്കാതെ 'സാമൂഹ്യശാസ്ത്ര'വും (Sociology), കാന്റോ മില്ലറോ പഠിക്കാതെ 'നീതിശാസ്ത്ര'വും (Ethics) അദ്ദേഹം എഴുതിത്തീർത്തു. വിജ്ഞാനദാഹിയായിരുന്ന ജോൺ സ്റ്റുവർട്ട് മില്ലിന്റെ തീവ്രതപസ്യയുമായി താരതമ്യപ്പെടുത്തുമ്പോൾ എന്തൊരു പ്രകടമായ വൈരുദ്ധ്യം!

അങ്ങനെയാണെങ്കിൽ, ഒന്നൊന്നായി നിരത്തുന്ന ഒരായിരം വാദങ്ങൾക്കു പിന്തുണ പ്രഖ്യാപിച്ചു മുന്നോട്ടുവരുന്ന സ്ഥിതിവിവരക്കണക്കുകൾ അദ്ദേഹം എവിടെനിന്നാണ് സമ്പാദിച്ചത്? വായനയേക്കാൾ നിരീക്ഷണങ്ങൾ വഴി വസ്തുതകൾ 'പെറുക്കിയെടുക്കുക'യായിരുന്നു, അദ്ദേഹം. സവിശേഷമായതെന്തെങ്കിലും കണ്ണിൽപ്പെട്ടാൽ തൽക്ഷണം മറ്റുള്ളവരുടെ ശ്രദ്ധയിൽപ്പെടുത്താൻ ശ്രമിക്കുന്നത്ര ജിജ്ഞാസാഭരിതമായിരുന്നു, അദ്ദേഹത്തിന്റെ മനസ്സ്. അഥീനിയം ക്ലബ്ബിൽ വെച്ച് ഹക്സിലിയേയും സുഹൃത്തുക്കളേയും ചോദ്യശരങ്ങൾകൊണ്ട് അദ്ദേഹം വീർപ്പുമുട്ടിക്കാറുണ്ട്; 'ഫിലോസഫിക്കൽ സൊസൈറ്റി'യിൽനിന്നു ലഭിക്കാറുള്ള ചില ആനുകാലികങ്ങളും ക്ലബ്ബിലെ പ്രസിദ്ധീകരണങ്ങളും മറിച്ചു നോക്കുന്നതിനിടയിൽ 'മനസ്സിലിട്ടു മഥിക്കാൻതക്ക വസ്തുതകൾ അദ്ദേഹം കണ്ണിമയ്ക്കാതെ പരതുമായിരുന്നു!'. പരിണാമസിദ്ധാന്തമെന്ന മുഖ്യാശയത്തിനു ചുറ്റും കറങ്ങിയ അദ്ദേഹത്തിന്റെ

മനസ്സ്, ഒടുവിൽ വ്യക്തമായൊരു ദിശാബോധം കൈവരിച്ചു; ലഭ്യമായ ഓരോ വസ്തുതകളും അനന്യമായ കൃത്യതയോടെ അദ്ദേഹം മനസ്സിൽ അടുക്കിവെച്ചു. വായനയിലും വിദ്യാഭ്യാസത്തിലും യാതൊരു താൽപ്പര്യവുമില്ലാതെ മിക്കവാറും 'നിരക്ഷര'കുക്ഷികളായി സാധാരണജീവിതം നയിക്കുന്ന തങ്ങളിലൊരാൾ, സ്വാഭാവികമായ രീതിയിൽ വ്യക്തമായി പറയുന്ന വിഷയങ്ങൾ കേൾക്കാൻ കച്ചവടക്കാരും സാധാരണക്കാരുമടങ്ങുന്ന അന്നത്തെ സമൂഹം താൽപ്പര്യം പ്രകടിപ്പിച്ചതിൽ അത്ഭുതപ്പെടാനില്ല.

ചെയ്യുന്ന ഏതു ജോലിയും ഉപജീവനമാർഗമായി കരുതുന്നതുകൊണ്ട് തൊഴിൽപരമായ പ്രായോഗികത അദ്ദേഹത്തിന്റെ ചിന്തകളേയും സ്വാധീനിച്ചു. ഭൂമി അളക്കുന്നതിലും റെയിൽവേ പാളങ്ങൾ പണിയുന്നതിലും അദ്ദേഹം മേൽനോട്ടം വഹിച്ചിരുന്നു. ഓരോ പ്രതിസന്ധിഘട്ടത്തിലും സ്വന്തമായ ചില പരീക്ഷണങ്ങൾ അദ്ദേഹം നടത്തി; മിക്കതും പരാജയത്തിലാണു ചെന്നു കലാശിച്ചത്; മുടിയനായ പുത്രനോടു പിതാവു ചൊരിയുന്ന വാത്സല്യത്തോടെ, ആത്മകഥയിലെ അത്തരം പരാമർശങ്ങൾ അദ്ദേഹം ഇടയ്ക്കിടെ മറിച്ചുനോക്കും; വിവിധാകൃതിയിലുള്ള ഉപ്പുഭരണികൾ, മൺപാത്രങ്ങൾ, മെഴുകുതിരിക്കാലുകൾ, അലമാരകൾ തുടങ്ങിയ വീട്ടുസാമാനങ്ങളുടെ ചിത്രങ്ങൾ കൊണ്ടു സമൃദ്ധമാണ്, ആ ഓർമ്മക്കുറിപ്പുകൾ. ചെറുപ്പകാലത്തു പലരും ചെയ്യാറുള്ളതുപോലെ പുതിയതരം പലഹാരങ്ങൾ പാകം ചെയ്യാനും അദ്ദേഹം ശ്രമിച്ചിരുന്നു; കുറച്ചുകാലം അദ്ദേഹം സസ്യഭുക്കായി ജീവിച്ചു; അത്തരം സുഹൃത്തുക്കളിൽ ഒരാൾക്കു വിളർച്ച ബാധിച്ചു ശരീരം ശോഷിക്കുന്നതുകണ്ട് ആ രീതി അദ്ദേഹം ഉപേക്ഷിച്ചു; 'സസ്യഭുക്കായിരുന്നപ്പോൾ എഴുതിയതിനൊന്നും വേണ്ടത്ര ഓജസ്സനുഭവപ്പെടാത്തതുകൊണ്ട് അവയെല്ലാം വീണ്ടും തിരുത്തണമെന്നു പലപ്പോഴും എനിക്കു തോന്നാറുണ്ട്'. അക്കാലത്ത് അദ്ദേഹം എന്തു പരീക്ഷണങ്ങൾക്കും ഒരുക്കമായിരുന്നു; പാരമ്പര്യങ്ങളൊന്നും അവകാശപ്പെടാനില്ലാത്ത ആധുനികരാഷ്ട്രങ്ങളിൽ തത്വചിന്തകർക്കു ചെയ്യാൻ

യാതൊന്നുമില്ലെന്ന കാര്യംപോലും മറന്നു സ്പെൻസർ ന്യൂസിലണ്ടിൽ ചെന്നു താമസിക്കാനും അതിനിടയിൽ ആലോചിച്ചു. അനുകൂലവും പ്രതികൂലവുമായ കാരണങ്ങൾ നിരത്തിയ രണ്ടു പട്ടികകളുണ്ടാക്കി ഓരോന്നിനും സംഖ്യാപരമായ മൂല്യങ്ങളെഴുതി കണക്കാക്കുന്ന ഒരു സവിശേഷരീതി അദ്ദേഹം സ്വീകരിച്ചിരുന്നു; അവയെല്ലാം കൂട്ടി നോക്കിയപ്പോൾ യഥാക്രമം 110 ലും 301 ലും ചെന്നവസാനിച്ചതുകൊണ്ട് അദ്ദേഹം ഇംഗ്ലണ്ടിൽത്തന്നെ തങ്ങാൻ ഒടുവിൽ തീരുമാനിച്ചു.

അത്തരം നല്ല വശങ്ങളോടൊപ്പം ചിലതരം ന്യൂനതകളും അദ്ദേഹത്തിന്റെ സ്വഭാവത്തിൽ പ്രകടമായിരുന്നു. കലയും കവിതയും നൽകുന്ന ഊർജ്ജസ്വും ഉന്മേഷവും അദ്ദേഹത്തിന്റെ പ്രായോഗികതക്കു നിരക്കുന്നതായിരുന്നില്ല. ഇരുപതു പുസ്തകങ്ങളിലുംകൂടി വരുന്ന ഒരേയൊരു കാവ്യാത്മകപരാമർശം 'ശാസ്ത്രീയപ്രവചനങ്ങളെ പ്രഭാതഗീതങ്ങളാ'ക്കി മാറ്റുന്ന അദ്ദേഹത്തെക്കുറിച്ചു പ്രസാധകൻ നടത്തുന്ന മുഖവുരമാത്രമാണ്. സ്ഥിരോത്സാഹത്തിന്റെ മറുവശമായി പക്ഷപാതപരമായ ചില പിടിവാശികളും അദ്ദേഹത്തിനുണ്ടായിരുന്നു; സ്വന്തം വാദമുഖങ്ങൾ സമർത്ഥിക്കാനുള്ള തെളിവുകൾക്കായി പ്രപഞ്ചം മുഴുവൻ തിരഞ്ഞു നടക്കാൻ സന്നദ്ധനായ അദ്ദേഹത്തിനു പക്ഷേ മറ്റൊരാളുടെ അഭിപ്രായത്തിന്റെ ഉൾക്കാഴ്ച കാണാൻ കഴിഞ്ഞിരുന്നില്ല; ഒരവിശ്വാസിയുടെ അഹന്ത രക്തത്തിൽ അലിഞ്ഞുചേർന്നതുകൊണ്ട് സ്വന്തം മഹത്വത്തിൽ ചെറിയൊരു അഭിമാനവും അദ്ദേഹം കരുതിവെച്ചു. മാത്രമല്ല, നിർഭയമായ തീവ്രവാദത്തോടു ചേർന്ന സങ്കുചിതമായ സൈദ്ധാന്തികതമൂലം ബഹുമതികളും പുരസ്കാരങ്ങളും കർക്കശഭാവത്തോടെ അദ്ദേഹം നിരസിച്ചു; ഏകാകിയും രോഗപീഡിതനുമായിട്ടും നാൽപ്പതുവർഷത്തോളം തുടർച്ചയായി ജോലി ചെയ്യാനുള്ള ആത്മവീര്യംപോലെ മൗലികവാദികൾക്കു സഹജമായ പല ശക്തിദൌർബല്യങ്ങളും അദ്ദേഹത്തെ ബാധിച്ചിരുന്നു; 'അവനവനെക്കുറിച്ചുള്ള അതിരുകടന്ന മതിപ്പെ'ന്നായിരിക്കും, ഒരുപക്ഷേ അദ്ദേഹത്തിന്റെ വ്യക്തിത്വം മനസ്സിലാക്കുന്നവർക്കു പറയാനുണ്ടാവുക. അദ്ധ്യാപകരുടെ മകനും പൗത്രനുമായ അദ്ദേഹം കൈയിലൊരു ചൂരലും പിടി

ച്ചാണ പുസ്തകങ്ങളിലൂടെ പ്രബോധനം നടത്താൻ പ്രത്യക്ഷപ്പെടുന്ന ത്. 'ഒന്നിനെക്കുറിച്ചും ഒരിക്കലും സംശയം തോന്നാറില്ലെ'ന്ന് അദ്ദേ ഹം പറയുന്നു. കോപാവേശമൊഴിച്ച മറ്റു വികാരങ്ങൾക്കും ഊഷ്മളമാ യ സൗഹൃദബന്ധങ്ങൾക്കും അന്യമായിരുന്നു, അവിവാഹിതനും ഏ കാകിയുമായ അദ്ദേഹത്തിന്റെ ജീവിതം. ജോർജ്ജ് എലിയട്ടെന്നു പേരുകേട്ട മഹതിയുമായി ഒരു കാലത്തു പ്രേമബന്ധമുണ്ടായിരുന്നെ ങ്കിലും അദ്ദേഹത്തെ തൃപ്തിപ്പെടുത്താൻ തക്ക ബുദ്ധിശക്തി അവർക്കി ല്ലാതെപോയി! പെരുമാറ്റമര്യാദകളിൽ അവധാനത പുലർത്താത്ത അദ്ദേഹത്തിനു നർമ്മബോധവും കുറവായിരുന്നു. ഇഷ്ടപ്പെട്ട ബില്ല്യാ ർഡ്സിൽ വല്ലപ്പോഴുമൊന്നു തോറ്റാൽ, അത്രയും വൈദഗ്ദ്ധ്യം നേടാ ൻ സമയം പാഴാക്കിയതിനു പ്രതിയോഗിയെ അദ്ദേഹം ആക്ഷേപി ക്കുകയാണു പതിവ്. ആദ്യകാലപുസ്തകങ്ങളെക്കുറിച്ചുള്ള നിരൂപണ ങ്ങൾപോലും അദ്ദേഹം ആത്മകഥയിൽ ഉൾക്കൊള്ളിച്ചിട്ടുണ്ട്.

സ്വന്തം നിയോഗത്തിന്റെ വ്യാപ്തിയും മഹത്വവുമായിരിക്കാം ഒരു പക്ഷേ ജീവിതത്തെ അത്രയും ഗൗരവത്തോടെ കാണാൻ സ്പെൻസ റെ പ്രേരിപ്പിച്ചത്. അദ്ദേഹമെഴുതി: 'ഞായറാഴ്ച സെന്റ് ക്ലൗഡിന്റെ പെരുന്നാളിൽ പങ്കെടുക്കുകയായിരുന്നു, ഞാൻ; പ്രായമായവർ കാ ണിക്കുന്ന ചപലതകൾ കണ്ട് എനിക്കമ്പരപ്പു തോന്നുന്നു; ഫ്രഞ്ചുകാ രുടെ കൗമാരം ഒരിക്കലും തീരുന്നില്ല; ഉത്സവപ്പറമ്പുകളിൽ കുട്ടികൾ കാണിക്കാറുള്ളതുപോലെ കറങ്ങുന്ന ഊഞ്ഞാലിൽ കളിച്ചു രസിക്കു ന്ന ഒരുപാടു തല നരച്ചവരെ ഞാൻ കണ്ടു'. ജീവിതത്തെക്കുറിച്ചു പഠി ച്ചു ചിന്തിയ്ക്കുന്നതിനിടയിൽ അദ്ദേഹം പക്ഷേ ജീവിയ്ക്കാൻ മറന്നുപോ യി; നയാഗ്രാ വെള്ളച്ചാട്ടം നേരിട്ടു കണ്ടശേഷം അദ്ദേഹം ഡയറിയി ൽ കുറിച്ചിട്ടു: 'ഞാൻ പ്രതീക്ഷിച്ചതുപോലെതന്നെ!'. ഒരിക്കൽ യാദൃച്ഛി കമായി എടുക്കേണ്ടിവന്ന ഒരു സമൂഹപ്രതിജ്ഞയെക്കുറിച്ച് അനാവ ശ്യമായ ഗൗരവത്തോടെ വിവരിക്കുന്ന അദ്ദേഹം സാധാരണസംഭ വങ്ങൾപോലും പാണ്ഡിത്യഗർവോടെ ആത്മകഥയിൽ അവതരിപ്പി ച്ചു; (ഓർമ്മക്കുറിപ്പുകൾ വിശ്വസിക്കാമെങ്കിൽ) ജീവിതത്തിൽ ഒരിക്ക

ലും അദ്ദേഹം പ്രണയത്തിന്റെ മാധുര്യം അറിഞ്ഞിട്ടില്ല; ജീവിതത്തി ലൊരു പ്രതിസന്ധികയും അദ്ദേഹത്തിനു നേരിടേണ്ടിവന്നിട്ടില്ല; അ പൂർവം ചില സൗഹൃദങ്ങളെപ്പോലും ഗണിതപരമായ സമവാക്യങ്ങ ളായി അദ്ദേഹം കണ്ടു; ഊഷ്മളവും ഉദാത്തവുമായ യാതൊരു ഭാവ ഭേദവും കൂടാതെയാണു സുഹൃദ്ബന്ധങ്ങളെക്കുറിച്ച് അദ്ദേഹം എഴുതു ന്നത്. യുവതിയായ സ്റ്റെനോഗ്രാഫർക്കു വാചകം പറഞ്ഞുകൊടുക്കാ ൻ വാക്കുകൾ പുറപ്പെടാറില്ലെന്നു പരിതപിക്കുന്ന സുഹൃത്തിനോടു ത നിയ്ക്കങ്ങനെ യാതൊരു പ്രശ്നവുമില്ലെന്നു തീർത്തും അരസികമായാ ണു സ്പെൻസർ മറുപടി പറഞ്ഞത്. 'വിഷയാസക്തി തീരെയില്ലാത്ത തായിരുന്നു, നിസ്സംഗമായ ആ നോട്ടവും വികാരരഹിതമായ സംസാ രവും'. അതുകൊണ്ടാണ്, അദ്ദേഹത്തിന്റെ ശൈലി അത്രയും ആവർ ത്തനവിരസമാകുന്നത്: അതിശയോക്തിയോ ആശ്ചര്യചിഹ്നമോ അ ദ്ദേഹം ഉപയോഗിക്കാറില്ല; കാൽപ്പനികതയുടെ നൂറ്റാണ്ടിൽ അന്തർ മ്മുഖമായ മാന്യതയുടെ ശിൽപ്പമാതൃകയായിരുന്നു, അദ്ദേഹം.

അസാധാരണമായ യുക്തിബോധമായിരുന്നു, സ്പെൻസറുടെ വ്യ ക്തിത്വം; ചതുരംഗവിദഗ്ധന്റെ ദീർഘവീക്ഷണത്തോടെ തെളിവുകളും ന്യായങ്ങളും അദ്ദേഹം നിരത്തിവെച്ചു. സങ്കീർണവിഷയങ്ങൾ അത്ര യും വ്യക്തതയോടെ കൈകാര്യം ചെയ്തവർ ആധുനികചരിത്രത്തിൽ മറ്റാരുമില്ല; വിഷമകരമായ പ്രശ്നങ്ങൾ പലതും പ്രസന്നവും ലളിതവു മായ ശൈലിയിൽ അവതരിപ്പിക്കപ്പെട്ടതുകൊണ്ടു പുതിയൊരു തല മുറ മുൻപെന്നെത്തേക്കാളുമേറെ തത്വചിന്തയിൽ ആകൃഷ്ടരായി. 'അ നിതരമായ സുതാര്യതയും പരസ്പരബന്ധവും നിലനിർത്തി വസ്തുത കളും കാരണങ്ങളും നിഗമനങ്ങളും യുക്തിയുക്തം പ്രതിപാദിക്കുന്നതി ൽ എനിയ്ക്കുള്ള കഴിവിനെക്കുറിച്ചു പലരും പ്രശംസിയ്ക്കുന്നുണ്ടെ'ന്ന് അ ദ്ദേഹം എടുത്തു പറയുന്നുണ്ട്. പരികൽപ്പനകളും ന്യായവാദങ്ങളും വെറുതെ കാര്യമാത്രമായി അവതരിപ്പിക്കുന്നതിനുപകരം വിശാലമാ യൊരു കാഴ്ചപ്പാടിൽ നോക്കിക്കാണാൻ ശ്രമിക്കുന്നതുകൊണ്ടാണ വ രസകരമാകുന്നത്. പക്ഷേ, ദുരന്തങ്ങളെക്കുറിച്ചുള്ള സ്പെൻസറുടെ ചിന്ത വസ്തുനിഷ്ഠതയിൽ നഷ്ടപ്പെട്ടുപോയെന്നു ഹക്സ്‌ലി പരാതി

പ്പെടുന്നുണ്ട്; ഏതു നിമിഷവും സംഭവിക്കാവുന്ന നിരവധി ദുരന്തചിന്തകൾ സ്പെൻസറുടെ മനസ്സിലുണ്ടായിരുന്നുവെന്നതാണു സത്യം! ഇരുവശത്തേയ്ക്കും പതിവിലേറെ ചാഞ്ഞു നടക്കുന്ന ബെക്കിളിനെ നോക്കി ഹക്സിലി ഒരിക്കൽ സ്പെൻസറോടു പറഞ്ഞു: 'നോക്കൂ, അദ്ദേഹം തലയ്ക്കകത്തെ ഭാരംകൊണ്ടാണു വല്ലാതെ ആയാസപ്പെടുന്നത്!'. 'താങ്ങാവുന്നതിലേറെ കഠിനവിഷയങ്ങളാണു ബെക്കിൾ കൈകാര്യം ചെയ്യുന്നതെ'ന്നു സ്പെൻസർ കൂട്ടിച്ചേർത്തു. പക്ഷേ, നേർവിപരീതമായിരുന്നു, സ്പെൻസറുടെ അവസ്ഥ: മനസ്സിലായ വിഷയങ്ങൾ വേണ്ടതുപോലെ സംയോജിപ്പിച്ചു ചിട്ടപ്പെടുത്താനാണദ്ദേഹം കൂടുതൽ ശ്രദ്ധിച്ചത്. അക്കാര്യത്തിൽ തീരെ മനസ്സുവെയ്ക്കാത്ത കാർലൈലിനെ തള്ളിപ്പറയുന്നുമുണ്ട്, അദ്ദേഹം. വ്യക്തതയും വ്യവസ്ഥയും നിഷ്കർഷിക്കുന്നതുമൂലം എന്തു വിഷയവും എങ്ങനേയും സാമാന്യവൽക്കരിക്കാനുള്ള ഒരാവേശം അദ്ദേഹത്തെ ബാധിച്ചു. ദുർഗ്രഹമായ ശാസ്ത്രീയ വസ്തുതകൾ സൂര്യപ്രകാശത്തിന്റെ സുതാര്യതയോടെ പ്രസന്നമായ ശൈലിയിൽ അവതരിപ്പിയ്ക്കാൻ കഴിവുള്ള ഒരദ്ധ്യാപകനുവേണ്ടി കാത്തിരിക്കുകയായിരുന്നു, വാസ്തവത്തിൽ അന്നത്തെ ലോകം; അതുകൊണ്ടു സഹജമായ ദൗർബല്യങ്ങളെപ്പോലും മറികടക്കുന്ന വിധത്തിൽ അദ്ദേഹത്തിന്റെ സംഭാവന ലോകമെങ്ങും പ്രകീർത്തിയ്ക്കപ്പെട്ടു. മഹാത്മാക്കളുടെ കുറവുകൾ നേരിട്ടറിയുമ്പോൾ തോന്നുന്ന ഒരു മമതയായിരിയ്ക്കാം ഒരു തുറന്ന പ്രകൃതക്കാരനായി അദ്ദേഹം ചിത്രീകരിയ്ക്കപ്പെട്ടതിനു കാരണം; അതേസമയം അവരുടെ അകാരണമായ ശാഠ്യങ്ങളിൽ കടുത്ത അസഹിഷ്ണുതയും നമുക്കനുഭവപ്പെടാം.

നാൽപ്പതാമത്തെ വയസ്സിൽ സ്പെൻസർ എഴുതി: 'ഇതുവരെ പലവക വിഷയങ്ങളും ഞാൻ തലയിലേറ്റി നടന്നു. ഒരിക്കൽ ഘടികാരങ്ങളിലായിരുന്നു, എനിയ്ക്കു കമ്പം!' അത്രയും അലക്ഷ്യമായൊരു ജീവിതം മറ്റൊരു ചിന്തകനിലും നമുക്കു കാണാനാവില്ല. പക്ഷേ, വളക്കൂറുള്ള മണ്ണു കണ്ടെത്തിയ കർഷകനെപ്പോലെ പതുക്കെ സ്വന്തം തട്ടകം തിരിച്ചറിഞ്ഞ അദ്ദേഹം ആത്മാർത്ഥതയോടെ നിലമൊരുക്കി.

1842-ൽ പുരോഗമനവാദികൾക്കായി 'ഭരണകൂടത്തിന്റെ യുക്തിസഹ മായ പ്രസക്തി'യെക്കുറിച്ച് (The Proper Sphere of Government) എ ഴുതിയ കത്തുകളിൽ, പിന്നീടു സ്വയം രൂപപ്പെട്ടു വന്ന സ്വന്തം രാഷ്ട്രീ യസിദ്ധാന്തംതന്നെയാണ് അദ്ദേഹം അവതരിപ്പിച്ചത്. ആറു വർഷ ങ്ങൾ കഴിഞ്ഞു വാസ്തുവിദ്യാപഠനം വഴിയിലുപേക്ഷിച്ച് സാമ്പത്തിക വിഷയങ്ങളുൾക്കൊള്ളുന്ന ഒരു മാസികയുടെ (The Economist) ലേഖ കനായി മാറി, അദ്ദേഹം. ജൊനാതൻ ഡൈമണ്ട് എഴുതിയ 'ധാർമ്മി കതത്വങ്ങളെക്കുറിച്ചുള്ള ഉപന്യാസങ്ങ'ളിലെ (Jonathan Dymond : Essays on the Principles of Morality) പല പരാമർശങ്ങളും വിമർശ നവിധേയമാക്കിയ അദ്ദേഹത്തെ പിതാവുതന്നെ അതുപോലൊരു പു സ്തകമെഴുതാൻ വെല്ലുവിളിച്ചു; അതിന്റെ ഫലമാണ പിന്നീടദ്ദേഹം പു റത്തിറക്കിയ 'സാമൂഹ്യമായ നിശ്ചലാവസ്ഥ' (Social Statics). വിൽ പ്പനയിൽ വിജയിച്ചില്ലെങ്കിലും ആനുകാലികങ്ങളിലേക്കുള്ള പ്രവേശ നം അതോടെ എളുപ്പമായി. 1852-ൽ എഴുതിയ 'ജനസംഖ്യാസിദ്ധാ-ന്തം' (The Theory of Population) എന്ന ലേഖനത്തിലാണ നിലനി ൽപ്പിനായുള്ള മത്സരം ശക്തരുടെ അതിജീവനത്തിനു വഴിയൊരുക്കു മെന്ന ചരിത്രപരമായ സിദ്ധാന്തം അദ്ദേഹം അവതരിപ്പിച്ചത്; (പ ത്തൊമ്പതാം നൂറ്റാണ്ടിലെ ചിന്തകളിൽ മാൽത്തുസിന്റെ (Malthus) സ്വാധീനം പ്രകടമായ ദൃഷ്ടാന്തങ്ങളിൽ ഒന്നാണത്). നിലവിലുള്ള ജീവിവർഗങ്ങളുടെ അനുക്രമമായ ഭേദഗതികളോടെയാണ പുതിയവ രൂപം കൊള്ളുന്നതെന്ന ചിന്താഗതി ഒരിക്കലും തെളിയിയ്ക്കപ്പെട്ടിട്ടി ല്ലെന്ന യാഥാസ്ഥിതികവാദത്തെ സ്പെൻസർ അന്നെഴുതിയ 'വികസ നത്തിന്റെ പരികൽപ്പന'യിൽ (The Development Hypothesis) വിശ ദമായി പരിശോധിച്ചു; പുതിയ ജീവിവർഗങ്ങൾ ദൈവത്തിന്റെ 'സ വിശേഷസൃഷ്ടി'കളാണെന്ന വാദം അതേ യുക്തിയുപയോഗിച്ച് അദ്ദേ ഹം നിഷേധിച്ചു; ബീജസംയോഗത്തിലൂടെ മനുഷ്യവംശം വളരുന്ന തുപോലെ, അഥവാ വിത്തിൽനിന്നു വൃക്ഷങ്ങൾ ജന്മം കൊള്ളുന്നതു പോലെ സ്വാഭാവികമായാണ പുതിയ ജീവിവർഗങ്ങൾ പിറക്കുന്ന തെന്നുകൂടി അദ്ദേഹം ചൂണ്ടിക്കാണിച്ചു. 1855-ൽ പുറത്തിറങ്ങിയ അ

ദ്ദേഹത്തിന്റെ 'മനഃശ്ശാസ്ത്രതത്വങ്ങൾ' (Principles of Psychology) മനസ്സിന്റെ വികാസഗതികളെക്കുറിച്ചാണു ചിന്തിക്കുന്നത്. സകല ജീവജാലങ്ങളും സജാതീയസാഹചര്യത്തിൽനിന്നു വിജാതീയവികാസങ്ങളിലേക്കു പരിണമിയ്ക്കുകയാണെന്ന ബെയറുടെ (Von Baer) ആശയം 'പുരോഗതിയുടെ കാരണനിയമങ്ങളി'ൽ (Progress: Its Law and Cause) അദ്ദേഹം ചർച്ച ചെയ്തു; ആ ചിന്ത പിന്നീടു ചരിത്രത്തേയും പുരോഗതിയേയും ബന്ധിപ്പിക്കുന്ന സാമാന്യസിദ്ധാന്തങ്ങളിലേയ്ക്കും കടന്നുചെന്നു. ചുരുക്കത്തിൽ, സമകാലികചിന്താഗതികളുമായി അടുത്തിടപഴകിയ സ്പെൻസർ അപ്പോഴേക്കും സാർവലൗകികമാനമുള്ള ഒരു തത്വചിന്തകനാകാൻ തയാറെടുത്തു കഴിഞ്ഞിരുന്നു.

1858-ൽ അതുവരെ എഴുതിയ ലേഖനങ്ങൾ പുസ്തകരൂപത്തിൽ പ്രസിദ്ധീകരിക്കാൻ പകർത്തിയെഴുതുന്നതിനിടയിലാണു യാദൃച്ഛികമായി ചില ആശയങ്ങളുടെ പൊരുത്തവും ഏകാഗ്രതയും സ്പെൻസറുടെ ശ്രദ്ധയിൽപ്പെട്ടത്. പരിണാമസിദ്ധാന്തം ജീവശാസ്ത്രത്തിൽ മാത്രമല്ല ഏതു ശാസ്ത്രശാഖയിലും പ്രയോഗിക്കാവുന്നതാണെന്ന ചിന്ത, പാതിയടഞ്ഞ ജനലിൽ മിന്നിമായുന്ന സൂര്യപ്രകാശം പോലെ, പെട്ടെന്ന് അദ്ദേഹത്തിന്റെ മനസ്സിലുദിച്ചു. ജീവിവംശങ്ങളുടെ ഉദയാപചയങ്ങൾക്കപ്പുറം ഗ്രഹങ്ങളുടെ ഭ്രമണപഥങ്ങളും ചരിത്രഗതികളും ധാർമ്മിക-കലാ-സിദ്ധാന്തങ്ങളും പരിണാമചിന്തയ്ക്കു വിധേയമാണെന്നു സ്പെൻസർ കണ്ടെത്തി. മനസ്സും പദാർത്ഥവും ഇടകലർന്നു മനുഷ്യനിൽനിന്നു വ്യോമപടലങ്ങളിലേക്കും ആദിവാസികളിൽനിന്നു ഷേയ്ക്ക്സ്പിയറിലേക്കും പുരോഗമിയ്ക്കുന്ന പരിണാമത്തിന്റെ പടവുകളെക്കുറിച്ചു ചിന്തിച്ചപ്പോൾ ആ മനസ്സു പ്രകമ്പനംകൊണ്ടു. അപ്പോൾ ആദ്യമായി ആയുസ്സിന്റെ പകുതിയോളം വ്യർത്ഥമാക്കിയതോർത്ത് അദ്ദേഹം നിരാശനായി. മദ്ധ്യവയസ്സിലെത്തിയ നിരക്ഷരനായ ഒരാൾക്കെങ്ങനെ അനിവാര്യമായ മരണത്തിനുമുമ്പു മാനവവിജ്ഞാനത്തിന്റെ അനന്തമായ അപാരത മുഴുവൻ ഒറ്റയ്ക്കു തരണം ചെയ്യാനാകും? മൂന്നു വർഷം മുമ്പേ അദ്ദേഹം മരണത്തെ മിക്കവാറും മുഖാമുഖം കണ്ടു

കഴിഞ്ഞതാണ്; മനസ്സും ധൈര്യവും ചോർന്ന പ്രതീക്ഷയറ്റവനെ പ്പോലെ പതിനെട്ടുമാസക്കാലം അദ്ദേഹം അലക്ഷ്യമായി അലഞ്ഞു നടന്നു. ബാഹ്യമായ ചില ദൗർബല്യങ്ങൾ അദ്ദേഹത്തിന്റെ ആത്മ ബലത്തെ കൂടുതൽ പരിക്ഷീണമാക്കി. പരിപൂർണമായ ആരോഗ്യാവ സ്ഥ ഇനിയൊരിക്കലും സാദ്ധ്യമല്ലെന്നും ഒരു മണിക്കൂറിൽ കൂടുതൽ മാനസികാദ്ധ്വാനം താങ്ങാനാവില്ലെന്നും അദ്ദേഹം ഉറച്ചു വിശ്വസി ച്ചു. അത്രയും പരാധീനതയോടെ മുന്നോട്ടു പോയവർ മറ്റാരുമുണ്ടായി ട്ടില്ല; പാതിജീവിതം പിന്നിട്ടശേഷം അത്രയും ശ്രമകരമായൊരു ദൗ ത്യമേറ്റെടുത്തവരും മറ്റാരുമില്ല.

തീരെ ദരിദ്രനമായിരുന്നു, അദ്ദേഹം. ഉപജീവനത്തെക്കുറിച്ച് അ ദ്ദേഹം അധികമൊന്നും ചിന്തിക്കാറില്ല. 'നാളെ എന്താകുമെന്നെനി യ്ക്കറിയില്ല', അദ്ദേഹം പറയുന്നു; 'അത്തരം ചിന്തകൊണ്ട് പ്രത്യേകി ച്ചൊരു പ്രയോജനവും ഞാൻ കാണുന്നില്ല' (Thompson : Herbert Spencer). അതിനിടയ്ക്കു പൈതൃകസ്വത്തായി 2500 ഡോളർ ലഭിച്ചതു മൂലം മാസികയുടെ പത്രാധിപസ്ഥാനം അദ്ദേഹം രാജി വെച്ചു കഴി ഞ്ഞിരുന്നു; പക്ഷേ, സഹജമായ അലസത കാരണം ആ പണവും പെട്ടെന്നു തീർന്നു; തുടർന്ന്, എഴുതാനുദ്ദേശിക്കുന്ന പുസ്തകങ്ങളുടെ വി ല പലരിൽ നിന്നും മുൻകൂറായി സ്വരൂപിച്ചു ജീവിതം തള്ളിനീക്കാ മെന്നൊരു യുക്തി അദ്ദേഹത്തിനു തോന്നി. അതിനുവേണ്ടി പുസ്തക ങ്ങളുടെ രൂപരേഖ തയാറാക്കി ഹക്സ്‌ലിക്കും ലെവിസിനും മറ്റു സു ഹൃത്തുക്കൾക്കും അദ്ദേഹം സമർപ്പിച്ചു; ആ പ്രകടനപത്രിക മോടിപി ടിപ്പിക്കുന്ന വിധത്തിൽ കിങ്സ്‌ലി, ലിയെൽ, ഹൂക്കർ, ടിൻഡാൾ, ബെക്കിൾ, ഫ്രോഡ്, ബെയ്ൻ, ഹെർഷെൽ തുടങ്ങിയ ചില വരി ക്കാരുടെ നീണ്ട പട്ടികതന്നെ അവരദ്ദേഹത്തിനുവേണ്ടി സംഘടി പ്പിച്ചു. 1860-ൽ പ്രസിദ്ധീകരിക്കപ്പെട്ട ആ ലഘുലേഖയ്ക്കു യൂറോപ്പിൽ 440 പേരും അമേരിക്കയിൽ 200 പേരും വരിക്കാരായി ചേർന്നു. അ ങ്ങനെ ഏതാണ്ട് 1500 ഡോളറോളം വാർഷികവരുമാനം ഉറപ്പാക്കി യതിനുശേഷം സംതൃപ്തനായ സ്പെൻസർ നിശ്ചയദാർഢ്യത്തോടെ പുസ്തകരചനയിലേയ്ക്കു മുഴുകി.

1862-ൽ പുറത്തു വന്ന 'പ്രാഥമികതത്വങ്ങ'ളുടെ (First Principles) ആദ്യഭാഗത്തു ശാസ്ത്രവും മതവും സമന്വയിപ്പിക്കാൻ സ്പെൻസർ നടത്തിയ പരിശ്രമം പുരോഹിതരേയും യാഥാസ്ഥിതികരേയും പ്രകോപിപ്പിച്ചതു മൂലം പല വരിക്കാരും പണമടയ്ക്കാതെ പിൻവലിഞ്ഞു. സമാധാനദൂതരുടെ ദൗത്യം ഒരിയ്ക്കലും ദുഷ്കരമാകാതെ വയ്യ! പരിണാമസിദ്ധാന്തത്തിനും അജ്ഞേയതാവാദത്തിനും നേതൃത്വം നൽകിയ ഹക്സ്‌ലി സർവസൈന്യാധിപത്യം വഹിച്ച പുസ്തകങ്ങളുടെ ആ മഹായുദ്ധത്തിൽ ശ്രദ്ധാകേന്ദ്രങ്ങളായതു 'ജീവിവർഗങ്ങളുടെ ഉദ്ഭവ'വും 'പ്രാഥമികതത്വങ്ങ'ളുമായിരുന്നു. അങ്ങനെ യാഥാസ്ഥിതികർ കുറച്ചുകാലത്തേക്കു പരിണാമവാദികളെ ഒറ്റപ്പെടുത്തുന്നതിൽ വിജയിച്ചു; അവർ ദുരാചാരതൽപ്പരരായ ദുർഭ്രുതങ്ങളായി ചിത്രീകരിക്കപ്പെട്ടു; പരസ്യമായി അവരെ അധിക്ഷേപിയ്ക്കുന്നതു മാന്യതയായി കരുതിപ്പോന്നു. പുസ്തകത്തിന്റെ ഓരോ ഭാഗം പുറത്തിറങ്ങുന്തോറും വരിക്കാർ കൊഴിഞ്ഞുപൊയ്ക്കൊണ്ടിരുന്നു; പലരും പണമടയ്ക്കുന്നതിൽ വീഴ്ച വരുത്തി. ഓരോ പതിപ്പിനും കുറവു വരുന്ന സംഖ്യ സ്വന്തം നീക്കിയിരുപ്പിൽനിന്നു ചിലവഴിച്ച് സ്പെൻസർ മുന്നോട്ടു പോയി. അവസാനം കൈയിലുള്ള പണവും ധൈര്യവും നിശ്ശേഷം ചോർന്നുപോയ അദ്ദേഹം തുടർന്നുള്ള ഭാഗങ്ങളെഴുതാൻ കഴിയാത്തതിലുള്ള നിസ്സഹായത നിലവിലെ വരിക്കാരോട് ഏറ്റുപറഞ്ഞു.

ചരിത്രത്തെ മുന്നോട്ടു നയിക്കുന്ന കൗതുകകരമായ സംഭവങ്ങളിലൊന്നു തത്സമയം അരങ്ങേറി. 'പ്രാഥമികതത്വങ്ങളു'ടെ പ്രസിദ്ധീകരണത്തിനുമുമ്പുവരെ ഇംഗ്ലീഷ് തത്വചിന്തയിലെ അതികായനും സ്പെൻസറുടെ പ്രതിയോഗിയുമായ ആ മഹാപ്രതിഭ, തന്നെ മറികടക്കാൻ ശ്രമിക്കുന്ന പരിണാമത്തിന്റെ പ്രവാചകനു 1866 ഫെബ്രുവരി നാലാം തീയതി നേരിട്ടൊരു കത്തെഴുതി:

പ്രിയസുഹൃത്തേ,

*കഴിഞ്ഞയാഴ്ച ഒരു ദീർഘയാത്ര കഴിഞ്ഞു തിരിച്ചെത്തിയ ശേഷമാണു ജീവശാസ്ത്രത്തെക്കുറിച്ചുള്ള ഡിസംബർ ലക്കം വായിച്ചത്; അ*

*നബന്ധമായി ചേർത്ത താങ്കളുടെ പ്രസ്താവന എന്നെ എത്രയധിക മാണ വേദനിപ്പിച്ചതെന്ന പറയുക വയ്യ! തുടർന്നുള്ള ഭാഗങ്ങൾക്കൂടി എഴുതിത്തീർക്കണമെന്ന ഞാൻ താങ്കളോടഭ്യർത്ഥിക്കുന്നു; അതി ന്റെ പേരിൽ പ്രസാധകർക്കു വരുന്ന എന്തു നഷ്ടത്തിനും മതിയായ ഉറപ്പു നൽകാൻ ഞാൻ തയാറാണ്; വ്യക്തിപരമായൊരു ഔദാര്യമാ ണെന്ന കരുതി ഈ നിർദ്ദേശം താങ്കൾ തള്ളിക്കളയരുതെന്നും ഞാ ൻ അപേക്ഷിക്കുന്നു; അഥവാ അങ്ങനെയാണെങ്കിൽപ്പോലും ഈ യൊരു സന്നദ്ധത പ്രകടിപ്പിക്കുവാൻ താങ്കളെന്നെ അനുവദിക്കുമെ ന്നതന്നെ ഞാൻ കരുതുന്നു. തീർച്ചയായും ഇതങ്ങനെ വിലകുറച്ചു കാ ണേണ്ട ഒന്നല്ല; താങ്കളുടെ അദ്ധ്വാനവും ആരോഗ്യവും മിക്കവാറും ചിലവഴിച്ചുകഴിഞ്ഞ സുപ്രധാനമായൊരു കാര്യത്തിൽ അകമഴിഞ്ഞു സഹകരിക്കാനുള്ള ചെറിയൊരു വാഗ്ദാനം മാത്രമാണിത്.*

*താങ്കളുടെ വിശ്വസ്തസുഹൃത്ത്, ജെ.എസ്. മിൽ*

പ്രതീക്ഷിച്ചതുപോലെ, സ്പെൻസർ സവിനയം ആ നിർദ്ദേശം നി രസിച്ചു; എങ്കിലും ആശ കൈവിടാതെ മിൽ സുഹൃത്തുക്കളായ ചില രുടെ സഹായത്തോടെ ഏകദേശം 250 വരിക്കാരെ പുതിയതായി ചേർത്തു. എന്നിട്ടും സ്പെൻസർ ഇളകിയില്ല. അപ്പോൾ അവിചാരിത മായാണ പ്രൊഫ. യോമാൻസിന്റെ ഒരു കത്ത് അമേരിക്കയിൽനി ന്നു ലഭിക്കുന്നത്; സ്പെൻസറുടെ അമേരിക്കക്കാരായ ആരാധകർ ഒ ത്തുചേർന്നു സമാഹരിച്ച 7000 ഡോളറിന്റെ വാർഷികവരുമാനം അ ദ്ദേഹത്തിന്റെപേരിൽ നിക്ഷേപിക്കപ്പെട്ടുമെന്നായിരുന്നു, കത്തിന്റെ ഉള്ളടക്കം. അതോടെ സ്പെൻസർ വഴങ്ങി; മാത്രമല്ല, ആ പാരിതോ ഷികത്തിന്റെ ആത്മാർത്ഥത അദ്ദേഹത്തിനു പുതിയൊരുണർവ്വും ഉ ന്മേഷവും നൽകി. ജോലി പുനരാരംഭിച്ച അദ്ദേഹം 'സമന്വയതത്വ ചിന്ത' (Synthetic Philosophy) സുരക്ഷിതമായി അച്ചടിശാലയിലെ ത്തുന്നതുവരെ നാൽപ്പതുവർഷത്തോളം പുസ്തകരചനയുടെ കഠിനത പസ്യയിൽ ഏർപ്പെട്ടു. രോഗങ്ങളും ഒരായിരം ദുരിതങ്ങളും മറികടന്ന് മനസ്സുകൊണ്ടും ഇച്ഛാശക്തികൊണ്ടും കൈവരിച്ച ആ അത്യുജ്ജ്വല വിജയം ചരിത്രത്തിലെ സൂര്യശോഭയായി ഇന്നും നിലനിൽക്കുന്നു.

**8.3. പ്രാഥമികതത്വങ്ങൾ**

**8.3.1 അജ്ഞേയത :** 'തിന്മയിൽ നന്മയുടെ ഒരംശമുണ്ടെന്ന മാത്രമല്ല, അസത്യങ്ങളിൽ ചെറിയൊരു സത്യവുമുണ്ടെന്ന വസ്തുത പലപ്പോഴും നാം മറന്നു പോകുന്നതായി' സ്പെൻസർ തുടക്കത്തിൽ സൂചിപ്പിയ്ക്കുന്നു. അതുകൊണ്ടു വിശ്വാസങ്ങളുടെ രൂപത്തിൽ മതം മനുഷ്യരിൽ ചെലുത്തുന്ന സ്വാധീനം കണ്ടറിയാൻ മതപരമായ ആശയങ്ങൾ സൂക്ഷ്മമായി വിശകലനം ചെയ്യണമെന്ന് അദ്ദേഹം ആവശ്യപ്പെട്ടു.

തുടർന്നു പ്രപഞ്ചോൽപ്പത്തിയെക്കുറിച്ചുള്ള ഓരോ സിദ്ധാന്തവും ഊഹാതീതമായ ചില സങ്കൽപ്പങ്ങളിലേക്കാണു നമ്മെ നയിക്കുന്നതെന്ന് അദ്ദേഹം കണ്ടെത്തുന്നു. അനാദിയും അകാരണവും ആത്മനിഷ്ഠവുമായൊരു ലോകത്തെയാണു നിരീശ്വരവാദികൾ സങ്കൽപ്പിക്കുന്നത്; പക്ഷേ, അനാദിയും അകാരണവുമായി യാതൊന്നും നമ്മുടെ മനസ്സിനുൾക്കൊള്ളാൻ കഴിയുന്നതല്ല. അതുകൊണ്ടാണു വിശ്വാസികൾ അതിൽനിന്നും ഒരടി ഒഴിഞ്ഞുമാറി നിൽക്കുന്നത്; 'ദൈവം ലോകത്തെ സൃഷ്ടിച്ചെ'ന്ന ദൈവജ്ഞന്റെ പ്രസ്താവനയ്ക്കു തീർച്ചയായും ശിശുസഹജമായൊരു മറുചോദ്യം ഉയർന്നുവരും: 'അപ്പോൾ ദൈവത്തെ ആരു സൃഷ്ടിച്ചു?'. മതപരമായ അത്തരം ആശയങ്ങളൊന്നും യുക്തിസഹമായി നമുക്കുൾക്കൊള്ളാൻ കഴിയുന്നതല്ല.

അതുപോലെതന്നെ ബുദ്ധിപരമായി ഉൾക്കൊള്ളാൻ കഴിയാത്തവയാണു ശാസ്ത്രീയമായ ധാരണകളും. എന്താണു പദാർത്ഥം? തന്മാത്രകൾ വിഭജിച്ചു കണികകളാകുന്നതുപോലെ കണികകളെ മൂലകങ്ങളാക്കി ലഘൂകരിക്കാൻ നാം നിർബന്ധിതരാകുന്നു: അങ്ങനെ അനന്തമായ വിഭജനത്തിനു വിധേയമാകുന്ന വസ്തുവാണു പദാർത്ഥമെന്ന ആശയക്കുഴപ്പത്തിൽ നാമെത്തിച്ചേരുന്നു; അഥവാ വിഭജനത്തിനു പരിധി കൽപ്പിയ്ക്കുന്നതു യുക്തിക്കു നിരക്കുന്നതല്ലെന്നു വരുന്നു. അതാണു സ്ഥലകാലങ്ങളുടെ വിഭജനത്തിലും വ്യക്തമാകുന്നത്; ആത്യന്തികമായും മനസ്സിനു സ്വയം ഉൾക്കൊള്ളാൻ കഴിയാത്ത സങ്കൽപ്പങ്ങളാണവ. സ്ഥലവും കാലവും സ്ഥാനവും ഉൾക്കൊള്ളുന്ന ത്രിത്വാ

ത്മകമായൊരു നിഗൂഢതയിലാണ പദാർത്ഥത്തിന മാറ്റം സംഭവിയ്ക്കു ന്നത്. പദാർത്ഥത്തിന്റെ പ്രകൃതത്തെക്കുറിച്ചു കൂലങ്കഷമായി പരി ശോധിക്കുമ്പോൾ അവസാനം നമ്മുടെ കർമ്മേന്ദ്രിയങ്ങളെ പ്രതി രോധിക്കുകയോ ജ്ഞാനേന്ദ്രിയങ്ങളെ പ്രചോദിപ്പിക്കുകയോ ചെയ്യു ന്ന ഒരു സവിശേഷബലമല്ലാതെ മറ്റൊന്നും കാണാനാവില്ല; ആ ബ ലം എന്താണെന്ന നമുക്കാരു പറഞ്ഞുതരും? ഊർജ്ജതന്ത്രത്തിൽ നിന്ന മനശ്ശാസ്ത്രത്തിലേക്ക കടക്കുമ്പോഴാകട്ടെ, അതിനേക്കാൾ സ ങ്കീർണമായ മനസ്സും അവബോധവുമാണ നമ്മുടെ ശ്രദ്ധയാകർഷി ക്കുന്നത്. 'അടിസ്ഥാനപരമായ ശാസ്ത്രീയധാരണകൾ തികച്ചും ദുർഗ്ര ഹങ്ങളായ യാഥാർത്ഥ്യങ്ങളുടെ പ്രകടമായ ആവിഷ്ക്കാരങ്ങളാണ്; ഓരോ പരീക്ഷണനിരീക്ഷണങ്ങളും അപരിഹാര്യമായ സമസ്യകളി ലേക്കാണ ശാസ്ത്രജ്ഞരെ നയിക്കുന്നത്; കൂടുതൽ ആഴത്തിൽ പഠിയ്ക്കു ന്തോറും പ്രശ്നങ്ങളുടെ സങ്കീർണതയെക്കുറിച്ചാണവർ ബോധവാന്മാ രായിത്തീരുന്നത്. അനുഭവത്തിന്റെ പരിധിയിൽ വരുന്ന വിഷയങ്ങ ൾപോലും മനസ്സിലാക്കാനാവാത്ത ബുദ്ധിയുടെ നിസ്സാരതയും അനുഭ വങ്ങൾക്കതീതമായി യാതൊന്നും കാണാൻ കഴിയാത്ത നിസ്സഹാ യതയും അവർക്ക വ്യക്തമാകുന്നു. ഒന്നിന്റേയും അടിസ്ഥാനപ്രകൃതം പൂർണമായും മനസ്സിലാക്കാൻ മനുഷ്യനാവില്ലെന്ന സത്യം സ്പഷ്ടമാ യി അവർ കണ്ടറിയുന്നു'. അതുകൊണ്ട്, ഹക്സ്ലി പറയുന്നപോലെ അജ്ഞേയതയാണ സത്യസന്ധമായ ഒരേയൊരു തത്വചിന്ത.

അറിവിന്റെ ആപേക്ഷികതയാണ്, ഈ നിഗൂഢതകളുടെ സാമാ ന്യമായ നിദാനം. 'ചിന്ത ആപേക്ഷികമായതുകൊണ്ട് പരസ്പരബ ന്ധം വഴിയല്ലാതെ ഒരു ചിന്തയും വെളിപ്പെടുത്താനാവില്ല; പ്രതിഭാ സങ്ങളുമായി സംവദിച്ചാണ ബുദ്ധിശക്തി വികസിയ്ക്കുന്നത്; അതു കൊണ്ടു പ്രതിഭാസങ്ങൾക്കതീതമായ എന്തിനെങ്കിലും ബുദ്ധിശക്തി ഉപയോഗിക്കുന്നതു ശുദ്ധവിഡ്ഢിത്തമായിത്തീരും'. എങ്കിലും, അത്ത രം ആപേക്ഷികതകളും പ്രതിഭാസങ്ങളും കുറേക്കൂടി അന്തിമവും കേ വലവുമായ അവസ്ഥകളെ സഹജമായ പ്രകൃതങ്ങളിൽ സൂചിപ്പിയ്ക്കുന്നു ണ്ട്. 'ചിന്തകളെ നിരീക്ഷണവിധേയമാക്കുമ്പോൾ, ദൃശ്യങ്ങൾക്ക പി

ന്നിൽ മറഞ്ഞു നിൽക്കുന്ന വാസ്തവികതയുടെ അവബോധത്തിൽനിന്നു മുക്തി നേടുന്നതു വളരെ ദുഷ്കരമാണെന്നു തിരിച്ചറിയുക മാത്രമല്ല, ആ അസാദ്ധ്യതയിൽനിന്നു പുറത്തു വരുന്ന വാസ്തവികതയിലുള്ള വിശ്വാസം നമുക്കു സുദൃഢമാകുകയും ചെയ്യുന്നു'. പക്ഷേ, ആ വാസ്തവികത എന്താണെന്നുമാത്രം മനസ്സിലാക്കാൻ നമുക്കു കഴിയുന്നില്ല.

ഈയൊരു കാഴ്ചപ്പാടിലൂടെ നോക്കുമ്പോൾ ശാസ്ത്രവും മതവും തമ്മിൽ ബന്ധിപ്പിക്കുന്നതു തീർത്തും ദുഷ്ക്കരമെന്നു കരുതാനാവില്ല. സാധാരണ നിലയ്ക്കു വിരുദ്ധാഭിപ്രായങ്ങളുടെ സമന്വയത്തിലാണു സത്യം കാണാവുന്നത്. പ്രതിഭാസത്തിനും ആപേക്ഷികതയ്ക്കും മാത്രമാണു 'നിയമങ്ങൾ' ബാധകമെന്നു ശാസ്ത്രം തീരുമാനിക്കട്ടെ; ധാരണകൾക്കതീതമായ വിശ്വാസങ്ങളെ യുക്തിപരമായി വ്യാഖ്യാനിയ്ക്കുന്ന ഒരു കാൽപ്പനികകഥയാണു ദൈവചിന്തയെന്നു മതവും അംഗീകരിയ്ക്കട്ടെ; പരമസത്യത്തെ മഹാനുഭാവനായ സർവേശ്വരനായി സങ്കൽപ്പിക്കുന്നതിനു പകരം 'മനുഷ്യർക്കു വെറുപ്പുളവാക്കുന്നവിധം ആരാധന പിടിച്ചുപറ്റാൻ' ശ്രമിക്കുന്ന ഒരു ഭീകരസത്വമായിപ്പോലും മതം ചിത്രീകരിയ്ക്കപ്പെടട്ടെ; ഭൗതികവാദത്തിലുള്ള അമിതവിശ്വാസവും ദൈവനിഷേധവും ശാസ്ത്രം അവസാനിപ്പിയ്ക്കട്ടെ! എന്നെന്നും അജ്ഞാത-മായിരിയ്ക്കുന്ന അടിസ്ഥാനകാരണത്തിന്റെ ആപേക്ഷികമായ പ്രഭാവങ്ങളാണു മനസ്സും പദാർത്ഥവും. ദുർഗ്രഹവും അജ്ഞേയവുമായ ആ ശക്തിവിശേഷത്തെക്കുറിച്ചുള്ള തിരിച്ചറിവാണു മതങ്ങളുടെ ആത്യന്തികസാരം; അതുതന്നെയാണു തത്വചിന്തയുടെ തുടക്കവും.

**8.3.2 പരിണാമം :** അജ്ഞേയതയ്ക്ക് അടിയറവു പറഞ്ഞതോടെ തത്വചിന്തയ്ക്കിനി അറിവിന്റെ മേഖലയിലേക്കു കടക്കാതെ മറ്റു മാർഗങ്ങളില്ല. മിഷ്ലെറ്റ് (Michelet) പറയുന്നതുപോലെ, 'മനസ്സിനെ കാര്യകാരണയുക്തിയോടെ ചിന്താക്കുഴപ്പങ്ങളിൽക്കൊണ്ടു ചാടിയ്ക്കുന്ന' ആദ്ധ്യാത്മികചിന്ത ഒരു മരീചിക മാത്രമാണ്. ശാസ്ത്രീയമായ നിഗമനങ്ങൾ ഏകോപിപ്പിച്ചു സമഗ്രത കൈവരുത്താൻ ശ്രമിക്കുകയാണു തത്വചിന്തയുടെ ധർമ്മം. 'ശിഥിലമായ വിവരങ്ങളാണ് അറിവിന്റെ താ

ഴ്ന്ന തലം; വിവരവിനിമയം ഭാഗികമായെങ്കിലും സാധിക്കുമ്പോൾ ആ അറിവു ശാസ്ത്രമായിത്തീരുന്നു; സമഗ്രവും സമ്പൂർണവുമായ അറിവാണു തത്വചിന്ത'. അത്രയും പരിപൂർണമായൊരു സമന്വയം സാധ്യമാക്കണമെങ്കിൽ, അനുഭവങ്ങളും അറിവിന്റെ സവിശേഷഗുണങ്ങളും ഉൾക്കൊള്ളുന്ന സാർവലൗകികമായ ഒരു പ്രാമാണികതത്വത്തിനേ കഴിയൂ. അത്തരമൊരു തത്വം സത്യത്തിൽ നിലനിൽക്കുന്നുണ്ടോ?

ഊർജ്ജതന്ത്രത്തിന്റെ ഏറ്റവും ഉയർന്ന ചില സാമാന്യവൽക്കരണങ്ങളെ ഏകോപിപ്പിച്ച് നമുക്കൊരുപക്ഷേ അങ്ങനെയൊരു സമന്വയത്തിനു ശ്രമിക്കാം. പദാർത്ഥത്തിന്റെ അവിനാശകാരിത്വം, ഊർജ്ജസംരക്ഷണം, ചലനത്തിന്റെ നൈരന്തര്യം, ബലങ്ങളുടെ പരസ്പരാകർഷണം (പ്രകൃതിനിയമത്തിന്റെ അലംഘനീയത), (മാനസികവും ഭൗതികവുമായ) ബലങ്ങളുടെ തുല്യതയും രൂപാന്തരപ്രാപ്തിയും, ചലനതാളം തുടങ്ങിയവയാണതിൽ പ്രധാനം. സാധാരണ പരിഗണിയ്ക്കപ്പെടാതെ പോകുന്ന അവസാനത്തെ സാമാന്യവൽക്കരണം മാത്രമേ നാമിപ്പോൾ പരാമർശിക്കേണ്ടതുള്ളൂ. ചൂടിന്റെ തുടിപ്പുമുതൽ വയലിൻ തന്ത്രികളുടെ പ്രകമ്പനങ്ങൾവരെ, ശബ്ദപ്രകാശങ്ങളുടെ അലയൊലിമുതൽ സമുദ്രത്തിലെ തിരമാലകൾവരെ, ആർത്തവാവൃത്തിമുതൽ ഗ്രഹപരിവൃത്തികൾവരെ, ദിനരാത്രങ്ങളുടെ മാറ്റം മുതൽ ഋതുപരിവർത്തനങ്ങൾവരെ, തന്മാത്രാസ്പന്ദനങ്ങൾ മുതൽ നക്ഷത്രങ്ങളുടെ ജനനമരണങ്ങൾവരെ പ്രകൃതി മുഴുവൻ താളാത്മകമാണ്.

'സുഗ്രാഹ്യമായ ഈ നിയമങ്ങ'ളെല്ലാം (ഇവിടെയിപ്പോൾ പൂർണമായും വിശദീകരിക്കാനാവാത്ത വിശകലനപദ്ധതിയിലൂടെ) സുഘടിതമായി നിൽക്കുന്ന ശാശ്വതമായൊരു ബലനിയമത്തിലേയ്ക്കു ലഘൂകരിയ്ക്കാമെങ്കിലും അതിനു ജീവന്റെ രഹസ്യാത്മകമായ സൂചനകളൊന്നും നൽകാനാവില്ലെന്ന പരിമിതിയുണ്ട്. എന്താണു പ്രത്യക്ഷാവസ്ഥയുടെ ചലനാത്മകതത്വം? എന്താണു വളർച്ചയ്ക്കും തളർച്ചയ്ക്കും മൂലകാരണം? 'അജ്ഞേയതയിൽ ജനിച്ച് അവിടെത്തന്നെ വിലയം പ്രാപിയ്ക്കുന്ന കർമ്മങ്ങളുൾക്കൊള്ളാതെ ഒരു ചരിത്രവും പൂർണമാവില്ല'; അതുകൊണ്ട് ക്രമാനുഗതമായ വികാസവും വിഘടനയുമായിരിയ്ക്ക-

ണം, ആ നിയമത്തിന്റെ മൂലതത്ത്വം.

അങ്ങനെ പരിണാമത്തിന്റെ സുപ്രസിദ്ധമായ സൂത്രവാക്യം സ്പെൻസർ നമുക്കായി സമർപ്പിക്കുന്നു; യൂറോപ്യൻ മനസ്സിനതു നല്ലപോലെ ദഹിക്കാൻ പക്ഷേ, പത്തു പുസ്തകങ്ങളും നാൽപ്പതു വർഷങ്ങളും കൂടി വേണ്ടിവന്നു. 'പദാർത്ഥത്തിന്റെ സമഗ്രതയും ചലനത്തിന്റെ ദുർവ്യയവുമാണു പരിണാമം; അതിനിടയിൽ അവ്യക്തവും അവ്യവസ്ഥിതവുമായൊരു സജാതീയപ്രകൃതത്തിൽനിന്നു വ്യക്തവും വ്യവസ്ഥാപിതവുമായ വിജാതീയപ്രകൃതത്തിലേക്കു പദാർത്ഥം സംക്രമിയ്ക്കുന്നു; അതുവരെ പ്രതിരോധിക്കപ്പെട്ടിരുന്ന ചലനവും സമാനമായൊരു മാറ്റത്തിനു വിധേയമാകുന്നു'. എന്താണിതിന്റെ അർത്ഥം?

വ്യോമപടലങ്ങളിൽനിന്നു നക്ഷത്രങ്ങളുണ്ടാകുന്നു; ഭൂമിയിൽ മലകളും സമുദ്രങ്ങളും രൂപം കൊള്ളുന്നു; മൂലകങ്ങളും ജീവകോശങ്ങളും രാസമാറ്റങ്ങൾ വഴി സസ്യങ്ങൾക്കും മനുഷ്യർക്കും ജന്മമേകുന്നു; ജനനത്തിനുശേഷം ഭ്രൂണത്തിൽനിന്നു ഹൃദയവും അസ്ഥിസംയോജനവും നടക്കുന്നു; അവബോധങ്ങളും ഓർമ്മകളും സമന്വയിച്ചു ചിന്തക്കും അറിവിനും വഴിയൊരുക്കുന്നു; അറിവ് ശാസ്ത്രവും തത്വചിന്തയുമായി മുന്നേറുന്നു; കുടുംബങ്ങൾ ഗോത്രസമൂഹങ്ങളായും രാഷ്ട്രങ്ങൾ സംയുക്തസഖ്യങ്ങളായും വികസിയ്ക്കുന്നു': പദാർത്ഥത്തിന്റെ സമഗ്രതയും ഒറ്റപ്പെട്ട വസ്തുക്കൾ കൂട്ടമായും മൊത്തമായും സംഘം ചേർന്ന് ഒന്നായിത്തീരുന്ന പ്രക്രിയയും ഇവിടെയാണു വ്യക്തമാകുന്നത്. ഭരണകൂടത്തിന്റെ അധികാരം വർദ്ധിക്കുന്നതിനനുസരിച്ച് വ്യക്തിസ്വാതന്ത്ര്യം കുറയുന്നതുപോലെ സമന്വയശ്രമങ്ങൾ വിഭാഗീയവസ്തുക്കളുടെ ചലനം മന്ദീഭവിപ്പിയ്ക്കാൻ ശ്രമിയ്ക്കും; പക്ഷേ, അതേസമയം അവയ്ക്കു പരസ്പരാശ്രിതത്വത്തിൽ അധിഷ്ഠിതമായ ഒരു രക്ഷാകവചവും സംയോജനപദ്ധതിയും നൽകി സാമൂഹ്യാതിജീവനവും സാദ്ധ്യമാകുന്നുണ്ട്. രൂപഭാവങ്ങളുടെ കാര്യത്തിൽ സൂക്ഷ്മമായ ഒരു കൃത്യതയും ആ പ്രക്രിയയിലൂടെ വെളിപ്പെടുന്നു: അതിരുകൾ നിർവചിക്കാൻ കഴിയാത്ത വ്യോമപടലം നിരാകാരമാണെങ്കിലും അവയിൽനിന്നു ഗ്രഹങ്ങളുടെ

ദീർഘവൃത്താകൃതിയിലുള്ള ഭ്രമണപഥവും, പർവതശൃംഖലകളുടെ രൂപരേഖയും, ജീവകോശങ്ങളുടെ അംഗോപാംഗപ്പൊരുത്തവും, ശാരീരികവും രാഷ്ട്രീയവുമായ സംഘടനാരൂപങ്ങളുടെ സവിശേഷധർമ്മങ്ങളും കൃത്യനിർവഹണരീതികളും വ്യക്തമായി തെളിയുന്നു. സമഗ്രമായ ഈ സമഷ്ടിപ്രപഞ്ചത്തിന്റെ ഭാഗങ്ങൾ ഓരോന്നും വ്യക്തവും കൃത്യവുമാണെന്നു മാത്രമല്ല, പ്രകൃതത്തിലും പ്രവൃത്തിയിലും വ്യത്യസ്തങ്ങളുമാണവ. ഒരേ തരത്തിലുള്ള കണികകൾ കൂടിച്ചേരുന്ന ഒരു മേഘപടലം ആദ്യമൊക്കെ സജാതീയപ്രകൃതമുള്ളതായിരിക്കും; പക്ഷേ, വളരെ പെട്ടെന്നതു വാതകവും ദ്രാവകവും ഖരവസ്തുക്കളുമായി വേർപിരിയുന്നു; ഹരിതാഭമായ പുൽമേട്ടകളായും ധവളമായ ഗിരിശിഖരങ്ങളായും നീലക്കടലുകളായും ഭൂമി പല രീതിയിൽ കാണപ്പെടുന്നു; താരതമ്യേന ഏകരൂപമായൊരു ജീവകോശത്തിൽ നിന്നു ദഹനവും പ്രത്യുൽപ്പാദനവും ചലനവും അവധാരണവും നടത്തുന്ന വിവിധങ്ങളായ അവയവങ്ങൾ ഉടലെടുത്തു ജീവൻ വെയ്ക്കുന്നു; ലളിതമായൊരു ഭാഷ നിരവധി ഗ്രാമ്യശൈലികൾ കോർത്തിണക്കി ദേശാതീതമായി വളരുന്നു; ഒരൊറ്റ ശാസ്ത്രം നൂറു ശാഖകളായി വഴിപിരിയുന്നു; ഒരു രാഷ്ട്രത്തിന്റെ നാടോടിപാരമ്പര്യം ആയിരക്കണക്കിനു കലാരൂപങ്ങളായി വിടർന്നുല്ലസിക്കുന്നു; ഓരോ വർഗവും സമൂഹവും അവരവരുടേതായ മൗലികപ്രതിഭകൾക്കു ജന്മം നൽകി വ്യക്തിത്വവികാസത്തിനു കളമൊരുക്കുന്നു. ഒറ്റപ്പെട്ട ഓരോ ഭാഗങ്ങളെ സങ്കലനസാദ്ധ്യതയുള്ള സമഷ്ടിയോടടുപ്പിക്കുകയും അതേസമയം അവയെ ബഹുവിധരൂപങ്ങളായി വേർപിരിക്കുകയുമാണു സമഗ്രതയും വൈജാത്യവും വഴി നടക്കുന്നത്: പരിണാമവലയത്തിന്റെ കേന്ദ്രബിന്ദുക്കളാണവ. ക്രമാനുഗതമായ വികാസത്തിന്റെ ഫലമായി വ്യതിരിക്താവസ്ഥ സമഗ്രമായ സമന്വയമായും, സജാതീയമായ ലാളിത്യം വിജാതീയമായ സങ്കീർണതയായും (1600-1900 കാലത്തെ അമേരിക്ക) മാറുന്നത്; സമഗ്രതയിൽനിന്നു വ്യതിരിക്തതയിലേയ്ക്കും സങ്കീർണതയിൽനിന്നു ലാളിത്യത്തിലേക്കും (200-600 കാലത്തെ യൂറോപ്പ്) മടങ്ങിച്ചെല്ലുന്നതു ക്ഷയോന്മുഖമായ വേലിയിറക്കത്തിന്റെ സൂചനകളായിരിക്കും.

മനഃപൂർവം മെനഞ്ഞെടുത്ത ഈ സങ്കീർണസമവാക്യംകൊണ്ടു തൃപ്തി വരാതെ യാന്ത്രികബലങ്ങളുടെ സ്വാഭാവികമായ പ്രവർത്തനങ്ങളിൽനിന്നും അവ അനിവാര്യമായാണു പുറപ്പെടുന്നതെന്നുകൂടി സമർത്ഥിക്കാൻ സ്പെൻസർ ശ്രമിക്കുന്നു. പ്രാഥമികമായി ഒരുതരം 'സജാതീയമായ അസ്ഥിരത' (Instability of homogeneous) നിലനിൽക്കുന്നുണ്ട്; ക്രമബദ്ധമല്ലാത്ത ബാഹ്യശക്തികൾക്കു വിധേയമാകുന്നതുകൊണ്ട് ഒരുപോലെയുള്ള വസ്തുക്കൾക്കൊരിക്കലും സമാനത അധികകാലം നിലനിർത്താനാവില്ല; യുദ്ധകാലത്തു തീരദേശനഗരങ്ങൾപോലെ പുറംഭാഗങ്ങളാണ് ആദ്യം ആക്രമിക്കപ്പെടുന്നത്; സമാനപ്രകൃതക്കാരായ ഒരേ മനുഷ്യർതന്നെ തൊഴിൽമേഖലകളുടെ ബാഹുല്യം നിമിത്തം വിവിധങ്ങളായ പദവികൾ അലങ്കരിക്കുന്നു; ഒരു 'ഗുണനാത്മകപ്രഭാവ'വും (Multiplication of effects) നമുക്കവയിൽ കാണാം: ഒരൊറ്റ കാരണത്തിൽനിന്നു പതിനായിരം വിഷയങ്ങളുണ്ടായി ലോകം വൈവിദ്ധ്യപൂർണമായിത്തീരുന്നു. വഴി തെറ്റിവന്ന ഒരു സന്ദേശമോ അനുചിതമായൊരു വാക്കോ അകാരണമായൊരു കൊടുങ്കാറ്റോ മൂലം ചരിത്രത്തിന്റെ ഗതിപോലും ചിലപ്പോൾ മാറിപ്പോ-കും. അടുത്തതായി, 'അന്യവൽക്കരണ'ത്തിന്റെ (Segregation) ഒരു നിയമമുണ്ട്: ഇംഗ്ളീഷ്ഭാഷ അമേരിക്കയിലും ആസ്ത്രേലിയയിലും പ്രചരിച്ചു തദ്ദേശീയമാകുന്നതുപോലെ, സജാതീയമായ ഒന്നിന്റെ ഓരോ ഭാഗവും വിവിധമേഖലകളിലേക്കു വേർപിരിഞ്ഞു വിഭിന്നരൂപ-ങ്ങൾ കൈക്കൊള്ളുന്നു. ഇങ്ങനെയാണു പ്രകൃതിശക്തികൾ പരിണാമവിധേയമായ ലോകത്തു വൈവിദ്ധ്യങ്ങൾ സൃഷ്ടിക്കുന്നത്.

അവസാനത്തെ അനിവാര്യനിയമമാണു 'തുലനം' (Equilibration). ഓരോ ചലനത്തിനും പ്രതിരോധത്തെ മറികടക്കേണ്ടതുകൊണ്ടു തീർച്ചയായും എന്നെങ്കിലുമൊരിക്കൽ ഒരു നിശ്ചലാവസ്ഥയെ അഭിമുഖീകരിക്കാതിരിക്കാൻ കഴിയില്ല; (നിരന്തരമായ ബാഹ്യപ്രേരണകളില്ലെങ്കിൽ) താളാത്മകമായ ഓരോ സ്പന്ദനത്തിനും ആവൃത്തിയിലും ആവേഗത്തിലും കുറവു സംഭവിക്കാതിരിക്കാൻ വയ്യ. ഗ്രഹങ്ങളുടെ ഭ്ര

മണപഥം ക്രമേണ കുറഞ്ഞുവരും; നൂറ്റാണ്ടുകൾ കഴിയുന്തോറും സൂര്യ പ്രകാശത്തിന്റെ ഊഷ്മളതയും തിളക്കവും മങ്ങിവരും; വേലിയേറ്റ ത്തിന്റെ ഏറ്റക്കുറച്ചിലുകൾമൂലം ഭൂമിയുടെ ഭ്രമണവേഗം നഷ്ടപ്പെടും. ദ ശലക്ഷക്കണക്കിനു ജീവജാലങ്ങൾക്കു ഹൃദയമർമ്മരങ്ങളുണർത്തി സ്വച്ഛന്ദം വിഹരിക്കാൻ സ്ഥലവും സൗകര്യവുമൊരുക്കുന്ന ഈ സൗ രയൂഥം, ഒരു കാലത്തു താരതമ്യേന നിർജ്ജീവമായിത്തീരാം; വരണ്ടു ണങ്ങി ദുർബലമായ സിരകളിലെ രക്തചംക്രമണം മിക്കവാറും ഘ നീഭവിയ്ക്കുന്നത്ര മന്ദഗതിയിലാകും; യാതൊരു ബദ്ധപ്പാടും നമുക്കന്നു ണ്ടാവില്ല; വംശനാശം നേരിടുന്നവരെപ്പോലെ, സ്വർഗീയജീവിത ത്തേക്കാൾ വിശ്രാന്തിയെക്കുറിച്ചായിരിയ്ക്കും നാം ചിന്തിക്കുന്നത്; നി ർവാണാവസ്ഥയായിരിക്കും നമ്മുടെ സ്വപ്നം. ആദ്യം സാവധാനത്തി ലും പിന്നീടു വളരെ വേഗത്തിലും നിലവിലെ സന്തുലിതാവസ്ഥ സ്വ യമേവ വിഘടിതമായി പരിണാമപ്രക്രിയയുടെ ആ ദുരന്തനാടകത്തി നു തിരശ്ശീല വീഴും. സമൂഹങ്ങൾ ശിഥിലമാകുകയും ജനങ്ങൾ അഭ യാർത്ഥികളെപ്പോലെ പലായനം ചെയ്യുകയും നഗരങ്ങൾ തകർന്ന ടിഞ്ഞു ശിലായുഗത്തിന്റെ അന്ധകാരത്തിലേക്കു മറയുകയും ചെയ്യും; വേർപെട്ടുപോയ ഭൂഭാഗങ്ങൾ കൂട്ടിച്ചേർക്കാൻ അന്നൊരു ഭരണകൂട ത്തിനും ശക്തിയുണ്ടാവില്ല; സാമൂഹ്യനിയമങ്ങളും സുരക്ഷിതത്വവും വിസ്മൃതിയിലാണ്ടു പോകും. വ്യക്തിപരമായ സത്യസന്ധതയും വി പരീതങ്ങളിലേക്കു വഴി മാറും; ജീവിതത്തിന്റെ സമന്വയശേഷി മര ണത്തിന്റെ അരാജകത്വമായി സംക്രമിക്കും. വീണ്ടെടുക്കാനാവാത്ത അപചയത്തിൽ ഭൂമിയാകെ ഒരു ദുരന്തനാടകവേദിയായി മാറും; താ മസിയാതെ പൊടിപടലങ്ങളായി വന്നിടത്തേയ്ക്കു മടങ്ങും. വളർച്ചയു ടെ ഒരാവൃത്തി അവസാനിക്കും. വീണ്ടുമതു കണക്കില്ലാതെ ആവർ ത്തിയ്ക്കും; അന്തിമവിധിക്കു പക്ഷേ മാറ്റമില്ല. മരണക്കുറിപ്പാണു ജീവി തത്തിന്റെ മുഖത്തു നിന്നു നാം സദാ വായിച്ചെടുക്കുന്നത്; ജീർണത യും മരണവും പ്രവചിക്കുന്ന നാന്ദിവാക്യമാണ്, ഓരോ ജനനവും!

മനുഷ്യരുടേയും ഗ്രഹങ്ങളുടേയും ജീവിതത്തിൽ പതിവായി നട ക്കുന്ന ഉദയാപചയങ്ങളും വികാസവിനാശങ്ങളും മിക്കവാറും പ്രൗഢ

ഗംഭീരമായൊരു പ്രശാന്തതയോടെ വിവരിക്കുന്ന മഹാനാടകമാണ 'പ്രാഥമികതത്വങ്ങൾ'; പക്ഷേ, അവസാനം ദുരന്തത്തിൽ കലാശിക്കുന്നതുകൊണ്ട് 'ശേഷം നിശ്ശബ്ദമൗന'മെന്ന ഹാംലെറ്റിലെ പ്രയോഗമായിരിക്കും സമുചിതമായ ഭരതവാക്യം! പ്രത്യാശയുടേയും വിശ്വാസത്തിന്റേയും തണലിൽ ആശങ്കകളറിയാതെ വളർന്നുപോന്ന ഒരു ജനത ഈ മരണക്കുറിപ്പിനെതിരെ ആഞ്ഞടിച്ചതിൽ അത്ഭുതപ്പെടാനില്ല! ഒരിക്കൽ മരിക്കുമെന്ന കാര്യത്തിൽ ആർക്കും സംശയമില്ല; പക്ഷേ, മരണത്തെ അതിന്റെ വഴിക്കു വിട്ടു ജീവിതത്തെക്കുറിച്ചു ചിന്തിക്കാനാണ നാമേവരും ഇഷ്ടപ്പെടുന്നത്. മനുഷ്യാദ്ധ്വാനത്തിന്റെ നിരർത്ഥകത സാധൂകരിയ്ക്കുന്ന ഷോപ്പൻഹോവറുടെ ഒരു പരിശിഷ്ടം സ്പെൻസറിൽ നമുക്കു കാണാം. വിജയകരമായ ജീവിതത്തിന്റെ അവസാനകാലത്തും മനുഷ്യജീവിതം നിരർത്ഥകമാണെന്ന വികാരമാണദ്ദേഹം പ്രകടിപ്പിച്ചത്. തൊട്ടടുത്തു നടക്കുന്ന ജീവിതത്തിന്റെ വിസ്മയക്കാഴ്ചകൾ കാണാതെ വിദൂരതയിലേയ്ക്കു നോക്കുന്ന തത്വചിന്തകരുടെ രോഗം ഒരുപക്ഷേ അദ്ദേഹത്തേയും ബാധിച്ചിരിയ്ക്കും!

ദൈവത്തേയും സ്വർഗത്തേയും കണക്കിലെടുക്കാതെ 'തുലന'വും 'അന്യവൽക്കരണ'വും അന്തിമവിധിയായി സങ്കൽപ്പിക്കുന്ന ഒരു ചിന്താപദ്ധതി സാമാന്യജനങ്ങൾ അംഗീകരിക്കില്ലെന്ന സത്യം അദ്ദേഹം കണ്ടറിഞ്ഞു; അതുകൊണ്ട് അത്തരം അപ്രിയസത്യങ്ങളെക്കുറിച്ചു പറയാനുള്ള അവകാശം ഉയർത്തിപ്പിടിച്ച്, അസാധാരണവാചാലതയോടെയാണ പ്രഥമഭാഗം അദ്ദേഹം അവസാനിപ്പിക്കുന്നത്.

‘സമകാലികജീവിതവുമായി പൊരുത്തപ്പെടുന്നില്ലെങ്കിലും സത്യമാണെന്ന പൂർണബോദ്ധ്യമുള്ള വസ്തുതകൾ തുറന്നു പറയാൻ സംശയിക്കുന്നവർ തീർത്തും വ്യക്തിനിഷ്ഠമല്ലാത്ത കാഴ്ചപ്പാടിലൂടെയാണ സ്വയം സമാധാനം കാണേണ്ടത്. ബാഹ്യസംവിധാനങ്ങളുമായി സ്വന്തം പ്രകൃതത്തെ സമരസപ്പെടുത്തുന്ന ഒരു ഉപാധിമാത്രമാണ ചിന്താധാരകളെന്ന യാഥാർത്ഥ്യം അവർ ഓർത്തിരിക്കണം; അതിന്റെ അവിഭാജ്യഘടകമായ സ്വന്തം അഭിപ്രായം സാമൂഹ്യമാറ്റത്തിനായി പ്ര

വർത്തിക്കുന്ന വിവിധശക്തികളിലൊന്നാണെന്നും അവർ തിരിച്ചറിയണം; പ്രത്യാഘാതങ്ങളെക്കുറിച്ചു ചിന്തിക്കാതെ ഉള്ളിലുണരുന്ന ഉത്തമബോദ്ധ്യങ്ങൾക്ക് ഉചിതമായ ഒരാവിഷ്ക്കാരശൈലിയും അവർ സ്വയം രൂപീകരിയ്ക്കണം; ചില സിദ്ധാന്തങ്ങളോടു തോന്നുന്ന പക്ഷപാതവും ചിലതിനോടുള്ള എതിർപ്പും തീർത്തും നിരർത്ഥകമല്ലെന്നും അവരറിയേണ്ടതുണ്ട്. തീക്ഷ്ണമായ ഉൾക്കാഴ്ചയും ആവേശം തുടിയ്ക്കുന്ന വിശ്വാസവും ഒത്തിണങ്ങിയ അവരുടെ വ്യക്തിത്വം വെറുമൊരു ആകസ്മികതയല്ല, കാലത്തിന്റെ സവിശേഷസംഭാവനയാണത്. ഭൂതകാലത്തിന്റെ അവകാശികളായ അവർ ഭാവിയുടെ രക്ഷാധികാരികളുമാണ്; അവരുടെ മനസ്സിലുണരുന്ന ചിന്തകൾ അനാഥശിശുക്കളായി അനാസ്ഥയോടെ ഉപേക്ഷിക്കപ്പെടേണ്ടവയല്ല. അജ്ഞാതമായ പ്രപഞ്ചനിയമത്തിനു നിദാനമായി നിൽക്കുന്ന ചെറുതും വലുതുമായ ഒട്ടനവധി ഉപാധികളിൽ മറ്റുള്ളവർക്കു തുല്യരാണു തങ്ങളെന്ന വാസ്തവം അവർ കൃത്യമായി പരിഗണിക്കണം; അതേ പ്രപഞ്ചനിയമം സവിശേഷമായൊരു അവബോധവും വിശ്വാസവും അവരുടെ മനസ്സിൽ ഉണർത്തുന്നുണ്ടെങ്കിൽ, ആ വിശ്വാസത്തിനനുസരിച്ചു പ്രവർത്തിക്കാൻ അവർ അധികാരപ്പെട്ടവരായി മാറും; അതുകൊണ്ടു വിവേകമതികൾ സ്വന്തം വിശ്വാസങ്ങളിലർപ്പിക്കുന്ന മതിപ്പ് ഒരു സാഹസികതയായി കാണേണ്ടതില്ല. സ്വയം കണ്ട സത്യം അവർ നിർഭയം ഉദ്ഘോഷിയ്ക്കുകതന്നെ ചെയ്യും; അങ്ങനെ തങ്ങളുദ്ദേശിയ്ക്കുന്ന മാറ്റങ്ങൾ സഫലീകരിക്കാൻ, പരിപൂർണമല്ലെങ്കിലും തൃപ്തികരമായവിധം, പ്രത്യാഘാതങ്ങളെക്കുറിച്ചൊരു കുസലുമില്ലാതെ ജീവിതനിയോഗം പ്രാവർത്തികമാക്കുകയാണ് അവർ ചെയ്യുന്നത്''.

**8.4. ജീവശാസ്ത്രം : ജീവന്റെ പരിണാമം**

സ്പെൻസർ അവതരിപ്പിച്ച സമന്വയസിദ്ധാന്തത്തിന്റെ (Synthetic Philosophy) രണ്ടും മൂന്നും ഭാഗങ്ങൾ (Principles Of Biology) 'ജീവശാസ്ത്രതത്വങ്ങളെ'ന്ന പേരിൽ 1872-ലാണു പ്രത്യക്ഷപ്പെട്ടത്. വൈജ്ഞാനികമേഖലകളിൽ അതിക്രമിച്ചു കയറുന്ന ഒരു ചിന്തകന്റെ സ്വാഭാ

വികപരിമിതികളെല്ലാം അതിൽ വെളിപ്പെടുന്നുണ്ട്; പക്ഷേ, ജീവശാ സ്ത്രപരമായ വസ്തുതകളൊന്നാകെ ഏകോപിപ്പിച്ച് സുഗ്രഹമാക്കുക മാ ത്രമല്ല, സാമാന്യവൽക്കരണത്തിന്റെ പുതിയൊരു കാഴ്ചപ്പാടിലൂടെ പരസ്പരവൈരുദ്ധ്യങ്ങൾ ഒരളവ് പരിഹരിക്കാനും ശ്രമിക്കുന്നുണ്ട്, അ ദ്ദേഹം. 'ബാഹ്യവും ആന്തരികവുമായ അവസ്ഥാഭേദങ്ങളുടെ നിരന്ത രമായ നിജപ്പെടുത്തലാണ് ജീവിത'മെന്ന നിർവചനത്തോടെയാണ് സ്പെൻസർ തുടങ്ങുന്നത്. അത്തരം പരസ്പരബന്ധങ്ങളുടെ ദൃഢതയാ ണ് ജീവിതത്തിന്റെ പൂർണത; ബന്ധങ്ങൾ സുദൃഢമാകുമ്പോൾ ജീവി തം സഫലമായി മാറുന്നു. പക്ഷേ, ആ പ്രതികരണം നിഷ്ക്രിയമായ ഒരു സ്വീകരണമല്ല; മനുഷ്യർ ഭക്ഷണം പാകം ചെയ്യുന്നതിനു തീ കൂ ട്ടുന്നതുപോലെ, മൃഗങ്ങൾ ആകസ്മികമായ ആക്രമണത്തിൽനിന്നു കു തറി രക്ഷപ്പെടുന്നതുപോലെ, ബാഹ്യപ്രകൃതിയിൽ സംഭവിക്കുന്ന മാ റ്റങ്ങൾ പ്രവചിച്ച് ആന്തരികാവസ്ഥകളെ സമരസപ്പെടുത്താൻ കഴി യുന്നതാണ് ജീവിതത്തിന്റെ പ്രത്യേകത. ഓരോ സാഹചര്യത്തിനു മനുസരിച്ച് സജീവമായി പ്രതികരിക്കാനുള്ള ജീവജാലങ്ങളുടെ സ ഹജസിദ്ധി അവഗണിക്കുക മാത്രമല്ല, സ്പെൻസർ ചെയ്യുന്നത്; മറി ച്ച്, അത്തരമൊരു പ്രവചനാത്മകപ്രതികരണം നടത്താൻ ജീവനെ സഹായിക്കുന്ന സവിശേഷമായ സൂക്ഷ്മശക്തിയെക്കുറിച്ച് വിശദീകരി ക്കുന്നതിലെ പരാജയവും ആ നിർവചനത്തെ ദുർബലമാക്കുന്നുണ്ട്. ജീവപ്രകൃതിയുടെ യഥാർത്ഥസ്വഭാവം വെളിപ്പെടുത്തുന്നതിൽ ആ നി ർവചനം അപര്യാപ്തമാണെന്നു സമ്മതിച്ച് പുസ്തകത്തിന്റെ പിന്നീടി റങ്ങിയ ചില പതിപ്പുകളിൽ 'ജീവന്റെ ചലനാത്മകചൈതന്യ'മെന്ന (The Dynamic element of life) മറ്റൊരദ്ധ്യായംകൂടി എഴുതിച്ചേർക്കാ ൻ അദ്ദേഹം നിർബന്ധിതനായി. 'രാസപരവും ഭൗതികവുമായ സം ജ്ഞകൾക്ക് ഉൾക്കൊള്ളാൻ കഴിയുന്നതല്ല ജീവന്റെ ആത്യന്തിക സത്യമെന്ന വസ്തുത നാമിപ്പോൾ ഏറ്റുപറയേണ്ടിയിരിക്കുന്നു'. സ്വന്തം സിദ്ധാന്തത്തിന്റെ സമഗ്രതയ്ക്കും മൗലികതയ്ക്കും അതെത്രമാത്രം ഹാ നി വരുത്തിയെന്ന കാര്യവും അദ്ദേഹം മനസ്സിലാക്കിയില്ല. ബാഹ്യ

വും ആന്തരവുമായ വിഷയങ്ങളുടെ സമരസപ്പെടലാണ ജീവിതമെങ്കിൽ, പ്രത്യുൽപ്പാദനസാദ്ധ്യതയും ആവാസവ്യവസ്ഥയുടെ സവിശേഷസാഹചര്യങ്ങളുമായുള്ള ഐകരൂപ്യമാണ ജീവിവർഗങ്ങളുടെ ഉദയാപചയങ്ങൾക്കു കാരണമാകുന്നതെന്നു സ്പെൻസർ ചൂണ്ടിക്കാട്ടി. പോഷകാത്മകമായ ഒരു പ്രതലത്തിലേക്കു പരിണമിച്ചുകഴിഞ്ഞ പിണ്ഡത്തിന്റെ പുനഃസ്വീകരണമാണ പ്രത്യുൽപ്പാദനത്തിന്റെ ആദ്യഘട്ടത്തിൽ നടക്കുന്നത്; ഉദാഹരണത്തിനൊരു ജീവകോശത്തിന്റെ വളർച്ചതന്നെ നോക്കു: പിണ്ഡത്തിന്റെ വളർച്ചയെ പോഷിപ്പിക്കുന്ന പ്രതലത്തിന്റെ വികാസത്തേക്കാൾ ദ്രുതഗതിയിലാണ യഥാർത്ഥത്തിൽ പിണ്ഡം വളരുന്നത്. പോഷകാത്മകമായ സമതുലനാവസ്ഥ നിലനിർത്തി പ്രതലവും പിണ്ഡവും തമ്മിലുള്ള അനുപാതം കുറക്കുന്ന ഒരു പൊതുതത്വമാണ വിഭജനം, പരാഗണം, ഭ്രൂണോത്പാദനം തുടങ്ങിയ പ്രത്യുൽപ്പാദനപ്രക്രിയകളിൽ അന്തർദ്ധാരയായി കണ്ടുവരുന്നത്. അതുകൊണ്ട്, ഒരു പരിധിക്കപ്പുറം ജീവകോശങ്ങൾക്കുണ്ടാകുന്ന വളർച്ച അപകടകരമാകുന്നു; സാധാരണഗതിയിൽ, ആ കാലഘട്ടം കഴിയുമ്പോൾ വളർച്ച പ്രത്യുൽപ്പാദനത്തിനു വഴിമാറുന്നു.

ഊർജ്ജവിനിയോഗത്തിന്റെ വിപരീതാനുപാതത്തിലാണ വളർച്ച നടക്കുന്നത്; പ്രത്യുൽപ്പാദനമാകട്ടെ, വളർച്ചയുടെ തോതിനു നേർവിപരീതമായ അനുപാതത്തിലും. 'പെൺകുതിരകൾക്കു വളർച്ചയെത്തുന്നതിനുമുമ്പേ നടക്കുന്ന പ്രസവങ്ങളിലാണ് ആൺകുതിരകളുണ്ടാകുന്നതെന്നു മൃഗസംരക്ഷകർക്കു വളരെ നേരത്തേ അറിയാം. ഇറച്ചിക്കാളകളും പൂച്ചകളുമടക്കം നിർവീര്യരാക്കപ്പെടുന്ന മൃഗങ്ങളിൽ നല്ല ഒരു ഭാഗം ആകാരംകൊണ്ടു മറ്റുള്ളവരെ പിന്നിലാക്കുന്നതിനു കാരണവും അതായിരിയ്ക്കണം'. വ്യക്തിപരമായ കഴിവു വികസിയ്ക്കുന്നതോടെ പ്രത്യുൽപ്പാദനത്തിന്റെ തോതു കുറയുന്നതായി കാണുന്നു. 'ബാഹ്യസമ്മർദ്ദങ്ങളെ അതിജീവിക്കുന്നതിൽ പരാജയപ്പെടുന്ന താഴെത്തട്ടിലുള്ളവരുടെ താരതമ്യേന ഉയർന്ന മരണനിരക്കിനു പരിഹാരമെന്നോണം അവരുടെ പ്രത്യുൽപ്പാദനശേഷി വർദ്ധിച്ചിരിക്കും; അതല്ലെങ്കിൽ, വളരെ പെട്ടെന്നുതന്നെ അവയ്ക്കു വംശനാശം സംഭവിക്കും;

നേരേ മറിച്ച്, ഭക്ഷ്യോൽപ്പാദനശേഷി ജനനനിരക്കിന്റെ തോതു മറികടക്കുന്നില്ലെങ്കിൽ, ജീവിവർഗങ്ങളുടെ ഉയർന്ന കഴിവുകൾ അതിജീവനത്തെ സഹായിക്കുകയും അതുവഴി പ്രത്യുൽപ്പാദനശേഷിയെ കുറഞ്ഞ നിരക്കിൽ നില നിർത്തുകയും ചെയ്യും'. വ്യക്തിപരമായ വികാസവും പ്രത്യുൽപ്പാദനശേഷിയും തമ്മിൽ, അഥവാ വ്യക്തിപരതയും ഉൽപ്പാദനവും തമ്മിൽ, ഒരു വൈരുദ്ധ്യം പൊതുവേ നിലനിൽക്കുന്നുണ്ട്. ഒറ്റപ്പെട്ട വ്യക്തികളേക്കാൾ ഗോത്രങ്ങളിലും വംശങ്ങളിലുമാണ് ഈ നിയമം കൃത്യവും നിരന്തരവുമായി ആവർത്തിക്കുന്നത്; ഗോത്രവും വംശവും എത്രകണ്ട വികസിതമാണോ അത്രതന്നെ അവയുടെ ജനനനിരക്കും കുറഞ്ഞിരിക്കും. സാമാന്യാർത്ഥത്തിൽ അതു വ്യക്തികളേയും ബാധിയ്ക്കും. ഉദാഹരണത്തിനു ബുദ്ധിയുടെ വികാസം പ്രത്യുൽപ്പാദനശേഷിയ്ക്കു പ്രതികൂലമാണെന്നു പറയപ്പെടുന്നു. 'മന്ദബുദ്ധിക്കാരിലാണു പ്രത്യുൽപ്പാദനശേഷി കൂടുതലായി കാണുന്നത്; വിദ്യാഭ്യാസകാലത്തു പഠനമനനങ്ങൾക്കു കഠിനമായ മാനസികാദ്ധ്വാനം ചെയ്യുന്നവരിൽ മിക്കവാറും ഭാഗികമായ വന്ധ്യത കാണുന്നുണ്ട്. പരിണാമത്തിന്റെ അടുത്ത ഘട്ടത്തിൽ മനുഷ്യൻ നേരിടുന്ന ഒരു മഹാഭീഷണി പ്രത്യുൽപ്പാദനശേഷിയിലുള്ള അപചയമായിരിക്കും'.

പിതൃത്വഭാരം ഏറ്റെടുക്കുന്നതിൽ വൈമനസ്യം കാണിയ്ക്കുന്നവരാണു മിക്ക തത്വചിന്തകരും. സ്ത്രീകൾക്കാകട്ടെ, മാതൃത്വം വരുന്നതോടെ ബുദ്ധിപരമായ കഴിവിനു മിക്കവാറും മങ്ങലേറ്റിരിക്കും; അവരുടെ താരതമ്യേന ഹ്രസ്വമായ കൗമാരം ഒരുപക്ഷേ പ്രത്യുൽപ്പാദനത്തിനു പകരമായ ആത്മാർപ്പണമാകാനിടയുണ്ട്. അങ്ങനെ അംഗങ്ങളുടെ അതിജീവനം ലാക്കാക്കി ജനനനിരക്കു കുറച്ചിട്ടുപോലും ജനനനിയന്ത്രണം ഒരിക്കലും പൂർണമായി ഫലപ്രദമാകുന്നില്ല; ജനസംഖ്യ അതിജീവനോപാധികളെ മറികടക്കുമെന്ന മാൽത്തുസിന്റെ തത്വമാണു ശരി. 'ജനസംഖ്യയുടെ ഈ സമ്മർദ്ദമായിരുന്നു, പുരോഗതിയുടെ പ്രേരണ. വംശീയമായ കുടിയേറ്റങ്ങൾക്കും നായാട്ടിൽനിന്നു കൃഷിയിലേക്കുള്ള മാറ്റത്തിനും അതായിരുന്നു കാരണം. ഭൂമിയുടെ ഉപരിതലം

വെട്ടിവെളുപ്പിക്കാനും സാമൂഹ്യസുരക്ഷ ഏർപ്പെടുത്താനും സാങ്കേതികവിദ്യകൾ ഉപയോഗപ്പെടുത്തി ഉൽപ്പാദനം ക്രമാനുഗതമായി മെച്ചപ്പെടുത്താനും മനുഷ്യരെ പ്രേരിപ്പിച്ചതു ജനപ്പെരുപ്പഭീഷണിയായിരുന്നു'. വംശപരമായ പരിണാമത്തിനു വഴിയൊരുക്കി സമുദായത്തിൽ ശക്തരുടെ അതിജീവനം സാദ്ധ്യമാക്കുന്ന നിലനിൽപ്പിനായുള്ള സമരത്തിന്റെ മുഖ്യകാരണവും ജനസംഖ്യയാണ്. ശക്തരുടെ അതിജീവനം സാദ്ധ്യമാകുന്നതു നൈസർഗികമായ അനുകൂലവികാരങ്ങൾ മൂലമാണോ, അതല്ല തലമുറകളിലൂടെ പരമ്പരാഗതമായി ലഭിക്കുന്ന സവിശേഷസിദ്ധിമൂലമാണോ എന്ന വിഷയത്തിൽ സൈദ്ധാന്തികമായൊരു നിലപാടെടുക്കാൻ സ്പെൻസർ ശ്രമിച്ചില്ല; ഡാർവിന്റെ ചിന്താഗതികൾ സന്തോഷത്തോടെ അംഗീകരിക്കുമ്പോഴും ലാമാർക്കിയൻ കാഴ്ചപ്പാടുകൾ ഭാഗികമായി സ്വീകരിക്കാൻ നിർബന്ധിക്കുന്ന തരത്തിൽ ചില വസ്തുതകൾ നിലനിൽക്കുന്നുണ്ടെന്നുതന്നെ അദ്ദേഹത്തിനു തോന്നി. ഡാർവിൻ സിദ്ധാന്തത്തിലെ ന്യൂനതകൾ ചൂണ്ടിക്കാട്ടി വൈയ്സ്മാനുമായി (Weismann) നടത്തിയ വിവാദങ്ങളിൽ ആവേശത്തോടെ ലാമാർക്കിനെ പ്രതിരോധിക്കുകയാണു സ്പെൻസർ ചെയ്തത്. ഇന്നിപ്പോൾ ലാമാർക്കിനെ അനുകൂലിച്ചവരുടെ കൂട്ട ത്തിൽ ഡാർവിന്റെ അനുയായികൾവരെയുള്ളതു വിധിവൈപരീത്യമായി തോന്നാം. അതേ സമയം സമകാലികരിൽ മഹാനായ ആ ജീവശാസ്ത്രജ്ഞൻ, ഡാർവിന്റെ ചില സിദ്ധാന്തങ്ങൾ ഉപേക്ഷിക്കപ്പെടേണ്ടതാണെന്ന കാഴ്ചപ്പാടാണു ജനിതകവിദ്യാർത്ഥികൾക്കു നൽകുന്നത്.

### 8.5. മനഃശാസ്ത്രം : മനസ്സിന്റെ പരിണാമം

സ്പെൻസറുടെ പുസ്തകസമുച്ചയത്തിലെ ദുർബലമായ കണ്ണികളാണു 'മനഃശാസ്ത്രതത്വങ്ങ'ളുടെ (Principles of Psychology - 1873) രണ്ടു ഭാഗങ്ങൾ. ഭൗതികതയും നിശ്ചിതത്വവും യൗവനാവേശത്തോടെ പ്രതിരോധിച്ച് അതേ വിഷയത്തിൽ നേരത്തേതന്നെ (1855) അദ്ദേഹമൊരു പുസ്തകമെഴുതിയിരുന്നു; പക്ഷേ, പ്രായവും വിവേകവും വന്നപ്പോൾ വിരസമായ വിശകലനങ്ങൾകൊണ്ടു പുസ്തകത്തിന്റെ പേജു

കൾ നൂറുകണക്കിനു വർദ്ധിക്കുക മാത്രമാണുണ്ടായത്. മറ്റെങ്ങും കാണാത്ത സമൃദ്ധമായ പരികൽപ്പനകളും ദരിദ്രമായ തെളിവുകളുമാണു സ്പെൻസർ നിരത്തിവെക്കുന്നത്. കോശാന്തരധമനികളിൽനിന്നു നാഡികളുടെ ഉദ്ഭവം, പാരമ്പര്യപ്രകൃതവും പ്രതികരണശേഷിയും ചേരുന്ന ജന്മവാസനകൾ, വംശീയമായ അനുഭവസമ്പത്തിൽ സമാഹരിക്കപ്പെടുന്ന മാനസികചോദനകൾ, 'രൂപാന്തരപ്പെടുന്ന വാസ്തവികത', തുടങ്ങി വസ്തുനിഷ്ഠമനഃശാസ്ത്രത്തിന്റെ സുതാര്യതയ്ക്കു പകരം ആദ്ധ്യാത്മികതയുടെ അവ്യക്തത വിളിച്ചോതുന്ന നിരവധി പരികൽപ്പനകളാണ് അദ്ദേഹം അവതരിപ്പിയ്ക്കുന്നത്. ഈ പുസ്തകങ്ങളുടെ പഠനത്തിൽ പക്ഷേ യാഥാർത്ഥ്യാത്മകമായ ഇംഗ്ളണ്ടിനെ വിട്ടു 'കാന്റിലേക്കു മടങ്ങിപ്പോവുക'യാണു നാം ചെയ്യുന്നത്.

മനഃശാസ്ത്രത്തിന്റെ ചരിത്രത്തിൽ ആദ്യമായി വികാസപരിണാമങ്ങളുടെ ഒരു കാഴ്ചപ്പാട് അവതരിപ്പിക്കപ്പെടുന്നതാണു നമ്മുടെ ശ്രദ്ധ പിടിച്ചുപറ്റുന്ന പ്രധാനപ്പെട്ട വസ്തുത; ജനിതകപരമായ വിശദീകരണങ്ങളും ചിന്തയുടെ സങ്കീർണമായ അന്വേഷണവഴികളും തന്മാത്രകളുടെ ചലനനിയമങ്ങളുമായി മുന്നേറുന്ന ആ വിശകലനം അത്യധികമായ അദ്ധ്വാനമാണു വായനക്കാർക്കു സമ്മാനിക്കുന്നത്. പരിശ്രമം മിക്കവാറും പരാജയപ്പെട്ടതു സത്യമായിരിക്കാം; പക്ഷേ, അത്തരം വിഷയങ്ങളിൽ ആർക്കും അനായാസജയം നേടാൻ കഴിഞ്ഞിട്ടില്ലെന്നു നാമോർക്കണം. അവബോധത്തിന്റെ പരിണാമപ്രക്രിയകൾ അനാവരണം ചെയ്യാനുദ്ദേശിച്ചു വിശദമായൊരു കർമ്മപദ്ധതിയുമായാണു സ്പെൻസർ തുടങ്ങുന്നതെങ്കിലും അവസാനം, പരിണാമവിധേയമായ ബോധം എങ്ങും നിറഞ്ഞുനിൽക്കുന്നതായ നിഗമനത്തിലാണദ്ദേഹം ചെന്നെത്തുന്നത്. അന്തരീക്ഷത്തിൽനിന്നു മനസ്സിലേയ്ക്കുള്ള പരിണാമം നിരന്തരമാണെന്നു നിഷ്കർഷിക്കുന്ന അദ്ദേഹം പിന്നീട് മനസ്സാണു വസ്തുക്കളെ തിരിച്ചറിയുന്നതെന്നു കുമ്പസാരിയ്ക്കുകയും ചെയ്യുന്നു. ഭൗതികവാദത്തെ തള്ളിപ്പറയുന്ന ഖണ്ഡികയായി രിക്കും ഒരുപക്ഷേ, ഈ പുസ്തകങ്ങളിലെ ഏറ്റവും പ്രസക്തമായ ഭാഗം:

*'ബോധതലത്തിൽനിന്നുകൊണ്ടു തന്മാത്രയുടെ ആന്ദോളനവും മനസ്സിന്റെ ചാഞ്ചാട്ടവും ഒരേവിധം ചിത്രീകരിക്കാനും രണ്ടും ഒന്നാണെന്നു സമർത്ഥിക്കാനും കഴിയുമോ? അവ രണ്ടും ഒരേ മട്ടിൽ ഉൾക്കൊള്ളാൻ നമുക്കൊരിക്കലുമാവില്ല. രണ്ടും തൊട്ടടുത്തു ചേർത്തു താരതമ്യം ചെയ്യുമ്പോഴാണു ചലനത്തിന്റേയും വികാരത്തിന്റേയും ഏകകങ്ങൾ തമ്മിൽ യാതൊരു സാമ്യവുമില്ലെന്ന സത്യം നമുക്കു ബോദ്ധ്യമാകുന്നത്. ഈയൊരു വസ്തുത മുൻനിർത്തി ബോധതലത്തിനു നാം നൽകുന്ന നിർവചനം സൈദ്ധാന്തികമായി ഒരുപക്ഷേ ശരിയായേക്കാം; തന്മാത്രകൾ അങ്ങോട്ടുമിങ്ങോട്ടും ആടുകയാണെന്ന വസ്തുത ബോധത്തിന്റെ നിരവധി മാനങ്ങളിലൂടെയാണു രൂപപ്പെടുന്നതെന്നു തെളിയിക്കാവുന്നതുമാണ്. (അതായത്, വിവിധങ്ങളായ അനുഭവങ്ങളും ആശയങ്ങളും സമാഹരിച്ചതാണു പദാർത്ഥത്തെ സംബന്ധിച്ചുള്ള നമ്മുടെ അറിവ്.) മാനസികമായ പ്രതിഭാസങ്ങളെ ഭൗതികങ്ങളായോ അതല്ലെങ്കിൽ ഭൗതികപ്രതിഭാസങ്ങളെ മാനസികങ്ങളായോ പരിഭാഷപ്പെടുത്താൻ നാം നിർബന്ധിയ്ക്കപ്പെടുന്നു; ആദ്യത്തേതാണു പലപ്പോഴും നമുക്കു സ്വീകാര്യമായി തോന്നുന്നത്'.*

എങ്കിൽപ്പോലും നമ്മുടെ സംവേദനോപാധികൾ, ശുദ്ധാവസ്ഥയിൽനിന്നു സങ്കരവും സങ്കീർണവുമായി, ക്ഷിപ്രപ്രതികരണത്തിൽനിന്നു നിശ്ചയദാർഢ്യവും ജന്മവാസനകളുമായി, ഓർമ്മകളിൽനിന്നു സങ്കൽപ്പങ്ങളും യുക്തികളുമായി, സദാ മാനസികമായൊരു പരിണാമത്തിനു വിധേയമാകുന്നുണ്ട്. ഇങ്ങനെ ശാരീരികവും മാനസികവുമായ വിശകലനങ്ങളടങ്ങുന്ന 1400 പേജുകളിലൂടെ കടന്നുപോകുന്ന വായനക്കാരനു തീർച്ചയായും ജീവന്റേയും മനസ്സിന്റേയും നൈരന്തര്യത്തെക്കുറിച്ചു വ്യക്തമായ ഉൾക്കാഴ്ചതന്നെ ലഭിക്കും; വിപരീതചോദനകൾ തമ്മിൽ നടക്കുന്ന സംഘർഷങ്ങളിലൂടെ നാഡീവ്യൂഹങ്ങൾ രൂപംകൊണ്ടു പ്രതികരണശേഷി വികസിച്ചു ബോധവും ചിന്തയും വളരുന്നതു മന:പൂർവം മന്ദഗതിയിലാക്കിയ ഒരു ചലച്ചിത്രംപോലെ നമുക്കു കാണാം. 'സ്വതന്ത്രമെന്നു വ്യവച്ഛേദിക്കാൻ കഴിയാത്ത വൈഭവങ്ങൾകൊണ്ടു സൃഷ്ടിച്ചിരിക്കുന്ന ബുദ്ധിക്കു പ്രത്യേകമായ തരംതിരി

വുകളൊന്നുമില്ല; പക്ഷേ, സൂക്ഷ്മാംശങ്ങൾ നിഗൂഢമായ രീതിയിൽ കൂടിച്ചേരുന്ന സങ്കീർണതയുടെ ദൃഷ്ടാന്തങ്ങളാണു ബുദ്ധിശക്തിയുടെ ഉദാത്തമായ തലങ്ങൾ'. വാസനയും യുക്തിബോധവും തമ്മിൽ സാരമായ വ്യത്യാസങ്ങളില്ല; ആന്തരികാവസ്ഥകളെ ബാഹ്യവിഷയങ്ങളുമായി ബന്ധിപ്പിക്കുന്ന പ്രകൃതത്തിൽ മാത്രമാണവ വ്യത്യാസപ്പെടുന്നത്; വാസനകൾ താരതമ്യേന ലളിതവും നിശ്ചിതവുമായ രീതിയിൽ പ്രതികരിക്കുമ്പോൾ, യുക്തിബോധം നൂതനവും സങ്കീർണവുമായി വിഷയങ്ങളെ കൈകാര്യം ചെയ്യുന്നു. യുക്ത്യനുസൃതമായ പ്രവൃത്തി, സവിശേഷസാഹചര്യത്തിൽ സ്വാഭാവികമായും ഉണർന്നുവരുന്ന പല ഉത്തരങ്ങളിൽ അതിജീവനക്ഷമവും വാസനാജന്യവുമായ പ്രതികരണമല്ലാതെ മറ്റൊന്നുമല്ല; വിപരീതചോദനകളുടെ വിനാശകരമായ വിവാദങ്ങൾ മാത്രമാണു 'പര്യാലോചന' (Deliberation); ആത്യന്തികമായി യുക്തിയും വാസനയും, മനസ്സും ജീവനും, ഒന്നാണ്.

സജീവമായ ആവേശങ്ങളുടെ ആകത്തുകയ്ക്കു നാം കൽപ്പിക്കുന്ന കേവലത്വമാണ്, ഇച്ഛാശക്തി; ആശയങ്ങൾ യാതൊരു പ്രതിബന്ധവുമില്ലാതെ സ്വാഭാവികമായി പ്രവൃത്തിയിലേയ്ക്കു നീങ്ങുന്നതാണു സമുചിതമായ കർമ്മങ്ങൾ. പ്രവൃത്തിയുടെ തുടക്കമാണ്, ആശയം; ആശയത്തിന്റെ ഒടുക്കം, പ്രവൃത്തിയും. അതുപോലെ, വാസനാജന്യമായ പ്രവൃത്തിയുടെ ആദ്യഘട്ടമാണു വികാരം; പ്രതികരണത്തിനു തീർത്തും അനിവാര്യമായ മുഖവുരയാണു വികാരാവിഷ്ക്കാരം; പല്ലുകൾ പുറത്തേക്കു കാണിക്കുന്നതു കോപത്തിന്റെ സ്വാഭാവികപരിണാമമെന്ന നിലക്കു ശത്രുവിനെ കടിച്ചുകീറുന്നതിനു മുന്നോടിയായൊരു പ്രകടസൂചനയാണ്. കാന്റ് നൈസർഗികമായി കണക്കാക്കിയിരുന്ന സ്ഥലകാലങ്ങളെക്കുറിച്ചുള്ള അവബോധം അല്ലെങ്കിൽ കാര്യകാരണങ്ങളെക്കുറിച്ചുള്ള മുൻവിധി തുടങ്ങിയ 'ചിന്താഗതികൾ', സത്യത്തിൽ വിചാരങ്ങളുടെ സഹജശൈലികൾ മാത്രമാണ്; വംശപരമായി നേടിയ സാമ്പ്രദായികരീതികൾ വ്യക്തികളിൽ വാസനകളായി മാറുന്നതുപോലെ, പരിണാമത്തിലൂടെ സാവകാശം ലഭ്യമാകുന്ന മനസ്സിന്റെ

ശീലങ്ങളാണ്, ആ ചിന്താധാരകൾ; പിന്നീടവ നമ്മുടെ ബൗദ്ധിക സ്വത്തായി മാറുകയും ചെയ്യുന്നു. കാലങ്ങളായി ചർച്ച ചെയ്യപ്പെടുന്ന ഈ സമസ്യകളെല്ലാം 'നിരന്തരമായി നടക്കുന്ന ഭേദഗതികളുടെ ഈ ടുവെയ്പ്പാ'യും വിശദീകരിക്കാം. ഇത്തരത്തിൽ എവിടേയും എങ്ങിനേയും പ്രയോഗിക്കാവുന്ന ആശയങ്ങളുടെ ബാഹുല്യം നിമിത്തം വായിക്കാൻ കഷ്ടപ്പെടേണ്ടിവരുന്ന ഈ പുസ്തകങ്ങൾ നിരർത്ഥകങ്ങളും ഒരുപക്ഷേ വ്യർത്ഥവുമായിത്തീർന്നതിൽ അത്ഭുതപ്പെടാനില്ല.

**8.6. സാമൂഹ്യശാസ്ത്രം : സമൂഹത്തിന്റെ പരിണാമം**

തികച്ചും വ്യത്യസ്തമായ ഒരനുഭവമാണ് സാമൂഹ്യശാസ്ത്രത്തെക്കുറിച്ച് പറയാനുള്ളത്. ഇരുപതു വർഷത്തിലേറെ നീണ്ട കാലയളവിൽ പലപ്പോഴായി പ്രസിദ്ധീകരിക്കപ്പെട്ട പ്രൗഢമായ ആ പുസ്തകങ്ങൾ സ്പെൻസറുടെ ഏറ്റവും വിശിഷ്ടമായ കൃതികളായി വിലയിരുത്തപ്പെടുന്നു: സാമാന്യവൽക്കരണത്തിന്റെ ഉദാത്തമായ സൂചനകളുൾക്കൊള്ളുന്ന രാഷ്ട്രീയതത്വചിന്ത അദ്ദേഹത്തിനേറ്റവും ഇഷ്ടപ്പെട്ട വിഷയത്തോടുള്ള ഉള്ളുതുറന്ന ആത്മാർത്ഥത വെളിപ്പെടുത്തുന്നുണ്ട്. ആദ്യപുസ്തകമായ 'സാമൂഹ്യനിശ്ചലത'മുതൽ 'സാമൂഹ്യശാസ്ത്രതത്വങ്ങളു'ടെ (Principles of Sociology) അവസാനഭാഗംവരെ നീണ്ടുനിന്ന അരനൂറ്റാണ്ടു കാലത്തോളം സാമ്പത്തികവും ഭരണപരവുമായ പ്രശ്നങ്ങളിലാണ് അദ്ദേഹം താൽപ്പര്യം പ്രകടിപ്പിച്ചത്; പ്ലേറ്റോയെപ്പോലെ, രാഷ്ട്രീയധർമ്മബോധത്തെക്കുറിച്ചൊരു പ്രഭാഷണവുമായാണ് സ്പെൻസർ തുടങ്ങുന്നതും അവസാനിപ്പിക്കുന്നതും. സാമൂഹ്യശാസ്ത്രത്തിന്റെ ഉപജ്ഞാതാവായ കോംതെയെ മറികടക്കുന്നതരത്തിൽ അതിനുവേണ്ടി സംഭാവന നൽകിയവർ സ്പെൻസറെപ്പോലെ മറ്റാരുമില്ല.

ജനശ്രദ്ധ പിടിച്ചുപറ്റിയ ആ പരമ്പരയിലെ ആദ്യത്തെ പുസ്തകമാണ് 'സാമൂഹ്യശാസ്ത്രപഠനം' (The Study of Sociology:1873); ശാസ്ത്രത്തിന്റെ പുതിയൊരു ശാഖയെന്ന നിലയ്ക്കു സാമൂഹ്യശാസ്ത്രത്തിന്റെ അംഗീകാരത്തിനുവേണ്ടി അദ്ദേഹമതിൽ വാചാലമായിത്തന്നെ വാദിക്കുന്നുണ്ട്. ഇച്ഛയ്ക്കതീതമായ ബാഹ്യാവസ്ഥകളാണു പുരോഗതിയെ

നിയന്ത്രിക്കുന്നതെന്ന നിശ്ചിതത്വവാദത്തെ (Determinism) മനഃശാസ്ത്രം അംഗീകരിക്കുന്നുണ്ടെങ്കിൽ സാമൂഹ്യപ്രതിഭാസങ്ങളിലും അതുപോലെ കൃത്യമായ കാര്യകാരണബന്ധങ്ങൾ നിലനിൽക്കാതെ വയ്യെന്ന് അദ്ദേഹം സിദ്ധാന്തിക്കുന്നു; മനുഷ്യനും സമൂഹവും തമ്മിലുള്ള ബന്ധം പഠിയ്ക്കുന്ന വിദ്യാർത്ഥിക്കു ലൈവിയുടെ (Livy) കാലാനുക്രമവും കാർലൈലിന്റെ ചരിത്രവിവരണങ്ങളും വായിച്ചു തൃപ്തിയടയാനാവില്ല; വികസനത്തിന്റെ സാമാന്യനിയമങ്ങളിലേക്കും ആകസ്മികമായ ആവർത്തനങ്ങളിലേക്കും വെളിച്ചം വീശുന്നവിധം ഒറ്റപ്പെട്ട കാര്യങ്ങളെ ശാസ്ത്രത്തിന്റെ പ്രമാണങ്ങളാക്കി മാറ്റുന്ന പരസ്പരബന്ധങ്ങളുടെ പ്രകാശരേഖകളാണു ചരിത്രത്തിൽ ഉണ്ടായിരിക്കേണ്ടത്. നരവംശപഠനത്തിനു ജീവശാസ്ത്രംപോലെയാണു സാമൂഹ്യശാസ്ത്രത്തിനു ചരിത്രപഠനം. പേരുതന്നെ അന്വർത്ഥമാക്കുന്നവിധം വളർന്നുവരാൻ സാമൂഹ്യപഠനം തീർച്ചയായും ഒരായിരം പ്രതിബന്ധങ്ങളെ അതിജീവിക്കേണ്ടിവരും. വ്യക്തിപരവും വിദ്യാഭ്യാസപരവും ദൈവചിന്താപരവും സാമ്പത്തികവും രാഷ്ട്രീയവും ദേശീയവും മതപരവുമായ ഒട്ടനവധി മുൻവിധികൾ മൂലമോ അതല്ലെങ്കിൽ തീരെ അനഭിജ്ഞരായവരുടെ പാണ്ഡിത്യഗർവ്വുകൊണ്ടോ വളരെ കലുഷിതമാണു ശൈശവാവസ്ഥയിലുള്ള ഈ ശാസ്ത്രശാഖ. 'മൂന്നാഴ്ചയോളം ഇവിടെ വന്നു താമസിച്ച ഒരു ഫ്രഞ്ചുകാരൻ ഇംഗ്ളണ്ടിനെക്കുറിച്ചൊരു പുസ്തകമെഴുതാൻ പുറപ്പെട്ട കഥയുണ്ട്; മൂന്നു മാസം കഴിഞ്ഞപ്പോൾ ശേഖരിച്ച വിവരങ്ങൾ പോരെന്ന് അദ്ദേഹത്തിനു തോന്നി; മൂന്നു വർഷം കഴിഞ്ഞപ്പോൾ ഇംഗ്ളണ്ടിനെക്കുറിച്ചു യാതൊന്നുമറിയില്ലെന്ന് അദ്ദേഹം തുറന്നു സമ്മതിച്ചു!'. അദ്ദേഹം പക്ഷേ സാമൂഹ്യശാസ്ത്രപഠനത്തിനു തീർത്തും യോഗ്യനാണ്! ഊർജ്ജതന്ത്രത്തിലും രസതന്ത്രത്തിലും ജീവശാസ്ത്രത്തിലും ആധികാരികവക്താക്കളാകാൻവേണ്ടി ജീവിതം മുഴുവൻ പഠനമനനങ്ങൾക്കായി ഉഴിഞ്ഞുവെയ്ക്കുന്നവരുണ്ട്; അതേ സമയം, സാമൂഹ്യകാര്യങ്ങളിൽ പലചരക്കുകടയിലെ പയ്യന്മാർപോലും വിദഗ്ദ്ധരാണെന്നു സ്വയം അവകാശപ്പെടുന്നു; മാത്രമല്ല, തങ്ങളുടെ നി

ർദ്ദേശങ്ങൾ മറ്റുള്ളവർ ശ്രദ്ധിയ്ക്കണമെന്നവർ ശാഠ്യവും പിടിയ്ക്കുന്നു.

ഇക്കാര്യത്തിൽ സ്പെൻസർ നടത്തിയ തയാറെടുപ്പ് ബൗദ്ധികമായ ആത്മാർത്ഥതയ്ക്കൊരു മാതൃകയായിരുന്നു. വിവരശേഖരണത്തിനു മാത്രമായി മൂന്നു സഹായികളെ അദ്ദേഹം ഏർപ്പാടു ചെയ്തു; പ്രമുഖരായ വ്യക്തികളുടെ വിവരങ്ങൾ ഗാർഹികം, ദൈവികം, ഔദ്യോഗികം, രാഷ്ട്രീയപരം, എന്നിങ്ങനെ സമാന്തരശ്രേണികളായി വർഗീകരിച്ചു. സ്വന്തം നിഗമനങ്ങൾ മറ്റുള്ളവർക്കു പരിശോധിക്കാനും പരിഷ്കരിക്കാനുമുതകുന്നവിധം ആ വിവരശേഖരം മുഴുവൻ എട്ടു ഭാഗങ്ങളായി അദ്ദേഹം പ്രസിദ്ധീകരിച്ചു; മരണസമയത്തും പുസ്തകത്തിന്റെ പ്രസിദ്ധീകരണം പൂർത്തിയാകാതിരുന്നതു മൂലം സ്വകാര്യസമ്പാദ്യം മിക്കവാറും പുസ്തകം മുഴുമിപ്പിക്കാനായി അദ്ദേഹം നീക്കിവെച്ചു. ഏതാണ്ട് ഏഴു വർഷത്തോളം നീണ്ട ആ തയാറെടുപ്പിനുശേഷം 1876-ൽ സാമൂഹ്യശാസ്ത്രത്തിന്റെ ആദ്യത്തെ പുസ്തകം പുറത്തു വന്നു; പിന്നീട് 1896-ലാണ്, അവസാനത്തേതു വെളിച്ചം കാണുന്നത്. സ്പെൻസറുടെ മറ്റെല്ലാ പുസ്തകങ്ങളും ചരിത്രാന്വേഷകർക്കുമാത്രം കൗതുകമുണർത്തുന്നതാണെങ്കിൽ, ഈ മൂന്നു പുസ്തകങ്ങൾ സാമൂഹ്യവിദ്യാർത്ഥികൾക്കൊരു അക്ഷയഖനിയായി ഇന്നും നിലനിൽക്കുന്നു.

എങ്കിലും പെട്ടെന്നു സാമാന്യവൽക്കരണത്തിലേക്കു കുതിച്ചു കയറാനുള്ള സ്പെൻസറുടെ പതിവുരീതി ഈ പുസ്തകങ്ങളുടെ ആസൂത്രണത്തിലും കാണാം. ദഹനനാഡീവ്യൂഹവ്യവസ്ഥകളും പ്രത്യുൽപ്പാദനശേഷിയുമുള്ള മനുഷ്യരുടെ അതേ ജൈവികപ്രകൃതംമാണു സമൂഹത്തിനുമുള്ളതെന്ന് അദ്ദേഹം കരുതി. സകല കൃത്യങ്ങളും വേണ്ടപോലെ നിയന്ത്രിക്കുന്ന കേന്ദ്രീകൃതമായ ബോധതലമാണു മനുഷ്യർക്കുള്ളതെങ്കിൽ, സമൂഹത്തിൽ പ്രത്യേകമായ ഓരോ വിഭാഗത്തിനും സവിശേഷമായ ഇച്ഛാശക്തി അനുവദിക്കുന്ന ഒരു വികേന്ദ്രീകൃതസംവിധാനമാണു നിലവിലുള്ളത്; വ്യതിരിക്തമായ അത്തരം വിഭാഗീയതകളുടെ സാദ്ധ്യതകൾ പരിമിതപ്പെടുത്താനാണു കേന്ദ്രീകൃതമായ ഭരണസംവിധാനം യഥാർത്ഥത്തിൽ ശ്രമിക്കുന്നത്. 'അനിവാര്യമായ പൊതുസ്വഭാവങ്ങൾ താരതമ്യപ്പെടുത്തുമ്പോൾ വ്യക്തിയും സമൂഹവും

ഒന്നാണെന്നു കാണാം; വളർച്ചയും വളരുന്നതോടെ കൂടുതൽ സങ്കീർണതയും അവ കൈവരിക്കുന്നുണ്ട്; സങ്കീർണത കൂടുന്നതോടെ വിവിധവിഭാഗങ്ങൾ തമ്മിൽ പരസ്പരാശ്രിതത്വത്തിന്റെ ആവശ്യകത ഏറി വരുന്നു; മാത്രമല്ല, ഘടകവിഭാഗങ്ങളുടെ ജീവിതത്തേക്കാൾ അവയുടെ ആയുർദൈർഘ്യം ഗണ്യമായതോതിൽ വർദ്ധിക്കുകയും ചെയ്യുന്നു; അതായതു രണ്ടിലും വൈജാത്യത്തോടൊപ്പം സമന്വയശേഷിയും സമ്പന്നമാകുന്നു'. അങ്ങനെ അക്ഷരാർത്ഥത്തിൽ പരിണാമത്തിന്റെ സൂത്രവാക്യങ്ങളാണു നാം സാമൂഹ്യവികസനത്തിലൂടെ നടപ്പാക്കുന്നത്. സമഗ്രമായ ഏകീകരണസ്വഭാവം പ്രകടിപ്പിച്ചാണു കുടുംബത്തിൽനിന്നു ഭരണകൂടവും കുടിൽവ്യവസായങ്ങളിൽനിന്നു വ്യവസായസ്ഥാപനങ്ങളും കുത്തകവ്യാപാരങ്ങളിൽനിന്നു സാമ്പത്തികമേഖലയും, അയൽക്കൂട്ടങ്ങളിൽനിന്നു ഗ്രാമങ്ങളും നഗരങ്ങളുമായി ജനങ്ങളുടെ ആവാസവ്യവസ്ഥയും വികസിയ്ക്കുന്നത്; അതേസമയം തൊഴിൽവിഭജനത്തിലൂടെ ഉയരുന്ന ജോലികളും പദവികളും, നഗരങ്ങളും രാഷ്ട്രങ്ങളും തമ്മിലുള്ള പരസ്പരാശ്രിതത്വവും സ്വയമേവ നടക്കുന്ന ബന്ധങ്ങളുടെ വേർതിരിവുകളുമാണു വ്യക്തമായി ഉദാഹരിക്കുന്നത്.

മതവും ഭരണകൂടവുംമുതൽ കലയും ശാസ്ത്രവുംവരെയുള്ള സാമൂഹ്യ-വിഷയങ്ങളുടെ സകലമേഖലകൾക്കും ഈ സമന്വയസിദ്ധാന്തം ബാധകമാണ്. ഒരായിരം ദൈവങ്ങൾക്കും പ്രകൃതിശക്തികൾക്കും ആരാധനയർപ്പിച്ചുകൊണ്ടാണു മിക്ക ജനവിഭാഗങ്ങളിലും മതവിശ്വാസം വളർന്നു വന്നത്; സർവശക്തനും സർവവ്യാപിയുമായ ദൈവത്തെ കേന്ദ്രസ്ഥാനത്തു പ്രതിഷ്ഠിച്ച പ്രത്യേകമായ ചില സമ്പ്രദായങ്ങൾക്കനുസൃതമായി മറ്റു ദേവതകളെ വിവിധസ്ഥാനങ്ങളിൽ അവരോധിയ്ക്കുന്ന പാരമ്പര്യത്തിൽനിന്നാണു മതസംഘടനകൾ രൂപംകൊണ്ടത്. സ്വപ്നങ്ങളിൽ പ്രത്യക്ഷമായ പ്രേതരൂപങ്ങളായിരിക്കാം ആദ്യകാലങ്ങളിൽ ഒരുപക്ഷേ ദൈവസങ്കൽപ്പങ്ങൾക്കു വഴിയൊരുക്കിയത്. ആത്മാവെന്ന വാക്ക് പ്രേതങ്ങൾക്കും ദൈവങ്ങൾക്കും ഒരുപോലെ ഉപയോഗിക്കുന്നുണ്ട്. ഉറക്കത്തിലും മരണത്തിലും മോഹാലസ്യത്തി

ലും ആത്മാവു ശരീരം വിട്ടു പോകുന്നതായാണു പ്രാചീനവിശ്വാസം; തുമ്മുന്നതിന്റെ ഊക്കിൽപ്പോലും ആത്മാവു പുറത്തുപോകാനിടയുള്ളതുകൊണ്ടാണു തത്സമയം നാം ദൈവനാമം ഉരുവിടുന്നത്. അവനവന്റെ പ്രേതം അഥവാ അപരനായ നിഴലുകൾ പുറപ്പെടുവിക്കുന്ന ശബ്ദമാണു മാറ്റൊലി. സ്വന്തം നിഴൽ ചീങ്കണ്ണി വിഴുങ്ങുമെന്നോർത്ത് 'ബാസുതോ'വർഗക്കാർ ഒരിക്കലും നദി മുറിച്ചുകടക്കാറില്ല. തുടക്കത്തിൽ 'ചിരഞ്ജീവിയായൊരു പ്രേത'മായാണു ദൈവം കരുതപ്പെട്ടത്. ഭൗതികജീവിതത്തിൽ അധികാരവും കഴിവും കാണിച്ചവർ പ്രേതഭാവത്തിലും അതേ ശക്തികൾ പ്രകടിപ്പിക്കുമെന്നു വിശ്വസിക്കപ്പെട്ടു. ടാനീസ്സുകാർക്കിടയിൽ ദൈവമെന്ന വാക്ക് അക്ഷരാർത്ഥത്തിൽ മരിച്ച മനുഷ്യനെയാണു സൂചിപ്പിക്കുന്നത്. 'ശക്തൻ' അഥവാ 'യോദ്ധാവ്' എന്നാണു 'യഹോവ'യുടെ അർത്ഥം: മരണത്തിനുശേഷം 'പ്രജകളുടെ ദൈവ'മായി ആരാധിക്കപ്പെടുന്ന അദ്ദേഹം ഒരുപക്ഷേ ജീവിച്ചിരുന്ന കാലത്തു ചെറിയൊരു ദേശത്തെ ഭരണാധികാരിയായിരുന്നിരിക്കാം. ഭയപ്പെടേണ്ട ആ പ്രേതങ്ങളെ വേണ്ടപോലെ പ്രസാദിപ്പിച്ചേ തീരൂ! മരണാനന്തരചടങ്ങുകൾ അനുഷ്ഠാനങ്ങളും ആരാധനകളുമായി മാറി; ഭരണാധികാരിയെ സന്തോഷിപ്പിക്കാനുപയോഗിക്കുന്ന ഉപാധികൾ ദൈവപ്രീതിക്കായുള്ള പ്രാർത്ഥനകളിലും പ്രയോഗിക്കപ്പെട്ടു. രാജാവിനുള്ള ചുങ്കംപോലെ ദൈവത്തിനു സമർപ്പിക്കുന്ന പാരിതോഷികങ്ങൾ പൗരോഹിത്യത്തിന്റെ വരുമാനമാർഗമായി. മരിച്ച രാജാക്കന്മാരെ ദൈവങ്ങളായി കരുതി ആരാധിക്കുന്ന സമ്പ്രദായം റോമാക്കാരിൽ ജീവിച്ചിരിക്കുന്നവരെത്തന്നെ ദൈവസമാനം പൂജിക്കുന്ന പതിവായിത്തീർന്നു. അത്തരം പൂർവികാരാധനയുടെ സങ്കൽപ്പം എല്ലാ മതങ്ങളിലുമുണ്ട്. ദൈവപദവിയില്ലാത്ത സ്വന്തം പൂർവികരെ സ്വർഗത്തിൽവെച്ചു കാണാൻ കഴിയുമോ എന്ന ചോദ്യത്തിനു തൃപ്തികരമായ ഉത്തരം ലഭിക്കാതിരുന്നതുമൂലം ജ്ഞാനസ്നാനത്തിനു വിസമ്മതിച്ച ഒരു ചക്രവർത്തിയുടെ കഥ ഈ സമ്പ്രദായത്തിന്റെ സ്വാധീനം ഉദാഹരിക്കുന്നുണ്ട്. (പൂർവികർ മാനത്തുനിന്നു തങ്ങളെ നോക്കുന്നുണ്ടെന്ന ആത്മവിശ്വാസം 1905-ലെ യുദ്ധത്തിൽ ജപ്പാൻകാർ

ക്കു ധൈര്യം പകരുക മാത്രമല്ല, മരണം സുകരമാക്കുകകൂടി ചെയ്തു!).

മതവിശ്വാസങ്ങളുടെ പരിധിയിലാണു മിക്കവാറും പ്രാചീനമനുഷ്യരുടെ സാമൂഹ്യജീവിതം രൂപം കൊണ്ടത്; നിലനിൽപ്പുപോലും അനിശ്ചിതമായൊരു സാഹചര്യത്തിൽ നേരിട്ടു കാണുന്ന യാഥാർത്ഥ്യത്തേക്കാൾ ആത്മാവിന്റെ സാന്നിദ്ധ്യം വരാനിരിക്കുന്നവയിൽ ആരോപിക്കാനാണവർ ഇഷ്ടപ്പെട്ടത്. ഒരളവ് സാമൂഹ്യാധികാരഭാവത്തിന്റെ സംഭാവനകളായിരുന്നു, അമാനുഷികമായ ആ വിശ്വാസങ്ങൾ; വ്യവസായവിപ്ളവത്തിനുശേഷം അധികാരത്തിന്റെ വഴി-യിൽ കുടുങ്ങിക്കിടന്ന ചിന്തകൾ മരണത്തിൽനിന്നു മാറി സ്വാതന്ത്ര്യത്തിന്റെ വിശാലതകളിലേക്കു കടന്നു. സൈനികാധിഷ്ഠിതമായ അധികാരവ്യവസ്ഥയിൽനിന്നു വ്യാവസായികമേധാവിത്വത്തിലേയ്ക്കുള്ള മാറ്റത്തിനാണു മറ്റെന്തിലുമുപരി പാശ്ചാത്യസാമൂഹ്യചരിത്രത്തിൽ ഇന്നോളം നടന്ന പരിവർത്തനങ്ങളിൽ ഏറ്റവും ദൂരവ്യാപകമായ സ്വാധീനം ചെലുത്തിയത്. ജനാധിപത്യം, സ്വേച്ഛാധിപത്യം, പ്രഭു-ത്വവാഴ്ച തുടങ്ങിയ ഭരണസംവിധാനങ്ങൾക്കനുസൃതമായി സമൂഹത്തേയും വർഗീകരിയ്ക്കുന്ന പതിവ് ചരിത്രവിദ്യാർത്ഥികൾക്കിടയിലുണ്ട്; അവയെല്ലാം പക്ഷേ ഉപരിപ്ളവമായ വിശേഷണങ്ങൾ മാത്രമാണ്; ജനങ്ങൾ അടിമകളായി യുദ്ധം ചെയ്യുകയും സ്വതന്ത്രരായി അദ്ധ്വാനിയ്ക്കുകയും ചെയ്യുന്നതാണു സൈനികവും വ്യാവസായികവുമായ സമൂഹങ്ങളെ വേർതിരിക്കുന്ന മഹത്തായ ആ ലക്ഷ്മണരേഖ.

എപ്പോഴും കേന്ദ്രീകൃതമായ ഭരണസംവിധാനവും സ്വേച്ഛാധിപത്യപരമായ അധികാരവിനിയോഗവുമായിരിയ്ക്കും സൈനികമേധാവിത്വത്തിന്റെ മുഖമുദ്ര; വിഭാഗീയവും നിർബന്ധിതവുമായ സഹകരണമാണു സൈന്യത്തിനു വേണ്ടതും സ്വയം വളർത്തിയെടുക്കുന്നതും; വീരാരാധനയും വിധേയഭാവത്തോടെയുള്ള അനുഷ്ഠാനരീതികളുമാണവർ പ്രോത്സാഹിപ്പിയ്ക്കുന്നത്; കൃത്യമായ കുലചിഹ്നങ്ങളും വർണവ്യത്യാസങ്ങളും അവർ വികസിപ്പിച്ചെടുക്കുന്നു; ഗാർഹികാന്തരീക്ഷത്തിൽ പുരുഷമേധാവിത്വത്തിനായിരിക്കും മുൻതൂക്കം. യുദ്ധം സർവസാധാര

ണമാകുന്ന സമൂഹത്തിൽ പുരുഷന്മാരുടെ മരണനിരക്കു വർദ്ധിച്ചുവന്നു ബഹുഭാര്യാത്വം അനുവദിയ്ക്കപ്പെടുകയും സ്ത്രീകളുടെ നിലവാരം താരതമ്യേന കുറയുകയും ചെയ്യും. യുദ്ധത്തിന്റെ അനന്തരഫലമായി അധികാരം കേന്ദ്രീകരിക്കപ്പെടുന്നതുമൂലം സാമൂഹ്യതാൽപ്പര്യങ്ങൾ ഭരണകൂടത്തിനു വിധേയമാകുന്ന സൈനികഭരണമാണു മിക്ക രാഷ്ട്രങ്ങളിലും നിലനിന്നത്. അതുകൊണ്ടു 'കൊള്ളയും കൊലയും ചതിയും കൂട്ടക്കുരുതികളും വിവരിക്കുന്ന ഒരു സ്ഥിതിവിവരക്കണക്കുമാത്രമായി മാറി, ചരിത്രം'. പ്രാചീനസമൂഹത്തിന്റെ ശാപമായിരുന്നു, നരഭോജനം; അതേ സമയം, മനുഷ്യരെ കൂട്ടത്തോടെ അടിമകളാക്കി നശിപ്പിക്കുന്ന ആധുനികമായ പല സാമൂഹ്യസംവിധാനങ്ങളും ഇന്നു നിലവിലുണ്ട്. യുദ്ധം നിരോധിക്കപ്പെടുന്നതുവരെ ദുരന്തങ്ങൾക്കിടയ്ക്കുള്ള നേരിയൊരു അനിശ്ചിതത്വം മാത്രമാണു നാഗരികമായ സംസ്കാരങ്ങൾ; 'ഉന്നതവും ഉദാത്തവുമായൊരു സാമൂഹ്യവ്യവസ്ഥയ്ക്കുള്ള സാദ്ധ്യത യുദ്ധങ്ങളുടെ ആത്യന്തികവിരാമവുമായി ബന്ധപ്പെട്ടിരിക്കുന്നു'.

ആ പ്രത്യാശയുടെ സാക്ഷാത്ക്കാരം വ്യാവസായികസമൂഹങ്ങളിൽ (മനുഷ്യർ സാഹചര്യങ്ങൾക്കു വിധേയരായതുമൂലം) ആത്മീയമായ പരിവർത്തനംകൊണ്ടുമാത്രം നടക്കുന്നതല്ല. വ്യാവസായികമായ അദ്ധ്വാനതൃഷ്ണ സമാധാനത്തിനും ജനാധിപത്യത്തിനും വഴിയൊരുക്കുന്നു: യുദ്ധഭീതിയിൽനിന്നു മോചിതരാകുമ്പോൾ സാമ്പത്തികവികസനത്തിന്റെ ഒരായിരം പ്രഭവകേന്ദ്രങ്ങൾ ഉണർന്നുവരികയും അധികാരം സമൂഹത്തിന്റെ വിപുലമായ വിഭാഗങ്ങളിലേക്കു സംക്രമിയ്ക്കുകയും ചെയ്യും. സ്വതന്ത്രസംരംഭങ്ങളിലൂടെ മാത്രമേ ഉൽപ്പാദനം വളരുകയുള്ളൂ; അതുകൊണ്ട് സൈനികസമൂഹങ്ങളിലെ വർഗാധിഷ്ഠിതമായ അധികാരാവകാശങ്ങൾ വ്യാവസായികസമൂഹത്തിൽ നാമാവശേഷമായിത്തീരും. സൈനികസേവനത്തിന്റെ ബഹുമാന്യത നഷ്ടപ്പെടും; ദേശാഭിമാനവികാരങ്ങൾ വിദേശരാജ്യങ്ങളോടുള്ള വിദ്വേഷത്തേക്കാൾ സ്വരാജ്യത്തോടുള്ള സ്നേഹമായി മാറും. ആഭ്യന്തരസമാധാനമാണു പുരോഗതിയുടെ പ്രാഥമികമായ പശ്ചാത്തലം; രാജ്യാന്തരവിനിമയങ്ങളും നിക്ഷേപങ്ങളും വഴി സമാഹരിക്കുന്ന മൂലധനത്തി

ന്റെ ലഭ്യത ഉറപ്പാക്കാൻ അന്താരാഷ്ട്രതലത്തിൽ സമാധാനം നില നിന്നേ പറ്റൂ. വിദേശാക്രമണങ്ങൾ കുറയുമ്പോൾ ആഭ്യന്തരകലാപ ങ്ങളും അവസാനിക്കുന്നു; സ്ത്രീപുരുഷന്മാരുടെ ആയുർദൈർഘ്യം മി ക്കവാറും തുല്യമാകുന്നതുകൊണ്ടു ബഹുഭാര്യാത്വത്തിനു പകരം ഏക പത്നീസമ്പ്രദായം നിലവിൽ വരുമ്പോൾ സ്ത്രീകളുടെ സാമൂഹ്യനില വാരം ഉയർന്നു 'സ്ത്രീവിമോചന'ത്തിന്റെ സാദ്ധ്യത വർദ്ധിക്കും. പുരോ ഗമനചിന്ത വെച്ചുപുലർത്തുന്നവർ അന്ധവിശ്വാസജടിലമായ മതവി ശ്വാസങ്ങളെ പുറന്തള്ളുകയും ഭൂമിയിൽ മനുഷ്യജീവിതം ഉദാത്തമാ ക്കാനുള്ള പരിശ്രമങ്ങളിലേർപ്പെടുകയും ചെയ്യും. വ്യാവസായികമായ പ്രവർത്തനരീതികൾ പ്രപഞ്ചത്തെക്കുറിച്ചു വിജ്ഞാനം പകർന്നു കാ ര്യകാരണനിയമങ്ങളുടെ ബന്ധം ഉദാഹരിച്ചു കാണിക്കും; പ്രകൃതിപ്ര തിഭാസങ്ങൾ വിശദീകരണാതീതമെന്നു തള്ളിപ്പറയുന്നതിനു പകരം കൃത്യമായ ഗവേഷണാന്വേഷണങ്ങൾക്കു മാന്യത കൈവരും. യുദ്ധം നയിക്കുന്ന രാജാവിനു പകരം അദ്ധ്വാനിക്കുന്ന ജനവർഗം ചരിത്രത്തി ൽ സ്ഥാനം പിടിക്കും; വ്യക്തിപ്രഭാവങ്ങളുടെ പ്രകീർത്തനങ്ങളേക്കാ ൾ നവീനാശയങ്ങളുടേയും കണ്ടുപിടുത്തങ്ങളുടേയും യഥാതഥവിവര ണമായിത്തീരും, ചരിത്രം. ഭരണകൂടത്തിന്റെ അധികാരം കുറഞ്ഞുവ ന്ന് ഉൽപ്പാദനവ്യവസ്ഥകളുടെ സ്വാധീനം വർദ്ധിക്കും; 'ഉന്നതപദവി യിൽനിന്ന് ഉത്തരവാദിത്വത്തിലേക്കും', വിധേയത്വത്തിന്റെ സമത്വ ബോധത്തിൽനിന്ന് സ്വതന്ത്രമായ സംരംഭങ്ങളിലേക്കും, നിർബന്ധി തമായ സഹകരണത്തിൽനിന്നു സ്വാതന്ത്ര്യത്തിലേക്കുമുള്ള രാജപാ തയായിരിക്കുമത്. പട്ടാളഭരണം നടക്കുന്ന സമൂഹത്തിൽ വ്യക്തികൾ ഭരണകൂടത്തിന്റെ താൽപ്പര്യങ്ങൾക്കുവേണ്ടിയാണു നിലകൊള്ളേണ്ട ത്; നേരേ മറിച്ച്, ഒരു വ്യാവസായികസമൂഹത്തിലാകട്ടെ വ്യക്തികളു ടെ ഉന്നമനമാണു ഭരണകൂടം ലക്ഷ്യമാക്കുന്നത്.

ഇംഗ്ളണ്ടിന്റെ സാമ്രാജ്യത്വപരമായ മോഹങ്ങൾക്കെതിരെ പ്ര തികരിക്കുന്നതോടൊപ്പം ഫ്രാൻസിലേയും ജർമ്മനിയിലേയും സൈ നികഭരണകൂടങ്ങളെ അപലപിച്ചു സ്വന്തം നാട്ടിലുള്ള വ്യാവസായി

കസംസ്കാരത്തിന്റെ മഹത്വവും സ്പെൻസർ എടുത്തുകാട്ടുന്നുണ്ട്.

'ഫ്രാൻസും ജർമ്മനിയും തമ്മിൽ ഇടയ്ക്കിടെ നടക്കുന്ന ചില സൈനികാക്രമണങ്ങളെക്കുറിച്ച നാം നിരന്തരം പത്രങ്ങളിൽ വായിയ്ക്കുന്നു. രണ്ടു രാജ്യങ്ങളുടേയും സൈനികശേഷി ഒന്നിനൊന്നു വർദ്ധിപ്പിയ്ക്കാൻ ഭരണകൂടം നടത്തുന്ന മത്സരങ്ങൾമൂലം രാഷ്ട്രത്തിന്റെ സമ്പത്തു മുഴുവൻ ചോർന്നു പൊയ്ക്കൊണ്ടിരിക്കുകയാണ്; ഈയിടെ ഫ്രഞ്ചു വിദേശകാര്യമന്ത്രി ടുണിസ്, ടോങ്കിങ്, കോംഗോ, മഡഗാസ്ക്കർ തുടങ്ങിയ പ്രദേശങ്ങളിലെ കലാപങ്ങൾ അമർച്ച ചെയ്യേണ്ടതിന്റെ ആവശ്യകതയെക്കുറിച്ച പരാമർശിക്കുന്നതിനിടയിൽ, ശത്രുക്കളുടെ അധീനത്തിലുള്ള പ്രവിശ്യകൾ ബലാൽക്കാരേണ പിടിച്ചെടുക്കുക വഴി കഴിഞ്ഞ നൂറ്റാണ്ടിൽ ഫ്രാൻസ് കൈവരിച്ച അസൂയാർഹമായ നേട്ടങ്ങൾ കുറച്ചെങ്കിലും വീണ്ടെടുക്കാൻ കഴിഞ്ഞതായി അവകാശപ്പെടുകയുണ്ടായി'; ഓരോ പൗരനും സമുദായത്തിലെ അംഗമായിരിയ്ക്കേതന്നെ സ്വന്തം സമുദായത്തിന്റെ അഭിവൃദ്ധിയ്ക്കുവേണ്ടി അദ്ധ്വാനിയ്ക്കാൻ നിർബന്ധിതരാകുന്ന സംവിധാനത്തിനു കീഴിൽ ശക്തമായൊരു രാഷ്ട്രീയവ്യവസ്ഥ കെട്ടിപ്പടുക്കേണ്ടതിന്റെ അനിവാര്യത ജർമ്മനിയിലെപ്പോലെ ഫ്രാൻസിലും നിലനിൽക്കുന്നതായി നാം കാണുന്നു; അതുകൊണ്ടാണു ഫ്രഞ്ചുകാർക്കിടയിൽ സാങ്സൈമൺ, ഫോരിയർ, ക്യാബേ, പ്രൗധോൺ, ലൂയി ബ്ളാങ്ക്, തുടങ്ങിയവർ സാമൂഹ്യാടിസ്ഥാനത്തിലുള്ള തൊഴിലിനും ജീവിതത്തിനുംവേണ്ടി നിരന്തരം വാദിക്കുന്നത്; സൈനികവും ജനകീയവുമായ മേഖലകളിൽ വൈദേശികമായ കടന്നുകയറ്റം താരതമ്യേന അപ്രസക്തമായ ഇംഗ്ളണ്ടിൽ സോഷ്യലിസം ഉറപ്പാക്കുന്ന സാർവജനീനമായ ഉടമസ്ഥാവകാശത്തോടുള്ള അനുകൂലഭാവം ആനുപാതികമായ തോതിൽ കുറഞ്ഞിരിയ്ക്കുന്നതു വിപരീതന്യായേന നമുക്കു മനസ്സിലാക്കാവുന്നതേയുള്ളൂ'.

സോഷ്യലിസത്തിനു വ്യാവസായികപുരോഗതിയുമായി സഹജമായൊരു ബന്ധമില്ലെന്നും ജന്മി-കുടിയാൻവ്യവസ്ഥയും സൈനികഭരണവുമാണു ജനങ്ങളെ അതിലേക്കു നയിക്കുന്നതെന്നും സ്പെൻസർ വിശ്വസിക്കുന്നതായി ഈ നിലപാടു സൂചിപ്പിക്കുന്നുണ്ട്. സൈനി

കവ്യവസ്ഥയിലെന്നപോലെ, സോഷ്യലിസത്തിലും ഭരണാധികാരം കേന്ദ്രീകരിച്ച സ്വകാര്യസംരംഭങ്ങൾ നിരസിയ്ക്കപ്പെടുമ്പോൾ വ്യക്തി സ്വാതന്ത്ര്യം നിഷേധിക്കപ്പെടാനുള്ള സാദ്ധ്യത നിലനിൽക്കുന്നുണ്ട്. 'സോഷ്യലിസം ഒരു ഭരണസംവിധാനമാക്കുന്നതിനോടു ബിസ്മാർക്ക് അനുഭാവം പ്രകടിപ്പിയ്ക്കുന്നത് ശരിയായിരിക്കാം. പക്ഷേ, വളർച്ച പൂർണമാകുന്നതോടെ സകല സംഘടനാസംവിധാനങ്ങളും വിട്ടുവീഴ്ചയില്ലാത്തവയായി മാറുന്നതാണു പൊതുവേ കണ്ടുവരുന്നത്. ഒന്നിനും വഴങ്ങാത്ത ഒരു കർക്കശമനസ്ഥിതി ജനങ്ങളിൽ വളർത്തിയെടുക്കുന്നതിനു തുല്യമായിരിക്കും, വ്യാവസായികരംഗത്തു സോഷ്യലിസം കൊണ്ടുവരാൻ ശ്രമിക്കുന്നത്; ഉറുമ്പുകളുടേയും തേനീച്ചകളുടേയും ഒരു മനുഷ്യസമൂഹമായിരിയ്ക്കും, അങ്ങനെ സൃഷ്ടിയ്ക്കപ്പെടുന്നത്; ഇന്നത്തെ സ്ഥിതിവിശേഷത്തേക്കാൾ ഏകതാനമായ ഒരടിമത്തമായിരിയ്ക്കും സോഷ്യലിസത്തിലൂടെ ഉരുത്തിരിഞ്ഞുവരാൻ പോകുന്നത്.

'സ്വകാര്യതാൽപ്പര്യങ്ങൾ പിന്തുടരുന്ന ഭരണകർത്താക്കൾക്ക് ഒരിയ്ക്കലും സോഷ്യലിസം ആവശ്യപ്പെടുന്ന നിർബന്ധിതമായ മാദ്ധ്യസ്ഥശ്രമങ്ങളിൽ തൊഴിലാളിവർഗത്തിന്റെ പ്രതിഷേധങ്ങളെ ഫലപ്രദമായി നേരിടാൻ കഴിയില്ല; ക്രമേണ നിസ്സഹകരണംപോലുള്ള സമരമാർഗങ്ങളിലൂടെ അവരുടെ ശക്തി പടർന്നു പന്തലിച്ച് അപ്രതിരോദ്ധ്യമായിത്തീരും; അപ്പോൾ തൊഴിലാളികളെ നിയന്ത്രിയ്ക്കാൻ നിയുക്തരായ ഉദ്യോഗസ്ഥമേധാവിത്വത്തെത്തന്നെ വരുതിയിൽ നിർത്തേണ്ട അവസ്ഥയുണ്ടാകും; അതിനു വ്യക്തമായൊരു ഉത്തരവും നമുക്കില്ല. ഈ സാഹചര്യത്തിൽ സാധാരണക്കാരുടെ താൽപ്പര്യങ്ങൾ സംരക്ഷിയ്ക്കാൻ പുതിയൊരു അഭിജാതവർഗം ഉയർന്നുവരും; അവർ പിന്നീടു ശക്തി പ്രാപിച്ച ലോകത്തു മറ്റൊരു പ്രഭുത്വവാഴ്ചയും ഇതഃപര്യന്തം കാണാത്തവിധത്തിലുള്ള അധികാരവും കൈയടക്കും'.

സാമ്പത്തികമായ ബന്ധങ്ങൾ രാഷ്ട്രീയബാന്ധവങ്ങളേക്കാൾ സങ്കീർണമായതുകൊണ്ട് ഉദ്യോഗസ്ഥരുടെ സഹായമില്ലാതെ ഒരു ഭരണകൂടത്തിനും സാമ്പത്തികകേന്ദ്രങ്ങളിൽ അധികാരം ചെലുത്താൻ

കഴിയില്ല. പ്രവചനാതീതമായ വ്യാവസായികസ്ഥിതിവിശേഷങ്ങളിൽ ഒരെണ്ണം എപ്പോഴും അവരുടെ  കണ്ണിൽപ്പെടാതെ പോകുന്നതുമൂലം പരീക്ഷിച്ചിടത്തെല്ലാം അത്തരം നിയന്ത്രണങ്ങൾ പരാജയത്തിലാണു കലാശിച്ചത്; ഉദാഹരണത്തിനു മദ്ധ്യകാലഘട്ടത്തിലെ ഇംഗ്ളണ്ടിൽ നടപ്പാക്കിയ വേതനനിർണയനിയമങ്ങളും വിപ്ളവാനന്തരം ഫ്രാൻസിൽ രൂപീകരിക്കപ്പെട്ട വിലനിയന്ത്രണനിയമങ്ങളും നോക്കുക. (കുറവുകളുണ്ടെങ്കിലും) ആവശ്യത്തിനും ലഭ്യതക്കും ആനുപാതികമായി സാമ്പത്തികരംഗം സ്വയം സമരസപ്പെടാൻ അനുവദിക്കുന്നതാണു കൂടുതൽ ഉചിതം. ആവശ്യമുള്ളവ എന്തു വിലകൊടുത്തും വാങ്ങാൻ സമൂഹം തയാറാകും; ചില വ്യക്തികൾക്കും തൊഴിലുകൾക്കും മറ്റുള്ളവയേക്കാൾ അംഗീകാരവും പ്രതിഫലവും ലഭിക്കുന്നുണ്ടെങ്കിൽ, അവ പതിവിലേറെ അപകടസാദ്ധ്യതകൾ ഉൾക്കൊള്ളുന്നതുകൊണ്ടായിരിക്കും. അവർക്കിടയിൽ യാതൊരു കാരണവശാലും സമത്വചിന്ത അടിച്ചേൽപ്പിക്കാൻ കഴിയില്ല. നിരന്തരം മാറിക്കൊണ്ടിരിക്കുന്ന  സാമൂഹ്യസാഹചര്യങ്ങൾക്കനുസൃതമായി  മനുഷ്യസ്വഭാവം മാറാത്ത കാലത്തോളം, മാറ്റങ്ങൾക്കായി രൂപീകരിക്കപ്പെടുന്ന നിയമങ്ങൾ ജ്യോതിഷംപോലെ വ്യർത്ഥമായിത്തീരുകയേയുള്ളൂ.

ഉദ്യോഗസ്ഥമേധാവിത്വത്തിൽ പ്രവർത്തിയ്ക്കുന്ന ഭരണകൂടത്തെക്കുറിച്ചു ചിന്തിയ്ക്കാൻപോലും സ്പെൻസർക്കു മനസ്സു വരുന്നില്ല. പത്രങ്ങളുടെ പക്ഷപാതപരമായ നിലപാടുകളിൽനിന്നു തൊഴിലാളിനേതൃത്വത്തോടും അദ്ദേഹത്തിനു വലിയ മമതയുണ്ടെന്നു തോന്നുന്നില്ല. സമരങ്ങൾ നിഷ്പ്രയോജനങ്ങളാണെന്ന് അദ്ദേഹം ചൂണ്ടിക്കാണിക്കുന്നു; വേതനവർദ്ധനവിനായി നടത്തുന്ന സമരങ്ങൾ വിജയിച്ചാൽ, ആനുപാതികമായി ഉയരുന്ന വിലനിലവാരം പൂർവസ്ഥിതി നില നിർത്തുകമാത്രമാണു ചെയ്യുന്നത്. 'മുതലാളിവർഗം ഒരു കാലത്തു ചെയ്തുകൂട്ടിയ നീതിനിഷേധങ്ങൾക്കു തുല്യമായി തൊഴിലാളിവർഗത്തിന്റെ നീതിനിഷേധങ്ങളും നാം കാണേണ്ടതുണ്ട്'.

എങ്കിലും അന്ധമായ യാഥാസ്ഥിതികത്വത്തിൽ അധിഷ്ഠിതമായിരുന്നില്ല, അദ്ദേഹത്തിന്റെ നിഗമനങ്ങൾ. സ്വയം ജീവിയ്ക്കുന്ന സാമൂ

ഹ്യസാഹചര്യങ്ങളുടെ അരക്ഷിതാവസ്ഥ മനസ്സിലാക്കി, പ്രത്യാശ യോടെ ഒരു ശാശ്വതപരിഹാരം തേടി നടന്ന സ്പെൻസർ അവസാ നം സഹകരണപ്രസ്ഥാനത്തിലാണു ചെന്നു ചേരുന്നത്. സാമ്പത്തി കചരിത്രത്തിന്റെ സാരാംശമായി സർ ഹെൻറി മെയ്ൻ (Sir Henry Maine) ചൂണ്ടിക്കാണിയ്ക്കുന്ന നൈസർഗികസ്ഥിതിവിശേഷത്തിൽ നി ന്നു സാമൂഹ്യമായൊരു ഉടമ്പടിയിലേക്കുള്ള യാത്രയുടെ ലക്ഷ്യസ്ഥാ നമായാണു സ്പെൻസർ സഹകരണപ്രസ്ഥാനത്തെ കണ്ടത്. 'സാമൂ ഹ്യബോധം വർദ്ധിച്ചു വരുന്നതോടെ തൊഴിൽനിയമങ്ങളുടെ കർക്ക ശതയും നിർബന്ധിതസേവനത്തിന്റെ ആവശ്യകതയും കുറഞ്ഞുവ രും. സ്വന്തം തൊഴിലിനുമേൽ ഓരോരുത്തർക്കും പൂർണമായ അധി കാരമുണ്ടായിരിക്കും; ഭൂരിപക്ഷാംഗങ്ങളുടെ അംഗീകാരപ്രകാരം ക്രമ സമാധാനപാലനത്തിനുവേണ്ട അവശ്യം നിയമങ്ങൾക്കു മാത്രം അ വർ വിധേയരായാൽ മതി. അപ്പോൾ ചിട്ടയോടെ അടിച്ചേൽപ്പിക്കു ന്ന തൊഴിൽനിയമങ്ങളിൽനിന്നു സ്വയമേവ സഹകരണത്തിന്റെ പാതയിലേക്കുള്ള പരിവർത്തനം പൂർണമാകും'. അത്രയും ജനാധിപ ത്യപരമായ അന്തരീക്ഷത്തെ കാര്യക്ഷമമായി മുന്നോട്ടു നയിക്കാനു ള്ള കഴിവും സത്യസന്ധതയും മനുഷ്യർക്കു കൈവന്നിട്ടുണ്ടെന്ന കാ ര്യത്തിൽ അദ്ദേഹത്തിനുറപ്പില്ല; പക്ഷേ, തീർച്ചയായും പരീക്ഷിച്ചു നോക്കാവുന്നൊരു പരിഹാരമാണത്. ഉൽപ്പാദനപ്രക്രിയയിൽ ജീവി തം ഹോമിക്കുന്ന തൊഴിലാളികളും പരമാധികാരം കൈയാളുന്ന മു തലാളികളുമില്ലാത്ത ഒരു വ്യാവസായികാന്തരീക്ഷമാണ് അദ്ദേഹം വിഭാവനം ചെയ്യുന്നത്. 'വ്യക്തികൾ ഭരണകൂടത്തിന്റെ ആവശ്യം നി റവേറ്റാനുള്ളവരാണെന്ന വിശ്വാസത്തിലാണു സൈനികസംവിധാ നത്തിലെ തൊഴിൽനിയമങ്ങൾ രൂപീകരിക്കുന്നതെങ്കിൽ, വ്യാവ സായികസംവിധാനത്തിലെ ഭരണകൂടം വ്യക്തികളുടെ താൽപ്പര്യങ്ങ ൾ രക്ഷിക്കുന്നതിനാണു ശ്രദ്ധ പുലർത്തുന്നത്; ഈ വൈരുദ്ധ്യം വ രാനിരിക്കുന്ന സമൂഹത്തിൽ തൊഴിലിനായി ജീവിതം സമർപ്പിയ്ക്കു ന്ന നിലവിലെ ശൈലിയിൽനിന്നു വ്യത്യസ്തമായി ജീവിയ്ക്കാൻവേ

ണ്ടി തൊഴിലെടുക്കുന്ന രീതിയിലേക്കു മാറാനും സാദ്ധ്യതയുണ്ട്.

**8.7. നീതിശാസ്ത്രം : മൂല്യങ്ങളുടെ പരിണാമം**

വ്യാവസായികപുനരുദ്ധാരണത്തിന്റെ ഈ പ്രശ്നം പ്രധാനമായി തോന്നിയതുകൊണ്ടായിരിക്കാം, 'നീതിശാസ്ത്രതത്വങ്ങളുടെ (Principle of Ethics : 1893) സിംഹഭാഗവും അദ്ദേഹം അതിനായി നീക്കിവെച്ചു; 'ഈ പുസ്തകപരമ്പരയിൽ ഇതുവരെ പ്രതിപാദിച്ചതെല്ലാം ഈ ഭാഗത്തിന്റെ മുഖവുര മാത്രമായേ കണക്കാക്കേണ്ടതുള്ളൂ'. വിക്ടോറിയൻ യുഗത്തിന്റെ കർക്കശമായ സദാചാരമൂല്യങ്ങൾ പാലിച്ചുപോന്നതുകൊണ്ട് പരമ്പരാഗതവിശ്വാസങ്ങളിൽ അധിഷ്ഠിതമായ ധാർമ്മികതക്കു പകരം പ്രായോഗികമായൊരു നീതിശാസ്ത്രം ഉയർത്തുന്ന വെല്ലുവിളിയെക്കുറിച്ചു സ്പെൻസർ തികച്ചും ബോധവാനായിരുന്നു. 'സദാചാരബോധത്തെക്കുറിച്ചുള്ള ദിവ്യവെളിപാടുകളുടെ നിരാകരണം ഒരിയ്ക്കലും ഒരു ശൂന്യതയും സൃഷ്ടിയ്ക്കാൻ പോകുന്നില്ല; അത്രതന്നെ കാര്യക്ഷമവും, ഒരുപക്ഷേ, കുറേക്കൂടി വ്യാപകവുമായ ചില ധാർമ്മിക നിയമങ്ങൾ പ്രകൃതിയിൽ സ്വാഭാവികമായി നിലനിൽക്കുന്നുണ്ട്.

അങ്ങനെയൊരു ധർമ്മസംഹിത ജീവശാസ്ത്രത്തെ ആധാരമാക്കിയാണ് വികസിപ്പിക്കേണ്ടതെന്നു സ്പെൻസർ വിശ്വസിച്ചു. പരിണാമസിദ്ധാന്തങ്ങൾ സാർവത്രികമായി അംഗീകരിക്കപ്പെടുമ്പോൾ നൈതികമായ ചില മൂല്യങ്ങൾ സ്വയമേവ തീരുമാനിക്കപ്പെടുന്നുണ്ട്. പക്ഷേ, ധാർമ്മികതയ്ക്കു മാർഗദർശനം നൽകാൻ ജീവശാസ്ത്രത്തിനു കഴിവില്ലെന്നു ഹക്സിലി 1893-ലെ ഓക്സ്ഫോർഡ് പ്രഭാഷണത്തിൽ വാദിച്ചു; (ടെന്നിസന്റെ കവിതയിൽ പറയുന്നപോലെ) 'പല്ലും നഖവും രക്തപങ്കിലമായ ഈ പ്രകൃതി'യിൽ സ്നേഹത്തിനും നീതിയ്ക്കും പകരം കൗശലവും ക്രൂരതയുമാണു കണ്ടുവരുന്നത്; പരിണാമസിദ്ധാന്തപ്രകാരം സ്വാഭാവികമായ തിരഞ്ഞെടുപ്പിനും അതിജീവനമത്സരങ്ങൾക്കും സന്നദ്ധമല്ലാത്ത ധർമ്മസംഹിത വെറുമൊരു അധരവ്യായാമമായിരിക്കുമെന്നു സ്പെൻസർ കരുതി. ജീവിതത്തിന്റെ മൂല്യങ്ങളുമായി ഇണങ്ങിച്ചേരാനുള്ള കഴിവിനനുസരിച്ചാണു മനുഷ്യസ്വഭാവം നല്ല

ും തീയതുമായി മാറുന്നത്; 'ജീവിതത്തിന്റെ ആഴവും പരപ്പും പൂർണ തയും ഉൾക്കൊള്ളുന്നതാണ ശരിയായ സ്വഭാവമഹത്വം'. പരിണാമ സിദ്ധാന്തപ്രകാരം ആത്യന്തികമായ വിജാതീയപ്രകൃതങ്ങൾക്കിടയി ലും സുദൃഢമായ ഐക്യബോധം ഉറപ്പാക്കാൻ കഴിയുന്ന വ്യക്തിയോ സമൂഹമോ ഉദാത്തമായ പ്രകൃതത്തിന മാതൃകയായി കണക്കാക്കാം. കലകളെപ്പോലെ നാനാത്വത്തിൽ ഏകത്വം കണ്ടെത്തുന്നതാണ ധാ ർമ്മികത; ജീവിതത്തിന്റെ വൈവിദ്ധ്യവും സങ്കീർണതയും സമഗ്രമാ യി ഉൾക്കൊള്ളുന്ന വ്യക്തിയാണ വിശിഷ്ടനായ മനുഷ്യൻ.

തീർച്ചയായും, തീരെ വ്യക്തതയില്ലാത്ത ഒരു നിർവചനമാണിത്; പരസ്പരപ്പൊരുത്തത്തിന്റെ സവിശേഷതകൾ സ്ഥലകാലങ്ങൾക്കന സൃതമായി വ്യത്യാസപ്പെട്ടിരിക്കുന്നതുകൊണ്ട് നന്മയെ സംബന്ധിച്ച ധാരണയും ഉള്ളടക്കവും വിഭിന്നങ്ങളായിരിക്കും. ചില പെരുമാറ്റരീ തികളും അനുഭവവിശേഷങ്ങളും നല്ലതെന്ന സാർവജനീനമായി ക രുതപ്പെടുന്നുണ്ട്; പ്രധാനമായും പ്രകൃതിയുടെ തിരഞ്ഞെടുപ്പിൽ കരു തലും വികസനവുമായി ബന്ധപ്പെട്ട കടന്നുവരുന്ന ചില അനുഭൂതിക ളാണവ. ആധുനികജീവിതത്തിന്റെ സങ്കീർണതകളിൽ ബഹുമുഖമാ യ ഭാവങ്ങൾ കാണപ്പെടുന്നുണ്ടെങ്കിലും, ജീവശാസ്ത്രപരമായി അപക ടകരമായവ ദുഃഖാനുഭവങ്ങളായും ഗുണകരമായവ സുഖാനുഭൂതികളാ യും സാധാരണഗതിയിൽ വ്യവഹരിക്കപ്പെടുന്നു. എങ്കിലും ഈയൊ രു ധാരണയുടെ പരിധിയ്ക്കകത്തു നന്മയെക്കുറിച്ചുള്ള വ്യത്യസ്തവും വി പരീതവുമായ ചിന്താഗതികളും കാണാം. തിന്മയുടെ സ്പർശമില്ലാത്ത ഒരാശയംപോലും പാശ്ചാത്യമൂല്യങ്ങളിൽ നമുക്ക കാണാനാവില്ല; ബഹുഭാര്യാത്വം മാത്രമല്ല, ആത്മഹത്യപോലും ചില സമൂഹങ്ങളിൽ ഉദാത്തമായൊരു ധാർമ്മികാചാരമായി കരുതിപ്പോരുന്നുണ്ട്.

'ഫിജിയിലെ ജനങ്ങൾക്കിടയിൽ ഭർത്താവിന്റെ മരണത്തെത്തു ടർന്ന ഭാര്യയെ കഴുത്തു ഞെരിച്ച ശ്വാസം മുട്ടിച്ച കൊല്ലുന്നതു പവിത്ര മായൊരു കൃത്യമായി കണക്കാക്കപ്പെടുന്നു; ഭർത്താവു മരിച്ച ദിവസം രാത്രി സുഹൃത്തിന്റെ സഹായത്തോടെ രക്ഷപ്പെട്ട ഒരു സ്ത്രീ പിറ്റേന്ന

രാവിലെ സ്വയം പുഴ നീന്തിക്കടന്നു ബന്ധുക്കളുടെ അടുത്തെത്തിയെങ്കിലും, ദുർബലമായൊരു നിമിഷത്തിൽ ചെയ്ത തെറ്റിനു മാപ്പപേക്ഷിച്ച്, മരണാനന്തരക്രിയകൾ പൂർത്തീകരിക്കാൻ അവരെ നിർബന്ധിച്ചു; അത്തരമൊരു ദുരവസ്ഥയിൽനിന്നു തന്നെ ഒരിക്കൽ രക്ഷപ്പെടുത്തിയ പുരുഷനോടു ജീവിതകാലം മുഴുവൻ വിദ്വേഷം പുലർത്തിപ്പോ ന്ന മറ്റൊരു സ്ത്രീയെക്കുറിച്ചും ചരിത്രത്തിൽ പരാമർശമുണ്ട്. ഇംഗ്ളണ്ടിൽ ഓരോ പുരുഷനും ഒരു ഭാര്യ മാത്രമാണുള്ളതെന്നു കേട്ടു മക്കോലോലോ വർഗത്തിൽപ്പെട്ട സ്ത്രീകൾ അത്ഭുതപ്പെട്ടതായി ലിവിങ്സ്റ്റൺ പറയുന്നു; അവരുടെ കൂട്ടത്തിൽ ഒരു ഭാര്യ മാത്രമുള്ളവരെ വളരെ താഴ്ന്നവരായാണു മറ്റുള്ളവർ കാണുന്നത്. അതുപോലെ ആഫ്രിക്കയിലെ ചില പ്രദേശങ്ങളിൽ ഭർത്താവിനു മറ്റൊരു സ്ത്രീയെക്കൂടി പരിപാലിയ്ക്കാനുള്ള കഴിവുണ്ടെങ്കിൽ ഭാര്യതന്നെ അതിനുവേണ്ട ഏർപ്പാടുകൾ ചെയ്ത് അയാളെ വീണ്ടും വിവാഹത്തിനു നിർബന്ധിയ്ക്കും; മാത്രമല്ല, വിവാഹത്തിനു സമ്മതം മൂളാത്ത ഭർത്താവ് 'നീചനും ലുബ്ധനുമായി' ചിത്രീകരിക്കപ്പെടുകയും ചെയ്യും'.

ഇതുപോലുള്ള വസ്തുതകൾ, നന്മതിന്മകളെക്കുറിച്ച് സഹജമായൊരു നീതിബോധം മനുഷ്യനുണ്ടെന്ന വിശ്വാസവുമായി യോജിയ്ക്കുന്നതല്ല. പക്ഷേ, ചെയ്യുന്ന പ്രവൃത്തികളുടെ നന്മതിന്മകൾക്കാനുപാതികമായാണു സുഖദു:ഖങ്ങൾ വരുന്നതെന്ന വസ്തുത ഈ വിശ്വാസത്തിലടങ്ങിയ സത്യവുമായി ഒരളവോളം പൊരുത്തപ്പെടുന്നുണ്ട്; അതൊരു പക്ഷേ, വംശീയമായി നേടിയ മൂല്യങ്ങൾ വ്യക്തികൾക്കു പൈതൃകമായി ലഭിക്കുന്നതുകൊണ്ടാകാം. ആത്മപരവും പ്രയോജനാത്മകവുമായ ആശയങ്ങൾ ബന്ധിപ്പിച്ച്, ഇവിടെ സ്പെൻസർ വീണ്ടും വാസനകളുടെ പൈതൃകത്തിലേക്കാണു തിരിച്ചു ചെല്ലുന്നത്.

സഹജമായൊരു നീതിബോധം നിലനിൽക്കുന്നുണ്ടെങ്കിൽത്തന്നെ, മറ്റൊരിക്കലും ഉണ്ടാകാത്ത സങ്കീർണമായ ധാർമ്മികസമസ്യകളാണു നാമിപ്പോൾ നേരിടേണ്ടിവരുന്നത്. പള്ളിയിലും പുസ്തകങ്ങളിലും ഉപദേശിക്കുന്നതിനു കടകവിരുദ്ധമാണു പ്രായോഗികജീവിതത്തിലെ പല മൂല്യങ്ങളുമെന്ന സത്യം കുപ്രസിദ്ധമാണ്. യൂറോപ്പിലും

അമേരിക്കയിലും പ്രഖ്യാപിതമായ നീതിസംഹിത ക്രിസ്തുമതത്തിൽ അധിഷ്ഠിതമായ സമാധാനമാണ്; കൊള്ളയും കവർച്ചയും നടത്തിയിരുന്ന ട്യൂട്ടോണുകളുടെ (Tutons) പിന്തുടർച്ചക്കാരായ ഭരണവർഗം പക്ഷേ മിക്കവാറും സമാധാനത്തിനു പകരം യുദ്ധസന്നദ്ധമായ നിലപാടുകളാണു സ്വീകരിയ്ക്കുന്നത്. കത്തോലിയ്ക്കരുടെ ഫ്രാൻസിലും പ്രൊട്ടസ്റ്റന്റ് ജർമ്മനിയിലും നിലവിലുള്ള ദ്വന്ദ്വയുദ്ധരീതി (Duel) പ്രാചീനമായ ട്യൂട്ടോണിക് പാരമ്പര്യത്തിന്റെ അവശിഷ്ടമാണ്. 'ഏകപത്നീവ്രതത്തിനു പകരം പ്രാകൃതകാലത്തെ ദൈവങ്ങൾ സ്വീകരിച്ച വൈവാഹികരീതികളെ അപലപിയ്ക്കാൻ ഗ്രീസിലും ഇന്ത്യയിലുമുള്ള മതാദ്ധ്യക്ഷന്മാർ കഷ്ടപ്പെടുന്നതുപോലെ, ഈ വൈരുദ്ധ്യങ്ങൾക്കു മാപ്പു ചോദിയ്ക്കാൻ വ്യഗ്രതപ്പെടുകയാണു നമ്മുടെ നീതിശാസ്ത്രവിശാരദന്മാർ!'.

ക്രിസ്തുമതചിന്തയുടെ സമാധാനത്തിലോ ട്യൂട്ടോണിക് പാരമ്പര്യത്തിലോ പൗരധർമ്മം രൂപീകരിയ്ക്കേണ്ടതെന്നു തീരുമാനിയ്ക്കുന്നതു മിക്കവാറും യുദ്ധം, വ്യവസായം തുടങ്ങി രാഷ്ട്രത്തിന്റെ മുഖ്യപരിഗണനകളെ ആശ്രയിച്ചായിരിയ്ക്കും. കുറ്റകരമെന്നു പൊതുവേ കരുതുന്ന പലതും അപലപിക്കുന്ന ചില ഗുണങ്ങളാണു യുദ്ധസന്നദ്ധമായ സമൂഹം കൈക്കൊള്ളുന്നത്; വ്യവസായത്തിലൂടെ സംയമനവും സമാധാനവും ശീലിച്ചവരെപ്പോലെ യുദ്ധസാഹചര്യങ്ങളുമായി പരിചിതരായ ജനങ്ങൾ ഒരിക്കലും കൊള്ളയും കവർച്ചയും കടന്നുകയറ്റവും അസന്ദിഗ്ദ്ധമായി തള്ളിപ്പറയണമെന്നില്ല. യുദ്ധസാദ്ധ്യത ഒഴിഞ്ഞുപോകുമ്പോൾ ഉൽപ്പാദനമേഖല ശാന്തമായി പരസ്പരസഹകരണത്തിന്റെ പാത തുറന്നു മനുഷ്യനന്മയും മഹാമനസ്കതയും വർദ്ധിക്കും. ശക്തിയും വീര്യവുമാണു മനുഷ്യന്റെ ഏറ്റവും ഉദാത്തമായ ഗുണവിശേഷങ്ങളെന്നു സൈനികരുടെ സമൂഹം അഭിമാനിക്കുന്നു; അവിടെ പൗരന്റെ ചുമതല ചോദ്യം ചെയ്യാത്ത അനുസരണമായിരിക്കണം; നിരന്തരഗർഭധാരണത്തോടു നിശ്ശബ്ദവിധേയത്വം പുലർത്തുന്നതായിരിക്കണം, സ്ത്രീകളുടെ മഹത്വം. ജർമ്മനിയുടെ സേനാമേധാവിയായി ദൈവത്തെത്തന്നെ നിയോഗിച്ച കൈസർ, കുർബാനയിൽ പങ്കെടുക്കുന്നവർക്കു ദ്വ

ന്ദ്വയുദ്ധത്തിനുള്ള അനുമതിപോലും നൽകി. അമ്പ്, വില്ല്, കുന്തം, തു ടങ്ങിയ ആയുധങ്ങളുപയോഗിച്ചു ശീലിക്കുന്നതു മാന്യമായൊരു തൊ ഴിലായി അമേരിക്കയിലെ ആദിവാസികൾ കരുതിയിരുന്നു; കായി കവും കാർഷികവുമായ തൊഴിലുകൾ അവർ തള്ളിക്കളഞ്ഞു; ഈയ ടുത്തകാലത്തു മാത്രമാണു ജനക്ഷേമകരമായ പദ്ധതികൾക്ക് ഉൽപ്പാ ദനക്ഷമതയുമായി ബന്ധമുണ്ടെന്ന വസ്തുത അംഗീകരിയ്ക്കപ്പെട്ടത്; അ ങ്ങനെ സൈനികേതരമായ പല തൊഴിലുകൾക്കും മാന്യത ലഭിച്ചു.

നിരർത്ഥകമായൊരു കൂട്ടക്കുരുതിയാണു യുദ്ധം; നരഭോജനരീതി യുമായി ബന്ധപ്പെടുത്തി യുദ്ധത്തെ പഴിക്കാതിരിക്കുന്നതിൽ ന്യായീ കരണമില്ല. 'സമൂഹങ്ങൾ തമ്മിലുള്ള ബാഹ്യമായ ഭിന്നതകൾ കുറയ്ക്കു കയും അംഗങ്ങൾ തമ്മിൽ ആന്തരികമായ സഹകരണം ഊട്ടിയുറ പ്പിക്കുകയും ചെയ്യുമ്പോൾ മാത്രമേ നീതിയെക്കുറിച്ചുള്ള ചിന്തയും വി കാരവും ജനങ്ങളിൽ ഉയർന്നുവരികയുള്ളൂ'. ഈ ഐക്യബോധം എ ങ്ങനെയാണു നാം വളർത്തേണ്ടത്? നിയമങ്ങൾ വഴിയ്ക്കല്ല, സ്വാത ന്ത്ര്യബോധത്തിലൂടെ ഉണർന്നു വരേണ്ടതാണത്. ഇതാണു നീതിയു ടെ സമവാക്യം: 'സഹജീവിയുടെ സ്വാതന്ത്ര്യത്തിനു ഹാനി വരുത്താ തെ സ്വന്തം ഇച്ഛ നിറവേറ്റാനുള്ള സ്വാതന്ത്ര്യം ഓരോരുത്തർക്കുമു ണ്ട്'. അധികാരവും അച്ചടക്കവും അനുസരണവും ഉയർത്തിപ്പിടിക്കു ന്ന യുദ്ധത്തിനെതിരാണ്, ഈ സമവാക്യം; നിരുപാധികമായ അവ സരസമത്വം നൽകുന്ന വ്യാവസായികാന്തരീക്ഷത്തിനു സഹായക മാണ്, ഈ സമവാക്യം; മനുഷ്യനെ പാപത്തിൽനിന്നു പിന്തിരിപ്പി ച്ചു വിശുദ്ധരാക്കുന്നതുമൂലം ക്രൈസ്തവമൂല്യങ്ങൾക്ക് അനുപൂരകവുമാ ണത്'. ഓരോ വ്യക്തിയുടേയും കഴിവനുസരിച്ച് വളരാനുള്ള സാഹച ര്യമൊരുക്കി, വിഭവങ്ങൾ തുല്യമായി വീതിയ്ക്കപ്പെടുന്നതുകൊണ്ട് പര മാധികാരിയായ പ്രകൃതിയുടെ അംഗീകാരവുമതിനുണ്ട്.

വ്യക്തിയുടെ കഴിവു കണക്കിലെടുക്കാതെ ആവശ്യക്കാർക്കു യ ഥേഷ്ടം വിഭവവിതരണം നടത്തുന്ന കുടുംബനീതിയുമായി ഒത്തുപോ കുന്നില്ലെന്നു മാത്രമല്ല, വൈദേശികാക്രമണത്തിനുപോലും വഴിവെ യ്ക്കുന്ന ഇതൊരു നിർദ്ദയനീതിയായി ഒരുപക്ഷേ വ്യാഖ്യാനിയ്ക്കപ്പെ

ടാം; പക്ഷേ, അത്തരം മൃദുസമീപനങ്ങൾ കൈക്കൊള്ളുന്ന സമൂഹത്തിനു ക്രമേണ നില നിൽപ്പുപോലും നഷ്ടപ്പെടാൻ സാദ്ധ്യതയുണ്ട്.

'പക്വത വരാത്ത കാലത്ത് ആനുകൂല്യങ്ങൾ ലഭിക്കുന്നതു കഴിവുകൾക്കു നേർവിപരീതമായ അനുപാതത്തിലായിരിക്കണം; അർഹതയ്ക്കനുസരിച്ചാണു മൂല്യം കണക്കാക്കുന്നതെങ്കിൽ കുടുംബാംഗങ്ങളിൽ അർഹതയില്ലാത്തവർക്കു കൂടുതൽ വിഭവങ്ങൾ കരുതിവെയ്ക്കണം. മറിച്ച്, പക്വത വന്നു കഴിഞ്ഞാൽ നിലനിൽപ്പിന്റെ സാഹചര്യങ്ങളുമായി പൊരുത്തപ്പെടാനുള്ള കഴിവിനു നേരേ ആനുപാതികമായാണു വിഭവങ്ങൾ വീതിയ്ക്കേണ്ടത്: അർഹതയില്ലാത്തവർ കഴിവുകേടിന്റെ ദുരിതങ്ങൾ അനുഭവിക്കാൻ ബാദ്ധ്യസ്ഥരാണ്; അർഹതയുള്ളവർ കഴിവിന്റെ ഗുണഫലങ്ങൾ അനുഭവിക്കാനും. വംശനാശം വരാതിരിക്കണമെങ്കിൽ ജീവിവർഗങ്ങൾ ഈ രണ്ടു നിയമങ്ങളും അനുസരിച്ചേ മതിയാകൂ; ശിശുക്കളിൽ കഴിവനുസരിച്ചാണു വിഭവവിതരണം നടക്കുന്നതെങ്കിൽ വളരെ പെട്ടെന്നു വംശനാശം സംഭവിക്കും; മുതിർന്നവരിൽ കാര്യക്ഷമത കണക്കാക്കാതെയാണു വിഭവവിതരണം നടക്കുന്നതെങ്കിൽ ആന്തരികജീർണതമൂലം ക്രമേണ വംശനാശം സംഭവിക്കും. കുട്ടികളും മുതിർന്നവരുംപോലെ ഭരണകൂടവും ജനങ്ങളും ഈയൊരു പാരസ്പര്യത്തോടെ പെരുമാറണമെന്നു ശഠിയ്ക്കുന്നതു സാധാരണക്കാരുടെ ബാലിശമായൊരു ചിന്താഗതിയാണ്'.

പരിണാമവും സ്വാതന്ത്ര്യവും മുൻഗണനക്കായി മത്സരിക്കുകയാണെന്നു സ്പെൻസർ അഭിപ്രായപ്പെടുന്നു; അവസാനം സ്വാതന്ത്ര്യമാണു വിജയിക്കുന്നത്. യുദ്ധസാദ്ധ്യത കുറയുന്തോറും ഭരണകൂടത്തിനു വ്യക്തികളെ നിയന്ത്രിയ്ക്കുന്നതിനുള്ള കാരണങ്ങൾ സ്വയം നഷ്ടപ്പെടും (Elliot : Herbert Spencer); സുസ്ഥിരമായ സമാധാനാന്തരീക്ഷത്തിൽ സ്വാതന്ത്ര്യത്തിന്റെ പരിധി ലംഘിക്കുന്നതിനെതിരെ നടപടി കൈക്കൊള്ളുന്നതു മാത്രമായി ഭരണകൂടത്തിന്റെ അധികാരം ചുരുങ്ങും. കുറ്റവാളിയുടെ ദാരിദ്ര്യം ശിക്ഷയിൽനിന്നു വിടുതൽ ലഭിക്കാൻ കാരണമല്ലെന്ന തരത്തിലുള്ള നീതിന്യായവ്യവസ്ഥകൾ ഭരണകൂടത്തിനു

നടപ്പാക്കേണ്ടി വരും; ഭരണകൂടത്തിന്റെ ആഡംബരപൂർണമായ ചി ലവുകൾ പൊതുജനശ്രദ്ധയിൽവരാതിരിക്കാൻ പ്രത്യക്ഷനികുതിയു ടെ ഒരേയൊരുപാധിമാത്രമേ ബാക്കിയുണ്ടാകൂ! പക്ഷേ, 'നീതിന്യായ നിർവഹണത്തിലുപരി യാതൊന്നും നീതിയെ മറികടക്കാതെ ഭരണ കൂടത്തിനു ചെയ്യാനാവില്ല'; അപ്പോൾ, സമൂഹത്തിന്റെ നിലനിൽപ്പും പുരോഗതിയും നിർണയിക്കുന്നവിധം കഴിവിനു പ്രതിഫലവും കഴി വില്ലായ്മക്കു പിഴയും വിധിക്കുന്ന പ്രകൃതിനീതിക്കെതിരെ നിൽക്കുക യാണെന്ന ആരോപണം ഭരണകൂടത്തിനു നേരിടേണ്ടിവരും.

ഭൂവുടമാവകാശം വ്യക്തിയിൽനിന്ന് എടുത്തുമാറ്റുന്ന നിയമംകൂടി നീതിയുടെ നിർവചനത്തിൽ ഉൾപ്പെടുത്തേണ്ടതുണ്ട്. സാമ്പത്തിക മായ അവസരസമത്വം സാദ്ധ്യമാക്കാൻ ഭൂമിയുടെ ദേശസാൽക്കര ണത്തിനുവേണ്ടിയും പുസ്തകത്തിന്റെ ആദ്യഭാഗത്തു സ്പെൻസർ വാ ദിച്ചു; (പിന്നീടു പിൻവലിച്ച ആ പരാമർശത്തിന്റെ പേരിൽ ഹെൻറി ജോർജ്ജ് അദ്ദേഹത്തെ 'ചഞ്ചലനായ ചിന്തകനെ'ന്നു മുദ്ര കുത്തി!) കാർഷികവൃത്തി കാര്യക്ഷമമാക്കാനും അറിവുകൾ പിൻഗാമികൾ ക്കു കൈമാറാനും ഭൂമിയുടെ ഉടമസ്ഥാവകാശം അനിവാര്യമാണെന്നു പിന്നീടദ്ദേഹം മനസ്സിലാക്കി. അദ്ധ്വാനത്തിന്റെ ഗുണഫലം അനുഭ വിക്കാൻ ഓരോരുത്തർക്കും അവകാശമുള്ളതുകൊണ്ട് സ്വകാര്യസ്വ ത്തു നീതിയുടെ പരിധിയിൽ വരുമെന്നും അദ്ദേഹം വിധിച്ചു. പൈതൃ കസ്വത്തിന്റെ അവകാശം അത്രതന്നെ പ്രകടമല്ല; 'പിൻഗാമികൾക്കു കൈമാറാനുള്ള അധികാരംകൂടി ഉടമസ്ഥാവകാശത്തിൽ ഉണ്ടായിരി ക്കണം; രാഷ്ട്രങ്ങൾ തമ്മിലുള്ള വാണിജ്യവും സ്വതന്ത്രമായിരിക്കണം; പ്രാദേശികപരിമിതികൾക്കുപരി നീതിയുടെ നിർവചനം അലംഘ നീയമായൊരു സാർവലൗകികപ്രമാണമാകണം.

ചുരുക്കത്തിൽ, ഇതാണു യഥാർത്ഥത്തിൽ 'മനുഷ്യന്റെ അവകാശ ങ്ങൾ'; സഹജീവികളുടെകൂടെ തുല്യനിലയിൽ സ്വതന്ത്രമായി ജീവി ക്കാനും സന്തോഷം അനുഭവിക്കാനുമുള്ള അവകാശം! ഇതിലുപരി, സാമ്പത്തികവും രാഷ്ട്രീയവുമായ അവകാശങ്ങൾ പ്രായേണ അയഥാ ർത്ഥവും അപ്രധാനവുമാണ്. സ്വതന്ത്രമായ സാമ്പത്തികജീവിതം ഉ

റപ്പാക്കാതെ ഭരണസംവിധാനങ്ങളുടെ മാറ്റത്തിനൊരു പ്രസക്തിയുമില്ല; സ്ഥിതിസമത്വവ്യവസ്ഥയിലുള്ള ജനാധിപത്യത്തേക്കാൾ വളരെ മെച്ചപ്പെട്ടതാണ വിവേചനാധികാരമുള്ള ഏകാധിപത്യം.

'അവകാശസംരക്ഷണത്തിനൊരു ഉപാധി സൃഷ്ടിയ്ക്കുക മാത്രമാണ സമ്മതിദാനാവകാശവിനിയോഗത്തിലൂടെ നാം ചെയ്യുന്നത്; സാർവത്രികമായി ഉപയോഗിക്കുന്നതുകൊണ്ടുമാത്രം ഈ മാർഗം അവകാശസംരക്ഷണത്തിനു പര്യാപ്തമാവില്ല; ആ ലക്ഷ്യം നേടാൻ സമ്മതിദാനാവകാശം പര്യാപ്തമല്ലെന്നു നാം കണ്ടുകഴിഞ്ഞു; ന്യൂനപക്ഷത്തിനുമേൽ ഭൂരിപക്ഷം നേടുന്ന ആധിപത്യമായിരിക്കും തന്മൂലം സംഭവിക്കുന്നതെന്നു ചരിത്രം വെളിവാക്കിക്കഴിഞ്ഞു. തുല്യത പൂർണമായി സാക്ഷാത്ക്കരിക്കപ്പെടുന്ന സമൂഹത്തിനു യോജിച്ച ഭരണം, വ്യക്തികൾക്കല്ല ആശയങ്ങൾക്കാണ പ്രാതിനിധ്യം നൽകേണ്ടത്. ഇന്നു പ്രായോഗികമല്ലെങ്കിലും വ്യാവസായികസമൂഹത്തെത്തുടർന്നു സഹകരണസ്ഥാപനങ്ങൾ ഉരുത്തിരിഞ്ഞു വരുമ്പോൾ തൊഴിലാളി-മുതലാളി വ്യത്യാസങ്ങൾ മാഞ്ഞുപോകുകയും സാമുദായികവൈരുദ്ധ്യങ്ങൾ പരിഹൃതമാവുകയും ചെയ്യും. പക്ഷേ, കുറേക്കാലം കൂടി നീണ്ടുനിൽക്കാൻ സാദ്ധ്യതയുള്ള ഇന്നത്തെ മാനവികസംസ്കാരത്തെ സംബന്ധിച്ച് തുല്യാവകാശമെന്ന നീതി ലഭിച്ചുകഴിഞ്ഞാൽപ്പോലും നിലനിർത്തിക്കൊണ്ടു പോകാൻ കഴിയുമെന്നു യാതൊരുറപ്പുമില്ല!'.

രാഷ്ട്രീയാവകാശങ്ങൾ വെറുമൊരു മിഥ്യയായി മാറി സാമ്പത്തികമായ അവകാശങ്ങൾമാത്രം ലഭ്യമാകുമ്പോൾ സമ്മതിദാനം വിനിയോഗിക്കാൻവേണ്ടി സമയം കളയുന്ന സ്ത്രീകൾ മിക്കവാറും തെറ്റിദ്ധരിപ്പിക്കപ്പെടും. നിരാലംബരെ സഹായിക്കുന്ന മാതൃത്വമനോഭാവം ഒരു പുരുഷമേധാവിത്വഭരണത്തിലേക്കു സ്ത്രീകളെ നയിയ്ക്കുമെന്നു സ്പെൻസർ ഭയപ്പെടുന്നു. ഇക്കാര്യത്തെച്ചൊല്ലി അദ്ദേഹത്തിന്റെ മനസ്സിൽ ചിലതരം ആശയക്കുഴപ്പങ്ങൾ രൂപം കൊള്ളുന്നുണ്ട്; രാഷ്ട്രീയാവകാശങ്ങൾ പ്രധാനമല്ലെന്നും സ്ത്രീകൾക്കതൊരിക്കലും കൈവരാൻ പാടില്ലെന്നും അദ്ദേഹം നിഷ്ക്കർഷിക്കുന്നു; യുദ്ധക്കളത്തിൽ ജീവിതം പണ

യം വെയ്ക്കാൻ കഴിയാത്ത സ്ത്രീകൾ സമ്മതിദാനാവകാശത്തിനു യോഗ്യരല്ലെന്നും അദ്ദേഹം വാദിക്കുന്നു; സ്ത്രീയുടെ വേദനയിൽ പിറന്ന മനുഷ്യനു യോജിക്കാത്ത ലജ്ജാകരമായൊരു വാദഗതിയാണത്. പരസ്പരബന്ധങ്ങളിൽ അനുകമ്പ പ്രകടമായതുകൊണ്ടായിരിയ്ക്കാം, സ്ത്രീകളെ അദ്ദേഹത്തിനു ഭയമാണ്; എങ്കിലും, ദീനാനുകമ്പ വളർത്തുന്ന വ്യാവസായികസമാധാനം സ്വാർത്ഥതാൽപ്പര്യങ്ങൾക്കു കടിഞ്ഞാണിടുമ്പോൾ ഒരുതരം അരാജകത്വം സ്വയം സംജാതമാകുമെന്നാണു പുസ്തകത്തിലൂടെ അദ്ദേഹം മുന്നോട്ടുവെയ്ക്കുന്ന ആത്യന്തികനിഗമനം.

സ്വാർത്ഥതയും സഹാനുഭൂതിയും (ഈ പ്രയോഗങ്ങളും ചിന്താഗതിയും കോംതെയിൽനിന്നാണു മിക്കവാറും അബോധപൂർവം അദ്ദേഹം കടംകൊണ്ടത്) തമ്മിലുള്ള ഈ മത്സരം, വ്യക്തിയുടെ കുടുംബവും സമൂഹവും വംശവുമായുള്ള വൈരുദ്ധ്യത്തിൽനിന്നാണു രൂപം കൊള്ളുന്നത്. പ്രായേണ സ്വാർത്ഥതയ്ക്കാണു മുൻഗണന; ചിലപ്പോൾ ഒരുപക്ഷേ, അതാശാസ്യമായി തോന്നാം. എല്ലാവരും സ്വന്തം താൽപ്പര്യത്തിനു പകരം മറ്റുള്ളവരുടെ താൽപ്പര്യങ്ങൾക്കാണു മുൻതൂക്കം കൊടുക്കുന്നതെങ്കിൽ വിനയാന്വിതമായ പിന്മാറ്റങ്ങൾമൂലം പുരോഗതി തീർത്തും നിശ്ചലമാകും; മാത്രമല്ല, 'സാമൂഹ്യസാഹചര്യങ്ങളുടെ നിശ്ചിതപരിധിയ്ക്കകത്തു നിന്നുകൊണ്ടു വ്യക്തിപരമായ സന്തോഷം നേടാനുള്ള ഉദ്യമമാണു സമൂഹത്തിൽ സമാധാനം കൈവരിക്കാനുള്ള ആദ്യത്തെ കാൽവെയ്പ്പ്. സഹാനുഭൂതിയുടെ വിപുലമായ ചോദനകളും ദീനാനുകമ്പയുടെ വിശാലമായ പരിപ്രേക്ഷ്യവുമാണു നാം ലക്ഷ്യമാക്കേണ്ടത്. പിതൃത്വത്തിന്റെ സമർപ്പണബോധംപോലും അപ്പോൾ സന്തോഷത്തോടെ നിർവഹിക്കപ്പെടും; 'അനപത്യരായവർക്കു കുട്ടികളോടുള്ള താൽപ്പര്യവും ചിലപ്പോഴൊക്കെ നടക്കുന്ന ദത്തെടുക്കലും കാണുമ്പോൾ ചിലരുടെ സ്വാർത്ഥത തൃപ്തിപ്പെടുത്താൻപോലും ദീനാനുകമ്പ ഉപയോഗപ്പെടുന്നുണ്ടെന്നു നാം മനസ്സിലാക്കുന്നു'. വ്യക്തിയുടെ സത്വരസുഖത്തേക്കാൾ സമൂഹത്തിന്റെ വിശാലതാൽപ്പര്യങ്ങൾക്കു മുൻഗണന കൊടുക്കുന്ന മറ്റൊരു ഉദാഹരണമാണു തീവ്രമായ ദേശാഭിമാനം; പരസ്പരസഹായത്തിന്റെ ആവേഗങ്ങൾ ആഴ

ത്തിൽ വേരോടിക്കാനാണു തലമുറകൾ ശ്രമിക്കുന്നത്. 'സാമൂഹ്യമായ അച്ചടക്കം തുടർച്ചയായി നിലനിൽക്കുമ്പോൾ അത്തരം അനുഭാവപൂർവമായ അനുഭൂതികൾ മനുഷ്യസ്വഭാവത്തെ ഉടച്ചുവാർത്തു ലോകനന്മയിലേക്കു നയിക്കും'. സാമൂഹ്യമായ പെരുമാറ്റങ്ങളെക്കുറിച്ചു തലമുറകൾ കൈമാറിപ്പോന്ന മാനസികസമ്മർദ്ദം കർത്തവ്യബോധമായി പരിണമിച്ചു ക്രമേണ അപ്രത്യക്ഷമാകും; മനുഷ്യന്റെ ജന്മവാസനയായി മാറുന്ന സഹാനുഭൂതി സാമൂഹികാവശ്യങ്ങൾക്കുവേണ്ടി വിനിയോഗിക്കപ്പെടും. അങ്ങനെ വികസിച്ചുവരുന്ന ഒരു സമൂഹം കാര്യക്ഷമമായ ഭരണസംവിധാനത്തിലേക്കു നമ്മെ നയിക്കും.

**8.8. നിരൂപണം**

സ്പെൻസറുടെ ചിന്താപദ്ധതികളെക്കുറിച്ചുള്ള ചുരുങ്ങിയ ഈ വിശകലനങ്ങളുമായി പരിചയപ്പെട്ട വായനക്കാർ ഇതിനകംതന്നെ പല വൈരുദ്ധ്യങ്ങളും സ്വയം കണ്ടുപിടിച്ചുകഴിഞ്ഞിരിയ്ക്കും. ഇനി എവിടെയാണവ ഒളിഞ്ഞിരിയ്ക്കുന്നതെന്നു ചൂണ്ടിക്കാണിയ്ക്കുകമാത്രമേ ബാക്കിയുള്ളൂ. ഇത്രയും മഹത്തായൊരു വൈജ്ഞാനികസംഭാവനയെക്കുറിച്ചു നിഷേധാത്മകമായ ഒരു നിരൂപണം തികച്ചും അരോചകമായിരിക്കുമെന്നതിൽ സംശയമില്ല; പക്ഷേ, സ്പെൻസറുടെ സിദ്ധാന്തങ്ങൾക്കു പിന്നീടു സംഭവിച്ച പരിണാമത്തെക്കുറിച്ചുകൂടി മനസ്സിലാക്കേണ്ടതു നമ്മുടെ പഠനത്തിന്റെ ഭാഗമായി കരുതുന്നതാണുചിതം.

**8.8.1 പ്രാഥമികതത്വങ്ങൾ :** അജ്ഞേയതയാണ് ആദ്യത്തെ പ്രശ്നം. വിജ്ഞാനത്തിന്റെ പരിമിതികളെക്കുറിച്ചു നല്ല ബോദ്ധ്യമുള്ള നമുക്കു പക്ഷേ ആ മഹാസാഗരത്തിന്റെ അഗാധതകളിലേക്കു കടന്നുചെല്ലാനുള്ള മെയ്വഴക്കമില്ല. അജ്ഞേയമെന്നു കരുതി നീക്കിനിർത്തുന്ന വിഷയങ്ങളിൽ യുക്തിസഹമായ ചില സൂചനകൾ ഉൾക്കൊള്ളുന്നതുകൊണ്ട് നമുക്കവ സിദ്ധാന്തവൽക്കരിക്കാൻ കഴിയില്ല. പത്തു പുസ്തകങ്ങളിൽ സ്പെൻസർ വെളിവാക്കുന്നതുതന്നെ 'അജ്ഞേയതയെക്കുറിച്ചുള്ള അതിശയകരമായ അറിവുക'ളാണ് (Browne : Kant and Spencer). യുക്തിയെ യുക്തികൊണ്ടു നേരിടുന്നതു വെള്ളത്തിലിറ

ങ്ങാതെ നീന്തൽ പഠിക്കുന്നതിനു തുല്യമാണെന്നു ഹെഗൽ പറയുന്നു. 'ഊഹാതീത'ത്തെ സംബന്ധിച്ച ബാലിശമായ ഈ യുക്തിവാദങ്ങൾ എത്ര വിദൂരകാലത്താണു നടന്നതെന്നു നാം അത്ഭുതപ്പെടുന്നു; ആ മയക്കത്തിൽനിന്നു പുറത്തു വരുന്ന കാലത്തെക്കുറിച്ചാണു നാമിപ്പോൾ ചർച്ച ചെയ്യുന്നത്! കൃത്യതയില്ലാത്തൊരു യന്ത്രത്തേക്കാൾ ഒരുതരത്തിലും ഊഹാതീതമല്ല, ആദികാരണമെന്ന തത്വം; പ്രത്യേകിച്ചും, കാരണശക്തികളുടെ ആകത്തുക ചർച്ചാവിഷയമാകുമ്പോൾ! വ്യക്തിമത്സരങ്ങളുടെ കാലത്തു ജീവിച്ചിരുന്ന ഡാർവിൻ അതിജീവനത്തിന്റെ സമരങ്ങൾക്കു കാതോർത്തതുപോലെ യന്ത്രങ്ങളുടെ ലോകത്തു ജീവിച്ച സ്പെൻസർ യാന്ത്രികത അംഗീകൃതനിയമമായി കരുതി.

വികസനത്തിന്റെ മഹത്തായ നിർവചനത്തെക്കുറിച്ച് എന്താണു പറയേണ്ടത്? വിശദീകരണക്ഷമമായ എന്തെങ്കിലുമതിലുണ്ടോ? 'ലഘുവായി തുടങ്ങിയതിൽനിന്നു നിരന്തരം സങ്കീർണതകൾ വികസിച്ചെ'ന്നു (Ritchie : Darwin and Hegel) പറയുന്നതു തീർച്ചയായും പ്രകൃതിയെ സംബന്ധിച്ച ഒരു വിശദീകരണമല്ല. സ്പെൻസർ വിഷയം വിശദീകരിക്കുന്നതിനു പകരം വിഭജിക്കുകയാണു ചെയ്യുന്നതെന്നു ബെർഗ്സൺ പറയുന്നു. വിശകലനങ്ങളിൽ നിർണായകമായൊരു ഘടകം കൈവിട്ടുപോയതായി അവസാനമാണദ്ദേഹം മനസ്സിലാക്കുന്നത്. ഈ നിർവചനംകൊണ്ടു നിരൂപകർ പ്രകോപിതരാവുകയാണു ചെയ്തത്: എളുപ്പത്തിൽ മനസ്സിലാക്കാൻ കഴിയുന്നതായിരിക്കണം ഏറ്റവും നല്ല ശൈലിയെന്നു പറഞ്ഞു ലാറ്റിൻ പഠനം നിരുത്സാഹപ്പെടുത്തിയ മനുഷ്യനു യോജിച്ചതല്ല, ലാറ്റിൻപദങ്ങൾ സമൃദ്ധമായി ഉപയോഗിക്കുന്ന ആ ദുർഗ്രഹഭാഷ. എങ്കിലും ചില ആനുകൂല്യങ്ങൾ നാം സ്പെൻസറിനു നൽകിയേ മതിയാകൂ; നിലനിൽപ്പിന്റെ സകല ചിന്താധാരകളും ഒരൊറ്റ പ്രസ്താവനയിൽ ഒതുക്കി നിർത്താനുള്ള സമഗ്രതയും ഏകാഗ്രതയും കൈവരിക്കാനാണു സുഗ്രാഹ്യത അദ്ദേഹം ബലി കഴിക്കുന്നത്. പക്ഷേ, സ്വന്തം നിർവചനത്തിൽ അദ്ദേഹം അഭിരമിച്ചുപോയി! വായിലേക്കിട്ട ഉരുള പല തവണ ചവച്ചരക്കുകയും പിന്നീടതു വീണ്ടും ഉരുളകളാക്കി മാറ്റുകയും ചെയ്യുന്നുണ്ട്, അദ്ദേഹം.

'സജാതീയതയുടെ അസ്ഥിരസ്വഭാവ'മാണ നിർവചനത്തിലെ ഏറ്റവും ദുർബലമായ കണ്ണി. സജാതീയവും വിജാതീയവുമായ മൂലകങ്ങൾകൊണ്ടു നിർമ്മിച്ച വസ്തുക്കളിൽ ഏതാണ കൂടുതൽ മാറ്റങ്ങൾക്ക വിധേയമാകാൻ സാദ്ധ്യത? വിജാതീയത സജാതീയതയേക്കാൾ സങ്കീർണമായതുകൊണ്ട് പൊതുവേ അസ്ഥിരമായിരിക്കും. വിജാതീയപ്രകൃതം വംശീയമായും രാഷ്ട്രീയമായും അസ്ഥിരമാണെന്ന തെളിയിക്കപ്പെട്ടിട്ടുണ്ട്; കുടിയേറ്റവർഗക്കാരെ ഒരൊറ്റ ദേശീയതയുടെ കീഴിൽ അണിനിരത്തിയാൽ മാത്രമേ സമൂഹത്തിന ശക്തി കൈവരൂ. തലമുറകളിലൂടെ പകരുന്ന അനകരണം അംഗങ്ങൾക്കിടയിൽ സമാനത സൃഷ്ടിയ്ക്കുമ്പോഴാണ സംസ്കാരങ്ങൾ ഉയർന്നുവരുന്നതെന്ന ടാർഡേ (Tarde) പറയുന്നു; സജാതീയതയുടെ നേർക്കുള്ള ഒരു പുരോഗതിയായാണ വികാസപ്രക്രിയകൾ പൊതുവേ സങ്കൽപ്പിക്കപ്പെടുന്നത്. ഗ്രീക്കുകാരേക്കാൾ കൂടുതൽ സങ്കീർണമാണ ഗോഥിക് വാസ്തുവിദ്യ; പക്ഷേ, അതൊരിക്കലും കലാപരമായ വികാസത്തിന്റെ ഒരുയർന്ന തലമല്ല. ആദ്യകാലത്തെ നിർമ്മിതികൾക്ക മിക്കവാറും ഘടനാപരമായ ലാളിത്യം പ്രകടമായിരുന്നെന്ന നിഗമനത്തിലേക്ക പെട്ടെന്നദ്ദേഹം എടുത്തുചാടുന്നുണ്ട്; അപ്പോൾ ജീവകോശത്തിന്റെ സങ്കീർണതയും ആദിമനുഷ്യന്റെ ബുദ്ധിശക്തിയും അദ്ദേഹം വിലകുറച്ചു കണ്ടു. അവസാനമായി, പരിണാമസിദ്ധാന്തവുമായി ബന്ധപ്പെട്ടു കിടക്കുന്ന പ്രകൃതിയുടെ സ്വാഭാവികമായ തിരഞ്ഞെടുപ്പിനെക്കുറിച്ച് ആ നിർവചനത്തിൽ യാതൊരു പരാമർശവും നാം കാണുന്നില്ല. ഒരുപക്ഷേ, (പരിപൂർണമല്ലെങ്കിലും) വിഭജനസംയോജനങ്ങളും സജാതീയവിജാതീയതകളും സൃഷ്ടിസംഹാരങ്ങളുമടങ്ങുന്ന ഒരു സൂത്രവാക്യത്തേക്കാൾ ചരിത്രത്തെ നിലനിൽപ്പിനുള്ള മത്സരവും ശക്തരുടെ അതിജീവനവുമായി ചിത്രീകരിയ്ക്കുന്നതായിരിക്കും ഉചിതമെന്ന കരുതിയതുകൊണ്ടായിരിക്കാം അദ്ദേഹമതിന മുതിരാതിരുന്നത്.

'കേവലത്വങ്ങളുമായി അലഞ്ഞുതിരിയുന്നതുകൊണ്ട്, മനുഷ്യരാശിയുടെ യാഥാർത്ഥ്യത്തെ സംബന്ധിച്ച നിലവാരമില്ലാത്ത ഒരു നി

രീക്ഷകനാണെ'ന്നു സ്പെൻസർ സ്വയം സമ്മതിക്കുന്നുണ്ട്. തീർച്ചയാ യും ഇതൊരു അപകടകരമായ സത്യസന്ധതയാണ്. ശാസ്ത്രീയചി ന്തയുടെ നടപടിക്രമങ്ങളിൽനിന്നു ബേക്കൺ ഉപയോഗിക്കാറുള്ള പ്രാമാണികരീതികളെ തള്ളിക്കളഞ്ഞു വ്യത്യസ്തവും അടിസ്ഥാനപ രവുമായ അനുമാനങ്ങളാണു സ്പെൻസർ സ്വീകരിക്കുന്നത്. 'സാങ്കൽ പ്പികമായ ഏതു സംഭവ്യതകളും അനുകൂലിക്കാവുന്നവിധം ഊഹങ്ങ ളും അനുമാനങ്ങളും നിഗമനങ്ങളും വികസിപ്പിച്ചെടുക്കാനുള്ള അസാ ധാരണമായൊരു ഉൾക്കാഴ്ച' അദ്ദേഹത്തിനുണ്ടെന്നു സുഹൃത്തുക്കൾ സാക്ഷ്യപ്പെടുത്തുകയും ചെയ്യുന്നു; അവയിൽത്തന്നെ അനുമാനപര മായ വാദഗതികൾക്കാണു പ്രാമുഖ്യം. ശാസ്ത്രജ്ഞനെപ്പോലെ, നിരീ ക്ഷണങ്ങളോടെ തുടങ്ങി, പരികൽപ്പനകളുമായി മുന്നേറി, പിന്നീട് ശാസ്ത്രജ്ഞർക്കു യോജിക്കാത്തവിധത്തിൽ പരീക്ഷണങ്ങളും നിഷ് പക്ഷനിരീക്ഷണങ്ങളുമൊഴിവാക്കി തനിയ്ക്കു ലഭ്യമായ വിവരങ്ങളിൽ നിന്നു നിലപാടുകൾ സാധൂകരിക്കുന്നവ മാത്രം തിരഞ്ഞെടുക്കുകയാ ണ് അദ്ദേഹം ചെയ്തത്. 'തെറ്റായ ഉദാഹരണങ്ങൾ' വേണ്ടവണ്ണം ഉ ൾക്കൊള്ളാനുള്ള സൂക്ഷ്മബോധം അദ്ദേഹത്തിനില്ല. ഡാർവിന്റെ രീ തിയുമായി ഇതൊന്നു താരതമ്യപ്പെടുത്താം: സ്വന്തം നിലപാടുകൾ ക്കു പ്രതികൂലമായ വിവരങ്ങൾ മറന്നുപോകാതെ അദ്ദേഹം മനസ്സി ൽ സൂക്ഷിക്കും; സ്വാഗതാർഹമായ വസ്തുതകളേക്കാൾ പെട്ടെന്നവ മ നസ്സിൽനിന്നു മാഞ്ഞുപോകുമെന്ന് അദ്ദേഹത്തിനറിയാം!

**8.8.2 ജീവശാസ്ത്രവും മനശ്ശാസ്ത്രവും :** 'പുരോഗതി'യെന്ന ലേഖന ത്തിന്റെ അടിക്കുറിപ്പിൽ, ലാമാർക്കിന്റെ ആർജ്ജിതസ്വഭാവങ്ങളുടെ പ്രക്ഷേപണസിദ്ധാന്തത്തെ ആധാരമാക്കിയാണു പരിണാമത്തെക്കു റിച്ചുള്ള സ്വന്തം ആശയങ്ങൾ വികസിച്ചുവന്നതെന്നു സത്യസന്ധത യോടെ സ്പെൻസർ സമ്മതിക്കുന്നുണ്ട്; പ്രകൃതിയിൽ സാഭാവികമാ യി നടക്കുന്ന തിരഞ്ഞെടുപ്പുമായി ഡാർവിൻ മുന്നോട്ടുവെച്ച സിദ്ധാ ന്തം അദ്ദേഹത്തെ തീരെ സ്വാധീനിച്ചിരുന്നില്ല. അക്കാലത്തു ഡാർ വിനേക്കാൾ ലാമാർക്കിനോടായിരുന്നു, അദ്ദേഹത്തിനടുപ്പം. 'ജീവി വർഗങ്ങളുടെ ഉദ്ഭവം' പ്രത്യക്ഷപ്പെടുമ്പോഴേയ്ക്കും നാൽപ്പതു വയസ്സാ

യ അദ്ദേഹത്തിന്റെ നിലപാടുകൾക്കു സ്ഥിരത വരാതെ വയ്യ!

വികസനം പുരോഗമിക്കുന്നതോടെ പുനരുൽപ്പാദനശേഷി കുറയു മെന്ന മൗലികസിദ്ധാന്തം, കിരാതവർഗക്കാരെ അപേക്ഷിച്ച് സം സ്കാരസമ്പന്നമായ യൂറോപ്പിലെ പുനരുൽപ്പാദനശേഷിയുമായി തുല നം ചെയ്യുന്നതിൽ സംഭവിച്ച ചെറിയ പരാജയങ്ങൾ ഒഴിവാക്കിയാ ൽ, ലാമാർക്കിനോടുള്ള അതിരു കടന്ന ആശ്രിതത്വവും ജീവിത ത്തെക്കുറിച്ചു ചലനാത്മകമായൊരു കാഴ്ചപ്പാടിന്റെ അഭാവവുമാണു സ്പെൻസറുടെ ജീവശാസ്ത്രത്തിന്റെ ന്യൂനതകൾ. 'ഭൌതികവും രാസ പരവുമായ പദങ്ങളുപയോഗിച്ചു ജീവിതത്തെ ഉൾക്കൊള്ളാൻ കഴി യില്ലെന്നു കുറ്റസമ്മതം നടത്തുമ്പോൾ സ്വന്തം നിർവചനങ്ങൾക്കും സിദ്ധാന്തങ്ങൾക്കും പരിണാമസമവാക്യങ്ങൾക്കും എത്ര മാരകമാ ണതെന്നു സ്പെൻസർ കാണാതെ പോയി. സാഹചര്യങ്ങളുമായി സം വദിക്കാനുള്ള ജീവികളുടെ സഹജമായ സന്നദ്ധതയേക്കാൾ ആന്ത രികവും ബാഹ്യവുമായ ബന്ധങ്ങളിലെ വൈരുദ്ധ്യം വിശദീകരിയ്ക്കാ ൻ മനസ്സിന്റെ ശക്തിവിശേഷത്തെ ആശ്രയിച്ചിരുന്നെങ്കിൽ ജീവര ഹസ്യം അദ്ദേഹത്തിനു വെളിപ്പെടുമായിരുന്നു. സ്പെൻസറുടെ ചിന്താ ഗതിയിൽ പൂർണമായ പൊരുത്തം മരണത്തിനു മാത്രമായിരിയ്ക്കും.

മന:ശ്ശാസ്ത്രത്തെക്കുറിച്ചുള്ള ഭാഗങ്ങൾ പുതിയ നിഗമനങ്ങൾ മു ന്നോട്ടു വെയ്ക്കുന്നതിനേക്കാൾ നിയമങ്ങൾ രൂപീകരിക്കുന്നതിലാണു ശ്രദ്ധിക്കുന്നത്. വ്യക്തത വേണ്ടിടത്തു പ്രാകൃതമായ സങ്കീർണസം ജ്ഞകൾ ഉപയോഗിക്കുന്നതു മൂലം പലതും അവ്യക്തമാകുന്നുണ്ട്. മ ന:ശ്ശാസ്ത്രതത്വങ്ങൾ നാഡീവ്യൂഹവുമായി ബന്ധപ്പെടുത്തുന്ന നിർവച നങ്ങളും സൂത്രവാക്യങ്ങളും സംഗ്രഹരൂപങ്ങളുമായി പരിക്ഷീണരാ കുന്ന വായനക്കാർ, മനസ്സും അവബോധവുംപോലുള്ള വിഷയങ്ങൾ തീരെ വിശദീകരിക്കപ്പെടാതെ വിട്ടുകളയുന്നതു ശ്രദ്ധിക്കുന്നതേയി ല്ല. എങ്കിലും, സ്വന്തം ചിന്താധാരയിൽ വന്നു ഭവിച്ച അഗാധമായ ആ വിടവു പരിഹരിക്കാൻ ജീവന്റെ പ്രാഥമികപടലത്തിൽനിന്നു വി കസിച്ചുവന്ന നാഡീവ്യവസ്ഥയുടെ വൈയക്തികമായ ഭാവവിശേഷ

മാണ മനസ്സെന്ന സ്പെൻസർ പറയുന്നു; പക്ഷേ, നാഡീവ്യൂഹത്തിനു പുറമേ ഈ വൈയക്തികഭാവത്തിന്റെ ആവശ്യം അദ്ദേഹം വിശദീകരിക്കുന്നില്ല. സത്യത്തിലതാണു മനഃശ്ശാസ്ത്രത്തിന്റെ മർമ്മം.

**8.8.3 സാമൂഹ്യശാസ്ത്രവും നീതിശാസ്ത്രവും :** രണ്ടായിരത്തോളം പേജുകളുള്ള സ്പെൻസറുടെ ബൃഹത്തായ സാമൂഹ്യശാസ്ത്രം, നമുക്കുവേണ്ടി നിരവധി നിരൂപണസാദ്ധ്യതകൾ തുറന്നിടുന്നുണ്ട്. വികസനോന്മുഖമായ പരിണാമവും പുരോഗതിയും ഒന്നാണെന്ന ധാരണയാണു പുസ്തകത്തിലുടനീളം അദ്ദേഹം സ്വീകരിക്കുന്നത്; മനുഷ്യനുമായുള്ള മത്സരത്തിൽ ഉറുമ്പുകൾക്കും പ്രാണികൾക്കുമായിരിക്കും പരിണാമസിദ്ധാന്തപ്രകാരം അന്തിമവിജയമെന്ന് ഒരുപക്ഷേ അദ്ദേഹം മറന്നതാകാം. വ്യാവസായികസമൂഹത്തിനുമുമ്പുണ്ടായിരുന്ന ജന്മിസമ്പ്രദായത്തിന്റെ 'സൈനിക'സ്വഭാവം സമാധാനപരവും ധാർമ്മികവുമായി അദ്ദേഹം വ്യക്തമാക്കുന്നില്ല. ഏതൻസിലെ ഭൂപ്രഭുക്കൾ തങ്ങളുടെ അധികാരം വ്യാപാരിവർഗത്തിനു കൈമാറി വളരെക്കഴിഞ്ഞാണു വിനാശകരമായ യുദ്ധങ്ങൾ പലതും നടന്നത്; ആധുനികയൂറോപ്പിലെ പല രാജ്യങ്ങളും സന്തോഷകരമായ നിസ്സംഗതയോടെ പരസ്പരം യുദ്ധം ചെയ്യുന്നതു വ്യാവസായികപുരോഗതിയുടെ മാനദണ്ഡത്തിലല്ല; അയൽരാജ്യങ്ങൾ ആക്രമിച്ചു കീഴടക്കിയ രാജവംശങ്ങളുടെ അതേ സൈനികസ്വഭാവം വ്യാവസായികസാമ്രാജ്യങ്ങൾക്കും കൈവരാം. വ്യാവസായികമായി മുൻനിരയിൽ നിൽക്കുന്ന ഒരു രാഷ്ട്രമാണു ലോകത്തെ ഏറ്റവും വലിയ സൈനികശക്തിയായി ഇന്നു കരുതപ്പെടുന്നത്. മാത്രമല്ല, വാണിജ്യവും ഗതാഗതവും ഭാഗികമായി ദേശസാൽക്കരിച്ചതു ജർമ്മനിയുടെ വ്യാവസായികവികസനത്തിനു തടസ്സങ്ങൾ സൃഷ്ടിക്കുന്നതിനുപകരം ഗതിവേഗം കൂട്ടുകയാണു ചെയ്തത്. സൈനികവ്യവസ്ഥയിൽനിന്നല്ല, വ്യാവസായികമായ പുരോഗതിയുടെ ഭാഗമായാണു സോഷ്യലിസം വികസിച്ചുവന്നത്. ഇംഗ്ളണ്ട് താരതമ്യേന ഒറ്റപ്പെട്ടുപോയ ഒരവസ്ഥമൂലം വാണിജ്യവ്യവസായരംഗങ്ങളിലെ മേൽക്കോയ്മ സ്വതന്ത്രവ്യാപാരത്തിനു കളമൊരുക്കാൻ തുടങ്ങിയ കാലത്താണു സ്പെൻസർ ഇതെല്ലാമെഴുതിയത്; ആ സ്വത

ന്ത്രവ്യാപാരശ്രമങ്ങൾ പിന്നീടെത്ര പെട്ടെന്നാണ തകർന്നതെന്നും വാണിജ്യവ്യവസായങ്ങളിലെ മേൽക്കോയ്മ കൈയൊഴിഞ്ഞു പോയതെന്നും എങ്ങനെയാണ ബൽജിയത്തിനു നേർക്കുള്ള ജർമ്മനിയുടെ ആക്രമണം ഇംഗ്ളണ്ടിന്റെ ഏകാന്തത അവസാനിപ്പിച്ചതെന്നും നേരിട്ടു കണ്ടിരുന്നെങ്കിൽ അദ്ദേഹം അക്ഷരാർത്ഥത്തിൽ ഞെട്ടുമായിരുന്നു. വ്യാവസായികവ്യവസ്ഥയുടെ ഗുണഫലങ്ങൾ അദ്ദേഹം പർവതീകരിക്കുകയാണ ചെയ്തത്; ഭരണകൂടത്തിന്റെ ഇടപെടലുകളിൽ താൽക്കാലികശമനമുണ്ടാകുതുവരെ ഇംഗ്ളണ്ടിൽ തഴച്ചുവളർന്ന ചൂഷണങ്ങൾ അദ്ദേഹം ശ്രദ്ധിച്ചില്ല; 'ചരിത്രത്തിലിന്നോളം കണ്ടിട്ടില്ലാത്ത വ്യക്തിസ്വാതന്ത്ര്യം ഈ നൂറ്റാണ്ടിന്റെ മദ്ധ്യത്തിൽ നിലനിന്നിരുന്നതായി' മാത്രമാണ് അദ്ദേഹം പറയുന്നത്. ഈ വ്യാവസായികവ്യവസ്ഥയ്ക്കെതിരെ നീഷേ പ്രതികരിച്ചപ്പോൾ പകരം സൈനികഭരണത്തിന്റെ മഹിമ പ്രകീർത്തിക്കുകയാണ സ്പെൻസർ ചെയ്തത്.

വികാരങ്ങൾക്കുപകരം വിചാരങ്ങൾക്കാണ വഴങ്ങിയിരുന്നതെങ്കിൽ സാമൂഹ്യജീവിതത്തിന്റെ പരസ്പരബന്ധങ്ങളെക്കുറിച്ചുള്ള ചിന്ത അദ്ദേഹത്തെ ഒരു സോഷ്യലിസ്റ്റ് ഭരണസംവിധാനത്തിലേക്കു നയിക്കുമായിരുന്നു; ഒരു സ്വതന്ത്രസമൂഹത്തിൽ സാദ്ധ്യമാകുന്നതിനേക്കാൾ സുദൃഢമായി വൈജാത്യങ്ങളെ സമന്വയിപ്പിക്കാൻ കഴിയുന്ന സംവിധാനമാണ സോഷ്യലിസംകൊണ്ടു നാം അർത്ഥമാക്കുന്നത്. ആധുനികകാലത്ത് ഏറ്റവും പുരോഗതി നേടിയ രാഷ്ട്രമായി ജർമ്മനിയെ അവരോധിക്കാൻ സ്വയം സൃഷ്ടിച്ച മാനദണ്ഡങ്ങളനുസരിച്ച് അദ്ദേഹം നിർബന്ധിതനായി. വൈജാത്യപ്രകൃതങ്ങളിൽ സ്വതന്ത്രമായ ഘടകങ്ങളുണ്ടെന്നും ആ സ്വാതന്ത്ര്യം പരിമിതമായ നിയന്ത്രണങ്ങളെയാണ സൂചിപ്പിക്കുന്നതെന്നും വാദിച്ചാണ് ഈ വിഷയത്തെ അദ്ദേഹം നേരിട്ടത്; പക്ഷേ, അതുവരെ പറഞ്ഞുപോന്ന 'വിജാതീയതയുടെ ദൃഢത'യ്ക്കു നേരേ വിപരീതമായൊരു നിരീക്ഷണമാണിത്. മനുഷ്യശരീരത്തിൽ സംഭവിക്കുന്ന സമഗ്രമായ പരിണാമങ്ങൾ അംഗോപാംഗങ്ങൾക്കു യാതൊരു സ്വാതന്ത്ര്യവും അനുവദിയ്ക്കുന്നി

ല്ല. അവബോധം മനുഷ്യനിൽ സമന്വിതമായും സമൂഹത്തിൽ വിഘ ടിതമായുമാണ കാണപ്പെടുന്നതെന്ന് അതിനദ്ദേഹം മറുപടി പറയു ന്നു. അംഗങ്ങൾക്കിടയിലെ താൽപ്പര്യങ്ങളും നടപടിക്രമങ്ങളുമായി ഉരുത്തിരിഞ്ഞു വരുന്ന സാമൂഹ്യാവബോധം, വൈയക്തികാവബോ ധം വ്യക്തിയിലെന്നപോലെ, സമൂഹത്തിലാണ കേന്ദ്രീകരിക്കുന്നത്; 'ഭരണവിവേകം' വളരെക്കുറച്ച് പേർക്കുമാത്രമേ കൈവരൂ. അച്ചടക്ക ത്തിൽ വിട്ടുവീഴ്ചയില്ലാത്ത ഒരു സോഷ്യലിസ്റ്റ് ഭരണകൂടത്തിൽനി ന്നു നമ്മെ രക്ഷിയ്ക്കാൻ ശ്രമിയ്ക്കുന്ന സ്പെൻസർ പക്ഷേ അതിനിടയിൽ സ്വന്തം വാദങ്ങളുടെ നൈരന്തര്യംപോലും നഷ്ടപ്പെടുത്തുന്നു.

വ്യക്തിനിഷ്ഠമായ ചില അതിശയോക്തികളും അദ്ദേഹം ഇടയ്ക്കി ടെ ചേർക്കുന്നുണ്ട്. വ്യത്യസ്തമായ രണ്ടു കാലഘട്ടങ്ങളിലാണ സ്പെൻ സർ ജീവിച്ചതെന്നു നാമോർക്കണം; ആദം സ്മിത്തിന്റെ കാലത്തു സ്വതന്ത്രചിന്ത നിലവിലിരുന്നപ്പോൾ രൂപീകരിച്ച രാഷ്ട്രീയത്തിൽ നിന്നു വ്യത്യസ്തമായി വ്യാവസായികവാഴ്ച വരുത്തിവെച്ച ദുരന്തങ്ങ ൾ സാമൂഹ്യനിയന്ത്രണങ്ങളിലൂടെ പരിഹരിക്കാൻ പാടുപെടുന്ന ഇം ഗ്ളണ്ടിലാണ് അദ്ദേഹം അവസാനകാലം ചിലവഴിച്ചത്. ഭരണപര മായ ഇടപെടലുകൾക്കെതിരെ പ്രതികരിക്കുന്നതിൽ അദ്ദേഹം ഒരി യ്ക്കലും അലംഭാവം കാണിച്ചില്ല; സാമ്പത്തികമായ തട്ടിപ്പുകൾക്കു വി ധേയരായവരെ രക്ഷിക്കുന്നതും വിദ്യാഭ്യാസസഹായം അനുവദിക്കു ന്നതും അദ്ദേഹം എതിർത്തു; യുദ്ധനിർവഹണച്ചുമതല ഒരിക്കലും ഭര ണകൂടത്തിന്റെ ഉത്തരവാദിത്തമാകാതെ സ്വകാര്യവൽക്കരിക്കണ മെന്ന് അദ്ദേഹം ഒരുകാലത്തു വാദിച്ചിരുന്നു; വെൽസിനെപ്പോലെ (Wells), 'സാമൂഹ്യജാഗ്രതയുടെ നിലവാരം ദേശീയനയമായി പ്രഖ്യാ പിച്ച് ഉയർത്തിക്കൊണ്ടുവരണ'മെന്നും അദ്ദേഹം ആഗ്രഹിച്ചു. ഭരണ കൂടത്തിന്റെ കീഴിലുള്ള തപാലാപ്പീസുകളുടെ കാര്യക്ഷമതയിൽ വി ശ്വാസമില്ലാത്തതുകൊണ്ട് സ്വന്തം പുസ്തകങ്ങളുടെ കൈയെഴുത്തുപ്ര തികൾ അദ്ദേഹം അച്ചടിശാലയിൽ സ്വയം എത്തിച്ചു കൊടുക്കുക യാണ പതിവ്. സദാ ഏകാന്തതക്കു ശാഠ്യം പിടിക്കുന്ന കടുത്ത വ്യ ക്തിത്വവാദിയായിരുന്നു, അദ്ദേഹം; പുതിയതായി കൊണ്ടുവരുന്ന ഏ

ളു നിയമവും വ്യക്തിസ്വാതന്ത്ര്യത്തിനു മേലുള്ള കടന്നുകയറ്റമായി അദ്ദേഹം വ്യാഖ്യാനിച്ചു. വർഗപരവും രാജ്യാന്തരവുമായ കിടമത്സരങ്ങളിൽ പ്രകൃതിയുടെ സ്വാഭാവികമായ തിരഞ്ഞെടുപ്പ് കൂടുതലായും വ്യക്തികളേക്കാൾ സമൂഹങ്ങൾക്കിടയിലാണു പ്രായോഗികമായി കണ്ടുവരുന്നത്; അതുകൊണ്ട് സമൂഹത്തിന്റെ സമന്വിതശക്തിയും ഐകമത്യവും നിലനിർത്താൻ (ദുർബലരെ സഹായിക്കുന്ന) കുടുംബനീതി വ്യാപകമായി പ്രയോഗിക്കണമെന്നു വാദിച്ച ബെഞ്ചമിൻ കിഡിനോടു സ്പെൻസർ വിയോജിച്ചു. സാമൂഹ്യവിരുദ്ധരുടെ അക്രമങ്ങളിൽ നിന്നു ജനങ്ങളെ സംരക്ഷിക്കുന്ന ബാദ്ധ്യത ഏറ്റെടുക്കുന്ന ഭരണകൂടം എന്തുകൊണ്ടാണു ചൂഷണത്തിനിരയായവരുടെ നേർക്കു മുഖം തിരിക്കുന്നതെന്ന വസ്തുത അദ്ദേഹം മനസ്സിലാക്കിയില്ല. അമ്മയും കുഞ്ഞും പോലെയാണു ഭരണകൂടവും പൗരനുമെന്ന സാദൃശ്യചിന്ത, ബാലിശമെന്നു പറഞ്ഞ് അദ്ദേഹം പുച്ഛിച്ചുതള്ളി; യഥാർത്ഥത്തിൽ അദ്ദേഹത്തിന്റെ ജീവശാസ്ത്രത്തേക്കാൾ രാഷ്ട്രീയചിന്തയിലാണു ഡാർവിന്റെ സ്വാധീനം കൂടുതൽ പ്രകടമാകുന്നത്.

സ്പെൻസറുടെ ചിന്താധാരകളെക്കുറിച്ചുള്ള ഈ നിരൂപണംതന്നെ ധാരാളം! നമുക്കിനി അദ്ദേഹത്തിന്റെ വ്യക്തിപരമായ സംഭാവനകളുടെ മഹത്വം നിഷ്പക്ഷമായൊന്നു വിലയിരുത്താം.

**8.9. അവലോകനം**

'പ്രാഥമികതത്വങ്ങളു'ടെ പ്രസിദ്ധീകരണം സ്പെൻസറെ അക്കാലത്തെ പ്രശസ്തനായ തത്വചിന്തകനാക്കിത്തീർത്തു. താമസിയാതെ യൂറോപ്പിലെ മിക്ക ഭാഷകളിലേക്കും പുസ്തകങ്ങൾ വിവർത്തനം ചെയ്യപ്പെട്ടു; റഷ്യയിൽ ഭരണകൂടത്തിന്റെ വിലക്കു നേരിടേണ്ടിവന്നെങ്കിലും അതിനെ അതിജീവിക്കാൻ പുസ്തകത്തിനു കഴിഞ്ഞു. കാലഘട്ടത്തിന്റെ ആത്മാവ് സ്വാംശീകരിച്ച ചിന്തകനായി അദ്ദേഹം പരക്കെ അംഗീകരിക്കപ്പെട്ടു; യൂറോപ്യൻചിന്തകളുടെ സകല മേഖലകളിലും പ്രാഭവം ചെലുത്തുക മാത്രമല്ല, സാഹിത്യത്തിലെ യാഥാർത്ഥ്യവാദത്തെ ശക്തിയായി സ്വാധീനിക്കുകയും ചെയ്തു അദ്ദേഹത്തിന്റെ സി

ദ്ധാന്തങ്ങൾ. 1869-ൽ 'പ്രാഥമികതത്വങ്ങൾ' ഓക്സ്ഫോർഡിലൊരു പാഠപുസ്തകമായി അംഗീകരിക്കപ്പെട്ടതുകണ്ട് അദ്ദേഹം അത്ഭുതപ്പെട്ടു. 1870-നു ശേഷം അതിലേറെ സന്തോഷവുമായി ആ പുസ്തകങ്ങൾ അദ്ദേഹത്തിനു സാമ്പത്തികസുരക്ഷിതത്വവും നേടിക്കൊടുത്തു. ആരാധകർ അയച്ചുകൊടുക്കുന്ന പാരിതോഷികങ്ങൾ അദ്ദേഹം നന്ദിപൂർവം നിരസിക്കുകയാണു പതിവ്. റഷ്യയിലെ ചക്രവർത്തി അലക്സാണ്ടർ രണ്ടാമൻ, ലണ്ടൻ സന്ദർശിച്ചപ്പോൾ ഇംഗ്ളണ്ടിലെ വിശിഷ്ടരായ പണ്ഡിതപ്രമുഖരെ കാണണമെന്ന് ആഗ്രഹം പ്രകടിപ്പിച്ചതനുസരിച്ച് ഡെർബിപ്രഭു, സ്പെൻസർ, ഹക്സ്‌ലി, ടിൻഡാൾ മുതലായവർക്കു കത്തയച്ചു; മറ്റുള്ളവർ ചടങ്ങിൽ പങ്കെടുത്തെങ്കിലും സ്പെൻസർ ക്ഷണം സ്വീകരിച്ചില്ല. വളരെക്കുറച്ചു സുഹൃത്തുക്കളുമായി മാത്രമേ അദ്ദേഹം ബന്ധപ്പെട്ടിരുന്നുള്ളൂ. 'ഒരെഴുത്തുകാരനും പുസ്തകങ്ങളോളം മഹത്വമില്ലെ'ന്ന് അദ്ദേഹമെഴുതി. 'ഉദാത്തമായ ചിന്തകൾ പുസ്തകങ്ങളിൽ ചിലവഴിച്ചു കഴിയുന്ന എഴുത്തുകാരന്റെ ദൈനന്ദിനസംസാരങ്ങളിൽ തരംതാണ വിഷയങ്ങളായിരിക്കും മിക്കവാറും പ്രതിഫലിക്കുന്നത്'. നിർബന്ധപൂർവം കാണാൻ വരുന്ന ചില അതിഥികളുടെ സംസാരം മുഴുവനും ചെവിയിൽ പഞ്ഞി തിരുകി വെച്ച് പ്രസന്നവദനനായി അദ്ദേഹം ശ്രദ്ധിച്ചു കേൾക്കും!'

വിചിത്രമെന്നു പറയട്ടെ, വന്ന വേഗത്തിൽത്തന്നെ അദ്ദേഹത്തിന്റെ പ്രശസ്തി അപ്രത്യക്ഷമായി. പ്രശസ്തിയുടെ പാരമ്യത്തിനുശേഷവും അദ്ദേഹം ഏറെക്കാലം ജീവിച്ചു; 'രക്ഷാകർത്തൃഭാവേന' നടപ്പാക്കുന്ന നിയമങ്ങൾക്കെതിരെ സ്വയം നടത്തിയ പ്രതിഷേധങ്ങൾ തീരെ ദുർബലമാകുന്നതു കണ്ട് അദ്ദേഹം അവസാനകാലത്തു വളരെ ദുഃഖിതനായിരുന്നു. സകല ജനവിഭാഗങ്ങൾക്കും അദ്ദേഹം അസ്വീകാര്യനായി മാറി. പ്രത്യേകവിഷയങ്ങളിൽ പ്രാവീണ്യം നേടിയവർ പോലും ആ സംഭാവനകൾ കണ്ടില്ലെന്നു നടിച്ച്, ശാസ്ത്രത്തിന്റെ വിവിധമേഖലകൾ ആക്രമിച്ചു കീഴടക്കിയ അദ്ദേഹത്തെ വ്യാജസ്തുതി ചൊരിഞ്ഞു തെറ്റുകൾ പെരുപ്പിച്ചു കാണിച്ചു തള്ളിപ്പറഞ്ഞു; മതാദ്ധ്യക്ഷന്മാർ ഏകകണ്ഠമായി അദ്ദേഹത്തെ അപരാധിയായി ചിത്രീകരി

ച്ചു. യുദ്ധത്തെ അപലപിച്ചതിന്റെ പേരിൽ മമത പുലർത്തിയ തൊഴിലാളിനേതൃത്വംപോലും സോഷ്യലിസത്തോടും തൊഴിലാളിരാഷ്ട്രീയത്തോടുമുള്ള നിലപാടിൽ ക്ഷോഭം പ്രകടിപ്പിച്ചു; സോഷ്യലിസത്തോടുള്ള അദ്ദേഹത്തിന്റെ കാഴ്ചപ്പാടുകൾ സന്തോഷപൂർവം സ്വീകരിച്ച യാഥാസ്ഥിതികരാകട്ടെ, അജ്ഞേയവാദത്തിന്റെ പേരിൽ അദ്ദേഹത്തോടു കലഹിച്ചു. 'യാഥാസ്ഥിതകരേക്കാൾ യാഥാസ്ഥിതികനും പുരോഗമനവാദികളേക്കാൾ പുരോഗമനവാദിയുമാണു ഞാൻ!', അദ്ദേഹം തുറന്നു പറഞ്ഞു. വിട്ടുവീഴ്ചയില്ലാത്ത ആത്മാർത്ഥത സഹജമായിരുന്നതുകൊണ്ട് ഏതു വിഷയത്തിലും സത്യസന്ധനായ അദ്ദേഹം സ്ഥാപിതതാൽപ്പര്യക്കാരുടെ അപ്രീതിയും സമ്പാദിച്ചു: ചൂഷണത്തിനിരയായ തൊഴിലാളികളോടു സഹതാപം കാണിക്കുന്ന അദ്ദേഹം തൊട്ടടുത്ത നിമിഷം, സ്ഥാനങ്ങൾ പരസ്പരം വെച്ചു മാറിയാൽ തൊഴിലാളികളും അതേ അധികാരപ്രമത്തത പ്രകടിപ്പിക്കുമെന്നുകൂടി പറഞ്ഞുവെയ്ക്കും; പുരുഷന്മാരുടെ അക്രമങ്ങൾക്കു വിധേയരായ സ്ത്രീകളോട് അനുഭാവം രേഖപ്പെടുത്തുമ്പോൾത്തന്നെ ചിലപ്പോഴൊക്കെ സ്ത്രീകൾ പുരുഷന്മാരെ വരുതിയിൽ നിർത്താറുണ്ടെന്നും കൂട്ടിച്ചേർക്കും.

പ്രായമായതോടെ അദ്ദേഹത്തിന്റെ എതിർപ്പുകൾക്കു സൗമ്യതയും അഭിപ്രായങ്ങൾക്കു മിതത്വവും കൈവന്നു. ഇംഗ്ളണ്ടിലെ ആലങ്കാരികമായ രാജപദവിയെക്കുറിച്ച് അദ്ദേഹം പലപ്പോഴും പരിഹസിച്ചു പറയാറുണ്ട്; പക്ഷേ, ജനങ്ങൾക്കു സ്വന്തം രാജാവിനെ നിഷേധിക്കുന്നതു കുട്ടികൾക്കു കളിയ്ക്കാൻ പാവയെ കൊടുക്കാത്തതുപോലുള്ള അവകാശലംഘനമാണെന്ന നിലപാടാണു പിന്നീടദ്ദേഹം കൈക്കൊണ്ടത്. മതപരമായ വിഷയങ്ങളിൽ അനുകൂലമായ ചില ഗുണവശങ്ങളുള്ളതുകൊണ്ട് പരമ്പരാഗതവിശ്വാസങ്ങളെ അധിക്ഷേപിക്കുന്നതു നിരർത്ഥകമാണെന്ന് അദ്ദേഹം കരുതി. ബൗദ്ധികാന്വേഷണങ്ങൾക്കതീതമായ ആവശ്യങ്ങളും ചോദനകളുമാണു മതവിശ്വാസങ്ങളും രാഷ്ട്രീയപ്രസ്ഥാനങ്ങളും ഉയർന്നുവരുന്നതിനു കാരണമെന്ന് അദ്ദേഹം മനസ്സിലാക്കി; ലോകത്തിനുനേരെ ചുഴറ്റിയെ

റിഞ്ഞ സ്വന്തം പുസ്തകങ്ങൾക്കു കാതോർക്കാതെ സാധാരണജീവിതം നിർബാധം തുടരുന്നതിനോട് അദ്ദേഹം സാവധാനം സാത്മ്യപ്പെട്ടു. കഠിനമായ കഴിഞ്ഞകാലത്തേക്കു പിന്തിരിഞ്ഞു നോക്കുമ്പോൾ ജീവിതത്തിന്റെ ചെറിയ ധന്യതകൾക്കു പകരം സാഹിത്യപരമായ മഹത്വാകാംക്ഷ ലക്ഷ്യം വെച്ചതു വിഡ്ഢിത്തമായെന്ന് അദ്ദേഹം പരിതപിച്ചു. സ്വന്തം പരിശ്രമങ്ങൾ തീർത്തും വ്യർത്ഥമായെന്ന വിഷാദത്തോടെയാണു 1903-ൽ സ്പെൻസർ അന്തരിച്ചത്.

സത്യത്തിൽ, അതങ്ങനെയായിരുന്നില്ലെന്നു തീർച്ചയായും നമുക്കിപ്പോൾ ബോദ്ധ്യമുണ്ട്. 'പ്രത്യക്ഷചിന്ത'യ്ക്കെതിരായ ഹെഗലിന്റെ പ്രതികരണങ്ങളുടെ ഫലമായിരുന്നു, സ്പെൻസറുടെ പ്രശസ്തിയ്ക്കു താൽക്കാലികമായി സംഭവിച്ച അപചയം; പുരോഗമനവാദത്തിനു പുതിയതായി വന്ന ഉണർവ് വീണ്ടും അദ്ദേഹത്തെ ഏറ്റവും മഹാനായ ഇംഗ്ളീഷ് തത്വചിന്തകനെന്ന സ്ഥാനത്തു പുനഃപ്രതിഷ്ഠിച്ചു. തത്വചിന്തയെ വാസ്തവികതയുമായി ബന്ധിപ്പിച്ച് അതുവരെ കാണാത്ത ഒരു യാഥാർത്ഥ്യബോധം ഉണർത്തിവിട്ട അദ്ദേഹം, ജർമ്മൻ ചിന്താധാരകളെ വെറും ദുർബലമായ കേവലത്വങ്ങളാക്കി പാർശ്വവൽക്കരിച്ചു. ദാന്തേക്കുശേഷം മറ്റാർക്കും കഴിയാത്ത വിധത്തിൽ സ്വന്തം കാലഘട്ടത്തെ അദ്ദേഹം സംഗ്രഹിച്ചെടുത്തു; നിരൂപണങ്ങളെ നിശ്ശബ്ദമൗനത്തിലേയ്ക്കു തള്ളിയിടുന്നവിധത്തിൽ ബൃഹത്തായൊരു വിജ്ഞാനമേഖല അനന്യമായ സർഗസിദ്ധിയോടെ അദ്ദേഹം സമന്വയിച്ചെടുത്തു; കഠിനാദ്ധ്വാനത്തിലൂടെ അദ്ദേഹം പണിതീർത്ത ഔന്നത്യത്തിലാണു നാമിപ്പോൾ നിൽക്കുന്നത്; ആ ചുമലിൽ കയറിയിരുന്നാണു നാമിപ്പോൾ അദ്ദേഹത്തേക്കാൾ മേലേയാണെന്നു സ്വയം അവകാശപ്പെടുന്നത്. അതിനിടയിൽ ഉയരുന്ന പ്രതിഷേധത്തിന്റെ സ്വരം മറവിയിലേക്കു മായുന്ന ദിവസമായിരിയ്ക്കും നാമൊരുപക്ഷേ സ്പെൻസറോടു നീതി കാണിക്കുന്നത്!

===

# ഒൻപത് : ഫ്രെഡറിക്ക് നീഷേ

## 9.1. നീഷേയുടെ പാരമ്പര്യം

വ്യാപകമായ ഒരർത്ഥത്തിൽ, ഡാർവിന്റെ 'മക'നും ബിസ്മാർക്കിന്റെ 'സഹോദര'നുമായിരുന്നു, ഫ്രെഡറിക്ക് നീഷേ!

ജീവിതത്തിൽ സ്വാധീനം ചെലുത്തിയവരെ തള്ളിപ്പറയുന്നതൊരു ശീലമാക്കിയ നീഷേ, ഇംഗ്ളണ്ടിലെ പരിണാമവാദികളേയും ജർമ്മനിയിലെ ദേശീയവാദികളേയും കണക്കറ്റ കളിയാക്കിയതിൽ തീരെ അത്ഭുതപ്പെടാനില്ല; മറ്റുള്ളവരോടുള്ള കടപ്പാടുകൾ മറച്ചുവെയ്ക്കാൻ അദ്ദേഹം കണ്ടെത്തിയ ഒരു സവിശേഷസ്വഭാവമാണത്.

സ്പെൻസറുടെ നീതിശാസ്ത്രം ഒരിക്കലും പരിണാമസിദ്ധാന്തത്തിൽ നിന്നു സ്വാഭാവികമായി ഉയർന്നുവന്നതല്ല. കഴിവുള്ളവർക്കുമാത്രം അതിജീവനം സാദ്ധ്യമായ നിലനിൽപ്പിന്റെ സമരമാണു ജീവിതമെങ്കിൽ, കഴിവാണു പരമമായ നന്മയെന്നു വരുന്നു; ദൗർബല്യം പരമമായ തിന്മയും. വിജയവും മുന്നേറ്റവുമാണു നന്മ; പരാജയവും പിന്മാറ്റവും തിന്മയും. ജർമ്മനിയിലെ സോഷ്യലിസ്റ്റുകളും ഫ്രാൻസിലെ പ്രത്യക്ഷവാദികളും എടുത്തണിഞ്ഞ വരേണ്യവർഗമാന്യതയ്ക്കും ഇംഗ്ളണ്ടിലെ ഡാർവിൻ പക്ഷക്കാരുടെ വിക്ടോറിയൻഭീരുത്വത്തിനും മാത്രമേ അനിവാര്യമായ ഈയൊരു നിഗമനത്തിന്റെ ആഘാതം മറച്ചുവെയ്ക്കാൻ കഴിയൂ. ക്രൈസ്തവദൈവശാസ്ത്രത്തെ നിരാകരിക്കാനുള്ള ധൈര്യം അവർ കാണിച്ചു; പക്ഷേ, സൗമ്യതയും സഹാനുഭൂതിയും പോലെ ദൈവശാസ്ത്രത്തിൽനിന്നു വന്ന മൂല്യബോധത്തെ നിരാകരിച്ച് യുക്തിയെത്തന്നെ വെല്ലുവിളിക്കാൻ തക്ക ധൈര്യം അവർക്കുണ്ടായില്ല. അവർ ആംഗ്ളിക്കനും കത്തോലിക്കനും ലൂഥിറനുമല്ലാതായി മാറിയിരിക്കാം; പക്ഷേ, അവരെന്നും ക്രിസ്ത്യാനിയായി തുടർന്നു.

ഈയൊരു നിലപാടാണ് നീഷേ ഉയർത്തിപ്പിടിച്ചത്.

*'വോൾട്ടയർ മുതൽ കോംതെവരെയുള്ള ഫ്രാൻസിലെ സ്വതന്ത്ര ചിന്തകർ, ക്രൈസ്തവമൂല്യങ്ങൾ നട്ടുനനച്ച വിളവെടുക്കുക മാത്രമല്ല ഉദ്ദേശിച്ചത്; അവയെ കഴിയുമെങ്കിൽ മറികടക്കാനും ശ്രമിച്ചു. 'മറ്റുള്ളവർക്കായി ജീവിക്കുക'യെന്നു പറഞ്ഞ കോംതെ ക്രിസ്തീയതപോലും ചെറുതായി കണ്ടു. ദയ, പരോപകാരം, സഹാനുഭൂതി തുടങ്ങിയ മൃദുലവികാരങ്ങളായിരിക്കണം കർമ്മമണ്ഡലങ്ങളിൽ ഊർജ്ജം പകരേണ്ടതെന്ന സിദ്ധാന്തം ജർമ്മനിയിൽ ഷോപ്പൻഹോവറും ഇംഗ്ളണ്ടിൽ ജോൺ സ്റ്റുവർട്ട് മില്ലും പ്രചരിപ്പിച്ചു. അറിഞ്ഞോ അറിയാതെയോ ഈ ചിന്തകളുടെ പൊതുധാരയിലാണ് സോഷ്യലിസത്തിന്റെ കൈവഴികൾ ചെന്നെത്തിയത്' (Faguet : On Reading Nietzsche).*

ആധുനികമൂല്യസിദ്ധാന്തങ്ങളിൽനിന്നു ദൈവശാസ്ത്രത്തിന്റെ അടിത്തറ ഇളക്കി മാറ്റിയ വൈജ്ഞാനികരുടെ ദൗത്യം പൂർത്തീകരിക്കുകയാണ് ഡാർവിൻ ചെയ്തത്: പക്ഷേ, അന്തരീക്ഷത്തിൽ അപ്പോഴും മുഴങ്ങുന്ന ക്രൈസ്തവീയമായ സദാചാരസംഹിതക്കു യാതൊരു ഭേദഗതിയും വരുത്താൻ അവർക്കു കഴിഞ്ഞില്ല; കാപട്യത്തിന്റെ ആ തിരുശേഷിപ്പു നിശ്ശേഷം തുടച്ചുമാറ്റാൻ ജീവരഹസ്യത്തിന്റെ ചെറിയൊരു നിശ്വാസംമാത്രം മതിയായിരുന്നു. മഹാപ്രതിഭകൾ കണ്ടറിഞ്ഞ ആ പരമസത്യം, ഇന്നിപ്പോൾ ചിന്തിക്കാനറിയാവുന്ന സാധാരണക്കാർക്കുപോലും വെളിവായിക്കഴിഞ്ഞു: ജീവിതമെന്ന ഈ യുദ്ധക്കളത്തിൽ നമുക്കു വേണ്ടതു നന്മയല്ല, ശക്തിയാണ്; വിനയമല്ല, അഭിമാനമാണ്; സഹാനുഭൂതിയല്ല, സ്ഥിതപ്രജ്ഞയാണ്; പ്രകൃതിയുടെ തിരഞ്ഞെടുപ്പിനും അതിജീവനത്തിനും എതിരാണു സമത്വവും ജനാധിപത്യവും; പരിണാമത്തിന്റെ ലക്ഷ്യം ജനക്കൂട്ടമല്ല, പ്രതിഭാശാലികളാണ്; വൈരുദ്ധ്യങ്ങൾക്കു വിധി കൽപ്പിക്കേണ്ടതു 'നീതി'യല്ല, അധികാരമാണ്. അതാണു ഫ്രെഡറിക്ക് നീഷേയുടെ വിശ്വാസം.

ഇതു സത്യമാണെങ്കിൽ ബിസ്മാർക്കിനെപ്പോലെ (Bismarck) മഹത്വം മറ്റാർക്കും ലഭിയ്ക്കാൻ സാദ്ധ്യതയില്ല. ജീവിതത്തിന്റെ യാഥാർത്ഥ്യങ്ങൾ വ്യക്തമായി തിരിച്ചറിഞ്ഞ ആ മനുഷ്യൻ 'രാഷ്ട്രങ്ങൾ ത

മ്മിൽ യാതൊരു സഹാനുഭൂതിയും നിലനിൽക്കുന്നില്ലെ'ന്നു തുറന്ന ടിച്ചു; സമകാലികപ്രശ്നങ്ങൾക്കു വാക്കുകളും വോട്ടുകളുംകൊണ്ടല്ല, ആ യുധവും രക്തവുംകൊണ്ടാണു പരിഹാരം കാണേണ്ടത്. ജനാധിപ ത്യപരമായ 'ആദർശ'ങ്ങളും പ്രലോഭനങ്ങളും പറന്നു നടന്ന യൂറോപ്പി ന്റെ അന്തരീക്ഷമാകെ ശുദ്ധീകരിച്ച കൊടുങ്കാറ്റായിരുന്നു, ആ ചിന്ത! ജീർണാവസ്ഥയിലായ ആസ്ട്രിയയുടെ നേതൃസ്ഥാനത്തേക്കു ചെറി യൊരു കാലയളവിനുള്ളിൽ അദ്ദേഹം അവരോധിക്കപ്പെട്ടു; താമസി യാതെ നെപ്പോളിയന്റെ ഐതിഹ്യലഹരിയിൽ മയങ്ങിയ ഫ്രാൻ സിനെ അദ്ദേഹം മുട്ടുകുത്തിച്ചു; അങ്ങിങ്ങു ചിതറിക്കിടന്ന സംസ്ഥാന ങ്ങളും നാട്ടുരാജാക്കന്മാരും ഭൂപ്രഭുക്കളും ഒന്നിച്ചുചേർന്നു ശക്തമായൊ രു സാമ്രാജ്യം കെട്ടിപ്പടുക്കാനും പുതിയ ധാർമ്മികതയുടെ മുഖമുദ്രയാ യി അധികാരത്തെ പ്രതിഷ്ഠിക്കാനും ജർമ്മനിയെ നിർബന്ധിച്ചതു ബിസ്മാർക്കായിരുന്നു. സൈനികവും വ്യാവസായികവുമായി അങ്ങ നെ ഉയർന്നുവന്ന ജർമ്മനിയുടെ ഊർജ്ജത്തിന് ആവേശം പകരാ ൻ ശക്തമായൊരു ശബ്ദം ആവശ്യമായി വന്നു; യുദ്ധത്തിന്റെ തീരുമാ നത്തെ ന്യായീകരിക്കുന്ന ഒരു സിദ്ധാന്തവും അനിവാര്യമായിരുന്നു. ക്രിസ്തുമതത്തിനു യുദ്ധത്തെ ന്യായീകരിക്കാൻ കഴിയില്ല; ഡാർവിനി സത്തിനു സാധിക്കുമെങ്കിലും സാഹസികമായൊരു ധിക്കാരത്തിന്റെ പിന്തുണയില്ലാതെ പ്രയോഗത്തിൽ വരുത്താനാവില്ല.

ആ സാഹസികത നീഷേയ്ക്കു വേണ്ടുവോളമുണ്ടായിരുന്നു; മാത്രമല്ല ഒരു ധിക്കാരിയുടെ മുഴങ്ങുന്ന ശബ്ദവും!

## 9.2. യുവത്വം

പൂർവികരായി പുരോഹിതരുടെ ഒരു പരമ്പരതന്നെയുണ്ടെങ്കിലും നീഷേയുടെ പിതാവിനു പള്ളിയുടെ ഭരണകാര്യങ്ങളിലായിരുന്നു ചു മതല. ഒരുപക്ഷേ അതായിരിക്കാം അവസാനകാലംവരെ ഒരു പ്ര ബോധകനായി ജീവിക്കാൻ നീഷേയ്ക്കു കഴിഞ്ഞത്. പാരമ്പര്യമാ യി ലഭിച്ച ക്രൈസ്തവീയമായ മൂല്യബോധം മൂലം ക്രിസ്തുമതത്തെ എ തിർക്കാനുള്ള ധാർമ്മികതയും അദ്ദേഹത്തിനു കൈ വന്നു; സൗമ്യത

ക്കും സഹാനുഭൂതിക്കും വഴിവിട്ടു വഴങ്ങാനുള്ള പ്രവണതകളിൽ ഹിംസാത്മകനിഷേധങ്ങൾ വഴി ഒരു സന്തുലിതാവസ്ഥ സ്ഥാപിക്കാൻ നീഷേ ശ്രമിച്ചു. അങ്ങനെയാണു ജനോവയിലെ നല്ലവരായ ജനങ്ങൾ അദ്ദേഹത്തെ 'വിശുദ്ധ'നായി വിശേഷിപ്പിച്ച് ആക്ഷേപിക്കാൻ മുതിർന്നത്! ഇമ്മാനുവൽ കാന്റിനു പ്രോത്സാഹനം നൽകിയ നവോത്ഥാനസഭയുടെ ഒരു സജീവാംഗവും ദൈവഭക്തയുമായിരുന്നു, നീഷേയുടെ മാതാവ്; പ്രതിമയെപ്പോലെ വിശുദ്ധനെന്ന അപവാദമൊഴിച്ച്, അവസാനംവരെ നീഷേ ദൈവഭക്തനും സഭാംഗവുമായി തുടർന്നതു-കൊണ്ട് അവയെ കൃത്യമായി ആക്ഷേപിക്കാൻ കഴിഞ്ഞു. വിട്ടുവീഴ്ച യില്ലാത്ത ആ വിശുദ്ധൻ, സ്വയമൊരു പാപിയാകാൻവേണ്ടി മാത്രം എത്ര പരിശ്രമിക്കേണ്ടിവന്നു!

1844 ഒക്ടോബർ 15-നു പ്രഷ്യയിലെ റോക്കനിലാണു നീഷേ ജനിച്ചത്; അക്കാലത്തു രാജ്യം ഭരിച്ചിരുന്ന വില്യം നാലാമന്റെ ജന്മദിനമായിരുന്നു, അന്ന്. രാജകുടുംബാംഗങ്ങളുടെ അദ്ധ്യാപകനായിരുന്ന പിതാവ്, ഈ യാദൃച്ഛികത കണക്കിലെടുത്തു രാജാവിന്റെ പേരു തന്നെ മകനു നൽകി. 'എന്റെ ജനനത്തീയതിയുണ്ടായ ഈ മാഹാത്മ്യം മറ്റെല്ലാ കാര്യങ്ങളിലും പ്രതിഫലിച്ചു; ബാല്യകാലം മുഴുവൻ എന്റെ ജന്മദിനമൊരു ദേശീയോത്സവമായി ആഘോഷിക്കപ്പെട്ടു'.

പിതാവിന്റെ അകാലമരണംമൂലം ബന്ധുക്കളുടെ പരിചരണത്തിലാണു നീഷേ വളർന്നത്; ദൈവഭക്തരായ അവരുടെ സ്ത്രൈണമായ വൈകാരികതയും സൂക്ഷ്മതയും അതേപടി അദ്ദേഹത്തിനു ലഭിച്ചു. കള്ളനും പോലീസും കളിയ്ക്കുകയും നുണ പറയുകയും പൂക്കൾ നശിപ്പിയ്ക്കുകയും കിളിക്കൂടുകൾ കട്ടെടുക്കുകയും ചെയ്യുന്ന അയൽപക്കത്തെ കുസൃതികളുമായി ആ ബാലൻ കൂട്ടു കൂടിയില്ല. ഒരു 'കൊച്ചുമന്ത്രി'യായാണു സഹപാഠികൾ അവനെ കണ്ടത്; ചിലർ 'പള്ളിയിലെ യേശു'വായും അവനെ വിശേഷിപ്പിച്ചു. മറ്റുള്ളവരിൽ കണ്ണീരു വരുന്നവിധം ഭാവാത്മകമായി ബൈബിൾ വായിക്കുന്നതു നീഷേയുടെ ഒരു കൗതുകവും വിനോദവുമായിരുന്നു. പക്ഷേ, ബാല്യകാലത്തു പുറമേയ്ക്കു വെളിപ്പെടാതിരുന്ന വൈകാരികമായ നിസ്സംഗതയും അഭിമാനവും നീഷേ

യുടെ സഹജഭാവങ്ങളായിരുന്നു: മ്യൂഷ്യസ് സ്കേവൊലായുടെ (Mutius Scaevola) കഥ കേട്ടു വിശ്വസിയ്ക്കാതിരുന്ന കൂട്ടുകാരെ വെല്ലുവിളിച്ച് തീപ്പെട്ടിക്കോൽ സ്വന്തം കൈവെള്ളയിൽവെച്ചു നീഷേ കത്തിച്ചുകാണിച്ചു (Mencken : The Philosophy of Friedrich Nietzsche): മാതൃകാപരമായ ശക്തിയും പൗരുഷവും നേടിയെടുക്കാൻ ശാരീരികവും മാനസികവുമായ പല കഠിനവ്രതങ്ങളും ജീവിതത്തിലുടനീളം അദ്ദേഹം അനുഷ്ഠിച്ചുപോന്നു. 'പക്ഷേ എന്നിലില്ലാത്ത രണ്ടു ഗുണങ്ങളാണു ദൈവവും ധർമ്മവും'! (Nietzsche : Thus Spake Zarathushtra).

പതിനെട്ടാമത്തെ വയസ്സിൽ പൈതൃകമായി ലഭിച്ച ദൈവവിശ്വാസം നീഷേയ്ക്കു നഷ്ടപ്പെട്ടു; പുതിയൊരു ദൈവത്തെ സൃഷ്ടിക്കാനുള്ള പരിശ്രമം ഒടുവിൽ 'അതിമാനുഷ'സങ്കൽപ്പത്തിലാണു (Superman) ചെന്നവസാനിച്ചത്. ആ വെല്ലുവിളി വളരെ സ്വാഭാവികമായാണു വന്നതെന്നു പിന്നീടൊരിക്കൽ അദ്ദേഹം വെളിപ്പെടുത്തുകയുണ്ടായി; അതേ രീതിയിൽ ആത്മവഞ്ചനകൂടി നടത്താറുള്ള അദ്ദേഹത്തെ അതുകൊണ്ട് വിശ്വസിക്കാവുന്നൊരു ആത്മകഥാകൃത്തായി നമുക്കു കാണാനാവില്ല. എല്ലാ കരുക്കളും ഒരൊറ്റ കളത്തിൽ നിക്ഷേപിക്കുന്ന ചൂതാട്ടക്കാരനെപ്പോലെ, ഒടുവിലൊരു ദോഷൈകദൃക്കായി മാറിയ അദ്ദേഹത്തിനു ജീവിതത്തിൽ സകലതും നഷ്ടപ്പെട്ടു; മതവിശ്വാസത്തിന്റെ അന്തരീക്ഷത്തിൽ കരുപ്പിടിപ്പിച്ച ജീവിതം ശൂന്യവും നിരർത്ഥകവുമായി. സ്വാഭാവികമായി സുഹൃത്തുക്കളോടുള്ള വൈകാരിക വിക്ഷോഭത്തിലേക്കുതന്നെ അതദ്ദേഹത്തെ നയിച്ചു; ഏറെ മാനസികസംഘർഷങ്ങൾ അതിജീവിച്ച് അദ്ദേഹം പുകവലിയും മദ്യപാനവുംപോലുള്ള പൗരുഷസ്വഭാവങ്ങളും സ്വാംശീകരിച്ചു. പക്ഷേ, വളരെ പെട്ടെന്നു മദ്യവും സ്ത്രീകളും പുകവലിയും അദ്ദേഹത്തിനു മടുത്തു; അക്കാലത്തു ജർമ്മനിയിൽ അഭികാമ്യമായിരുന്ന അത്തരം സ്വഭാവവൈകൃതങ്ങൾ കടുത്ത അവജ്ഞയോടെയാണു പിന്നീടദ്ദേഹം കണ്ടത്; ലഹരി ശീലമാക്കുന്നവർക്കു വ്യക്തമായ ഉൾക്കാഴ്ചയും ചിന്താശക്തിയും അസാദ്ധ്യമാണെന്നുവരെ അദ്ദേഹം അഭിപ്രായപ്പെട്ടു.

ഏതാണ്ട് അക്കാലത്താണ്, 1865-ൽ, ഷോപ്പൻഹോവറുടെ 'പ്രപഞ്ചം: ഇച്ഛയും ആശയവു'മെന്ന (World as Will and Idea) പുസ്തകം അദ്ദേഹത്തിന്റെ ശ്രദ്ധയിൽപ്പെട്ടത്; 'ലോകത്തേയും മനുഷ്യജീവിതത്തേയും എന്നേയുംകുറിച്ച് എനിക്കുണ്ടായിരുന്ന ധാരണകൾ ഭയപ്പെടുത്തുന്ന സാദൃശ്യത്തോടെ ഞാനതിലൊരു കണ്ണാടിയിലെന്നപോലെ കണ്ടു'. മുറിയിൽ ഏകാകിയായിരുന്നു പുസ്തകത്തിലെ ഓരോ വാക്കും അത്യാകാംക്ഷയോടെ അദ്ദേഹം വായിച്ചു. 'ഷോപ്പൻഹോവർ എന്നെ വ്യക്തിപരമായി അഭിസംബോധന ചെയ്യുകയാണെന്നും, അദ്ദേഹം തൊട്ടു മുമ്പിൽ പ്രത്യക്ഷപ്പെടുന്നതായും എനിക്കു തോന്നി. നിഷേധവും നിരാസവും നിരാകരണവുമാണ്, ഓരോ വാചകവും ആവശ്യപ്പെടുന്നത്.' ഷോപ്പൻഹോവർ ആവിഷ്കരിച്ച തത്വചിന്തയുടെ ഇരുണ്ട വശം മുഴുവനായിത്തന്നെ നീഷേയുടെ ചിന്തകളെ സ്വാധീനിച്ചു: 'ഷോപ്പൻഹോവറുടെ വിദ്യാഭ്യാസചിന്ത'യെക്കുറിച്ച് (Schopenhauer as Educator) ഒരു ലേഖനമെഴുതിയ എഴുതിയ അദ്ദേഹം, വിശ്വസ്തതയോടെ അതനുവർത്തിക്കാനും ശ്രമിച്ചു; ദോഷാത്മകദർശനത്തെ പക്ഷേ ജീർണതയുടെ ലക്ഷണമായി വ്യാഖ്യാനിച്ച അദ്ദേഹം ആത്യന്തികമായി അസന്തുഷ്ടനായൊരു മനുഷ്യനായി മാറി; വൈകാരികമായ ആ പ്രകൃതം ശ്രദ്ധാപൂർവം സൃഷ്ടിച്ച സിദ്ധാന്തമാകട്ടെ, ദുരന്തങ്ങളെ ജീവിതത്തിന്റെ പരമാനന്ദമായി ചിത്രീകരിക്കുന്ന മറ്റൊരാത്മവഞ്ചനയും! സ്പിനോസയ്ക്കോ ഗൊയ്ഥേയ്ക്കോ മാത്രമേ അദ്ദേഹത്തെ ഷോപ്പൻഹോവറിൽനിന്നു രക്ഷിക്കാൻ കഴിയുമായിരുന്നുള്ളൂ! വൈരാഗ്യവും പരിത്യാഗവും ഉപദേശിച്ച അദ്ദേഹം പക്ഷേ, ഒരിക്കലുമവ സ്വജീവിതത്തിൽ പ്രയോഗിച്ചില്ല; സന്തുലിതമായൊരു മനസ്സിന്റെ പ്രസന്നത ഒരിക്കലും അദ്ദേഹത്തിനു നേടാൻ കഴിഞ്ഞില്ല.

ഇരുപത്തിമൂന്നാമത്തെ വയസ്സിൽ നിർബന്ധിതസൈനികസേവനത്തിനു നിയോഗിക്കപ്പെട്ട നീഷേ, വിധവയുടെ മകനെന്ന നിലയിലും കാഴ്ചക്കുറവിന്റെ പേരിലും, ആ കഠിനകൃത്യത്തിൽനിന്നു വിടുതൽ നേടാൻ നടത്തിയ ശ്രമങ്ങൾ വിജയിച്ചില്ല; തത്വചിന്തകരെപ്പോലും പീരങ്കിപ്പടയാളികളായി സ്വാഗതം ചെയ്യുന്ന ഒരു കാലമായിരു

ന്നു, അത്. പരിശീലനത്തിനിടയിൽ കുതിരപ്പുറത്തുനിന്നു വഴുതിവീ ണ വാരിയെല്ലുകൾ തകർന്ന അദ്ദേഹത്തിന്റെ അപേക്ഷ പക്ഷേ അ ധികാരികൾക്കു സ്വീകരിക്കേണ്ടിവന്നു. ആ പരിക്കിൽനിന്നു പിന്നീ ടൊരിക്കലും നീഷേ മുക്തി നേടിയില്ല. പട്ടാളക്കാരെക്കുറിച്ച് അദ്ദേഹ ത്തിനുണ്ടായിരുന്ന മിഥ്യാധാരണകൾക്കു യാതൊരു പോറലുമേൽ ക്കാത്തവിധം ഹ്രസ്വമായിരുന്നു, ആ സൈനികജീവിതം; ആ മാതൃ ക സാക്ഷാൽക്കരിയ്ക്കുന്നതിൽനിന്നു മോചനം നേടാൻ കഴിഞ്ഞപ്പോ ൾ, അധികാരവും അനുസരണവും ശീലമാക്കുന്ന ആ സാഹസികജീ വിതം അദ്ദേഹത്തിന്റെ ഭാവനകൾക്കു പ്രചോദനം പകർന്നു; സ്വന്തം ആരോഗ്യം അനുവദിക്കാത്തതുകൊണ്ടായിരിക്കാം ഒരുപക്ഷേ സൈ നികരോടുള്ള ആരാധന അദ്ദേഹത്തിന്റെ മനസ്സിൽ വേരുറച്ചത്.

സൈന്യത്തിൽനിന്നു നേർവിപരീതമായ വൈജ്ഞാനികലോക ത്തേക്കു വൈയാകരണനെന്ന നിലയ്ക്കാണു പിന്നീടദ്ദേഹം കടന്നത്; യോദ്ധാവാകേണ്ട അദ്ദേഹമൊരു സൈദ്ധാന്തികനായി മാറി. ഇരു പത്തഞ്ചാമത്തെ വയസ്സിൽ ബേസ്‌ലേ സർവകലാശാലയിൽ ഭാഷാ ശാസ്ത്രമേധാവിയായി നിയമിയ്ക്കപ്പെട്ട നീഷേ, സുരക്ഷിതമായൊരു ദൂ രം പാലിച്ചു ബിസ്മാർക്കിന്റെ വിദ്വേഷാത്മകമായ പ്രസംഗങ്ങൾ വിസ്മയത്തോടെ ശ്രദ്ധിച്ചു. അതേസമയം, നിഷ്ക്രിയമായൊരു ദൗ ത്യം ഏറ്റെടുത്തതിൽ വിചിത്രമായൊരു പശ്ചാത്താപവും അദ്ദേഹ ത്തിനു തോന്നാതിരുന്നില്ല. ആതുരചികിത്സപോലെ സജീവവും പ്രാ യോഗികവുമായൊരു ജോലിയിലേക്കു തിരിയുന്നതിനെക്കുറിച്ച് ചി ന്തിക്കുന്നതിനിടയിൽ അകാരണമായി സംഗീതത്തിലേയ്ക്കും നീഷേ യുടെ ശ്രദ്ധ കടന്നു. തുടർന്നൊരു പിയാനിസ്റ്റായി പരിശീലനം നേടി യ അദ്ദേഹം ചില ഗീതകങ്ങളും രചിച്ചു; 'സംഗീതമില്ലാത്ത ജീവിതം ഒരബദ്ധമാണെ'ന്നുപോലും (Huneker : Egoists) അദ്ദേഹമെഴുതി.

സംഗീതത്തിലെ അതികായനായ റിച്ചാർഡ് വാഗ്നർ (Richard Wagner) അന്നു ബേസ്‌ലേയ്ക്കടുത്തുള്ള ട്രിബ്ഷെനിൽ മറ്റൊരാളുടെ ഭാര്യയുമായി താമസിക്കുകയായിരുന്നു. സംഗീതത്തിന്റെ ഭാവിയിൽ

ഉൽക്കണ്ഠയും ആകാംക്ഷയും പുലർത്തിയ നീഷേ, 1869-ലെ ക്രിസ്തുമസ് വാഗ്നറുടെ കൂടെ ചിലവഴിക്കാൻ തീരുമാനിച്ചു; സർവകലാശാലകളുമായി ബന്ധപ്പെട്ടു പേരും പ്രശസ്തിയും നേടാനുള്ള അവസരങ്ങൾ വാഗ്നർ ഒരിക്കലും പാഴാക്കാറില്ല. അങ്ങനെ ആ മഹാസംഗീതജ്ഞന്റെ നിർദ്ദേശപ്രകാരം ഗ്രീക്കുനാടകങ്ങളിൽനിന്നു തുടങ്ങി 'നെബ്യുലേവലയങ്ങളി'ൽ (The Ring of the Nibelungs) ചെന്നുനിൽക്കുന്ന ആദ്യപുസ്തകം നീഷേ എഴുതാൻ തുടങ്ങി; വാഗ്നറെ ആധുനികനായ ഏസ്ക്കിലസായി (Aeschylus) അദ്ദേഹം പുകഴ്ത്തി. ജനക്കൂട്ടത്തിന്റെ തിരക്കിൽനിന്നു മാറി പുസ്തകമെഴുതാനായി അദ്ദേഹം ആൽപ്സ് പർവതനിരകളിലേക്കു താമസം മാറ്റി; 1870-ൽ അവിടെവെച്ചാണു ജർമ്മനിയും ഫ്രാൻസും തമ്മിലുള്ള യുദ്ധവാർത്ത അദ്ദേഹം കേട്ടത്.

നീഷേ തെല്ലൊന്നു സംശയിച്ചു നിന്നു; കവിതയും സംഗീതവും നാടകവും തത്വചിന്തയും സമന്വയിച്ച ഗ്രീസിന്റെ ജീവചൈതന്യം ഒരു പവിത്രബന്ധനമായി ആവേശിച്ചുകഴിഞ്ഞെങ്കിലും മാതൃഭൂമിയുടെ ആഹ്വാനം കേൾക്കാതിരിക്കാൻ അദ്ദേഹത്തിനു കഴിഞ്ഞില്ല; അതിലും കവിതയുണ്ട്, അദ്ദേഹം എഴുതി: 'ഇവിടെ ലജ്ജാകരമായ സാഹചര്യത്തിൽ ജന്മമെടുത്ത ഒരു ഭരണകൂടം നമുക്കുണ്ട്; അടിക്കടിയുണ്ടാകുന്ന സംഘർഷങ്ങളിൽ താനേ ദഹിക്കുന്ന തീജ്ജ്വാലകളും. ബഹുഭൂരിപക്ഷം ജനങ്ങൾക്കുംവേണ്ടി പീഡനങ്ങളുടെ ഒരിക്കലും വറ്റാത്തൊരു നീരുറവയും നമുക്കുണ്ട്; എന്നിട്ടും ആ നിലവിളി കേൾക്കുമ്പോൾ ആത്മാവ് സ്വയം മറക്കുന്നു; ആ വിദ്വേഷാത്മകപ്രബോധനങ്ങളിൽ ജനങ്ങൾ ധൈര്യം സംഭരിച്ചു വീരനായകത്വത്തിലേക്കു സ്വയം ചാടിയെഴുന്നേൽക്കുന്നു'. യുദ്ധനിരയിലേക്കുള്ള യാത്രാമദ്ധ്യേ ഫ്രാങ്ക്ഫർട്ടിൽവെച്ച്, ആവേശോജ്ജ്വലമായ ആരവങ്ങളോടെ ഒരു സംഘം കുതിരപ്പട്ടാളം നഗരത്തെ വലംവെയ്ക്കുന്നതു നീഷേ കണ്ടു; അപ്പോൾ, ആ നിമിഷമാണു ദർശനപരമായ വെളിപാടു പ്രതിഫലിപ്പിക്കുന്ന ഒരുൾക്കാഴ്ച ജനിച്ചതെന്നു നീഷേ അവകാശപ്പെടുന്നു. 'അതിജീവനത്തിന്റെ ദുരിതപൂർണമായ മത്സരങ്ങളിലല്ല, മറിച്ച് യുദ്ധത്തോടും അധികാരത്തോടും ആക്രമണത്തോടുമുള്ള അഭിവാഞ്ഛയിലാണു ജീവി

ത്തിന്റെ ശക്തവും ഉദാത്തവുമായ ഇച്ഛാശക്തി പ്രത്യക്ഷപ്പെടുന്നതെന്ന് ആദ്യമായി എനിയ്ക്കുന്ന ബോദ്ധ്യപ്പെട്ടു!'. യുദ്ധരംഗത്തു സജീവമായി ഇടപെടാൻ കാഴ്ചക്കുറവ് തടസ്സമായതുകൊണ്ട് ശുശ്രൂഷയിൽ അദ്ദേഹത്തിനു തൃപ്തിപ്പെടേണ്ടി വന്നു; യുദ്ധത്തിന്റെ ഭീകരത നേരിട്ടു കാണാൻ കഴിയാത്തതുപോലെ യുദ്ധക്കളങ്ങളുടെ ബീഭത്സതയും അദ്ദേഹം അറിഞ്ഞിട്ടില്ല. അനുഭവത്തിന്റെ തീവ്രതയില്ലാത്ത ഭാവനയിൽനിന്നാണു പിന്നീടവയെ അദ്ദേഹം മാതൃകവൽക്കരിയ്ക്കാൻ ശ്രമിച്ചത്. പടയാളികളെ പരിചരിക്കുന്നതിൽപ്പോലും അദ്ദേഹം ലോലമനസ്കനായി; രക്തമൊഴുകുന്നതു കാണുമ്പോൾ ബോധക്കേടു വരുന്ന അദ്ദേഹത്തെ ഗത്യന്തരമില്ലാതെ അധികൃതർ വീട്ടിലേയ്ക്കു പറഞ്ഞയച്ചു. ഷെല്ലിയുടെ നാഡീവ്യൂഹവും കാർലൈലിന്റെ ആമാശയവും സാധുവായ ഒരു പെൺകുട്ടിയുടെ ഹൃദയവുമാണു നീഷേയ്ക്കു ലഭിച്ചത്!

**9.3. നീഷേയും വാഗ്നറും**

'സംഗീതത്തിൽനിന്നു ദുരന്തനാടകങ്ങളുടെ ജനന'മെന്ന പുസ്തകം (The Birth of Tragedy from the Spirit of Music) 1872-ന്റെ തുടക്കത്തിലാണു നീഷേ പ്രസിദ്ധീകരിയ്ക്കുന്നത്; അതാണദ്ദേഹത്തിന്റെ ഒരേയൊരു സമ്പൂർണമായ പുസ്തകവും!

ഒരു വൈയാകരണനും ഇതുപോലെ സംഗീതാത്മകമായി ഒരിയ്ക്കലും സംസാരിച്ചിട്ടില്ല. ഗ്രീക്കുകാരുടെ ആരാദ്ധ്യരായ രണ്ടു ദൈവങ്ങളെക്കുറിച്ചാണു നീഷേ പറയുന്നത്: ഒന്ന്, മദ്യപാനോത്സവങ്ങളുടെ ദേവനായ ഡയോണിസസ് (Dionysus അഥവാ Bacchus); ജീവിതത്തിന്റെ പുരോഗതിയും പ്രവൃത്തികളിലെ ആനന്ദവും വൈകാരികമായ നിർവൃതികളും പ്രചോദനങ്ങളും ജന്മവാസനകളും സാഹസികതകളും നിർഭയമായ സഹനങ്ങളും കവിതയും സംഗീതവും നൃത്തവും നാടകവുമാണു ഡയോണിസസിന്റെ മേഖല; രണ്ട്, സമാധാനവും സ്വസ്ഥതയും വിശ്രാന്തിയും നൽകുന്ന അപ്പോളോ (Appollo); സൗന്ദര്യവും ബുദ്ധിയും യുക്തിയും ക്രമബദ്ധതയും തത്വചിന്താപരമായ ശാന്തതയും ചിത്രകലയും ശിൽപ്പവിദ്യയും ഇതിഹാസകാവ്യങ്ങളും അ

ദ്ദേഹം പ്രതിനിധീകരിയ്ക്കുന്നു. ഡയോണിസസിന്റെ അശാന്തമായ പൗരുഷവും അപ്പോളോയുടെ ശാന്തമായ സ്ത്രൈണതയും പ്രതിഫലിയ്ക്കുന്ന മാതൃകകളുടെ ഒരു സമന്വയമായിരുന്നു, അന്നത്തെ ഗ്രീക്കുകല. നാടകത്തിൽ ഡയോണിസസ് ഗായകരെ പ്രചോദിപ്പിച്ചപ്പോൾ അപ്പോളോ സംഭാഷണത്തിനു സൗകുമാര്യം പകർന്നു. ഡയോണിസസിന്റെ വിചിത്രവേഷധാരികളായ ആരാധകവൃന്ദങ്ങളെയാണു ഗായകർ അനുകരിച്ചത്; വൈകാരികാനുഭവങ്ങളെ തുടർന്നുള്ള ആലോചനകളാണു സംഭാഷണങ്ങൾക്കു രൂപം നൽകിയത്.

കലയിലൂടെ ദോഷാനുദർശനത്തെ കീഴടക്കുന്ന ഡയോണിസസിന്റെ രീതിയാണു ഗ്രീക്കുനാടകത്തിന്റെ ഉദാത്തമായ ഭാവം. ആധുനികഭാവഗീതങ്ങളിൽ കാണുന്നതുപോലെ ഉത്സാഹവും ശുഭാപ്തിവിശ്വാസവും പ്രദർശിപ്പിയ്ക്കുന്ന ഒരു ജനതയായിരുന്നില്ല, അന്നത്തെ ഗ്രീക്കുകാർ; ജീവിതത്തിന്റെ ആധിവ്യാധികളും ദുരന്തപൂർണമായ ഹ്രസ്വതയും അവർ നന്നായി ഉൾക്കൊണ്ടു; മനുഷ്യരെ സംബന്ധിച്ച് എന്താണേറ്റവും അഭിലഷണീയമെന്ന മിഡാസിന്റെ (Midas) ചോദ്യത്തിനു മറുപടിയായി സിലേനസ് (Silenus) പറഞ്ഞു: 'അത്യാഹിതങ്ങളും സങ്കടങ്ങളുമായി, ഒരു ദിവസത്തെ മാത്രം ആയുസ്സുള്ള, നിരാലംബശിശുക്കളുടെ ദയനീയവർഗമാണവർ; ഇതിലേറെ കഷ്ടമായൊരു അഭിപ്രായം പറയാൻ എന്തിനാണു നിങ്ങളെന്നെ നിർബന്ധിയ്ക്കുന്നത്? ജനിയ്ക്കാതിരിയ്ക്കുക, അല്ലെങ്കിൽ യാതൊന്നും നേടാതിരിയ്ക്കുക, അതാണവർക്കേറ്റവും അഭിലഷണീയമായ കാര്യം; ജനിച്ചാൽ പെട്ടെന്നു മരിയ്ക്കുകയാണു രണ്ടാമത്തെ വഴി!' ഷോപ്പൻഹോവർക്കും ഹിന്ദുക്കൾക്കും അവരെ യാതൊന്നും പഠിപ്പിയ്ക്കാനില്ല! പക്ഷേ, നിരാശയുടെ ഈ അഗാധഗർത്തം ഉദാത്തമായ കലയുടെ ഊർജ്ജത്തിലാണവർ മറികടന്നത്. അവർ പീഡാനുഭവങ്ങളിൽനിന്നു ദുരന്തനാടകങ്ങളുടെ ദൃശ്യചാരുത സൃഷ്ടിച്ചു; 'സൗന്ദര്യാത്മകമായൊരു പ്രതിഭാസമായി മാത്രമാണു ലോകത്തിന്റെ അസ്തിത്വം സാധൂകരിയ്ക്കാൻ കഴിയു'ന്നതെന്ന് അവർ കണ്ടു; ബുദ്ധിപരമായ ആലോചനകളിലൂടെ തക്കതായ കലാസിദ്ധാന്തങ്ങളും അവർ ആവിഷ്ക്കരിച്ചു. 'ഭയഭക്തിസംഭ്രമങ്ങളെ കലാ

പരമായി മെരുക്കുന്നതാണ്, ഉദാത്തമായ അനുഭവങ്ങൾ'. ദോഷാനുദർശനം ജീർണതയുടെ ലക്ഷണമാണെങ്കിൽ ശുഭപ്രതീക്ഷ പലപ്പോഴും ഉപരിപ്ളവമായ സൂചന മാത്രമാണ്; സ്ഥിതപ്രജ്ഞനായൊരു മനുഷ്യന്റെ സ്ഥായീഭാവമാണ് 'ദുരന്താത്മകമായ ശുഭപ്രതീക്ഷ'; മഹാസങ്കടങ്ങൾ നേരിടുകയും അനുഭവങ്ങളുടെ തീക്ഷ്ണതയും വ്യാപകത്വവും മനസ്സിലാക്കുകയും ചെയ്യുമ്പോൾ സംഘർഷങ്ങൾ ജീവിതത്തിന്റെ അലിഖിതനിയമങ്ങളാണെന്നു സന്തോഷപൂർവം മനുഷ്യൻ തിരിച്ചറിയുന്നു. 'ഗ്രീക്കുകാർ ദോഷാനുദർശനത്തിന്റെ വക്താക്കളായിരുന്നില്ലെന്ന തെളിവാണ്, അവരുടെ ദുരന്തനാടകങ്ങൾ'; ഇത്തരം ചിന്തകൾ ഏസ്ക്കിലിയൻ നാടകങ്ങളേയും സോക്രട്ടീസിനുമുമ്പുള്ള തത്വചിന്തയേയും ബാധിച്ച കാലമായിരുന്നു, ഗ്രീസിന്റെ 'ഭീകരയുഗം!'.

'സൈദ്ധാന്തികമാതൃക'യെന്ന നിലയിൽ ഗ്രീക്കുപ്രകൃതത്തിന്റെ മിക്കവാറും ശിഥിലമായൊരു വ്യക്തിത്വമായിരുന്നു, സോക്രട്ടീസ്; പഴയ മാരത്തോണിയൻ സങ്കൽപ്പം സൂചിപ്പിയ്ക്കുന്ന അരോഗദൃഢഗാത്രത മാനസികവും ശാരീരികവുമായ കഴിവുകൾക്കു സാവധാനം സംഭവിയ്ക്കുന്ന അപചയത്തിലൂടെ സംശയകരമായ പ്രബോധനാത്മകതയിലേയ്ക്കാണു പരിണമിച്ചത്. തത്വചിന്തയുടെ കാവ്യാത്മകത നിരൂപണത്തിനും, കല ശാസ്ത്രത്തിനും, ബുദ്ധിശക്തി ജന്മവാസനകൾക്കും, സംവാദങ്ങൾ വിനോദങ്ങൾക്കും വഴിമാറി. സോക്രട്ടീസിന്റെ സ്വാധീനത്തിൽ കായികാഭ്യാസിയായ പ്ലേറ്റോ സൗന്ദര്യാരാധകനായി മാറി; നാടകകൃത്തായിരുന്ന പ്ലേറ്റോ യുക്തിവാദിയും വികാരവിദ്വേഷിയും കവിതാവിരോധിയും 'ക്രിസ്തുവിനു മുമ്പേ ക്രിസ്ത്യാനി'യും സർവോപരി വൈജ്ഞാനികശാസ്ത്രജ്ഞനുമായി വളർന്നു. ഡെൽഫിയിലെ അപ്പോളോക്ഷേത്രത്തിനു മുമ്പിൽ 'നിന്നെത്തന്നെ അറിയുക'യെന്നും 'യാതൊന്നും പൂർണമല്ലെ'ന്നുമുള്ള നിർവികാരവചനങ്ങൾ എഴുതിവെയ്ക്കപ്പെട്ടു; ബുദ്ധിയാണു യഥാർത്ഥനന്മയെന്ന മിഥ്യാധാരണയിലാണു സോക്രട്ടീസും പ്ലേറ്റോയും ചെന്നെത്തിയത്; അരിസ്റ്റോട്ടിൽ, മദ്ധ്യമാർഗത്തിന്റെ നിർവീര്യമായ ചിന്തയിലും ചെന്നുവീണു. സം

സ്കാരത്തിന്റെ യൗവനത്തിലാണ പൊതുവേ പുരാണേതിഹാസങ്ങളും കവിതകളും ജനിക്കുന്നത്; അപചയകാലത്തു തത്വചിന്തയും യുക്തിവാദവും. ഹോമറും ഏസ്ക്കിലസുമായിരുന്നു, ഗ്രീസിന്റെ യൗവനം; നാടകകൃത്തിൽനിന്ന പതുക്കെ യുക്തിവാദിയായി മാറിയ യൂറിപ്പിഡിസ് (Euripides), പരമ്പരാഗതമായ ചിഹ്നങ്ങളും സൂചനകളും നിശ്ശേഷം നശിപ്പിച്ച പുരോഗമനവാദിയും ദുരന്താത്മകമായ പ്രതീക്ഷ തള്ളിക്കളഞ്ഞ വികാരജീവിയും ഡയോണിഷ്യൻ ഗായകർക്കു പകരം അപ്പോളോയുടെ സംവാദസമർത്ഥരായ പ്രാസംഗികരെ നിയോഗിച്ച സോക്രട്ടീസിന്റെ സുഹൃത്തുമായിരുന്നു.

അപ്പോളോയുടെ ഡെൽഫിയിലെ വെളിപാട് (Delphic oracle), സർവജ്ഞാനികളിൽ ഒന്നാമൻ സോക്രട്ടീസും രണ്ടാമൻ യൂറിപ്പിഡിസുമാണെന്ന പറഞ്ഞതിൽ അത്ഭുതപ്പെടാനില്ല; 'അവരെ രണ്ടുപേരേയും ഉൾക്കൊണ്ട അരിസ്റ്റോഫെനീസിന്റെ (Aristophanes) വിദ്വേഷാത്മകമായ വിസ്ഫോടനങ്ങൾ ഗ്രീക്കുസംസ്കാരത്തിന്റെ അപചയമായി കാണുന്നതിലും തെറ്റില്ല. ഒടുവിലവർ സ്വയം പിൻവാങ്ങി; യൂറിപ്പിഡിസിന്റെ അവസാനത്തെ നാടകമായ 'ബാക്കസ്' (Bacchus), ഒരു ആത്മഹത്യാക്കുറിപ്പെന്ന നിലയിൽ ഡയോണിസസിനോടുള്ള നിരുപാധികമായ കീഴടങ്ങലായി വ്യഖ്യാനിയ്ക്കപ്പെട്ടു; കാരാഗൃഹത്തിൽ കിടന്ന സോക്രട്ടീസ് ആത്മസംഘർഷത്തിനൊരു അയവ് വരുത്താൻ ഡയോണിസസിന്റെ സംഗീതമാണ് ആസ്വദിച്ചത്'. 'ഒരുപക്ഷേ, എനിയ്ക്കറിയാത്തതുകൊണ്ടുമാത്രം ചില വിഷയങ്ങൾ അയുക്തികമല്ലെന്ന വരുമോ? യുക്തിവാദിയ്ക്കു കടന്നുചെല്ലാൻ കഴിയാത്ത വൈജ്ഞാനികമായൊരു മേഖലയുണ്ടോ? ശാസ്ത്രത്തിന കല അവശ്യമായൊരു അനുപൂരകമാണോ?', തുടങ്ങിയ സംശയങ്ങൾ അദ്ദേഹം സ്വയം ചോദിച്ചിരിക്കാം. പക്ഷേ, സമയം വൈകിപ്പോയി; യുക്തിവാദികളും നാസ്തികരും ചേർന്ന നശിപ്പിച്ചതൊന്നും വീണ്ടെടുക്കാനാവില്ല; ഗ്രീക്കുനാടകങ്ങളും ഗ്രീക്കുപ്രകൃതവും ജീർണതയിലേക്കു കൂപ്പുകുത്തി. 'അത്ഭുതകരമായ കാര്യം നടന്നുകഴിഞ്ഞു: കവിയും ചിന്തകനും പിൻവാങ്ങിയപ്പോൾ സംസ്കാരത്തിന്റെ ചാരുത നഷ്ടപ്പെട്ടു'. അവരോടൊ

പ്പം ഡയോണിഷ്യൻ ഭാവനകളും നായകസങ്കൽപ്പങ്ങളും അസ്തമിച്ചു.

ഒരുപക്ഷേ, ഡയോണിസസ് ഇനിയും തിരിച്ചുവന്നേക്കാം; ഇമ്മാനുവൽ കാന്റ് നിശ്ശേഷം നശിപ്പിച്ച സൈദ്ധാന്തികയുക്തിക്കുശേഷം ഷോപ്പൻഹോവർ ചിന്തകളുടെ ദുരന്തവും വാസനകളുടെ മഹത്വവും ഒരിയ്ക്കൽക്കൂടി പഠിപ്പിച്ചില്ലേ? പാരമ്പര്യചിഹ്നങ്ങൾ വീണ്ടെടുത്തു സംഗീതവും നാടകവും സമന്വയിപ്പിക്കുന്ന ഡയോണിഷ്യൻ നിർവൃതിയുടെ മറ്റൊരു ഏസ്ക്കിലസല്ലേ, റിച്ചാർഡ് വാഗ്നർ? 'സോക്രട്ടീസ് സാംസ്കാരത്തിന്റെ സാഹചര്യങ്ങളുമായി ബന്ധമില്ലാത്ത ജർമ്മൻ ദേശീയതയിൽനിന്നു ബാക്കും (Bach) ബീഥോവനും (Beethoven) റിച്ചാർഡ് വാഗ്നറും പ്രതിനിധാനം ചെയ്യുന്ന സംഗീതത്തിന്റെ ശക്തിവിശേഷം ഉണർന്നുകഴിഞ്ഞിരിക്കുന്നു'. ഇറ്റലിയുടേയും ഫ്രാൻസിന്റേയും അപ്പോളോണിയൻ കലാപാരമ്പര്യത്തിൽ വളരെക്കാലത്തോളം ജർമ്മൻദേശീയത നിഷ്ക്രിയമായിരുന്നു; ജീർണാവസ്ഥയിലുള്ള അത്തരം സംസ്കാരങ്ങളേക്കാൾ തങ്ങളുടെ ജന്മവാസനകൾ ആരോഗ്യകരമാണെന്നു ജർമ്മനിയിലെ ജനങ്ങൾ തിരിച്ചറിയട്ടെ! കലയിലും ജീവിതത്തിലും ലൂഥറിന്റെ (Luther) വന്യമായ ഊർജ്ജസ്വലത ഒരിയ്ക്കൽക്കൂടി പകർന്നു മതത്തിലും സംഗീതത്തിലും അവരൊരു നവീകരണത്തിനു ശ്രമിയ്ക്കട്ടെ! യുദ്ധച്ചുഴലികളിൽ തകർന്നലഞ്ഞ ജർമ്മനിയിൽ പുതിയൊരു കൂട്ടം വീരന്മാർ ജനിയ്ക്കില്ലെന്നോ സംഗീതത്തിന്റെ ആത്മാവിൽനിന്നു ദുരന്തനാടകങ്ങൾ മുളയ്ക്കില്ലെന്നോ ആരു കണ്ടു?

1872-ൽ നീഷേ ബേസ്‌ലേയിൽ തിരിച്ചെത്തി; ശാരീരികമായ നിരവധി അവശതകളുണ്ടെങ്കിലും ഉള്ളിൽ തിളയ്ക്കുന്ന ആവേശം അദ്ധ്യാപനത്തിന്റെ വിടുപണിയിൽ ദഹിപ്പിച്ചുകളയാൻ അദ്ദേഹം ഒരുക്കമായിരുന്നില്ല. 'അടുത്ത അൻപതുവർഷത്തേയ്ക്കുള്ള അദ്ധ്വാനം ഞാൻ കരുതിവെച്ചിട്ടുണ്ട്; എനിയ്ക്കതു സമയബന്ധിതമായി ചെയ്തുതീർക്കണം' (Halevy : Life of Friedrich Nietzsche). യുദ്ധങ്ങളോടു മിക്കവാറും അദ്ദേഹത്തിനു മോഹവിമുക്തി വന്നു കഴിഞ്ഞു: 'സാമ്രാജ്യത്വമോഹങ്ങൾ ജർമ്മൻദേശീയതയെ താഴ്ത്തുകയാണെ'ന്നു നീഷേ എഴ

തി. 1871-ലെ വിജയം മൂലം പരുഷമായൊരു ദുരഭിമാനം ജനങ്ങളിൽ ഉണർന്നുകഴിഞ്ഞു; അതിനേക്കാൾ വലിയൊരു വിഘ്നം ആദ്ധ്യാത്മികമായ പുരോഗതിക്കു വരാനില്ല. ആരാധനാവിഗ്രഹങ്ങൾക്കു മുമ്പിൽ അശാന്തമാകുന്ന ശിശുസഹജമായൊരു ഭാവം നീഷേയ്ക്കു സഹജമായിരുന്നു; അവരിലേറ്റവും ബഹുമാന്യനായ ഡേവിഡ് സ്ട്രോസിനെ തുറന്നാക്രമിച്ചുകൊണ്ട് അലസമായ ആ അലംഭാവം മറികടക്കാൻ അദ്ദേഹം തീരുമാനിച്ചു. 'സ്റ്റെന്താളിന്റെ ഉപദേശപ്രകാരം ഒരു ദ്വന്ദ്വയുദ്ധത്തിനു തയാറായാണു ഞാൻ സമൂഹത്തിലേയ്ക്കു പ്രവേശിയ്ക്കുന്നത്'.

'കാലികവിചാരങ്ങളു'ടെ (Thoughts out of Season) രണ്ടാം പതിപ്പിൽ പ്രത്യക്ഷപ്പെട്ട 'ഷോപ്പൻഹോവറുടെ വിദ്യാഭ്യാസചിന്ത'യെന്ന ലേഖനത്തിൽ സർവകലാശാലകളുടെ മേധാവിത്വത്തിനെതിരെയുള്ള അദ്ദേഹത്തിന്റെ രോഷം അണപൊട്ടിയൊഴുകി; 'തരം താണ ചിലരെ മാത്രം പ്രോത്സാഹിപ്പിയ്ക്കുന്ന ഒരു സർവകലാശാലാസംവിധാനംപോലെ പ്രതിഭാശാലികളായ ചിന്തകരെ വളർത്തിയെടുക്കാൻ തടസ്സമായി നിൽക്കുന്ന മറ്റൊന്നുമില്ലെന്ന് അനുഭവം നമ്മെ പഠിപ്പിയ്ക്കുന്നു; പ്ലേറ്റോയും  ഷോപ്പൻഹോവറുംപോലുള്ളവരെ ഒരു ഭരണകൂടവും സഹായിയ്ക്കാൻ ധൈര്യപ്പെട്ടിട്ടില്ല; ഭരണകൂടം അവരെ ഭയക്കുകയാണു പതിവ്'; 'ചരിത്രത്തിന്റെ ഉപയോഗവും ദുരുപയോഗവു'മെന്ന (The Use and Abuse of History) മറ്റൊരു ലേഖനത്തിൽ കാലഹരണപ്പെട്ട പൗരാണികപാണ്ഡിത്യത്തിൽ ജർമ്മനിയിലെ പ്രതിഭകൾ മുഴുവൻ മുങ്ങിപ്പോയതായി അദ്ദേഹം പരിഹസിച്ചു. നീഷേയുടെ രണ്ടു സവിശേഷമായ ആശയങ്ങൾ ഈ ലേഖനത്തിൽ കാണാം: ദൈവശാസ്ത്രത്തെപ്പോലെ നീതിധർമ്മങ്ങളും പരിണാമസിദ്ധാന്തപ്രകാരം പുനർനിർവചനത്തിനു വിധേയമാകണം; 'വ്യക്തികളായി വേർതിരിയ്ക്കപ്പെടുമ്പോൾ അയോഗ്യരായ ഭൂരിപക്ഷത്തിന്റെ വികസനമല്ല, മറിച്ച്, മികച്ച വ്യക്തിത്വങ്ങൾക്കു പിന്തുണയും പ്രോത്സാഹനവും നൽകി പ്രതിഭകളെ സൃഷ്ടിയ്ക്കുകയാണു ഭരണകൂടത്തിന്റെ യഥാർത്ഥധർമ്മം'.

'റിച്ചാർഡ് വാഗ്നർ ബെയ്റൂത്തിലെ'ന്ന ലേഖനമായിരുന്നു അവയിലേറ്റവും (Richard Wagner in Bayreuth) ആവേശഭരിതമായത്. 'ഭ

യത്തിന്റെ അർത്ഥത്തെക്കുറിച്ച് ഒരിക്കലും ചിന്തിക്കാത്ത' സേഗ്ഫ്രീഡിനു (Siegfried) തുല്യനായാണു വാഗ്നറെ അദ്ദേഹം പ്രകീർത്തിയ്ക്കുന്നത്; ബഹുമുഖമായ കലകളെ സൗന്ദര്യസാകല്യമായി സമന്വയിപ്പിച്ച വാഗ്നറെ യഥാർത്ഥകലയുടെ സ്ഥാപകനായും അദ്ദേഹം അവരോധിച്ചു; മാത്രമല്ല, ബെയ്‌റൂത്തിൽ നടക്കുന്ന വാഗ്നർ മഹോത്സവത്തിന്റെ പ്രസക്തിയും പ്രാധാന്യവും ഉൾക്കൊള്ളാൻ ജർമ്മൻജനതയെ അദ്ദേഹം ആഹ്വാനം ചെയ്തു; 'യുദ്ധം പ്രഖ്യാപിയ്ക്കുന്ന പ്രഭാതത്തിലെ വിശുദ്ധകുർബാനയ്ക്കു സമാനമാണത്'. മിക്കവാറും സ്ത്രൈണമായ ഒരു യുവത്വത്തിന്റെ ആവേശവും ആരാധനയുമായിരുന്നു, ആ വാക്കുകളിൽ നിഴലിച്ചത്; വാഗ്നറുടെ പൗരുഷം കലർന്ന ധൈര്യവും നിശ്ചയദാർഢ്യവും പിന്നീടു സ്വയം രൂപകൽപ്പന ചെയ്ത 'അതിമാനുഷ'സങ്കൽപ്പത്തിലേയ്ക്കു നീഷേ സമന്വയിപ്പിച്ചു. പക്ഷേ, ആരാധകനും അതുപോലെതന്നെ തത്വചിന്തകനായിരുന്നതുകൊണ്ട്, അഭിജാതപ്രകൃതത്തിനു യോജിയ്ക്കാത്തവിധം, ഏകാധിപത്യപരമായൊരു അഹംഭാവംകൂടി വാഗ്നർക്കു സഹജമാണെന്നു പിന്നീടദ്ദേഹം തിരിച്ചറിഞ്ഞു. (പാരീസിൽനിന്നു വേണ്ടത്ര പരിഗണന ലഭിയ്ക്കാതിരുന്നതുകൊണ്ട്) 1871-ൽ ഫ്രഞ്ചുകാർക്കെതിരെ വാഗ്നർ നടത്തിയ പരാമർശങ്ങളോടു നീഷേ യോജിച്ചില്ല; ബ്രാംസിനോടുള്ള (Brahms) വാഗ്നറുടെ കടുത്ത അസൂയയും അദ്ദേഹത്തെ അത്ഭുതപ്പെടുത്തി. വാഗ്നറുടെ അപദാനങ്ങൾ പാടിപ്പുകഴ്ത്തുന്ന ലേഖനത്തിലെ പ്രധാനപ്രമേയംപോലും അദ്ദേഹത്തിനു ഹിതകരമായിരുന്നില്ല: 'ലോകം ഇപ്പോൾത്തന്നെ വേണ്ടതിലേറെ പൗരസ്ത്യമായിക്കഴിഞ്ഞു; ഗ്രീക്കുസംസ്കാരം സ്വാംശീകരിയ്ക്കാനാണു ജനങ്ങൾ ശ്രമിയ്ക്കുന്നത്'. പക്ഷേ, വാഗ്നർ വേണ്ടതിലേറെ സെമെറ്റിക് പക്ഷപാതിയാണെന്ന വസ്തുതയും നീഷേയ്ക്കറിയാമായിരുന്നു.

അങ്ങനെ 1876-ലെ വാഗ്നർ മഹോത്സവവും വന്നെത്തി; ആഘോഷപരിപാടികളിൽ ഇടവേളകളില്ലാതെ വാഗ്നറുടെ 'ഒപ്പേറാ'നാടകങ്ങൾ അവതരിപ്പിക്കപ്പെട്ടു; ചക്രവർത്തിമാരും പ്രഭുക്കന്മാരും രാജകുമാരീകുമാരന്മാരും ഉൾപ്പെട്ട വാഗ്നറുടെ ആരാധകർ സാധാരണക്കാ

രായ ആസ്വാദകരേക്കാൾ ആവേശത്തോടെ തടിച്ചുകൂടി. ലുഡ്‌വിഗ് ഗേയർക്കു (Ludwig Geyer) വാഗ്നറുടെമേലുള്ള സ്വാധീനവും 'നെബു ലേവലയങ്ങൾ'ക്കു നാടകീയതയോടുള്ള കടപ്പാടും സംഗീതത്തിന്റെ ഭാവപരത നാടകത്തിലേക്കു സന്നിവേശിപ്പിച്ചപ്പോൾ സംഭവിച്ച ന്യൂനതകളും അന്നാണൊരു വെളിപാടുപോലെ നീഷേ കണ്ടറിഞ്ഞത്. 'ഒരു ദേശീയഗാനത്തിന്റെ രൂപത്തിൽനിന്നു വളർന്നുവികസിച്ച് നാടകത്തിന്റെ സമസ്തഭാവങ്ങളേയും സ്പർശിക്കുന്ന സംഗീതസമന്വയമാണു ഞാൻ മനസ്സിൽ താലോലിക്കാറുള്ളത്. പക്ഷേ, ഒപ്പേറാനാടകങ്ങളുടെ ചില മൗലികഭാവങ്ങൾ വാഗ്നറെ മറ്റൊരു വഴിക്കാണു നയിച്ചത്'. പക്ഷേ ആ വഴി പോകാൻ നീഷേക്കു താൽപ്പര്യമുണ്ടായിരുന്നില്ല; ഒപ്പേറാസംഗീതം അദ്ദേഹത്തെ അലോസരപ്പെടുത്തി. 'ഇതു കേൾക്കണമെങ്കിൽ എനിക്കു സ്വബോധം നഷ്ടപ്പെടണം', അദ്ദേഹം തുറന്നടിച്ചു. 'നീണ്ടുപോകുന്ന ഈ സംഗീതസായാഹ്നങ്ങൾ എന്നെ ഭയപ്പെടുത്തുന്നു; ഇതിലധികം ഇനിയെനിക്കു സഹിക്കാനാവില്ല!'.

അങ്ങനെ ലോകത്തിന്റെ മുഴുവൻ ശ്രദ്ധയും ആരാധനയും ഏറ്റുവാങ്ങി വിജയശ്രീലാളിതനായി വാഴുന്ന വാഗ്നറോടൊരു വാക്കുപോലും മിണ്ടാതെ ഒരു ഭീരുവിനെപ്പോലെ നീഷേ ഒളിച്ചോടി. 'ധീരയോദ്ധാക്കളെപ്പോലും ദുർബലരാക്കുന്ന കപടമൂല്യബോധങ്ങളോടും കാൽപ്പനികതയുടെ സ്ത്രൈണഭാവങ്ങളോടുമുള്ള വെറുപ്പു മറച്ചുവെക്കാതെ' അദ്ദേഹം പലായനം ചെയ്തു. പക്ഷേ, അങ്ങകലെ സോറന്റോവിൽ അദ്ദേഹം കണ്ടതു വീണ്ടും വാഗ്നറെയായിരുന്നു; വിജയത്തിന്റെ ആത്മഹർഷത്തോടെ അദ്ദേഹം പുതിയ നാടകം 'പാഴ്സിഫാൽ' (Parsifal) എഴുതാൻ തുടങ്ങിയിരുന്നു. സ്നേഹവും സഹാനുഭൂതിയും ഉയർത്തിപ്പിടിച്ച ക്രിസ്തുമതത്തിന്റെ മഹത്വവൽക്കരണമായിരുന്നു ആ നാടകം; 'ശുദ്ധനായൊരു വിഡ്ഢി, ക്രിസ്തുവിന്റെ വിഡ്ഢിത്തം വീണ്ടെടുക്കുന്ന കഥ! നീഷേ നിശ്ശബ്ദം തിരിഞ്ഞുനടന്നു; പിന്നീടവർ തമ്മിൽ ഒരിക്കലും സംസാരിച്ചിട്ടില്ല. 'അവനവനോട് ആത്മാർത്ഥതയും ആർജ്ജവവും കാണിക്കാത്ത പ്രതിഭയെ എനിക്കൊരിക്കലും അംഗീകരിക്കാനാവില്ല. അത്തരമൊരാളുടെ നേട്ടങ്ങളൊന്നും എന്നെ സംബന്ധിച്ച നിലനിൽ

ക്കുന്നതല്ല!'. വിശുദ്ധനായ 'പാഴ്സിഫാലി'നേക്കാൾ വിപ്ളവകാരിയായ 'സേഗ്ഫ്രീഡി'നെയാണ (Siefried) നീഷേ ഇഷ്ടപ്പെട്ടത്; ദൈവശാസ്ത്രപരമായ കുറവുകളെ നിസ്സാരമാക്കുന്ന മൂല്യബോധവും സൗന്ദര്യവും ക്രിസ്തുമതത്തിൽ വാഗ്നർക്കു കാണാനായതു തികച്ചും അക്ഷന്തവ്യമായി അദ്ദേഹം കരുതി. 'വാഗ്നറുടെ വിഷയ'ത്തിൽ (The Case of Wagner) കഠിനമായ ആത്മരോഷത്തോടെ അദ്ദേഹം എഴുതി:

'ബുദ്ധമതത്തിലെ ശൂന്യതാസങ്കൽപ്പങ്ങൾക്കു സംഗീതത്തിന്റെ മൂടുപടം ചാർത്തി പ്രകീർത്തിയ്ക്കുകയാണ വാഗ്നർ ചെയ്യുന്നത്; മാത്രമല്ല, ക്രിസ്തുമതത്തിന്റെ അപചയഭാവങ്ങളെ അദ്ദേഹം അഭിനന്ദിയ്ക്കുകയും ചെയ്യുന്നു; നോക്കൂ, നിരാശ ബാധിച്ച വയോധികനായ ഒരു കാൽപ്പനികൻ, റിച്ചാർഡ് വാഗ്നർ, വിശുദ്ധമായ കുരിശിനു മുമ്പിൽ സ്വയം അടിയറവു പറഞ്ഞിരിയ്ക്കുന്നു; ഈ ദാരുണദൃശ്യം കാണുന്ന ഒരു ജർമ്മൻകാരനും മനസ്സാക്ഷിയെന്നൊന്നില്ലെന്നോ? എനിയ്ക്കു മാത്രമാണോ ഈ പീഡനം? എന്നിട്ടും ഒരിയ്ക്കൽ ഞാനൊരു വാഗ്നർപക്ഷപാതിയായിരുന്നു, അതെ, വാഗ്നറെപ്പോലെ ഒരപചയകാലത്തിന്റെ സന്തതിയാണ ഞാൻ; പക്ഷേ, എനിയ്ക്കതിനെക്കുറിച്ചു ബോദ്ധ്യമുണ്ട്; അതിനെതിരെ ഞാൻ സ്വയം പ്രതിരോധിയ്ക്കുകയും ചെയ്യുന്നു'.

സത്യത്തിൽ സ്വയം കരുതിയതിലേറെ 'അപ്പോളോണിയ'നായിരുന്നു, നീഷേ: സംഗീതത്തിന്റെ പ്രണയം പകരുന്ന പേലവതയോ വന്യമായ ഡയോണിഷ്യൻ ആവേശമോ പ്രകടമാകാത്ത വിധത്തിൽ സൂക്ഷ്മവും ശുദ്ധവും സൗമ്യവുമായിരുന്നു, ആ പ്രകൃതം. നീഷേയുടെ സഹോദരനായ ഫോഴ്സ്റ്റർക്കുള്ള കത്തിൽ വാഗ്നർ എഴുതി: 'സൂക്ഷ്മസംവേദനസ്വഭാവിയും അശാന്തചിത്തനുമാണ താങ്കളുടെ സഹോദരൻ; എന്റെ ഫലിതം കേട്ടു ചിലപ്പോൾ അദ്ദേഹം ഇതികർത്തവ്യതാമൂഢനാകുന്നതു ഞാൻ കാണാറുണ്ട്; അപ്പോൾ കൂടുതലാവേശത്തോടെ ഞാൻ തമാശ തുടരും'. കല മനുഷ്യരുടെ ഹൃദയദാർഢ്യത്തെ അലിയിച്ചുകളയുമെന്നു പ്ലേറ്റോയെപ്പോലെ നീഷേയും വിശ്വസിച്ചു; ക്രിസ്തുമതത്തെ അപകടകരമായ വിധത്തിൽ പിന്തുടരുന്ന തന്നെപ്പോ

ലെയാണ ലോകത്തുള്ളവരെല്ലാമെന്ന മൃദുലമനസ്കനായ അദ്ദേഹം ക രുതി. സൗമ്യനായ ആ പണ്ഡിതനു യോജിച്ച യുദ്ധങ്ങൾ സത്യത്തി ൽ വളരെ ദുർലഭമായിരുന്നു. എന്നിട്ടും, ചില പ്രശാന്തനിമിഷങ്ങളിൽ സേഗ്ഫ്രീഡിന്റെ ശക്തിപോലെ അവശ്യം ആവശ്യമാണ പാഴ്സി ഫാലിന്റെ സൗമ്യതയുമെന്ന നീഷേ മനസ്സിലാക്കി; ഈ രണ്ടു വൈ രുദ്ധ്യങ്ങളും സൃഷ്ടിപരമായൊരു സമഷ്ടിബോധത്തിൽ സമന്വയിക്കു ന്നതായും അദ്ദേഹം കണ്ടു. ഏറ്റവും അമൂല്യമായ അനുഭവങ്ങൾ സ മ്മാനിച്ച ആ മനുഷ്യനോടു നിശ്ശബ്ദമായി നില നിന്നുപോന്ന 'താര സൗഹൃദം' ഒരർത്ഥത്തിൽ അദ്ദേഹം ഇഷ്ടപ്പെട്ടതായാണ കരുതേണ്ട ത്. അവസാനകാലത്തെ മതിഭ്രമത്തിൽ ബോധം തെളിഞ്ഞ ഒരു നിമിഷം മരിച്ചുപോയ വാഗ്നറുടെ ചിത്രത്തിൽ നോക്കി അദ്ദേഹം നി ശ്ശബ്ദം പറഞ്ഞു: 'അദ്ദേഹത്തെ ഞാൻ വേണ്ടതിലേറെ സ്നേഹിച്ചു!'

### 9.4. സരാതുഷ്ടന്റെ വചനങ്ങൾ

ബെയ്റൂത്തിലും ട്രിബ്ഷെനിലും നടന്ന കലാപങ്ങളുടെ ഡയോ ണിഷ്യൻ വിക്ഷോഭങ്ങൾക്കുശേഷം നീഷേ സ്വയം പരാജയമേറ്റു വാങ്ങിയ കലാലോകത്തുനിന്നു ശാസ്ത്രത്തിലും തത്വചിന്തയിലും അഭ യം പ്രാപിച്ചു; ശാസ്ത്രത്തിന്റെ തണുത്ത അപ്പോളോണിയൻ അന്തരീ ക്ഷം കലുഷമായ ആത്മാവിനൊരു ശുദ്ധികലശമാണ നടത്തിയതെ ങ്കിൽ നിഷ്ഠുരമായൊരു നിയമവും കടന്നു ചെല്ലാത്ത ഒരഭയകേന്ദ്രമാ യിരുന്നു, തത്വചിന്ത. അദ്ദേഹം സ്വയമൊരു ആത്മപരിശോധനയ്ക്കു വിധേയനായി വികാരാവേശങ്ങൾ ശാന്തമാക്കാൻ ശ്രമിച്ചു; 'വികാര ങ്ങളുടെ ഒരു രസതന്ത്രമാണ നമുക്കാവശ്യം', അദ്ദേഹം പറഞ്ഞു. അ തുകൊണ്ട് 'മനുഷ്യത്വമുള്ള മനുഷ്യരെ'ന്ന (Human All Too Human) അടുത്ത പുസ്തകത്തിൽ അദ്ദേഹമൊരു മനശ്ശാസ്ത്രജ്ഞനായി മാറി; മൃദു ലവികാരങ്ങളും വിവിധവിശ്വാസങ്ങളും ഒരു ശസ്ത്രക്രിയാവിദഗ്ദ്ധന്റെ നിർദ്ദയത്വത്തോടെ അപഗ്രഥിയ്ക്കുന്ന ആ പുസ്തകം, പ്രതികൂലമായ പ്ര തികരണങ്ങൾക്കിടയിലും, അദ്ദേഹം വോൾട്ടയറുടെപേരിലാണ സ മർപ്പിച്ചത്. വാഗ്നർക്കയച്ചുകൊടുത്ത പ്രതിയ്ക്കു പകരം 'പാഴ്സിഫാലി'

ന്റെ പുതിയൊരു പതിപ്പ് അദ്ദേഹത്തിനു ലഭിച്ചു. അവർ തമ്മിൽ പിന്നീടു യാതൊരു സമ്പർക്കവുമുണ്ടായിട്ടില്ല.

1879-ൽ, ജീവിതത്തിന്റെ ഉച്ചസ്ഥായിയിലിരിക്കേ ശാരീരികമായും മാനസികമായും തളർന്ന അദ്ദേഹം മരണത്തെ മുഖാമുഖം ദർശിച്ചു; തികഞ്ഞ ഔദ്ധത്യത്തോടെ അന്ത്യോപചാരത്തിനുവേണ്ട ഒരുക്കങ്ങളും അദ്ദേഹം നടത്തി: 'എനിക്കു വാക്കു തരൂ', അദ്ദേഹം സഹോദരിയെ നിർബന്ധിച്ചു, 'ഞാൻ മരിച്ചുകഴിഞ്ഞാൽ അടുത്ത സുഹൃത്തുക്കൾമാത്രമേ ശവമഞ്ചത്തിനടുത്തു നിൽക്കാവൂ; കൗതുകത്തോടെ എത്തിനോക്കുന്ന ജനക്കൂട്ടത്തെ ആട്ടിയോടിക്കണം. ആത്മരക്ഷയ്ക്കുള്ള കഴിവ് എനിക്കുന്നു നഷ്ടപ്പെട്ടു കഴിഞ്ഞിരിക്കും; അതുകൊണ്ട് നിരർത്ഥകമായ പ്രാർത്ഥനകളുമായി യാതൊരു പുരോഹിതനും സമീപത്തു നിൽക്കാതിരിക്കാൻ ശ്രദ്ധിക്കണം; സത്യസന്ധനായൊരു അവിശ്വാസിയായി ഞാൻ കല്ലറയിലേക്കു താഴ്ന്നുപോകട്ടെ!' പക്ഷേ, ജീവിതം വീണ്ടെടുത്തതുമൂലം വീരോചിതമായ ആ സംസ്കാരം അദ്ദേഹത്തിനു നീട്ടിവെയ്ക്കേണ്ടതായി വന്നു. ആ രോഗാവസ്ഥയിൽനിന്നാണു പ്രകൃതിയോടും ആരോഗ്യത്തോടുമുള്ള അദ്ദേഹത്തിന്റെ പ്രതിപത്തി ഉണരുന്നത്; ചിരിയും സന്തോഷവും നൃത്തവും കാർമേനിന്റെ 'ദാക്ഷിണാത്യസംഗീത'വും അതോടെ അദ്ദേഹത്തിനു പ്രിയങ്കരമായി; മരണത്തോടു മല്ലിട്ടതുകൊണ്ട് ശക്തമായൊരു ഇച്ഛാശക്തി അദ്ദേഹത്തിനു കൈവന്നു; കയ്പ്പേറ്റ വേദനയിൽ ജീവിതത്തിന്റെ മാധുര്യവും അദ്ദേഹം നുകർന്നു; ഒരുപക്ഷേ, മനുഷ്യവിധിയുടെ പരിമിതികൾ സന്തോഷത്തോടെ സ്വീകരിക്കുന്ന സ്പിനോസയുടെ നിലയിലേക്കുയരാനുള്ള ദയനീയമായൊരു പരിശ്രമവുമാകാമത്. 'മഹത്വത്തിലേക്കുള്ള എന്റെ സൂത്രവാക്യം ഇതാണ്: സ്വയം സഹിക്കുന്നതിലുപരി അനിവാര്യത ഇഷ്ടപ്പെടാനും ശ്രമിക്കുക!'. പറയുന്ന അനായാസത പക്ഷേ, നമുക്കു പ്രായോഗികമാക്കാൻ കഴിഞ്ഞെന്നു വരില്ല.

നീഷേയുടെ അടുത്ത രണ്ടു പുസ്തകങ്ങളുടെ ശീർഷകങ്ങൾ, 'പകലിന്റെ പുലരി'യും (The Dawn of the Day – 1881) 'അറിവിന്റെ ആനന്ദ'

വും (Joyful Wisdom – 1882) രോഗമുക്തിയുടെ ആഹ്ളാദമാണ പ്രതിഫലിപ്പിയ്ക്കുന്നത്; പിന്നീട്ട പുറത്തിറങ്ങിയ പുസ്തകങ്ങളേക്കാൾ സൗമ്യവും കുലീനവുമായിരുന്നു, അവയുടെ ഭാഷാശൈലി. സർവകലാശാലയിൽനിന്നുള്ള സാമ്പത്തികസഹായം മൂലം താരതമ്യേന ലളിതവും ശാന്തവുമായിരുന്ന അക്കാലത്തെ അദ്ദേഹത്തിന്റെ ജീവിതം. അഭിമാനിയായ ആ തത്വചിന്തകൻ അതുകൊണ്ടുതന്നെ മാനുഷികമായ ചാപല്യങ്ങൾക്കു വഴിപ്പെട്ടു; ലൂസലോമിയെന്ന (Lou Salome) ഒരു സുന്ദരിയുമായി നീഷേ പ്രണയത്തിലായി; പക്ഷേ, അദ്ദേഹത്തിന്റെ തുളച്ചു കയറുന്ന കണ്ണുകളുടെ തീക്ഷ്ണത സഹിയ്ക്കാനാവാതെ താമസംവിനാ അവർ ഒഴിഞ്ഞുപോകുകയും ചെയ്തു. അത്രതന്നെ അപകടകാരിയല്ലാത്ത പോൾ റീ (Paul Ree) അദ്ദേഹത്തോടു മറ്റൊരുവിധത്തിലാണ പെരുമാറിയത്. ഒടുവിൽ സ്ത്രീവിദ്വേഷപരമായ നിരവധി പ്രമാണവാക്യങ്ങൾ രചിച്ച്, അദ്ദേഹം അവരിൽനിന്നെല്ലാം ഓടിയകന്നു; സത്യത്തിൽ, സൗമ്യവും സരളവും ഊർജ്ജസ്വലവും കാൽപ്പനികവുമായിരുന്നു, നീഷേയുടെ പ്രകൃതം; ഉണങ്ങാത്ത മുറിവുകളും തെറ്റിദ്ധാരണകളും സൃഷ്ടിച്ച മൂല്യബോധത്തെ ശുദ്ധീകരിക്കാനുള്ള പരിശ്രമമായിരുന്നു, മൃദുലവികാരങ്ങളോടുള്ള അദ്ദേഹത്തിന്റെ എതിർപ്പ്.

ഇനിയും വേണ്ടത്ര സ്വസ്ഥത അദ്ദേഹത്തിനു കണ്ടെത്താൻ കഴിഞ്ഞില്ല: 'മൗനം കഠിനമായതുകൊണ്ട് മനുഷ്യർക്കിടയിൽ ജീവിക്കുന്നതുതന്നെ വിഷമമായി തോന്നുന്നു!'. അധികം താമസിയാതെ ഇറ്റലിയിൽനിന്നും അദ്ദേഹം ആൽപ്സ് പർവതനിരകളിലെ സിൽസ്-മാരിയയിലേയ്ക്കു പോയി; ആരോടും ബന്ധമില്ലാതെ സ്വാഭാവികമായി അതിവർത്തിയ്ക്കപ്പെടുന്ന മനുഷ്യത്വത്തെക്കുറിച്ചാണ നീഷേ അക്കാലത്തു ചിന്തിച്ചത്. ഉദാത്തമായ ആ ഉയരങ്ങളിൽവെച്ച് മഹത്തായൊരു പുസ്തകത്തിനു വേണ്ട ഉൾക്കാഴ്ച അദ്ദേഹത്തിനു ലഭിച്ചു.

'നന്മതിന്മകൾക്കതീതമായ പലതും ആസ്വദിച്ചു ഞാനവിടെ കാത്തിരുന്നു, യാതൊന്നിനും വേണ്ടിയല്ലാത്ത കാത്തിരിപ്പ്; നിഴലും നിലാവും മാറിമാറി വന്നു; പകൽവെളിച്ചം, തടാകം, മദ്ധ്യാഹ്നം.., കാലം അവസാനിയ്ക്കുന്നില്ല; പെട്ടെന്ന്, പ്രിയസുഹൃത്തേ, ഒന്നായിരുന്നതു

രണ്ടായി മാറി; സരാതുഷ്ട്രൻ (Zarathusthra) എന്നെ കടന്നുപോയി'.

ആ നിമിഷം, അദ്ദേഹത്തിന്റെ 'ആത്മാവ് പരിധി കവിഞ്ഞൊഴുകി'. 'സൊറാസ്റ്ററെ'ന്ന (Zoroaster) പുതിയൊരു ഗുരുവും 'അതിമാനുഷ'നെന്ന (Superman) പുതിയൊരു ദൈവവും നിരന്തരാവർത്തനമെന്ന (Eternal Recurrence) പുതിയൊരു മതവും അദ്ദേഹത്തിന്റെ മനസ്സിൽ പ്രത്യക്ഷപ്പെട്ടു. ഇനിയിപ്പോൾ ഊഷ്മളമായ ആ ഉൾക്കാഴ്ചയിൽനിന്നും ഉറവെടുത്ത തത്വചിന്ത കവിതയിൽ ചാലിച്ച് ആവിഷ്ക്കരിയ്ക്കേണ്ടിയിരിയ്ക്കുന്നു. 'എനിക്കൊരു പാട്ടു പാടാനുണ്ട്, ഞാനതു പാടുകതന്നെ ചെയ്യും, വിജനമായ ഈ വീട്ടിൽ ഒറ്റയ്ക്കാണെങ്കിലും എനിയ്ക്കു കേൾക്കാൻവേണ്ടി ഞാനതു പാടിയേ തീരൂ'. (ആ പ്രയോഗത്തിലെ ഏകാന്തത ശ്രദ്ധിയ്ക്കു!). 'നക്ഷത്രങ്ങളേ, എന്താണു നിങ്ങളുടെ ആഹ്ളാദത്തിന്റെ രഹസ്യം? ആർക്കുവേണ്ടിയാണു നിങ്ങളിങ്ങനെ പ്രകാശം ചൊരിയുന്നത്? എന്താണു നിങ്ങളെ ഇത്ര ആഹ്ളാദഭരിതരാക്കുന്നത്? നോക്കൂ, വേണ്ടതിലേറേ തേൻ നുകർന്ന വണ്ടിനെപ്പോലെ അറിവുകൊണ്ടു ഞാൻ തളർന്നുപോയിരിക്കുന്നു; നക്ഷത്രങ്ങളെ എത്തിപ്പിടിക്കാൻ കരുത്തുള്ള കൈകളാണ്, എനിയ്ക്കിന്നു വേണ്ടത്'. അങ്ങനെ 'സരാതുഷ്ട്രന്റെ വചനങ്ങൾ' (Thus Spake Zarathustra) അദ്ദേഹം എഴുതിത്തുടങ്ങി; 'റിച്ചാർഡ് വാഗ്നർ വെനീസിൽവെച്ചു ദേഹം വെടിഞ്ഞ ദിവസം നീഷേ പുസ്തകം അവസാനിപ്പിച്ചു. 'പാഴ്സിഫാലി'നുള്ള അദ്ദേഹത്തിന്റെ മറുപടിയായിരുന്നു, അത്; 'പാഴ്സിഫാലി'ന്റെ കർത്താവ് പക്ഷേ അപ്പോഴേയ്ക്കും മരിച്ചുകഴിഞ്ഞിരുന്നു.

'സരാതുഷ്ട്രന്റെ വചനങ്ങളാ'ണു നീഷേയുടെ മൗലികമായ കൃതി; 'ഈയൊരു പുസ്തകം മറ്റെല്ലാത്തിൽനിന്നും ഒറ്റപ്പെട്ടു നിൽക്കുന്നു', അദ്ദേഹം പിന്നീടെഴുതി. 'അതേ ശ്വാസത്തിൽ മറ്റു കവികളെക്കുറിച്ചു പരാമർശിക്കാതിരിക്കുക; ഇത്രയും ആത്മബലത്തോടെ ഒരുപക്ഷേ, മറ്റൊരു സൃഷ്ടിയും ഒരിയ്ക്കലും നടന്നിരിയ്ക്കില്ല; മഹാത്മാക്കളുടെ മുഴുവൻ ശക്തിയും ചൈതന്യവും ആവാഹിച്ചാൽപ്പോലും സരാതുഷ്ട്രന്റെ സംവാദങ്ങളിൽ ഒന്നുപോലും എഴുതാനാവില്ല'. ചെറിയ അതിശയോ

ക്തിയാണെങ്കിലും പത്തൊമ്പതാം നൂറ്റാണ്ടിലെ അതിവിശിഷ്ടമായ കൃതികളിലൊന്നായി ഇന്നുമതു വിലയിരുത്തപ്പെടുന്നു. എന്നിട്ടും പുസ്തകത്തിന്റെ പ്രസിദ്ധീകരണത്തിനു നീഷേക്കു നിരവധി കഷ്ടപ്പാടുകൾ നേരിടേണ്ടിവന്നു; അച്ചടിശാലയിൽ ഏതാണ്ട് അഞ്ചുലക്ഷം പ്രാർത്ഥനാസ്തോത്രങ്ങളും സെമിറ്റിക് വിശ്വാസികൾക്കെതിരായുള്ള ലഘുലേഖകളും ബാക്കിയുണ്ടായിരുന്നകൊണ്ട് ആദ്യഭാഗം വളരെ വൈകിയാണു പുറത്തിറങ്ങിയത്; മാത്രമല്ല, തുച്ഛമായ സാമ്പത്തികലാഭം മൂലം അവസാനഭാഗം അച്ചടിക്കുന്നതിൽനിന്നു പ്രസാധകൻ പിൻവാങ്ങുകയും ചെയ്തു; ഒടുവിൽ നീഷേതന്നെ പ്രസിദ്ധീകരണത്തിന്റെ ചിലവ് ഏറ്റെടുത്തു. ആദ്യം നാൽപ്പതു പ്രതികളാണു വിറ്റത്; ഏഴെണ്ണം ഉപേക്ഷിക്കപ്പെട്ടു; ഒരെണ്ണത്തിനു മാത്രം മറുപടി ലഭിച്ചു; വായിച്ചവരാരുംതന്നെ പുസ്തകത്തെ പുകഴ്ത്തിപ്പറഞ്ഞില്ല. ചരിത്രത്തിൽ മറ്റൊരു മനുഷ്യനും അന്നദ്ദേഹത്തെപ്പോലെ ഒറ്റപ്പെട്ടുപോയിട്ടില്ല.

മുപ്പതു വയസ്സു പ്രായമുള്ള സരാതുഷ്ട്രനെന്ന യുവാവ് വളരെക്കാലമായി തപസ്സിരുന്ന മലനിരകളിൽനിന്നു താഴ്‌വരയിലേക്കു വരികയാണ്; പേർഷ്യൻ ഗുരുവായ സൊറാസ്റ്ററുടെ നിർദ്ദേശപ്രകാരം ജനങ്ങൾക്കിടയിൽ പ്രബോധനം നടത്തുകയാണു ലക്ഷ്യം; പക്ഷേ , ജനക്കൂട്ടം അദ്ദേഹത്തെ ഉപേക്ഷിച്ച് ഒരു കായികാഭ്യാസിയുടെ ഞാണിന്മേൽക്കളി കാണാനാണു താൽപ്പര്യപ്പെട്ടത്. പ്രകടനത്തിനിടയിൽ കായികാഭ്യാസി താഴെ വീണു മരണമടഞ്ഞു; സരാതുഷ്ട്രൻ അയാളെ സ്വന്തം ചുമലിലെടുത്തു കൊണ്ടുപോകുന്നു; 'ഈ അപകടം ക്ഷണിച്ചുവരുത്തിയതു നിങ്ങളായതുകൊണ്ട് എന്റെ കൈകൊണ്ടുതന്നെ നിങ്ങളെ ഞാൻ മറവു ചെയ്യേണ്ടിയിരിക്കുന്നു'. 'അപകടകരമായി ജീവിക്കുക!', അദ്ദേഹം ജനങ്ങളെ ഉദ്ബോധിപ്പിച്ചു. 'വെസൂവിയസ് പർവതത്തിനു തൊട്ടടുത്തു നിങ്ങൾ നഗരങ്ങൾ പണിതുയർത്തുക. കര കാണാക്കടലിന്റെ തരണം ചെയ്യാത്ത ദൂരത്തേക്കു കപ്പലുകൾ തള്ളി വിടുക. ഒരു യുദ്ധത്തിന്റെ അടിയന്തിരാവസ്ഥയിൽ എന്നും ജീവിക്കുക!'.

മാത്രമല്ല, അവിശ്വസിക്കാൻവേണ്ടി ചില ഓർമ്മകളും സൂക്ഷിക്കണം. മലയിൽനിന്നിറങ്ങിവന്ന സരാതുഷ്ട്രൻ, ദൈവത്തെക്കുറിച്ചു സം

സാരിയ്ക്കുന്ന വയോധികനായൊരു സന്യാസിയെ കണ്ടുമുട്ടുന്നു. ഒറ്റയ്ക്കായ സരാതുഷ്ട്രൻ സ്വന്തം ഹൃദയത്തോടു ചോദിച്ചു: 'സത്യത്തിൽ ഇതു സാദ്ധ്യമാണോ? ദൈവം മരിച്ചുകഴിഞ്ഞ കാര്യം കാട്ടിൽ തപസ്സിരിയ്ക്കുന്ന ഈ വൃദ്ധസന്യാസി ഇനിയും അറിഞ്ഞില്ലെന്നോ?'. അതെ, തീർച്ചയായും ദൈവം മരിച്ചു, സകല ദൈവങ്ങളും മരിച്ചുകഴിഞ്ഞു!'

'ദൈവങ്ങളുടെ മരണം വളരെ പണ്ടേ സംഭവിച്ചിരുന്നു. സത്യത്തിൽ ദൈവങ്ങൾക്കു  സന്തോഷകരമായിരുന്നു, ആ അന്ത്യം! മൂവന്തിസമയത്തു മനമില്ലാമനസ്സോടെയാണ് അവർ മണ്മറഞ്ഞതെന്ന നുണക്കഥ വളരെക്കാലമായി നാം കേട്ടുപോരുന്നു! നേരേമറിച്ച്, അന്നവർ ആഹ്ളാദത്തോടെ മരണം സ്വയം വരിയ്ക്കുകയാണു ചെയ്തത്! ഇതായിരുന്നു സംഭവം: ഒരു ദൈവം സദസ്സിൽവെച്ച് തീരെ ദൈവോചിതമല്ലാതെ ഇങ്ങനെ പുലമ്പി, 'ഒരൊറ്റ ദൈവം മാത്രമേയുള്ളൂ! എന്റെ മുമ്പിൽ മറ്റൊരു ദൈവത്തിനും പ്രസക്തിയില്ല'. അസൂയാലുവായ ഒരു വൃദ്ധദൈവം അങ്ങനെ സ്വയം മറന്നു. അപ്പോൾ മറ്റു ദൈവങ്ങൾ ആർത്തു ചിരിച്ച് എഴുന്നേറ്റുനിന്നു വിളിച്ചുപറഞ്ഞു: 'ദൈവമില്ലാത്തതു കൊണ്ടു മാത്രമാണോ ദൈവികത്വമില്ലാതിരിയ്ക്കുന്നത്?' കേൾക്കാൻ കഴിയുന്നവർ കാതു തുറന്നു കേൾക്കട്ടെ! സരാതുഷ്ട്രൻ പറഞ്ഞു'.

എന്തൊരു രസകരമായ നിരീശ്വരവാദം! 'ദൈവികത്വമില്ലാത്തതു കൊണ്ടു മാത്രമാണോ ദൈവങ്ങളില്ലാതിരിക്കുന്നത്? ദൈവങ്ങളുണ്ടായിരുന്നെങ്കിൽ നമുക്ക് എന്തൊക്കെ സൃഷ്ടിക്കാൻ കഴിയുമായിരുന്നു? ദൈവങ്ങളുണ്ടായിരുന്നെങ്കിൽ എനിയ്ക്കെങ്ങനെ ദൈവമാകാതിരിയ്ക്കാനാകും?  അതുകൊണ്ട് ദൈവങ്ങളില്ലെന്നു നമുക്കുറപ്പിയ്ക്കാം; ദിവ്യോപദേശങ്ങൾ സന്തോഷത്തോടെ സ്വീകരിയ്ക്കാൻ കഴിയുന്ന വിധം എന്നേക്കാൾ ദിവ്യത്വമില്ലാത്തവർ ആരാണുള്ളത്? എന്റെ സഹോദരന്മാരേ, ഞാൻ നിങ്ങളോടഭ്യർത്ഥിയ്ക്കുന്നു, ഭൂമിയോടു വിശ്വസ്തരായി ജീവിയ്ക്കുക; പ്രപഞ്ചാതീതമായ പ്രത്യാശകളെക്കുറിച്ചു സംസാരിയ്ക്കുന്നവരെ വിശ്വസിയ്ക്കാതിരിയ്ക്കുക! മന:പൂർവമായാലും അല്ലെങ്കിലും കൊടിയ വിഷമാണവർ കുത്തിവെയ്ക്കുന്നത്. ജീവിതത്തിന്റെ അനിവാര്യമാ

യ അവസാനമയക്കംപോലെ ചിലപ്പോൾ പഴയൊരു വിപ്ളവകാരി യും ഈ വിഷം സ്വയം സ്വീകരിച്ചെന്നു വരാം. 'ബുദ്ധിജീവികളാ'യ ചിലർ ഈ സിദ്ധാന്തം ജനങ്ങൾക്കിടയിൽ പ്രചരിപ്പിക്കാൻവേണ്ടി സരാതുഷ്ട്രന്റെ ഗുഹയിൽ ഒത്തുകൂടുന്നു; ഒരു നിമിഷം പുറത്തുപോയി തിരിച്ചുവരുന്ന അദ്ദേഹം, അവരൊരു കഴുതയ്ക്കു കുന്തിരിക്കം സമർപ്പി യ്ക്കുന്ന കാഴ്ചയാണു കാണുന്നത്; 'സ്വന്തം പ്രതിച്ഛായയിൽ, അതായ തു പരമവിഡ്ഢിത്തത്തിൽ, ലോകത്തെ സൃഷ്ടിച്ചതിന്റെ' പേരിലായിരു ന്നു, അവർ കഴുതയെ ആദരിച്ചത്. അതൊരിയ്ക്കലും ആത്മീയോൽക്ക ർഷത്തിന്റെ മാർഗമല്ല; മറിച്ച്, പുസ്തകത്തിൽ പറയുന്നതു നോക്കുക:

'പുണ്യവും പാപവുംകൊണ്ടു സൃഷ്ടികർമ്മം നടത്തുന്നവൻ, സത്യ ത്തിൽ, മൂല്യങ്ങളെ തുണ്ടുതുണ്ടായി വിഭജിയ്ക്കുന്ന ഒരു സംഹാരകർ ത്താവുമായിരിയ്ക്കണം. അപ്പോൾ നികൃഷ്ടമായ പാപം ഉദാത്തമായ പു ണ്യത്തിന്റെ ഭാഗമാകാതെ വയ്യ. പക്ഷേ, സൃഷ്ടിപരമായ പുണ്യമാണ ത്. വിവേകമതികളായ മനുഷ്യരേ, എത്ര മോശമാണെങ്കിലും നമു ക്കിനിയും സംസാരിയ്ക്കാം; മൗനം പാലിയ്ക്കുന്നതു മോശം; ഉച്ചരിയ്ക്കപ്പെ ടാത്ത സത്യങ്ങളെല്ലാം വിഷമയമായിത്തീരുന്നു. നമ്മുടെ സത്യങ്ങ ൾ എന്തിന്റെ പേരിലായാലും തകരട്ടെ! പണിതുയർത്താൻ ഇനിയും വളരെയേറെ വീടുകളുണ്ട്. സരാതുഷ്ട്രൻ അങ്ങനെ പറഞ്ഞു'.

ഇതൊരു അനാദരവാണോ? പക്ഷേ, 'എങ്ങനെയാണ് ആദരവു കാണിക്കേണ്ടതെന്ന് ആർക്കുമറിയില്ലെ'ന്ന് സരാതുഷ്ട്രൻ പരിതപി യ്ക്കുന്നു; 'അവിശ്വാസികൾക്കിടയിൽ ഏറ്റവും ദൈവഭക്തിയുള്ള ഒരാളാ യി' തന്നെത്തന്നെ വിശേഷിപ്പിയ്ക്കുകയും ചെയ്യുന്നുണ്ട്, അദ്ദേഹം. 'എ ന്നെപ്പോലെ, ദൈവത്തോടുള്ള വെറുപ്പിന്റെപേരിൽ ആത്മപീഡനമ നുഭവിച്ച്, മരിച്ച ദൈവത്തിനു പകരം പുതിയ ദൈവം തൊട്ടിലിൽ കിടക്കുന്നതു കാണാൻ മോഹിയ്ക്കുന്നവരോടു' സഹതാപം പുലർത്തു- ന്ന അദ്ദേഹം തുടർന്നു ദൈവത്തിന്റെ നാമകരണവും നടത്തുന്നുണ്ട്:

'സകല ദൈവങ്ങളും മരിച്ചുകഴിഞ്ഞു; ഇനിയിപ്പോൾ ഒരതിമാനു ഷനാണു നമുക്കുള്ളത്; അതിമാനുഷനെക്കുറിച്ചു ഞാൻ പറയാം: പി ന്നിലേയ്ക്കു തള്ളി വിടാൻ വിധിയ്ക്കപ്പെട്ട ഒരു ജീവിയാണു മനുഷ്യൻ. മ

നുഷ്യനെ അതിവർത്തിയ്ക്കാൻ നിങ്ങളെന്താണു ചെയ്തത്? ലക്ഷ്യത്തേക്കാൾ ഒരു മാർഗമായിരിക്കുന്നതാണു മനുഷ്യന്റെ മഹത്വം: സംഹാരത്തിനും രൂപാന്തരത്തിനുമുള്ള കഴിവാണു മനുഷ്യനിൽ ആദരിയ്ക്കപ്പെടേണ്ടത്. നാശോന്മുഖമായല്ലാതെ ജീവിയ്ക്കാനറിയാത്ത മനുഷ്യരെ ഞാനാദരിയ്ക്കുന്നു. അവർ മാത്രമേ മുന്നോട്ടു നടക്കുന്നുള്ളൂ. മഹാനിന്ദകർ മഹാപൂജകരുമായതുകൊണ്ട് അവരേയും ഞാനാദരിയ്ക്കുന്നു; മറുകരയിലേയ്ക്കു തൊടുത്തുവിട്ട അമ്പുകളാണവർ. മരണത്തിനും ആത്മാർപ്പണത്തിനുംവേണ്ടി നക്ഷത്രങ്ങളെ കവച്ചുവെയ്ക്കാൻ ശ്രമിയ്ക്കുന്നവരെയല്ല, ഇനി വരാൻ പോകുന്ന കാലം അതിമാനുഷനുള്ളതാണെന്നു കണ്ടറിഞ്ഞു ഭൂമിയ്ക്കുവേണ്ടി ആത്മാർപ്പണം നടത്തുന്നവരെയാണു ഞാനാദരിയ്ക്കുന്നത്; മനുഷ്യനു ലക്ഷ്യം നിർണയിയ്ക്കേണ്ട കാലം അത്യാസന്നമായിരിയ്ക്കുന്നു. ഉദാത്തമായ പ്രത്യാശയുടെ വിത്തു വിതക്കേണ്ട സമയമായി; പറയൂ, പ്രിയസഹോദരന്മാരേ, മനുഷ്യർക്കു ലക്ഷ്യബോധം നഷ്ടപ്പെട്ടുപോയെങ്കിൽ മനുഷ്യവംശംതന്നെ നഷ്ടപ്പെടില്ലേ? അടുത്ത അയൽക്കാരനോടു തോന്നുന്ന സ്നേഹത്തേക്കാൾ മഹത്തരമാണ്, അകലത്തെ അപരിചിതരോടു തോന്നുന്ന സ്നേഹം!'.

ഓരോ വായനക്കാരനും അതിമാനുഷനെപ്പോലെ ചിന്തിയ്ക്കുമെന്നു നീഷേ കരുതുന്നതായി തോന്നുന്നു; പക്ഷേ, അതിമാനുഷൻ ഇനിയും ജനിച്ചിട്ടില്ലെന്ന് ഏറ്റുപറഞ്ഞു മുൻകൂറായൊരു ജാമ്യവും അദ്ദേഹമെടുക്കുന്നുണ്ട്; പാരമ്പര്യത്തിന്റെ മുൻഗാമികളാകാൻ മാത്രമേ നമുക്കു കഴിയൂ. 'സ്വന്തം ശക്തിയ്ക്കതീതമായതൊന്നും ആശിയ്ക്കാതിരിയ്ക്കുക, സ്വന്തം കഴിവിനതീതമായി ധാർമ്മികരാകാതിരിയ്ക്കുക; സംഭാവ്യതകൾക്കു വിരുദ്ധമായി യാതൊന്നും ആവശ്യപ്പെടാതിരിയ്ക്കുക.' പ്രയത്നമാണു നമ്മുടെ പ്രധാനലക്ഷ്യം; നമുക്കു മനസ്സിലാക്കാനാവാത്ത ഒരനുഭവമാണ്, അതിമാനുഷന്റെ ആനന്ദാവസ്ഥ. 'സന്തോഷം നേടാനുള്ള പ്രയത്നങ്ങളിൽ ഏർപ്പെടാതിരിയ്ക്കാൻ ഒരിയ്ക്കലും എനിയ്ക്കായില്ല; ഇന്നു പ്രയത്നങ്ങളിൽ സന്തോഷം കണ്ടെത്താനാണു ഞാൻ ശ്രമിയ്ക്കുന്നത്'.

സ്വന്തം പ്രതിച്ഛായയിൽ ദൈവത്തെ സൃഷ്ടിച്ചതുകൊണ്ടുമാത്രം

നീഷേ തൃപ്തനായില്ല; അദ്ദേഹത്തെ അനശ്വരനാക്കുകകൂടി വേണം. അതിമാനുഷന്റെ ആവിർഭാവത്തിനുശേഷം നിരന്തരമായ പുനരാവൃത്തികളാണു സംഭവിക്കാൻ പോകുന്നത്. സകല സംഭവങ്ങളും കൃത്യമായ വിശദാംശങ്ങളോടെ അനന്തമായി ആവർത്തിച്ചുകൊണ്ടിരിക്കും; നീഷേപോലും തിരിച്ചുവരും; യുദ്ധക്കളങ്ങളിൽ രക്തമൊഴുക്കുന്ന ഈ ജർമ്മനിയുടെ അവശിഷ്ടങ്ങളും അജ്ഞതയിൽനിന്നു സരാതുഷ്ട്രനോളം ചെന്നെത്തുന്ന മനുഷ്യമനസ്സാക്ഷിയുടെ തീവ്രയാതനകളുമടക്കം സകലതും ആവർത്തിക്കും. ജീവിതത്തെ സസന്തോഷം സ്വീകരിക്കുന്ന ന്യായവാദത്തിന്റെ ഭയാനകമായൊരു സിദ്ധാന്തമാണിത്; സത്യത്തിന്റെ സാദ്ധ്യമായ സംയോഗങ്ങൾ പരിമിതങ്ങളും കാലം അനന്തവുമായതുകൊണ്ട് അനിവാര്യമായും ഒരു ദിവസം ജീവനും പദാർത്ഥവും മൗലികാവസ്ഥയിലേക്കു തിരിച്ചെത്തുകതന്നെ ചെയ്യും; ചരിത്രത്തിന്റെ മാരകമായ ആ ആവർത്തനങ്ങളിൽനിന്നു കുടിലമായ പരിക്രമണങ്ങൾ ചുരുളഴിയാതെ വയ്യ! ആ സന്ദിഗ്ദ്ധാവസ്ഥയിലേയ്ക്കാണു നിശ്ചിതത്വസിദ്ധാന്തം നമ്മെ നയിക്കുന്നത്. അവസാനവാക്ക് ഉച്ചരിയ്ക്കാൻ സരാതുഷ്ട്രൻ അറച്ചുനിന്നതിൽ അത്ഭുതപ്പെടാനില്ല; ഭയന്നു വിറച്ചു പിൻവാങ്ങിയ അദ്ദേഹത്തോട് അജ്ഞാതമായൊരു ശബ്ദം കൽപ്പിച്ചു: 'സരാതുഷ്ട്രൻ, അപ്പോൾ നിനക്കെന്തു സംഭവിയ്ക്കും? അവസാനവാക്കിനുശേഷം നീ സ്വയം പൊട്ടിത്തെറിയ്ക്കുക!'.

### 9.5. വീരധർമ്മം

'സരാതുഷ്ട്രന്റെ വചനങ്ങൾ' നീഷേയുടെ സുവിശേഷമായി പൊതുവേ കണക്കാക്കപ്പെട്ടതുകൊണ്ട് പിന്നീടു വന്ന പുസ്തകങ്ങളെല്ലാം അതിന്റെ വ്യാഖ്യാനങ്ങളായി മാറി. പുസ്തകത്തിന്റെ കാവ്യാത്മകത ആസ്വദിച്ചില്ലെങ്കിലും കാര്യഗൗരവം കണ്ടില്ലെന്നു നടിയ്ക്കാൻ യൂറോപ്പിനു കഴിഞ്ഞില്ല. പ്രവാചകന്റെ പ്രഭാഷണത്തിനുശേഷം തത്വചിന്തകന്റെ യുക്തിവാദങ്ങളാണു മുഴങ്ങിക്കേട്ടത്; ഒരു തത്വചിന്തകനു യുക്തിവാദത്തിൽ അവിശ്വസിയ്ക്കേണ്ടതായി ഒന്നുമില്ല; തെളിവില്ലെങ്കിൽ അതൊരു വ്യക്തതയുടെ ഉപാധിയായെങ്കിലും കണക്കാക്കാം.

നീഷേയുടെ സുഹൃത്തുക്കൾക്കുപോലും 'സരാതുഷ്ട്രന്റെ വചനങ്ങൾ' തെല്ല വിചിത്രമായി തോന്നി; അതുകൊണ്ട് ആ പുസ്തകം അദ്ദേഹത്തിനു മുമ്പത്തേക്കാൾ കൊടിയ ഏകാന്തതയാണു സമ്മാനിച്ചത്. 'ദുരന്തനാടകത്തിന്റെ ജനന'ത്തെ വാഴ്ത്തിയ ബേസ്‌ലേയിലെ സഹ-പ്രവർത്തകരും പണ്ഡിതരുമായ ഓവർബെക്ക്, ബർക്കാർഡ്ട്ട് തുടങ്ങിയവർക്കു നല്ലൊരു വൈയാകരണന്റെ മരണത്തിൽ പരിതപിയ്ക്കാനോ കവിയുടെ ജനനത്തിൽ ആഹ്ളാദിക്കാനോ കഴിഞ്ഞില്ല. (ഒരു തത്വചിന്തകനു സ്നേഹനിധിയായ ഭാര്യയ്ക്കു പകരമാണു സഹോദരിയെന്ന കാഴ്ചപ്പാടു ന്യായീകരിയ്ക്കുന്ന) അദ്ദേഹത്തിന്റെ സഹോദരി അതിനിടയിൽ സെമിറ്റിക്‌വിരുദ്ധവിഭാഗക്കാരനായ ഒരാളെ വിവാഹം ചെയ്തു നാടുവിട്ടു പരാഗ്വേയിലേയ്ക്കു പോയിരുന്നു; വിളറി വെളുത്തു ദുർബലനായ സഹോദരന്റെ ആരോഗ്യത്തിൽ ആശങ്കാകുലയായ അവർ തന്റെ കൂടെ വന്നു താമസിയ്ക്കാൻ അദ്ദേഹത്തെ നിർബന്ധിച്ചു; പക്ഷേ, ദേഹസ്വാസ്ഥ്യത്തേക്കാൾ മാനസികാരോഗ്യമാണു നീഷേ വിലമതിച്ചത്; അദ്ദേഹം യുദ്ധക്കളത്തിൽ ജീവിക്കാൻ ആഗ്രഹിച്ചു; ഒരു 'പുരാവസ്തുനിലയ'മെന്ന നിലയ്ക്കു യൂറോപ്പിന്റെ അന്തരീക്ഷം അദ്ദേഹത്തിന്റെ ജീവിതത്തിനു തീർത്തും ആവശ്യമായിരുന്നു. സ്ഥലകാലങ്ങളിൽ അവ്യവസ്ഥിതമായാണ് അദ്ദേഹം ജീവിച്ചത്; സ്വിറ്റ്സർലണ്ടും വെനീസും ജനീവയും നൈസും അദ്ദേഹം പരീക്ഷിച്ചു. സെന്റ് മാർക്കിലെ സിംഹങ്ങൾക്കും മാടപ്രാവുകൾക്കുമിടയിൽ താമസിച്ചു ജോലി ചെയ്യാനായിരുന്നു അദ്ദേഹത്തിനിഷ്ടം; പക്ഷേ, കണ്ണുവേദനയെത്തുടർന്നു സൂര്യപ്രകാശം കഴിയുന്നത്ര ഒഴിവാക്കണമെന്ന ഹാംലറ്റിന്റെ ഉപദേശം, അദ്ദേഹത്തിനു സ്വീകരിയ്ക്കേണ്ടി വന്നു; പഴയ കെട്ടിടങ്ങളുടെ വെളിച്ചം മങ്ങിയ തട്ടിൻപുറങ്ങളിൽ ജനാലകൾ അടച്ചിരുന്ന് അദ്ദേഹം എഴുതി. കാഴ്ചശക്തി കുറഞ്ഞു വന്നതോടെ പുസ്തകങ്ങൾപകരം പ്രമാണവാക്യങ്ങൾ എഴുതുന്നതിലായി കൂടുതൽ ശ്രദ്ധ!

അങ്ങനെ പലപ്പോഴായി എഴുതിയ കുറിപ്പുകളോരോന്നും സമാഹരിച്ച് 'പുണ്യപാപങ്ങൾക്കപ്പുറം' (Beyond Good and Evil), 'മൂല്യങ്ങളു

ടെ ജനിതകം' (The Genealogy of Morals) എന്ന രണ്ടു പുസ്തകങ്ങൾ അദ്ദേഹം 1886-ലും 1887-ലുമായി പ്രസിദ്ധീകരിച്ചു. പഴയ മൂല്യബോധങ്ങളെ നിശ്ശേഷം നിരാകരിച്ച് അതിമാനുഷന്റെ നിലവാരത്തിലുള്ള പുതിയ ധാർമ്മികതയ്ക്കു നിലമൊരുക്കാൻ കഴിയുമെന്ന പ്രത്യാശയാണു പുസ്തകങ്ങളിൽ അദ്ദേഹം പറഞ്ഞു വെച്ചത്. അതിനുവേണ്ടി വീണ്ടുമൊരു വൈയാകരണനായി മാറി, അദ്ദേഹം; അധിക്ഷേപങ്ങൾക്കു പഴുതു നൽകാത്തവിധം ശബ്ദോൽപ്പത്തിശാസ്ത്രത്തെ കൂട്ടുപിടിച്ചാണു ധാർമ്മികതയെ സംബന്ധിച്ച സിദ്ധാന്തം അദ്ദേഹം മുന്നോട്ടു വെച്ചത്. 'മോശ'മെന്ന അർത്ഥത്തിനു 'schlecht', 'bose' എന്നിങ്ങനെ ജർമ്മൻഭാഷയിൽ രണ്ടു വാക്കുകളുണ്ട്: സമൂഹത്തിലെ ഉയർന്നവർ താഴെയുള്ളവരെ സംബോധന ചെയ്യുന്ന 'schlecht' പ്രയോഗത്തിനു 'സാധാരണ'മെന്നാണു സൂചനയെങ്കിലും 'വിലയില്ലാത്ത'തും 'സംസ്കാരശൂന്യ'വും 'മോശ'വുമായി പിന്നീടതു മാറി. അതേസമയം, താഴേത്തട്ടിലുള്ളവർ ഉയർന്നവരെക്കുറിച്ചു പറയുന്ന 'bose' പ്രയോഗത്തിനു 'ഹാനികരം' 'അപരിചിതം' 'അവ്യവസ്ഥിതം' 'അനിശ്ചിതം' 'അപകടകരം' 'ക്രൂരം' എന്നൊക്കെയാണർത്ഥം; നെപ്പോളിയനെ പൊതുവേ 'bose' എന്നാണു വിശേഷിപ്പിക്കുന്നത്. സവിശേഷപ്രകൃതമുള്ള ചിലരെ സാധാരണക്കാർ വിഘടനവാദികളായി കണ്ടു ഭയപ്പെടുന്ന ഒരു പതിവുമുണ്ട്; 'മഹാത്മാവായൊരു മനുഷ്യൻ നാടിന്റെ ദൗർഭാഗ്യമാണെ'ന്നൊരു ചൈനീസ് പഴഞ്ചൊല്ലുണ്ട്. അതുപോലെ, 'schlecht'നും 'bose'നും വിപരീതമായ 'gut'നും രണ്ടർത്ഥങ്ങളുണ്ട്: വരേണ്യസമൂഹത്തിൽ അതിനു 'ശക്തി' 'ധൈര്യം' 'ബലം' 'ദൈവികം' എന്നൊക്കെയാണു സൂചന; അതേ വാക്കു സാധാരണക്കാരുടെ ഉപയോഗത്തിൽ 'പരിചിതം' 'സമാധാനപരം' 'നിർദ്ദോഷം' എന്നെല്ലാമായി മാറുന്നു.

അപ്പോൾ, മനുഷ്യപ്രകൃതത്തെ ധാർമ്മികമായി വിലയിരുത്തുന്ന രണ്ടു പരസ്പരവിരുദ്ധമായ മാനദണ്ഡങ്ങളുണ്ടെന്നു കാണാം: അധികാരികൾക്കും (Herren-moral) അനുയായികൾക്കും (Heerden-moral) ബാധകമായ രണ്ടു ധാർമ്മികതകൾ. ആദ്യത്തേതു പൗരാണികതയുടെ വിശിഷ്ടമാതൃകയായി, പ്രത്യേകിച്ചും റോമിലെ ജനങ്ങൾക്കിടയി

ൽ, അംഗീകരിക്കപ്പെട്ടിരുന്നു; അന്നു പൗരുഷവും ധൈര്യവും പരിശ്രമവും സാഹസികതയും ധാർമ്മികതയുടെ പര്യായങ്ങളായിരുന്നു. പക്ഷേ ഏഷ്യയിൽ, രാഷ്ട്രീയവിധേയത്വം വർഷങ്ങളായി അനുഭവിച്ച ജൂതന്മാരിൽനിന്നാണു രണ്ടാമത്തെ കാഴ്ചപ്പാടു വന്നത്; വിധേയത്വം വിനയത്തിനു വഴി മാറുന്നു; മറ്റുള്ളവരിൽനിന്നു സഹായം തേടുന്ന നിസ്സഹായത സഹാനുഭൂതി വളർത്തുന്നു. അനുയായികളുടെ ഈ ധാർമ്മികതയിൽ അധികാരത്തോടും സാഹസികതയോടുമുള്ള അഭിനിവേശം സമാധാനത്തിനും സുരക്ഷിതത്വത്തിനുമുള്ള ആഗ്രഹമായി മാറുന്നു; ശക്തിക്കു പകരം കൗശലവും പ്രതികാരത്തിനു പകരം ഒളിഞ്ഞുള്ള ആക്രമണവും ദാർഢ്യത്തിനു പകരം ദയയും സർഗാത്മകതയ്ക്കു പകരം അനുകരണവും ആത്മാഭിമാനത്തിനു പകരം ആത്മപീഡനവും കടന്നുവരുന്നു. അഭിമാനത്തിൽ യാഥാസ്ഥിതികത്വവും പൗരാണികതയും ജന്മിത്തവും പ്രഭുത്വവുമാണു സൂചിപ്പിയ്ക്കപ്പെടുന്നത്; പുരോഗമനവും ആധുനികതയും ബൂർഷ്വാവ്യവസ്ഥിതിയും ജനാധിപവുമാണു പീഡനത്തിന്റെ മുദ്രകൾ (Taine : The French Revolution). സാർവലൗകികമായ ധാർമ്മികതയുടെ സവിശേഷഘടകമായി ഒരു വിധേയവർഗത്തെ ഉയർത്തിക്കാണിച്ചതു സത്യത്തിൽ അമോസ് മുതൽ യേശുക്രിസ്തുവരെയുള്ള പ്രവാചകരുടെ വാഗ്വിലാസങ്ങളായിരുന്നു; 'മാംസ'വും 'ലൗകികത'യും പാപത്തിന്റെ പര്യായങ്ങളായി മാറി; ദാരിദ്ര്യം ധാർമ്മികതയുടെ തെളിവുമായിത്തീർന്നു.

യേശുക്രിസ്തുവായിരുന്നു ഈ നിഗമനത്തെ പാരമ്യതയിലേയ്ക്കു നയിച്ചത്; അദ്ദേഹം മനുഷ്യരെ തുല്യയോഗ്യതയും തുല്യാവകാശങ്ങളും തികഞ്ഞവരായി കണ്ടു; ആ സിദ്ധാന്തത്തിൽനിന്നാണു ജനാധിപത്യവും സോഷ്യലിസവും ഉപയോഗമൂല്യങ്ങളും ഉരുത്തിരിഞ്ഞുവന്നത്; ഈ ശരാശരി തത്വചിന്തകളെ ആധാരമാക്കി, ജീവിതത്തിന്റെ അപചയാവസ്ഥകളും സമത്വവൽക്കരണങ്ങളും കണക്കാക്കിയാണു പുരോഗതി നിർവചിയ്ക്കപ്പെടുന്നത്. ആ അപചയത്തിന്റെ പാരമ്യത്തിൽ, പരിത്യാഗവും ദീനാനുകമ്പയും ഉദാത്തവൽക്കരിച്ച് സാന്ത്വനചി

കിത്സയിലൂടെ കുറ്റവാളികളെ സമാശ്വസിപ്പിയ്ക്കുന്ന ഒരവസ്ഥ നിലവിൽ വരും; 'വിസർജ്ജ്യവസ്തുക്കൾ പുറന്തള്ളാനാവാത്ത ഒരു സമൂഹത്തിന്റെ നിസ്സഹായാവസ്ഥയാണതു കുറിയ്ക്കുന്നത്'. അനുകമ്പ ന്യായാനുസൃതമാണെങ്കിലും മനസ്സിന്റെ ഒരാഡംബരമാണു സഹതാപം; ഭേദപ്പെടുത്താൻ കഴിയാത്ത വൈകൃതങ്ങളും വൈകല്യങ്ങളും ബാധിച്ചവരുടെ, പ്രകൃത്യാ ദുഷ്ടരും രോഗികളും കുറ്റവാളികളും മന്ദബുദ്ധികളുമായവരുടെ, നേർക്കു തോന്നുന്ന അനുകമ്പ വ്യർത്ഥമാണ്. അനുകമ്പയിൽ ചെറിയൊരു അക്രമവാസനയും പ്രാകൃതത്വവും ഒളിഞ്ഞിരിയ്ക്കുന്നുണ്ട്; അയൽക്കാരന്റെ നിസ്സഹായതയിൽ സ്വന്തം അധീശത്വം ഉറപ്പാക്കുകയാണു 'രോഗികളെ സന്ദർശിയ്ക്കു'മ്പോൾ നാം ചെയ്യുന്നത്.

ഈ സകല 'ധാർമ്മികതകൾ'ക്കും പിന്നിൽ അധികാരത്തോടുള്ള ഒരു രഹസ്യവാഞ്ഛയും അടങ്ങിയിട്ടുണ്ട്. കൈവശപ്പെടുത്താനുള്ള ഒരു മോഹം മാത്രമാണു സ്നേഹം; വിവാഹാഭ്യർത്ഥന യുദ്ധകാഹളവും വിവാഹം ആധിപത്യം അടിച്ചേൽപ്പിയ്ക്കലുമാണ്; 'കാർമെൻ' മറ്റൊരാളുടെ സ്വത്തായി മാറാതിരിയ്ക്കാനാണു 'ഡോൺ ജോസ്' അവളെ കൊല്ലുന്നത്. 'പലപ്പോഴും തങ്ങളുടെ ഉദ്ദേശത്തിനു വിരുദ്ധമായി മറ്റൊരാളുടെ ലക്ഷ്യം സാക്ഷാത്ക്കരിയ്ക്കാൻ ശ്രമിക്കുന്നതുകൊണ്ടാണു പ്രണയം നിസ്വാർത്ഥമായി വ്യവഹരിയ്ക്കപ്പെടുന്നത്''. പക്ഷേ, അങ്ങനെ ചെയ്യുന്നതു വഴി മറ്റേയാളെ കൈവശപ്പെടുത്താനാണവർ ശ്രമിയ്ക്കുന്നത്. സത്യത്തോടുള്ള സ്നേഹത്തിൽപ്പോലും കൈവശാവകാശത്തിന്റെ മോഹമുണ്ട്; ഒരുപക്ഷേ, നൈസർഗികാവസ്ഥയിലുള്ള സത്യത്തെ ആദ്യമായി കണ്ടെത്തുന്നതിന്റെ രോമാഞ്ചവുമായിരിയ്ക്കാമത്; അധികാരമോഹത്തിന്റെ സുരക്ഷാകവചമാണു വിനയം.

അധികാരത്തോടുള്ള ആവേശത്തിൽ നിസ്സഹായരാണു യുക്തിയും നീതിയും; മാത്രമല്ല, ആ കിടമത്സരത്തിൽ അധികാരത്തിന്റെ കൈയിലെ ആയുധങ്ങളുമാണവ. 'തിളങ്ങുന്ന ചില മരീചികകളാണു തത്വചിന്താപദ്ധതികൾ'; ചിരകാലമായി അന്വേഷിയ്ക്കുന്ന സത്യമല്ല, സ്വന്തം മോഹങ്ങളുടെ ചില പ്രതിഫലനങ്ങളാണു നാമതിൽ കാണുന്നത്. 'ശുദ്ധവും നിസ്സംഗവും ദൈവികവും നിർവികാരവുമായ സംവാ

ദങ്ങൾ വഴി സ്വയം വികസിച്ചു വന്നതാണു സ്വന്തം സിദ്ധാന്തങ്ങ ളെന്നു തത്വചിന്തകർ ഭാവിക്കുന്നു; സത്യത്തിൽ, കേവലാവസ്ഥയിൽ കിടന്ന ഒരാഗ്രഹത്തിന്റെ സംസ്കരിച്ചെടുത്ത ആശയം വെളിപ്പെടുത്തുന്ന ചില പ്രസ്താവനകൾ മാത്രമാണവ; അവതരണത്തിനുശേഷമാണു മിക്കവാറും അവർ പ്രതിരോധത്തിന്റെ മാർഗങ്ങൾ ആരായുന്നത്.

ഈ അധോതലവികാരങ്ങളും അധികാരമോഹത്തിന്റെ തുടിപ്പുകളുമാണു നമ്മുടെ ചിന്തകളെ നിയന്ത്രിക്കുന്നത്. 'ബൗദ്ധികപ്രവർത്തനങ്ങളുടെ നല്ലൊരു പങ്കും നാമറിയാതെ അബോധപൂർവമാണു നടക്കുന്നത്; അവയിലേറ്റവും ദുർലഭവും ദുർബലവുമാണു ബോധപൂർവമായ വിചാരങ്ങൾ'. ജന്മവാസനകൾ ബോധതലത്തെ അലോസരപ്പെടുത്താത്ത അധികാരേച്ഛയുടെ പ്രവർത്തനമായതുകൊണ്ട് 'ഇതുവരെ കണ്ടുപിടിക്കപ്പെട്ടതിൽ ഏറ്റവും ഉദാത്തമായ ബൗദ്ധികശക്തിയാണു വാസന'. അവബോധങ്ങളുടെ സ്വാധീനം അതിശയോക്തിപരമായാണു വിലയിരുത്തപ്പെടുന്നത്; 'ഒരുപക്ഷേ പ്രവർത്തിക്കാവുന്ന നിലയിൽ അപ്രത്യക്ഷമാകാൻ വിധിക്കപ്പെടുന്ന ഉപരിപ്ളവമായ സംവേദനങ്ങളായി മാത്രമേ അവബോധങ്ങളെ കണക്കാക്കേണ്ടതുള്ളൂ'.

യുക്തിയുടെ മറവിൽ മോഹങ്ങളെ ഒളിപ്പിക്കേണ്ട ബാദ്ധ്യത ശക്തരായ മനുഷ്യരിൽ കാണാറില്ല; 'ഞാനതു നേടു'മെന്നാണവരുടെ സഹജഭാവം. ആത്മാവിന്റെ അകളങ്കിതമായ ആർജ്ജവത്തിൽ മോഹങ്ങൾക്കു സഹജമായ ന്യായീകരണങ്ങളുണ്ട്; അനുകമ്പയ്ക്കും പശ്ചാ-ത്താപത്തിനും മനസ്സാക്ഷിയ്ക്കും അവിടെ പ്രവേശനമില്ല. പക്ഷേ, ആധുനികകാലത്തു നേരത്തേ സൂചിപ്പിച്ച ജൂത-ക്രൈസ്തവ-ജനാധിപ-ത്യപരമായ കാഴ്ചപ്പാട് നില നിൽക്കുന്നിടത്തോളം ശക്തരായവർ പോലും സ്വന്തം ബലത്തിൽ സന്ദേഹചിത്തരായി 'യുക്തികളു'ടെ പിന്നാലെ പായുന്നു. വരേണ്യസമൂഹത്തിന്റെ ഗുണവിശേഷങ്ങളും തീരുമാനങ്ങളും സാവധാനം മരിക്കുന്നു. 'ഇന്നു പുതിയൊരു ബുദ്ധമതത്തിന്റെ ഭീഷണിയിലാണു യൂറോപ്പ് നിൽക്കുന്നത്; ഷോപ്പൻഹോവറും വാഗ്നറും ബുദ്ധമതാനുയായികളായി മാറിയിരിക്കുന്നു. 'യൂറോപ്പിന്റെ

ധാർമ്മികത മുഴുവനും അനുയായിവൃന്ദങ്ങളുടെ മൂല്യബോധങ്ങൾക്കനു സൃതമായി തിരുത്തിയെഴുതപ്പെടുന്നു'. സഹജമായ ബലം പ്രയോഗി യ്ക്കുന്നതിൽനിന്നു ശക്തിയുള്ളവരെ നാം തടയുന്നു; അവർ കഴിയുന്നത്ര ദുർബലരായിക്കാണാനാണു നാമാഗ്രഹിയ്ക്കുന്നത്; 'വേണ്ടത്ര ശക്തിയി ല്ലെങ്കിൽ യാതൊന്നും ചെയ്യാതിരിയ്ക്കുന്നതാണു നന്മ'. മനുഷ്യരൊരി- യ്ക്കലും മാർഗങ്ങളായി ഉപയോഗിക്കപ്പെടരുതെന്ന 'കോനിംഗ്സ്ബർ ഗിലെ മഹാൻ', ഇമ്മാനുവൽ കാന്റ്, നിഷ്കർഷിച്ചതു നാമോർക്കുന്നി ല്ലേ? മത്സരിയ്ക്കുകയും നായാടുകയും കീഴടക്കുകയും ഭരിയ്ക്കുകയും ചെ യ്യേണ്ട ശക്തരുടെ ജന്മവാസനകൾക്കു വേണ്ടത്ര ബഹിർഗമനമാർഗ ങ്ങളില്ലാത്തതുകൊണ്ട് അവ അന്തർമ്മുഖമായ ആത്മരോഷങ്ങളായി പരിണമിച്ചു സന്യാസജീവിതത്തിനും 'ദുഷ്ടമനസ്സാക്ഷി'യ്ക്കും കാരണ മാകുന്നു; 'കൈവഴികൾ കാണാതെ വാസനകൾ ഉള്ളിലേയ്ക്കു വലിയു ന്നതാണു മനുഷ്യന്റെ 'ആന്തരികവൽക്കരണ'മെന്നു ഞാനുദ്ദേശിച്ച ത്: ആത്മാവിന്റെ പ്രാഥമികമായൊരു രൂപമാണത്'.

അനുയായികളുടെ ധാർമ്മികത അധികാരികളിലേയ്ക്കും വ്യാപിയ്ക്കു മ്പോൾ ജീർണതയുടെ രോഗം പടർന്നുപിടിയ്ക്കുന്നു; അപ്പോൾ ഭരണാ ധികാരികൾ വെറും കളിമൺമനസ്സുകളാകുന്നു. 'ധാർമ്മികപദ്ധതിക ൾ അധികാരശ്രേണികൾക്കു കീഴിലാണു വരേണ്ടത്; 'ഒരാളുടെ ശരി മറ്റുള്ളവരുടേയും ശരിയായിരിയ്ക്കു'മെന്ന പ്രസ്താവന അധാർമ്മികമായി കരുതാൻതക്കവണ്ണം ആ മുൻവിധികൾ മനസ്സാക്ഷിയോളം ചെന്നെ ത്തണം'. വ്യത്യസ്തങ്ങളായ ഉത്തരവാദിത്വങ്ങൾ നിറവേറ്റാൻ വ്യത്യ സ്തങ്ങളായ കഴിവുകളാണു വേണ്ടത്. ദുർബലരുടെ 'ശിഷ്ട'ഗുണങ്ങളെ പ്പോലെ ബലശാലികളുടെ 'ദുഷ്ട'ഗുണങ്ങളും സമൂഹത്തിനാവശ്യമുണ്ട്. അക്രമം, കലാപം, അപകടം, യുദ്ധം തുടങ്ങിയവ സമാധാനവും സ ഹാനുഭൂതിയുംപോലെ വിലമതിയ്ക്കപ്പെടണം; അക്രമങ്ങളും കലാപ ങ്ങളും പടരുന്ന നിർദ്ദയമായ കാലയളവിലാണു മിക്കവാറും മഹാ ത്മാക്കളായ മനുഷ്യർ ജന്മമെടുക്കുന്നത്. ഇച്ഛയും ശക്തിയും ആവേശ വും സ്ഥിരമായി കാത്തു സൂക്ഷിക്കുകയാണു മനുഷ്യർക്കു ചെയ്യാവുന്ന അഭിലഷണീയമായ കാര്യം; ആവേശമില്ലെങ്കിൽ മഹത്കൃത്യങ്ങൾ

ക്കു കഴിവില്ലാതെ മനുഷ്യൻ വെറും പാലായി മാറും. മത്സരവും വിജയവും അതിജീവനവും സാദ്ധ്യമാക്കാൻ വിദ്വേഷവും അസൂയയും അത്യാഗ്രഹംപോലും അനിവാര്യമാണ്. പതിവുശീലങ്ങളുടെ പുതിയ പരീക്ഷണങ്ങളാണു നന്മയും തിന്മയും; 'ക്രമബദ്ധമായ' അവസ്ഥകളും മുൻകാലാനുഭവങ്ങളും മറികടക്കാതെ പുരോഗതി നേടാനാവില്ല; തിന്മ നന്മതന്നെയല്ലെങ്കിൽ അതെന്നോ അപ്രത്യക്ഷമാകുമായിരുന്നു. അതിയായ നന്മയെക്കുറിച്ചും നാം ജാഗരൂകരായിരിക്കണം; 'മനുഷ്യർ നല്ലവരും കൂടുതൽ പാപികളുമായിത്തീരണം!'.

ലോകത്തു നിരന്തരം ആവർത്തിയ്ക്കുന്ന ക്രൂരതകളും പാപകർമ്മങ്ങളും കണ്ടു നീഷേ കുറച്ചൊക്കെ ആശ്വസിയ്ക്കുന്നുണ്ട്; 'ക്രൂരതയാണു പ്രാചീനമനുഷ്യന്റെ ആനന്ദാനുഭൂതി'യെന്നു നിരീക്ഷിച്ച്, ഒരു ക്രൂരവിനോദിയായിപ്പോലും അദ്ദേഹം മാറുന്നു; ദുരന്തനാടകം കാണുമ്പോഴുണ്ടാകുന്ന അനുഭൂതിപോലെ ഉദാത്തമായ സകലതും ക്രൂരതയുടെ സംസ്കൃതരൂപങ്ങളാണെന്ന് അദ്ദേഹം കരുതി. 'മനുഷ്യനാണേറ്റവും ക്രൂരനായ മൃഗ'മെന്നു സരാതുഷ്ട്രൻ പറയുന്നു. 'ദുരന്തങ്ങളും കാളപ്പോരുകളും കുരിശുമരണങ്ങളും കാണുമ്പോൾ ഭൂമിയിലെ മറ്റേതു ദൃശ്യങ്ങൾ കാണുന്നതിനേക്കാളും അദ്ദേഹം ആഹ്ളാദഭരിതനാകുന്നു'; പീഡകർക്കു പരലോകത്തു ലഭിയ്ക്കാൻ പോകുന്ന ശിക്ഷാവിധിയോർത്തു കഠിനമായ വേദന മറക്കാൻപോലും അദ്ദേഹത്തിനു കഴിയുന്നുണ്ട്.

അതുകൊണ്ട് ജീവശാസ്ത്രപരമായ ധാർമ്മികത ജീവിതത്തിന്റെ ഉപയോഗമൂല്യം കണക്കാക്കിവേണം വിലയിരുത്തേണ്ടത്; 'മൂല്യബോധങ്ങളുടെ ശാരീരികമായ ഒരു പരാവർത്തന'വും നമുക്കാവശ്യമുണ്ട്. ഊർജ്ജവും ശക്തിയും അധികാരവുമാണ്, ഏതൊരു മനുഷ്യന്റേയും സമൂഹത്തിന്റേയും വംശത്തിന്റേയും യഥാർത്ഥമായ അഗ്നിപരീക്ഷ. മൂല്യബോധം നഷ്ടപ്പെട്ടുപോയ പത്തൊമ്പതാം നൂറ്റാണ്ടിന്റെ ഭൗതികപരിഗണനകളോടാണു ഭാഗികമായെങ്കിലും നാമിന്നു ചേർന്നുനിൽക്കുന്നത്. ജൈവികമായൊരു ധർമ്മമാണ്, ആത്മാവ്. ഒരു തുള്ളി രക്തം മസ്തിഷ്ക്കത്തിലേക്കു വേണ്ടതിലേറെ ലഭിച്ചാൽ പ്രൊമീത്തി

യൂസിനു കഴുകനിൽനിന്നു നേരിട്ട പീഡനത്തേക്കാൾ ദുസ്സഹമായ വേദനയായിരിയ്ക്കും നമുക്കനുഭവിയ്ക്കേണ്ടിവരുന്നത്. വിവിധങ്ങളായ ഭക്ഷണരീതികൾ വിഭിന്നങ്ങളായ മാനസികാവസ്ഥകളാണു സൃഷ്ടിയ്ക്കുന്നത്: ബുദ്ധമതക്കാർക്കു യോജിച്ചതാണു ധാന്യാഹാരം; ബിയറിന്റെ സ്വാധീനമാണു ജർമ്മൻ ആദ്ധ്യാത്മികചിന്തയിൽ പ്രകടമാകുന്നത്. ജീവിതത്തിന്റെ ഉദയാസ്തമയങ്ങളുടെ ആവിഷ്കാരങ്ങൾക്കു യോജിച്ച വിധം അങ്ങനെ ഓരോ തത്വചിന്തയും സത്യമായും അസത്യമായും ഭവിയ്ക്കുന്നു. അപചയവാദി പറയുന്നു, 'ജീവിതം യാതൊന്നിനും യോഗ്യമല്ല'; മറിച്ച്, ഇങ്ങനെയാണു പറയേണ്ടിയിരുന്നത്, 'ഞാനൊന്നിനും യോഗ്യനല്ല'. മഹാത്മാക്കളെ അവിശ്വസിയ്ക്കുന്ന ജനാധിപത്യവും വീരോചിതധർമ്മങ്ങളും തലമുറകൾ മാറുന്തോറും ജീർണത പ്രാപിയ്ക്കുന്ന കാലത്ത് ഒരു മനുഷ്യജീവിതം എങ്ങനെ ജീവിതവ്യമാകും?

'സമൂഹവുമായി ഇടപെടാൻ കഴിയുന്ന മനുഷ്യർക്കുമാത്രമേ ഈ ലോകത്തു ജീവിക്കാനർഹതയുള്ളൂവെന്നൊരു ചിന്ത ഈയിടെയായി യൂറോപ്പിലെ ജനങ്ങൾ വെച്ചുപുലർത്തുന്നുണ്ട്; തങ്ങളുടെ അനുകമ്പ, പരസ്പരബഹുമാനം, വിനയം, പരിശ്രമശീലം, ആത്മസംയമനം, ത്യാഗസന്നദ്ധത, സഹാനുഭൂതി തുടങ്ങിയ ഗുണങ്ങൾ സ്വയം മഹത്വവൽക്കരിക്കുകവഴി അനുയായികൾക്കനുയോജ്യമായ സൗമ്യതയും സഹനശീലവും അവശ്യം വേണ്ട മാനുഷികധർമ്മങ്ങളായി അവർ സ്ഥാപിയ്ക്കുന്നു. മാത്രമല്ല, സമൂഹത്തിൽ ഒരിടയനും കുറെ കുഞ്ഞാടുകളും അനിവാര്യമായി വരുന്ന സമയം, നിശ്ചയദാർഢ്യമുള്ള ഒരു സേനാപതിയെ നിയോഗിയ്ക്കുന്നതിനുപകരം കൗശലശാലികളായ കുറെ സാമൂഹ്യമനുഷ്യരെ അവരോധിയ്ക്കാനുള്ള ശ്രമങ്ങളും ഈയിടെയായി നടക്കുന്നുണ്ട്; ഉദാഹരണത്തിനു പ്രാതിനിദ്ധ്യസ്വഭാവമുള്ള ഭരണഘടനകൾ ഇങ്ങനെ ജന്മമെടുത്തവയാണ്. താങ്ങാൻ കഴിയാത്ത ഭാരം തീർത്തും ദുസ്സഹമായിത്തീരുന്ന ഒരവസ്ഥയിൽ ഈ സാമൂഹ്യമനുഷ്യർക്കു പകരം ഏകാധിപതിയായൊരു ഭരണാധികാരി വരുന്നതു ജനങ്ങൾക്ക് എന്തൊരനുഗ്രഹവും മോചനവുമായിരിയ്ക്കുമെന്നു ചിന്തിയ്ക്കുക! നെപ്പോളിയന്റെ പ്രസക്തിയും പ്രാധാന്യവുമാണ് ഈയൊരു വ

സ്തുതയുടെ ഏറ്റവും അവസാനത്തെ തെളിവ്; നെപ്പോളിയന്റെ സ്വാധീനത്തിനു വഴിവെച്ച ചരിത്രംതന്നെയാണു മിക്കവാറും ഉദാത്തമായ സ്വസ്ഥതയുടേയും ചരിത്രം; മഹത്വ്യക്തികളുടെ കാലത്തു മാത്രമാണവ നടക്കുന്നതെന്നും നാമോർക്കണം'.

**9.6. അതിമാനുഷൻ**

അനുകമ്പയെക്കാൾ ശക്തിയിലാണു ധാർമ്മികത കാണേണ്ടതെന്നു കരുതുന്നതുപോലെ സമൂഹത്തിന്റെ ഉന്നമനത്തേക്കാൾ ശ്രേഷ്ഠരും ശക്തരുമായ വ്യക്തികളുടെ വികാസമായിരിക്കണം, മനുഷ്യപ്രയത്നത്തിന്റെ ലക്ഷ്യം. 'മനുഷ്യവംശത്തിന്റെയല്ല, അതിമാനുഷന്റെ അതിജീവനമായിരിക്കണം, നമ്മുടെ ലക്ഷ്യം'. മനുഷ്യവംശത്തെ സംരക്ഷിക്കുന്നതു ബുദ്ധിമാനായൊരു മനുഷ്യന്റെ അവസാനത്തെ പരിഗണനയാകണം: കേവലാവസ്ഥയിൽ അസ്തിത്വംപോലുമില്ലാത്ത മനുഷ്യവംശത്തിനു നിലനിൽക്കാനാവില്ല; വ്യക്തികളുടെ വലിയൊരു ഉറുമ്പുമല മാത്രമാണത്. ചെറിയ കാര്യങ്ങൾ വിജയിക്കുകയും വലിയ കാര്യങ്ങൾ പരാജയപ്പെടുകയും ചെയ്യുന്ന ഒരു പരീക്ഷണശാലയാണു സമൂഹസങ്കൽപ്പം; പരീക്ഷണങ്ങളുടെ ഉദ്ദേശം ജനങ്ങളുടെ സ്വസ്ഥതയും സന്തോഷവുമല്ല, മറിച്ച് സമൂഹത്തിന്റെ അഭിവൃദ്ധിയാണ്. പുതിയ സാമൂഹ്യസങ്കൽപ്പങ്ങൾ കടന്നു വരാതിരിക്കാൻ നിലവിലുള്ള സമൂഹങ്ങൾ എന്നെന്നേക്കുമായി നശിക്കുന്നതാണു നല്ലത്. വ്യക്തിയുടെ വൈശിഷ്ട്യവും അധികാരവും വളർത്താനുപകരിക്കുന്ന ഒരുപകരണം മാത്രമാണു സമൂഹം; വർഗങ്ങൾക്കു സ്വയമൊരു ലക്ഷ്യമാകാൻ കഴിയില്ല. 'സകല വ്യക്തികളും അറ്റകുറ്റപ്പണികൾക്കു നിയോഗിക്കപ്പെടുമ്പോൾ എന്താണു യന്ത്രങ്ങളുടെ ലക്ഷ്യം? സാമൂഹ്യസംഘടനകൾ, യന്ത്രങ്ങളെപ്പോലെ, തങ്ങളിൽത്തന്നെ ഒതുങ്ങി അവസാനിക്കുന്നു'.

പുതിയൊരു ജീവിവർഗത്തിന്റെ ഉദയപ്രതീക്ഷയോടെയാണു നീഷേ അതിമാനുഷനെക്കുറിച്ച് ആദ്യമൊക്കെ സംസാരിച്ചത്; പിന്നീട് സമൂഹത്തിന്റെ അഴുക്കുചാലുകളിൽനിന്നു പെട്ടെന്നുയരുന്ന ഒരു വിശിഷ്ടവ്യക്തിയായി അദ്ദേഹം അതിമാനുഷനെ സങ്കൽപ്പിക്കാൻ തുട

ങ്ങി; പ്രകൃതിയുടെ സ്വാഭാവികമായ തിരഞ്ഞെടുപ്പ് വരുത്തിവെയ്ക്കാവു ന്ന അപായസാദ്ധ്യതകൾ കണക്കിലെടുത്തു മനഃപൂർവമായ ജനന വും ശ്രദ്ധാപൂർവമായ പരിചരണവുമാണ നീഷേ അതിമാനുഷസൃഷ്ടി ക്കായി കണ്ടെത്തുന്ന മാർഗം. ജീവശാസ്ത്രപരമായ പ്രക്രിയകളെല്ലാം വിശിഷ്ടരും വ്യത്യസ്തരുമായ വ്യക്തികൾക്കെതിരെയാണ നിലകൊ ള്ളുന്നത്; ശരാശരിയും സാധാരണയുമായവയെയാണ പൊതുവേ പ്ര കൃതി സ്നേഹിക്കുകയും സംരക്ഷിക്കുകയും ചെയ്യുന്നത്; ഭൂരിപക്ഷം ന്യൂ നപക്ഷത്തിന്റെ കഴിവിനെ അട്ടിമറിക്കുന്നവിധം അടിസ്ഥാനമാതൃക യിലേക്കുള്ള തിരിച്ചുപോക്ക് പ്രകൃതിയുടെ സ്വഭാവമാണ്. വരേണ്യ മായ ദീർഘദൃഷ്ടിയും വിദ്യാഭ്യാസവും ചേരുന്ന ഒരു തിരഞ്ഞെടുപ്പിലൂ ടെ മാത്രമേ അതിമാനുഷന്റെ അതിജീവനം സാദ്ധ്യമാവൂ.

അങ്ങനെ വരുമ്പോൾ വീരനായകരും പ്രതിഭാശാലികളുമായ വ്യ ക്തികൾ താഴ്ന്ന നിലയിലുള്ള വേലക്കാരികളേയും തുന്നൽക്കാരിക ളേയും പ്രണയിച്ചു വിവാഹം ചെയ്യുന്ന അസംബന്ധത്തെക്കുറിച്ചു ചി ന്തിച്ചുനോക്കു! ഷോപ്പൻഹോവർക്കു തെറ്റി; പ്രണയമൊരു വരേണ്യ സങ്കൽപ്പമല്ല; ജീവിതത്തെയാകെ ബാധിയ്ക്കുന്ന തീരുമാനങ്ങളെടുക്കാ ൻ പ്രണയത്തിലകപ്പെട്ട വ്യക്തിയെ ഒരിയ്ക്കലും അനുവദിയ്ക്കാവുന്നതല്ല; പ്രണയവും വിവേകവും ഒരുമിച്ചു കൊണ്ടുപോകാനുള്ള ശക്തി പ്രകൃ തി മനുഷ്യനു വിധിച്ചിട്ടില്ല. കമിതാക്കളുടെ ശപഥങ്ങൾ അസാധുവാ യി പ്രഖ്യാപിയ്ക്കുക മാത്രമല്ല, വിവാഹത്തിനുള്ള നിയമപരമായ പ്രതി ബന്ധമായിപ്പോലും നാം പ്രണയത്തെ കണക്കാക്കണം. ഉന്നതകുല ജാതർ അതേ കുലത്തിൽനിന്നു മാത്രമേ വിവാഹം ചെയ്യാവൂ; വെറു തെ കലപില കൂട്ടുന്ന ജനങ്ങൾക്കുള്ളതാണ പ്രണയം. പ്രത്യുൽപ്പാദ നം മാത്രമല്ല മനുഷ്യപുരോഗതികൂടിയാണ വിവാഹത്തിന്റെ ലക്ഷ്യം.

'വിവാഹം ചെയ്തു കുട്ടികളുണ്ടാവാൻ ആഗ്രഹിയ്ക്കുന്ന ചെറുപ്പക്കാരാ ണ നിങ്ങൾ. പക്ഷേ, ഞാനൊന്നു ചോദിയ്ക്കട്ടെ, ഒരു കുട്ടിയുണ്ടാകണ മെന്നു മോഹിയ്ക്കാൻ തക്ക ധൈര്യം നിങ്ങൾക്കുണ്ടോ? ധാർമ്മികത യെ രക്ഷിയ്ക്കുകയും ഇന്ദ്രിയങ്ങളെ നിഗ്രഹിയ്ക്കുകയും ചെയ്ത് ആത്മസം യമനത്തിലൂടെ വിജയം വരിച്ചവരാണോ നിങ്ങൾ? മറിച്ച്, നിങ്ങളു

ടെ മോഹത്തിൽ ഒരു മൃഗീയതയും അനിവാര്യതയും പതിയിരിക്കു ന്നില്ലേ? അതല്ല, ഒരുതരം ഏകാന്തതയും തന്നോടു തന്നെയുള്ള അ പസ്വരവുമാണോ നിങ്ങളെ അതിനു പ്രേരിപ്പിക്കുന്നത്? ഞാൻ പറയു ന്നു, വ്യക്തിപരമായ വിജയവും സ്വാതന്ത്ര്യവുമാണു കുട്ടികളുണ്ടാവാ നുള്ള മോഹം നിങ്ങളിൽ ജനിപ്പിക്കേണ്ടത്. നിങ്ങളുടെ വിജയത്തി നും നിങ്ങളുടെ മോചനത്തിനുംവേണ്ടി ജീവിക്കുന്ന സ്മാരകങ്ങളാണു നിങ്ങൾ പണിയേണ്ടത്. നിങ്ങൾക്കതീതമായാണവ നിർമ്മിക്കപ്പെ ടേണ്ടത്. പക്ഷേ, ആദ്യം നിങ്ങൾ ശാരീരികമായും ആത്മീയമായും ശക്തരാവണം. പ്രജനനം സമാന്തരമായാൽ മാത്രം പോര, ലംബാ ത്മകവുമായിരിക്കണം! സൃഷ്ടിച്ചവരേക്കാൾ ഒരുപടി മേലേ സൃഷ്ടിക ർമ്മം ചെയ്യാനുള്ള രണ്ടുപേരുടെ ഇച്ഛാശക്തിയാണു വിവാഹമെന്നു ഞാൻ പറയും. അത്തരം ഇച്ഛാശക്തിയുള്ള രണ്ടുപേർ പരസ്പരം ഒന്നി ക്കാനുള്ള നിശ്ചയദാർഢ്യമാണു വിവാഹമെന്നും ഞാൻ പറയുന്നു'.

നല്ലൊരു ജന്മമില്ലാതെ കുലീനത അസാദ്ധ്യമാണ്. 'ബുദ്ധിശക്തി കൊണ്ടു മാത്രം കുലീനത നേടാനാവില്ല; നേരേ മറിച്ച് ബുദ്ധിയുടെ പോഷണത്തിനു മറ്റൊന്നുകൂടി ആവശ്യമാണ്: കുലീനരക്തം! ('പ്രഭു-ക്കളു'ടെ വിശേഷണമല്ല, കഴുതകളുടെ ആവരണവാക്യമാണു ഞാനി വിടെ സൂചിപ്പിക്കുന്നത്)'. വരേണ്യമായ ജനനവും അനുകൂലസാഹച ര്യങ്ങളും കഴിഞ്ഞാൽ അതിമാനുഷത്വത്തിലേക്കുള്ള അടുത്ത പടി ക ർക്കശമായ വിദ്യാഭ്യാസമാണ്; വ്യക്തിപരമായ പരിപൂർണത പ്രശം സാർഹമായ നേട്ടമായല്ല, സ്വാഭാവികമായിത്തന്നെ സംഭവിക്കണം; അവിടെ സാന്ത്വനത്തിനുള്ള സാഹചര്യങ്ങൾ കുറവും ഉത്തരവാദി-ത്വം കൂടുതലുമായിരിക്കും; ശരീരം നിശ്ശബ്ദമായ പീഡനത്തിനു വിധേ യമായി, മനസ്സ് അനുസരിക്കാനും ആജ്ഞാപിക്കാനും പഠിക്കണം. ഇതൊരു സ്വാതന്ത്ര്യത്തിന്റെ അസംബന്ധമല്ല! 'അവകാശ'വും അ മിതമായ ലാളനയുംകൊണ്ടു ശാരീരികവും ധാർമ്മികവുമായ നട്ടെല്ലി നെ ദുർബലപ്പെടുത്തലുമല്ല! എങ്ങനെയാണു ഹൃദയം തുറന്നു ചിരിക്കേ ണ്ടതെന്നു പഠിപ്പിക്കുന്ന ഒരു വിദ്യാലയമാണത്; ചിരിക്കാനുള്ള കഴി

വനുസരിച്ചാണു തത്വചിന്തകർ തരംതിരിയ്ക്കപ്പെടേണ്ടത്; 'ഏറ്റവും ഉയർന്ന കൊടുമുടിയിലേയ്ക്കു നടന്നു കയറുന്നവർ ദുരന്തങ്ങൾ പുഞ്ചിരിയോടെ ഏറ്റു വാങ്ങും'. അതിമാനുഷന്റെ വിദ്യാഭ്യാസരീതിയിൽ നീതിശാസ്ത്രങ്ങളുടെ നീരസങ്ങൾക്കു സ്ഥാനമില്ല; വിഷയാസക്തികളെ നിന്ദിക്കാത്ത ഇച്ഛാശക്തിയുടെ സന്യാസവും ധർമ്മവുമാണത്. 'സുന്ദരികളായ തരുണിമാരേ, നിങ്ങൾ അവിരാമം നൃത്തം തുടരുക! ആരും നിങ്ങളെ ദുഷ്ടലാക്കോടെ കടന്നാക്രമിക്കാൻ വരില്ല; മനോഹരമായ കണങ്കാലുകളുള്ള പെൺകുട്ടികളെ ശത്രുക്കൾ ആക്രമിയ്ക്കില്ല'; അതി-മാനുഷനുപോലും സുന്ദരമായ കണങ്കാലുകളോടൊരു കണ്ണുണ്ട്!

ഈവിധം ജനിച്ചുവളരുന്ന മനുഷ്യൻ നന്മതിന്മകൾക്കതീതനായിരിക്കും; ലക്ഷ്യപ്രാപ്തിയ്ക്കുവേണ്ടി അധികാരമുപയോഗിയ്ക്കാൻ അദ്ദേഹം അറച്ചുനിൽക്കില്ല; നല്ലവനേക്കാൾ നിർഭയനാകുന്നതാകും അദ്ദേഹത്തിനിഷ്ടം. 'എന്താണു നന്മ? ധൈര്യമാണു നന്മ'. 'എന്താണു നന്മ? അധികാരവും അധികാരത്തിനുള്ള ഇച്ഛയും അധികാരാനുഭവത്തിനു തീവ്രത വരുത്തുന്നതെന്തും നന്മയാണ്. എന്താണു തിന്മ? ഭീരുത്വമാണു തിന്മ. ദൗർബല്യത്തിൽനിന്നു വരുന്ന സകലതും തിന്മയാണ്'. ലക്ഷ്യപ്രാപ്തിയ്ക്കു സഹായകമാണെങ്കിൽ ദുരിതങ്ങളോടും മത്സരങ്ങളോടുമുള്ള ആവേശമായിരിക്കും അതിമാനുഷന്റെ മുഖമുദ്ര; പ്രാഥമികമായ സുരക്ഷിതത്വം അദ്ദേഹത്തിന്റെ വിഷയമല്ല; സ്വന്തം സന്തോഷവും സ്വസ്ഥതയും അദ്ദേഹം ഭൂരിപക്ഷത്തിനുവേണ്ടി പരിത്യജിയ്ക്കും. 'അപകടരഹിതമായി ജീവിക്കുന്നതിൽ താൽപ്പര്യമില്ലാതെ വിദൂരദേശങ്ങളിലേയ്ക്കു സാഹസികയാത്ര നടത്തുന്നതിൽ ഉത്സാഹിയായിരുന്നു, സരാതുഷ്ട്രൻ'. അതുകൊണ്ട്, ആധുനികകാലത്തു കണ്ടു വരുന്ന ക്ഷുദ്രകാരണങ്ങൾകൊണ്ടാണെങ്കിൽപ്പോലും യുദ്ധങ്ങൾ നല്ലതാണ്; 'നല്ല ഒരു യുദ്ധം നിസ്സാരകാരണങ്ങളെപ്പോലും പവിത്രീകരിയ്ക്കും'. സാധാരണ നിലയിൽ അപര്യാപ്തമായ അവസരങ്ങൾമൂലം വ്യക്തികളിൽ ഉറങ്ങിക്കിടക്കുന്ന മഹത്വസിദ്ധി കലാപകാലങ്ങളിൽ ഉണർന്നുവരുന്നതുകൊണ്ട് മതിയായ കാരണങ്ങളുണ്ടെങ്കിൽ വിപ്ലവം ആശാസ്യമാണെന്നുതന്നെ കരുതാം. പക്ഷേ, ജനക്കൂട്ടങ്ങളുടെ പരമാധികാരം

പോലെ നിർഭാഗ്യകരമായി മറ്റൊന്നില്ല; ഫ്രഞ്ചുവിപ്ളവത്തിന്റെ ആരവത്തിൽനിന്ന നെപ്പോളിയൻ ഉദിച്ചുവന്നതുപോലെ ആശയകാലുഷ്യത്തിലാണ സൂര്യതേജസ്സുകൾ ജനിയ്ക്കുന്നത്; നവോത്ഥാനത്തിന്റെ അക്രമങ്ങളിലും അരക്ഷിതത്വത്തിലുംനിന്ന ചരിത്രത്തിലൊരിയ്ക്കലും കാണാത്ത വിധം ഉയർന്നുവന്ന വിശിഷ്ടവ്യക്തികളുടെ ബാഹുല്യം സത്യത്തിൽ യൂറോപ്പിന്ന താങ്ങാൻ കഴിഞ്ഞില്ല.

ആർജ്ജവവും അഹംഭാവവും ബുദ്ധിശക്തിയും പൊരുത്തപ്പെട്ടുമ്പോഴാണ നല്ലൊരു അതിമാനുഷൻ രൂപപ്പെടുന്നത്. മഹത്തായൊരു ലക്ഷ്യത്തിനുവേണ്ടി ഏകോപിപ്പിയ്ക്കപ്പെട്ടുമ്പോൾ മാത്രമേ ആവേശങ്ങൾ അധികാരശക്തികളായി മാറൂ; അങ്ങനെയാണ നാലുപാടും ചിതറിക്കിടക്കുന്ന ആഗ്രഹങ്ങൾ വ്യക്തിയുടെ അധികാരകേന്ദ്രമായി മാറുന്നത്. 'തോട്ടക്കാരന്റെ ചുമതല നിർവഹിക്കാതെ ചെടികൾക്കു വളമായിത്തീരുന്ന ചിന്തകരെക്കുറിച്ചു നമുക്കു സഹതപിയ്ക്കാം!'. ആത്മസംയമനത്തിനു കഴിവില്ലാത്ത ദുർബലനാണ ചോദനകളെ പിന്തുടരുന്നത്; നിഷേധിക്കാനുള്ള ഉൾക്കരുത്തില്ലാതെ മറ്റുള്ളവർക്കിടയിൽ ഒരപസ്വരമായി അയാൾ മാറുന്നു. ആത്മാവിനെ അടക്കാൻ കഴിയുന്നതാണ വലിയ കാര്യം. 'ആൾക്കൂട്ടത്തിലൊരാളായി ജീവിയ്ക്കാൻ താൽപ്പര്യമില്ലാത്ത മനുഷ്യനു മാത്രമേ തന്നെക്കുറിച്ചു നിഷ്ക്കർഷ പുലർത്തേണ്ടതുള്ളൂ'. ലക്ഷ്യപ്രാപ്തിയ്ക്കു മറ്റുള്ളവരുടെ മേൽ ചെലുത്തുന്ന സ്വാധീനത്തേക്കാൾ കൂടുതൽ ബലം അവനവനിലാണ പ്രയോഗിയ്ക്കേണ്ടത്; 'സുഹൃത്തിനെ ഒറ്റിക്കൊടുക്കുന്നതൊഴികെ' മറ്റേതു മാർഗവും ലക്ഷ്യം നേടാൻ സ്വീകരിയ്ക്കാവുന്നതാണ്; അതാണ കുലീനതയുടെ ലക്ഷണവും അതിമാനുഷന്റെ സവിശേഷതയും.

അദ്ധ്വാനങ്ങളുടെ പ്രതിഫലവും പരിസമാപ്തിയുമായി അത്തരമൊരു മനുഷ്യനെ സങ്കൽപ്പിയ്ക്കുമ്പോൾ മാത്രമേ നമുക്കു ജീവിതത്തെ സ്നേഹിച്ചു മുന്നേറാനാവൂ. 'അന്യോന്യം പ്രിയപ്പെട്ടവരായിത്തീരാൻ തക്ക പൊതുവായൊരു ലക്ഷ്യം നമുക്കാവശ്യമുണ്ട്'. മഹാത്മാക്കളോ സാധാരണക്കാരോ രാജഭടന്മാരോ ആരുമാകട്ടെ; നെപ്പോളിയനെന്ന ഒ

രു മനുഷ്യന്റെ ലക്ഷ്യം സാക്ഷാത്ക്കരിക്കാൻ ലക്ഷക്കണക്കിനു ജന ങ്ങൾ സന്തോഷപൂർവം ജീവിതം ത്യജിച്ച്, പടക്കളത്തിൽ രക്തം വാർന്നു മരണം വരിച്ച്, വീണ്ടും വീണ്ടും അദ്ദേഹത്തിന്റെ അപദാന ങ്ങൾ പാടുന്ന കാഴ്ച എത്ര ഉദാത്തമാണെന്നു നോക്കു! ഒരുപക്ഷേ, വസ്തുതകൾ മനസ്സിലാകുന്ന നമ്മെപ്പോലെ ചുരുക്കം ചിലർക്കെങ്കിലും സ്വയം പ്രവാചകരായി മാറി ആ അതിമാനുഷനു വീഥിയൊരുക്കാൻ കഴിഞ്ഞേക്കും; സ്ഥലകാലങ്ങളുടെ വ്യത്യാസങ്ങളും വിഭാഗീയതക ളും മറന്ന് ഈയൊരു ലക്ഷ്യത്തിനായി നമുക്കു പരിശ്രമിക്കാം. ആ വിശിഷ്ടവ്യക്തിത്വത്തിന്റെ ആരാധകരുടെ ആരവങ്ങൾക്കു കാതോ ർക്കുമ്പോൾ വേദനകൊണ്ടു പിടയുന്ന സരാതുഷ്ട്രൻ ഇങ്ങനെ പാടും: 'ഇന്ന് ഒറ്റപ്പെട്ടു നിൽക്കുന്ന നിങ്ങളൊരു ദിവസം ഒരു ജനതയായി മാറും; പിന്നീട് നിങ്ങളിൽനിന്നു നിങ്ങൾതന്നെ തിരഞ്ഞെടുക്കുന്ന മറ്റൊരു ജനത വരും; അവരിൽനിന്നൊരു അതിമാനുഷനും!'.

**9.7. അപചയം**

ഈ വിവരണമനുസരിച്ച് ഒരതിമാനുഷൻ ഉയർന്നുവരുന്നതു മിക്ക വാറും പ്രഭുത്വവാഴ്ചയുടെ കാലത്തായിരിക്കും. അതുകൊണ്ടു വളരെ വൈകാതെ ജനാധിപത്യത്തിലെ 'മൂക്കുകളുടെ കണക്കെടുക്കുന്ന ഭ്രാ ന്ത്' നാം നിർത്തേണ്ടതുണ്ട്; വിദ്യാസമ്പന്നരായ മനുഷ്യരെ സംബ ന്ധിച്ചിടത്തോളം ക്രിസ്തുമതത്തെ ഉന്മൂലനം ചെയ്യുകയാണതിന്റെ ആ ദ്യത്തെ പടി. ക്രിസ്തുവിന്റെ വിജയമാണു ജനാധിപത്യത്തിന്റെ തുട ക്കം; 'പ്രത്യേകാനുകൂല്യങ്ങൾക്കെതിരെ തീക്ഷ്ണമായി പ്രതികരിച്ച വി പ്ളവകാരിയായിരുന്നു, ആദ്യത്തെ ക്രിസ്ത്യാനി; 'സമത്വാവകാശങ്ങ ൾ'ക്കുവേണ്ടിയാണു അയാൾ ജീവിച്ചതും അദ്ധ്വാനിച്ചതും; ആധുനിക കാലത്തായിരുന്നെങ്കിൽ അയാളൊരുപക്ഷേ സൈബീരിയയിൽ കി ടന്നു നരകിക്കുമായിരുന്നു! 'നിങ്ങളിലേറ്റവും മഹാനായ വ്യക്തി നി ങ്ങളുടെ പാദദാസനായിത്തീരട്ടെ!', ഇതാണു യുക്തിബോധങ്ങൾക്കും വിവേകത്തിനും സഹജമായ വിപരീതചിന്ത; തീർച്ചയായും, സുവി ശേഷം വായിച്ചുനോക്കുന്ന ആർക്കും ഒരു റഷ്യൻ നോവലിന്റെ അ

ന്തരീക്ഷമാണനുഭവപ്പെടുക; ചിലതൊക്കെ ദസ്തയേവ്സ്ക്കിയുടെ കൃതികളുടെ അനുവാദമില്ലാത്ത പകർപ്പാണെന്നുപോലും തോന്നിപ്പോകും. സ്വാഭാവികജീർണതമൂലം ഭരണശേഷി കൈമോശം വന്ന ഭരണാധികാരികളുടെ കാലത്ത്, താഴ്ന്ന തരത്തിൽപ്പെട്ട മനുഷ്യർക്കിടയിൽ മാത്രമേ അത്തരം ധാരണകൾ വേരു പിടിയ്ക്കൂ. 'നീറോയും (Nero) കാരക്കല്ലയും (Caracalla) സിംഹാസനാരൂഢരായിരുന്ന കാലത്താണു പരമാധികാരമുള്ള ചക്രവർത്തിയേക്കാൾ സാധുവായൊരു മനുഷ്യനു യോഗ്യത കൈവരുന്ന വിരോധാഭാസമുണ്ടായത്'.

ക്രിസ്തുമതം യൂറോപ്പിനെ കീഴടക്കിയതോടെ പ്രാചീനകാലത്തു നില നിന്ന പ്രഭുത്വവാഴ്ച അസ്തമിച്ചു; അതുപോലെ യൂറോപ്പിനുമേൽ ട്യൂട്ടോണിക് യോദ്ധാക്കൾ നടത്തിയ ആക്രമണം പഴയകാലത്തെ പൗരുഷവും പ്രതാപവും പുനരുജ്ജീവിപ്പിച്ച് ആധുനികപ്രഭുത്വഭരണസംവിധാനത്തിനു തുടക്കം കുറിയ്ക്കുകയും ചെയ്തു. 'ധാർമ്മികത'യുടെ അധികഭാരം അവർക്കുണ്ടായിരുന്നില്ല; 'സാമൂഹ്യസംയമനങ്ങളിൽ നിന്നവർ മുക്തരായിരുന്നു; വിചിത്രസ്വഭാവിയായൊരു വിദ്യാർത്ഥിയ്ക്കു മാത്രം സാദ്ധ്യമാകുന്നതരത്തിൽ ധിക്കാരപൂർവമായ ക്രൂരതകളും പീഡനങ്ങളും കൊള്ളയും കൊള്ളിവെയ്പ്പും നടത്തിപ്പോന്ന ഭീകരജീവികളിൽ നിന്നു മൃഗീയമനസ്സാക്ഷിയുടെ നിഷ്ക്കളങ്കത കാത്തുസൂക്ഷിക്കുക വഴി ശ്രേഷ്ഠത നേടിയ കൂട്ടരായിരുന്നു, അവർ'. അവരായിരുന്നു ജർമ്മനി, സ്ക്കാൻഡിനേവിയ, ഫ്രാൻസ്, ഇംഗ്ളണ്ട്, ഇറ്റലി, തുടങ്ങിയ രാജ്യങ്ങളിലെ ഭരണത്തിനു മാർഗദർശനം നൽകിയത്.

'സംഘടിതശക്തിയും സൈനികസന്നാഹങ്ങളുമായി സൈന്യാധിപരും വീരയോദ്ധാക്കളുമടങ്ങുന്ന ഒരു സമൂഹം, ഒരുപക്ഷേ എണ്ണത്തിൽ തങ്ങളേക്കാൾ ശക്തരായൊരു ജനതതിയുടെമേൽ യാതൊരു മനസ്സാക്ഷിക്കുത്തും കൂടാതെ ഭീകരമായ അധികാരത്തിന്റെ കൈമുദ്ര പതിച്ചു; ഈ സമൂഹമാണു ഭരണകൂടങ്ങൾ സൃഷ്ടിച്ചത്. സാമൂഹ്യമായൊരു കരാറിനെ ആധാരമാക്കിയാണു ഭരണകൂടം സൃഷ്ടിക്കപ്പെടേണ്ടതെന്ന സ്വപ്നം അവർ തകർത്തു. പെരുമാറ്റത്തിലും പ്രകൃതത്തി

ലും അക്രമികളായ അവർ പ്രകൃത്യാതന്നെ ആജ്ഞാശക്തിയുള്ള യജമാനന്മാരാകുമ്പോൾ കരാറുകൾക്കെന്തു പ്രസക്തി?'

പക്ഷേ മഹനീയമായ ആ ഭരണവർഗം, കത്തോലിക്കാമതത്തിന്റെ സ്ത്രൈണമായ പരിവേഷവും പുനരുദ്ധാരണത്തിന്റെ സാധാരണമായ ആദർശശുദ്ധിയും മിശ്രവിവാഹത്തിലൂടെ ജന്മമെടുത്ത തരംതാണ വർഗങ്ങളും മൂലം പ്രായേണ ദൂഷിതമായിതീർന്നു. നവോത്ഥാനകാലത്തു വരേണ്യവും അധാർമ്മികവുമായ പ്രഭുത്വത്തിലേയ്ക്കു വഴുതിവീണ കത്തോലിക്കാമതം പുനരുദ്ധാരണകാലത്തു ജൂതമതത്തിന്റെ കാഠിന്യത്തിൽ നിശ്ശേഷം തകർക്കപ്പെട്ടു. "നവോത്ഥാനം എന്തായിരുന്നുവെന്നു മനസ്സിലാക്കാനുള്ള ശ്രമങ്ങൾപോലും യഥാർത്ഥത്തിൽ നടന്നില്ല. സകല സാമൂഹ്യസംവിധാനങ്ങളും പ്രയോഗിച്ചു നടപ്പാക്കിയ 'ക്രൈസ്തവമൂല്യങ്ങളുടെ പരസ്പരവിനിമയ'ശ്രമങ്ങളിലും 'വിപരീതമൂല്യ'ങ്ങൾ സൃഷ്ടിയ്ക്കാനുള്ള സംരംഭങ്ങളിലും അവസാനം 'വരേണ്യമൂല്യങ്ങൾ'തന്നെയാണു വിജയം കണ്ടത്; ആകർഷണീയതകൊണ്ടു മാന്ത്രികമായ ഒരു സാദ്ധ്യത മാത്രമേ ഞാൻ കാണുന്നുള്ളൂ: പോപ്പിനെ പ്പോലെയൊരു സീസർ! നിങ്ങൾക്കു മനസ്സിലാകുന്നുണ്ടോ?'.

മദ്യവും പ്രൊട്ടസ്റ്റന്റുമതവും ജർമ്മനിയെ നിർവീര്യമാക്കി; അതോടൊപ്പം വാഗ്നറുടെ സംഗീതനാടകങ്ങളും ചേർത്തുവെയ്ക്കാം. 'സംസ്കാരത്തിന്റെ അപകടകാരിയായ ശത്രുവാണു സമകാലികജർമ്മനി'യെന്ന നിഗമനമാണതു ശരിവെയ്ക്കുന്നത്; 'ജർമ്മൻകാരന്റെ സാന്നിദ്ധ്യം എന്റെ വിശപ്പു കെടുത്തുന്നു!'. 'ഗിബൺ പറയുന്നപോലെ ലോകത്തിന്റെ സർവനാശത്തിനു ദീർഘമായൊരു കാലയളവു കാത്തിരിയ്ക്കേണ്ടിവരുമെങ്കിൽ, ജർമ്മനിയിൽനിന്നു തെറ്റായൊരു ആശയം നിശ്ശേഷം ഉന്മൂലനം ചെയ്യാൻ തീർച്ചയായും അതിലേറെ കാലം കാത്തിരിയ്ക്കേണ്ടിവരും'. ജർമ്മനി നെപ്പോളിയനെ തോൽപ്പിച്ചപ്പോൾ ഉണ്ടായ സാംസ്കാരികദുരന്തമാണു ലൂഥർ സഭയെ തോൽപ്പിച്ചപ്പോഴും സംഭവിച്ചത്; അതിനുശേഷം ജർമ്മനി ഗൊയ്ഥേമാരേയും ബീഥോവന്മാരേയും ഷോപ്പൻഹോവർമാരേയും നിരാകരിച്ച് 'ദേശാഭിമാനി'കളെ ആരാധിക്കാൻ തുടങ്ങി; 'അതാണു ജർമ്മൻതത്വചിന്തയുടെ അന്ത്യ

മെന്നു ഞാൻ ഭയപ്പെടുന്നു'. എങ്കിലും യൂറോപ്പിനെ വീണ്ടെടുക്കാമെന്ന പ്രത്യാശയ്ക്കു സാധുത പകരുന്ന ഒരു സ്വാഭാവികഗൗരവവും ആഴവും ജർമ്മനിയിലെ ചിന്തകർക്കുണ്ട്; ഫ്രഞ്ചുകാർക്കും ഇംഗ്ളീഷുകാർക്കുമുള്ളതിനേക്കാൾ പുരുഷോചിതമായ ഗുണങ്ങളും അവർക്കുണ്ട്; ക്ഷമയും ഉത്സാഹവും പ്രയത്നശീലവുമുള്ളതുകൊണ്ട് അവരുടെ ശാസ്ത്രവും വിജ്ഞാനവും സൈനികശിക്ഷണവും നിരന്തരം മെച്ചപ്പെടുന്നുണ്ട്; യൂറോപ്പു മുഴുവൻ ജർമ്മൻപട്ടാളത്തെ കണ്ടു ഭയവിഹ്വലരാകുന്ന കാഴ്ച വളരെയേറെ ആഹ്ളാദകരമാണ്. മനുഷ്യരുടേയും ചരക്കുകളുടേയും കാര്യത്തിൽ ജർമ്മനിയുടെ സംഘടിതശക്തി റഷ്യയുടെ വിഭവങ്ങളുമായി പരസ്പരം കൈകോർത്താൽ രാഷ്ട്രീയത്തിന്റെ മറ്റൊരു മഹായുഗം വരും. 'സ്ലാവുവംശവും ജർമ്മനിയുമായുള്ള സഹകരണമാണു നമുക്കു വേണ്ടത്; സാമ്പത്തികവിശാരദരായ ജൂതന്മാരേയും ആവശ്യമുണ്ട്; അതോടെ നാം ലോകത്തിന്റെ ചക്രവർത്തിമാരായിത്തീരും; റഷ്യയുടെ നിരുപാധികസഖ്യമാണു നമ്മുടെ പ്രാഥമികാവശ്യം'. അല്ലെങ്കിൽ വളഞ്ഞുപിടിച്ചു ശ്വാസംമുട്ടിക്കുകയാണു മറ്റൊരു വഴി.

ഈ സ്വഭാവദാർഢ്യത്തിനു പകരം വെയ്ക്കുന്ന മാനസികമൗഢ്യമാണു ജർമ്മനിയുടെ ഇന്നത്തെ പ്രശ്നം; യൂറോപ്പിലെ ജനങ്ങൾക്കിടയിൽ ഏറ്റവും ശുദ്ധവും സൂക്ഷ്മവുമായൊരു സംസ്കാരം കൈമുതലായ ഫ്രഞ്ചുകാരെപ്പോലെ സുദീർഘമായൊരു പാരമ്പര്യം ജർമ്മനിയ്ക്കില്ല. 'ഫ്രഞ്ച് സംസ്കാരത്തിൽ മാത്രമേ എനിയ്ക്കു വിശ്വാസമുള്ളൂ; ബാക്കി സകലതും സംസ്കാരത്തിന്റെ ഉച്ചാരണവൈകല്യങ്ങളായാണു ഞാൻ കാണുന്നത്'. 'മൊണ്ടെയ്ൻ, ചാംഫോർട്ട്, റോചെഫൊക്കാൾഡ്, വോവെനാർഗസ് തുടങ്ങിയവരുടെ കൃതികളോരോന്നും വായിക്കുമ്പോൾ മറ്റേതു രാജ്യത്തേയും എഴുത്തുകാരേക്കാൾ പൗരാണികത നമുക്കനുഭവപ്പെടും'. 'മനസ്സിന്റെ മഹാനായൊരു ജമീന്ദാറാണു വോൾട്ടയർ'; 'ജീവിച്ചിരിയ്ക്കുന്ന ചരിത്രകാരന്മാരിൽ അഗ്രഗണ്യനാണു തെയ്ൻ'; അനട്ടോലെ ഫ്രാൻസ്, ഫ്ളോബർട്ട്, ബോർഹത് തുടങ്ങി ആധുനികരായ എഴുത്തുകാർ ചിന്തയിലും ശൈലിയിലും മറ്റുള്ളവരേക്കാൾ വ്യക്തത

പുലർത്തുന്നവരാണ്; 'ഈ ഫ്രഞ്ചുകാരുടെ പ്രസന്നതയും കൃത്യമായ സൂക്ഷ്മതയും അത്ഭുതകരംതന്നെ!' വികാരങ്ങളിലും പെരുമാറ്റമര്യാദക ളിലുമുള്ള യൂറോപ്പിന്റെ കുലീനത ഫ്രഞ്ചുകാരുടെ സംഭാവനയാണ്. പക്ഷേ, പതിനാറും പതിനേഴും നൂറ്റാണ്ടുകളിലെ ഫ്രാൻസിനെ നോക്കു! പ്രഭുത്വവാഴ്ച മാത്രമല്ല, സംസ്കാരത്തിന്റെ ഉപാധികളും ഈറ്റില്ല വുമാണ വിപ്ളവംമൂലം നാമാവശേഷമായത്; ഇന്നത്തെ ഫ്രാൻസി ന്റെ ആത്മാവ് പഴയതിന്റെ നിറം മങ്ങിയ ഒരു പ്രതിരൂപം മാത്രമാണ്. എങ്കിൽപ്പോലും അതിനു ചില സവിശേഷഗുണങ്ങളുണ്ട്; 'കലാപരമായ സകല പ്രശ്നങ്ങളും സൂക്ഷ്മതയോടും വ്യക്തതയോടുംകൂടിയാണ ഫ്രാൻസിൽ പരിഗണിയ്ക്കപ്പെടുന്നത്; രാഷ്ട്രീയത്തിലൊരു മഹാശക്തിയായി ഉയർന്നുവന്ന അതേ നിമിഷത്തിൽത്തന്നെയാണ സാംസ്കാരികഭൂപടത്തിൽ ഫ്രാൻസ് പുതിയ ഉയരങ്ങൾ കണ്ടെത്തിയത്'.

അതേസമയം, യൂറോപ്പിന്റെ ഒരു സങ്കരസന്തതിയാണ റഷ്യ. അവരുടെ 'വിട്ടുവീഴ്ചയില്ലാത്ത വിധിവിശ്വാസം ഈ ആധുനികകാലത്തുപോലും പാശ്ചാത്യരുടെമേൽ മേൽക്കോയ്മയായി നിൽക്കുന്നു'. 'നിയമനിർമ്മാണത്തിന്റെ ദൗർബല്യ'മേശാത്ത ശക്തമായൊരു ഭരണകൂടമാണ റഷ്യയ്ക്കുള്ളത്. കാലങ്ങളായി ഈട്ടം കൂടിയ ഇച്ഛാശക്തി അവിടെ വിമോചനത്തിനു തക്ക ഒരു സന്ദർഭം കാത്തിരിയ്ക്കുകയാണ്. യൂറോപ്പിന്റെ ആധിപത്യം റഷ്യയ്ക്കു വന്നുചേർന്നാൽ അത്ഭുതപ്പെടാനില്ല. 'നിശ്ചിതത്വവും സാദ്ധ്യതയുമുള്ള നിരവധി ശക്തിപരീക്ഷണങ്ങൾക്കിടയിൽ യൂറോപ്പിന്റെ ഭാവിയെക്കുറിച്ചു ചിന്തിയ്ക്കുന്നവർക്കു തീർത്തും ഒഴിവാക്കാൻ കഴിയാത്തവരാണ ജൂതന്മാരും റഷ്യാക്കാരും'. പക്ഷേ, ഇന്നത്തെ അവസ്ഥയിൽ ഏറ്റവും ശക്തരായ ജനത ഇറ്റലിയുടേതാണ്; അൽഫേയ്രി (Alfieri) വീമ്പിളക്കുന്നതുപോലെ ഇറ്റലിയിൽ മനുഷ്യവൃക്ഷം തഴച്ചുവളരുകയാണ ചെയ്യുന്നത്. താഴേക്കിടയിലുള്ള സാധാരണക്കാരനിൽപ്പോലും പ്രഭുത്വപരമായൊരു അഹംഭാവം നിറഞ്ഞുനിൽക്കുന്നുണ്ട്; 'വെനീസിലെ ദരിദ്രനായ കടത്തുകാരൻ ബെർലിനിലെ ശരാശരി പോലീസുകാരനേക്കാൾ കാഴ്ചയ്ക്കും കഴിവിലും മെച്ചപ്പെട്ട പ്രകൃതം പുലർത്തുന്നു'.

ഇവരിൽ ഇംഗ്ളീഷുകാരാണ മോശം; ജനാധിപത്യവ്യാമോഹവുമായി അവർ ഫ്രഞ്ചുജനതയെ ദൂഷിപ്പിച്ചു; 'ചെറുകിടവ്യാപാരികളും ക്രിസ്ത്യാനികളും പശുക്കളും സ്ത്രീകളും ഇംഗ്ളീഷുകാരും ജനാധിപത്യവാദികളും ഒരേ ഗണമായി കാണാം'. ഇംഗ്ളീഷുകാരുടെ ഉപയോഗമൂല്യസിദ്ധാന്തവും പ്രാകൃതത്വവാദവും യൂറോപ്യൻ സംസ്കാരത്തിന്റെ പാതാളഗഹ്വരങ്ങളാണ്. നിരങ്കുശമായ മത്സരങ്ങൾ നിരന്തരം അരങ്ങേറുന്ന നാട്ടിൽ മാത്രമേ ജീവിതം നിലനിൽപ്പിനുള്ള സമരമായി വ്യാഖ്യാനിക്കാൻ കഴിയൂ. പ്രഭുത്വവർഗത്തേക്കാൾ വ്യാപാരികളും കപ്പലുടമകളുമുള്ള നാട്ടിൽ മാത്രമേ ജനാധിപത്യം രൂപപ്പെടുകയുള്ളൂ; ഗ്രീക്കുകാരുടെ ഈ സമ്മാനമാണ പിന്നീട് ആധുനികലോകത്തിനു മുമ്പിൽ ഇംഗ്ലണ്ട് സമർപ്പിച്ചത്. യൂറോപ്പിനെ ഇംഗ്ളണ്ടിൽനിന്നും ഇംഗ്ളണ്ടിനെ ജനാധിപത്യത്തിൽനിന്നും ഇനിയാരു രക്ഷിക്കും?

### 9.8. പ്രഭുത്വവാഴ്ച

ഒഴുകുന്ന ഒരു പുരുഷാരംപോലെയാണ ജനാധിപത്യം; സജീവമായൊരു രൂപത്തിന്റെ ഓരോ അംഗത്തിനും സ്വേച്ഛാനുസാരം പ്രവർത്തിക്കാനുള്ള നിരുപാധികമായ അനുവാദം നൽകി സമന്വയവും പരസ്പരബന്ധങ്ങളും നിഷേധിക്കുകയാണതു ചെയ്യുന്നത്; സ്വാതന്ത്ര്യവും കലാപവും ഒരുമിക്കുന്ന ഒരവസ്ഥ! ഔൽകൃഷ്ട്യത്തോടുള്ള വിദ്വേഷവും സാമാന്യതയോടുള്ള ആരാധനയുമാണതിന്റെ മുഖമുദ്ര. ജനാധിപത്യഭരണത്തിൽ മഹാത്മാക്കൾക്കു പ്രസക്തിയില്ല; തിരഞ്ഞെടുപ്പിന്റെ അസഭ്യതകൾക്കു വഴങ്ങാൻ മഹാത്മാക്കൾക്കെങ്ങനെ കഴിയും? 'നായ്ക്കൂട്ടം ചെന്നായയെ കാണുന്നപോലെ, ജനങ്ങൾ സ്വതന്ത്രമായി ചിന്തിക്കുന്നവരെ നോക്കിക്കാണും'; അതുപോലൊരു സാഹചര്യത്തിൽ അതിമാനുഷൻ എങ്ങനെ ജന്മമെടുക്കും? മഹാത്മാക്കൾ അവഗണിക്കപ്പെട്ടു പ്രോത്സാഹനം ലഭിക്കാതെ, ഒരുപക്ഷേ അറിയപ്പെടാതെ കിടക്കുമ്പോൾ ഒരു രാഷ്ട്രത്തിനു മഹാശക്തിയായിത്തീരാൻ കഴിയുമോ? അത്തരമൊരു സമൂഹത്തിനു യാതൊരു വ്യക്തിത്വവുമില്ല; അനുകരണം സമാന്തരമാണ്, ഒരിക്കലും ലംബാത്മകമല്ല; ഉ

ൽക്കൃഷ്ടരായ ന്യൂനപക്ഷമല്ല, ഇടത്തരക്കാരായ ഭൂരിപക്ഷമാണു മാതൃകയും ലക്ഷ്യവും; ഓരോരുത്തരും തന്നെപ്പോലുള്ള മറ്റൊരാളാവാൻ ശ്രമിക്കുന്നു; ലിംഗവ്യത്യാസങ്ങൾപോലും മന:പൂർവം സമീകരിച്ച പുരുഷന്മാർ സ്ത്രീകളും സ്ത്രീകൾ പുരുഷന്മാരുമായിത്തീരുന്നു.

അങ്ങനെ നോക്കുമ്പോൾ ജനാധിപത്യവും ക്രിസ്തുമതവും കാഴ്ചവെയ്ക്കുന്ന സ്വാഭാവികപരിണാമമാണു സ്ത്രീസമത്വവാദം (Feminism). 'ഇവിടെ പുരുഷോചിതമായി യാതൊന്നുമില്ല; പുരുഷത്വമുള്ളവർക്കുമാത്രമേ സ്ത്രീകളിലെ സ്ത്രീത്വം രക്ഷിയ്ക്കാൻ കഴിയൂ; അതുകൊണ്ട് സ്ത്രീകൾ പുരുഷന്മാരാകാൻ ശ്രമിയ്ക്കുന്നു'. സത്യത്തിൽ, ഇബ്സനെന്ന (Ibsen) 'വിശേഷജ്ഞയായ ഒരു വൃദ്ധപരിചാരക' സൃഷ്ടിച്ചതാണു 'വിമോചിതസ്ത്രീ'സങ്കൽപ്പം (Emancipated Woman). 'പുരുഷന്റെ വാരിയെല്ലിൽ നിന്നാണു സ്ത്രീയെ സൃഷ്ടിച്ചതത്രേ; അത്ഭുതം, എന്റെ വാരിയെല്ലുകളുടെ നഷ്ടം!', പുരുഷൻ പറയുന്നു'. 'വിമോചനം'മൂലം സ്ത്രീകളുടെ അന്തസ്സും പ്രതാപവും നഷ്ടപ്പെട്ടു; ബോർബോൺ (Bourbon) രാജവംശത്തിനുകീഴിൽ സ്ത്രീകളനുഭവിച്ച ഉന്നതപദവി ഇന്നെവിടെ വന്നു നിൽക്കുന്നു? സ്ത്രീപുരുഷകലഹം അനാദികാലം മുതൽക്കേ തുടരുന്നതുകൊണ്ട് അവരുടെ സമത്വം തീർത്തും അസാദ്ധ്യമാണ്. യുദ്ധത്തിൽ വിജയം കാണാതെ സമാധാനം പുലരില്ല; ഏതെങ്കിലുമൊരു പക്ഷം മറുപക്ഷത്തിനു കീഴടങ്ങാതെ സമാധാനം പ്രതീക്ഷിക്കേണ്ടതില്ല. സ്ത്രീകളുമായി സമത്വത്തിനു ശ്രമിയ്ക്കുന്നതുപോലും അപകടകരമാണ്; സ്ത്രീകൾക്ക് സമത്വംകൊണ്ടുമാത്രം സംതൃപ്തി കൈവരില്ല; പുരുഷനിലെ പുരുഷത്വത്തെ കീഴടക്കുകകൂടി ചെയ്യുമെങ്കിൽമാത്രമേ അവർക്കു തൃപ്തിയാവൂ. സർവോപരി, അവരുടെ പൂർണതയും സന്തോഷവും കുടികൊള്ളുന്നതു മാതൃത്വത്തിലാണ്; 'സ്ത്രീകളിൽ കാണുന്നതു സകലതും ഒരു കടംകഥയാണ്, ആ കടംകഥയ്ക്ക് ഒരൊറ്റ ഉത്തരമേയുള്ളൂ: അതാണു ഗർഭധാരണം'. 'സ്ത്രീകൾക്കു പുരുഷൻ ഒരുപാധി മാത്രമാണ്; സ്വന്തമൊരു ശിശുവാണ്, അവരുടെ പരമമായ ലക്ഷ്യം. പക്ഷേ, പുരുഷനെ സംബന്ധിച്ച് എന്താണു സ്ത്രീയുടെ പ്രസക്തി? അപകടകരമായ ഒരു കളിപ്പാട്ടംമാത്രം!'. 'പുരുഷന്മാരെ യുദ്ധത്തിനും സ്ത്രീകളെ യോദ്ധാ

ക്കളെ സൃഷ്ടിക്കാനുമാണു വിദ്യാഭ്യാസം ചെയ്യിയ്ക്കേണ്ടത്; മറ്റെല്ലാം വെറും സങ്കൽപ്പങ്ങൾമാത്രം'. എങ്കിലും പരിപൂർണയായൊരു സ്ത്രീ പരിപൂർണനായൊരു പുരുഷനേക്കാൾ മാനവീയതയുടെ ഉദാത്തമാതൃകയായി കണക്കാക്കപ്പെടുന്നു; അതുകൊണ്ട് സ്ത്രീകളോടെങ്ങനെയാണു സൗമ്യത പ്രകടി പ്പിക്കേണ്ടതെന്നു പലർക്കുമറിയില്ല'.

സ്ത്രീയുടെ ലക്ഷ്യം സാക്ഷാത്ക്കരിക്കാനുള്ള ശ്രമങ്ങൾക്കും പുരുഷന്റെ ശൂന്യതാബോധത്തിനും ഇടയിലാണു വൈവാഹികസംഘർഷങ്ങളുടെ നല്ലൊരു പങ്കും കിടക്കുന്നത്. സ്ത്രീകളോടു വിവാഹാഭ്യർത്ഥന നടത്തുമ്പോൾ ലോകത്തുള്ള സകലതും സമർപ്പിക്കാൻ പുരുഷൻ സന്നദ്ധനാകും; വിവാഹത്തോടെ അയാളതു പ്രാവർത്തികമാക്കുകയും ചെയ്യും; പക്ഷേ, ഒരു കുഞ്ഞു പിറക്കുന്നതോടെ ലോകത്തെ മറക്കാൻ അയാൾ നിർബന്ധിതനാകുന്നു; സ്നേഹത്തിന്റെ നിസ്വാർത്ഥത കുടുംബത്തിന്റെ സ്വാർത്ഥതയായി മാറും. ബ്രഹ്മചര്യത്തിന്റെ ആഡംബരങ്ങളാണു പുതുമയും സത്യസന്ധതയും. 'തത്വചിന്തയുടെ ഉയർന്ന തലങ്ങളെ സംബന്ധിച്ച വിവാഹിതരായ ചിന്തകരെല്ലാം സംശയാലുക്കളാണ്; അസ്തിത്വത്തിന്റെ അവലോകനവും അന്വേഷണവും ജീവിതമാർഗമായി തിരഞ്ഞെടുക്കുന്നവർ കുടുംബത്തിന്റെ ഭക്ഷണവും സുരക്ഷിതത്വവും സ്വസ്ഥതയും ചിന്തിച്ച വ്യാകുലപ്പെടുന്നതു തീർത്തും അസംബന്ധമാണെന്നു ഞാൻ കരുതുന്നു'. ആദ്യത്തെ ശിശു പിറക്കുന്നതോടെ പല തത്വചിന്തകരും മണ്മറഞ്ഞുപോയി. 'എന്റെ ഹൃദയത്തിലേയ്ക്കു കടന്നുവന്ന കാറ്റു പറഞ്ഞു, 'വരൂ, അകത്തേക്കു വരൂ!'; അടയാനൊരുങ്ങി നിന്ന പുറംവാതിൽ എന്നോടു പറഞ്ഞു, 'പോകൂ, പുറത്തേയ്ക്കു പോകൂ!'; പക്ഷേ, കുട്ടികളോടുള്ള സ്നേഹപാശത്തിൽപ്പെട്ടു ഞാനൊന്നും ചെയ്യാതെ നിശ്ചലനായി കിടന്നു'.

സ്ത്രീസമത്വവാദത്തിന്റെ അനുബന്ധങ്ങളാണു സോഷ്യലിസവും അരാജകത്വവും; ജനാധിപത്യത്തിന്റെ ചപ്പുചവറുകളാണവ; രാഷ്ട്രീയാധികാരം പങ്കുവെയ്ക്കുന്നതു ന്യായീകരിക്കാമെങ്കിൽ എന്തുകൊണ്ടു സാമ്പത്തികാധികാരവും പങ്കുവെച്ചുകൂടാ? അങ്ങനെ വരുമ്പോൾ നേ

താക്കളുടെ ആവശ്യമെന്ത്? സരാതുഷ്ട്രന്റെ പുസ്തകത്തെ ആദരിക്കുന്ന സോഷ്യലിസ്റ്റുകളുണ്ടായിരിക്കാം; പക്ഷേ, അവരുടെ ആദരവിനു പ്രസക്തിയില്ല. 'എന്റെ ജീവിതസിദ്ധാന്തത്തെ പ്രകീർത്തിക്കുന്ന ചിലരുണ്ട്; പക്ഷേ, അതേസമയം അവർ സമത്വത്തേയും പ്രകീർത്തിക്കുന്നു; ഈ പ്രബോധകർക്കിടയിൽ ആശയക്കുഴപ്പം സൃഷ്ടിക്കാൻ ഞാനാഗ്രഹിക്കുന്നില്ല. എന്റെ മനസ്സിലെ നീതി പറയുന്നു, 'മനുഷ്യർ തുല്യരല്ല'. 'പൊതുവായി യാതൊന്നും നേടാൻ നാം ആഗ്രഹിക്കുന്നില്ല'. 'ഹേ സമത്വത്തിന്റെ പ്രബോധകരേ, പുരുഷത്വപരമായ ദൗർബല്യത്തിന്റെ ഉന്മാദാവസ്ഥയാണു നിങ്ങളെ സമത്വത്തിനുവേണ്ടി സംസാരിക്കാൻ പ്രേരിപ്പിക്കുന്നത്'. സമത്വം പ്രകൃതിപോലും ഇഷ്ടപ്പെടുന്നില്ല; വ്യക്തികളിലും വർഗങ്ങളിലും വംശങ്ങളിലും വ്യത്യസ്തതയാണു പ്രകൃതി കൃത്യമായും നിബന്ധിച്ചിരിയ്ക്കുന്നത്. ജീവശാസ്ത്രത്തിനെതിരാണു സോഷ്യലിസം: പരിണാമപ്രക്രിയയിൽ ഉയർന്ന തലത്തിലുള്ള ജീവികൾ താഴ്ന്ന തലത്തിലുള്ള വ്യക്തികളേയും വർഗങ്ങളേയും വംശങ്ങളേയും ചൂഷണം ചെയ്യുന്ന പതിവാണുള്ളത്; ആത്യന്തികമായി മറ്റു ജീവികളെ ചൂഷണം ചെയ്താണു സകല ജീവികളും നിലനിൽക്കുന്നത്; വലിയ മത്സ്യങ്ങൾ ചെറിയ മത്സ്യങ്ങളെ പിടിച്ചു തിന്നുന്നു, അതാണു സർവത്ര കണ്ടു വരുന്നത്. സോഷ്യലിസം അസൂയയുമാണ്: 'നമുക്കുള്ള ഒന്നാണവർക്കും വേണ്ടത്'. എങ്കിലും അനായാസമായി കൈകാര്യം ചെയ്യാവുന്ന ഒരു ഭരണസംവിധാനമാണത്; നിരന്തരം വർദ്ധിക്കുന്ന സമ്മർദ്ദം നിയന്ത്രണവിധേയമാക്കാൻ അധികാരികൾക്കും അടിമകൾക്കുമിടയിലുള്ള വാതിൽ വല്ലപ്പോഴുമൊന്നു തുറന്നാൽ മതി! അസന്തുഷ്ടിയുടെ വക്താക്കൾ അന്തഃപുരത്തിലേയ്ക്കു കടക്കട്ടെ! ജനാധിപത്യത്തിൽ നേതാക്കളെയല്ല, താഴേക്കിടയിലുള്ളവരെയാണു ഭയക്കേണ്ടത്; മടിയും കഴിവില്ലായ്മയും മൂലം സ്വാഭാവികമായ വിധേയത്വത്തിൽനിന്നു വിപ്ളവത്തിലൂടെ മോചനം നേടാൻ കഴിയുമെന്നവർ വിചാരിക്കുന്നു. എന്നിട്ടും പ്രതിഷേധിക്കുമ്പോൾ മാത്രമേ അടിമ അധികാരിയായി മാറുന്നുള്ളൂ.

തീർച്ചയായും, ഇക്കാലത്തെ ബൂർഷ്വായജമാനന്മാരേക്കാൾ അടി

മകൾക്കു കുലീനത കൂട്ടും; അസൂയയ്ക്കും ആരാധനയ്ക്കും പാത്രമാകേണ്ടവരാണു ധനാഢ്യരായ വ്യാപാരികളെന്ന ധാരണ, പത്തൊമ്പതാംനൂറ്റാണ്ടിന്റെ സാംസ്കാരികജീർണത വ്യക്തമായി വെളിവാക്കുന്നുണ്ട്. പക്ഷേ, പതിവുശീലങ്ങളുടെ കളിപ്പാവകളും വിശ്രമമില്ലായ്മയുടെ ബലിയാടുകളുമായ ഈ വ്യാപാരികളും സത്യത്തിൽ അടിമകളാണ്; നവീനാശയങ്ങളുമായി സംവദിക്കാൻ അവർക്കു സമയമില്ല; സ്വതന്ത്രചിന്തയ്ക്കു വഴങ്ങാത്ത അവരുടെ മനസ്സിൽ ഒതുങ്ങുന്നതല്ല, ബൗദ്ധികമായ ആനന്ദം. അതുകൊണ്ട് 'സന്തോഷ'ത്തിനുവേണ്ടിയുള്ള അവരുടെ അശാന്തമായ അന്വേഷണം വീടിന്റെ സാന്ത്വനമില്ലാത്ത മണിമന്ദിരങ്ങളിലും, കലാഭിരുചിയില്ലാത്ത ആഡംബരങ്ങളിലും, വിലയെഴുതിയൊട്ടിച്ച ചിത്രങ്ങളിലും, മനസ്സിനുന്മേഷം പകരാത്ത വിഷയാസക്തമായ വിനോദങ്ങളിലുമാണു ചെന്നെത്തുന്നത്. 'ഈ ഉപരിപ്ളവജീവികളെ നോക്കൂ! ധനം സമ്പാദിക്കുകവഴി അവർ സ്വയം ദരിദ്രരാകുന്നു'; പ്രഭുത്വഭരണത്തിന്റെ സകല നിയന്ത്രണങ്ങളും സസന്തോഷം സ്വീകരിക്കുന്ന അവർ പക്ഷേ പ്രതിഫലമായി ലഭിക്കുന്ന മാനസികമായ ഔന്നത്യം സ്വയമേവ പരിത്യജിക്കുന്നു. 'ഈ ആൾക്കുരങ്ങുകൾ എങ്ങനെയാണു മുകളിലേക്കു കയറുന്നതെന്നു നോക്കൂ! മറ്റൊരാളുടെ തലയ്ക്കു മുകളിൽ പിടിച്ചുകയറുന്ന അവരൊടുവിൽ ലാഭക്കൊതിയുടെ ദുർഗന്ധങ്ങളും അതിമോഹത്തിന്റെ ഞരക്കങ്ങളും അനാരോഗ്യത്തിന്റെ അസ്വസ്ഥതകളും നിറഞ്ഞ ചെളിക്കുഴിയിൽ സ്വയം ചെന്നു വീഴുന്നു'; കലയും സാഹിത്യവുംപോലുള്ള വിഷയങ്ങൾക്കു രക്ഷാധികാരികളായി മാറി ഉദാത്തമായ ഉപയോഗത്തിലൂടെ സമ്പത്തിനു മാന്യതയും അന്തസ്സും നൽകാനറിയാത്ത അവരുടെ സമ്പാദ്യം വൃഥാ പാഴായിപ്പോകുകയേയുള്ളൂ. 'ബുദ്ധിശക്തിയുള്ളവർ മാത്രമേ സ്വത്തു കൈവശം വെയ്ക്കാവൂ'; യാതൊരു വീണ്ടുവിചാരവുമില്ലാതെ സ്വത്തു സമ്പാദിക്കുന്നതുതന്നെ അന്തിമലക്ഷ്യമായി കരുതി പരക്കം പായുന്നവരാണു മിക്കവരും; 'സർവോപരി, കഴിയുന്നത്ര കൂടുതൽ ഉൽപ്പാദനവർദ്ധനവിനു ശ്രമിയ്ക്കുകയും എങ്ങനെയെങ്കിലും ഖജനാവു നിറയ്ക്കുകയും ചെ

യ്യുന്നതിൽ ഭ്രാന്തമായി മത്സരിക്കുന്ന രാഷ്ട്രങ്ങളെ നോക്കൂ'; അവസാനം ജനങ്ങൾ കൊള്ളയ്ക്കും കവർച്ചയ്ക്കും വിധേയരാകുന്നു: 'പതിയിരുന്നുള്ള ആക്രമണങ്ങൾ നേരിട്ട് ഭയവിഹ്വലരായി അവർ ജീവിക്കുന്നു; വളരെ നേരം വരി നിന്നതിനുശേഷം മാത്രമേ അവർക്കു ഭക്ഷണം ലഭിക്കൂ; അതൊരു സഹവർത്തിത്വമാണെന്നവർ അഭിമാനിക്കും; എന്തു വിഡ്ഢിത്തത്തിനും ചെറിയൊരു ലാഭം അവരെപ്പോഴും വസൂലാക്കും'. 'വസ്തുക്കൾ വില കുറഞ്ഞ ചന്തയിൽനിന്നു വാങ്ങി അത്യാവശ്യമുള്ള ഉപഭോക്താവിനു വിൽക്കുന്ന തരത്തിൽ കടൽക്കൊള്ളക്കാർ സ്വീകരിക്കുന്ന തന്ത്രത്തിന്റെ പരിഷ്കരിച്ച പതിപ്പാണ്, ഇന്നത്തെ വ്യാപാര വിഷയകമായ ധാർമ്മികത;'. ഭരണകൂടത്തിന്റെ കർക്കശമായ നിയന്ത്രണങ്ങളും മേൽനോട്ടവും അവശ്യം പതിയേണ്ട ഇക്കൂട്ടരാണു പക്ഷേ, സ്വതന്ത്രവ്യാപാരത്തിനായി നിരന്തരം മുറവിളി കൂട്ടുന്നത്. ചെറിയൊരു സോഷ്യലിസം, അപകടകരമാണെങ്കിലും, ഇവിടെ ന്യായീകരിക്കാവുന്നതാണ്: 'മികച്ച ലാഭം കൊയ്യുന്ന ധനവ്യാപാരമടക്കമുള്ള വാണിജ്യഗതാഗതമേഖലകളുടെ നിയന്ത്രണം സ്വകാര്യവ്യക്തികളുടേയും സ്ഥാപനങ്ങളുടേയും പക്കൽനിന്നു നീക്കണം; മാത്രമല്ല, അമിതസ്വത്തു സമ്പാദിച്ചു കൈവശം വെയ്ക്കുന്നവരെ സാമൂഹ്യസന്തുലിതാവസ്ഥയ്ക്കു ഭീഷണിയായി കണക്കാക്കുകയും വേണം'.

പ്രഭുക്കൾക്കു താഴേയും ബൂർഷ്വാവർഗത്തിനു മീതേയുമാണു ഭടന്മാരുടെ സ്ഥാനം. മഹത്വാകാംക്ഷയിൽ മരണം വരിക്കാൻ സന്നദ്ധരായി യുദ്ധക്കളത്തിൽ അണിനിരക്കുന്ന ഭടന്മാരെ നയിയ്ക്കുന്ന സേനാധിപൻ, ലാഭയന്ത്രത്തിന്റെ അസംസ്കൃതവസ്തുക്കളായിമാത്രം മനുഷ്യരെ കാണുന്ന മുതലാളിയേക്കാൾ വിശിഷ്ടനാണെന്നു പറയാം; അറവുശാലയിൽനിന്നു രക്ഷപ്പെടുന്ന ആശ്വാസത്തോടെയാണു തൊഴിലാളികൾ പണി കഴിഞ്ഞു വ്യവസായശാലയിൽ നിന്നു പുറത്തുപോകുന്നത്. നെപ്പോളിയൻ ഒരിക്കലും ഒരറവുകാരനായിരുന്നില്ല, ഉപകാരിയായിരുന്നു; സാമ്പത്തികാവശതകളല്ല, സൈനികബഹുമതികൾ നൽകിയാണദ്ദേഹം അവർക്കു മരണം സമ്മാനിച്ചത്; ഒരേതരം വസ്തുക്കൾ ദശലക്ഷക്കണക്കിനു നിർമ്മിക്കുന്നതിന്റെ ആവർത്തനവിര

സതയേക്കാൾ പടക്കളത്തിലെ അപകടസാദ്ധ്യതകൾക്കു മുൻഗണന നൽകിയതുകൊണ്ടാണു ജനങ്ങൾ അദ്ദേഹത്തിന്റെ മാരകമായ കൽപ്പനകൾ അനുസരിക്കാൻ മുന്നോട്ടു വന്നത്. 'ലോകചരിത്രത്തിൽ പരുഷസ്വഭാവിയായൊരു വ്യാപാരിയേക്കാൾ യോദ്ധാവായൊരു മനുഷ്യനു ബഹുമാന്യത നൽകിയതിന്റെപേരിലെങ്കിലും നെപ്പോളിയൻ ആദരിക്കപ്പെടണം'. അലസതയും നിഷ്ക്രിയതയും ദുർബലതയും വർദ്ധിക്കുന്ന സമൂഹത്തെ ചികിത്സിക്കാനുള്ള അനന്യമായൊരു ഒറ്റമൂലിയാണു യുദ്ധം; സ്വസ്ഥതയുടെ കാലത്തു നാമവശേഷമായ ജന്മവാസനകൾക്കു ജീവൻ നൽകാനുള്ള ഒരുപാധിയാണത്; ജനാധിപത്യത്തിന്റെ സ്ത്രൈണതയ്ക്കുള്ള മറുമരുന്നാണു യുദ്ധവും സാർവത്രികമായ സൈനികസേവനങ്ങളും. 'യുദ്ധവും ആക്രമണങ്ങളും ഉപേക്ഷിക്കുന്ന സമൂഹം അപചയാവസ്ഥയിലേയ്ക്കു നീങ്ങും; അതപ്പോൾ ജനാധിപത്യത്തിനും വ്യാപാരികളുടെ ഭരണത്തിനും സജ്ജമായി മാറും'. അതേസമയം, പുതിയ കാലത്തെ യുദ്ധവിഷയങ്ങൾക്കും മാന്യതയില്ല; വ്യാപാരവ്യവഹാരങ്ങൾ വെടിയുണ്ടകൊണ്ടു പരിഹരിക്കുന്നതിനേക്കാൾ രാജവംശങ്ങളും മതവിഭാഗങ്ങളും തമ്മിലുള്ള യുദ്ധങ്ങൾക്കു മഹത്വമേറും. 'അൻപതുവർഷങ്ങൾക്കുള്ളിൽ യൂറോപ്പിലെ ഈ ജനാധിപത്യഭരണകൂടങ്ങൾ ലോകവിപണി കൈയടക്കാനുള്ള നിർണായകമായ യുദ്ധത്തിലേർപ്പെടും'. ആ സംഭ്രാന്തിയിൽ, ഒരുപക്ഷേ, യൂറോപ്പിന്റെ ഏകീകരണവും നടന്നേക്കും; അപ്പോൾ, യുദ്ധത്തെപ്പോലും ന്യായീകരിയ്ക്കുന്ന ഒരു പരിസമാപ്തിയായി നമുക്കതിനെ കാണാം.

വ്യാപാരിവർഗം ഭരണമേറ്റെടുക്കുന്നതു തടയുകയാണു രാഷ്ട്രീയത്തിന്റെ പ്രശ്നം. വെറുമൊരു രാഷ്ട്രീയനേതാവിന്റെ പരിമിതപരിചയവും ഹ്രസ്വദൃഷ്ടിയും മാത്രമുള്ള അവർക്കു ഭരണനിർവഹണത്തിൽ ജന്മസിദ്ധിയുള്ള പ്രഭുക്കളുടെ ദീർഘദൃഷ്ടിയോ കാഴ്ചപ്പാടോ അവകാശപ്പെടാനാവില്ല. സൂക്ഷ്മദർശികൾക്കു കഴിവിന്റെപേരിൽ ഭരണനിർവഹണത്തിനു ദൈവികമായ അവകാശംതന്നെ നൽകണം. സാധാരണ മനുഷ്യർക്കും അവരുടേതായൊരു സ്ഥാനമുണ്ട്; പക്ഷേ, അ

തൊരിക്കലും രാജകീയസിംഹാസനമല്ല. തനതായ സ്ഥാനത്തു നി ൽക്കുമ്പോൾ നേതാക്കളെപ്പോലെ സന്തോഷവാന്മാരും സമൂഹത്തി നുപകരിക്കുന്നവരുമാണു സാധാരണമനുഷ്യർ: 'സാമാന്യനിലവാരം ഒരു പ്രതിബന്ധമായി കരുതുന്നതു തികച്ചും അപലപനീയമായൊരു ചിന്താഗതിയാണ്. പ്രയത്നശീലം, മിതത്വം, കൃത്യനിഷ്ഠ, നിശ്ചയദാ ർഢ്യം തുടങ്ങിയ ഗുണങ്ങളാണൊരു മനുഷ്യനെ പരിപൂർണതയിലെ ത്തിക്കുന്നത്; പക്ഷേ, അപ്പോഴും ഒരളവോളംമാത്രമേ അവർ പൂർണ ത പ്രാപിക്കുകയുള്ളൂ. 'വിശാലമായൊരു അടിത്തറയിൽ സന്തുലിത മായി നിൽക്കാൻ കഴിയുന്ന പിരമിഡ് പോലെയാണ്, ഉന്നതമായ സംസ്കാരങ്ങൾ; അതിന്റെ അടിസ്ഥാനസാഹചര്യങ്ങളാണു സുദൃഢ മായി സമന്വയിക്കപ്പെടുന്ന സാമാന്യജനത ഒരുക്കുന്നത്. എപ്പോഴും എവിടേയും ചിലർ നേതാക്കളും ചിലർ അനുയായികളുമായിരിക്കും; നേതാക്കളുടെ ബുദ്ധിപരമായ തീരുമാനങ്ങൾക്കു വിധേയരായി നിർ ബന്ധിതജോലി ചെയ്യാൻ ബഹുഭൂരിപക്ഷവും തയാറാണ്.

'ഒന്നാമതായി, ജീവിവർഗങ്ങളുടെ ആവാസസ്ഥലങ്ങളിലെല്ലാം ഉയർന്നു കേൾക്കുന്നതാണ് അനുസരണത്തിന്റെ സ്വരം; ജീവനുള്ള വ അനുസരിക്കുന്നു. രണ്ടാമതായി, സ്വന്തം ആത്മാവിനെ അനുസരി ക്കാൻ കഴിയാത്തവരാണു മറ്റുള്ളവരാൽ നയിക്കപ്പെടുന്നത്; അതാ ണു ജീവവ്യവസ്ഥയുടെ പ്രകൃതം. മൂന്നാമതായി, അനുസരണത്തേ ക്കാൾ കഠിനമാണു ശാസന. അനുയായികളെ മുഴുവൻ തലയിലേറ്റേ ണ്ട അധികാരി അവസാനം ആ ഭാരം സഹിയ്ക്കാനാവാതെ തകർന്നു പോകും. ആജ്ഞാപിക്കുന്നതിലൊരു അദ്ധ്വാനവും അപകടസാദ്ധ്യ തയും അടങ്ങിയിരിക്കുന്നുണ്ട്; ആജ്ഞാപിക്കുന്നതിലൂടെ ഓരോരു- ത്തരും ആപത്തുകൾ സ്വയം ക്ഷണിച്ചുവരുത്തുകയാണു ചെയ്യുന്നത്'.

അതുകൊണ്ട്, ആദർശസമൂഹം മൂന്നു വർഗങ്ങളായി വിഭജിയ്ക്കപ്പെ ടുന്നു: കർഷകരും വ്യാപാരികളും തൊഴിലാളികളുമടങ്ങുന്ന ഉൽപ്പാദ കർ, പട്ടാളക്കാരും സർക്കാർ ജീവനക്കാരുമടങ്ങുന്ന ഉദ്യോഗസ്ഥർ, അവസാനം ഭരണാധികാരികളും. പ്രായേണ കായികപരമായ ഭരണ നിർവഹണത്തിന്റെ പ്രായോഗികവശത്തു മൂന്നാമത്തെ കൂട്ടർ പൊതു

വേ ഇടപെടാറില്ല. ഉദ്യോഗസ്ഥമേധാവികളേക്കാൾ ചിന്തകരായ രാജ്യതന്ത്രജ്ഞരാണ ഭരണാധികാരികളാകാൻ യോജിച്ചവർ. വ്യാപാരികളേക്കാൾ ഭടന്മാരെപ്പോലെയാണ ജീവിക്കുകയെങ്കിലും സൈനികവും ധനകാര്യവുമായി ബന്ധപ്പെട്ട വിഷയങ്ങളിലായിരിക്കും അവർ പ്രധാനമായും അധികാരം കൈയാളുന്നത്. പ്ലേറ്റോയുടെ 'രക്ഷാധികാരി'കളാണവർ; ഏറ്റവും ഉൽകൃഷ്ടരായ മനുഷ്യർ തത്വചിന്തകരാണെന്ന പ്ലേറ്റോയുടെ വാദമാണ ശരി. പാണ്ഡിത്യവും ആജ്ഞാശക്തിയും സമന്വയിക്കുന്ന അവർക്കു സൂക്ഷ്മതയും ശക്തിയും ധൈര്യവും വിനയാദരങ്ങളും സഹജമായിരിക്കും. ആചാരമര്യാദകൾ, ഭയഭക്തിബഹുമാനങ്ങൾ, കൃതജ്ഞതാപ്രകടനങ്ങൾ എന്നിങ്ങനെ 'അവരുടെ ജീവിതം ധാർമ്മികതയുടെ കർക്കശമായ പരിധികൾക്കകത്തായിരിക്കും'; മാത്രമല്ല, അന്യോന്യമുള്ള പെരുമാറ്റങ്ങളിൽ ശ്രദ്ധാപൂർവമായ പരിഗണനയും ആത്മവിശ്വാസവും സൂക്ഷ്മതയും സൗഹൃദവും ആത്മാഭിമാനവും അവർ പ്രദർശിപ്പിക്കും' (Nordau : Degeneration).

അധികാരം പൈതൃകമായി ലഭിക്കുന്ന ഗോത്രസംവിധാനമായാണോ നാം ഈ പ്രഭുത്വത്തെ കണക്കാക്കേണ്ടത്? മിക്കവാറും അതാണുചിതമെങ്കിലും ചിലപ്പോഴൊക്കെ പുതുരക്തത്തിനുള്ള സാദ്ധ്യതകളുമുണ്ടായിരിക്കണം. പക്ഷേ, ഇംഗ്ളീഷ് പാരമ്പര്യത്തിൽ താഴ്ന്നതരക്കാരുമായുള്ള വൈവാഹികബന്ധം പ്രഭുത്വത്തെ നിർവീര്യമാക്കി ദുർബലപ്പെടുത്തുകയേയുള്ളൂ; ലോകം കണ്ട ഏറ്റവും മികച്ച ഭരണമായ റോമൻ സെനറ്റിനെ നശിപ്പിച്ചതു മിശ്രവിവാഹങ്ങളായിരുന്നു. 'ജന്മത്തിനൊരു ആകസ്മികതയും' നമുക്കു പറയാനാവില്ല; വിവാഹത്തിനുമേൽ പ്രകൃതി നടപ്പാക്കുന്ന വിധിയാണ ജന്മം; തലമുറകൾ നീളുന്ന തയാറെടുപ്പും തിരഞ്ഞെടുപ്പും കഴിഞ്ഞതിനുശേഷമേ പരിപൂർണനായൊരു മനുഷ്യൻ ജനിക്കൂ; 'പൂർവികരാണ്, സത്യത്തിൽ, ഓരോരുത്തരുടേയും വ്യക്തിത്വത്തിന്റെ ഗരിമ നിർണയിക്കുന്നത്'.

ജനാധിപത്യത്തെക്കുറിച്ചു കേട്ടു തഴമ്പിച്ച നമ്മുടെ കാതുകൾക്ക് ഇത്തരം ചിന്താഗതികൾ അവഹേളനപരമായി തോന്നാൻ സാദ്ധ്യ

തയില്ലേ? പക്ഷേ, 'ഈ സിദ്ധാന്തത്തിനു കാതോർക്കാൻ കഴിയാത്ത രാഷ്ട്രങ്ങൾ കാലക്രമേണ നാമാവശേഷമായിത്തീരും; മറിച്ച്, ഇതൊരു വരദാനമായി കണക്കാക്കുന്നവർ ലോകാധിപതികളുമാകും'. അത്തരമൊരു പ്രഭുത്വവാഴ്ചക്കുമാത്രമേ നികൃഷ്ടമായ ഈ കന്നുകാലിദേശീയത അവസാനിപ്പിച്ചു യൂറോപ്പിനെ ഒരു രാഷ്ട്രമാക്കി മാറ്റാനുള്ള ധൈര്യവും ദീർഘദൃഷ്ടിയുമുണ്ടാകൂ. നെപ്പോളിയൻ, ഗൊയ്ഥേ, ബീഥോവൻ, ഷോപ്പൻഹോവർ, സ്റ്റെന്താൾ, ഹെയ്ൻ തുടങ്ങിയവരെപ്പോലെ നമുക്കു 'നല്ല യൂറോപ്പുകാരാകാൻ' ശ്രമിക്കാം. ഒന്നായിരുന്ന ഒരു സങ്കൽപ്പത്തിന്റെ ചിതറിയ ഖണ്ഡങ്ങളായി വളരെക്കാലം നാം ജീവിച്ചു. ദേശാഭിമാനപരമായ മുൻവിധികളും സങ്കുചിതപ്രാദേശികതകളുമുള്ള ഒരന്തരീക്ഷത്തിൽ എങ്ങനെ മഹത്തായൊരു സംസ്കാരം വളർന്നു വികസിക്കും? വ്യക്ത്യധിഷ്ഠിതമായ രാഷ്ട്രീയങ്ങളുടെ കാലം കഴിഞ്ഞു; മഹാസഖ്യങ്ങളുടെ സമ്മർദ്ദങ്ങളാണു വരുന്നത്. പുതിയ ഭരണവംശവും പുതിയ നേതാക്കളും ഇനിയെന്നു പ്രത്യക്ഷപ്പെടും? ഇനിയെന്നാണു യഥാർത്ഥയൂറോപ്പ് ജനിയ്ക്കാൻ പോകുന്നത്?

'നിങ്ങളെന്റെ കുട്ടികളെക്കുറിച്ച് ഇതുവരെ യാതൊന്നും കേട്ടിട്ടില്ലെന്നോ? എന്റെ ഉദ്യാനത്തെക്കുറിച്ച്, എന്റെ സ്വർഗദ്വീപിനെക്കുറിച്ച്, മനോഹരമായ എന്റെ വംശത്തെക്കുറിച്ചു സംസാരിക്കൂ. അവർ നിമിത്തം ഞാൻ സമ്പന്നനും അവർക്കുവേണ്ടി ഞാൻ ദരിദ്രനുമായി; ഇനിയെന്താണു ഞാനവർക്കായി സമർപ്പിക്കാനുള്ളത്? ഒരേയൊരൊറ്റ കാര്യം നേടാൻ എന്താണു ഞാനവർക്കു പരിത്യജിയ്ക്കാതിരിയ്ക്കുക: എന്റെ കുട്ടികൾ, ജീവസ്സുറ്റ ആ പൂങ്കാവനങ്ങൾ, എന്റെ ഉദാത്തമായ ഇച്ഛാശക്തിയുടേയും പ്രത്യാശയുടേയും ജീവവൃക്ഷങ്ങൾ?'

### 9.9. നിരൂപണാവലോകനം

ഒരുപക്ഷേ, തത്വചിന്തയേക്കാൾ കാവ്യാത്മകമായ മനോഹരമായൊരു കവിതയാണു നീഷേയുടെ സിദ്ധാന്തം. ഇതിൽ പലതരം അസംബന്ധങ്ങളും കാണാമെന്നു നമുക്കറിയാം; സ്വയം തിരുത്താനും ബോദ്ധ്യപ്പെടുത്താനും അദ്ദേഹം വളരെ പണിപ്പെടുന്നതും നാം ക

ണ്ടു; പക്ഷേ, ഓരോ വരിയിലും ഒരു വേദനയുടെ സ്വരം ഉയരുന്നുണ്ട്; അതുകൊണ്ട് ചോദ്യം ചെയ്യുമ്പോഴും അദ്ദേഹത്തോടു നാം കരുണ കാണിക്കണം. ഭാവുകത്വങ്ങളും വ്യാമോഹങ്ങളും കണ്ടു തളരുന്ന നാം ചിലപ്പോഴൊക്കെ നിഷേധവും സംശയവും പ്രകടിപ്പിച്ചു രസിക്കാറുണ്ട്; ജനങ്ങൾ തിങ്ങി നിറഞ്ഞ ദേവാലയാങ്കണത്തിൽ ദീർഘനേരം നീണ്ടുനിന്ന ചടങ്ങിനു ശേഷം ശുദ്ധവായു വീശുന്ന തുറന്ന മൈതാനത്തിലേയ്ക്കു പ്രവേശിക്കുന്നതുപോലെ, ഒരു ജീവാമൃതവുമായി നീഷേ നമ്മുടെ മുമ്പിൽ വന്നു നിൽക്കുന്നു. 'എന്റെ രചനകളുടെ അന്തരീക്ഷത്തിൽ എങ്ങനെയാണു ശ്വാസം വിടേണ്ടതെന്ന് അറിയാവുന്ന മനുഷ്യൻ, ഉയരങ്ങളിലെ സ്വച്ഛവായുവാണു ചുറ്റും വീശിയടിക്കുന്നതെന്നു തികച്ചും ബോധവാനായിരിക്കും; അതിനുവേണ്ടി അയാൾ ശ്രമിക്കുകയും ബദ്ധപ്പെടുകയും വേണം; അല്ലാത്തപക്ഷം ആ ചണ്ഡവാതം അയാളെ ചുഴറ്റിയെറിയും'. ഈ രൂക്ഷദ്രാവകം മുലപ്പാലാണെന്നു പക്ഷേ ആരും തെറ്റിദ്ധരിക്കാതിരിക്കട്ടെ!

എന്തൊരു ശൈലി! 'ജർമ്മൻഭാഷയിലെ എക്കാലത്തേയും മഹാന്മാരായ എഴുത്തുകാരായി എന്നേയും ഹെയ്നിനേയും ഒരുകാലത്ത് ജനങ്ങൾ ആദരിച്ചു കൂടായ്കയില്ല; ഏതൊരു മികച്ച ജർമ്മൻ എഴുത്തുകാരനും എത്തിപ്പിടിക്കാൻ കഴിയാത്തത്ര ദൂരമാണു ഞങ്ങൾക്കു പിന്നിൽ നീണ്ടുകിടക്കുന്നത്'. മിക്കവാറും അതങ്ങനെതന്നെയായിരുന്നു. 'എന്റെ ശൈലി നൃത്തം ചെയ്യുകയാണ്!', അദ്ദേഹം എഴുതുന്നു; ഓരോ വാചകവും മനസ്സിലേക്കു തുളച്ചു കയറുന്ന ഓരോ ശൂലങ്ങളാണ്; വൈകാരികതയും ഊർജ്ജസ്വലതയും ഒരുപോലെ വഴങ്ങുന്ന ഭാഷ സാധാരണ മനസ്സിനു പിടിച്ചെടുക്കാൻ കഴിയാത്തത്ര ഉജ്ജ്വലവും ഉദ്വേഗജനകവുമായൊരു ജാലവിദ്യക്കാരന്റെ കൗശലംകൂടി ഉൾക്കൊള്ളുന്നുണ്ട്. പക്ഷേ, അനുചിതമായ അതിശയോക്തിയും നാഡീരോഗികൾക്കു സഹജമായ ആത്മപ്രശംസയും അംഗീകൃതധാരണകളെ അനായാസം തലതിരിച്ചു കാണിക്കാനുള്ള പ്രവണതയും നന്മകൾക്കെതിരെ ചൊരിയുന്ന പരിഹാസവും തിന്മകൾക്കെതിരെ ചൊരി

യുന്ന പ്രശംസയുമാണ്, ഈ ഉജ്ജ്വലതക്കു കാരണമെന്നു രണ്ടാമത്തെ വായനയിൽ നമുക്കു മനസ്സിലാകും; മറ്റുള്ളവരെ അമ്പരപ്പിക്കുന്നതിൽ അപക്വമായ മനസ്സുകൾ പ്രകടിപ്പിക്കാറുള്ള വിചിത്രമായൊരു കൗതുകവും അദ്ദേഹം കാണിക്കുന്നുണ്ട്; ധാർമ്മികതയ്ക്കനുകൂലമായി മുൻവിധികളില്ലാത്ത ഈ നിലപാട് മറ്റുള്ളവരിൽ താൽപ്പര്യമുണർത്താൻ കഴിയുമെന്നു നമുക്കൊരുപക്ഷേ അനുമാനിക്കാം. ഇത്തരം സൈദ്ധാന്തികമായ പ്രതിജ്ഞകളും കർക്കശമായ സാമാന്യവൽക്കരണങ്ങളും പ്രവചനപരമായ ആവർത്തനങ്ങളും വൈരുദ്ധ്യങ്ങളിലേക്കുള്ള അന്വേഷണങ്ങളും സത്യത്തിൽ സമതുലനം നഷ്ടപ്പെട്ട് ഉന്മാദാവസ്ഥയുടെ പരിധികളിൽ ചുറ്റിത്തിരിയുന്ന ഒരു മനസ്സിനെയാണു വെളിവാക്കുന്നത്. ക്രൂരമായ ചാട്ടവാറടിയേൽക്കുകയും ഉച്ചത്തിലുള്ള സംസാരം തുടർച്ചയായി കേൾക്കുകയും ചെയ്യുന്നതുപോലെ അവസാനം ഈ ഉജ്ജ്വലതപോലും നമ്മുടെ നാഡികൾക്കു തളർച്ചയും പരവശതയുമാണു സമ്മാനിക്കുന്നത്. ഈ പ്രഭാഷണകലാപങ്ങളിൽ ഒരുതരം പരുക്കൻ പൊങ്ങച്ചങ്ങളുമുണ്ട്; കലയുടെ പ്രാഥമികമായ സംയമനം അവയിലൊന്നും കാണാനില്ല; ഫ്രഞ്ചുകാരുടെ സവിശേഷതകളായി നീഷേ ചൂണ്ടിക്കാട്ടുന്ന സന്തുലനമോ സമന്വയമോ വാഗ്വാദമര്യാദകളോ അതിലില്ല; എങ്കിലും ശക്തമായ ആ ശൈലിയുടെ ആവേശത്തിലും ആവർത്തനത്തിലും നാം മതിമറന്നുപോകുന്നു; തെളിയിക്കുകയല്ല, വെളിവാക്കുകയും പ്രഖ്യാപിക്കുകയുമാണു നീഷേ ചെയ്യുന്നത്; അദ്ദേഹം യുക്തിയേക്കാൾ ഭാവനകൊണ്ടാണു നമ്മെ കീഴടക്കുന്നത്; വെറുമൊരു സിദ്ധാന്തം മാത്രമല്ല, പുതിയൊരു വിശ്വാസവും പ്രത്യാശയും മതവും അദ്ദേഹം നമുക്കായി സമർപ്പിക്കുന്നു.

നീഷേയുടെ ശൈലിപോലെ ചിന്തകളും കാൽപ്പനികപ്രസ്ഥാനത്തിന്റെ വഴിയേയാണു നീങ്ങുന്നത്. 'ഒരു തത്വചിന്തകൻ ആദ്യമായും അവസാനമായും എന്താണു സ്വയം ആവശ്യപ്പെടുന്നത്?', അദ്ദേഹം ചോദിക്കുന്നു; 'സ്വന്തം കാലത്തെ മറികടന്നു കാലാതീതനായിത്തീരുക'; 'പക്ഷേ, പൂർണത വരിക്കാനുള്ള  ഈ ഉപദേശംപോലും അനുസരിക്കുകയല്ല, അദ്ദേഹം അതിലംഘിക്കുകയാണു ചെയ്തത്. സ

മകാലികമായ വിശ്വാസങ്ങളിൽ ജ്ഞാനസ്നാനം ചെയ്യപ്പെട്ട നീഷേ അവയിൽ ആണ്ടു മുഴുകുകയും ചെയ്തു. 'ആശയമാണു പ്രപഞ്ച'മെന്ന കാന്റിന്റെ വ്യക്തിവാദം ഷോപ്പൻഹോവർ അവതരിപ്പിച്ചപ്പോൾ ഫിച്ത്തേയുടെ 'കേവലമായ ആത്മബോധ'മായതു രൂപാന്തരപ്പെട്ടു പിന്നീട് സ്റ്റെർണറുടെ അസന്തുലിതവ്യക്തിത്വമായി മാറി ഒടുവിൽ അതിമാനുഷന്റെ അധാർമ്മികതായി പരിണമിച്ചതാണെന്ന വസ്തുത പക്ഷേ നീഷേ കണ്ടില്ല (Santayana : Egoism in German Philosophy). ഷോപ്പൻഹോവറുടെ 'പ്രതിഭാശാലി'യും കാർലൈലിന്റെ 'വീരനായക'നും വാഗ്നറുടെ 'സേഗ്ഫ്രീഡു'മല്ല, അതിമാനുഷൻ; ഷില്ലറുടെ കാൾമൂറിനേയും ഗൊയ്ഥെയുടെ ഗോട്സിനേയുംപോലെ അദ്ദേഹം സകലതും സംശയദൃഷ്ടിയോടെയാണു വീക്ഷിക്കുന്നത്; 'ഉബെർമെൻഷ്' എന്ന (Uebermensch) വാക്കിനേക്കാൾ വിശാലമായൊരു അർത്ഥതലമാണു നീഷേ യുവാവായ ഗൊയ്ഥേയിൽനിന്നു കടംകൊണ്ടത്; പക്ഷേ, പിന്നീടു സ്വയം സ്വീകരിച്ച ദൈവികമായ ശാന്തതയെ അസൂയാപൂർവം പുച്ഛിക്കുകയാണദ്ദേഹം ചെയ്തത്. കാൽപ്പനികവികാരങ്ങളും മൃദുലഭാവങ്ങളുംകൊണ്ടു സമൃദ്ധമായിരുന്നു, അദ്ദേഹത്തിന്റെ കത്തുകൾ; ഹെയ്നിന്റെ വായനയിൽ 'ഞാൻ മരിക്കുന്നു'വെന്നു പറയുന്ന അതേ വികാരത്തോടെ 'ഞാൻ വല്ലാതെ ക്ളേശിയ്ക്കുന്നതായും പല തവണ അദ്ദേഹം ആവർത്തിയ്ക്കുന്നുണ്ട്. 'അശാന്തനായൊരു യോഗിയായി' സ്വയം വിശേഷിപ്പിക്കുന്ന അദ്ദേഹം 'ദുരന്തനാടകങ്ങളുടെ ജനനം' ഒരു 'കാൽപ്പനികന്റെ കുമ്പസാരമാണെ'ന്നും അവകാശപ്പെടുന്നു. 'ഒരു കാൽപ്പനികനു വേണ്ടതിലേറെ സംഗീതാനുഭവം എനിയ്ക്കുണ്ടെന്നു ഭയപ്പെടുന്നതാ'യി അദ്ദേഹം ബ്രാൻഡെസിനെഴുതി; 'സ്വന്തം കൃതി സംസാരിക്കാൻ തുടങ്ങിയാൽപ്പിന്നെ എഴുത്തുകാരൻ മൗനം പാലിക്കണം'; പക്ഷേ, ഒരിയ്ക്കലും അടങ്ങിയിരിയ്ക്കാതെ ഓരോ പേജിലും പ്രഥമപുരുഷനിൽത്തന്നെ നീഷേ വായനക്കാരെ നേരിടുന്നുണ്ട്. വിചാരങ്ങൾക്കെതിരെ ജന്മവാസനകളും, സമൂഹത്തിനെതിരെ വ്യക്തിയും, 'അപ്പോളോ'യുടെ പൗരാണികതയ്ക്കെതിരെ 'ഡയോ–

ണിസസി'ന്റെ കാൽപ്പനികതയും ഉയർത്തിപ്പിടിയ്ക്കുന്ന അദ്ദേഹം സ്വന്തം ജീവിതകാലത്തിന്റെ സവിശേഷതകളെ കൃത്യമായിത്തന്നെ അടയാളപ്പെടുത്തി. സംഗീതത്തിൽ കാൽപ്പനികധാരകളുടെ വേലിയേറ്റത്തിനു സമാപനം കുറിച്ച വാഗനർക്കു സമാനമാണു തത്വചിന്തയിൽ നീഷേ നൽകിയ സംഭാവന; ബീഥോവന്റെ അഞ്ചും ഒൻപതും സിംഫണികളിൽ ഊറിക്കിടന്ന പൗരാണികതയുടെ വികാരങ്ങളെ വാഗ്നർ ഉദാത്തവൽക്കരിച്ചതുപോലെ സാമൂഹ്യനിയന്ത്രണത്തിൽ ഒതുങ്ങിക്കിടന്ന ഷോപ്പൻഹോവറുടെ 'ഇച്ഛാശക്തി'യ്ക്കും 'പ്രതിഭ'യ്ക്കും നീഷേ ശാപമോക്ഷം നൽകി. റൂസോവിന്റെ പരമ്പരയിലെ അവസാനത്തെ അനന്തരാവകാശിയായിരുന്നു, നീഷേ.

ഇനിയിപ്പോൾ, ഇതുവരെ സഞ്ചരിച്ച പാതയിലൂടെ നാമൽപ്പം പിന്നോട്ടു നടക്കേണ്ടിയിരിക്കുന്നു; അവിരാമമായ ആ വാഗ്ധോരണിയുടെ ഇടയ്ക്കുകയറി പറയാനുദ്ദേശിച്ച ചില പ്രതിവാദങ്ങൾ ഇനി നമുക്കദ്ദേഹത്തോടു പറയാൻ ശ്രമിയ്ക്കാം. 'ദുരന്തനാടകങ്ങളുടെ ജനന'ത്തിൽ ഒരുപാടു മൗലികമായ അസംബന്ധങ്ങൾ ഒളിഞ്ഞുകിടക്കുന്നതായി അവസാനം അദ്ദേഹത്തിനു ബോദ്ധ്യപ്പെട്ടു. വിറ്റ്സ്-മോളെൻഡോർഫിനെപ്പോലുള്ള (Wilamovitz-Moellendorff) പണ്ഡിതർ ഭാഷാശാസ്ത്രമേഖലയിൽനിന്നുതന്നെ ആ പുസ്തകത്തെ പുഞ്ചിരിയോടെ തള്ളിക്കളഞ്ഞു. സ്വേച്ഛാധിപതിയായൊരു ദൈവത്തിനുമുമ്പിൽ അപക്വമതിയായൊരു യുവാവ് നടത്തുന്ന ആത്മാഹുതിക്കു തുല്യമാണ്, വാഗ്നറെ ഏസ്ക്കിലസിൽനിന്നും അനുമാനിച്ചെടുക്കാനുള്ള ശ്രമം. വന്യവും ഭ്രാന്തവുമായ ഡയോണിഷ്യൻസ്വഭാവമാണു പുനരുദ്ധാരണശ്രമങ്ങളുടെ അന്തർദ്ധാരയെന്നും നേർവിപരീതമായ ശാന്തവും ധാർമ്മികവുമായ 'അപ്പോളോണിയൻ'പ്രകൃതമാണു നവോത്ഥാനകാലത്തെ സവിശേഷതകളെന്നും ആരാണു ചിന്തിക്കുക? 'സംഗീതനാടകസംസ്ക്കാരമാണു സോക്രട്ടീസിന്റെ ചിന്തകൾക്കുള്ളതെന്നും ആരാണു സംശയിക്കുക? യുക്തിസഹമായി ചിന്തിക്കാനറിയാത്തൊരു വാഗ്നർപക്ഷപാതിയുടെ ബാലിശമായ അപഹാസം മാത്രമാണു സോ-ക്രട്ടീസിനുനേർക്കുള്ള ആക്രമണം; നിഷ്ക്രിയനായ മനുഷ്യനു സജീ

വമായ കർമ്മപരിപാടികളോടു തോന്നുന്ന അത്യാദരവും ലൈംഗികാർജ്ജവങ്ങളോടു ലജ്ജാശീലനായൊരു അവിവാഹിതനു തോന്നുന്ന രഹസ്യമായ അസൂയയുമാണു നീഷേയുടെ ഡയോണിസസിനോടുള്ള ആരാധനയിൽ നമുക്കു കാണാവുന്നത്.

സോക്രട്ടീസിനുമുമ്പുള്ള കാലമാണു ഗ്രീസിന്റെ സുവർണയുഗമെന്ന നിഗമനം ഒരുപക്ഷേ ശരിയായിരിക്കാം; പെരിക്ലിയൻ സംസ്കാരത്തിന്റെ സാമ്പത്തികവും രാഷ്ട്രീയവുമായ അടിത്തറ തകർത്തതു പെലപ്പൊണീഷ്യൻ യുദ്ധമാണെന്ന ചിന്തയിലും തർക്കമില്ല. പക്ഷേ, യുദ്ധവും അഴിമതിയും അധാർമ്മികതയും മൂലം സംഭവിച്ചതിനേക്കാൾ തത്വചിന്തകൊണ്ടു നശിച്ചുപോയ ഒരു സമൂഹത്തെ മോചിപ്പിക്കാൻ നടത്തിയ ശ്രമങ്ങളുടെപേരിൽ സോക്രട്ടീസിനു നേരേ മാത്രം വിമർശനം ചൊരിയുന്നതു ചെറിയൊരു അസംബന്ധമാണെന്നു പറയാതിരിക്കാനാവില്ല; വിരോധാഭാസങ്ങളുടെ നിറകുടമായൊരു വിദ്വാനു മാത്രമേ ഹെരാക്ലിറ്റസിന്റെ സൈദ്ധാന്തികവും അവ്യക്തവുമായ ചിന്താശകലങ്ങൾ പ്ലേറ്റോയുടെ പക്വത വന്ന വിവേകത്തിനും പ്രസന്നമായ ഭാവനകൾക്കും മീതേ പ്രതിഷ്ഠിക്കാൻ കഴിയൂ. കടം കൊടുത്തവരെ തള്ളിപ്പറയുന്നതുപോലെയാണു നീഷേ സോക്രട്ടീസിനെ നിന്ദിക്കുന്നത്; കടം വാങ്ങിയവരെ ലോകത്തൊരു മനുഷ്യനും വീരനായകരായി കാണാറില്ല; പക്ഷേ, സോക്രട്ടീസിന്റെ ശിഷ്യരായ പ്ലേറ്റോയുടെ രാഷ്ട്രീയവും ത്രസിമാക്കസും കാലിക്ലിസും പറയുന്ന നീതിശാസ്ത്രവുമല്ലാതെ മറ്റെന്താണു നീഷേയുടെ പക്കലുള്ളത്? ഭാഷയിൽ അതീവപാണ്ഡിത്യമുണ്ടായിട്ടും ഗ്രീസിന്റെ ആത്മാവിലേയ്ക്കു ചുഴിഞ്ഞിറങ്ങാൻ നീഷേക്കു കഴിഞ്ഞില്ല; (മഹാത്മാക്കളായ ചിന്തകരും ഡെൽഫിയിലെ ലിഖിതങ്ങളും അനുശാസിക്കുന്നവിധം) ജിജ്ഞാസയുടേയും അഭിരുചികളുടേയും തീജ്വാലയണയാതെ, അപ്പോളോയുടെ പരിധിയ്ക്കകത്തു ഡയോണിസസിനെ നിർത്തി, ആത്മസംയമനം പരിശീലിക്കേണ്ടതിന്റെ അനിവാര്യത അദ്ദേഹം മനസ്സിലാക്കിയില്ല. നീഷേയെ ഒരവിശ്വാസിയായി പലരും ചിത്രീകരിക്കുന്നുണ്ട്; പക്ഷേ,

അതു തെറ്റായിരുന്നു; പെരിക്ലിസിനെപ്പോലെ ഒരു ഗ്രീക്കവിശ്വാസി യും ഗൊയ്ഥേയെപ്പോലെ ജർമ്മൻ അവിശ്വാസിയുമല്ല, അദ്ദേഹം; അവരുടെ ആത്മബലത്തിനു തിളക്കമേറ്റിയ മാനസികമായ സംയമ നവും സന്തുലനവും അദ്ദേഹത്തിനുണ്ടായിരുന്നില്ല. 'സംസ്കാരത്തിന്റെ പ്രാഥമികോപാധിയായ പ്രശാന്തതയാണു ഞാൻ മനുഷ്യർക്കു നൽ കാൻ ഉദ്ദേശിക്കുന്നതെ'ന്നു നീഷേ എഴുതി; പക്ഷേ, തനിയ്ക്കില്ലാത്ത തെങ്ങനെ അദ്ദേഹം മറ്റൊരാൾക്കു നൽകും?

നീഷേയുടെ പുസ്തകങ്ങളിൽ വിമർശനങ്ങൾക്കതീതമായി കരു താവുന്നതു 'സരാതുഷ്ടന്റെ വചനങ്ങളാ'ണ്; മിക്കവാറും അവ്യക്തവും അപ്രതിരോദ്ധ്യവുമായ കാരണങ്ങൾകൊണ്ട് ദോഷൈകദൃക്കുകൾ ക്കു വളരെ എളുപ്പത്തിൽ കടന്നുകയറാവുന്ന മേഖലകളല്ല, അവ. 'അ പ്പോളോണിയ'നായ സ്പെൻസർക്കും 'ഡയോണിഷ്യ'നായ നീഷേയ്ക്കും ഒരുപോലെ ബാധകമായ നിരന്തരാവർത്തനമെന്ന ചിന്ത, അനശ്വര തയുടെ വിശ്വാസം വീണ്ടെടുക്കാനുള്ള ചില അവസാനശ്രമങ്ങളുടെ ദിവ്യാത്ഭുതങ്ങൾപോലെ, അനാരോഗ്യകരമായൊരു സങ്കൽപ്പമായി അനുഭവപ്പെടുന്നു. സ്വാർത്ഥതയ്ക്കനുകൂലമായുള്ള സുധീരമായ പ്രബോ ധനങ്ങളും അതിമാനുഷന്റെ വരവിനായി സഹാനുഭൂതി പ്രദർശിപ്പി ച്ച് ആത്മാർപ്പണം നടത്താനുള്ള ആഹ്വാനങ്ങളും തമ്മിലുള്ള വൈരു ദ്ധ്യം സകല നിരൂപകരും ചൂണ്ടിക്കാണിക്കുന്നുണ്ട്; ('സ്വാർത്ഥതയു ടെ പൂർണതയും വിശുദ്ധിയുമായി ആത്മപരതയെ പ്രഖ്യാപിയ്ക്കുന്ന' സരാതുഷ്ടൻ, സ്റ്റെർണറുടെ മറ്റൊരു മാറ്റൊലിയായാണു വെളിപ്പെടു ന്നത്). പക്ഷേ, ഈ തത്വചിന്ത വായിക്കുന്ന ആരാണൊരു അതിമാ നുഷനായല്ലാതെ വെറും സേവകനായി സ്വയം താഴ്ത്തിക്കെട്ടുക?

'പുണ്യപാപങ്ങൾക്കപ്പുറ'ത്തിലും 'മൂല്യങ്ങളുടെ ജനിതക'ത്തിലും പറയുന്ന ധാർമ്മികപദ്ധതി അതിശയോക്തിയുടെ പാരമ്യതയാണു കുറിക്കുന്നത്. മനുഷ്യർ സ്വയം ധൈര്യശാലികളും സ്ഥിതപ്രജ്ഞരു മായി മാറേണ്ടതിന്റെ ആവശ്യം നമുക്കംഗീകരിക്കാം; മിക്ക നീതി ശാസ്ത്രങ്ങളും അതാണ് ആവശ്യപ്പെടുന്നത്; പക്ഷേ, മനുഷ്യരോടു കൂടു തൽ ക്രൂരതയും ദുഷ്ടതയും പ്രകടിപ്പിക്കാൻ ആഹ്വാനം ചെയ്യേണ്ടതി

ന്റെ അടിയന്തിരാവശ്യങ്ങളൊന്നും ഇപ്പോൾ നമുക്കില്ല; മാത്രമല്ല, അധികാരത്തെ ദുർബലർ കൗശലം പ്രയോഗിച്ച് പരിമിതപ്പെടുത്തുകയാണ ധാർമ്മികതയിലൂടെ ചെയ്യുന്നതെന്ന പരാതിപ്പെടേണ്ട സാഹചര്യങ്ങളും ഇന്നില്ല; അധികാരികൾപോലും തങ്ങളുടെ ശക്തിയെക്കുറിച്ച് പൂർണബോദ്ധ്യം വരാതെ അതേ കൗശലമാർഗങ്ങളാണ മറിച്ചും പ്രയോഗിക്കുന്നത്; അതിനും പുറമേ, മുകളിൽനിന്ന താഴോട്ട നിർവഹിക്കപ്പെടുന്ന സദാചാരനിയമങ്ങളെ സാമൂഹ്യമായ സ്വന്തം നിലവാരമനുസരിച്ച് ജനങ്ങൾ വാഴ്ത്തുകയോ താഴ്ത്തുകയോ ചെയ്യുന്നു. വിനയം ചിലപ്പോഴെങ്കിലും അധിക്ഷേപാർഹമായി വരുന്ന സന്ദർഭങ്ങളുണ്ട്; കവി പറയുന്നതുപോലെ 'അപേക്ഷകളും അഭ്യർത്ഥനകളും വളരെക്കാലമായി നാം കണ്ടുപോരുന്നു'; പക്ഷേ, ആധുനികരുടെ പ്രകൃതത്തിൽ ഈയൊരു ഗുണം അത്ര സമൃദ്ധമല്ലെന്ന നമുക്കറിയാം. തത്വചിന്തക്ക വളരെ അനിവാര്യമെന്ന സ്വയം  നിഷ്ക്കർഷിക്കുന്ന ചരിത്രബോധമാണ നീഷേ ഇവിടെ അടിയറ വെയ്ക്കുന്നത്; അതല്ലെങ്കിൽ വിനയവും ശാന്തതയും സ്ഫുരിക്കുന്ന ഹൃദയസ്പർശിയായൊരു സിദ്ധാന്തം, ക്രൈസ്തവയുഗത്തിന്റെ ആദ്യകാലസംസ്കാരത്തെ നിശ്ശേഷം നശിപ്പിച്ച പ്രാകൃതവംശജരുടെ യുദ്ധസംബന്ധമായ അക്രമവാസനകൾക്കൊരു മറുമരുന്നായി അദ്ദേഹം കണ്ടതായിരിക്കാം. അധികാരത്തിനും ആക്രമണത്തിനും നൽകുന്ന വന്യമായ ഈ പരിവേഷം തീർച്ചയായും ആ കാലഘട്ടത്തിലെ ജ്വരാവേശിതമായ കലാപാന്തരീക്ഷത്തിന്റെ പ്രതിദ്ധ്വനിയായിരുന്നു. പൊതുവേ സാർവത്രികമെന്ന സങ്കൽപ്പിക്കപ്പെടുന്ന ഈ 'അധികാരത്തോടുള്ള ഇച്ഛാശക്തി', ഹിന്ദുക്കളുടെ അതീന്ദ്രിയാവസ്ഥയോ ചൈനാക്കാരുടെ ധ്യാനനിമഗ്നതയോ മദ്ധ്യകാലഘട്ടത്തിലെ സംതൃപ്തമായ ജീവിതശൈലിയോ കണക്കിലെടുക്കുന്നില്ല. അധികാരം ചിലർക്കൊരു ആദർശസ്വപ്നമായിരിക്കാം; പക്ഷേ, ഭൂരിപക്ഷവും സമാധാനമാണ് ആഗ്രഹിക്കുന്നത്.

പൊതുവേ പറയുമ്പോൾ, വായനക്കാർ ഇതിനകം കണ്ടറിഞ്ഞതുപോലെ, സാമൂഹ്യവാസനകളുടെ മൂല്യവും സ്ഥാനവും മനസ്സിലാക്ക

ന്നതിൽ നീഷേ പരാജയപ്പെടുകയാണുണ്ടായത്; വ്യക്തിപരവും ആത്മീയവുമായ ചോദനകൾക്ക് തത്വചിന്തയുടെ ഒരു കൈത്താങ്ങു വേണമെന്നദ്ദേഹം കരുതി! സംയമനവും സഹിഷ്ണുതയും സഹകരണവും അസന്ദിഗ്ദ്ധമായി ആവശ്യപ്പെടുന്നവിധം അദ്ദേഹം വിലമതിക്കുന്ന ഒരു സാംസ്കാരികപൈതൃകം സ്വാർത്ഥലാഭങ്ങൾക്കായുള്ള യുദ്ധങ്ങൾക്കിടയിൽ എങ്ങനെയാണു യൂറോപ്പിനു നഷ്ടമായതെന്നു കാണാതെ പോയതിൽ നമുക്കത്ഭുതം തോന്നാം. സൗമ്യതയുടെ മഹനീയ മാതൃകകൾകൊണ്ടു മനുഷ്യന്റെ സ്വാഭാവികമായ കാടത്തത്തിനു മിതത്വം വരുത്തുകയായിരുന്നു, ക്രിസ്തുമതത്തിന്റെ പ്രധാനദൗത്യം; ക്രൈസ്തവഗുണങ്ങളുടെ ആധിക്യംമൂലം മനുഷ്യരുടെ ആത്മബലത്തിനു ക്ഷീണം വന്നതായി ഭയപ്പെടുന്ന ചിന്തകർ സ്വയം സമാശ്വാസം കണ്ടെത്താൻ നീഷേയെത്തന്നെയാണു ശ്രദ്ധിച്ചു പഠിക്കേണ്ടത്.

മനുഷ്യരുടെ അലസതയ്ക്കും മൗഢ്യതക്കുമെതിരെ യുദ്ധത്തിലേക്കു വലിച്ചിഴക്കപ്പെട്ട നീഷേ, വികാരവിവശതകളും നിരന്തരമായ അസുഖങ്ങളുംമൂലം സത്യത്തിലൊരു ഏകാന്തപഥികനായി മാറി; അതുകൊണ്ടായിരിക്കാം, ഒറ്റയ്ക്കു നിൽക്കുന്നവരുടെ സ്വഭാവഗുണങ്ങളെ അദ്ദേഹം മാഹാത്മ്യമുള്ളതായി കണ്ടത്. വ്യക്തിത്വത്തെ വംശീയതയിൽ ലയിപ്പിക്കാൻ ശ്രമിച്ച ഷോപ്പൻഹോവറോട്, സാമൂഹ്യമായ നിയന്ത്രണത്തിൽനിന്നു വ്യക്തിയെ മോചിപ്പിച്ചുകൊണ്ടാണു നീഷേ പ്രതികരിച്ചത്. പ്രണയാന്വേഷണത്തിൽ തീർത്തും നിരാശനായ അദ്ദേഹം മാനുഷികമായി അസ്വാഭാവികവും തത്വചിന്തകനെന്ന നിലയിൽ അമാന്യവുമായ കാർക്കശ്യത്തോടെയാണു സ്ത്രീകൾക്കുനേരേ തിരിയുന്നത്; മാതൃവാത്സല്യവും സൗഹൃദോഷ്മളതയും അനുഭവിക്കാത്ത അദ്ദേഹം, യുദ്ധാധിനിവേശങ്ങൾക്കു പകരം സഹകരണത്തിന്റെ പാരസ്പര്യമാണു ജീവിതത്തിന്റെ സൌന്ദര്യം നിർണയിക്കുന്നതെന്നു തീരെ മനസ്സിലാക്കിയില്ല. സ്വയം നിരീക്ഷിച്ചു കണ്ട അർദ്ധസത്യങ്ങൾ വിവേകപൂർവം പക്വത പ്രാപിക്കുന്നതു കാണാൻ തക്ക ആയുസ്സും അദ്ദേഹത്തിനു ലഭിച്ചില്ല; കുറച്ചുകാലംകൂടി ജീവിച്ചിരുന്നെങ്കിൽ ഒരുപക്ഷേ, പരുഷമായ ആ ആശയകോലാഹലങ്ങൾ സ്വരല

യസമൃദ്ധമായൊരു തത്വചിന്തയായി വളർന്നു വികസിക്കുമായിരുന്നു. യേശുവിനെക്കുറിച്ച് നീഷേ പറഞ്ഞതു ശ്രദ്ധിക്കൂ: 'അദ്ദേഹം വളരെ നേരത്തേ മരിച്ചു; കുറച്ചു കാലം കൂടി ജീവിച്ചിരുന്നെങ്കിൽ സ്വന്തം സിദ്ധാന്തങ്ങൾ തിരിച്ചെടുക്കാൻ തക്ക സത്യസന്ധത അദ്ദേഹത്തിനുണ്ടായിരുന്നു!'; ഈ പ്രസ്താവന ഒരുപക്ഷേ കൂടുതൽ യോജിക്കുക നീഷേയ്ക്കുതന്നെയാണ്. പക്ഷേ, മരണം മറിച്ചാണു ചിന്തിച്ചത്.

നീതിയേക്കാൾ ഒരുപക്ഷേ മികച്ചതാണു നീഷേയുടെ രാഷ്ട്രീയചിന്ത. പ്രഭുത്വവാഴ്ചയാണ്, ആദർശാത്മകമായ ഭരണസംവിധാനം; ആർക്കാണതു നിഷേധിക്കാൻ കഴിയുക? 'ദയാവാനായ ദൈവമേ! ഓരോ രാഷ്ട്രവും യോഗ്യനും വിവേകിയും ധൈര്യശാലിയുമായി സർവഥാ ശ്രേഷ്ഠനായ ഒരാളെ കണ്ടെത്തി രാജാവായി അഭിഷേകം ചെയ്തു വാഴിക്കണമേ! പക്ഷേ, നാമെങ്ങനെ അദ്ദേഹത്തെ കണ്ടുപിടിക്കും? സ്വർഗവാസികൾക്കു നമ്മളോടു കരുണ തോന്നി ഒരു വഴി പറഞ്ഞു തരാനാവില്ലേ? അത്രയും അനിവാര്യമാണു നമുക്കൊരു രാജാവിന്റെ ആവശ്യം! (Carlyle : Past and Present)'. ആരാണ് ഏറ്റവും ശ്രേഷ്ഠരായവർ? പ്രത്യേകകുടുംബങ്ങളിൽ മാത്രമാണോ അവർ ജനിക്കുന്നത്? പരമ്പരാഗതമായ പ്രഭുത്വവാഴ്ചയാണോ അഭികാമ്യം? പക്ഷേ, അങ്ങനെയൊന്നു നമുക്കുണ്ടായിരുന്നു; ദൂഷിതവൃത്തങ്ങളുടെ നിരുത്തരവാദപരമായ ഇടപെടലുകൾ മൂലം ഭരണസ്തംഭനത്തിനാണതു വഴി തെളിച്ചത്. മദ്ധ്യവർഗസമൂഹവുമായുള്ള മിശ്രവിവാഹത്തിലൂടെ പല പ്രഭുത്വവാഴ്ചകളും രക്ഷപ്പെട്ടു; ചിലതു നശിക്കുകയും ചെയ്തു; അങ്ങനെയല്ലാതെ ഇംഗ്ളണ്ടിലെ പ്രഭുത്വവാഴ്ചക്ക് എങ്ങനെ ഇത്രയും കാലം നിലനിൽക്കാൻ കഴിഞ്ഞു? സജാതീയജനനങ്ങൾ ക്രമേണ വന്ധ്യമായി വരുന്നുണ്ടോ? സങ്കീർണമായ ഇത്തരം പ്രശ്നങ്ങൾക്കു തീർച്ചയായും ഒരുപാടു നിലപാടുകളുണ്ട്; അതിനിടയിൽ നീഷേതന്നെ അത്യുൽസാഹത്തോടെ പല തെറ്റുകളും ശരികളും ചൂണ്ടിക്കാട്ടുന്നു. പരമ്പരാഗതമായ പ്രഭുത്വസംവിധാനങ്ങൾ ആഗോളവൽക്കരണം ഇഷ്ടപ്പെടുന്നവരല്ല; എത്ര സാംസ്കാരികസമ്പന്നത അവകാശപ്പെട്ടാലും സ

ങ്കുചിതദേശീയനയങ്ങളാണവർ മുന്നോട്ടു വെയ്ക്കുന്നത്; ദേശീയത ഉപേക്ഷിക്കുമ്പോൾ നയതന്ത്രാധികാരത്തിന്റെ സിംഹഭാഗവും അവർക്കു നഷ്ടപ്പെടും. സാർവലൗകികമായൊരു ഭരണകൂടം സംസ്കാരത്തിന്റെ വളർച്ചക്കു വിഘാതം സൃഷ്ടിയ്ക്കുമെന്നും നീഷേ ഭയപ്പെടുന്നു; ബഹുഭൂരിപക്ഷം വരുന്ന സാധാരണ ജനവിഭാഗങ്ങൾ വളരെ സാവധാനമേ പുരോഗതിയിലേക്കു നീങ്ങൂ; സാമ്രാജ്യത്വപദവിയുടെ ഏകീകൃത സംവിധാനത്തേക്കാൾ സ്വതന്ത്രമായ രാജസദസ്സുകൾ പരസ്പരം മത്സരിച്ചു കലാപരിപോഷണം നടത്തിപ്പോന്ന ജർമ്മനിയിലാണു സാംസ്കാരികപുരോഗതി ഒരുപക്ഷേ കൂടുതൽ ദൃശ്യമായത്; ഒരു രാജാവിന്റേയും പ്രോത്സാഹനമില്ലാതെ ഗൊയ്ഥേയും വാഗ്നറും വളർന്നു.

ചരിത്രത്തിൽ സാംസ്കാരികമായ മികവു കാണിച്ച കാലഘട്ടങ്ങളെല്ലാം പ്രഭുത്വവാഴ്ച നിലനിന്നപ്പോഴാണെന്നു പൊതുവായൊരു തെറ്റിദ്ധാരണയുണ്ട്; നേരേ മറിച്ച്, പെരിക്ലിസും മെഡീസിയും എലിസബത്തും പ്രതിനിധീകരിക്കുന്ന കാൽപ്പനികതയുടെ കാലഘട്ടങ്ങൾ മിക്കവാറുമൊരു ബൂർഷ്വാവർഗത്തിന്റെ സമ്പന്നതകൊണ്ടു പരിപോഷിപ്പിക്കപ്പെട്ടവയായിരുന്നു. കലാസാഹിത്യങ്ങളിൽ ഉയർന്നുവന്ന സർഗാത്മകസൃഷ്ടികൾ പ്രഭുകുടുംബങ്ങളുടെയല്ല, മിക്കവാറും മദ്ധ്യവർഗസമൂഹത്തിന്റെ സംഭാവനകളായിരുന്നു; സോക്രട്ടീസ് വയറ്റാട്ടിയുടെ മകനും വോൾട്ടയർ വക്കീലിന്റെ മകനും ഷേയ്ക്ക്സ്പിയർ അറവുകാരന്റെ മകനുമായിരുന്നെന്നു നാമോർക്കണം. പതിറ്റാണ്ടുകൾ നീണ്ട പരിണാമങ്ങളിൽ ഊർജ്ജസ്വലരായൊരു വർഗം ആത്മാഭിമാനത്തോടെ അധികാരത്തിലേക്കു പ്രവേശിക്കുമ്പോഴാണു മിക്കവാറും സമുജ്ജ്വലമായ സാംസ്കാരികസൃഷ്ടികൾ ജനിക്കുന്നത്. രാഷ്ട്രീയവും ഭിന്നമല്ല: പ്രതിഭപോലെ പ്രഭുത്വപാരമ്പര്യത്തിൽ വിരളമായിമാത്രം കാണുന്ന അവശ്യഘടകങ്ങൾ രാജ്യതന്ത്രജ്ഞതയിൽനിന്നു മാറ്റിനിർത്തുന്നതു തീർച്ചയായും ആത്മഹത്യാപരമായിരിക്കും; എവിടെ ജനിച്ചാലും 'കഴിവിനു മുൻതൂക്കം നൽകുന്ന പദവി'തന്നെയാണു മികവുറ്റ രാഷ്ട്രസൂത്രം; അപരിചിതദേശങ്ങളിൽ മാത്രമേ പിറവിയെടുക്കൂ എന്നൊരു പതിവുരീതിയും പ്രതിഭയ്ക്കുണ്ട്. അതേസമയം മികച്ചവർ

തന്നെ ഭരിക്കണമെന്ന നിർബന്ധവും നാം പുലർത്തുന്നു. കുലീനപാരമ്പര്യത്തേക്കാൾ കാര്യക്ഷമത അടിസ്ഥാനമാക്കി ഭരണാധികാരികളെ തിരഞ്ഞെടുക്കുമ്പോഴാണു പ്രഭുത്വവാഴ്ച മികവുറ്റതാകുന്നത്.

ഈ കുട്ടിക്കിഴിയ്ക്കലുകൾ അവശ്യം വേണ്ടതാണെന്നു കരുതിയാൽ ബാക്കി എന്താണവശേഷിക്കുന്നത്? വിമർശകരെ അസ്വസ്ഥരാക്കാനുള്ള സകലതും അതിലുണ്ട്. സാമാന്യം അറിയപ്പെടുന്ന വിമർശകരിലൊരാൾപോലും നീഷേയെ നിഷേധിക്കാതിരുന്നിട്ടില്ല; എന്നിട്ടും, ആധുനികചിന്തയുടെ ദീപസ്തംഭവും ജർമ്മൻഭാഷയിലെ ഗിരിശൃംഗവുമായി അദ്ദേഹം ഇന്നും കണക്കാക്കപ്പെടുന്നു. ഇനി വരാനിരിക്കുന്നവർ 'നീഷേക്കു മുമ്പും പിമ്പു'മായി ഭൂതകാലത്തെ വിഭജിക്കുമെന്നു പ്രവചിക്കാനുള്ള ധാർഷ്ട്യം കാണിച്ചതിന്റെ പേരിൽ അദ്ദേഹം അപലപിക്കപ്പെടേണ്ടതാണെന്നതിൽ സംശയമില്ല; പക്ഷേ, നൂറ്റാണ്ടുകളോളം ചോദ്യം ചെയ്യപ്പെടാതിരുന്ന ആശയങ്ങളും സ്ഥാപനങ്ങളും സമഗ്രവും സമൂലവുമായൊരു നിരൂപണാവലോകനത്തിനു വിധേയമാക്കുന്നതിൽ അദ്ദേഹം വിജയിക്കുകതന്നെ ചെയ്തു. ഗ്രീക്കുനാടകങ്ങൾക്കും തത്വചിന്തക്കും പുതിയൊരു പരിപ്രേക്ഷ്യം സൃഷ്ടിക്കാനും വാഗ്നറുടെ സംഗീതത്തിൽ പ്രകടമായ കാൽപ്പനികാപചയത്തിന്റെ ഭാവതലങ്ങൾ ചൂണ്ടിക്കാണിക്കാനും അദ്ദേഹത്തിനു കഴിഞ്ഞു; ഒരു ശസ്ത്രക്രിയാവിദഗ്ധന്റെ കൃത്യതയും സൂക്ഷ്മതയും പ്രകടമാക്കി, ഒരുപക്ഷേ ഒരു മുന്നറിയിപ്പുപോലെ, ആധുനികകാലത്തെ മനുഷ്യപ്രകൃതം അദ്ദേഹം അപഗ്രഥിച്ചു; മറ്റൊരു ചിന്തകനും ചെയ്യാത്തവിധം ധാർമ്മികതയുടെ ചില നിഗൂഢതകൾ അദ്ദേഹം അനാവരണം ചെയ്തു; 'പ്രഭുത്വവാഴ്ചയെന്ന പേരിൽ ഇതുവരെ പ്രായേണ അറിയപ്പെടാതെ കിടന്ന നൈതികതയുടെ ചില മേഖലകൾ അദ്ദേഹം ലോകത്തിനു പരിചയപ്പെടുത്തി'; ഡാർവിനിസത്തിന്റെ നൈതികപരമായ അനുമാനങ്ങളിലേക്കു സത്യസന്ധമായ ചില ചിന്തകളുമായി അദ്ദേഹം കടന്നുചെന്നു; ജീവിച്ചിരുന്ന നൂറ്റാണ്ടിൽ ജർമ്മൻസാഹിത്യത്തിലെ മഹനീയമായ ഗദ്യകവിതയുടെ രചയിതാവായി, അദ്ദേഹം;

എല്ലാത്തിലുമുപരി, കാലാന്തരത്തിൽ മനുഷ്യനെ പിന്നിലാക്കുന്ന ഒരതിമാനുഷസങ്കൽപ്പത്തിനും അദ്ദേഹം രൂപം നൽകി. കടുത്ത ഭാഷയിലാണെങ്കിലും നീഷേ അപരിമിതമായ ആത്മാർത്ഥതയോടെയാണ സംസാരിച്ചത്; കാർമേഘങ്ങളെ തുടച്ചുമാറ്റുന്ന കൊടുങ്കാറ്റും മിന്നൽപ്പിണരുമായി ആ ചിന്തകൾ ആധുനികമനസ്സിലേക്കു തുളച്ചു കയറി. നീഷേയുടെ കൃതികൾ മൂലം ഇന്നിപ്പോൾ യൂറോപ്യൻ തത്വചിന്തയുടെ ആകാശം കാർമേഘങ്ങളൊഴിഞ്ഞു പ്രസന്നമായിരിക്കുന്നു.

## 9.10. അന്ത്യവിധി

സരാതുഷ്ട്രൻ പറഞ്ഞു: 'അവനവനതീതമായൊരു സൃഷ്ടി നടത്തിയശേഷം ദേഹത്യാഗം ചെയ്യുന്നവരെ ഞാനാദരവോടെ നമിയ്ക്കുന്നു!'.

നീഷേയുടെ അകാലികമരണത്തിനു പ്രധാനകാരണം, ആ ചിന്തകളുടെ തീക്ഷ്ണതാപമായിരുന്നുവെന്നതിൽ സംശയമില്ല; സ്വന്തം കാലഘട്ടവുമായി നടത്തിയ മല്ലയുദ്ധം ആ മനസ്സിന്റെ താളം തെറ്റിച്ചു; 'ജീവിയ്ക്കുന്ന കാലത്തിന്റെ നൈതികതയോടു കലഹിയ്ക്കുന്നതു പൊതുവേ ഒരു ഭീകരാനുഭവമായാണു പലരും പറയുന്നത്; ബാഹ്യവും ആന്തരികവുമായ ദുരന്തങ്ങൾക്കതു കാരണമായേക്കും'. അവസാനകാലമായപ്പോഴേക്കും നീഷേയുടെ രചനകൾക്കു കയ്പ്പും കടുപ്പവും വർദ്ധിച്ചുവന്നു; ആശയങ്ങളെ മാത്രമല്ല, ക്രിസ്തുവിനേയും വാഗ്നറേയുംപോലുള്ള വ്യക്തികളേയും അദ്ദേഹം ആക്രമിക്കാൻ തുടങ്ങി. 'രൂക്ഷതയുടെ അളവിനു വിപരീതാനുപാതത്തിലാണു വിവേകം വർദ്ധിക്കുന്നത്', അദ്ദേഹം എഴുതി; പക്ഷേ, അതു സ്വന്തം തൂലികയെമാത്രം ബോദ്ധ്യപ്പെടുത്താൻ അദ്ദേഹത്തിനു കഴിഞ്ഞില്ല. മനസ്സിന്റെ താളം തെറ്റിയതുകൊണ്ട് ആ പൊട്ടിച്ചിരിപോലും നാഡീരോഗികൾക്കു സമാനമായിത്തീർന്നു; തന്നെ നിരന്തരം ദൂഷിപ്പിക്കുന്ന വിഷമേതാണെന്നു കണ്ടറിയാൻ ആത്മവിചാരംപോലെ മറ്റൊരുപാധിയുമില്ല: 'എന്തുകൊണ്ടാണു ചിരിക്കാൻ കഴിവുള്ള ഒരേയൊരു മൃഗം മനുഷ്യനായതെന്നു മറ്റാരേക്കാളും എനിയ്ക്കറിയാം: കഠിനവും ദാരുണവുമായ വേദന സഹിയ്ക്കേണ്ടി വരുന്നതുകൊണ്ടു ചിരി കണ്ടുപിടിക്കാൻ മനുഷ്യൻ നിർ

ബന്ധിയ്ക്കപ്പെട്ടു'. രോഗവും കാഴ്ചക്കുറവും അദ്ദേഹത്തെ ശാരീരികമായി അവശനാക്കി. മഹത്വത്തേയും പീഡനങ്ങളേയും സംബന്ധിച്ച ചില മാനസികവിഭ്രാന്തികൾക്കും അദ്ദേഹം വഴിപ്പെടാൻ തുടങ്ങി; എക്കാലത്തേയും വിശിഷ്ടകൃതിയെന്ന അടിക്കുറിപ്പോടെ സ്വന്തം പുസ്തകങ്ങളിലൊന്ന മഹാനിരൂപകനായ തെയ്നിന്റെപേരിൽ അദ്ദേഹം അയച്ചുകൊടുത്തു; അവസാനത്തെ പുസ്തകമായ 'എക്കെ ഹോമോ' (Ecce Homo), അദ്ദേഹം ആത്മപ്രശംസകൊണ്ടു മൂടി. അതെ, അവിടെയാണു നാം ആ മനുഷ്യനെ അടുത്തു കണ്ടറിയുന്നത്!

അത്തരം അഹംഭാവങ്ങൾക്കൊരു ശമനം വരുത്തി, ആത്മവിശ്വാസവും സ്വസ്ഥബുദ്ധിയും കൈവരിക്കാൻ ഒരുപക്ഷേ, മറ്റുള്ളവരിൽനിന്ന ചെറിയൊരു അംഗീകാരം അദ്ദേഹത്തിനു സഹായകമാകുമായിരുന്നു. പക്ഷേ, വൈകിയാണതു വന്നത്. മറ്റുള്ളവർ അവഗണിക്കുകയും അധിക്ഷേപിക്കുകയും ചെയ്തപ്പോൾ തെയ്ൻമാത്രം അദ്ദേഹത്തെ ആത്മാർത്ഥമായി അഭിനന്ദിച്ചുകൊണ്ട് കത്തയച്ചു; നീഷേയുടെ 'പ്രഭുത്വപരമായ യാഥാസ്ഥിതികവാദ'ത്തെക്കുറിച്ചു കോപ്പൻഹേഗൻ സർവകലാശാലയിലൊരു സംവാദം നടക്കുന്നതായി ബ്രാൻഡെസ് അറിയിച്ചു; അദ്ദേഹത്തിന്റെ ആശയങ്ങൾ നാടകരൂപത്തിൽ അവതരിപ്പിയ്ക്കാൻ അനുമതി ചോദിച്ചുകൊണ്ട് സ്ട്രിൻബർഗ് കത്തെഴുതി; സർവോപരി, അജ്ഞാതനാമാവായ ഒരാരാധകൻ നാനൂറു ഡോളറിന്റെ ഒരു ചെക്ക് അദ്ദേഹത്തിന്റെപേരിൽ അയച്ചുകൊടുത്തു. കണ്ണിനും മനസ്സിനും അന്ധത ബാധിച്ച നീഷേയ്ക്കു പക്ഷേ, ആ പ്രകാശരശ്മികൾ കാണാൻ കഴിഞ്ഞില്ല; അദ്ദേഹം പ്രതീക്ഷ വെടിഞ്ഞിരുന്നു. 'എന്റെ സമയം ഇനിയുമായിട്ടില്ല', അദ്ദേഹമെഴുതി; 'എനിയ്ക്കു നാളത്തെ കഴിഞ്ഞു മറ്റൊരു ദിവസമാണു വിധിച്ചിരിയ്ക്കുന്നത്'.

അവസാനത്തെ പ്രഹരം 1889 ജനുവരിയിൽ മസ്തിഷ്കാഘാതത്തിന്റെ രൂപത്തിലാണു വന്നത്. വീട്ടിൽ കണ്ണു കാണാതെ കാലിടറി നടന്ന നീഷേ പലർക്കും ഭ്രാന്തമായ കത്തുകളയച്ചു: കൊസിമ വാഗ്നർക്ക് 'അരിയേൺ, ഞാൻ നിന്നെ സ്നേഹിയ്ക്കുന്നെ',ന്ന നാലു വാക്കുകൾ

മാത്രം; ബ്രാൻഡേസിനു 'ക്രൂശിത'നെന്നെഴുതിയ ഒരു സന്ദേശം; അത്തരമൊരു സന്ദേശത്തെത്തുടർന്ന് ഓവർഡക്ക് അദ്ദേഹത്തെ കാണാൻ വന്നു. 'കൈമുട്ടു കലപ്പയാക്കി പിയാനോ ഉഴുതു മറിയ്ക്കുന്ന' നീഷേയെയാണ് അദ്ദേഹം കണ്ടത്; 'ഡയോണിഷ്യൻ' ആനന്ദനിർവൃതിയിൽ ലയിച്ച് അദ്ദേഹം പാടുകയും കരയുകയും ചെയ്തു!

സുഹൃത്തുക്കൾ അദ്ദേഹത്തെ മനോരോഗാസ്പത്രിയിൽ പ്രവേശിപ്പിച്ചു; പക്ഷേ, താമസിയാതെ വൃദ്ധമാതാവുതന്നെ വന്നു നീഷേയുടെ സംരക്ഷണം ഏറ്റെടുത്തു. ജീവിതം മുഴുവൻ വിലപ്പെട്ടതായി കരുതിയ വിശ്വാസത്തെ ഒറ്റിക്കൊടുത്ത മകനെ മാതൃവാത്സല്യത്തോടെ, വന്ദ്യവയോധികയായ ആ സ്ത്രീ കൈകളിൽ ഏറ്റു വാങ്ങി; എന്തൊരു കാഴ്ച! 1897-ൽ അവർ മരിച്ചപ്പോൾ നീഷേ, വീമറിലുള്ള സഹോദരിയുടെ അടുത്തേയ്ക്കു പോയി. ഒരിയ്ക്കൽ ശക്തവും തീക്ഷ്ണവുമായിരുന്ന ആ മനസ്സ് പൊട്ടിത്തകരുന്ന കാഴ്ച ദയനീയമായിരുന്നു. എങ്കിലും അദ്ദേഹം അത്ര അസന്തുഷ്ടനായിരുന്നില്ല; ജീവിതത്തിലൊരിക്കലും ലഭിയ്ക്കാത്ത സ്വസ്ഥത അപ്പോൾ അദ്ദേഹം അനുഭവിച്ചിരിയ്ക്കണം; മനോവിഭ്രാന്തിയിലേയ്ക്ക് നയിച്ചുകൊണ്ടു പ്രകൃതി നീഷേയുടെമേൽ കരുണയാണു പെയ്തത്. കണ്ണീരു പൊഴിയ്ക്കുന്ന സഹോദരിയെ നോക്കി ഒന്നും മനസ്സിലാക്കാനാവാത്ത അദ്ദേഹം ചോദിച്ചു: 'ലിസ്ബെത്ത്, നീയെന്തിനാണു കരയുന്നത്? നാമിപ്പോൾ സന്തുഷ്ടരല്ലേ?' സുഹൃത്തുക്കളിലാരോ പുസ്തകങ്ങളെക്കുറിച്ചു സംസാരിയ്ക്കുന്നതു കേട്ട നീഷേ അറിയാതെ വിളറിപ്പോയ മുഖത്തൊരു പ്രകാശം പരത്തിക്കൊണ്ടു പറഞ്ഞു: 'അതെ, ഞാനും ചില പുസ്തകങ്ങൾ എഴുതിയിട്ടുണ്ട്..' അതോടെ ബോധത്തിന്റെ ആ ക്ഷണികനിമിഷം കടന്നുപോയി.

1900-ത്തിൽ നീഷേ മരിച്ചു. പ്രതിഭയുടെപേരിൽ ഇത്രയും വലിയൊരു വില കൊടുത്ത മറ്റൊരു മനുഷ്യനും ചരിത്രത്തിലുണ്ടായിട്ടില്ല.

===

# പത്ത് : ആധുനികചിന്തകന്മാർ

## 10.1. ഹെൻറി ബർഗ്സൺ

**10.1.1. ഭൗതികവാദത്തിനെതിരായ കലാപം :** ആധുനികതത്വചിന്തയുടെ ചരിത്രം ഒരുപക്ഷേ ഊർജ്ജതന്ത്രവും മനശ്ശാസ്ത്രവും തമ്മിലുള്ള പോരാട്ടങ്ങളുടെ പേരിലായിരിയ്ക്കാം കുറിയ്ക്കപ്പെടുന്നത്. വിവിധവിഷയങ്ങളിൽ നിന്നു തുടങ്ങി ഭൗതികപ്രതിഭാസങ്ങളിലും യാന്ത്രികനിയമങ്ങളിലും സ്വയം പൊരുത്തപ്പെട്ട്, ഓരോന്നിന്റേയും നിഗൂഢരഹസ്യങ്ങൾ വെളിപ്പെടുത്തുകയാണ് ചിന്തയുടെ ദൗത്യം; യുക്തിയുടെ അനിവാര്യതകളിലൂടെ കടന്നുപോകുമ്പോൾ വസ്തുക്കളെല്ലാം മനസ്സിന്റെ പരികൽപ്പനകളാണെന്നു ചിന്ത സങ്കൽപ്പിയ്ക്കുന്നു. ജീവിതത്തിൽ വർദ്ധിക്കുന്ന ആവശ്യങ്ങളുടെ സമ്മർദ്ദഫലമായി ശാസ്ത്രത്തിന്റെ വികാസദശകളിൽ ഗണിതബലതന്ത്രശാഖകൾക്കു ലഭിച്ച മുൻഗണനയുടെകൂടെ വ്യവസായവും ഊർജ്ജതന്ത്രവും തമ്മിലുണ്ടായ പാരസ്പര്യം ആധുനികചിന്തയ്ക്കു ഭൗതികമായൊരു പരിവേഷം ചാർത്തി. വിജയകരമായ പല ശാസ്ത്രശാഖകളും തത്വചിന്തയുടെ അനുകരണീയമാതൃകകളായി മാറി. ചിന്ത ആത്മബോധത്തിൽനിന്നാണ് ബാഹ്യലോകത്തേയ്ക്കു കടക്കേണ്ടതെന്ന ഡെക്കാർട്ടേയുടെ നിർബന്ധം മറികടന്നു യൂറോപ്പിന്റെ വ്യവസായവൽക്കരണം ആധുനികചിന്തകരെ ഭൗതികവിഷയങ്ങളുടെ നേർക്കാണു തള്ളിനീക്കിയത്.

ഭൗതികവും യാന്ത്രികവുമായ അത്തരം കാഴ്ചപ്പാടുകളുടെ പരമമായ ആവിഷ്ക്കാരമായിരുന്നു, സ്പെൻസറുടെ തത്വചിന്ത. 'ഡാർവിനിസത്തിന്റെ സൈദ്ധാന്തികനെ'ന്നു പൊതുവേ വിശേഷിപ്പിയ്ക്കപ്പെടുന്നുണ്ടെങ്കിലും സത്യത്തിൽ വ്യാവസായികസമൂഹത്തിന്റെ വ്യാഖ്യാതാവും പ്രതിനിധിയുമായിരുന്നു, അദ്ദേഹം; പുനരാലോചനയിൽ പ

രിഹാസ്യമെന്നു തോന്നാവുന്ന പല നന്മകളും മഹിമകളും അദ്ദേഹം വ്യവസായമേഖലക്കു നൽകി; ജീവചൈതന്യത്തിന്റെ തുടിപ്പറിയാൻ കഴിയുന്ന ജീവശാസ്ത്രജ്ഞനേക്കാൾ കണികകളുടെ ചലനാത്മകതയിൽ രമിക്കുന്ന യന്ത്രവിദ്യാവിദഗ്ധന്റെ കാഴ്ചപ്പാടായിരുന്നു, അദ്ദേഹം സ്വീകരിച്ചത്. പിന്നീട് ഭൗതികതക്കുപകരം ആധുനികചിന്തയിൽ ജൈവികതക്കു ലഭിച്ച മുൻതൂക്കംമൂലം സ്പെൻസറുടെ സിദ്ധാന്തങ്ങൾ പെട്ടെന്നു കാലഹരണപ്പെട്ടു; വസ്തുക്കളുടെ അവസ്ഥാന്തരങ്ങൾ പഠിക്കുന്നതിനേക്കാൾ ജീവപരിണാമത്തിന്റെ നിഗൂഢഗതികൾ മനസ്സിലാക്കാനുള്ള മനോഭാവമായിരുന്നു, അതിനുപിന്നിൽ പ്രവർത്തിച്ചത്. പദാർത്ഥചിന്ത ആധുനികജീവിതത്തിന്റെ പല മേഖലകളേയും സ്വാധീനിച്ച വസ്തുത തള്ളിക്കളയാനാവില്ല; വൈദ്യുതിയും കാന്തികതയും കണികാസിദ്ധാന്തങ്ങളും ഊർജ്ജതന്ത്രത്തിനു നവോന്മേഷം പകർന്നു; അങ്ങനെ മനശ്ശാസ്ത്രത്തെ ഊർജ്ജതന്ത്രത്തിൽ ലയിപ്പിയ്ക്കാനുള്ള ഇംഗ്ളീഷുകാരുടെ ബോധപൂർവമായ ശ്രമത്തേക്കാൾ ഊർജ്ജസ്വലമായ ഊർജ്ജതന്ത്രത്തേയും ആത്മീയമായ പദാർത്ഥചിന്തയേയുമാണു നാമിന്നു യഥാർത്ഥത്തിൽ നേരിടുന്നത്. ഭൗതികബലവിചാരങ്ങളേക്കാൾ അടിസ്ഥാനപരമാണു ജീവസങ്കൽപ്പമെന്ന് ആധുനികചിന്തയിൽ ആദ്യമായി പറഞ്ഞതു ഷോപ്പൻഹോവറായിരുന്നു; പക്ഷേ, സന്ദേഹാത്മകതയിൽ മുഴുകിയ ലോകത്തിനു മുമ്പിൽ ഈ ആശയത്തിനു രൂപഭാവങ്ങൾ പകർന്നു യുക്തിസഹമായി അവതരിപ്പിച്ച ചിന്തനായിരുന്നു, ഹെൻറി ബർഗ്സൺ.

പാരീസിലൊരു ഫ്രഞ്ചു-ജൂതകുടുംബത്തിൽ 1859-ലാണു ബർഗ്സൺ (Henri Bergson) ജനിച്ചത്. വിദ്യാർത്ഥിയെന്ന നിലയിൽ പാഠ്യവിഷയങ്ങളിലെ സകല സമ്മാനങ്ങളും വാരിക്കൂട്ടി, ഗണിതത്തിലും ഊർജ്ജതന്ത്രത്തിലും ഗവേഷണം നടത്തിയ ബർഗ്സൺ ആധുനികശാസ്ത്രത്തിന്റെ മാർഗങ്ങൾ മനസ്സിലാക്കുന്നതിൽ അതീവശ്രദ്ധ ചെലുത്തി; പക്ഷേ അപഗ്രഥനാത്മകമായ അദ്ദേഹത്തിന്റെ മനസ്സ്, ഓരോ ശാസ്ത്രത്തിലും ഒളിഞ്ഞിരിക്കുന്ന ആദ്ധ്യാത്മികപ്രശ്നങ്ങളിലേക്കാണു തിരിഞ്ഞത്; അങ്ങനെ അദ്ദേഹം സാവകാശം ശാസ്ത്രവിഷ

യങ്ങളിൽനിന്നു തത്വചിന്തയിലേക്കു കടന്നു. 1878-ൽ 'എക്കോലെ നോർമെയ്ൽ സുപ്പീരിയറി'ൽനിന്നു ബിരുദം സമ്പാദിച്ച അദ്ദേഹം 'ലൈ യ്സീ ക്ളെർമണ്ട്-ഫെറാൻഡി'ൽ തത്വചിന്താദ്ധ്യാപകനായി നിയമിക്കപ്പെട്ടു. 1888-ൽ അവിടെവെച്ചാണു 'കാലവും സ്വതന്ത്രമായ ഇച്ഛാശക്തിയു'മെന്ന (Time and Free-Will) അദ്ദേഹത്തിന്റെ ആദ്യ പുസ്തകം പ്രസിദ്ധീകരിക്കപ്പെട്ടത്; എട്ടു വർഷങ്ങൾക്കുശേഷം രണ്ടാമത്തെ പുസ്തകം 'പദാർത്ഥവും ഓർമ്മയും' (Matter and Memory) പുറത്തിറങ്ങി. 1898-ൽ 'എക്കോലെ നോർമെയ്ലി'ൽ പ്രൊഫസ്സറായ അദ്ദേഹം 1900-ത്തിൽ 'കോളേജ് ഡി ഫ്രാൻസി'ൽ ചേർന്നു ശിഷ്ട-കാലം മുഴുവൻ അവിടെത്തന്നെ അദ്ധ്യാപകവൃത്തി തുടർന്നുപോന്നു. 1907-ൽ 'സർഗാത്മകവികാസ'മെന്ന (Creative Evolution) മൗലികമായ കൃതിയിലൂടെ അന്താരാഷ്ട്രപ്രശസ്തി നേടിയ ബർഗസൺ വളരെ പെട്ടെന്ന് ആധുനികതത്വചിന്തയുടെ വക്താവായി മാറി; 1914-ലെ 'ഇൻഡക്സ് എക്സ്പർഗറ്റോറിയസി'ൽ (Index Expurgatorius) അദ്ദേഹത്തിന്റെ പുസ്തകങ്ങൾ ഉൾപ്പെടുത്തിയതോടെ ആ പദവി അംഗീകരിക്കപ്പെട്ടു; അതേ വർഷം ഫ്രഞ്ച് അക്കാദമിയിലേക്കു തിരഞ്ഞെടുക്കപ്പെടുകയും ചെയ്തു, അദ്ദേഹം.

ഭൗതികവാദത്തിന്റെ ഗോലിയാത്തുകളെ നിഗ്രഹിക്കാൻ പുറപ്പെട്ട ഈ ദാവൂദ് പക്ഷേ, ചെറുപ്പത്തിൽ സ്പെൻസറുടെ ആരാധകനായിരുന്ന വസ്തുത നമുക്കു കൗതുകകരമായി തോന്നാം. പരിധിയില്ലാത്ത അറിവ് പലപ്പോഴും നമ്മെ കടുത്ത സംശയങ്ങളിലേക്കാണു നയിക്കുക പതിവ്; ചെറുപ്പത്തിൽ പാപികളായവർ വാർദ്ധക്യത്തിൽ വി-ശുദ്ധരാകുന്നതുപോലെ ആരാധകരായി തുടങ്ങുന്നവർ പിന്നീടു നിഷേധികളായി മാറുന്നതായാണു പൊതുവേ കാണുന്നത്. സ്പെൻസറുടെ കൃതികൾ ആഴത്തിൽ പഠിക്കുന്തോറും ഭൗതികവാദത്തിന്റെ വാതരോഗം ബാധിച്ച മൂന്നു സന്ധികളെ സംബന്ധിച്ചു ബർഗ്സൺ കൂടുതൽ ബോധവാനായി: ജീവനും പദാർത്ഥത്തിനും, മനസ്സിനും ശരീരത്തിനും, നിശ്ചിതത്വത്തിനും സ്വാതന്ത്ര്യത്തിനും മദ്ധ്യേ നില നിൽ

ക്കുന്ന മൂന്നു സവിശേഷസന്ധികൾ! ജീവനില്ലാത്ത വസ്തുവിൽനിന്നു ജീവോൽപ്പത്തി നടക്കാമെന്ന വിശ്വാസം പാസ്ചറുടെ (Pasteur) പഠനങ്ങൾ നിരാകരിച്ചുകഴിഞ്ഞു; നൂറുവർഷക്കാലം നീണ്ട സൈദ്ധാന്തികമായ സംവാദങ്ങൾക്കും വ്യർത്ഥമായ പരീക്ഷണങ്ങൾക്കുംശേഷം ജീവോൽപ്പത്തിയെ സംബന്ധിച്ച യാതൊരു സൂചനകളും ഭൗതികവാദത്തിനു നിരത്താൻ കഴിഞ്ഞില്ല. മസ്തിഷ്കവും ചിന്തകളും തമ്മിൽ ബന്ധമുണ്ടെന്നു വ്യക്തമായിട്ടും അവയുടെ വിനിമയരീതികൾ എന്നത്തേയുംപോലെ ഇന്നും അവ്യക്തമായി തുടരുന്നു. മനസ്സു പദാർത്ഥവും മാനസികവൃത്തികൾ നാഡീവ്യവസ്ഥയുടെ പരിണതഫലവുമായി വ്യാഖ്യാനിച്ചാൽ ബോധതലത്തിനു പിന്നെയെന്താണു പ്രസക്തി? യുക്തിസഹമായി ചിന്തിക്കുന്ന ഹക്സ്‌ലി വിശേഷിപ്പിക്കുന്നതുപോലെ ഈ 'മഹാപ്രതിഭാസ'ത്തെ, ശിരഃക്ഷോഭങ്ങളുടെ ചൂടിൽ ഉരുകിത്തിളയ്ക്കുന്ന ഉപയോഗശൂന്യമായ ഈ ലാവാപ്രവാഹത്തെ, എന്തുകൊണ്ടാണു മസ്തിഷ്കത്തിന്റെ ഭൗതികമായ സംവിധാനങ്ങൾക്ക് ഒഴിവാക്കാൻ കഴിയാത്തത്? മാത്രമല്ല, സ്വതന്ത്രമായ ഇച്ഛാശക്തിയേക്കാൾ നിശ്ചിതത്വവാദം കൂടുതൽ സുഗ്രാഹ്യമാണെന്നു പറയാൻ കഴിയുമോ? സൃഷ്ടിസ്വാതന്ത്ര്യവും ജീവനുമില്ലെന്നു കരുതുന്ന ഈയൊരു നിമിഷം പൂർണമായും തൊട്ടു മുമ്പത്തെ നിമിഷത്തിൽ സംഭവിച്ച പദാർത്ഥചലനങ്ങളുടെ യാന്ത്രികഫലമാണെങ്കിൽ, ആ നിമിഷം തൊട്ടു മുമ്പത്തേതിനോടും അങ്ങനെ ഇന്നത്തെ ഈ നിമിഷം അനന്തമായ ഭൂതകാലത്തിലേയ്ക്കു നീങ്ങി, ആദിമമായ വ്യോമപടലമാണു സകലതിനും കാരണമെന്നു പറയേണ്ടി വരില്ലേ? അപ്പോൾ ഷേയ്ക്ക്സ്പിയറുടെ നാടകങ്ങളിലെ ഓരോ വരിയും, ഹാംലറ്റും ഒഥെല്ലോയും മാക്ബത്തും ലിയറും പറയുന്ന ഓരോ വാചകവും, അതിവിദൂരമായ സ്ഥലകാലങ്ങളിൽ പടർന്നുകിടന്ന മേഘപടലങ്ങളുടെ അപൂർവമായ ഘടനാവിശേഷങ്ങളിലാണു നിർണയിക്കപ്പെട്ടതെന്നു പറയേണ്ടി വരും. വിശ്വാസങ്ങളുടെ എന്തൊരു മഹനീയമാതൃക! അവിശ്വാസികളുടെ ഈ തലമുറയിൽ ഇത്തരമൊരു സിദ്ധാന്തത്തിനു വേരു പിടിക്കണമെങ്കിൽ എത്ര കഠിനമായ അനുഷ്ഠാനപദ്ധതികൾ

അവതരിപ്പിക്കണം! ദുരന്തങ്ങൾ വിതക്കുന്ന ഈ വ്യോമപടലത്തിന്റെ ഇതിഹാസസമാനമായ ഭീകരകഥകളിൽ പാതിപോലും പഴയ നിയമത്തിലും പുതിയ നിയമത്തിലും വിവരിക്കപ്പെടുന്ന ദിവ്യാത്ഭുതങ്ങൾ ഉദാഹരിക്കുന്നുണ്ടോ? ഒരു കലാപത്തിനു വേണ്ട വിഷയങ്ങൾ ഇവിടെയുണ്ട്; അങ്ങനെ സംശയിക്കേണ്ടവരെല്ലാം ദൈവഭക്തരായി മാറിയ കാലഘട്ടത്തിൽ സംശയിക്കാനുള്ള ആർജ്ജവം കാണിച്ചതിന്റെ പേരിലാണു ബർഗ്സൺ പെട്ടെന്നു പ്രശസ്തിയിലേക്കുയർന്നത്.

**10.1.2 മനസ്സും മസ്തിഷ്കവും :** പൊതുവേ ക്ഷേത്രഗണിതരീതിയിൽ സ്ഥലപരമായി ചിന്തിക്കുന്നവരാണു മനുഷ്യർ; അതുകൊണ്ടു ഭൗതികവാദത്തോടു കൂടുതൽ ചായ്‌വുള്ളവരാണു മിക്കവരുമെന്നു ബർഗ്സൺ വാദിക്കുന്നു. പക്ഷേ സ്ഥലംപോലെ അത്രതന്നെ അടിസ്ഥാനപരമാണു കാലവും; ജീവന്റെ സത്ത മാത്രമല്ല, സകല യാഥാർത്ഥ്യങ്ങളും ഉൾക്കൊള്ളുന്നതാണു കാലമെന്നതിൽ സംശയമില്ല. അളവും വൃദ്ധിയും ശേഖരവുമായാണു കാലത്തെ കാണേണ്ടത്. 'ഭാവിയിലേക്കു വന്നു വീഴുന്നതിനിടയിൽ സ്വയം വിങ്ങിവീർക്കുന്ന ഭൂതത്തിന്റെ നിരന്തരമായ പുരോഗതിയാണു കാലയളവ്'; 'ഭൂതകാലം പൂർണമായിത്തന്നെ വർത്തമാനത്തിലേക്കു പ്രത്യാനയിക്കപ്പെട്ടു സഹജവൃത്തികൾ തുടരുന്ന'തായാണു നാം അർത്ഥമാക്കുന്നത്. യാതൊന്നും നഷ്ടപ്പെടാത്ത ഭൂതകാലത്തിന്റെ ഈടുനിൽപ്പാണു കാലയളവ്. 'ഭൂതകാലത്തിന്റെ ചെറിയൊരു ഭാഗത്തെക്കുറിച്ചു മാത്രമേ നാം ചിന്തിക്കാറുള്ളൂ; പക്ഷേ, നമ്മുടെ മോഹങ്ങളും പ്രവൃത്തികളും ഇച്ഛാശക്തിയും ഭൂതകാലത്തിന്റെ പൂർണതയിലാണു നിലക്കൊള്ളുന്നത്'. ഓരോ ഘട്ടത്തിലും പുതിയവ കുമിഞ്ഞുകൂടുന്ന കാലത്തിന്റെ ശേഖരത്തിൽ ഒരിയ്ക്കലും ഭാവി ഭൂതത്തെപ്പോലെയാവില്ല. 'ഓരോ നിമിഷവും നവനൂതനമാണെന്നു മാത്രമല്ല, മുൻകൂട്ടി കാണാൻ കഴിയാത്തതുമാണ്; മനസ്സിലാക്കുന്നതിനേക്കാൾ വളരെയേറെ അടിസ്ഥാനപരമാണു പരിണാമം'; യാന്ത്രികശാസ്ത്രത്തിന്റെ ലക്ഷ്യമായി കരുതുന്ന ക്ഷേത്രഗണിതപരമായ പ്രവചനാത്മകത ബൗദ്ധികമായ ഒരു വ്യാമോഹം മാത്രമാണ്. 'ജീവ

നെ സംബന്ധിച്ചിടത്തോളം അസ്തിത്വംതന്നെ മാറ്റത്തിനുവേണ്ടിയാണ്, മാറുന്നതു വളരാൻ വേണ്ടിയാണ്, വളരുന്നത് അനന്തമായ ആത്മസൃഷ്ടി നടത്തുന്നതിനുമാണ്. സകല വസ്തുക്കൾക്കും ഇതു ബാധകമാണെങ്കിൽ എന്തായിരിക്കും സംഭവിക്കുക? നമുക്കു ചുറ്റും കാണുന്ന സകല യാഥാർത്ഥ്യങ്ങളും ഒരുപക്ഷേ, കാലവും കാലയളവുമാണോ? മാറ്റങ്ങളും പരിണാമങ്ങളുമാണോ?

നമ്മുടെ മനസ്സിൽ കാലത്തിന്റെ കൈക്കാരനായി, കാലയളവിന്റെ വാഹനമായി, നിൽക്കുന്നത് ഓർമ്മകളാണ്; ഓരോ സാഹചര്യത്തിലും സ്വയം പ്രത്യക്ഷപ്പെടാൻതക്ക സമ്പന്നമായ വൈവിദ്ധ്യങ്ങളോടെ കഴിഞ്ഞകാലം മുഴുവനും ഓർമ്മകളായി സംഭരിച്ചിരിക്കുന്നു. അനുഭവങ്ങൾ വികസിക്കുന്തോറും പരിധിയും പൈതൃകവും വളർന്ന് ഓർമ്മകളുടെ ലോകത്തിനു വിശാലതയും വൈവിദ്ധ്യവും വർദ്ധിക്കുന്നു; അവസാനം, സാദ്ധ്യമായ പ്രതികരണങ്ങളുടെ വൈവിദ്ധ്യങ്ങളിൽനിന്ന് അവബോധങ്ങൾ ഉണരുന്നു. 'അങ്ങനെ തിരഞ്ഞെടുക്കപ്പെടാൻ സന്നദ്ധമായി നിൽക്കുന്ന വിവിധപ്രതികരണങ്ങളുടെ ആകത്തുകയ്ക്ക് ആനുപാതികമായാണു മനുഷ്യരുടെ അവബോധം നിർണയിയ്ക്കപ്പെടുന്നത്. പ്രവൃത്തികൾക്കു പരിവേഷം ചാർത്തുന്ന സാദ്ധ്യതകളെ ആ അവബോധം പ്രകാശിപ്പിച്ചു ചെയ്യുതും ചെയ്യേണ്ടിയിരുന്നതും തമ്മിലുള്ള വിടവ് നികത്തുന്നു'. അവബോധം ഒരിയ്ക്കലും അനാവശ്യമായ ഒരനുബന്ധമല്ല; തിരിച്ചെടുക്കാൻ പറ്റാത്ത തിരഞ്ഞെടുപ്പ് നടത്തുന്നതിനുമുമ്പ് വിവിധങ്ങളായ പ്രതികരണങ്ങളെ പ്രദർശിപ്പിച്ചു പരിശോധിക്കുന്ന ഒരു രംഗവേദിയാണത്; ബാഹ്യലോകത്തേക്കു പ്രവേശിക്കുന്ന സംഭവ്യതകളുടെ ആകത്തുകയാണതു പ്രതിനിധീകരിക്കുന്നത്; എന്തിനോടും യോജിക്കാൻ കഴിയുന്ന നിഷ്ക്രിയമായൊരു യന്ത്രമല്ല, മറിച്ച്, തിരിച്ചയക്കപ്പെടുന്ന ശക്തികളുടെ അഥവാ സർഗാത്മകപരിണാമങ്ങളുടെ പ്രഭവകേന്ദ്രമാണു മനുഷ്യൻ'.

അവബോധത്തിന്റെ ഒരനുബന്ധമാണു സ്വതന്ത്രമായ ഇച്ഛ; സ്വയം ചെയ്യുന്നതിനെക്കുറിച്ചു ബോദ്ധ്യമുണ്ടെന്നു മാത്രമേ സ്വതന്ത്രരാണെന്നു പറയുമ്പോൾ നാം അർത്ഥമാക്കുന്നുള്ളൂ.

'വർത്തമാനകാലാവബോധങ്ങൾക്കു തുല്യമായ ഭൂതകാലാവബോധങ്ങൾ ഉണർത്തിക്കൊണ്ടുവരികയാണു സ്മരണകളുടെ ധർമ്മം; ഏറ്റവും ഉചിതമായ തീരുമാനത്തിലേക്കു നമ്മെ നയിക്കത്തക്കവിധം എന്താണു മുമ്പേ നടന്നതെന്നും എന്താണു തുടർന്നുണ്ടായതെന്നും യഥാക്രമം ഓർത്തെടുക്കുകയാണതു ചെയ്യുന്നത്. പക്ഷേ, അതുകൊണ്ടു മുഴുവനായില്ല. ഒന്നിലേറെ നിമിഷങ്ങളുടെ കാലയളവുകളെ ഒരൊറ്റ അനുമാനമായി ഉൾക്കൊള്ളാൻ അനുവദിച്ച വിഷയങ്ങളുടെ ഗതിഭേദത്തിൽ നിന്ന്, അനിവാര്യതയുടെ താളത്തിൽനിന്ന്, നമ്മെയതു സ്വതന്ത്രരാക്കുന്നു. ഓർമ്മയ്ക്ക് ഒരൊറ്റ അനുമാനമായി ചുരുക്കാൻ കഴിയുന്ന നിമിഷങ്ങളുടെ എണ്ണത്തിനാനുപാതികമായി ആ വിഷയത്തിലുള്ള നമ്മുടെ ആധികാരികതയും വർദ്ധിക്കുന്നു; അതുകൊണ്ട് ഓർമ്മ, സർവോപരി, വിഷയങ്ങളുടെമേൽ ചെലുത്താൻ കഴിയുന്ന സ്വാധീനശക്തിയുടെ ഒരു മാനദണ്ഡമായി കണക്കാക്കാം'.

നേരത്തേ നിലനിന്ന ചില ശക്തിവിശേഷങ്ങളുടെ സ്വാഭാവികവും യാന്ത്രികവുമായ പരിണതഫലമായി ഓരോ സംഭവത്തേയും വിശദീകരിക്കുന്ന നിശ്ചിതത്വവാദികളുടെ നിലപാടു ശരിയാണെങ്കിൽ, കാരണം കർമ്മത്തിലേയ്ക്കു നിർവിഘ്നം ഒഴുകിച്ചേരുമെന്നു പറയേണ്ടിവരും. നേരേ മറിച്ച്, ദുഷ്ക്കരവും ആയാസകരവുമാണു തിരഞ്ഞെടുപ്പിന്റെ പ്രക്രിയ; സഹജമായ ശീലവും ആവേശവും പുറപ്പെടുവിക്കുന്ന ആത്മീയമായ ഗുരുത്വാകർഷണത്തിനെതിരെ വ്യക്തിപരമായ അധികാരസമർപ്പണവും നിശ്ചയദാർഢ്യവും അതിനാവശ്യമുണ്ട്. തിരഞ്ഞെടുപ്പ് സൃഷ്ടിയും, സൃഷ്ടി അദ്ധ്വാനവുമായതുകൊണ്ടാണു മനുഷ്യർക്കു വ്യാകുലതയുടെ ലക്ഷണങ്ങൾ കാണുന്നത്; 'സ്വസ്ഥരും ആത്മനിഷ്ഠരു'മായി കഴിയുന്ന മൃഗങ്ങളുടെ നിയതമായ ദിനചര്യകളിലവർ അസൂയാലുക്കളുമാകുന്നു. പക്ഷേ, വളർത്തുനായയിൽ കാണുന്ന സമാധാനവും സ്വസ്ഥതയും അഗാധമായ സമുദ്രത്തിന്റെ ഉപരിതലനിശ്ചലതയോ ചിന്തകളിൽ നിന്നുണരുന്ന ശാന്തതയോ അല്ല; ജന്മവാസനകളുടെ നിയതസ്വഭാവവും തിരഞ്ഞെടുപ്പിന്റെ ആവശ്യമില്ലാത്ത ക്ര

മബദ്ധതയുമാണത്. 'ദിനചര്യകളുടെ പ്രമേയത്തിൽ വരുന്ന ചെറിയ ഒരു വ്യത്യാസമല്ലാതെ മൃഗങ്ങളിൽ പുതിയ കണ്ടുപിടുത്തങ്ങൾക്കു പ്രസക്തിയില്ല; വംശസ്വഭാവങ്ങളിൽ അടങ്ങിയിരിയ്ക്കുന്ന ആ കഴിവ് സഹജമായ പ്രേരണ വഴി വികസിപ്പിയ്ക്കാൻ കഴിയും; പക്ഷേ, പുതിയ ഒരവസ്ഥ സൃഷ്ടിയ്ക്കേണ്ടതായി വരുന്ന ക്ഷണനേരത്തേയ്ക്കുമാത്രമേ അതു സ്വയംപ്രേരിതാവസ്ഥയിൽനിന്നു രക്ഷപ്പെടുന്നുള്ളൂ. തടവറയുടെ വാതിൽ തുറക്കുന്ന ക്ഷണംതന്നെ അടയുകയും ചെയ്യും; വലിയ്ക്കുന്തോറും ചങ്ങലയുടെ നീളം കൂടിവരുന്നു. മനുഷ്യനാകട്ടെ, ആ ചങ്ങല അവബോധംകൊണ്ടു പൊട്ടിയ്ക്കുന്നു; മനുഷ്യനിൽ മാത്രമാണതു സ്വയം സ്വതന്ത്രമാകുന്നത്'.

അതുകൊണ്ട് മനസ്സും ബുദ്ധിയും തുലനം ചെയ്യാവുന്നതല്ല. ബുദ്ധിയെ ആശ്രയിയ്ക്കുന്ന അവബോധം അതോടെ നിലംപതിയ്ക്കും; പക്ഷേ, ചുമരിൽ തറച്ച ആണിയിൽ തൂക്കിയ വസ്ത്രം ഒരുമിച്ചു നിലംപതിയ്ക്കുമ്പോൾ ആണിയുടെ ഒരു ബാഹ്യാവരണമായിരുന്നു വസ്ത്രമെന്നു തെളിയിക്കാനാവില്ല. ബിംബങ്ങളും പ്രതികരണമാതൃകകളും ഉൾക്കൊള്ളുന്ന ഒരു സമാഹൃതവ്യവസ്ഥയാണു ബുദ്ധി; ബിംബങ്ങളുടെ അനുസ്മരണവും പ്രതികരണങ്ങളുടെ തിരഞ്ഞെടുപ്പുമാണ് അവബോധം. 'ഒഴുക്കിനു മണൽത്തിട്ട ബാധകമല്ലെങ്കിലും പുഴയ്ക്കു ചുറ്റളവുകളെ അംഗീകരിക്കാതിരിക്കാൻ കഴിയില്ല. ജീവനെ ചലനാത്മകമാക്കുന്ന അവബോധം സ്വയം വേറിട്ടു നിൽക്കുന്നുണ്ടെങ്കിലും ജീവന്റെ അനിയതമായ പരിണാമങ്ങളിലൂടെ അതിനു കടന്നുപോകാതിരിക്കാനാവില്ല'.

'അവബോധം ബുദ്ധിയുമായി നേരിട്ടു ബന്ധപ്പെടുന്നതായും അതുകൊണ്ട് അവബോധം ബുദ്ധിയുള്ള ജീവികൾക്കു മാത്രമാണു ബാധകമെന്നും നാം ചിലപ്പോഴൊക്കെ പറയുന്നുണ്ട്. പക്ഷേ, ഈ വാദഗതിയുടെ നിരർത്ഥകത നമുക്കു വളരെ പെട്ടെന്നു മനസ്സിലാക്കാവുന്നതേയുള്ളൂ. ആമാശയവുമായി നേരിട്ടു ബന്ധപ്പെട്ടാണു ദഹനപ്രക്രിയ നടക്കുന്നതെന്നു പറയുമ്പോൾ ആമാശയമുള്ള ജീവികൾക്കു മാത്രമേ ദഹനമുള്ളൂവെന്നു പറയാൻ കഴിയുമോ? ആമാശയമോ അതുപോലെ ഒരു പ്രത്യേകാവയവമോ ദഹനപ്രക്രിയയ്ക്ക് അനിവാര്യമല്ല. അവയവ

ങ്ങൾ വിഭജിയ്ക്കപ്പെട്ടു കഴിഞ്ഞിട്ടില്ലാത്ത ഏകകോശജീവികൾപോലും ഭക്ഷണം ദഹിപ്പിയ്ക്കുന്നുണ്ട്. ജീവിവർഗത്തിന്റെ പൂർണതയ്ക്കും സങ്കീർണതയ്ക്കും അനുസൃതമായി തൊഴിൽവിഭജനവും നടക്കുന്നുണ്ട്; ഓരോ അവയവത്തിനും ഓരോ ധർമ്മം നിർണയിയ്ക്കപ്പെട്ടിരിയ്ക്കുന്നു; ആമാശയത്തിലോ അല്ലെങ്കിൽ പൊതുവായൊരു സംവിധാനത്തിലോ കേന്ദ്രീകൃതമായ ദഹനപ്രക്രിയ മറ്റൊന്നും ശ്രദ്ധിയ്ക്കാതെ ഏകാഗ്രമായി നിർവഹിയ്ക്കപ്പെടുന്നതുകൊണ്ടു കാര്യക്ഷമമായി നടക്കുന്നു. അതുപോലെ മനുഷ്യരുടെ അവബോധം ബുദ്ധിയുമായി അഭേദ്യമായി ബന്ധപ്പെട്ടിരിയ്ക്കുന്നു; പക്ഷേ, അതുകൊണ്ട് അവബോധത്തിനു ബുദ്ധിശക്തി അനിവാര്യമാണെന്ന് ഒരിക്കലും അർത്ഥമില്ല. ജീവന്റെ താഴ്ന്ന നിലകളിലേക്കു പോകുന്തോറും നാഡീവ്യൂഹവ്യവസ്ഥ ഒന്നിനൊന്നു വേർപെട്ടു ലളിതമായി മാറുന്നതു കാണാം; അവസാനം, അവയെല്ലാം യാതൊന്നും വേറിട്ടു തിരിച്ചറിയാനാവാത്ത പൊതുവായൊരു പിണ്ഡത്തിൽ ലയിക്കുകയും ചെയ്യുന്നു. ജീവന്റെ ഉയർന്ന നിലകളിൽ അവബോധം സങ്കീർണമായ നാഡീകേന്ദ്രങ്ങളുമായാണു ബന്ധപ്പെടുന്നതെങ്കിൽ, അതേ നാഡീവ്യവസ്ഥ താഴോട്ടുള്ള നിലകളിലേക്കും അതേപടി സംക്രമിച്ച് അവസാനം അവിഭാജ്യമായൊരു ജീവകോശത്തിലേക്കു ലയിക്കുമെന്നു കരുതുന്നതിൽ തെറ്റി; അവബോധം അതിനകത്ത് അപ്പോഴും ഒന്നിലേക്കും ചുരുങ്ങാതെ സമ്മിശ്രമായി വ്യാപിച്ചുകിടക്കാൻ സാദ്ധ്യതയുണ്ട്. അങ്ങനെ സകല ജീവജാലങ്ങൾ-ക്കും ബോധമുണ്ടെന്നു സൈദ്ധാന്തികമായി തെളിയിക്കാം. അപ്പോൾ തത്വത്തിൽ, അവബോധം ജീവന്റെ ഘടകമാകുന്നു'.

എങ്കിൽപ്പിന്നെ മനസ്സും ചിന്തയും എന്തുകൊണ്ടാണു നാം വസ്തുവും ബുദ്ധിയുമായി വ്യവഹരിയ്ക്കുന്നത്? മനസ്സിന്റെ 'ധാരണാശക്തി'യെന്നു നാം വിശേഷിപ്പിയ്ക്കുന്ന ഭാഗം നിയമാനുസൃതനായൊരു ഭൗതികവാദിയായിപ്പോലെ പെരുമാറുന്നു; പരിണാമപ്രക്രിയയിൽ സ്ഥലസംബന്ധിയായ വിഷയങ്ങൾ സ്വയം മനസ്സിലാക്കി കൈകാര്യം ചെയ്താണു ധാരണാശക്തി വളർന്നുവരുന്നത്; ഈയൊരു മേഖലയി

ൽനിന്നാണു തനതായ ധാരണകളും 'നിയമ'ങ്ങളുമായി വിധികൽപ്പിതവും പ്രവചനാത്മകവുമായ നിയതതത്വങ്ങളുടെ സങ്കൽപ്പങ്ങൾ അതു മെനഞ്ഞെടുക്കുന്നത്. 'ശരീരവും പരിസരവുമായുള്ള കൃത്യമായ അനുയോജ്യത ഉറപ്പുവരുത്തി, ബാഹ്യവസ്തുക്കൾ തമ്മിൽത്തമ്മിലുള്ള പരസ്പരബന്ധത്തെ പ്രതിനിധീകരിക്കുകയാണു ധാരണാശക്തിയുടെ പരിമിതധർമ്മം; ചുരുക്കത്തിൽ വസ്തുക്കളാണതിന്റെ ചിന്താവിഷയം'. ജഡവും സ്ഥൂലവുമായ വസ്തുക്കളുമായി ധാരണാശക്തി ചേർന്നുനിൽക്കുന്നു; ഒന്നിൽനിന്നു മറ്റൊന്നിലേക്കുള്ള പരിണാമം സ്വസ്ഥാവസ്ഥകളുടെ ഒരു പരമ്പരയായാണു ധാരണാശക്തി മനസ്സിലാക്കുന്നത്; ജീവപ്രവാഹത്തെ നിർണായകമായി സ്വാധീനിയ്ക്കുന്ന കാലയളവും സംഭവങ്ങളെ ബന്ധിപ്പിക്കുന്ന കണ്ണികളും അതിന്റെ കണ്ണിൽപ്പെടുന്നില്ല.

ചലച്ചിത്രദൃശ്യങ്ങളെ നോക്കൂ; ഘനീഭവിച്ച അഭിനയവും ചലനവുമെല്ലാം നമ്മുടെ പരിക്ഷീണനയനങ്ങൾക്കു സജീവമായി തോന്നുന്നു; ഇവിടെ ശാസ്ത്രവും യാന്ത്രികതയുംകൂടി ജീവിതത്തിന്റെ നൈരന്തര്യമാണു പിടിച്ചെടുക്കുന്നത്. നേരേ മറിച്ച്, ഇവിടെത്തന്നെയാണു ശാസ്ത്രവും ധാരണാശക്തിയും സ്വന്തം പരിമിതി സ്വയം വെളിപ്പെടുത്തുന്നതും. ചലച്ചിത്രം ഒരിയ്ക്കലും ചലിയ്ക്കുന്നില്ല, അതൊരു ചലനത്തിന്റെ ദൃശ്യമല്ല; ക്ഷണവേഗത്തിൽ പ്രദർശിപ്പിയ്ക്കുന്ന ക്ഷണികമായ ദൃശ്യങ്ങളുടെ പരമ്പര മാത്രമാണത്; ദ്രുതഗതിയിൽ തുടരെത്തുടരെ തിരശ്ശീലയിൽ പതിയ്ക്കുന്ന നൈരന്തര്യത്തിന്റെ ഒരു മിഥ്യാധാരണ മാത്രമാണു പ്രേക്ഷകൻ ആസ്വദിയ്ക്കുന്നത്. അതൊരു മതിഭ്രമമല്ലാതെ മറ്റൊന്നുമല്ല; എന്നെന്നേയ്ക്കുമായി മരവിപ്പിച്ചതുപോലെ നിശ്ചലമാക്കിയ ഒരു പറ്റം ചിത്രങ്ങളുടെ പരമ്പരയാണു ചലച്ചിത്രമെന്നതും നമുക്കറിയാം.

യാഥാർത്ഥ്യത്തിന്റെ സജീവപ്രവാഹത്തെ നിരവധി നിശ്ചലദൃശ്യങ്ങളായി വിഭജിയ്ക്കുന്ന ഛായാഗ്രഹണസംവിധാനംപോലെ മനുഷ്യന്റെ ധാരണാശക്തിക്കു നിരവധി നിശ്ചലാവസ്ഥകളെ ഒരേസമയം പിടിച്ചെടുക്കാൻ കഴിയുമെങ്കിലും അവയെ ജീവിതത്തോടു ചേർത്തുവെയ്ക്കുന്ന നൈരന്തര്യബോധം ലഭിയ്ക്കുന്നില്ല. വസ്തു ദൃശ്യമാകുമ്പോഴും ഊർജ്ജം അദൃശ്യമായിരിക്കുന്നു; വസ്തു എന്താണെന്നു നമുക്കറി

യാമെന്നു നാം കരുതുന്നു; പക്ഷേ കണികയ്ക്കുള്ളിൽ ഊർജ്ജത്തെ കാണുന്ന നാം പെട്ടെന്ന് അമ്പരക്കുകയും വകുപ്പുവിഭജനം പാളിപ്പോകുകയും ചെയ്യുന്നു. 'കൂടുതൽ കൃത്യതക്കുവേണ്ടി ഗണിതപദ്ധതികളിൽനിന്നു ചലനത്തിന്റെ സകല പരിഗണനകളും ഒഴിവാക്കിയേ തീരൂ; രൂപഘടനയുടെ പരിഗണനയിൽ ചലനത്തെ ഉൾപ്പെടുത്തുന്നതു പക്ഷേ, ആധുനികമായ ഗണിതനിയമങ്ങൾക്കു നിരക്കുന്നതല്ല'; പത്തൊമ്പതാം നൂറ്റാണ്ടിൽ നടന്ന ഗണിതശാസ്ത്രപരമായ ഗവേഷണങ്ങളിൽ സ്ഥലസംബന്ധിയായ ക്ഷേത്രഗണിതസങ്കൽപ്പങ്ങൾക്കു പുറമേ കാലത്തേയും ചലനത്തേയും സംബന്ധിച്ച സിദ്ധാന്തങ്ങൾക്കായിരുന്നു, മുൻഗണന ലഭിച്ചത്. പിയേഴ്സൺ (Pearson), ഹെൻറി പോയ്ൻകെയർ (Henry Poincare), മാക്ക് (Mach), തുടങ്ങിയ സമകാലികശാസ്ത്രജ്ഞന്മാരൊന്നടങ്കം ജീവന്റെ ചൈതന്യത്തേക്കാൾ ജഡത്വം പിടിച്ചെടുക്കുന്ന 'ഖണ്ഡിത'ശാസ്ത്രം വെറുമൊരു സാദൃശ്യം മാത്രമാണെന്ന സംശയം വെച്ചുപുലർത്തുന്നുണ്ട്.

പക്ഷേ, അങ്ങനെ ചിന്തയുടെ മേഖലയിൽ ഭൗതികമായ ധാരണകൾ അടിച്ചേൽപ്പിക്കാൻ ശ്രമിക്കുമ്പോൾ സംഭവിക്കുന്ന അബദ്ധങ്ങളാണു നമ്മെ യാന്ത്രികതയും ഭൗതികതയും നിശ്ചിതത്വങ്ങളും സൃഷ്ടിയ്ക്കുന്ന പ്രതിസന്ധികളിൽ കൊണ്ടു ചെന്നു നിർത്തുന്നത്. ഊർജ്ജതന്ത്രത്തിൽ പ്രയോഗിയ്ക്കുന്ന ആശയങ്ങൾ മനശ്ശാസ്ത്രത്തിൽ അപ്രായോഗികമാണെന്നു ക്ഷണനേരത്തെ ചിന്തയിൽ മനസ്സിലാക്കാവുന്നതേയുള്ളൂ; ഒരു മൈലിന്റെ യഥാർത്ഥദൂരത്തെ പകുതിയായും, ക്ഷണികമായ മാനസികപരിക്രമണംകൊണ്ടു ഭൂലോകം വലം വെയ്ക്കുന്നതായും നമുക്കു സങ്കൽപ്പിയ്ക്കാം; അപ്പോഴും അവയെ അന്തരീക്ഷത്തിൽ ചലിച്ചുകൊണ്ടിരിയ്ക്കുന്ന ഭൗതികകണങ്ങളായോ, അവയുടെ ഗതിവിഗതികളിൽ സ്ഥലസംബന്ധമായ പരിമിതികളുള്ളതായോ ചിത്രീകരിയ്ക്കാനുള്ള ശ്രമങ്ങളിൽനിന്നു നമ്മുടെ ചിന്തകൾ പിടിതരാതെ നീങ്ങിപ്പോകുന്നുണ്ട്. സ്ഥലത്തേക്കാൾ സമയസംബന്ധിയായൊരു വിഷയമായതുകൊണ്ട് ഈ സ്ഥൂലസങ്കൽപ്പങ്ങൾക്കു പിടികൊടുക്കാത്തതാ

ണ ജീവിതം; അതൊരവസ്ഥയല്ല, മാറ്റമാണ്, ഗുണംപോലെ ഒരു പരിമാണവുമല്ല; പദാർത്ഥചലനങ്ങളുടെ പുനർവിന്യാസമല്ല, ചലനാത്മകമായ സൃഷ്ടിയാണത്.

'വക്രരേഖയുടെ ചെറിയൊരു ഭാഗം മിക്കവാറും നേർരേഖയായേ നമുക്ക തോന്നൂ; രേഖാംശത്തിന്റെ നീളം കുറയുന്തോറും നേർരേഖയുമായുള്ള സാമ്യവും വർദ്ധിക്കും. വക്രരേഖയുടെ ഓരോ ബിന്ദുവില്യൂടേയും ഒരു സ്പർശരേഖ കടന്നുപോകുന്നതുകൊണ്ട് ആ രേഖാംശത്തെ ഒരു നേർരേഖയായ സ്പർശരേഖയുടെ ഭാഗമായും നമുക്ക കണക്കാക്കാം. അതുപോലെ, രാസഭൗതികശക്തികളുടെ ഓരോ ബിന്ദുവില്യൂടേയും കടന്നു പോകുന്ന സ്പർശരേഖയാണ 'ചൈതന്യം'; പക്ഷേ, അങ്ങനെയൊരു വക്രരേഖ സൃഷ്ടിക്കുന്ന ചലനങ്ങളുടെ വിവിധങ്ങളായ നിമിഷങ്ങളെ നിശ്ചലമാക്കുന്ന മനസ്സിന്റെ കാഴ്ചപ്പാടുകൾ മാത്രമാണ് ആ ബിന്ദുക്കൾ. രാസഭൗതികശക്തികളുടെ സംയോഗമാണ ജീവനെന്നു പറയുന്നത്, ഒരു കൂട്ടം നേർരേഖകൾ ചേർന്നാണ വക്രരേഖയുണ്ടാകുന്നതെന്നു കരുതുന്നതുപോലെ നിരർത്ഥകമാണ്'.

അപ്പോൾ, ചിന്തയും ധാരണകളുമില്ലാതെ എങ്ങനെയാണ നാം ജീവന്റെ ഗതിയും അർത്ഥവും കണ്ടെത്തുന്നത്? അഥവാ സകലതും ധാരണാശക്തി മാത്രമാണോ? അൽപ്പനേരത്തേയ്ക്കു ചിന്തയെത്തന്നെ നിർവീര്യമാക്കി നമുക്ക നന്നായറിയാവുന്ന സ്വന്തം ആന്തരികയാഥാർത്ഥ്യത്തിലേയ്ക്കുതന്നെ എത്തിനോക്കാം: പദാർത്ഥവും സ്ഥലവും ജഡതയും യാന്ത്രികതയുമായല്ല, മനസ്സും കാലവും പ്രവൃത്തിയും തിരഞ്ഞെടുക്കാനുള്ള സ്വാതന്ത്ര്യവും ഉൾപ്പെടെ നിശിതവും സൂക്ഷ്മവുമായൊരു പ്രവാഹമായാണ നാം ജീവിതത്തെ കാണുന്നത്; ചത്ത തവളയുടെ നിർജീവമായ കാലുകൾ മുറിച്ച് സൂക്ഷ്മദർശിനിയില്യൂടെ നിരീക്ഷിക്കുന്ന ജീവശാസ്ത്രജ്ഞന്റെ ജീവിതപഠനമല്ല, അത്! വസ്തുവിനെ ലളിതവും സുദൃഢവുമായി നേരിട്ടു കാണുമ്പോൾ ലഭിയ്ക്കുന്ന ഈ അവബോധമാണ്, അന്തർജ്ഞാനം; ഇതൊരു യോഗാത്മകരീതിയല്ല, മനുഷ്യസാദ്ധ്യമായ നേരായ നിരീക്ഷണമാർഗമാണിത്; സ്പിനോസ പറഞ്ഞതാണ ശരി: പുനരാലോചനക്ക് ഒരിക്കലും അറിവിന്റെ ഉദാ

ത്തരൂപമാകാൻ കഴിയില്ല; കേട്ടുകേൾവിയേക്കാൾ മെച്ചമാണെങ്കി-ലും വസ്തുവിന്റെ സഹജാവബോധവുമായി താരതമ്യപ്പെടുത്തുമ്പോൾ അതെത്രയോ ദുർബലമാണ്! 'ജീവചൈതന്യത്തിന്റെ അഗാധത പ്രതിദ്ധ്വനിയിലൂടെ കേട്ടറിഞ്ഞു സ്പന്ദനങ്ങൾ തൊട്ടറിയുന്ന ഒരു ബൗദ്ധികമായ ശബ്ദപരിശോധന വഴി മൗലികസങ്കൽപ്പത്തോടു കഴിയുന്നത്ര സാദൃശ്യം വരുത്താനുള്ള ശ്രമമാണ ശരിയായ പരിജ്ഞാനം; ജീവന്റെ ഒഴുക്കിനു നാം 'കാതോർക്കു'മ്പോൾ നേരിട്ടുള്ള അവബോധത്തിലൂടെ മനസ്സിന്റെ സാന്നിദ്ധ്യമാണ നാം അനുഭവിക്കുന്നത്; അങ്ങനെ തലച്ചോറിനകത്തു തന്മാത്രകൾ നടത്തുന്ന ഒരു നൃത്തപരിപാടിയാണ ചിന്തയെന്ന ധാരണയിലേക്കാണ ബൗദ്ധികമായ ഈ വക്രോക്തികൾ നമ്മെ നയിക്കുന്നത്. ഇവിടെ നമ്മുടെ സഹജമായ അവബോധമാണ ജീവന്റെ ഹൃദയം കൂടുതൽ ദൃഢതയോടെ ഉൾക്കൊള്ളുന്നതെന്ന കാര്യത്തിൽ ആർക്കെങ്കിലും സംശയമുണ്ടോ?

ഇത്രയും പറഞ്ഞതുകൊണ്ട്, റൂസോ കരുതുന്നതുപോലെ, ചിന്ത ഒരു രോഗമാണെന്നോ മാന്യനായൊരു വ്യക്തി അവശ്യം ഒഴിവാക്കേണ്ട വിശ്വാസവഞ്ചകനാണ ബുദ്ധിയെന്നോ അർത്ഥമില്ല. സ്ഥലസംബന്ധിയായ ഭൗതികലോകത്തെ സാധാരണവിഷയങ്ങളും മനസ്സും ജീവനും ഉൾപ്പെടുന്ന ആവിഷ്ക്കാരങ്ങളും സവിശേഷഭാവങ്ങളും കൈകാര്യം ചെയ്യുന്നതിന്റെ ചുമതല ബുദ്ധിയ്ക്കുതന്നെയായിരിയ്ക്കും; ബാഹ്യരൂപങ്ങളിലല്ല, ആന്തരികാവസ്ഥയുമായി ബന്ധപ്പെട്ട വികാരങ്ങളിലാണ മനസ്സും ജീവനും ഉൾക്കൊള്ളുന്ന അന്തർജ്ഞാനം പ്രവർത്തിയ്ക്കുന്നത്. 'ബുദ്ധിയ്ക്കു മീതെ സഹജാവബോധത്തെ പ്രതിഷ്ഠിയ്ക്കേണ്ട ആവശ്യമുണ്ടെന്നു ഞാൻ കരുതുന്നില്ല; മറിച്ച്, ഗണിതഭൗതികശാസ്ത്രതത്വങ്ങൾ അതേപടി ജീവബോധതലങ്ങളിൽ പ്രയോഗിയ്ക്കുമ്പോൾ ധാരണാശക്തിയെ സുദൃഢമായി ബന്ധിപ്പിയ്ക്കുന്ന ഒരവബോധത്തെക്കൂടി കണക്കിലെടുക്കണമെന്നു മാത്രമാണ ഞാൻ തെളിയിയ്ക്കാൻ ശ്രമിച്ചത്; തികച്ചും വ്യത്യസ്തമായ മറ്റൊരു വിഷയമാണെങ്കിലും സഹജാവബോധത്തിന്റെ അതേ ജൈവചോദനയിൽനിന്നുതന്നെയാണ് ആ

അവബോധം പുറപ്പെടുന്നത്. മാത്രമല്ല, 'ബുദ്ധിയെ ബുദ്ധികൊണ്ടു നിഷേധിയ്ക്കാനും' ഞാനുദ്ദേശിയ്ക്കുന്നില്ല. ഗ്രഹണശക്തിയ്ക്കു മാത്രമാണു ഭാഷ നിർണായകമാകുന്നത്; അതുകൊണ്ട് ഗ്രഹണശക്തിയുടെ ഭാഷ ഉൾക്കൊള്ളാനാണു നാം ശ്രമിയ്ക്കുന്നത്; പ്രയോഗിയ്ക്കുന്ന വാക്കുകളുടെ വ്യംഗ്യം മനശ്ശാസ്ത്രപരമാകുമ്പോൾ, ശബ്ദോൽപ്പത്തിപ്രകാരം ഭൗതികമായ നിരവധി അർത്ഥതലങ്ങൾ ഉണ്ടായിരിയ്ക്കുമ്പോൾ നാം നിസ്സഹായരാകുന്നു. 'ചൈതന്യം' 'നിശ്വാസ'മായും 'മനസ്സ്' 'മാനദണ്ഡ'മായും 'ചിന്ത' 'വസ്തു'വായും അർത്ഥപരിണാമം സംഭവിക്കുന്നു; എങ്കിലും ആത്മാവിനു സ്വയം വെളിപ്പെടാൻ അവശ്യം വേണ്ട മാദ്ധ്യമങ്ങളാണവ. 'ബുദ്ധി പ്രയോഗിച്ച്, ബുദ്ധിയിലൂടെയാണു നാം ബോധത്തിന്റെ മറ്റു തലങ്ങൾ മനസ്സിലാക്കുന്നത്; അതുകൊണ്ട് ബുദ്ധിയെ അതീതവൽക്കരിയ്ക്കുന്നതിൽ യാതൊരർത്ഥവുമില്ല'; സഹജമായ അവബോധവും പുനരാലോചനയും മറ്റൊരർത്ഥത്തിൽ ഭൗതികരൂപകങ്ങളാണ്. 'ബുദ്ധിയെന്നു നാം വിശേഷിപ്പിക്കുന്ന സൂക്ഷ്മകോശം നിർമ്മിച്ച അതേ പദാർത്ഥത്തിന്റെ അവ്യക്തമായൊരു വലയം നമ്മുടെ താത്വികവും യുക്തിപരവുമായ ചിന്തകൾക്കു ചുറ്റും നിലനിൽക്കുന്നില്ലെങ്കിൽ' ന്യായയുക്തമായൊരു പ്രതിഷേധമായിരിയ്ക്കുമതു ക്ഷണിച്ചുവരുത്തുന്നത്. ബുദ്ധിശക്തിയേക്കാൾ അസാമാന്യവിസ്തൃതിയുള്ള ഒരു മാനസികമേഖലയാണു പുതിയ മനശ്ശാസ്ത്രം നമുക്കു തുറന്നുതരുന്നത്. 'അബോധമനസ്സിന്റെ നിഗൂഢമായ അഗാധതകളിലേയ്ക്കു കടന്നുചെല്ലണമെങ്കിൽ ബോധതലത്തിന്റെ പ്രാന്തപ്രദേശങ്ങളിലാണു നാം അദ്ധ്വാനിയ്ക്കേണ്ടത്: അടുത്ത നൂറ്റാണ്ടിൽ മനശ്ശാസ്ത്രം നേരിടുന്ന പ്രധാനദൗത്യവും അതാണ്. അത്ഭുതകരമായ കണ്ടുപിടുത്തങ്ങൾ അവിടെ നമ്മെ കാ-ത്തിരിയ്ക്കുന്നുണ്ടെന്ന കാര്യത്തിൽ എനിക്കു സംശയമില്ല'.

**10.1.3 സർഗാത്മകവികാസം :** ഈ നവീനസംവിധാനത്തിൽ ഡാർവിനും സ്പെൻസറും വിശദീകരിച്ച മത്സരങ്ങളുടെ വിനാശകരമായ വിഷാദാത്മകതയിൽനിന്നു തീർത്തും വ്യത്യസ്തമായാണു വികാസപരിണാമങ്ങൾ നമുക്കനുഭവപ്പെടുന്നത്. കാലയളവിനെ വികാസമായും സജീവശക്തികളുടെ ശേഖരമായും മനസ്സിന്റെ സൃഷ്ടിപരതയാ

യും 'കേവലമായ നൂതനത്വത്തിന്റെ വളർച്ച'യായും നാം കണ്ടറിയുന്നു. ജെന്നിംഗ്സ് (Jennings), മോപ്പാസ് (Maupas) തുടങ്ങിയ ചിന്തകർ സൂക്ഷ്മജീവികളുടെ യാന്ത്രികപ്രതികരണസിദ്ധാന്തങ്ങൾ തള്ളിക്കളയുന്നതും കോശശാസ്ത്രജ്ഞനായ ഇ.ബി.വിൽസൺ (E.B.Wilson) 'അജൈവികലോകവും ജീവന്റെ താഴ്ന്നതലവുമായുള്ള വിടവ് കുറയ്ക്കുന്നതിനു പകരം കൂട്ടാനാണു കോശങ്ങളെക്കുറിച്ചുള്ള പഠനങ്ങൾ പലതും ശ്രമിക്കുന്നതെ'ന്ന വാക്യത്തോടെ സ്വന്തം പുസ്തകം അവസാനിപ്പിയ്ക്കുന്നതും എന്തുകൊണ്ടാണെന്നു നമുക്കിപ്പോൾ വ്യക്തമാകുന്നു. ജീവശാസ്ത്രവിഷയത്തിൽ ഡാർവിനെതിരെയുള്ള കലാപങ്ങൾ ഇന്നിപ്പോൾ സകല ദിക്കിൽനിന്നും ഉയർന്നുകേൾക്കുന്നുമുണ്ട്.

വ്യത്യസ്തതകളിൽനിന്ന് അനുകൂലമായതൊന്നുമാത്രം സ്വാഭാവികമായി തിരഞ്ഞെടുക്കുകവഴി പുതിയ ജീവിവർഗങ്ങളുടേയും അവയവധർമ്മങ്ങളുടേയും ഉദ്ഭവത്തെക്കുറിച്ചുള്ള പഠനമാണു ഡാർവിനിസത്തിൽ നാം അർത്ഥമാക്കുന്നത്. ഏതാണ്ട് അരനൂറ്റാണ്ടോളം പഴക്കമുള്ള ഈ ധാരണ പല പ്രതിബന്ധങ്ങളും കടന്നു മിക്കവാറും കാലഹരണപ്പെട്ടുപോയിരിയ്ക്കുന്നു. ഈ സിദ്ധാന്തപ്രകാരം എങ്ങനെയാണു ജന്മവാസനകൾക്ക് ഉറവെടുക്കാൻ കഴിയുക? പൈതൃകമായി ലഭിയ്ക്കുന്ന ആർജ്ജിതസംസ്കാരങ്ങളുടെ സഞ്ചയമാണതെന്നു സൗകര്യത്തിനുവേണ്ടി നമുക്കു പറഞ്ഞുവെയ്ക്കാം; ഒരുപക്ഷേ ഇനിയൊരു കാലത്തു വീണ്ടും വന്നേക്കാമെങ്കിലും ഇന്നിപ്പോൾ ആ സാദ്ധ്യത തള്ളിക്കളയുകയാണു വിദഗ്ദ്ധർ ചെയ്യുന്നത്. ജനിതകസിദ്ധികളും ഗുണങ്ങളുംമാത്രമാണു പകർന്നു കിട്ടുന്നതെങ്കിൽ ഓരോ വാസനയും പ്രാഥമികദശയിൽ ഇന്നത്തെപ്പോലെ ശക്തമായി, സ്വയം പ്രയോഗസന്നദ്ധമായി ജന്മമെടുക്കേണ്ടതുണ്ട്; അല്ലെങ്കിൽ നിലനിൽപ്പിനായുള്ള സമരത്തിൽ അവയ്ക്കു സ്വന്തം മേലധികാരികളെ സഹായിക്കാനാവില്ല. ആദ്യം ദുർബലമായാണു പ്രത്യക്ഷപ്പെടുന്നതെങ്കിൽ ആർജ്ജിതസംസ്കാരങ്ങളിലൂടെ മാത്രമേ അവയ്ക്ക് അതിജീവനക്ഷമത നേടാൻ കഴിയൂ. അതുകൊണ്ട് ഇവിടെ ഓരോ ഉദ്ഭവവും ഓരോ അത്ഭുതമായി മാറുന്നു.

ജന്മവാസനകളെപ്പോലെയാണ്ണ വ്യക്തിത്വപരമായ വ്യത്യസ്തതകളും: പരിണാമത്തിന്റെ പ്രാഥമികരൂപം തിരഞ്ഞെടുപ്പിന്റെ ഒരു കൈപ്പിടിയായി എങ്ങനെയാണ്ണ സമർപ്പിയ്ക്കപ്പെട്ടതെന്നു നാം അത്ഭുതപ്പെടുന്നു. കണ്ണുപോലെ അതിസങ്കീർണമായ അവയവങ്ങളുടെ കാര്യത്തിൽ ഈ വിഷമത നമ്മെ നിരാശരാക്കുകയും ചെയ്യുന്നുണ്ട്; ഒന്നുകിൽ തികഞ്ഞ കാര്യക്ഷമതയോടെ കണ്ണു പൂർണരൂപത്തിൽ തൽക്ഷണമായിരിയ്ക്കണം പ്രത്യക്ഷപ്പെട്ടത്; അതല്ലെങ്കിൽ 'ആകസ്മികമായ' വ്യത്യസ്തതകളുടെ പരമ്പരയിൽനിന്നു തുടങ്ങി അതിലേറെ ആകസ്മികമായൊരു അതിജീവനത്തിലൂടെ സൃഷ്ടിയ്ക്കപ്പെട്ടതായിരിയ്ക്കണം; സങ്കീർണമായ അവയവങ്ങൾ വ്യത്യസ്തതകളും തിരഞ്ഞെടുപ്പും ഉൾക്കൊള്ളുന്ന അന്ധമായൊരു പ്രക്രിയയിലൂടെ യാന്ത്രികമായി ഉൽപ്പാദിപ്പിക്കപ്പെടുമെന്ന സിദ്ധാന്തം, യക്ഷിക്കഥകളുടെ സൗന്ദര്യംപോലുമില്ലാതെ തീരെ അസംഭവ്യമായാണ്ണ നമുക്കു തോന്നുന്നത്.

പരസ്പരം യോജിയ്ക്കാത്ത പരിണാമധാരകളിൽനിന്നു വിവിധങ്ങളായ മാർഗങ്ങളുപയോഗിച്ചു കണ്ടെത്തുന്ന സദൃശഭാവങ്ങളുടെ സാന്നിദ്ധ്യമാണ്, ഈ വിഷമതകളിൽ ഏറ്റവും നിർണായകമായത്. ഉദാഹരണത്തിനു സസ്യങ്ങളിലും ജീവികളിലും പുനരുൽപ്പാദനോപാധിയായി ലിംഗഭേദത്തെ സങ്കൽപ്പിക്കുന്നതു നോക്കുക; പരിണാമധാരകൾ ഏറെ വ്യത്യസ്തമായിരിയ്ക്കുമ്പോഴും സങ്കീർണമായ ഒരേ 'ആകസ്മികത'തന്നെ രണ്ടിലും ആരോപിക്കപ്പെട്ടിരിക്കുന്നു. അല്ലെങ്കിൽ കശേരുവർഗത്തിലും കക്കവർഗത്തിലുമുള്ള ജീവികളിൽ കണ്ണുകൾ രൂപപ്പെടുന്ന രീതി നോക്കുക; 'സംഖ്യാതീതമായ ചെറിയ വ്യത്യാസങ്ങൾ തീർത്തും സ്വതന്ത്രമായ രണ്ടു പരിണാമധാരകളിൽ ഒരേ ക്രമത്തിൽ സംഭവിയ്ക്കുന്നതു തികച്ചും ആകസ്മികമാണെന്നു പറയാമോ?'.

'അതിലേറെ ശ്രദ്ധേയമാണു രണ്ടു സജാതീയവർഗങ്ങളിൽ വിഭിന്നമായ ഭ്രൂണാത്മകപ്രക്രിയ വഴി പ്രകൃതി ഒരേ പരിണതഫലം സമ്മാനിയ്ക്കുന്നത്; ഭ്രൂണത്തിന്റെ നൈസർഗികാവസ്ഥയിലുള്ള മസ്തിഷ്കം വികാസം പ്രാപിച്ചു കശേരുവർഗത്തിൽ ജീവികളുടെ നേത്രപടലം രൂപം കൊള്ളുന്നു; അതേ സമയം, കക്കവർഗത്തിൽപ്പെട്ട ജീവികൾ

ക്കു ചർമ്മത്തിന്റെ ബാഹ്യകോശത്തിൽനിന്നു നേരിട്ടാണു നേത്രപട ലമുണ്ടാകുന്നത്; കടലാമയുടെ കണ്ണിലെ സുതാര്യമായ ഭാഗം മനഃപൂർ വം നീക്കം ചെയ്താൽ കൃഷ്ണമണിയിൽ നിന്നതു വീണ്ടും രൂപമെടുക്കു ന്നതു കാണാം. ആദ്യത്തേതു ചർമ്മത്തിന്റെ ബാഹ്യകോശത്തിൽനി ന്നും രണ്ടാമത്തേതു മദ്ധ്യകോശത്തിൽനിന്നുമാണെന്നു ശ്രദ്ധിയ്ക്കണം. എന്തിനേറെ പറയുന്നു? പല്ലിവർഗത്തിൽപ്പെട്ട ജീവികളിൽ അങ്ങ- നെ രണ്ടാമതുണ്ടാകുന്ന സുതാര്യഭാഗം സ്ഥാനം മാറി കൃഷ്ണമണിയുടെ മുകൾവശത്താണു പ്രത്യക്ഷപ്പെടുന്നത്; ഒന്നുകൂടി നാം ആ ഭാഗം നീ ക്കം ചെയ്താൽ നേത്രപടലത്തിന്റെ അന്തർഭാഗത്തൊരിടത്തു മൂന്നാമ ത്തെ തവണ അതു പ്രത്യക്ഷപ്പെടും. അങ്ങനെ വിവിധധർമ്മങ്ങൾ ക്കായി വിവിധരീതികളിൽ സൃഷ്ടിയ്ക്കപ്പെട്ടു വിവിധഭാഗങ്ങളിൽ സ്ഥി തി ചെയ്യുന്ന അവയവങ്ങൾ ഒരേ ചുമതലതന്നെ നിറവേറ്റുകയും ആ വശ്യം വന്നാൽ അതേ ഭാഗങ്ങൾ പുനഃസൃഷ്ടിയ്ക്കുകയും ചെയ്യുന്നുണ്ട്.'.

അതുപോലെ, മറവിയും മൗഢ്യവും ബാധിക്കുമ്പോൾ 'നഷ്ടപ്പെട്ട' ഓർമ്മകളും ധർമ്മങ്ങളും പുനഃസൃഷ്ടിക്കുകയോ പകരം വെയ്ക്കുകയോ ചെയ്ത കോശങ്ങളിൽ വീണ്ടും പ്രത്യക്ഷപ്പെടുന്നതായി നാം കണ്ടുവരു ന്നു. അങ്ങനെ ഭൗതികപദാർത്ഥങ്ങളുടെ നിസ്സഹായമായൊരു യാ ന്ത്രികസംവിധാനത്തിലുപരി പരിണാമം മറ്റു പലതുമാണെന്നു സൂചി പ്പിക്കുന്ന ചില തെളിവുകളാണു നമുക്കു ലഭിക്കുന്നത്. യാന്ത്രികസം വിധാനത്തേക്കാൾ മഹത്വമേറിയതാണു ജീവൻ; സ്വയം വളരാനും വീണ്ടെടുക്കാനും സാഹചര്യങ്ങളുടെ ആവശ്യങ്ങൾക്കനുസരിച്ചു രൂ പാന്തരം പ്രാപിക്കാനും കഴിയുന്ന ശക്തിവിശേഷമാണത്. ഈ അ ത്ഭുതങ്ങൾ സൃഷ്ടിക്കാൻ ബാഹ്യമായൊരു നിർദ്ദേശക്രമങ്ങളും നില നിൽക്കുന്നില്ല; അങ്ങനെ ചിന്തിക്കുന്നതു വിധികൽപ്പിതവാദംപോ ലെ മനുഷ്യരുടെ സഹജോത്സാഹത്തിനും സർഗാത്മവികാസത്തി നുമെതിരെ കീഴടങ്ങാൻ തുടങ്ങുന്ന ഒരു തലതിരിഞ്ഞ യാന്ത്രികസം വിധാനമായിരിക്കും. 'മനുഷ്യചിന്ത ആത്യന്തികമായി ചെന്നെത്തിയ നങ്കൂരസ്ഥാനങ്ങളെന്ന നിലയ്ക്ക്‌ ഈ രണ്ടു കാഴ്ചപ്പാടുകൾക്കും അതീ

തമായി നാം ഉയരേണ്ടതുണ്ട്: അമാനുഷികമായൊരു ഇച്ഛാശക്തി അവയെയെല്ലാം അലൗകികമായൊരു ചതുരംഗക്കളിയിലെ കരുക്കളായി ഉപയോഗിക്കുമ്പോഴാണ മാറ്റങ്ങൾ സംഭവിക്കുന്നതെന്ന നാം ഒരുകാലത്തു കരുതിപ്പോന്നു; പിന്നീട് യാന്ത്രികയുഗത്തിന്റെ പ്രകൃതവും പ്രഭാവവും സ്വാധീനിച്ചതുകൊണ്ട് പ്രപഞ്ചം ഒരു യന്ത്രമാണെന്നു കരുതാൻ നിർബന്ധിക്കപ്പെട്ടു. വിഷയങ്ങളിൽ ബാഹ്യമായല്ലാതെ ഒരു പരികൽപ്പന ഉൾക്കൊള്ളുന്നുണ്ട്; സമഷ്ടിപരമായ ലക്ഷ്യധർമ്മങ്ങൾക്കനുസരിച്ച് ഓരോ ഭാഗവും സ്വയമെടുക്കുന്ന ആന്തരികമായ തീരുമാനമാണത്.

മേലോട്ടും നാലുവശങ്ങളിലേയ്ക്കും സമ്മർദ്ദം ചെലുത്തുന്ന അദ്ധ്വാനമാണ ജീവിതം; 'ലോകത്തിലെവിടേയും കാണപ്പെടുന്ന സൃഷ്ട്യുന്മുഖപ്രേരണയാണത്'. ജാഡ്യത്തിനും ആകസ്മികതക്കും നേർവിപരീതവും സ്വയംപ്രേരിതവുമായ ആ പുരോഗതിക്കൊരു ദിശാബോധവുമുണ്ട്. അലസതക്കും മരണത്തിനും സദാ കാരണമാകുന്ന പദാർത്ഥങ്ങളുടെ മന്ദതയും മൗഢ്യവും അതിനെതിരെ ഒരു അടിയൊഴുക്കായി പ്രവർത്തിക്കുന്നു; ഏതു ഘട്ടത്തിലും സ്വന്തം ഉപാധികളുടെ ജഡാവസ്ഥയ്ക്കെതിരെ ജീവനു പൊരുതേണ്ടിവരുന്നുണ്ട്; രക്ഷാസൈന്യത്തിനു പൂർണമായി വഴങ്ങിക്കൊടുക്കുകയും അതേസമയം ഓരോ വ്യതിരിക്തഭാഗവും ജീർണതക്കു വിട്ടുകൊടുക്കുകയും ചെയ്തു മാത്രമാണ പുനരുൽപ്പാദനം വഴി ജീവനു മരണത്തെ കീഴടക്കാവുന്നത്. പദാർത്ഥ 'നിയമ'ങ്ങളെ ധിക്കരിക്കാതെ സ്വന്തം കാലിൽ എഴുന്നേറ്റു നിൽക്കാൻപോലും ആർക്കും കഴിയില്ല: ചലിക്കുന്നതും നടക്കുന്നതും കാത്തിരിക്കുന്നതും അലഞ്ഞുതിരിയുന്നതും ഓരോ നിമിഷത്തേയും അദ്ധ്വാനവും തളർച്ചയും സമ്മാനിച്ചു വിലയ്ക്കുവാങ്ങുന്ന വിജയങ്ങളാണ്. അനുവദിച്ച പരിധി കഴിഞ്ഞാൽ ജാഗ്രവത്തായ ബോധതലംപോലും ഉറക്കത്തിന്റെ സ്വയംപ്രേരിതമായ വിശ്രാന്തിയിലേയ്ക്കു മടങ്ങും.

പൊതുവേ നോക്കുമ്പോൾ പദാർത്ഥംപോലെതന്നെ നിശ്ചേതനമാണ ജീവനും; ചലനത്തിന്റെ അപകടസാദ്ധ്യത മറികടക്കാൻ കഴിയാത്ത ദുർബലമായ ആവേഗംമൂലം ജീവൻ നിശ്ചലാവസ്ഥ സ്വീകരി

ക്കുന്നു. വികാസത്തിന്റെ ഒരു സവിശേഷാവസ്ഥയിൽ ചലനരഹിതമായ ഈ സ്ഥിരതയും ദാർഢ്യവും ജീവന്റെ ലക്ഷ്യംപോലുമായിരുന്നു; ശിരസ്സു കുനിയ്ക്കുന്ന ലില്ലിച്ചെടികളും രാജകീയപ്രൗഢി വിളിച്ചോതുന്ന ഓക്കുമരങ്ങളും സുരക്ഷാദേവതയുടെ ശ്രീകോവിലുകളാണ്. പക്ഷേ വീട്ടിനകത്ത് അടച്ചിരിക്കുന്ന ഈ സസ്യപ്രകൃതത്തിൽ ജീവൻ സംതൃപ്തമായില്ല; അതു സുരക്ഷിതത്വത്തിൽനിന്നു സ്വാതന്ത്ര്യത്തിലേക്കുള്ള പാതയിലൂടെ മുന്നേറി; ചെതുമ്പലുകളും പുറന്തോടുകളും താവളങ്ങളും ദുസ്തരമായ ഗുഹകളും കടന്നു പറവകളുടെ അനായാസവും അപകടകരവുമായ സ്വാതന്ത്ര്യമാണതാഗ്രഹിച്ചത്. 'അതുകൊണ്ട് ആയുധധാരിയായ പടയാളിക്കു പകരം അക്ഷൗഹിണികൾ അണി നിരന്നു; പടച്ചട്ടയണിഞ്ഞ യോദ്ധാക്കളുടെ സ്ഥാനത്തു സ്വതന്ത്രമായി നടന്നു നീങ്ങുന്ന കാലാൾപ്പട നിലവിൽ വന്നു; ഇതഃപര്യന്തമുള്ള ജീവപരിണാമത്തിന്റെ ചരിത്രത്തിൽ വ്യക്തിപരമായും സാമൂഹ്യമായും ദുഷ്കരമായ അപകടങ്ങൾ നേരിട്ടവരാണു പൊതുവേ മഹത്തായ വിജയങ്ങൾ നേടിയത്. അതുകൊണ്ടു സ്വന്തം ശരീരത്തിൽ പുതിയ അവയവങ്ങൾ സൃഷ്ടിയ്ക്കുന്ന പരിണാമപ്രകൃതം മനുഷ്യൻ ഉപേക്ഷിച്ചു; പകരം ആവശ്യത്തിനു തൊട്ടരികെ സൂക്ഷിക്കാവുന്ന ആയുധങ്ങളും ഉപകരണങ്ങളും പ്രത്യേകമായി നിർമ്മിക്കാനാരംഭിച്ചു; പിന്നീട് ആ യുദ്ധസാമഗ്രികളെല്ലാം സംഭരിച്ച ഭീമാകാരമായ കോട്ടകൊത്തളങ്ങൾ പക്ഷേ സുരക്ഷിതത്വത്തിനു ഭീഷണിയാവുകയും ചെയ്തു. ഉപകരണങ്ങൾ ജീവനെ സഹായിയ്ക്കുന്നപോലെ ഉപദ്രവിയ്ക്കുകയും ചെയ്യുന്നുണ്ട്.

അവയവങ്ങൾപോലെയാണു മനസ്സിന്റെ ഉപാധികളായ വാസനകൾ; ജനനസമയത്തെ അനിവാര്യസാഹചര്യങ്ങൾ ഒഴിയുന്നതോടെ, സ്ഥിരമായി ചേർത്തുവെച്ച അവയവങ്ങളെപ്പോലെ, വാസനകൾ അനാവശ്യമായൊരു ഭാരമായി മാറുന്നു. പരമ്പരാഗതമായ സംവിധാനങ്ങളുടെ സാഹചര്യങ്ങളിൽ സമുചിതമായ പ്രതികരണങ്ങളും തീരുമാനങ്ങളുമായി വാസനകൾ സ്വയമേവ സംഭവിക്കുകയാണു ചെയ്യുന്നത്; പക്ഷേ, ജീവിതത്തിന്റെ അവ്യവസ്ഥിതമായ സങ്കീർണതക

ളെ മെയ്വഴക്കത്തോടെ നേരിട്ട് മനുഷ്യനെ മാറ്റങ്ങൾക്കു യോഗ്യനാക്കാൻ വാസനകൾ ശ്രമിക്കുന്നില്ല. വാസനകൾ സുരക്ഷിതത്വത്തിന്റെ ഉപാധികളാണെങ്കിൽ സാഹസികമായ സ്വാതന്ത്ര്യത്തിന്റെ ഉപകരണമാണു ബുദ്ധിശക്തി. യാന്ത്രികമായ വിധേയത്വത്തെയാണു ജീവൻ ആശ്രയിക്കുന്നത്.

ഒരു മനുഷ്യൻ പദാർത്ഥാത്മകമായ യാന്ത്രികപ്രകൃതത്തിൽ പെരുമാറുന്നതു കാണുമ്പോൾ അറിയാതെ നാം ചിരിച്ചുപോകുന്നതിന്റെ സാംഗത്യം ചിന്തിച്ചുനോക്കൂ; കോമാളി അലക്ഷ്യമായി നടക്കുന്നതിനിടയിൽ സ്വയം മറിഞ്ഞുവീഴുമ്പോൾ, ഇല്ലാത്ത തൂണിൽ ചാരി നിൽക്കാൻ ശ്രമിക്കുമ്പോൾ, അഥവാ നമുക്കേറെ പ്രിയപ്പെട്ടവർ മഞ്ഞുപാളിയിൽ കാൽവഴുതി വീഴുമ്പോൾ, എന്താണു സംഭവിച്ചതെന്ന അന്വേഷണത്തിനുമുമ്പേ നമ്മുടെ ആദ്യപ്രതികരണം ചിരിയായിരിക്കും. സ്പിനോസ ക്ഷേത്രഗണിതരീതിയിൽ ദൈവത്തേയും ജീവനേയുംകുറിച്ചു മെനഞ്ഞെടുത്ത സങ്കൽപ്പങ്ങൾ പലപ്പോഴും തമാശക്കും കണ്ണീരിനും ഒരുപോലെ വക നൽകുന്നുണ്ട്; അതുപോലെ പരിഹാസ്യവും ലജ്ജാകരവുമാണു മനുഷ്യർ യന്ത്രങ്ങളും തത്വചിന്ത യാന്ത്രികതയുമാകണമെന്നു നിർബന്ധിക്കുന്നത്.

മൂന്നു വഴികളിലൂടെയാണു ജീവൻ പരിണമിച്ചു വന്നത്: സസ്യങ്ങളുടെ ജഡാത്മകമായ ഭൗതികമാർഗത്തിലേക്കു വഴുതിവീണു ചിലപ്പോൾ അലസതയും ഭീരുത്വവുംമൂലം സുരക്ഷിതത്വത്തിന്റെ തണലിൽ മയങ്ങിക്കഴിഞ്ഞ ഒരായിരം വർഷങ്ങളുടെ ചരിത്രമാണ് ആദ്യത്തേത്; ചൈതന്യവും ചോദനയും വാസനയിൽ ഒളിപ്പിച്ചുവെച്ച ഉറുമ്പുകളുടേയും തേനീച്ചകളുടേയും കഥയാണു രണ്ടാമത്തേത്; കശേരുവർഗത്തിലെത്തുമ്പോൾ ആർജ്ജിതസംസ്കാരങ്ങളുടെ വാസനകളിൽ നിന്നകന്നു ചിന്തകളുടെ അനന്തമായ അപകടസാദ്ധ്യതകൾ സ്വയമേറ്റെടുത്തു ജീവൻ സ്വാതന്ത്ര്യത്തിലേക്കു സധൈര്യം മുന്നേറുന്ന കാഴ്ചയാണു കാണുന്നത്. യാഥാർത്ഥ്യവുമായി നേരിട്ടു സംവദിക്കാനും പരമാർത്ഥത്തെ ഉൾക്കൊള്ളാനുമുള്ള ഉപാധിയായി വാസനകൾ ഇപ്പോഴും ഉപയോഗിക്കപ്പെടുന്നു; പക്ഷേ, ബുദ്ധിശക്തി എന്നത്തേക്കാ

ളും കൂടുതൽ ശക്തിയും ധൈര്യവും വിസ്തൃതിയും കൈവരിച്ചു വളർന്നു കൊണ്ടേയിരിക്കുന്നു; ഒടുവിൽ, സ്വന്തം താൽപ്പര്യങ്ങളും പ്രത്യാശകളും ബുദ്ധിശക്തിയിലാണു ജീവൻ സമർപ്പിക്കുന്നത്.

ഓരോ വ്യക്തിയേയും ഓരോ വർഗത്തേയും ഓരോ പരീക്ഷണമായി കണ്ടു നിരന്തരമായ സർഗാത്മകത പ്രകടിപ്പിക്കുന്ന ഈ ജീവനെത്തന്നെയാണു നാം ദൈവമെന്നു വിളിക്കുന്നത്; ദൈവവും ജീവനും ഒന്നാണ്. പദാർത്ഥാത്മകമായ പരിമിതത്വവും നിശ്ചിതത്വവുമുള്ള ഈ ദൈവം സർവശക്തനല്ലാത്തതുകൊണ്ട് നൈസർഗികമായ ജഡാവസ്ഥയെ കഷ്ടപ്പാടുകൾ സഹിച്ചാണു വളരെപ്പതുക്കെ മറികടക്കുന്നത്; സർവജ്ഞനല്ലാത്ത ജീവൻ ഇരുട്ടത്തു തപ്പിത്തടഞ്ഞു ബോധവും അറിവും വെളിച്ചം വീശുന്ന 'പ്രകാശദീപ'ങ്ങളിലേക്കു പതുക്കെ നടന്നടുക്കുന്നു. 'അങ്ങനെ കരുതുമ്പോൾ മുൻകൂട്ടി തയാറാക്കിവെച്ച ഒരു സ്ഥിരസങ്കൽപ്പമല്ല, അനന്തമായ ജീവനും കർമ്മവും സ്വാതന്ത്ര്യവുമാണു ദൈവം! മാത്രമല്ല, ദൈവമൊരു നിഗൂഢരഹസ്യവുമല്ല'; ലക്ഷ്യബോധമുള്ള ജീവിതത്തിൽ സ്വന്തം കർമ്മമണ്ഡലങ്ങൾ തിരഞ്ഞെടുത്തു 'സ്വതന്ത്രമായി പ്രവർത്തിക്കുമ്പോൾ നമ്മിൽതന്നെ ആ സൃഷ്ടിരഹസ്യം നാം സ്വയം അനുഭവിക്കുന്നു'. യാതനകളും വേദനകളും, മോഹങ്ങളും പരാജയങ്ങളും, ദൗർബല്യങ്ങൾ മറികടക്കാനുള്ള ആവേശങ്ങളും നമ്മിൽത്തന്നെയുള്ള ആ സജീവചൈതന്യത്തിന്റെ ഗതിയും സ്വരവുമാണ്; കാലങ്ങളായി കറങ്ങിത്തിരിയുന്ന ഗ്രഹോപരിതലത്തെ അനന്തമായ സൃഷ്ടിയുടെ രംഗവേദിയാക്കി മാറ്റി സ്വയം വളരാൻ നമ്മെ പ്രേരിപ്പിക്കുന്ന ഉൽക്കടമായ വികാരവുമാണത്.

അവസാനം, ചിരകാലവൈരിയായ പദാർത്ഥത്തിനുമേൽ വിജയം വരിച്ച് നശ്വരതയെപ്പോലും മറികടക്കാൻ ജീവനു കഴിഞ്ഞേക്കാം. പ്രത്യാശകളുടെ നേരേ തുറന്ന മനസ്സോടെ നമുക്കു കാത്തിരിക്കാം. കാലം അനുവദിക്കുമെങ്കിൽ ജീവനു സകലതും സുസാദ്ധ്യമാക്കാവുന്നതേയുള്ളൂ. ഒരു സഹസ്രാബ്ദത്തിലെ ചുരുങ്ങിയ കാലയളവുകൊണ്ട് യൂറോപ്പിലും അമേരിക്കയിലുമുള്ള വനാന്തരങ്ങൾക്കു വന്ന

മാറ്റം പരിശോധിച്ചശേഷം ജീവന്റെ നേട്ടങ്ങൾക്കു പരിധി കൽപ്പിയ്ക്കുന്നതെത്ര വിഡ്ഢിത്തമാണെന്നു ചിന്തിക്കുക. 'ജീവജാലങ്ങൾ സസ്യങ്ങളെ അതിജീവിക്കുന്നു, മനുഷ്യൻ ജീവജാലങ്ങളേയും; സ്ഥലകാലങ്ങളിൽ പടർന്നുകിടക്കുന്ന നമ്മുടെ മാനവികസമൂഹം മുഴുവൻ ഐക്യബോധമുള്ള ഒരൊറ്റ മഹാസൈന്യമായി അപ്രതിരോദ്ധ്യമായ ഉത്സാഹത്തോടെ ചുറ്റും കാണുന്ന  പ്രതിബന്ധങ്ങളെ, ഒരുപക്ഷേ മരണത്തെപ്പോലും, തട്ടിമാറ്റാൻ തയാറായി മുന്നേറുന്നു!'.

**10.1.4 നിരൂപണാവലോകനം :** 'തത്വചിന്തയുടെ വികാസത്തിൽ പ്രതിവാദങ്ങൾക്കു നൽകുന്ന സമയം തികച്ചും വ്യർത്ഥമാണെ'ന്നു ബർഗ്സൺ കരുതുന്നു. 'ചിന്തകർ ചേരിതിരിഞ്ഞു നടത്തുന്ന ആരോപണങ്ങൾക്കുശേഷം അവസാനം എന്താണവശേഷിക്കുന്നത്? ഒരുപക്ഷേ, അൽപ്പം ചില അപ്രിയസത്യങ്ങൾമാത്രം. ഓരോരുത്തരും സമർപ്പിയ്ക്കുന്നതിന്റെ ഗുണാത്മകമായ ചില ഭാഗങ്ങൾമാത്രമാണു ഗണനീയമായി നിലനിൽക്കുന്നത്. മറ്റൊരാളുടെ തെറ്റുകൾ ചൂണ്ടിക്കാണിക്കുന്ന വാദഗതികളേക്കാൾ പ്രസ്തുത ആശയത്തിന്റെ ന്യൂനതകൾ പരിഹരിച്ചു സ്വയം കണ്ടെത്തിയ ഭേദഗതികളുടെ മേന്മകളെക്കുറിച്ചു സംസാരിക്കുന്നതായിരിയ്ക്കും നല്ല പ്രതിവാദം'. ഇതാണു വിവേകത്തിന്റെ മാർഗം. ഒരു സിദ്ധാന്തത്തെ 'അംഗീകരിയ്ക്കുക'യോ 'നിരാകരിയ്ക്കുക' യോ ചെയ്യുമ്പോൾ, അനുഭവവും നിഗമനങ്ങളും ചേർന്ന മറ്റൊരു സിദ്ധാന്തത്തിന്റെ അവതരണം മാത്രമാണു നടക്കുന്നത്. അനുഭവങ്ങൾ വലുതായി പ്രതീക്ഷകൾക്കു മാറ്റം വരുമ്പോൾ ഒരുകാലത്തു തള്ളിക്കളഞ്ഞ 'തെറ്റ്'കളിൽ നാം കൂടുതൽ 'സത്യം' കണ്ടെത്തിയേക്കാം; യുവസഹജമായ സത്യങ്ങൾ പലതും തെറ്റാണെന്നും അന്നു നമുക്കു മനസ്സിലാകും. നിഷേധത്തിന്റെ ചിറകിലേറിയാണു പറക്കുന്നതെങ്കിൽ വിഷാദാത്മകവും പൈശാചികവുമായ യാന്ത്രികതയും നിശ്ചിതത്വവുമായിരിക്കും പഥ്യമായി തോന്നുക; പക്ഷേ, താഴ്‌വരകളിൽ അപ്രതീക്ഷിതമായി മരണമണി മുഴങ്ങുമ്പോൾ അതിനതീതമായ മറ്റൊരു പ്രതീക്ഷയ്ക്കായി നാം കാത്തിരിയ്ക്കും. തത്വചിന്ത ഓരോരുത്തരുടേയും ജീവിതകാലവുമായി ബന്ധപ്പെട്ടുനിൽക്കുന്നു. എങ്കിലും....

ബർഗ്സണിന്റെ ഭാഷാശൈലിയാണ നമ്മെ ആദ്യമായി ആകർ ഷിയ്ക്കുന്നത്: വിരോധാഭാസങ്ങളുടെ വെടിക്കെട്ടില്ലാത്ത നീഷേയുടെ ഉജ്ജ്വലതയും ഫ്രഞ്ച് ഗദ്യശൈലിയുടെ പരമ്പരാഗതമായ പ്രസന്നത യും നമുക്കതിൽ അനുഭവിയ്ക്കാം. സങ്കീർണത സഹിയ്ക്കാൻ കഴിയാ തെ സങ്കല്പത്തേക്കാൾ സുന്ദരമായ സത്യം പറഞ്ഞു ശീലിച്ച ഫ്ര ഞ്ചുകാരുടെ ഭാഷയിൽ തെറ്റുകൾ സംഭവിക്കുന്നതു തികച്ചും ദുഷ്കരമാ യിരിക്കും. സമൃദ്ധമായ കല്പനകളുടേയും സാദൃശ്യങ്ങളുടേയും ചിത്ര ങ്ങളുടേയും ദുർവ്യയശീലംകൊണ്ടാണ ബർഗ്സണിന്റെ ശൈലി ചി ലപ്പോഴെങ്കിലും ദുർഗ്രഹമായിപ്പോകുന്നത്; രൂപകങ്ങളുടെ ഉപയോഗ ത്തിൽ ഒരുതരം സെമിറ്റിക് ആവേശം കാണിക്കുന്ന അദ്ദേഹം സ്വ കല്പിതമായ സാദൃശ്യങ്ങളും തെളിവുകളായി നിരത്തുന്നുണ്ട്. സ്വർ ണവ്യാപാരിയായ കവിയോടെന്നപോലെ ചിത്രസംയോജകനായ ഈ ചിന്തകനോടു ചെറിയൊരു മുൻകരുതൽ നാം കാണിയ്ക്കണം; എ ങ്കിലും 'സർഗാത്മകവികാസ'മെന്ന (Creative Evolution) ഈ നൂറ്റാ ണ്ടിലെ പ്രഥമവും പ്രധാനവുമായ ഗ്രന്ഥത്തിന്റെപേരിൽ നാമദ്ദേഹ ത്തോടു കൃതജ്ഞതയും ആദരവുമുള്ളവരായിരിക്കണം.

സഹജാവബോധത്തിന്റെ പരിധികളിലൊതുക്കിനിർത്താതെ വി പുലമായ നിലപാടുകളിലേക്കു വ്യാപിപ്പിച്ചിരുന്നെങ്കിൽ ഒരുപക്ഷേ ബർഗ്സണിന്റെ ബുദ്ധിശക്തിയെക്കുറിച്ചുള്ള വിമർശനം കൂടുതൽ വി ലമതിക്കപ്പെട്ടുമായിരുന്നു. അന്തർമ്മുഖമായ അനുമാനങ്ങൾ ബാഹ്യാ വബോധങ്ങൾപോലെ എപ്പോഴും വിശ്വസനീയമാകണമെന്നില്ല; ഓ രോന്നും വസ്തുനിഷ്ഠമായ അനുഭവത്തിലൂടെ പരിശോധിക്കുകയും പരി ഹരിക്കുകയും ചെയ്യേണ്ടതുണ്ട്; ഓരോ കണ്ടുപിടിത്തവും പ്രവൃത്തിപ ഥങ്ങളെ പ്രചോദിപ്പിക്കുകയും പ്രകാശിപ്പിക്കുകയും ചെയ്യുമ്പോൾ മാ ത്രമേ നമുക്കവയെ വിശ്വസിക്കാനാവൂ. ബുദ്ധിശക്തി ജീവിതയാഥാർ ത്ഥ്യങ്ങളുടെ പരിവർത്തനങ്ങളേക്കാൾ താൽക്കാലികാവസ്ഥയെയാ ണ പിടിച്ചെടുക്കുന്നതെന്ന അസാമാന്യമായ വിശ്വാസമാണ ബർഗ് സൺ പുലർത്തുന്നത്; ചിന്തയുടെ ഒഴുക്കിൽ ഓർമ്മ തിരഞ്ഞെടുക്കു

ന്ന ചില സന്ദർഭങ്ങളാണ് 'ആശയങ്ങളെ'ന്നും മനോവിചാരങ്ങൾ ജീവിതത്തിന്റെ നൈരന്തര്യത്തെ പ്രതിഫലിപ്പിക്കുന്നുണ്ടെന്നും ബർഗ്സൺ എഴുതുന്നതിനുമുമ്പേ 'അർത്ഥാന്തരങ്ങളായ ആശയങ്ങളുടെ പ്രവാഹമാണ് ചിന്ത'യെന്ന് വില്യം ജെയിംസ് തെളിയിച്ചുകഴിഞ്ഞിരുന്നു (James : The Principles of Psychology).

വാചാലമായ ഈ വെല്ലുവിളി ബൗദ്ധികതയുടെ അതിപ്രസരങ്ങൾ ചെറുക്കുന്നുണ്ടെന്നതു തികച്ചും ആരോഗ്യകരമായൊരു സംഗതിയാണ്; പക്ഷേ ചിന്തയുടെ സ്ഥാനത്തു സഹജാവബോധത്തെ പ്രതിഷ്ഠിക്കുന്നതു യുവസഹജമായ ആവേശങ്ങൾക്കു ശമനൗഷധമായി യക്ഷിക്കഥകൾ ഉപയോഗിക്കുന്നതുപോലെ ബാലിശമായിരിക്കും. തെറ്റുകൾ നാം തിരുത്തേണ്ടതു മുന്നോട്ടാണ്, പുറകോട്ടല്ല. ധൈര്യശാലിയായൊരു ഉന്മാദിക്കുമാത്രമേ ബുദ്ധിയുടെ ബാഹുല്യംമൂലം ലോകം ബുദ്ധിമുട്ടുന്നുണ്ടെന്നു പറയാനാവൂ. ചിന്തയ്ക്കെതിരായ കാൽപ്പനികപ്രതിഷേധം റൂസോ മുതൽ ചാറ്റേബ്രിയാൻഡും ബർഗ്സണും നീഷേയും ജെയിംസുംവരെ നീളുന്നുണ്ട്; സഹജാവബോധത്തിന്റെ വിഗ്രഹത്തിനു വിളക്കു കൊളുത്താൻ ആവശ്യപ്പെടുന്നില്ലെങ്കിൽ യുക്തിദേവതയെ സ്ഥാനഭ്രഷ്ടയാക്കുന്നതിൽ നമുക്കു വിരോധമില്ല. വാസനകൾ കൊണ്ടാണു നിലനിൽക്കുന്നതെങ്കിലും മനുഷ്യൻ ബുദ്ധിശക്തിയിലൂടെയാണു മുന്നേറുന്നത്.

ഭൗതികവാദചിന്തയ്ക്കെതിരെയുള്ള വിമർശനങ്ങളിലാണു ബർഗ്സണിന്റെ മഹത്വവും മൗലികതയും വെളിവാകുന്നത്. വർഗവിഭജനാപഗ്രഥനങ്ങളിൽ അത്യാവേശം കാണിക്കുകയും പരീക്ഷണശാലകളിൽ ചടഞ്ഞുകൂടുകയും ചെയ്യുന്ന ചിലർ പ്രപഞ്ചത്തെത്തന്നെ ഒരു പരീക്ഷണനാളിയിലേക്കു പിഴിഞ്ഞെടുക്കാൻ കഴിയുമെന്നു സിദ്ധാന്തിക്കുന്നു. നാമരൂപങ്ങൾക്കുമാത്രം പ്രാധാന്യം കൽപ്പിക്കുന്ന വ്യാകരണശാസ്ത്രമാണു ഭൗതികവാദം; പക്ഷേ, വ്യംഗ്യങ്ങളും വിശേഷണങ്ങളും ഉൾക്കൊള്ളുന്ന ഭാഷയെപ്പോലെ നാം നേരിടുന്ന ജീവിതയാഥാർത്ഥ്യങ്ങളിൽ വസ്തുക്കളും പ്രവൃത്തികളുമുണ്ട്. അമിതഭാരം വഹിച്ചു കാലങ്ങളായി നിൽക്കുന്ന ഉരുക്കുതൂണിന്റെ 'തളർച്ചയും തേയ്മാന

വും'പോലെ ചില തന്മാത്രകളെക്കുറിച്ച് ഒരുപക്ഷേ നമുക്കു മനസ്സിലാക്കാൻ കഴിഞ്ഞേക്കാം; എങ്കിലും തന്മാത്രകളുടെ ദീർഘദൃഷ്ടി, ആസൂത്രണം, ആദർശങ്ങൾ തുടങ്ങിയവയെപ്പറ്റി നാമെന്തു പറയും? ഈ പുതിയ ധാരണകളെ കൃത്യമായൊരു സന്ദേഹാത്മകതയിൽ പൊതിഞ്ഞാണ് അവതരിപ്പിച്ചിരുന്നതെങ്കിൽ മൗലികതക്കു ചെറിയ ഭംഗം വന്നേക്കാമെങ്കിലും വിമർശനങ്ങളിൽനിന്നൊരു പരിധിവരെ അദ്ദേഹത്തിനു രക്ഷപ്പെടാമായിരുന്നു. സിദ്ധാന്തപദ്ധതി രൂപപ്പെടുന്തോറും അദ്ദേഹത്തിന്റെ സംശയങ്ങൾ അലിഞ്ഞു തീരുകയാണു ചെയ്യുന്നത്; 'പദാർത്ഥ'മെന്നതു നാം വിശ്വസിക്കുന്നതിലേറെ ജീവാത്മകമാണെന്നോ, ഉള്ളറ തുറക്കാൻ കഴിയുമെങ്കിൽ ശത്രുസ്ഥാനത്തു നിന്നതിനെ ദാസ്യസ്ഥാനത്തേക്കു മാറ്റാനുള്ള സാദ്ധ്യത നിലനിൽക്കുന്നുണ്ടെന്നോ അദ്ദേഹം സംശയിക്കുന്നില്ല. പ്രപഞ്ചവും ചൈതന്യവും, ശരീരവും ആത്മാവും, ജീവനും പദാർത്ഥവും പരസ്പരവിരുദ്ധമാണെന്നു ബർഗ്സൺ ഉറപ്പിക്കുന്നു; അതേസമയം, ബുദ്ധിയും ഇച്ഛാശക്തിയുമുപയോഗിച്ച് രൂപപ്പെടുത്താവുന്ന 'പ്രപഞ്ച'ത്തിന്റെ അസംസ്കൃതവസ്തുക്കൾ മാത്രമാണു പദാർത്ഥവും ശരീരവും. ഇവതന്നെ ചില മാനസികവ്യാപാരങ്ങളും ജൈവരൂപങ്ങളുമല്ലെന്ന് എങ്ങനെ തീരുമാനിക്കാൻ കഴിയും? ഹെരാക്ളിറ്റസ് പറയുന്നതുപോലെ ഇവിടേയും ഒരുപക്ഷേ ദൈവങ്ങളുണ്ടായിരിക്കാം.

ഭൗതികേതരമായൊരു സജീവതയിലുള്ള വിശ്വാസമാണു ബർഗ്സണെ സ്വാഭാവികമായും ഡാർവിനിസത്തിന്റെ മറുപക്ഷത്തു കൊണ്ടുചെന്നെത്തിയ്ക്കുന്നത്. ചോദനയും ആഗ്രഹവും പരിണാമത്തിന്റെ സജീവപ്രേരണകളായി കണക്കാക്കി ലാമാർക്ക് (Lamarck) തുടങ്ങിവെച്ച ഫ്രഞ്ചുപാരമ്പര്യം ബർഗ്സൺ പിന്തുടരുന്നു; പദാർത്ഥങ്ങളുടെ യാന്ത്രികയോജനവും ചലനങ്ങളുടെ ദിശാവ്യതിയാനവുമാണു പരിണാമത്തെ നിർണയിക്കുന്നതെന്ന സ്പെൻസറുടെ ചിന്ത അദ്ദേഹത്തിന്റെ ആത്മീയവ്യക്തിത്വത്തിനു യോജിച്ചതായിരുന്നില്ല. നിരന്തരമായ ആഗ്രഹങ്ങളുടെ സാക്ഷാത്ക്കാരത്തിനു സ്വതന്ത്രമായ അവയവ

ങ്ങൾപോലും നിർമ്മിക്കാൻ സന്നദ്ധമായൊരു ഗുണാത്മകശക്തിയാണ ജീവൻ. സമകാലികശാസ്ത്രത്തിന്റെ സ്പന്ദനങ്ങൾ മറഞ്ഞുകിടക്കുന്ന, ആനുകാലികലേഖനങ്ങൾവരെ നീണ്ടു ചെന്ന, വൈജ്ഞാനിക പാണ്ഡിത്യത്തിനും വിവിധവിഷയങ്ങളിലുള്ള അവഗാഹത്തിനും ബർഗ്സണെ നാം അഭിനന്ദിച്ചേ മതിയാകൂ. സ്പെൻസറെപ്പോലെ ഓരോ പേജിലും നിറഞ്ഞുകവിയുന്ന ഘനഗംഭീരമായ പ്രസ്താവനകളായല്ല, തികഞ്ഞ വിനയവും പ്രതിപക്ഷബഹുമാനവും പാലിച്ചുതന്നെയാണ് ബർഗ്സണിന്റെ വിദ്വത്വം പുറത്തുവരുന്നത്. പരിണാമസിദ്ധാന്തത്തിന്റെ ഭാഗമായി ഡാർവിൻ പ്രത്യേകമായി സൂചിപ്പിച്ച പല ലക്ഷണങ്ങളും ഇന്നിപ്പോൾ മിക്കവാറും ഉപേക്ഷിക്കപ്പെട്ടിരിക്കുന്നതുകൊണ്ട് ബർഗ്സണിന്റെ ഡാർവിൻവിമർശനം ഫലം കണ്ടെന്നുവേണം പൊതുവേ കരുതേണ്ടത്.

ഡാർവിന്റെ കാലഘട്ടവുമായുള്ള ബർഗ്സണിന്റെ ബന്ധം പല പ്രകാരത്തിലും വോൾട്ടയർക്കു കാന്റുമായുള്ള ബന്ധവുമായി സാദൃശ്യമുണ്ട്. ബേക്കണും ഡെക്കാർട്ടേയും തുടങ്ങിവെച്ച ബൗദ്ധികവും മതനിരപേക്ഷവും മിക്കവാറും സൗന്ദര്യാത്മകവുമായ മഹാപ്രസ്ഥാനത്തോടു പ്രതിഷേധവുമായി വന്ന കാന്റ് അവസാനം ഡിഡറോയുടേയും ഹ്യൂമിന്റേയും സന്ദേഹവാദത്തിലാണു ചെന്നെത്തിയത്; അതീന്ദ്രിയപ്രശ്നങ്ങളുടെ പരിഹാരങ്ങളിൽ ബുദ്ധിശക്തിക്കുള്ള ആധികാരിത നിഷേധിക്കുകയാണ് അദ്ദേഹം ചെയ്തത്. പക്ഷേ, വോൾട്ടയറും അനുയായികളും പ്രാചീനവിശ്വാസങ്ങൾക്കെതിരെ ഉയർത്തിയ ആരോപണങ്ങൾ ഡാർവിൻ അബോധപൂർവവും സ്പെൻസർ ബോധപൂർവവും പുനർജ്ജീവിപ്പിച്ചു; മാത്രമല്ല, കാന്റിനും ഷോപ്പൻഹോവർക്കും അടിയറവു പറഞ്ഞ യാന്ത്രികമായ ഭൗതികത ഈ നൂറ്റാണ്ടിൽ പൂർവാധികം ശക്തിയാർജ്ജിക്കുകയും ചെയ്തു. കാന്റിന്റെ രീതിയിൽ പദാർത്ഥത്തെ മനസ്സുകൊണ്ടു മാത്രമേ അറിയാനാവൂ എന്ന ആദർശാത്മകനിഗമനമോ വൈജ്ഞാനികനിരൂപണമോ വഴിയ്ക്കായിരുന്നില്ല, ബർഗ്സണിന്റെ വിമർശനം; നേരേ മറിച്ച് ഷോപ്പൻഹോവറുടെ രീതിയിൽ, വസ്തുനിഷ്ഠവും വ്യക്തിനിഷ്ഠവുമായ ലോകത്തു ജീവിതത്തി

ന്റെ സൂക്ഷ്മതകളും അത്ഭുതങ്ങളും മനസ്സിലാക്കാൻ കഴിയുന്ന സജീവ മായൊരു ഊർജ്ജതത്വത്തെ തേടുകയാണ് ബർഗ്സൺ ചെയ്തത്. ജീവോത്പത്തിവാദം ഇത്രയും ശക്തമായും ആകർഷണീയമായും മറ്റൊരിക്കലും അവതരിക്കപ്പെട്ടിട്ടില്ല.

മനുഷ്യർ എക്കാലത്തും മനസ്സിൽ താലോലിച്ചുപോന്ന പ്രത്യാശ കളെ പ്രതിരോധിച്ചുകൊണ്ടാണ് ബർഗ്സൺ പ്രത്യക്ഷപ്പെടുന്നത്; അതുകൊണ്ടുതന്നെ അദ്ദേഹത്തിന്റെ പ്രശസ്തിയും പെട്ടെന്നു കുതിച്ചു യർന്നു. തത്വചിന്തയോടുള്ള ആദരവ് നിലനിർത്തി ദൈവത്തിലും അനശ്വരതയിലും വിശ്വസിക്കാമെന്നു വന്നപ്പോൾ അവർക്കതു ഹി തകരവും സന്തോഷകരവുമായിത്തീർന്നു; അത്തരം വൈജ്ഞാനിക വാചാലതകൊണ്ടു തങ്ങളുടെ വ്യാമോഹങ്ങൾ സാധൂകരിക്കാമെന്ന വ്യഗ്രതയിൽ സമൂഹത്തിലെ അഭിജാതവനിതകൾപോലും അദ്ദേഹ ത്തിന്റെ പഠനമുറി 'സലൂണാ'ക്കി (Salon) മാറ്റി; 'കുറച്ചു ചിന്തയും കൂടു തൽ ജോലിയു'മെന്ന മുദ്രാവാക്യത്തിനൊരു സാധൂകരണമായി ബൗ ദ്ധികതയോടുള്ള ബർഗ്സണിന്റെ വിമർശനത്തെ വ്യാഖ്യാനിച്ച തൊഴിലാളിവർഗനേതാക്കളും അവർക്കിടയിൽ അപരിചിതത്വം ന ടിച്ചു നടന്നു. പക്ഷേ, പൊടുന്നനെയുണ്ടായ ഈ ജനകീയതക്കു തക്ക വിലയും അദ്ദേഹം നൽകി; പിന്തുണച്ചവരുടെ വിരുദ്ധപ്രകൃതങ്ങൾത ന്നെ അവസാനം അവരെ പിന്തിരിപ്പിച്ചു; സ്വന്തം പ്രശസ്തിയുടെ ശവ ദാഹത്തിനു സാക്ഷ്യം വഹിക്കാൻ കഴിഞ്ഞ സ്പെൻസറുടെ വിധിത ന്നെയാണു ബർഗ്സണും നേരിട്ടത്.

എങ്കിലും സമകാലികതത്വചിന്തയിൽ അമൂല്യമായി കരുതേണ്ട താണു ബർഗ്സണിന്റെ സംഭാവന. മനസ്സിന്റെ പുനർനിർമ്മാണപ്ര വർത്തനങ്ങളിലും വസ്തുക്കളുടെ അന്യാദൃശമായ യാദൃച്ഛികതകളിലും അദ്ദേഹം തെളിച്ച പ്രകാശം നമുക്കിനിയും ആവശ്യമുണ്ട്. ഉത്സാഹ ങ്ങൾ ആത്മവഞ്ചനകളും അദ്ധ്വാനം ദൈവത്തിന്റെ പൈശാചികമാ യൊരു നേരമ്പോക്കുമായി സകലതും മുൻകൂട്ടി നിശ്ചയിച്ചുറപ്പിച്ച ഒരു മഹാപ്രദർശനമാണു പ്രപഞ്ചസംവിധാനമെന്നു മിക്കവാറും നാമൊ

രു തീരുമാനത്തിലെത്തിക്കഴിഞ്ഞു; പക്ഷേ, മൗലികമായ നമ്മുടെ കഴിവുകൾ പ്രദർശിപ്പിക്കാനുള്ള ഒരു രംഗവേദിയാണു പ്രപഞ്ചമെന്ന ധാരണ ബർഗ്സണിനുശേഷം നമുക്കു കൈവന്നു. അന്നൊരു നിശ്ചലമായ യന്ത്രത്തിന്റെ പൽച്ചക്രങ്ങളായിരുന്ന നമുക്കിന്നിപ്പോൾ സൃഷ്ടിനാടകത്തിലെ പങ്ക് സ്വയം സംവിധാനം ചെയ്യാൻപോലും കഴിയുമെന്ന നില വന്നെത്തി.

## 10.2. ബെനെഡെറ്റോ ക്രോസ്

**10.2.1. വ്യക്തിത്വം :** ചിന്താധാരകൾ തമ്മിൽ സമാനതകളില്ലാതെ തീരെ ദുർഗമമാണു ബർഗ്സണിൽനിന്നു ക്രോസിലേയ്ക്കുള്ള വഴി. മാർഗഭ്രംശം വരുത്തുന്ന ഒരുതരം വ്യക്തതയോടെ സ്വന്തം കാഴ്ചപ്പാടുകൾ വിവരിക്കുന്ന യോഗിയാണു ബർഗ്സണെങ്കിൽ, ജർമ്മനിയുടെ സങ്കീർണതകൾ മുഴുവൻ ആവാഹിച്ചെടുത്ത സന്ദേഹവാദിയാണു ബെനെഡെറ്റോ ക്രോസ്. ബർഗ്സൺ മതപക്ഷപാതിയായ പരിണാമവാദിയാണെങ്കിൽ, പൗരോഹിത്യനിഷേധിയായ ക്രോസ് അമേരിക്കക്കാരനായൊരു ഹെഗലിനെപ്പോലെയാണു സംസാരിക്കുന്നത്. ലാമാർക്കും സ്പിനോസയും തുടർന്ന പാരമ്പര്യം പൈതൃകമായി ലഭിച്ച ഫ്രഞ്ചുജ്ഞനായിരുന്നു ബർഗ്സണെങ്കിൽ മതപരമായ കലാരാധനയും പാണ്ഡിത്യവുമൊഴികെ മറ്റൊന്നുമില്ലാത്ത വെറുമൊരു കത്തോലിറ്റ്ക്കനായിരുന്നു, ക്രോസ്.

കഴിഞ്ഞ നൂറ്റാണ്ടിൽ ഇറ്റലിയുടെ തത്വചിന്ത പ്രായേണ വന്ധ്യമായതിനു കാരണം പഴയ ദൈവശാസ്ത്രത്തെ തള്ളിക്കളഞ്ഞ ചിന്തകർക്കിടയിൽപ്പോലും നിലനിന്ന ഒരു പാണ്ഡിത്യമനോഭാവവും പ്രകടനപരതയുമായിരുന്നു. നവോത്ഥാനത്തിന്റെ നാടായി വിശേഷിപ്പിയ്ക്കപ്പെടുന്ന ഇറ്റലിയിൽ കാര്യമായ നവീകരണശ്രമങ്ങളൊന്നും നടന്നില്ലെന്നതാണു വാസ്തവം; കലയുടെപേരിൽ സർവനാശം നേരിടാൻ തയാറായിരുന്നെങ്കിലും സത്യത്തിന്റെ കാര്യത്തിൽ ഇറ്റലിക്കാർ പിലേറ്റിന്റെ (Pilate) സംശയാത്മകതയാണു പുലർത്തിപ്പോന്നത്. സത്യം മരീചികയാണെന്നും കല എത്ര വ്യക്തിനിഷ്ഠമായാലും യാഥാ

ർത്ഥ്യത്തിന്റെ അനുഭവമാണു കാഴ്ച വെക്കുന്നതെന്നും ഒരുപക്ഷേ വിവേകമതികളായ അവർ മനസ്സിലാക്കിയിരിക്കാം. (സാവോനരോളയുടെ (Savonarola) പ്രതിദ്ധ്വനിയായി തൂലിക ചലിപ്പിച്ച പ്രൊട്ടസ്റ്റന്റുകാരനായ മൈക്കലാഞ്ജലോ (Michelangelo) ഒഴിച്ച്) നവോത്ഥാനകാലത്തെ കലാകാരന്മാർ ഒരിയ്ക്കലും ദൈവശാസ്ത്രത്തിന്റെ ധാർമ്മികതയെക്കുറിച്ചു വേവലാതിപ്പെട്ടിട്ടില്ല; ക്രൈസ്തവസഭ തങ്ങളുടെ പ്രതിഭ അംഗീകരിക്കുകയും തക്കതായ പ്രതിഫലം ഉറപ്പാക്കുകയും ചെയ്യുന്നതിൽ മാത്രം ഒതുങ്ങി, അവരുടെ ശ്രദ്ധ. സാംസ്കാരികരംഗത്തു പ്രവർത്തിക്കുന്നവർ സഭയെ ഒരുതരത്തിലും ഗുണദോഷിക്കരുതെന്ന ഒരലിഖിതനിയമം ഇറ്റലിയിൽ അന്നു നിലനിന്നിരുന്നു. ഇറ്റലിയെ അന്താരാഷ്ട്രനിലവാരമുള്ള ചിത്രകലാശാലയാക്കി മാറ്റി ലോകത്തിന്റെ ആദരവിനു പാത്രീഭൂതമാക്കിയ സഭയോട് എങ്ങനെയാണു ജനങ്ങൾക്കു വിരോധം വെച്ചുപുലർത്താൻ കഴിയുക?

അങ്ങനെ പഴയ വിശ്വാസങ്ങളോടു തികഞ്ഞ വിശ്വസ്തത പുലർത്തിയ ഇറ്റലിക്കാർ തോമസ് അക്വിനാസിന്റെ (Thomas Aquinas) തത്വചിന്തയിൽ സംതൃപ്തി കണ്ടെത്തി. ഗയാംബറ്റിസ്റ്റ വൈക്കോയുടെ (Giambattista Vico) വരവ് ഒരിക്കൽക്കൂടി ഇറ്റലിയെ ഇളക്കിമറിച്ചെങ്കിലും വലിയ ചലനങ്ങളൊന്നും സൃഷ്ടിക്കാതെ അദ്ദേഹത്തിന്റെ മരണത്തോടെ തത്വചിന്തയും മണ്ണറഞ്ഞതായി കണക്കാക്കപ്പെട്ടു. റോസ്മിനി (Rosmini) ചെറിയ തോതിൽ വിപ്ളവങ്ങൾക്കു ശ്രമിയ്ക്കായ്കയില്ല; അവസാനം അദ്ദേഹവും കീഴടങ്ങി. ഇറ്റലിക്കാർ കൂടുതൽ മതവിരുദ്ധരും അത്രതന്നെ സഭയോടു വിശ്വസ്തരുമായി മാറി.

അവരുടെ കൂട്ടത്തിൽ ഒരപവാദമായിരുന്നു ബെനെഡെറ്റോ ക്രോസ് (Benedetto Croce). 1866-ൽ അക്വിലാപ്രവിശ്യയിലെ ഒരു ചെറുനഗരത്തിൽ സമ്പന്നമായൊരു യാഥാസ്ഥിതികകത്തോലിക്കാകുടുംബത്തിൽ ജനിച്ച ക്രോസ് കർക്കശമായ ദൈവശാസ്ത്രശിക്ഷണത്തിലൂടെയാണു വളർന്നു വന്നത്; പക്ഷേ, ആദ്യകാലത്തു ലഭിച്ച വിദ്യാഭ്യാസത്തിനു സന്തുലിതാവസ്ഥ വരിയ്ക്കാനെന്ന മട്ടിൽ ഒടുവിലദ്ദേഹം

ഒരു തികഞ്ഞ നാസ്തികനായിത്തീരുകയാണു ചെയ്തത്. നവീകരണങ്ങൾക്കു വളക്കൂറില്ലാത്ത ഇറ്റലിയുടെ മണ്ണിൽ യാഥാസ്ഥിതികതയ്ക്കും അവിശ്വാസത്തിനും മദ്ധ്യേ വിശ്രമിയ്ക്കത്തക്ക വഴിയമ്പലങ്ങൾ യാതൊന്നും ഉണ്ടായിരുന്നില്ല. തുടക്കത്തിൽ തികഞ്ഞ സാത്വികതയോടെ മതവിഷയങ്ങൾ ഒരോന്നായെടുത്തു സനിഷ്കർഷം പഠിക്കുമ്പോൾ കണ്ടെത്തിയ തത്വചിന്തയും നരവംശശാസ്ത്രവും ബെനെഡിറ്റോയുടെ മതവിശ്വാസങ്ങളെ തള്ളിനീക്കി തൽസ്ഥാനം കൈയടക്കി.

സാധാരണമനുഷ്യരെ പൂർണവിശ്വാസികളാക്കി മാറ്റുന്ന നിഷ്ഠുരമായൊരു പ്രഹരമാണു പതിനേഴാമത്തെ വയസ്സിൽ ക്രോസിനു നേരിടേണ്ടിവന്നത്. ഒരു ഭൂകമ്പത്തിന്റെ ഫലമായി അദ്ദേഹത്തിന്റെ കുടുംബം താമസിച്ചിരുന്ന നഗരം തകർന്നടിഞ്ഞു; മാതാപിതാക്കളേയും ഒരേയൊരു സഹോദരിയേയും നഷ്ടപ്പെട്ട അദ്ദേഹം എല്ലുകൾ തകർന്നു കെട്ടിടാവശിഷ്ടങ്ങൾക്കടിയിൽ മണിക്കൂറുകളോളം കിടന്നു. നിരന്തരമായ ചികിത്സകൾക്കുശേഷം വർഷങ്ങൾ വളരെ കഴിഞ്ഞാണു പൂർണാരോഗ്യം വീണ്ടെടുക്കാൻ അദ്ദേഹത്തിനു കഴിഞ്ഞത്; ശാരീരികാസ്വസ്ഥത പക്ഷേ ക്രോസിന്റെ മാനസികോത്സാഹത്തിനു തടസ്സമായില്ല. രോഗമുക്തിയുടെ പ്രശാന്തമായ ദിനചര്യകൾ അറിവിനോടുള്ള അഭിരുചി വളർത്താൻ അദ്ദേഹം ഉപയോഗിച്ചു; ഭൂകമ്പം മൂലം സംഭവിച്ച വ്യക്തിപരമായ ദുരന്തത്തിനുശേഷം പൈതൃകമായി ലഭിച്ച പരിമിതസ്വത്ത്, നല്ലൊരു പുസ്തകശാല രൂപീകരിക്കാനാണ് അദ്ദേഹം ചിലവഴിച്ചത്; അങ്ങനെ ദാരിദ്ര്യദു:ഖത്തിന്റെ പതിവുപീഡനങ്ങൾ നേരിടാതെ അദ്ദേഹമൊരു തത്വചിന്തകനായി മാറി; 'പൂർവാർജ്ജിതമായ നന്മയാണു വിവേക'മെന്ന സഭാപ്രസംഗപുസ്തകത്തിലെ സൂക്ഷ്മസ്പർശിയായ ഉപദേശം അക്ഷരാർത്ഥത്തിൽ അദ്ദേഹം യാഥാർത്ഥ്യമാക്കി.

ഒഴിവുസമയങ്ങളിൽ വായനയും എഴുത്തുമായി ജീവിതകാലം മുഴുവൻ വിദ്യാർത്ഥിയായി കഴിഞ്ഞ അദ്ദേഹം, യാതൊരു താൽപ്പര്യവുമില്ലാതിരുന്നിട്ടും രാഷ്ട്രീയത്തിലേക്കു വലിച്ചിഴയ്ക്കപ്പെട്ടു; ഒരുപക്ഷേ രാഷ്ട്രീയക്കാർമാത്രം തിങ്ങി നിറഞ്ഞ മന്ത്രിസഭയ്ക്കൊരു ബൗദ്ധികമാനം

നൽകുന്നതിനായിരിയ്ക്കാം അദ്ദേഹം വിദ്യാഭ്യാസവകുപ്പാണു കൈകാര്യം ചെയ്തത്. ഇറ്റലിയിലെ നിയമപ്രകാരം ഒരിക്കൽ നാമനിർദ്ദേശം ചെയ്യപ്പെട്ടാൽ ജീവിതകാലം മുഴുവൻ തുടരാവുന്ന സെനറ്റിലേക്കും അദ്ദേഹം തിരഞ്ഞെടുക്കപ്പെട്ടു; പൗരാണികറോമിൽ അത്ര അസാധാരണമല്ലെങ്കിലും ഒരേസമയം സെനറ്ററും ചിന്തകനുമായിരിക്കുന്നവരെ ഇക്കാലത്തു വളരെ അപൂർവമായേ കാണാനാവൂ. ഇക്കാര്യത്തിൽ ഇയാഗോയ്ക്കുപോലും ഒരുപക്ഷേ അദ്ദേഹത്തോട് അസൂയ തോന്നിയിരിക്കാം! പക്ഷേ, രാഷ്ട്രീയം ഗൗരവത്തിലെടുക്കാതെ അന്താരാഷ്ട്രപ്രശസ്തമായ 'ലാ ക്രിട്ടിക്ക'യെന്ന (La Critica) മാസികയിൽ ജിയോവന്നി ജെന്റൈലുമൊത്ത് (Giovanni Gentile) തത്വചിന്താപരമായ ലേഖനങ്ങൾ എഴുതാനാണു കൂടുതൽ സമയവും അദ്ദേഹം ചിലവഴിച്ചത്.

സാമ്പത്തികവിഷയങ്ങളുമായി ബന്ധപ്പെട്ട ചില നിസ്സാരവിവാദങ്ങൾ മനുഷ്യമനസ്സിന്റെ പുരോഗതി തടയുന്നതിൽ അമർഷം പൂണ്ട ക്രോസ്, 1914-ൽ പൊട്ടിപ്പുറപ്പെട്ട ഒന്നാം ലോകമഹായുദ്ധത്തെ ആത്മഹത്യാസക്തിയെന്നു മുദ്ര കുത്തി അപലപിച്ചു; ഗത്യന്തരമില്ലാതെ ഇറ്റലി സഖ്യകക്ഷികളുമായി ബന്ധം പ്രഖ്യാപിച്ചപ്പോൾ വിവാദങ്ങളിൽനിന്നു വിട്ടുനിന്ന അദ്ദേഹം ബ്രിട്ടനിൽ ബർട്രാൻഡ് റസ്സലിനും (Bertrand Russel) ഫ്രാൻസിൽ റൊമെയ്ൻ റോളണ്ടിനും (Romain Rolland) സംഭവിച്ചതുപോലെ ജനസമ്മതിയില്ലാത്തവനായി മാറി. പക്ഷേ, ഇറ്റലി ഇന്നിപ്പോൾ അദ്ദേഹത്തിനു മാപ്പു നൽകിക്കഴിഞ്ഞു; പുതിയ തലമുറ അദ്ദേഹത്തെ നിഷ്പക്ഷനായൊരു മാർഗദർശിയും തത്വചിന്തകനും സുഹൃത്തുമായി തിരഞ്ഞെടുത്തതുകൊണ്ട് സർവകലാശാലകളോളം പ്രാധാന്യമുള്ള ഒരു സ്ഥാപനമായിത്തന്നെ അദ്ദേഹം വളർന്നിരിക്കുന്നു. ജിയൂസെപ്പെ നറ്റോലി (Giuseppe Natoli) അദ്ദേഹത്തെക്കുറിച്ചു പറയുന്നു: 'സമകാലികചിന്തയിലെ ഏറ്റവും ഉദാത്തമായ സിദ്ധാന്തപദ്ധതിയാണു ബെനെഡെറ്റോ ക്രോസ് മുന്നോട്ടുവെച്ചത്'. അസാധാരണമായ ആ ജനസ്വാധീനത്തിന്റെ ഉള്ളറകളിലേക്കു നമുക്കൊന്നിറങ്ങിനോക്കാം.

**10.2.2 ആത്മീയതയുടെ തത്വചിന്ത :** ചരിത്രപരമായ ഭൗതികവാദവും കാറൽ മാർക്സിന്റെ (Karl Marx) സാമ്പത്തികസിദ്ധാന്തവും സംബന്ധിച്ചുള്ള ഉപരിപ്ളവമായൊരു ലേഖനപരമ്പരയായിരുന്നു അദ്ദേഹമെഴുതിയ ആദ്യപുസ്തകത്തിന്റെ (1895-1900) കരട്ടുരൂപം. റോം സർവകലാശാലയിൽവെച്ച് അന്റോണിയോ ലബ്രിയോളയുടെ കീഴിൽ (Antonio Labriola) നടത്തിയ പഠനം ക്രോസിനു വളരെ പ്രചോദനകരമായി അനുഭവപ്പെട്ടു; അദ്ദേഹത്തിന്റെ നിർദ്ദേശപ്രകാരം ക്രോസ് 'മൂലധന'ത്തിന്റെ (Das Capital) സങ്കീർണതകളിലേയ്ക്കു പതുക്കെ ആഴ്ന്നിറങ്ങി. 'മാർക്സിയൻ സാഹിത്യവുമായുള്ള ഈ സഹവാസവും ജർമ്മനിയിലേയും ഇറ്റലിയിലേയും സോഷ്യലിസ്റ്റ് പ്രസിദ്ധീകരണങ്ങൾ വായിയ്ക്കാനുള്ള ഉത്സാഹവും എന്റെ ചിന്തകളെ സ്വാധീനിച്ചു; ആദ്യമായി എന്റെ മനസ്സിൽ അസാധാരണമായൊരു രാഷ്ട്രീയാവേശം ഉണർന്നു; യൗവനം കൊഴിഞ്ഞുപോയശേഷം പ്രഥമാനുരാഗത്തിൽ ചെന്നുകപ്പെട്ടതുപോലെ, അത്തരം വികാരങ്ങളുടെ നിഗൂഢഗതികൾ ഞാൻ നിരീക്ഷി' (Piccoli : Benedetto Croce). പക്ഷേ, സാമൂഹ്യപരിഷ്കാരങ്ങളുടെ ലഹരി ഒരിയ്ക്കലും അദ്ദേഹത്തിന്റെ തലയ്ക്കു പിടിച്ചില്ല; മനുഷ്യരാശി തുടർന്നുപോരുന്ന രാഷ്ട്രീയാസംബന്ധങ്ങൾ പെട്ടെന്നു തിരിച്ചറിഞ്ഞ അദ്ദേഹം വീണ്ടും തത്വചിന്തയിലേയ്ക്കു മടങ്ങി.

മാർക്സിയൻ സിദ്ധാന്തങ്ങളുമായുട്ടുള്ള സൗഹൃദത്തിന്റെ ഫലമായി ഉപയോഗയോഗ്യതാസങ്കൽപ്പത്തെ സത്യസൗന്ദര്യസദ്ഗുണങ്ങളുടെ നിലവാരത്തിലേക്കുയർത്താൻ അദ്ദേഹത്തിനു കഴിഞ്ഞു. മാർക്സും ഏംഗൽസും പരമപ്രാധാന്യം നൽകി അംഗീകരിച്ച അവയെ സാമ്പത്തികതലത്തിലേക്കു വിട്ടു കൊടുക്കുകയല്ല അദ്ദേഹം ചെയ്തത്. നിന്ദിതരും പീഡിതരുമായവരുടെ ശ്രദ്ധ ആകർഷിക്കത്തക്കവിധം ശക്തമായൊരു വൈജ്ഞാനികസിദ്ധാന്തം, എത്രകണ്ട് അപൂർണമാണെങ്കിൽപ്പോലും, അവതരിപ്പിക്കാൻ കഴിഞ്ഞതിൽ അദ്ദേഹമവരെ അനുമോദിച്ചു; പക്ഷേ, വ്യാവസായികസംവിധാനത്തിന്റെ ആശയങ്ങളോട്ടുള്ള പക്ഷപാതപരമായ കീഴടങ്ങലായി ചരിത്രത്തിനൊരു സാമ്പത്തികവ്യാഖ്യാനം ചമയ്ക്കുന്നതിന്റെ നിരുപാധികത അദ്ദേഹം

തള്ളിക്കളഞ്ഞു. ഭൗതികവാദത്തെ പക്വമായൊരു ചിന്താപദ്ധതിയെന്നല്ല, ശാസ്ത്രീയോപാധിയായിപ്പോലും ക്രോസ് അംഗീകരിച്ചില്ല; അദ്ദേഹത്തെ സംബന്ധിച്ചിടത്തോളം മനസ്സാണു പ്രഥമവും പ്രധാനവുമായ യാഥാർത്ഥ്യം. ഒരുതരം നിഷേധാത്മകതയോടെ 'ആത്മീയതയുടെ തത്വചിന്ത'യെന്നാണു (The Philosophy of the Spirit) സ്വന്തം ചിന്തകളെ അദ്ദേഹം വിശേഷിപ്പിച്ചത്.

ആദർശവാദിയായ ക്രോസ്, ഹെഗലിനുശേഷം പുറത്തു വന്ന യാതൊരു ചിന്താധാരകളും അംഗീകരിച്ചില്ല. സകല യാഥാർത്ഥ്യങ്ങളും ആശയമാണെന്ന് അദ്ദേഹം കരുതി; അവബോധങ്ങളിൽ ഉടലെടുക്കുന്ന ആശയങ്ങളെയല്ലാതെ യാതൊന്നിനെക്കുറിച്ചും നമുക്കറിവില്ല. അതുകൊണ്ടു തത്വചിന്ത മുഴുവനായും തർക്കശാസ്ത്രത്തിലേയ്ക്കു ചുരുക്കാവുന്നതേയുള്ളൂ; ആശയങ്ങളുടെ സുദൃഢവും പരിപൂർണവുമായ പരസ്പരബന്ധമാണു സത്യം. ഒരുപക്ഷേ, യുക്തിവാദിയായ ക്രോസിനു മാത്രമേ ഈ നിഗമനത്തിലെത്താൻ കഴിയൂ; സൗന്ദര്യശാസ്ത്രത്തെ സംബന്ധിച്ച സ്വന്തം പുസ്തകത്തിൽ ഒരദ്ധ്യായം യുക്തിവാദത്തിനു വേണ്ടി അദ്ദേഹം നീക്കിവെച്ചു. തത്വചിന്തയെ മൂർത്തപ്രപഞ്ചത്തിന്റെ പഠനമെന്നും ശാസ്ത്രത്തെ അമൂർത്തപ്രപഞ്ചത്തിന്റെ പഠനമെന്നും അദ്ദേഹം വിഭജിക്കുന്നു; പക്ഷേ, ആ മൂർത്തപ്രപഞ്ചം സർവത്ര അമൂർത്തമായതാണു വായനക്കാരുടെ ദൗർഭാഗ്യം! വൈജ്ഞാനികമായൊരു പാരമ്പര്യത്തിന്റെ പിന്തുടർച്ചക്കാരനായ അദ്ദേഹം, വായനക്കാരെ പരിക്ഷീണരാക്കുന്നവിധം വ്യത്യസ്തതകളുടേയും വർഗീകരണങ്ങളുടേയും സങ്കീർണതകളിൽ അമിതാവേശം കാണിക്കുന്നുണ്ട്; യുക്തിപരമായ വിവേചനവിചാരങ്ങളിലേക്കു പെട്ടെന്നു വഴുതിവീഴുന്ന അദ്ദേഹം നിഗമനങ്ങളേക്കാൾ നിഷേധങ്ങളിലേയ്ക്കാണു പലപ്പോഴും ചെന്നെത്തുന്നത്. നീഷേ ഇറ്റലിയെ സ്വാംശീകരിച്ച ജർമ്മൻകാരനായതുപോലെ ജർമ്മനിയെ സ്വാംശീകരിച്ച ഇറ്റലിക്കാരനായാണു ബെനെഡെറ്റൊ ക്രോസ് ജീവിച്ചത്.

ക്രോസിന്റെ 'ശുദ്ധധാരണയുടെ ശാസ്ത്രമായി യുക്തിവാദത്തിനുള്ള

പ്രസക്തി'യെന്ന (Logic as the Science of the Pure Concept) മൂന്നു ഭാഗങ്ങളുള്ള പുസ്തകത്തിന്റെ ശീർഷകംപോലെ ഹെഗലിനേയും ജർമ്മനിയേയും ഉൾക്കൊള്ളാൻ മറ്റാർക്കും കഴിയില്ല. ഓരോ ആശയവും കഴിയുന്നത്ര ശുദ്ധമായി, അതായതു നിരുപാധികമാംവണ്ണം കഴിയുന്നത്ര ആദർശാത്മകമാകണമെന്നു ക്രോസ് ആഗ്രഹിയ്ക്കുന്നു; തത്വചിന്തയുടെ മൂടൽമഞ്ഞിൽ ഒരു ദീപസ്തംഭമായ വില്യം ജെയിംസിന്റെ (William James) വ്യക്തതയും പ്രായോഗികതയും ഇവിടെ നമുക്കു കാണാനാവില്ല. ആശയങ്ങളെ പ്രായോഗികസാഹചര്യങ്ങളിലേക്കു പരാവർത്തനം ചെയ്തു നിർവചിക്കാൻ ക്രോസിനു താൽപ്പര്യമില്ല; മറിച്ച്, പ്രായോഗികവിഷയങ്ങളെ ആശയങ്ങളും ബന്ധങ്ങളും വർഗവിഭജനങ്ങളുമായി ലഘൂകരിയ്ക്കാനാണദ്ദേഹം ശ്രമിയ്ക്കുന്നത്. സാങ്കേതികവും അമൂർത്തവുമായ പദപ്രയോഗങ്ങൾ ഒഴിവാക്കിയാൽത്തന്നെ ആ പുസ്തകങ്ങളുടെ ക്രമാതീതമായ സ്ഥൂലതയ്ക്കൊരു പരിഹാരമാകും.

അളവ്, ഗുണം, പരിണാമം തുടങ്ങി സകല വസ്തുതാസങ്കൾപ്പങ്ങൾക്കും ഉപാധിയായി കണക്കാക്കാവുന്ന ചിന്തകളെപ്പോലെ സാർവലൗകികമായൊരു ധാരണയെയാണു 'ശുദ്ധധാരണ'യായി ക്രോസ് വിശേഷിപ്പിക്കുന്നത്. ഹെഗലിന്റെ ആത്മാവ് ആവേശിച്ചതുപോലെ, അതല്ലെങ്കിൽ നിഗൂഢതകളുടെ ആചാര്യനായി സ്വയമവരോധിയ്ക്കാൻ തീരുമാനിച്ചുറപ്പിച്ചതുപോലെ, അത്തരം ധാരണകളുമായി അദ്ദേഹം പല ജാലവിദ്യകളും പുറത്തെടുക്കുന്നു. അവയെല്ലാം 'യുക്തി'യാണെന്നു ബോദ്ധ്യപ്പെടുത്തുന്നതിലൂടെ ആദ്ധ്യാത്മികചിന്തയെ തള്ളിപ്പറയുക മാത്രമല്ല, അതിൽനിന്നു നിർദ്ദോഷമായൊരു ദൂരത്തു മാറിനിൽക്കുകയും ചെയ്യുന്നുണ്ട്, അദ്ദേഹം; ആദ്ധ്യാത്മികചിന്ത ദൈവശാസ്ത്രത്തിന്റെ മാറ്റൊലിയായി കാണുന്ന ക്രോസ്, മദ്ധ്യകാലദൈവചിന്തകരുടെ നവീനാവതാരമായാണു സർവകലാശാലകളിലെ തത്വചിന്താദ്ധ്യാപകരെ കണക്കാക്കുന്നത്. മതത്തെ നിഷേധിച്ച വികാരങ്ങളുടെ നേർക്കു പരുഷത പ്രകടിപ്പിച്ചാണു സ്വന്തം ആദർശവാദത്തെ അദ്ദേഹം ഊട്ടിയുറപ്പിക്കുന്നത്; ഇച്ഛാശക്തിയുടെ സ്വാതന്ത്ര്യത്തിൽ വിശ്വാസമുണ്ടെങ്കിലും ആത്മാവിന്റെ അനശ്വരതയിൽ ക്രോ

സിനു വിശ്വാസമില്ല; സൗന്ദര്യാരാധനയും സാംസ്കാരികമായി ഉയർന്ന ജീവിതവും മതവിശ്വാസത്തിനു പകരമായി അദ്ദേഹം നിർദ്ദേശിയ്ക്കുന്നു. 'ബൗദ്ധികപൈതൃകമായിരുന്നു, പ്രാചീനമനുഷ്യരുടെ മതം; നമ്മുടെ ബൗദ്ധികപൈതൃകമാകട്ടെ, മതവും. കലയും ചിന്തയും നിരൂപണവും ഉൾക്കൊള്ളുന്ന മനുഷ്യരുടെ സാംസ്കാരികപ്രവർത്തനങ്ങൾക്കിടയിൽ ആ മതപൈതൃകത്തെ സംരക്ഷിയ്ക്കുന്നതുകൊണ്ട് എന്തു പ്രയോജനമാണു ലഭിക്കാൻ പോകുന്നതെന്ന് എനിയ്ക്കറിയില്ല. അസ്തിത്വത്തിന്റെ സകല കാരണങ്ങളും മതത്തിൽനിന്നു തത്വചിന്ത നീക്കിക്കളയുന്നു. ആത്മചൈതന്യത്തിന്റെ ശാസ്ത്രമെന്ന നിലയ്ക്കു മറികടക്കാൻ കഴിയുന്നൊരു മാനസികാവസ്ഥയോ ക്ഷണികമായൊരു ചരിത്രവസ്തുതയോ മാത്രമായാണതു ഞാൻ കാണുന്നത്'. ഈ വരികൾ വായിയ്ക്കുമ്പോൾ ലാ ഗിയോക്കൊണ്ടയുടെ (La Gioconda) ഒരു പുഞ്ചിരി റോമിന്റെ മുഖത്തു പടരുന്നതായി പലരും സംശയിച്ചുപോകും.

പ്രകൃത്യാത്മകവും ആദ്ധ്യാത്മികവും, അജ്ഞേയവും അനിശ്ചിതവും, പ്രായോഗികവും സൈദ്ധാന്തികവും, സാമ്പത്തികവും കലാപരവുമായ വിഷയങ്ങളുടെ സംയോഗംമൂലം സവിശേഷമായൊരു തത്വചിന്തയാണിത്. ജീവിതത്തിന്റെ പ്രായോഗികവശത്തേക്കാൾ സൈദ്ധാന്തികവശത്തോടാണു ക്രോസിനു താൽപ്പര്യം; പക്ഷേ, പാണ്ഡിത്യപരമായ പക്ഷപാതങ്ങളെ മറി കടക്കാനുള്ള അദ്ധ്വാനമാണു പല ലേഖനങ്ങളിലും അദ്ദേഹം കാഴ്ചവെക്കുന്നത്. 'പ്രായോഗികതയുടെ തത്വചിന്ത'യെന്ന (Philosophy of the Practical) ബൃഹത്തായൊരു പുസ്തകം അദ്ദേഹമെഴുതി; ഇച്ഛാസ്വാതന്ത്ര്യമെന്ന പഴയ പ്രശ്നത്തെ ആദ്ധ്യാത്മികമായി ചർച്ച ചെയ്യുന്നതിന്റെ ഭാഗമെന്ന നിലയ്ക്ക് മറ്റൊരുപേരിൽ യുക്തിവാദത്തെത്തന്നെയാണ് അദ്ദേഹം അവതരിപ്പിക്കുന്നത്. കുറേക്കൂടി സമചിത്തത പാലിച്ച് ചലനാത്മകമായ തത്വചിന്തയായി ചരിത്രത്തെ വ്യാഖ്യാനിക്കുന്ന 'ചരിത്രത്തെക്കുറിച്ചെ'ന്ന (On History) പുസ്തകത്തിൽ ചരിത്രകാരന്മാർ സൈദ്ധാന്തികമായ കേവലത്വത്തിലൂടെയല്ല, കാര്യകാരണങ്ങളുടെ പ്രവാഹങ്ങൾ വിശകലനം

ചെയ്യാണ മനുഷ്യനേയും പ്രകൃതിയേയും വിലയിരുത്തേണ്ടതെന്ന് അദ്ദേഹം അഭിപ്രായപ്പെടുന്നു. ചരിത്രം എഴുതേണ്ടതു തത്വചിന്തകരാണെന്ന വൈക്കോയുടെ നിർദ്ദേശം അകമഴിഞ്ഞു പിന്തുണക്കുകയും ചെയ്യുന്നുണ്ട്, ക്രോസ്. ചരിത്രം ശാസ്ത്രീയമായിരിക്കണമെന്ന നിർബന്ധബുദ്ധി ചരിത്രകാരനെ സൂക്ഷ്മമായ പാണ്ഡിത്യപ്രകടനത്തിലേക്കു നയിക്കുമ്പോൾ സത്യം വഴിക്കെവിടെയോ നഷ്ടപ്പെടാൻ സാദ്ധ്യതയുള്ളതായി അദ്ദേഹം വിശ്വസിക്കുന്നു. ട്രോയ്നഗരം ഒരുകാലത്തും നിലനിന്നിരുന്നില്ലെന്നു ചരിത്രകാരന്മാർ ശാസ്ത്രീയമായി തെളിയിച്ചതിനുശേഷം ഒന്നല്ല ഏഴു ട്രോയ്നഗരങ്ങൾ പൌരാണികകാലത്തു നിലനിന്നതായി ഷ്ലീമാൻ (Schliemann) വെളിവാക്കിയതുപോലെ ഭൂതകാലത്തെക്കുറിച്ചുള്ള അജ്ഞത ചരിത്രകാരന്മാർക്കു നവീകരണത്തിനുള്ള സാദ്ധ്യതകൾ തുറന്നിടുന്നതായി ക്രോസ് കരുതുന്നു.

‘ചെറുപ്പകാലത്തു ചരിത്രപരമായ ചില ഗവേഷണങ്ങൾക്കിടയിൽ പഴയ റോമിനെക്കുറിച്ചുള്ള വിമർശനാത്മകമായൊരു പഠനം സാഹിത്യാഭിരുചിയുള്ള ഒരു സുഹൃത്തിനു ഞാൻ വായിയ്ക്കാൻ കൊടുത്തു; 'ഭാഷാശാസ്ത്രജ്ഞരിൽ ഏറ്റവും പാണ്ഡിത്യം' തനിയ്ക്കാണെന്ന ബോദ്ധ്യം വന്ന ഭാവത്തോടെയാണു വായനയ്ക്കുശേഷം അദ്ദേഹം പുസ്തകം തിരിച്ചേൽപ്പിച്ചത്. ഒരുപക്ഷേ ശ്രമകരമായ ഗവേഷണപഠനങ്ങൾക്കുശേഷം തനിയ്ക്കൊന്നുമറിയില്ലെന്ന നിഗമനത്തിൽ ഗ്രന്ഥകാരൻ ചെന്നെത്തിയിരിയ്ക്കാം; പക്ഷേ, സുഹൃത്താകട്ടെ യാതൊരദ്ധ്വാനവും കൂടാതെ പ്രകൃതിയുടെ വരപ്രസാദംകൊണ്ടുമാത്രം തനിയ്ക്കൊന്നുമറിയില്ലെന്ന യാഥാർത്ഥ്യത്തിൽ ചെന്നെത്തി!‘.

'നിരവധി നുണക്കഥകളിൽനിന്നു സത്യത്തോടു സദൃശമായ വസ്തുതകൾ കണ്ടെത്തുന്ന കല'യാണു ചരിത്രമെന്ന റൂസോയുടെ അഭിപ്രായമാണു ഭൂതകാലം ചികഞ്ഞെടുക്കുന്നതിന്റെ ബുദ്ധിമുട്ട് അംഗീകരിക്കുന്ന ക്രോസ് ഉദ്ധരിക്കുന്നത്. ഹെഗൽ, മാർക്സ്, ബക്കിൾ തുടങ്ങിയവരെപ്പോലെ സ്വന്തം മുൻവിധികളോടു സാമ്യമുള്ള പദ്ധതിയിലേക്കു ചരിത്രത്തെ വളച്ചൊടിക്കുന്ന സൈദ്ധാന്തികരോട് അദ്ദേഹത്തിനു തീരെ സഹതാപമില്ല. ചരിത്രത്തിൽ മുൻകൂട്ടി നിശ്ചയിക്കപ്പെട്ട പദ്ധ

തികൾ യാതൊന്നുമില്ല; പ്രാപഞ്ചികമായ രൂപകൽപ്പനകൾ കാണു ന്നതിനു പകരം സംഭവങ്ങളുടെ കാരണങ്ങളും ബന്ധങ്ങളും ഫലങ്ങ ളും വെളിവാക്കാനാണു ചരിത്രമെഴുതുന്ന ചിന്തകർ ശ്രമിയ്ക്കേണ്ടത്. മാത്രമല്ല, വിവരലഭ്യതയുടെ പ്രകാശത്തിൽ സമകാലികത അവകാ ശപ്പെടാവുന്ന ഭൂതകാലത്തിനു മാത്രമാണു പ്രസക്തിയെന്നും അവ രോർക്കണം. ചരിത്രത്തെക്കുറിച്ച് നെപ്പോളിയൻ പറഞ്ഞതാണു സ ത്യം: ചരിത്രകാരന്മാർ പ്രകൃതിയുടെ വെളിച്ചപ്പാടും മനുഷ്യന്റെ കണ്ണാ ടിയുമാകുന്നതാണു 'നേരായ തത്വചിന്തയും കൃത്യമായ മനശ്ശാസ്ത്രവും'.

**10.2.3 എന്താണു സൗന്ദര്യം? :** ചരിത്രപരവും സാഹിത്യപരവുമാ യ പഠനങ്ങളിലൂടെയാണു ക്രോസ് തത്വചിന്തയിലേയ്ക്കു കടന്നത്; അ തുകൊണ്ട് അദ്ദേഹത്തിന്റെ തത്വചിന്ത സൗന്ദര്യാവബോധങ്ങളുടേ-യും നിരൂപണത്തിന്റേയും നൈസർഗികതാൽപ്പര്യങ്ങളുമായി ഇടക ലരുന്നതു തികച്ചും സ്വാഭാവികമാണ്. 'കലാചിന്ത'യാണ് (Esthetics) അദ്ദേഹത്തിന്റെ ഏറ്റവും വിശിഷ്ടമായ കൃതി; ശാസ്ത്രത്തിനും ആദ്ധ്യാ ത്മികതക്കും മേലേ അദ്ദേഹം കലയെ പ്രതിഷ്ഠിക്കുന്നു; ശാസ്ത്രം ഉപ യോഗമൂല്യങ്ങൾക്കു പ്രാധാന്യം നൽകുമ്പോൾ സൗന്ദര്യാത്മകമായ അവബോധമാണു കല പകരുന്നത്; യഥാർത്ഥവും വ്യക്തിനിഷ്ഠവുമാ യൊരു ലോകത്തുനിന്നു ഗണിതാത്മകവും സങ്കീർണവുമായൊരു അ മൂർത്തലോകത്തേക്കു നമ്മെ അകറ്റിക്കൊണ്ടുപോകുന്ന ശാസ്ത്രം ഒടു വിൽ പ്രായോഗികമായി യാതൊരു പ്രസക്തിയുമില്ലാത്ത ചില ക്ഷ ണികനിഗമനങ്ങളിൽ എത്തിച്ചേരുന്നു; പക്ഷേ കലയാകട്ടെ, തത്വ ചിന്ത മൂർത്തമായ രൂപത്തിൽ ആവിഷ്കൃതമായിരിക്കുന്ന ഒരു സ വിശേഷവ്യക്തിത്വത്തിന്റെ സമീപത്തേയ്ക്കാണു നമ്മെ നയിക്കുന്നത്. 'അനുമാനപരവും യുക്തിപരവുമായി അറിവിനു രണ്ടു രൂപങ്ങളുണ്ട്; ഭാവനയും ബുദ്ധിയുമാണവയുടെ ഉപാധികൾ; ഒറ്റപ്പെട്ട വസ്തുക്കളുടേ യും ബന്ധങ്ങളുടേയും ബിംബങ്ങളുടേയും ധാരണകളുടേയും ആവിഷ് ക്കാരങ്ങളാണവ'. അതുകൊണ്ടു കൽപ്പനകൾ സൃഷ്ടിക്കാനുള്ള കഴി വാണു കലയുടെ ഉറവിടം. 'ഭാവനമാത്രമാണു കലയെ നിയന്ത്രിയ്ക്കുന്ന

ത്. ബിംബകൽപ്പനകളാണതിന്റെ ഒരേയൊരു സ്വത്ത്. കല വസ്തുക്കളെ നിർവചിയ്ക്കുകയോ ഗുണദോഷിയ്ക്കുകയോ വർഗീകരിയ്ക്കുകയോ ചെയ്യുന്നില്ല. അവയെ തൊട്ടറിഞ്ഞ് ആവിഷ്ക്കരിക്കുക മാത്രമാണതിന്റെ ദൗത്യം' (Carr : The Philosophy of Benedetto Croce). ചിന്തയ്ക്ക് അത്യന്താപേക്ഷിതവും മുമ്പേ സംഭവിക്കുന്നതുമാണ് ഭാവന; അതുകൊണ്ട് ബിംബകൽപ്പനയടക്കമുള്ള മനസ്സിന്റെ കലാപരമായ പ്രക്രിയ, ധാരണകൾ സൃഷ്ടിയ്ക്കുന്ന യുക്തിപരമായ പ്രവർത്തനങ്ങൾക്കു മുമ്പാണ് നടക്കുന്നത്. യുക്തിപരമായി ചിന്തിയ്ക്കുന്നതിനു മുമ്പേ ഭാവനയിലേയ്ക്കു കടക്കുന്ന നിമിഷം മനുഷ്യൻ കലാകാരനായിക്കഴിഞ്ഞു.

ഈയൊരു സത്യം കണ്ടറിഞ്ഞവരാണ് മഹാത്മാക്കളായ കലാകാരന്മാർ. 'കൈവിരൽകൊണ്ടല്ല മനസ്സുകൊണ്ടാണ് കലാകാരൻ ചിത്രം വരക്കുന്നതെ'ന്നു മൈക്കലാഞ്ജലോ (Michelangelo) പറഞ്ഞു; 'ബാഹ്യജോലികളിൽ ഏർപ്പെടാത്ത പ്രതിഭാശാലികളുടെ മനസ്സ് ഭാവനകൊണ്ടു സമ്പന്നവും സജീവവുമാകു'മെന്നു ഡാവിഞ്ചി (Leonardo Davinci) എഴുതി. 'അവസാനത്തെ അത്താഴം' വരച്ചു കൊണ്ടിരിക്കുമ്പോൾ ഉണ്ടായ അനുഭവം അദ്ദേഹംതന്നെ വിവരിക്കുന്നുണ്ട്: തൂലികയൊന്നു സ്പർശിക്കുകപോലും ചെയ്യാതെ ശൂന്യമായ ക്യാൻവാസിനു മുമ്പിൽ ദിവസങ്ങളോളം ധ്യാനനിരതനായിരിക്കുന്ന അദ്ദേഹത്തെ കണ്ടു ചിത്രം വരക്കാൻ കൽപ്പന കൊടുത്ത മഠാധിപതി രോഷാകുലനായി; എന്നാണു പണി തുടങ്ങുന്നതെന്നു നിരന്തരം ചോദ്യം ചെയ്തപ്പോൾ ശല്യം സഹിക്കാതെ അദ്ദേഹം മഠാധിപതിയെ ജൂദാസിന്റെ മാതൃകയായി സ്വീകരിച്ചു ചിത്രം പൂർത്തിയാക്കി.

മനസ്സിലെ ആശയം ആവിഷ്ക്കരിക്കാനുതകുന്ന പ്രതിബിംബങ്ങൾ സങ്കൽപ്പിച്ചെടുക്കാനുള്ള ധ്യാനാത്മകമായ ഈ പരിശ്രമമാണു കലാപരമായ കൃത്യങ്ങളുടെ അന്തസ്സത്ത; യോഗാത്മകമായ ഉൾക്കാഴ്ചയോ ദർശനസിദ്ധിയോ ധാരണാവിദ്യകളോ ഭാവനാകൗശലങ്ങളോ ആവശ്യമില്ലാത്ത മൗലികമായൊരു അവബോധമാണത്; ആശയത്തെ ഉപാധികൾ വഴി വിശദീകരിയ്ക്കാതെ ഉൾക്കൊള്ളാൻ കഴിയുന്നതാണു കലയുടെ ദിവ്യാത്ഭുതം; യാന്ത്രികവിദ്യകളും കരകൗ

ശലസിദ്ധികളുമാണ കലയുടെ ബാഹ്യാവിഷ്ക്കരണങ്ങൾ.

*'അങ്ങനെ ആന്തരികമായ വാക്കിനെ കീഴടക്കുന്നതോടെ, രൂപത്തെ വ്യക്തവും വിശദവുമായി ഉൾക്കൊള്ളുന്നതോടെ, സംഗീതാത്മകമായ പ്രമേയം കണ്ടെത്തുന്നതോടെ ആവിഷ്ക്കാരം നിരുപാധികമായി പിറവിയെടുത്തു കഴിയും. തുടർന്ന പാടാനോ സംസാരിക്കാനോ തുടങ്ങുമ്പോൾ, നാം മനസ്സിൽ പറഞ്ഞതും മന്ത്രിച്ചതുമാണ പുറമേ ഉച്ചത്തിൽ പ്രകടിപ്പിക്കുന്നത്. ഹാർമോണിയത്തിൽ വിരലുകൾ ചലിക്കുന്നതും പേന കൈയിലെടുക്കുന്നതും നമ്മുടെ ഇച്ഛാനസൃതമായ പ്രവൃത്തികളായി മാറുന്ന (കലാപരമല്ലാത്ത, പ്രായോഗികപ്രവർത്തനങ്ങളുടെ പരിധിയിലാണവ വരുന്നത്); ചുരുക്കത്തിലും ദ്രുതഗതിയിലും ആന്തരികമായി ചെയ്തുകഴിഞ്ഞവ വിളംബകാലത്തിൽ വിസ്തരിച്ച നിർവഹിക്കാനാണ നാം അപ്പോൾ ശ്രമിക്കുന്നത്'.*

എന്താണ സൗന്ദര്യമെന്ന അമ്പരപ്പിക്കുന്ന ചോദ്യത്തിന നമുക്കിപ്പോൾ ഉത്തരം പറയാനാകുമോ? തീർച്ചയായും ഓരോരുത്തർക്കും അവരവരുടേതായ അഭിപ്രായങ്ങളുണ്ടാകാം; ഇക്കാര്യത്തിൽ മറ്റുള്ളവർ പറയുന്നതു നിഷ്ക്കരുണം തള്ളിക്കളഞ്ഞു തന്റേതായ അഭിപ്രായത്തിൽ ഉറച്ചുനിൽക്കുന്നവരാണ മിക്കവരും. വിഷയത്തിന്റെ അന്തസ്സത്ത ആവാഹിക്കുന്ന പ്രതിബിംബത്തിന്റെ (അല്ലെങ്കിൽ ബിംബപരമ്പരയുടെ) മാനസികസൃഷ്ടിയാണ സൗന്ദര്യമെന്ന ക്രോസ് ഉത്തരം നൽകുന്നു. വിഷയത്തിന്റെ ബാഹ്യാവിഷ്കൃതരൂപത്തിലല്ല, ആന്തരികമായ പ്രതിബിംബത്തിലാണ സൗന്ദര്യമിരിക്കുന്നത്. ആവിഷ്ക്കാരശൈലിയുടെ പ്രകടമായ ചില വ്യത്യാസങ്ങൾ മാത്രമാണ ഷേയ്ക്ക്സ്പിയർക്കും നമുക്കും തമ്മിലുള്ളതെന്ന കരുതാനാണ നമുക്കിഷ്ടം; വാക്കുകൾക്ക് എത്തിപ്പിടിക്കാൻ കഴിയാത്ത അഗാധതയിലാണ ചിന്തകൾ കിടക്കുന്നതെന്നും നാമഭിമാനിക്കുന്നു. പക്ഷേ, അതെല്ലാം വെറും മിഥ്യാഭ്രമങ്ങളാണ്: ബാഹ്യാവിഷ്ക്കാരത്തിലല്ല, വിഷയം നിർവചിക്കുന്ന പ്രതിബിംബത്തെ ആന്തരികമായി സൃഷ്ടിക്കാനുള്ള കഴിവിലാണ പ്രകടമായ വ്യത്യാസമുള്ളത്.

സൃഷ്ടിയ്ക്കു കഴിവില്ലെങ്കിൽ വിഷയത്തെക്കുറിച്ചു മനനം ചെയ്യാനു ള്ള സൗന്ദര്യാവബോധംപോലും ആന്തരികമായ ആവിഷ്ക്കാരമാണ്; കലാസൃഷ്ടി ആസ്വദിക്കുന്നതിന്റെ തീവ്രത, ചിത്രീകരിക്കപ്പെടു ന്ന യാഥാർത്ഥ്യത്തെ നേരിട്ടുള്ള ഉൾക്കാഴ്ചകൊണ്ടു വിലയിരുത്താനും ഒരു പ്രതിബിംബത്തെ സൃഷ്ടിക്കാനുമുള്ള കഴിവിനെ ആശ്രയിച്ചിരിക്കും. 'മനോഹരമായൊരു കലാസൃഷ്ടി ആസ്വദിക്കുന്ന നാം നമ്മുടെതന്നെ സഹജാവബോധത്തെയാണു പുറത്തേക്കു കൊണ്ടുവരുന്നത്; ഷേയ്ക്ക്സ്പിയർ വായിക്കുമ്പോൾ ഒഥെല്ലോയേയും ഹാംലറ്റിനേയുംകുറിച്ചുള്ള പ്രതിബിംബങ്ങൾ വായനക്കാരന്റെ സഹജമായ അവബോധം മാത്രമാകാനേ കഴിയൂ'. സൗന്ദര്യത്തെ സൃഷ്ടിക്കുന്ന കലാകാരനേയും ധ്യാനിക്കുന്ന ആസ്വാദകനേയും ബാധിക്കുന്ന ആവിഷ്ക്കരണസമർത്ഥമായ ഭാവനയാണു കലാസൃഷ്ടിയുടെ രഹസ്യം. അനുരൂപമായ ആവിഷ്ക്കാരമാണു സൗന്ദര്യം: അനുരൂപമായല്ലാത്ത ആവിഷ്ക്കാരമൊരിക്കലും യഥാർത്ഥമാകാത്തതുകൊണ്ട് പഴയ ആ ചോദ്യത്തിനു വളരെ ലളിതമായൊരു ഉത്തരം നമുക്കു പറയാം: ആവിഷ്ക്കാരമാണു സൗന്ദര്യം.

**10.2.4 നിരൂപണാവലോകനം :** നക്ഷത്രങ്ങളില്ലാത്ത രാവുപോലെ ഇവിടെ സകലതും സുവ്യക്തമായിരിക്കുന്നു; തീരെ ദുർബലമായ 'ആത്മീയതയുടെ തത്വചിന്ത' അനുകമ്പാർഹമായൊരു വിശദീകരണമാണ് ആവശ്യപ്പെടുന്നത്. അപ്രായോഗികമായ 'പ്രായോഗികതയുടെ തത്വചിന്ത'ക്കു ജീവനിശ്വാസംപോലും നഷ്ടപ്പെട്ടിരിക്കുന്നു. 'ചരിത്രത്തെക്കുറിച്ചു'ള്ള ഉപന്യാസം തത്വചിന്തയേയും ചരിത്രത്തേയും ബന്ധപ്പെടുത്തി സത്യത്തിന്റെ ഒരംശം പിടിച്ചെടുക്കുന്നതിൽ വിജയിക്കുന്നുണ്ടെങ്കിലും അപഗ്രഥനത്തിലൂടെയല്ല ഉദ്ഗ്രഥനത്തിലൂടെ മാത്രമാണു ചരിത്രം തത്വചിന്തയിലേക്കു മുന്നേറുന്നതെന്ന വസ്തുത കാണപ്പെടാതെ പോകുന്നു. സാമ്പത്തിക-രാഷ്ട്രീയ-സാമൂഹ്യരംഗങ്ങളും ശാസ്ത്രവും തത്വചിന്തയും മതവും സാഹിത്യവും കലയുമുൾപ്പെടുന്ന മേഖലകളിലെ സകല വിഷയങ്ങളും യാതൊരു ബന്ധവുമില്ലാതെ പ്രത്യേകമായി പ്രതിപാദിക്കുന്ന ചരിത്രഖണ്ഡങ്ങളായല്ല, മനുഷ്യജീവി

ത്തിന്റെ സമാനസാഹചര്യങ്ങളും ബന്ധങ്ങളും സ്വാധീനങ്ങളും ക ഴിയുന്നത്ര ആറ്റിക്കുറുക്കി വ്യക്തിപരമായ ഗ്രഹണശക്തിക്കു താങ്ങാ നാവുന്ന വിധത്തിൽ അവതരിപ്പിക്കുന്ന ചരിത്രസത്തയാണു നമുക്കി ന്നാവശ്യം. അതൊരു കാലഘട്ടത്തിന്റെ ചിത്രവും മനുഷ്യസങ്കീർണ തയുടെ പ്രതിബിംബവുമാകും; ഒരു തത്വചിന്തകൻ എഴുതാനുദ്ദേശി- ക്കുന്ന ചരിത്രവും അതായിരിക്കണം.

കലാചിന്തയെ സംബന്ധിച്ച് ആസ്വാദകർ വിധി പറയുന്നതാണു കൂടുതൽ ഉചിതം. ജിജ്ഞാസുവായൊരു വിദ്യാർത്ഥിക്കുപോലും മന സ്സിലാക്കാവുന്നതല്ല ആ സിദ്ധാന്താവതരണം. പ്രതിബിംബങ്ങൾ രൂ പീകരിക്കപ്പെടുന്നതോടെ മനുഷ്യൻ കലാകാരനാകുമോ? ബാഹ്യാ വിഷ്ക്കരണമില്ലാതെ ആന്തരികമായ ധാരണയിൽ മാത്രമാണോ കലയുടെ അന്തസ്സത്ത അടങ്ങിയിരിക്കുന്നത്? സംസാരത്തേക്കാൾ ഹൃദ്യവും മനോഹരവുമായ യാതൊരു വികാരവും ചിന്തയും മാനസി കമായി നാമനുഭവിച്ചിട്ടില്ലേ? കലാകാരന്റെ മനസ്സിലുണ്ടാകുന്ന ആ ന്തരികപ്രതിബിംബം നമുക്കെങ്ങനെ അറിയാൻ കഴിയും? അഥവാ നമുക്കു നല്ലതെന്നു തോന്നുന്ന സകലതും കലാകാരനുമായി താദാ ത്മ്യം പ്രാപിക്കുമോ? അനുരൂപധാരണയുടെ ആവിഷ്ക്കരണസമർ ത്ഥമായ പ്രതിബിംബമായതുകൊണ്ടുമാത്രം റോഡിന്റെ "ഹർലോട്ട്" (Rodin's 'Harlot') മനോഹരമാണെന്നു നമുക്കെങ്ങനെ പറയാൻ കഴി യും? അതൊരു മനം മടുപ്പിയ്ക്കുന്ന വൃത്തികെട്ട വിഷയമാകുമ്പോഴോ? അരോചകമായി തോന്നുന്ന വസ്തുക്കളുടെ വിശ്വസ്തമായ പ്രതിബിംബ ങ്ങൾ നമ്മെ ആഹ്ളാദിപ്പിക്കുമെന്ന് അരിസ്റ്റോട്ടിൽ പറയുന്നത്, പ്ര സ്തുതാശയത്തെ മനോഹരമായി മൂർത്തീകരിക്കാൻ കഴിയുന്ന കല യോടുള്ള ആദരവുകൊണ്ടല്ലേ?

സൗന്ദര്യത്തെക്കുറിച്ചു വിശദീകരിക്കാനൊരുങ്ങുന്ന തത്വചിന്തക രെപ്പറ്റി കലാകാരന്മാർ എന്താണു ചിന്തിക്കുന്നതെന്നുകൂടി അറിയുന്ന തു രസകരമാണ്. അത്തരമൊരു ചോദ്യത്തിനുത്തരം നൽകാമെന്ന പ്രതീക്ഷപോലും അനട്ടോലെ ഫ്രാൻസിനില്ല. അദ്ദേഹമെഴുതി: 'എ

ന്താണൊരു വസ്തു സുന്ദരമാകുന്നതെന്നു നമുക്കു കൃത്യമായി ഒരിക്കലും മനസ്സിലാക്കാനാവില്ലെന്നു ഞാൻ കരുതുന്നു'. പക്ഷേ, അതേ പക്വതയും വിവേകവും വൈകിയാണെങ്കിലും മറ്റൊന്നുകൂടി നമ്മെ പഠിപ്പിക്കുന്നുണ്ട്. 'ശരിയായ വഴി ഏതാണെന്നു കൃത്യമായി ചൂണ്ടിക്കാണിക്കാൻ ഇതുവരെ ആർക്കും കഴിഞ്ഞിട്ടില്ല; എന്നെ സംബന്ധിച്ചു സൗന്ദര്യത്തിന്റെ വഴിയാണു ഞാൻ പിന്തുടരുന്നത്. തന്നേക്കാൾ മികച്ച ഒരു വഴികാട്ടിയെ ഏതു മനുഷ്യനാണു കണ്ടെത്തിയിട്ടുള്ളത്? സത്യമോ സൗന്ദര്യമോ ഏതെങ്കിലുമൊന്നു തിരഞ്ഞെടുക്കേണ്ടിവരികയാണെങ്കിൽ എനിക്കു യാതൊന്നും സംശയിക്കാനില്ല; സൗന്ദര്യംതന്നെ ഞാൻ തിരഞ്ഞെടുക്കും; ഈ ലോകത്തു സൗന്ദര്യംപോലെ സത്യമായി മറ്റൊന്നുമില്ല' (Anatole France : On Life and Letters). നമ്മെ സംബന്ധിച്ച് അങ്ങനെയൊരു തിരഞ്ഞെടുപ്പ് വേണ്ടിവരില്ലെന്നു പ്രതീക്ഷിക്കാം. ഇരുണ്ട സത്യത്തിൽ തിളങ്ങുന്ന സൗന്ദര്യം ദർശിക്കാൻതക്ക കാഴ്ചശക്തിയും മനക്കരുത്തും ഒരുകാലത്തു നമുക്കു വന്നുചേരുമെന്നും പ്രത്യാശിക്കാം.

### 10.3. ബർട്രൻഡ് റസ്സൽ

**10.3.1 യുക്തിവാദി :** ഇരുപതാം നൂറ്റാണ്ടിന്റെ യുവത്വവും പൗരുഷവും നിറഞ്ഞു തുളുമ്പുന്ന ഈ യൂറോപ്യൻ ചിന്തകനെ നാം അവസാനഭാഗത്തേക്കു മനഃപൂർവം മാറ്റിവെക്കുകയായിരുന്നു.

സ്വന്തം വിഷയമായ വൈജ്ഞാനികസിദ്ധാന്തത്തെപ്പോലെതന്നെ തീരെ ദുർബലനായ ബർട്രൻഡ് റസ്സൽ 1914-ൽ കൊളംബിയ സർവകലാശാലയുടെ ഒരു ചടങ്ങിൽ പങ്കെടുത്തു സംസാരിക്കുമ്പോൾ വിളറി വെളുത്തു മൃതപ്രായനായാണു കാണപ്പെട്ടത്; ഏതു നിമിഷവും മരണം സംഭവിക്കാമെന്ന ഒരവസ്ഥ. ഒന്നാം ലോകമഹായുദ്ധം തുടങ്ങിക്കഴിഞ്ഞു; സമ്പന്നമായൊരു സാംസ്കാരികപൈതൃകം അവകാശപ്പെടുന്ന രാഷ്ട്രങ്ങൾ പരസ്പരം കലഹിച്ചു കിരാതത്വത്തിലേക്കു നീങ്ങുന്ന കാഴ്ച മൃദുലമനസ്കനും സമാധാനപ്രിയനുമായ ഈ തത്വചിന്തകനെ പരിഭ്രാന്തനാക്കി. ആർക്കും താൽപ്പര്യമില്ലാത്ത 'ബാഹ്യലോക

ത്തെക്കുറിച്ചുള്ള അറിവി'നെക്കുറിച്ച സംസാരിയ്ക്കുമ്പോൾ അദ്ദേഹം വിദൂരതയിലേയ്ക്ക കണ്ണയച്ച നിൽക്കുന്നതുപോലെയാണ സദസ്യർക്ക തോന്നിയത്; വർത്തമാനകാലത്തിന്റെ ഭീഷണയാഥാർത്ഥ്യങ്ങളിൽ നിന്ന കഴിയുന്നത്ര അകന്നുനിൽക്കാൻ അദ്ദേഹം ശ്രമിച്ചു. പക്ഷേ, സകല പ്രതീക്ഷകളും നശിക്കുകയും സൗഹൃദങ്ങൾ തളരുകയും ബാല്യകാലംമുതൽ സ്വീകരിച്ചുപോന്ന സ്വസ്ഥമായൊരു വരേണ്യജീവിതത്തിന്റെ ഇഴകളിടറിപ്പോകുകയും ചെയ്ത ഒരു പതിറ്റാണ്ടിനുശേഷം, വിപ്ളവചിന്തകളുടെ തീപ്പൊരിയണയാതെ ആരോഗ്യവും ഊർജ്ജവും വീണ്ടെടുത്ത അൻപത്തിരണ്ടു വയസ്സുള്ള അദ്ദേഹത്തെ നേരിട്ടു കാണാൻ കഴിഞ്ഞതു സഹൃദയലോകത്തിനു തികച്ചും സന്തോഷകരമായ ഒരനുഭവമായിരുന്നു.

തലമുറകൾതോറും കഴിവുറ്റ ഭരണതന്ത്രജ്ഞരെ രാജ്യത്തിനു സമ്മാനിച്ച ഇംഗ്ളണ്ടിലെ പ്രശസ്തവും പൗരാണികവുമായ റസ്സൽ കുടുംബാംഗമായിരുന്നു, അദ്ദേഹം. സ്വതന്ത്രമായ വ്യാപാരത്തിനും സൗജന്യവിദ്യാഭ്യാസത്തിനും ജൂതരുടെ വിമോചനത്തിനും വ്യക്തിസ്വാതന്ത്ര്യത്തിനും വിട്ടുവീഴ്ചയില്ലാത്ത നിലപാടുകൾ സ്വീകരിച്ച പ്രധാനമന്ത്രി ജോൺ റസ്സൽ പ്രഭുവായിരുന്നു, അദ്ദേഹത്തിന്റെ മുത്തച്ഛൻ. ദൈവശാസ്ത്രത്തിന്റെ പാശ്ചാത്യപൈതൃകം മകന്റെമേൽ വെച്ചുകെട്ടാൻ വിസമ്മതിച്ച ചിന്തകനായ വിസ്ക്കൗണ്ട് അംബർലേയായിരുന്നു, റസ്സലിന്റെ അച്ഛൻ. പരമ്പരാഗതസംവിധാനങ്ങൾ നിഷേധിക്കുകയും രാജകീയാവകാശങ്ങൾ നിരാകരിക്കുകയും ചെയ്തുപോന്ന അദ്ദേഹം സ്വന്തമായി ഉപജീവനമാർഗം കണ്ടെത്തുന്നതിൽ അഭിമാനിച്ചു. കേംബ്രിഡ്ജിൽനിന്നു യുദ്ധവിരുദ്ധമായ കാഴ്ചപ്പാടുകളുടെ പേരിൽ പുറത്താക്കപ്പെട്ട അദ്ദേഹം, സഞ്ചാരിയായ സോഫിസ്റ്റെന്ന നിലയിൽ (Sophist) (ഒരുകാലത്ത് ഉദാത്തമായി കരുതിപ്പോന്ന ആ വാക്കിന്റെ മൗലികമായ അർത്ഥത്തിൽ) ലോകത്തെത്തന്നെ സ്വന്തം സർവകലാശാലയാക്കി മാറ്റി; നാനാരാജ്യങ്ങളിൽനിന്നുള്ള ജനങ്ങൾ അദ്ദേഹത്തെ സർവാത്മനാ സ്വീകരിക്കുകയും ചെയ്തു.

ഒന്നാം ലോകമഹായുദ്ധകാലത്തു മരണമടഞ്ഞ ഗണിതജ്ഞനായ യുക്തിവാദിയെന്നും ആ ചിതാഭസ്മത്തിൽനിന്നു പുനർജ്ജനിച്ച യോഗിയായ കമ്മ്യൂണിസ്റ്റെന്നും വ്യത്യസ്തമായ രണ്ടു ജീവിതങ്ങൾ ബർട്രൻഡ് റസ്സലിനുണ്ട്. തുടക്കത്തിൽ ബീജഗണിതസമവാക്യങ്ങളുടെ ശിലാശാന്തതയായും പിന്നീട് സോഷ്യലിസത്തെ മതപരമായി വ്യാഖ്യാനിക്കുന്ന വികൃതചിന്തകളുടെ വിമർശകനായും സൗമ്യമായൊരു യോഗാത്മകത അദ്ദേഹം നിലനിർത്തിപ്പോന്നു. 'യുക്തിവാദവും യോഗാത്മകതയു'മായിരുന്നു (Mysticism and Logic) റസ്സലിന്റെ പുസ്തകങ്ങളുടെ മൗലികത; യോഗാത്മകതയുടെ യുക്തിരാഹിത്യത്തെക്കുറിച്ചുള്ള നിർദ്ദയമായ നിരൂപണത്തിനുശേഷം വരുന്ന ശാസ്ത്രീയതയുടെ അപദാനങ്ങൾ സത്യത്തിൽ യുക്തിവാദത്തിന്റെ യോഗാത്മകതയിലേയ്ക്കാണു നമ്മെ നയിയ്ക്കുക. ഇംഗ്ളീഷുകാർക്കു സഹജമായ പ്രകൃതിവാദം പൈതൃകമായി ലഭിച്ച റസ്സൽ, സ്വന്തം ദൌർബല്യം പൂർണമായും ഉൾക്കൊണ്ടാണു പലപ്പോഴും കർക്കശമായ ചില ചിന്താഗതികൾ സ്വീകരിയ്ക്കാൻ നിർബന്ധിതനായത്.

യുക്തിയുടെ മഹത്വവും ഗണിതത്തിന്റെ ദിവ്യത്വവും കൈകാര്യം ചെയ്യുന്നതിൽ അദ്ദേഹം കാണിയ്ക്കുന്ന അമിതശ്രദ്ധ ഒരുപക്ഷേ ഈയൊരു ജാഗ്രതമൂലമായിരിയ്ക്കാം. 1914-ൽ, മനുഷ്യർ നടക്കുമ്പോഴുണ്ടാകുന്ന താൽക്കാലികവും ചലനാത്മകവുമായ അവസ്ഥയെ ഒരു ഗണിതസമവാക്യമായി വികസിപ്പിച്ച് അദ്ദേഹം സകലരേയും അത്ഭുതപ്പെടുത്തി. മനുഷ്യബുദ്ധിക്കു ചലച്ചിത്രത്തിലെ ഛായാഗ്രഹണകലയുമായുള്ള സാദൃശ്യം ബർഗ്സൺ വിവരിക്കുന്നതുവരെ ഒരൊറ്റ ചിത്രം പോലും കണ്ടിട്ടില്ലെന്നു റസ്സൽ അവകാശപ്പെടുന്നു; ചിന്തയുടെ വെറുമൊരു അഭ്യാസം മാത്രമായി പിന്നീടതിനെ ഉൾക്കൊള്ളുകയും ചെയ്യുന്നുണ്ട്, അദ്ദേഹം. കാലത്തേയും ചലനത്തേയും വിശദീകരിക്കുന്ന ബർഗ്സണിന്റെ അവബോധവും സജീവമായൊരു ചോദനയാണു ജീവനെ നിർണയിക്കുന്നതെന്ന നിഗമനവും റസ്സലിനെ തൃപ്തനാക്കുന്നില്ല; അതൊരു മനോഹരകവിതയല്ലാതെ മറ്റൊന്നുമല്ലെന്ന് അദ്ദേഹം കരുതുന്നു. ഗണിതമല്ലാതെ മറ്റൊരു ദൈവത്തേയും സങ്കൽപ്പി

യ്ക്കാനറിയാത്ത അദ്ദേഹത്തിനു ലോകോത്തരമായ കൃതികളോടും താൽപ്പര്യമുണ്ടായിരുന്നില്ല; സ്പെൻസറെപ്പോലെ അദ്ദേഹവും വിദ്യാഭ്യാസത്തിൽ ശാസ്ത്രീയാഭിമുഖ്യം പുലർത്തേണ്ട ബാദ്ധ്യതയെക്കുറിച്ച് ശക്തിയുക്തം വാദിച്ചു. യോഗാത്മകദർശനങ്ങളും ചിന്തകരുടെ കുറ്റകരമായ അവ്യക്തകതകളുമാണ്, ഒരളവോളം, ലോകത്തിന്റെ ദുരന്തങ്ങൾക്കു കാരണമെന്നും റസ്സൽ കരുതി. 'ഞാനോ നിങ്ങളോ ഒരു നുണ വിശ്വസിക്കേണ്ടിവരുന്നതിനേക്കാൾ ലോകംതന്നെ നശിക്കുന്നതാണു നല്ലത്; വ്യക്തവും ശാസ്ത്രീയവുമായ ചിന്തയുടെ തീയിൽ ലോകത്തിന്റെ കന്മഷമാകെ കത്തിയെരിയുകതന്നെ വേണം'.

വ്യക്തതയോടുള്ള ഈ അത്യാവേശം അനിവാര്യമായും അദ്ദേഹത്തെ ഗണിതശാസ്ത്രത്തിലേക്കാണു നയിച്ചത്; ഉദാത്തമായ ആ ശാസ്ത്രശാഖയുടെ കൃത്യതയും ശാന്തതയും അദ്ദേഹത്തെ ഹർഷോന്മത്തനാക്കി. 'ഈ കാഴ്ചപ്പാടിൽ, സത്യത്തെ മാത്രമല്ല പരമമായ സൗന്ദര്യത്തേയും ഗണിതം ആവാഹിക്കുന്നുണ്ട്; ദുർബലമായ മനുഷ്യപ്രകൃതത്തിന്റെ യാതൊരു ഭാവങ്ങളേയും സ്പർശിക്കാതെ, സംഗീതവും ചിത്രകലയും പ്രകടിപ്പിക്കുന്ന ആഡംബരങ്ങളിൽ വീണുപോകാതെ, ഉദാത്തമായ കലയ്ക്കുമാത്രം സാദ്ധ്യമായ പരിപൂർണതയും പരിശുദ്ധിയുമുള്ള രാജശിൽപ്പങ്ങളെപ്പോലെ മൂർത്തമായ സൗന്ദര്യമാണത്'. ഗണിതശാസ്ത്രത്തിനു സംഭവിച്ച പുരോഗതിയാണു പത്തൊമ്പതാംനൂറ്റാണ്ടിന്റെ മൗലികതയെന്ന് അദ്ദേഹം വിശ്വസിക്കുന്നു; പ്രത്യേകിച്ച്, 'ഗണിതപരമായ അനന്തതയെച്ചൊല്ലി നേരത്തേയുണ്ടായിരുന്ന വിഷമതകൾ പരിഹരിക്കാൻ കഴിഞ്ഞത് ഈയൊരു കാലഘട്ടത്തിന്റെ ഏറ്റവും മഹത്തായ നേട്ടമായി കണക്കാക്കാം'. രണ്ടു സഹസ്രാബ്ദത്തോളം ഗണിതശാസ്ത്രത്തിന്റെ ഉരുക്കുകോട്ടയായി കണ്ട ക്ഷേത്രഗണിതം മിക്കവാറും നശിച്ചു കഴിഞ്ഞു; ലോകത്തിലെ ഏറ്റവും പഴയ പാഠപുസ്തകമായ യൂക്ളിഡിന്റെ കണക്കുകൾ കാലഹരണപ്പെട്ടുപോയി. 'ഇംഗ്ളണ്ടിലെ വിദ്യാർത്ഥികൾ ഇപ്പോഴും അതുരുവിടുന്നത് ഒരപവാദമല്ലാതെ മറ്റൊന്നുമല്ല'.

പ്രത്യക്ഷപ്രമാണങ്ങളോടുള്ള നിഷേധമാണ്, ആധുനികഗണിതത്തിലെ ശ്രദ്ധേയമായൊരു പ്രവണത; 'സഹജസത്യ'ങ്ങൾക്കു വെല്ലുവിളി ഉയർത്തുന്നവരെ അകമഴിഞ്ഞു പ്രോത്സാഹിപ്പിക്കുന്ന റസ്സൽ അവയുടെ തെളിവുകൂടി ഹാജരാക്കാൻ ആവശ്യപ്പെടുന്നു. സമാന്തരരേഖകൾ ഒരിടത്തു കൂടിച്ചേരുമെന്നും അഖണ്ഡം ഖണ്ഡത്തേക്കാൾ കൂടുതലല്ലെന്നുമുള്ള പ്രസ്താവനകൾ അദ്ദേഹത്തിനേറെ സന്തോഷം പകർന്നു. നിഷ്ക്കളങ്കരായ വായനക്കാരെ ചില കടംകഥകളിലൂടെ വിസ്മയിപ്പിക്കുകയും ചെയ്യാറുണ്ട്, അദ്ദേഹം: മൊത്തം സംഖ്യയിൽ പകുതി ഇരട്ടകളായിരിക്കുകയും, ഓരോന്നിനും അപരനായൊരു ഇരട്ടയുണ്ടായിരിക്കുകയും ചെയ്യുമ്പോൾ സംഖ്യയോളംതന്നെ ഇരട്ടകളുമുണ്ടാകാതെ വയ്യ! തീർച്ചയായും, അതുവരെ അനിർവചനീയമായി കിടന്ന ഗണിതപരമായ അനന്തതയാണിവിടെ സൂചിപ്പിയ്ക്കപ്പെടുന്നത്. അഖണ്ഡതയിലുള്ളത്ര ഘടകങ്ങളുമുള്ള ഖണ്ഡങ്ങൾ കൂടിച്ചേരുന്ന അഖണ്ഡതയാണത്. വായനക്കാർ ആത്മീയതയുടെ വഴിയാണു സ്വീകരിക്കുന്നതെങ്കിൽ ഒരുപക്ഷേ ഈയൊരു സ്പർശരേഖയായിരിക്കും സ്വയമറിയാതെ പിന്തുടരുന്നത്.

ഗണിതശാസ്ത്രത്തിന്റെ അമൂർത്തമായ വസ്തുനിഷ്ഠപ്രകൃതമാണു വീണ്ടും റസ്സലിനെ ആകർഷിക്കുന്നത്; ഇവിടെമാത്രമാണു സനാതനമായ സത്യവും കേവലമായ ജ്ഞാനവും കൂട്ടിമുട്ടുന്നത്; കാരണത്തിൽനിന്നു കാര്യത്തെ വേർതിരിക്കുന്ന ഈ സൂത്രങ്ങൾ പ്ലേറ്റോയുടെ 'ആശയ'ങ്ങളും സ്പിനോസയുടെ 'സനാതനക്രമ'വും പ്രപഞ്ചത്തിന്റെ സാരാംശവുമായി ബന്ധപ്പെട്ടിരിക്കുന്നു. സമാനപ്രസ്താവനകൾ ചേർത്തുവെക്കാൻ കഴിയുന്ന ഗണിതത്തിന്റെ പൂർണത പ്രാപഞ്ചികമായ അനുഭവങ്ങളിൽ കൃത്യമായി സാക്ഷാത്ക്കരിക്കുകയാണു തത്വചിന്തയുടെ ലക്ഷ്യം. 'തത്വചിന്താപരമായ പ്രമേയങ്ങൾ കാരണങ്ങളിൽനിന്നു കാര്യത്തെ മനസ്സിലാക്കണ'മെന്ന് ഈ പ്രകൃതിവാദി നിർദ്ദേശിക്കുന്നു. അത്തരം പ്രമേയങ്ങൾ വസ്തുക്കളെയല്ല, പരസ്പരബന്ധങ്ങളെയാണു പരാമർശിക്കേണ്ടത്. സവിശേഷ'വസ്തുത'കളിൽനിന്നും സംഭവങ്ങളിൽനിന്നും സ്വതന്ത്രമായ അവയോരോന്നും പ്രത്യേകമായി മാ

റ്റിനിർത്തിയാൽപ്പോലും അനുപാതങ്ങൾ സത്യമായിരിക്കും; "എ'യ്ക്കു തുല്യമായി 'ബി'യും, 'ബി'യ്ക്കു തുല്യമായി 'സി'യും വന്നാൽ സ്വാഭാവികമായും 'എ'യ്ക്കു തുല്യമായിരിക്കും 'സി': 'എ'യുടെ മൂല്യം എന്തായാലും ഈ സമവാക്യം സത്യമായിരിക്കും; സോക്രട്ടീസിന്റെ നശ്വരതയെക്കുറിച്ചു പറഞ്ഞുപോരുന്ന പഴയ അനുമാനസിദ്ധാന്തത്തെ ഇവിടെ സാമാന്യവൽക്കരണത്തിലൂടെ ലഘൂകരിക്കുകയാണു ചെയ്യുന്നത്; സോക്രട്ടീസല്ല, മനുഷ്യവംശമില്ലെങ്കിൽപ്പോലും ഈ പ്രസ്താവന സത്യമായിരിക്കും. പ്ലേറ്റോയും സ്പിനോസയുമാണു ശരി: 'സാമാന്യതകളുടെ ലോകം അസ്തിത്വത്തിന്റെ ലോകമായും വ്യവഹരിക്കപ്പെടാം. ജീവിതത്തേക്കാൾ പൂർണത ഇഷ്ടപ്പെടുന്ന യുക്തിവാദിക്കും ഗണിതജ്ഞനും ആദ്ധ്യാത്മികചിന്താപദ്ധതികളുടെ സൂത്രധാരനും സന്തോഷം പകരുന്നത്ര കൃത്യവും കർക്കശവുമാണ്, അസ്തിത്വത്തിന്റെ ലോകം'. ഇതഃപര്യന്തമുണ്ടായിട്ടുള്ള തത്വചിന്തകൾ സമാഹരിച്ച് സവിശേഷമായ ഉള്ളടക്കങ്ങളുടെ വ്യഥാസ്ഥൂലതകളത്രയും ഗണിതപരമായൊരു രൂപത്തിലേക്കു ലഘൂകരിക്കുകയായിരുന്നു, ഈ പുതിയ പൈതഗോറസിന്റെ ജീവിതലക്ഷ്യം.

'ഗണിതനിയമങ്ങളെ സാധൂകരിക്കുന്നവിധം കൃത്യമായ അനുമാനങ്ങൾ രൂപീകരിക്കാൻ, ബീജഗണിതത്തിലെന്നപോലെ, പ്രതീകാത്മകയുക്തികൾ എങ്ങനെ സൃഷ്ടിക്കാമെന്നു ജനങ്ങൾ കണ്ടുപിടിച്ചുകഴിഞ്ഞു; ഒരു വസ്തുവിനെ സംബന്ധിച്ചു ചില സവിശേഷനിർദ്ദേശങ്ങൾ ശരിയാണെന്നു വന്നാൽ അതേ വസ്തുവിനുതന്നെ അതേമട്ടിൽ മറ്റു ചില നിർദ്ദേശങ്ങളും ബാധകമാണെന്ന വിധത്തിലുള്ള അവകാശവാദങ്ങളാണു ശുദ്ധഗണിതം കാഴ്ചവെക്കുന്നത്. ഇവിടെ ആദ്യത്തെ നിർദ്ദേശത്തിന്റെ സത്യാവസ്ഥ ചർച്ച ചെയ്യണമെന്നോ സത്യമായി കരുതപ്പെടുന്ന വസ്തുവിനെക്കുറിച്ചു പരാമർശിക്കണമെന്നോ നിർബന്ധമില്ല; അതുകൊണ്ട്, സംസാരിക്കുന്നതിന്റെ സത്യാവസ്ഥയും ഉള്ളടക്കവും ഒരിക്കലും മനസ്സിലാക്കാനാവാത്ത ഒരു വിഷയമായി ഗണിതത്തെ നിർവചിക്കാം'.

ഒരുപക്ഷേ ഗണിതചിന്തയെ സംബന്ധിച്ചും ഈയൊരു വിവരണം യുക്തമായിരിക്കും. ചിലർക്കു ചതുരംഗംപോലെ 'നേരം കൊല്ലാ'നുള്ള കളിയെന്ന നിലയിൽ താൽപ്പര്യമുണ്ടാകാം; വിരൽസ്പർശം മൂലം അണുബാധയേൽക്കാത്ത വിധത്തിലാണു പുതിയ ഈ ചീട്ടുകളി അഭ്യസിക്കേണ്ടത്. വിജ്ഞാനത്തിന്റെ ഈ ശീതളനിലാവിലിരുന്നു ബൃഹത്തായ പുസ്തകങ്ങൾ എഴുതിയശേഷം പെട്ടെന്നു ഭൂമിയിലേയ്ക്കിറങ്ങിവരുന്ന ബർട്രൻഡ് റസ്സൽ, യുദ്ധത്തേയും ഭരണകൂടങ്ങളേയും സോഷ്യലിസത്തേയും വിപ്ളവത്തേയുംകുറിച്ചു സംസാരിക്കുമ്പോൾ അത്തരം സൂത്രവാക്യങ്ങളെ 'ഗണിതശാസ്ത്രതത്വങ്ങളി'ൽ (Principia Mathematica) ഒരിയ്ക്കൽപ്പോലും പരാമർശിയ്ക്കുന്നില്ലെന്നതും പ്രത്യേകം ശ്രദ്ധിയ്ക്കണം; മാത്രമല്ല, മറ്റാരും അവയുപയോഗിച്ചയി കാണുന്നുമില്ല. വസ്തുനിഷ്ഠമായിരിയ്ക്കെ, ഓരോ ഘട്ടത്തിലും പ്രതിപാദ്യവിഷയത്തെ സ്പർശിയ്ക്കുമ്പോൾ മാത്രമേ വാദങ്ങൾ ഉപയോഗക്ഷമമാകൂ. സംഗൃഹീതരൂപമെന്നനിലക്കു കേവലതത്വങ്ങൾ ഒരുപക്ഷേ ഉപകരിച്ചേക്കാം; പ്രായോഗികമായി ഉപയോഗപ്പെടണമെങ്കിൽ പരീക്ഷണങ്ങൾക്കു വിധേയമായി അനുഭവങ്ങൾകൂടി ഉൾക്കൊള്ളേണ്ടതുണ്ട്. മദ്ധ്യകാലതത്വചിന്തയുടെ 'സംഗ്രഹ'വും പാണ്ഡിത്യവും പ്രായോഗികചിന്തയുടെ മാതൃകകളായി വിശേഷിപ്പിക്കപ്പെടുന്ന അപകടകരമായ സാഹചര്യമാണു നാം ഇവിടെ നേരിടുന്നത്.

ഈ നിലപാടിൽനിന്നു സ്വാഭാവികമായ അജ്ഞേയതാവാദത്തിലേക്കു വഴുതിവീഴാനാണു ബർട്രൻഡ് റസ്സൽ വിധിക്കപ്പെട്ടത്. ഗണിതസമവാക്യങ്ങളിൽ ഉൾക്കൊള്ളിക്കാൻ കഴിയാത്ത പലതും ക്രിസ്തുമതത്തിൽ കണ്ടെത്തിയ റസ്സൽ ഒടുവിലതിന്റെ മൂല്യസിദ്ധാന്തങ്ങളൊഴികെ സകലതും ത്യജിച്ചു. ക്രിസ്തുമതത്തെ ഗൗരവമായി സമീപിക്കുന്നവരെ ജയിലിലടക്കുകയും നിഷേധിക്കുന്നവരെ പീഡിപ്പിക്കുകയും ചെയ്യുന്ന സംസ്ക്കാരത്തെക്കുറിച്ച് അവജ്ഞയോടെയാണ് അദ്ദേഹം സംസാരിക്കുന്നത്. അത്രയും പരസ്പരവിരുദ്ധമായൊരു ലോകത്തു ദൈവത്തിനു സ്ഥാനമില്ല; ആ പൈശാചികാവസ്ഥയിൽ നർമ്മജ്ഞനായ മെഫിസ്റ്റോഫെലിസിനുമാത്രമേ (Mephistopheles) ചിരി

യ്യാൻ കഴിയൂ. ലോകാവസാനത്തെക്കുറിച്ചുള്ള കാഴ്ചപ്പാടിൽ സ്പെൻസറുടെ പാത പിന്തുടരുന്ന റസ്സൽ, വ്യക്തിയുടേയും വംശത്തിന്റേയും സർവനാശത്തിനു വഴി വെക്കുന്നതു സെനോയുടെ (Stoicism) വൈരാഗ്യചിന്തയാണെന്നു വാചാലമായി വിശദീകരിക്കുന്നുണ്ട്. പുരോഗതിയേയും പരിണാമത്തേയുംകുറിച്ചു നാം പറയുന്നു; ജീർണതയിലേക്കും മരണത്തിലേക്കും നയിക്കുന്ന സംഭവങ്ങൾ നിരന്തരം ആവർത്തിക്കുന്നതുകൊണ്ടാണു പരിണാമം സംഭവിക്കുന്നതെങ്കിൽ, പുരോഗതി വെറുമൊരു ദുരഭിമാനപ്രയോഗം മാത്രമായി മാറും. 'ഇന്നത്തെ ജീവിതസങ്കൽപ്പം ആദിമജീവിയിൽനിന്നു തത്വചിന്തകനോളം വികസിച്ചുവന്നതാണെന്നു പറയപ്പെടുന്നു; ഈ വികാസം, സംശയരഹിതമായും പുരോഗമനപരമാണെന്നും നാം കരുതുന്നു. പക്ഷേ ആ ആദിമജീവിയല്ല, അവസാനത്തെ തത്വചിന്തകനാണു നിർഭാഗ്യവശാൽ ആ ഉറപ്പു നൽകുന്നത്. ഒരു 'സ്വതന്ത്രമനുഷ്യ'നു ബാലിശമായ പ്രത്യാശകൾ പുലർത്തി മാനുഷികമായ ദൈവസങ്കൽപ്പങ്ങളിൽ വിശ്വസിക്കേണ്ട യാതൊരു ആവശ്യവുമില്ല; സകല ജീവികളേയുംപോലെ തന്റേയും അവസാനം മരണമാണെന്ന പൂർണബോദ്ധ്യത്തോടെ ജീവിക്കാനുള്ള ധൈര്യമാണു മനുഷ്യൻ നേടേണ്ടത്. പക്ഷേ, അതൊരിക്കലുമൊരു കീഴടങ്ങലാകരുത്; ജയിക്കാൻ കഴിഞ്ഞില്ലെങ്കിലും മത്സരം ആസ്വദിക്കാൻ മനുഷ്യനു കഴിയണം; പരാജയം മുൻകൂട്ടി കാണാനുള്ള ഉൾക്കണ്ണുകൊണ്ട് മനുഷ്യവംശത്തെത്തന്നെ നശിപ്പിയ്ക്കുന്ന അന്ധമായ വിവേകശൂന്യതക്കു മുകളിലാണയാൾ നിൽക്കുന്നത്. മനുഷ്യരുടെ അദ്ധ്വാനഫലമായി ഉയർന്നുവന്ന സംസ്കാരങ്ങളേയും സാഹചര്യങ്ങളേയും ആക്രമിച്ചു കീഴ്പ്പെടുത്താൻ നിരന്തരം മുന്നേറുന്ന നിഷ്ഠുരശക്തികളുടെ നേർക്കല്ല, ഏതൻസിലെ അഥീനാക്ഷേത്രത്തിന്റെ അവശിഷ്ടങ്ങളും കലാസൃഷ്ടികളുടെ സൗന്ദര്യങ്ങളും അടുത്ത ചില നൂറ്റാണ്ടുകളിലേക്കെങ്കിലും നിലനിർത്താവുന്നവിധം ഉള്ളിൽക്കിടന്നു പിടയുന്ന ആന്തരികസർഗശക്തികളുടെ നേർക്കാണു മനുഷ്യൻ വിശ്വാസമർപ്പിക്കേണ്ടത്. അതായിരുന്നു, ലോകമഹായുദ്ധത്തിനു മു

ന്യുള്ള റസ്സലിന്റെ നിലപാട്.

**10.3.2 സാമൂഹ്യപരിഷ്ക്കർത്താവ് :** അങ്ങനെ 1914-ൽ ലോകാവസാനത്തിന്റെ ഉൽഘാടനവും നടന്നു; ഗണിതത്തിനും യുക്തിചിന്തയ്ക്കും വൈജ്ഞാനികരീതിശാസ്ത്രങ്ങൾക്കുമിടയിൽ വളരെക്കാലമായി മുഴുകിക്കിടന്ന ബർട്രൻഡ് റസ്സൽ, പൊടുന്നനെ ഒരു തീജ്ജ്വാലപോലെയാണു രംഗപ്രവേശം ചെയ്തത്; മാനവികതയുടെ അവകാശങ്ങൾക്കായി ശബ്ദമുയർത്തുന്ന വിളറി വെളുത്ത ദുർബലനായ ആ പ്രൊഫസ്സറുടെ ധൈര്യത്തിൽ ലോകം അമ്പരന്നു. ഗണിതവാദങ്ങളുടെ ആത്മഭാഷണങ്ങളിൽനിന്നു പുറത്തു വന്നു മാതൃരാജ്യത്തിന്റെ സമാദരണീയനായ രാജ്യതന്ത്രജ്ഞനുമായി നടത്തിയ പരസ്യമായ വാഗ്വാദങ്ങൾ, റസ്സലിനെ ഒറ്റപ്പെടുത്താനും സർവകലാശാലയിൽനിന്നു പുറത്താക്കാനും കാരണമായിത്തീർന്നു; എങ്കിലും ലണ്ടനിലെ ഒരിടുങ്ങിയ തെരുവിൽ താമസിച്ച്, മറ്റൊരു ഗലീലിയോവിനെപ്പോലെ, അദ്ദേഹം പോരാട്ടം തുടർന്നു. അദ്ദേഹത്തിന്റെ വിവേകത്തിൽ സംശയമുള്ളവർക്കുപോലും ആത്മാർത്ഥതയിൽ സംശയമുണ്ടായിരുന്നില്ല; അത്ഭുതകരമായ ആ ആത്മപരിവർത്തനത്തിൽ അവർക്കുണ്ടായ അലോസരം, ഒരു ക്ഷണികദൗർബല്യത്തിൽ ബ്രിട്ടീഷുകാർക്കു പൊതുവേ അപരിചിതമായ അസഹിഷ്ണുതയിലേക്കു മാറി. ആദരണീയമായ പാരമ്പര്യത്തെ മറികടന്ന്, പോരാട്ടവീര്യം തുളുമ്പുന്ന ആ യുദ്ധവിരുദ്ധവാദിയെ അവർ സാമൂഹ്യവിരുദ്ധനും രാജ്യദ്രോഹിയുമായി പ്രഖ്യാപിച്ചു; യുദ്ധത്തിന്റെ ദുർഘടസന്ധിയിൽ നിലനിൽപ്പുപോലും ഭീഷണമായ മാതൃരാജ്യത്തുനിന്നും അദ്ദേഹം നിഷ്ക്കാസിതനായി.

ആന്തരികമായ ഈ കലാപത്തിനുപിന്നിൽ ലളിതവും ക്രൂരവുമായൊരു വൈരുദ്ധ്യംകൂടി ഒളിഞ്ഞിരിക്കുന്നുണ്ട്. ബുദ്ധിശക്തിയുടെ ആൾരൂപമായി കണക്കാക്കപ്പെട്ടിരുന്ന ബർട്രൻഡ് റസ്സൽ വാസ്തവത്തിൽ മാനുഷികവികാരങ്ങളുടെ മൂർത്തരൂപവുമായിരുന്നു; കൊല്ലാനും മരിയ്ക്കാനും തയാറായി ആവേശത്തോടെ യുദ്ധക്കളത്തിലേക്കു നീങ്ങുന്ന യുവാക്കളുടെ ജീവിതത്തേക്കാൾ മേലെയല്ല സാമ്രാജ്യത്വതാൽപ്പര്യങ്ങളെന്ന് അദ്ദേഹം വിശ്വസിച്ചു. ദുരന്തങ്ങൾ സൃഷ്ടിക്കുന്ന കാരണ

ങ്ങൾ ചികഞ്ഞെടുക്കാനുള്ള ശ്രമത്തിൽ അദ്ദേഹത്തിന്റെ അന്വേഷണം സോഷ്യലിസത്തിന്റെ രാഷ്ട്രീയസാമ്പത്തികാപഗ്രഥനങ്ങളിൽ ചെന്നുനിന്നു; രോഗലക്ഷണങ്ങളുടെ ഉറവിടവും ചികിത്സാമാർഗവും അതോടെ അദ്ദേഹത്തിനു വെളിവായി. സ്വകാര്യസ്വത്താണു രോഗനിദാനം, കമ്മ്യൂണിസം രോഗപ്രതിവിധിയും!

കൊള്ളയും കൊലയുമാണു സ്വകാര്യസ്വത്തിനു കാരണമെന്നു സഹജമായ സൗമ്യതയോടെ അദ്ദേഹം ചൂണ്ടിക്കാണിക്കുന്നു; കിംബർലിയിലെ വജ്രഖനികളിലും റാൻഡിലെ സ്വർണഖനികളിലുംനിന്നും ലഭിക്കുന്ന അമൂല്യമായ സ്വത്തു കൊള്ളയടിക്കുന്നതു ലോകത്തിന്റെ കൺമുന്നിൽ പരസ്യമായാണു നടക്കുന്നത്. 'ഭൂമിയുടെ സ്വകാര്യമായ ഉടമസ്ഥതകൊണ്ടു സമൂഹത്തിനു യാതൊരു ഗുണവും ലഭിക്കുന്നില്ല. മനുഷ്യർക്കു യുക്തിസഹമായി ചിന്തിക്കാൻ കഴിയുമെങ്കിൽ നാളെത്തന്നെ, പരിമിതമായൊരു വാർഷികവരുമാനത്തിലപ്പുറം യാതൊരു പ്രതിഫലവും ഉടമസ്ഥർക്കു നൽകാതെ, സകലതും പൊതുസ്വത്തായി പ്രഖ്യാപിക്കപ്പെടണം'.

സമ്പാദ്യം സൃഷ്ടിക്കുന്ന കൊള്ളയും കവർച്ചയും നിയമപരമായി അനുവദിച്ച്, സ്വകാര്യസ്വത്തു സംരക്ഷിക്കുന്ന ഭരണകൂടങ്ങൾ തീർച്ചയായും ഹീനമായൊരു കൃത്യമാണു ചെയ്യുന്നത്; അതുകൊണ്ടു ഭരണപരമായ ഉത്തരവാദിത്വങ്ങൾ സഹകരണസംഘങ്ങൾക്കും ഉൽപ്പാദകസംരംഭകർക്കും കൈമാറണം. വ്യക്തിത്വപരമായ സവിശേഷതകൾ ആവർത്തനവിരസമായ അനുവർത്തനങ്ങളിലൂടെ നശിപ്പിക്കുകയാണു സമൂഹം ചെയ്തുപോരുന്നത്; ആധുനികജീവിതത്തിന്റെ നിയമക്രമങ്ങൾക്കും സുരക്ഷിതത്വത്തിനുംമാത്രമേ ഭരണകൂടവുമായി നമ്മെ പൊരുത്തപ്പെടുത്താൻ കഴിയൂ.

സ്വാതന്ത്ര്യമാണു പരമമായ നന്മ; സ്വാതന്ത്ര്യമില്ലാതെ വ്യക്തിത്വമില്ല. ജീവിതവും വൈജ്ഞാനികവിഷയങ്ങളും വളരെയേറെ സങ്കീർണമായിരിക്കുന്ന ഇന്നത്തെ അവസ്ഥയിൽ സകലതിന്റേയും സാരാംശമായ സത്യത്തെക്കുറിച്ചു മനസ്സിലാക്കണമെങ്കിൽ മുൻവിധികൾ

സ്വതന്ത്രസംവാദങ്ങളിലൂടെ ദൂരീകരിച്ചേ മതിയാകൂ. സാധാരണക്കാർ മാത്രമല്ല ആചാര്യരായവർപോലും സംവാദങ്ങളിൽ വിയോജിപ്പ് രേഖപ്പെടുത്തണം; ആ വിരുദ്ധാഭിപ്രായങ്ങളിൽനിന്നു ബുദ്ധിപരവും ആപേക്ഷികവുമായൊരു വിശ്വാസം മത്സരാധിഷ്ഠിതമല്ലാതെ ഉയർന്നുവരും; അചഞ്ചലമായ ആശയങ്ങളിൽനിന്നും സൈദ്ധാന്തികവിശ്വാസങ്ങളിൽനിന്നുമാണു വിദ്വേഷചിന്തകളും യുദ്ധസാഹചര്യങ്ങളും വരുന്നത്. സ്വതന്ത്രമായ ചിന്തയും സംസാരവും 'ആധുനിക'മനസ്സിന്റെ മതിഭ്രമങ്ങളും അന്ധവിശ്വാസങ്ങളും വിമലീകരിക്കുന്ന ശുദ്ധവായുവായിത്തീരും.

പൊതുവേ കരുതുന്നവിധം നാമത്ര വിദ്യാസമ്പന്നരല്ല; സാർവത്രികമായ വിദ്യാഭ്യാസത്തിന്റെ മഹാപരീക്ഷണം തുടങ്ങിയിട്ടേയുള്ളൂ; പൊതുജീവിതത്തേയും ചിന്താധാരകളേയും സ്വാധീനിക്കാൻ അതിനിനിയുമായിട്ടില്ല. മഹത്തായൊരു യന്ത്രത്തിന്റെ രൂപകൽപ്പനക്കു തുടക്കം കുറിച്ചെങ്കിലും നിലവിലെ രീതികളും സങ്കേതങ്ങളും ഇപ്പോഴും പ്രാകൃതമായി തുടരുന്നു; മനുഷ്യമനസ്സിൽ ശാസ്ത്രാഭിമുഖ്യം വളർത്തുന്നതിനുപകരം ക്രമീകൃതമായ വിജ്ഞാനങ്ങളുടെ ഏതെങ്കിലുമൊരു ഭാഗം പകർന്നുകൊടുക്കുക മാത്രമാണു വിദ്യാഭ്യാസത്തിന്റെ ദൗത്യമെന്നു നാം കരുതുന്നു; സ്വന്തം അഭിപ്രായങ്ങളുടെ അപ്രമാദിത്വത്തിലുള്ള വിശ്വാസവും ധൃതിയുമാണ് അവിവേകികളെ വേർതിരിയ്ക്കുന്നത്; സാവധാനം മുന്നേറുന്ന ശാസ്ത്രജ്ഞനാകട്ടെ ഭേദഗതികളോടുകൂടിയല്ലാതെ ഒരിക്കലും സംസാരിക്കാറില്ല. വിദ്യാഭ്യാസത്തിൽ ശാസ്ത്രവിഷയങ്ങളും ശാസ്ത്രീയരീതികളും കൂടുതലായി ഉപയോഗിക്കുമ്പോൾ തെറ്റാണെങ്കിൽ തള്ളിക്കളയാവുന്നവിധം പ്രത്യക്ഷമായ തെളിവുകളിൽമാത്രം വിശ്വസിക്കുന്ന മനസ്സാക്ഷിയുടെ സ്വാധീനം നമുക്കനുഭവപ്പെടും. അത്തരം ഉപാധികൾ ദുരിതങ്ങൾക്കുള്ള ശമനൗഷധമായി വിദ്യാഭ്യാസത്തെ മാറ്റും; പുതിയ സമൂഹം രൂപപ്പെടുന്നതിനുമുമ്പേ ജനിക്കേണ്ട പൗരന്മാരായി അടുത്ത തലമുറയെ പാകപ്പെടുത്തുന്ന കൃത്യമായിരിക്കും ആ വിദ്യാഭ്യാസരീതി ലക്ഷ്യമാക്കുന്നത്. 'എളുപ്പത്തിൽ രൂപപ്പെടുത്താവുന്നതാണു നമ്മുടെ സ്വഭാവത്തിന്റെ വാസനാസ

വിശേഷതകൾ; സാമൂഹ്യസാഹചര്യങ്ങളും സ്ഥാപനങ്ങളും വിശ്വാസങ്ങളുംവഴി ജന്മവാസനകൾക്കു മാറ്റം വരുത്താൻ കഴിയും'. ഉദാഹരണത്തിനു നവോത്ഥാനകാലത്തു സംഭവിച്ചതുപോലെ സ്വത്തിനേക്കാൾ കലയോട് ആരാധന വളർത്താൻ ഈ വിദ്യാഭ്യാസരീതി ഉപകരിച്ചേക്കാം; 'സർഗാത്മകമായ കഴിവുകൾ പ്രോത്സാഹിപ്പിക്കുന്ന തരത്തിൽ ഉടമസ്ഥാവകാശത്തിന്റെ ചോദനകളും മോഹങ്ങളും നിരുത്സാഹപ്പെടുത്തുന്ന നിശ്ചയദാർഢ്യത്തിലേയ്ക്കു നയിയ്ക്കും'. ഇതാണു വികസനത്തിന്റെ പ്രമാണം; നവീനവും നൈസർഗികവുമായ രണ്ടു മഹാകൽപ്പനകളും ഇതിനെത്തുടർന്നു വരുന്നു: 'വ്യക്തികളുടേയും സമുദായങ്ങളുടേയും സജീവമായ ഊർജ്ജസ്വലത പരിപോഷിപ്പിയ്ക്കണ'മെന്ന പരസ്പരബഹുമാനത്തിന്റെ അനിവാര്യതയാണ് ഒന്നാമത്തേത്; 'വ്യക്തിയുടേയോ സമുദായത്തിന്റേയോ വളർച്ച മറ്റാരേയും ഒരു വിധത്തിലും തടയരുതെ'ന്ന സഹിഷ്ണുതയാണു രണ്ടാമത്തേത്.

വിദ്യാലയങ്ങളും സർവകലാശാലകളുമടങ്ങുന്ന ഈ പ്രസ്ഥാനം ശരിയായ പരിപോഷണത്തിലൂടെ വികസിച്ചു നവീകരണം നടക്കുമ്പോൾ സകലതു മനുഷ്യസാദ്ധ്യമായിത്തീരും. അന്താരാഷ്ട്രതലത്തിലുള്ള അക്രമവാസനകൾക്കും സാമ്പത്തികമായ അത്യാഗ്രഹങ്ങൾക്കുമുള്ള ഒരേയൊരു പ്രതിവിധി ഇതൊന്നു മാത്രമാണ്; മറിച്ച്, കലാപകലുഷിതമായ വിപ്ളവങ്ങളും കടലാസുനിയമങ്ങളും അവയ്ക്കൊരു പരിഹാരമല്ല. വളരെ സാവധാനം വികസിച്ചുവന്നതുകൊണ്ടാണു സകല ജീവജാലങ്ങളുടേയുംമേൽ മനുഷ്യനു സ്വാധീനം ചെലുത്താൻ കഴിയുന്നത്; ഇനിയുമതുപോലെ വിവേകപൂർവം സമയം ചിലവഴിച്ചാൽ തന്നെത്തന്നെ നിയന്ത്രിക്കാനും നവീകരിക്കാനും മനുഷ്യനു കഴിഞ്ഞേക്കും. അങ്ങനെയൊരു ആദർശരാഷ്ട്രത്തിനുള്ള തിലോദകമാണു വിദ്യാലയങ്ങൾ.

**10.3.3 അനുബന്ധം :** നിരാശയേക്കാൾ പ്രത്യാശയുടെ ഭാഗത്താണു തെറ്റുപറ്റാൻ കൂടുതൽ സാദ്ധ്യതയുള്ളത്; അതുകൊണ്ട്, ഇപ്പറഞ്ഞതെല്ലാം ഒരു ശുഭപ്രതീക്ഷയായിമാത്രമേ കാണാനാവൂ. മതത്തി

നം ആദ്ധ്യാത്മികചിന്തയ്ക്കും നേർക്കു ബർട്രൻഡ് റസ്സൽ നിശ്ചയദാർഢ്യത്തോടെ അടക്കിപ്പിടിച്ച നിഗൂഢമായ മനോവികാരങ്ങൾ സാമൂഹ്യചിന്തയിൽ കോരിച്ചൊരിയുകയാണു ചെയ്യുത്. ഗണിതയുക്തിചിന്തയിൽ പ്രമാണങ്ങളുടെ സന്ദേഹനിവൃത്തികളും ധാരണകളുടെ സൂക്ഷ്മപരിശോധനകളും നടത്തുമ്പോൾ പ്രകടിപ്പിക്കുന്ന കർക്കശഭാവം അതേ രീതിയിൽ രാഷ്ട്രീയസാമ്പത്തികസിദ്ധാന്തങ്ങളിൽ അദ്ദേഹം പ്രയോഗിക്കുന്നില്ല. കാര്യകാരണങ്ങളോടുള്ള ആവേശവും 'ജീവിതത്തേക്കാൾ പരിപൂർണത'യോടുള്ള അഭിനിവേശവും പരുഷഭാവങ്ങൾക്കു പകരം പ്രായോഗികസമീപനത്തിന്റെ സാന്ത്വനത്തിലേക്കാണു റസ്സലിനെ നയിക്കുന്നത്. സമ്പത്തിനേക്കാൾ കലയ്ക്കു മാന്യത കൽപ്പിക്കുന്ന സമൂഹത്തെ സങ്കൽപ്പിക്കുന്നതുതന്നെ ആഹ്ളാദകരമാണ്; കലാപരമായ കഴിവുകൾക്കുപരി സാമ്പത്തികബലത്തിന്റെ അടിസ്ഥാനത്തിൽ സഹജമായ സംഘർഷങ്ങളെത്തുടർന്നു രാഷ്ട്രങ്ങൾ ജനിക്കുകയും നശിക്കുകയും ചെയ്യുമ്പോൾ അതിജീവനമൂല്യമുള്ള സാമ്പത്തികശക്തിയ്ക്കുതന്നെയായിരിയ്ക്കും എപ്പോഴും മുൻതൂക്കം ലഭിയ്ക്കുക. സമ്പത്തിൽനിന്നു പൊട്ടിവിടരുന്ന പുഷ്പങ്ങൾ മാത്രമാണു കല; സമ്പത്തിനു പകരമാകാൻ ഒരിക്കലും കലയ്ക്കു കഴിയില്ല. മെഡീസിയുടെ പിൻഗാമിയായാണു മൈക്കലാഞ്ജലോ വന്നത്!

പക്ഷേ, റസ്സലിന്റെ ഉജ്ജ്വലമായ ഈ കാഴ്ചപ്പാടിൽ ഇതിലധികം ദോഷാരോപണങ്ങൾ നാം നടത്തേണ്ടതില്ല; സ്വന്തം അനുഭവങ്ങളായിരുന്നു അദ്ദേഹത്തിന്റെ ഏറ്റവും വലിയ വിമർശകർ. റഷ്യയിലൊരു സോഷ്യലിസ്റ്റ് സമൂഹം കെട്ടിപ്പടുക്കുന്ന പ്രക്രിയയിൽ അദ്ദേഹം നേരിട്ടു പങ്കാളിയായി; ആ പരീക്ഷണവുമായി ബന്ധപ്പെട്ടു നേരിടേണ്ടിവന്ന വിഷമതകൾമൂലം സ്വന്തം സിദ്ധാന്തത്തിലുള്ള വിശ്വാസംപോലും റസ്സലിനു നഷ്ടപ്പെട്ടു. സ്വതന്ത്രചിന്തയുടെ അവിഭാജ്യഘടകമായ ജനാധിപത്യത്തിന്റെ ഒരംശമെങ്കിലും അനുവദിക്കാൻ റഷ്യൻ ഭരണകൂടം കാണിച്ച കടുത്ത വിമുഖത അദ്ദേഹത്തെ നിരാശപ്പെടുത്തി; അഭിപ്രായസ്വാതന്ത്ര്യം അടിച്ചമർത്തി മാദ്ധ്യമങ്ങൾക്കു വിലക്കേർപ്പെടുത്തിയ  നിഷ്ഠൂരമായ ആ ഏകാധിപത്യഭരണത്തിൽ പ്ര

കോപിതനായ റസ്സൽ, റഷ്യയിലെ ജനങ്ങളുടെ നിരക്ഷരതയിൽ ആഹ്ളാദം രേഖപ്പെടുത്തുകപോലും ചെയ്തു; മാദ്ധ്യമങ്ങൾ സുലഭമായി ക്കഴിഞ്ഞ ഇക്കാലത്തു യാഥാർത്ഥ്യം മനസ്സിലാക്കാനുള്ള ഏറ്റവും വ ലിയ പ്രതിബന്ധമാണ് നിരക്ഷരത. ഭൂമിയുടെ ദേശസാൽക്കരണം സ്വകാര്യസ്വത്തിനു വഴിവെച്ചതുകണ്ട് അദ്ദേഹം അക്ഷരാർത്ഥത്തി ൽ ഞെട്ടി; കർഷകർക്കു പരമ്പരയാ ലഭിക്കുന്ന അറിവുകൾ അടുത്ത തലമുറയിലേക്കു കൈമാറാൻ കഴിയുന്നില്ലെങ്കിൽ കൂട്ടുകൃഷിപോലുള്ള സാമൂഹ്യസംരംഭങ്ങൾ വിജയിയ്ക്കില്ലെന്നു റസ്സലിനു ബോദ്ധ്യം വന്നു. 'ഗ്രാമീണജന്മിമാരുടെ കൂട്ടായ്മയെന്ന നിലയിൽ റഷ്യ മറ്റൊരു ഫ്രാൻ സായിത്തീരാനാണു സാദ്ധ്യത; അവിടെ പഴയ ജന്മിവ്യവസ്ഥ അപ്ര ത്യക്ഷമായിരിക്കുന്നു'. വീരോചിതമായി വാഴ്ത്തപ്പെടുന്ന ആത്മാർപ്പ ണങ്ങൾക്കു സംഭവിച്ച നാടകീയമായ ആ തിരിച്ചടി റഷ്യയുടെ 1789 മാത്രമായിരുന്നുവെന്ന് അദ്ദേഹം മനസ്സിലാക്കാൻ തുടങ്ങി.

ഒരുവർഷക്കാലം അദ്ധ്യാപനവുമായി ചൈനയിൽ ചിലവഴിച്ച പ്പോഴാണു കുറേക്കൂടി ഗാർഹികമായൊരു അന്തരീക്ഷം അദ്ദേഹം അനുഭവിച്ചത്; അവിടെ സംവാദങ്ങൾക്കു സാവകാശം അനുവദിക്കു ന്നവിധം യാന്ത്രികസംവിധാനങ്ങൾ മന്ദഗതിയിലാണു നീങ്ങിയിരു ന്നത്; വിഷയങ്ങൾ വിശകലനം ചെയ്യാനെങ്കിലും ജീവിതം നിശ്ചല മായിരുന്നു. മാനവികതയുടെ ആ മഹാസമുദ്രത്തിൽ പുതിയ പരിപ്രേ ക്ഷ്യങ്ങൾ പലതും അദ്ദേഹം കണ്ടെത്തി; പൗരാണികവും പ്രൗഢവു മായ സംസ്കാരത്തിന്റെ പരീക്ഷണാത്മകമായ ബീജകോശംമാത്രമാ ണു യൂറോപ്പെന്നു റസ്സൽ തിരിച്ചറിഞ്ഞു; ഈ മഹാസങ്കൽപ്പത്തിനു മു മ്പിൽ സ്വന്തം സിദ്ധാന്തങ്ങളും അനുമാനങ്ങളും നിസ്സാരമായ ആപേ ക്ഷികതയിൽ ഉരുകിത്തീരുന്നത് അദ്ദേഹം നേരിട്ടു കണ്ടു. ആ നിസ്സ ഹായത അദ്ദേഹത്തിന്റെ എഴുത്തിൽത്തന്നെ കാണാം:

'ഒരുകാലത്തു കരുതിയിരുന്നതുപോലെ വെളുത്ത വർഗക്കാർക്കു വലിയ പ്രാധാന്യമൊന്നുമില്ലെന്നു ഞാനിപ്പോൾ മനസ്സിലാക്കുന്നു. യൂ റോപ്പും അമേരിയ്ക്കയും പരസ്പരം യുദ്ധം ചെയ്തു സർവനാശം സംഭവി

ച്ചാൽ മാനവവംശത്തിനോ സംസ്കാരങ്ങൾക്കോ യാതൊരു ഭീഷണി യുമുണ്ടാകാൻ പോകുന്നില്ല. അപ്പോഴും നല്ലൊരു ശതമാനം ചൈനാ ക്കാർ അവശേഷിക്കും; ഞാൻ കണ്ടിട്ടുള്ളതിൽവെച്ച് മഹത്തായൊരു രാഷ്ട്രമാണ് ചൈന. ജനസംഖ്യയോ സംസ്കാരമോ മാത്രമല്ല, ബുദ്ധിശ ക്തികൊണ്ടുകൂടി ചൈന മറ്റു രാഷ്ട്രങ്ങളെ അതിശയിക്കുന്നു. തുറന്ന മ നസ്സും ബോധവും വസ്തുതകളെ വ്യക്തിപരമായി വളച്ചൊടിക്കുന്നതി നു പകരം അതേപടി സ്വീകരിക്കാനുള്ള ആർജ്ജവവും ഞാൻ മ റ്റൊരിടത്തും കണ്ടിട്ടില്ല'.

ഇംഗ്ളണ്ടിൽനിന്ന് അമേരിക്കയിലേയ്ക്കും പിന്നീട് റഷ്യയിലേയ്ക്കും തുടർന്ന് ഇന്ത്യയിലേയ്ക്കും ചൈനയിലേയ്ക്കും യാത്ര ചെയ്യുന്നതിനിടയി ൽ സ്വന്തം സാമൂഹ്യധാരണകൾ അചഞ്ചലമായി സൂക്ഷിക്കാൻ പല ർക്കും കഴിഞ്ഞെന്നു വരില്ല. സ്വന്തം ആശയാഭിലാഷങ്ങളുടെ നേർ ക്കു ദ്രുതഗതിയിൽ നടന്നടുക്കാൻ കഴിയാത്തത്ര ദുർഗമവും ഗണിതസ മവാക്യങ്ങൾക്കു വഴങ്ങിക്കൊടുക്കാത്തത്ര കഠിനവുമാണു ലോകമെ ന്നു റസ്സലിനു ബോദ്ധ്യപ്പെട്ടു. ഒരുപാടു ഹൃദയങ്ങളും അത്രതന്നെ വ്യ ത്യസ്തങ്ങളായ ആശയങ്ങളുമാണു ലോകത്തുള്ളത്! പ്രായവും അനുഭ വങ്ങളുംകൊണ്ടു പാകത വന്ന 'വിവേകമതി'യായൊരു മനുഷ്യനായാ ണു നാമിന്നു റസ്സലിനെ കാണുന്നത്; മാറ്റങ്ങളുടെ പരിമിതികളും വി ഷമതകളും നേരിട്ടു കണ്ടറിഞ്ഞു മിതത്വത്തിന്റെ സൗമ്യമാർഗം സ്വീ കരിച്ച അദ്ദേഹം  സാമൂഹ്യമായ അസ്വസ്ഥതകളുടെ നേർക്ക് എന്നും ജാഗരൂകനായിരുന്നു. എന്തുകൊണ്ടും വളരെ പ്രസന്നമായൊരു വ്യ ക്തിത്വം! പ്രൗഢമായ ആദ്ധ്യാത്മികചിന്തക്കും സൂക്ഷ്മമായ ഗണിത വിദ്യക്കും ആചാര്യപദവി അലങ്കരിക്കുമ്പോഴും ആത്മാർത്ഥതയുള്ള വർക്കു മാത്രം സഹജമായ സൗമ്യതയോടെ അദ്ദേഹം സംസാരിച്ചു; വികാരത്തിന്റെ വേലിയേറ്റങ്ങൾ വരണ്ടുണങ്ങിയ ഓരോരോ വിഷ യങ്ങളിൽ വ്യാപരിക്കുമ്പോഴും മനുഷ്യനോടുള്ള അഗാധമായ അനു ഭാവംമൂലം ദീപ്തമായ ഒരുതരം  ഊഷ്മളത അദ്ദേഹം മനസ്സിൽ കാ ത്തുസൂക്ഷിച്ചു. രാജസേവ നടത്താതെ പാണ്ഡിത്യത്തിലും സൗമ്യമാ യ സൗഹൃദങ്ങളിലും അഭിരമിച്ച അദ്ദേഹം പലരും അഭിമാനത്തോ

ടെ അവകാശപ്പെടുന്നതിനേക്കാൾ ആത്മാർത്ഥതയുള്ള ക്രിസ്ത്യാനി യുമായിരുന്നു. യുവത്വവും ഊർജ്ജസ്വലതയും കൈവിടാതെ ജീവിത ത്തിന്റെ പ്രകാശം അദ്ദേഹത്തിന്റെ മനസ്സിൽ തെളിഞ്ഞുജ്ജ്വലിച്ചു. ഇന്നത്തെ നിരാശയിൽനിന്നു വിവേകപൂർവം പുറത്തുകടക്കുന്ന അ ദ്ദേഹം താമസിയാതെ 'ചിന്തകരുടെ വിശുദ്ധസാഹോദര്യ'ങ്ങൾക്കി ടയിൽ സ്വന്തം പേരുകൂടി വരവുവെയ്ക്കുമെന്നു നമുക്കു പ്രത്യാശിക്കാം.

### 10.4. ജോർജ്ജ് സന്തായന

അമേരിക്കൻ ഐക്യനാടുകൾക്കു പ്രധാനമായും രണ്ടു ഭാഗങ്ങളു ണ്ട്; കിഴക്കുഭാഗത്തുള്ള യൂറോപ്യൻ അധിനിവേശപ്രദേശങ്ങളിലെ പൗരാണികജനത വൈദേശികരായ വരേണ്യവർഗത്തെ ആദരവോ ടെ കണ്ടു മാറിനിൽക്കുമ്പോൾ ആധുനികരായ കുടിയേറ്റക്കാർ മാതൃ രാജ്യത്തിന്റെ സാംസ്കാരികപാരമ്പര്യത്തെ ഒരുതരം ഗൃഹാതുരത്വ-ത്തോടെ അയവിറക്കിയാണു ജീവിക്കുന്നത്. അതുകൊണ്ട് തദ്ദേശീ യരും ശാന്തശീലരുമായ ആംഗ്ളോസാക്സൺവിഭാഗവും പ്രവാസിക ളുടെ അസ്ഥിരതയും അസ്വസ്ഥതയും അനുഭവിക്കുന്ന ആധുനികജന ങ്ങളും തമ്മിലുള്ള സംഘർഷങ്ങൾ വളരെക്കാലമായി നിലനിൽക്കു ന്നുണ്ട്. കുടിയേറ്റക്കാരായ ഇംഗ്ളീഷുകാരുടെ ചിന്തകളും പെരുമാറ്റ ങ്ങളും കാലാന്തരേണ പ്രാദേശികമായ തനതുസംസ്കാരങ്ങൾക്കു വഴ ങ്ങിക്കൊടുക്കാതിരിക്കാനാവില്ല; പക്ഷേ, ബ്രിട്ടീഷ് പാരമ്പര്യത്തി ന്റെ സ്വരമാണു പ്രധാനമായും ഇന്നിപ്പോൾ കിഴക്കേ അമേരിക്കൻ സാഹിത്യത്തിൽ മുഴങ്ങുന്നത്; അറ്റ്ലാന്റിക് സംസ്ഥാനങ്ങളിലെ ക ലാഭിരുചികളും സാഹിത്യപൈതൃകങ്ങളും തത്വചിന്തയും ബ്രിട്ടീഷ് ധാരയോടു ചേർന്നുനിൽക്കുന്നു; ഇർവിങ്ങും (Irving) വാഷിംഗ്ടണും (Washington) പോയും (Poe) എമേഴ്സണും (Emerson) ഈ പുതിയ ഇംഗ്ളണ്ടിലാണു ജനിച്ചത്; അമേരിക്കയുടെ ആദ്യത്തെ തത്വചിന്ത കനായ ജൊനാതൻ എഡ്വേർഡ്സ് (Jonthan Edwards) ഈ ഇംഗ്ല ണ്ടിലാണു ജീവിച്ചത്; സമകാലികചിന്തകരിൽ പ്രമുഖനായ ജോർ ജ്ജ് സന്തായനയെന്ന (George Santayana) വിചിത്രവ്യക്തിത്വവും

ഈ പുതിയ ഇംഗ്ളണ്ടിലാണ ജീവിച്ചത്. ഭൂമിശാസ്ത്രപരമായ സവി ശേഷതമാത്രമാണ സന്തായനയെ ഒരമേരിയ്ക്കൻ ചിന്തകനാക്കുന്നത്; സ്പെയിനിൽ ജനിച്ച ബാല്യത്തിൽ അമേരിക്കയിലേക്കു കുടിയേ റിപ്പാർത്ത ചെയ്ത യൂറോപ്യനായ അദ്ദേഹം, പരിശീലനകാലം ചില വഴിച്ചശേഷം സ്വർഗത്തിലേക്കെന്നപോലെ യൂറോപ്പിലേക്കു മടങ്ങു കയാണ ചെയ്തത്. അതായത്, പഴയ അമേരിക്കയുടെ 'കുലീനപാര മ്പര്യ'ത്തിന്റെ പ്രതിനിധിയാണ സന്തായന.

രണ്ടാമത്തേതാണ യഥാർത്ഥത്തിലുള്ള അമേരിക്ക. കൗബോയ് കളോ (cowboy) ഹൂസിയറോ (Hoosier) യാങ്കികളോ (Yankee) ആ രുമാകട്ടെ തദ്ദേശീയരുടെ നാടാണത്; അവരുടെ ചിന്തകളിൽ പ്രാ ദേശികപരിമിതികൾ പ്രകടമായി കാണാം. ബോസ്റ്റൺ, ന്യൂയോർ ക്ക്, ഫിലദൽഫിയാ, റിച്ച്മണ്ട് തുടങ്ങിയ നഗരവാസികളുടെ സൗമ്യ തയോ തെക്കുകിഴക്കൻ പ്രദേശക്കാരുടെ ആവേശമോ അവരെ സ്പ ർശിക്കാറില്ല; പ്രാകൃതമായ സാഹചര്യങ്ങളുടെ സ്വാധീനം മൂലം വള രെ ലളിതവും ഋജുവുമായൊരു ജീവിതശൈലിയാണവരുടേത്. ലിങ്ക ൺ (Lincoln), വിറ്റ്മാൻ (Whitman), മാർക്ക് ട്വൈൻ (Mark Twain), തോറോ (Thoreau) തുടങ്ങിയവർ ജനിച്ച ആ നാട്ടിൽ 'പ്രായോഗി ക'രും 'കഠിനഹൃദയ'രും 'കുതിരച്ചെവി'യുള്ള വ്യാപാരികളുമുണ്ട്; ഈ ജനസമൂഹത്തിന്റെ സവിശേഷതകൾ കണ്ടറിഞ്ഞ ചിന്തകനായിരു ന്നു, വില്യം ജെയിംസ് (William James); പക്ഷേ, അദ്ദേഹത്തിന്റെ സഹോദരനാകട്ടെ ഇംഗ്ളീഷുകാരേക്കാൾ വലിയൊരു ബ്രിട്ടീഷുകാ രനായി മാറുകയും ചെയ്തു; മറ്റൊരു തത്വചിന്തകനായ ജോൺ ദിവേ (John Dewey) ജനിച്ചതും ഇവിടെയായിരുന്നു.

കാലഗണന തൽക്കാലം മാറ്റിവെച്ച നമുക്കാദ്യം സന്തായനയുടെ തത്വചിന്ത പഠിയ്ക്കാൻ ശ്രമിയ്ക്കാം. സമകാലീനചിന്തകരിൽ പ്രായം കു റവാണെങ്കിലും പഴയ വൈദേശികസമ്പ്രദായമാണ സന്തായന സ്വീ കരിക്കുന്നത്; അദ്ദേഹത്തിന്റെ ചിന്തയുടെ സൂക്ഷ്മതയും ശൈലിയുടെ സൗരഭ്യവും, പൂക്കളെടുത്തു മാറ്റിയാലും മുറിയിൽ തങ്ങുന്ന സുഗന്ധം പോലെ, ആകർഷകമായി തോന്നും. ഇനിയൊരു യൂറോപ്പുകാരൻ

അമേരിക്കയുടെ തത്വചിന്തകനാകാൻ സാദ്ധ്യത ഇല്ലാത്തതുകൊണ്ട് ഇതുപോലൊരു ചിന്തകനെ നമുക്കിനി ലഭിച്ചെന്നും വരില്ല.

**10.4.1 ജീവചരിത്രം :** 1863-ൽ സ്പെയിനിലെ മാഡ്രിഡിലാണ് സന്തായന (George Santayana) ജനിച്ചത്. 1872-ൽ സകുടുംബം അമേരിക്കയിലേക്കു കുടിയേറി, ഹാർവാർഡ് സർവകലാശാലയിൽ ബിരുദപഠനം പൂർത്തിയാക്കിയ അദ്ദേഹം ഇരുപത്തേഴാമത്തെ വയസ്സിൽ അവിടെത്തന്നെ അദ്ധ്യാപകനായി 1912-ൽ വിരമിച്ചു. ശിഷ്യരിലൊരാൾ അദ്ദേഹത്തെക്കുറിച്ചോർക്കുന്നത് ഇങ്ങനെയാണ്:

'അധികം സംസാരിയ്ക്കാത്ത ശാന്തപ്രകൃതവും അമൂർത്തമായ കണ്ണുകളും ചെറിയൊരു കുസൃതി ഒളിപ്പിച്ച പുഞ്ചിരിയുമായി ഒരു നവോത്ഥാനചിത്രകാരൻ വരച്ച മുഖഭാവമാണ് ക്ലാസ് മുറിയിലിരുന്ന് അദ്ദേഹത്തെ ശ്രദ്ധിയ്ക്കുന്നവരുടെ മനസ്സിൽ തെളിയുന്ന ചിത്രം; വിശുദ്ധ കുർബാനയിലെ പ്രാർത്ഥന ചൊല്ലുന്നതുപോലെ ആരോഹാവരോഹങ്ങളിലൂടെ അദ്ദേഹത്തിന്റെ ശബ്ദം താളാത്മകമായി ഒഴുകിക്കൊണ്ടിരിക്കും; ഇടയ്ക്കിടെയുള്ള അർദ്ധവിരാമങ്ങൾക്കു കാവ്യാത്മകമായൊരു ചാരുതയും പ്രവചനാത്മകമായ പ്രാധാന്യവുമുണ്ടായിരുന്നു; ശ്രോതാക്കളുടെ ആത്മാവിൽ ചലനങ്ങൾ സൃഷ്ടിച്ച്, മനസ്സ് ഇളക്കിമറിക്കുന്ന ഒരു വെളിപാടായിരുന്നു അദ്ദേഹത്തിന്റെ പ്രഭാഷണം; നിഗൂഢമായ ഒരാദരവു തോന്നിക്കുന്നവിധത്തിൽ അകൽച്ചയും ആകർഷകത്വവും പ്രതിഫലിപ്പിക്കുന്ന ഒരു ശൈലിയായിരുന്നു, അദ്ദേഹത്തിന്റേത്'.

സ്വയം തിരഞ്ഞെടുത്ത രാജ്യത്തു പക്ഷേ സന്തായന തൃപ്തനായിരുന്നില്ല; (ഒന്നാമതു കവിയും രണ്ടാമതു ചിന്തകനുമായതുകൊണ്ട്) ഗഹനവും സംവേദനക്ഷമവും മൃദുലവുമായ അദ്ദേഹത്തിന്റെ മനസ്സ്, അമേരിക്കയിലെ നഗരജീവിതത്തിന്റെ ശബ്ദകോലാഹലങ്ങളിൽനിന്നു മാറിനിന്നു; യൂറോപ്പിനോടു കഴിയുന്നത്ര സാമീപ്യം പുലർത്താനെന്നപോലെ അദ്ദേഹം ബോസ്റ്റണിലേക്കും കേംബ്രിഡ്ജിലേക്കും ഹാർവാർഡിലേക്കും പിന്നീട് പ്ലേറ്റോയും അരിസ്റ്റോട്ടിലും ഇഷ്ടപ്പെട്ട സ്വകാര്യതക്കുവേണ്ടി ജെയിംസിലേക്കും റോയ്സിലേക്കും മടങ്ങി. സ

ഹപ്രവർത്തകരുടെ പ്രശസ്തിയും അംഗീകാരവും ചെറിയൊരു പുഞ്ചിരിയോടെ നോക്കിക്കണ്ട അദ്ദേഹം മാദ്ധ്യമങ്ങളേയും ആൾക്കൂട്ടത്തേയും കഴിയുന്നത്ര ഒഴിവാക്കാൻ ശ്രമിച്ചു; പക്ഷേ, അമേരിക്കൻ സർവകലാശാലകളിൽ മറ്റെങ്ങുമില്ലാത്ത ഒരു തത്വചിന്താപഠനകേന്ദ്രം തുടങ്ങാൻ കഴിഞ്ഞതിൽ അദ്ദേഹം ചരിതാർത്ഥനായി. 'യുക്തിവിചാരജീവിത'ത്തിലെ മേഘാവൃതമെങ്കിലും പ്രകാശോജ്ജ്വലമായൊരു പ്രഭാതമായിരുന്നു, അത്.

പൊതുവേ വസ്തുനിഷ്ഠമായി സംസാരിക്കുന്ന മൺസ്റ്റർബർഗ്പോലും (Munsterberg) സൗന്ദര്യശാസ്ത്രത്തിന്റെ അമേരിക്കൻ സംഭാവനയെന്നു വിശേഷിപ്പിച്ച 'സൗന്ദര്യാവബോധ'മായിരുന്നു (The Sense of Beauty) അദ്ദേഹത്തിന്റെ തത്വചിന്താപരമായ ആദ്യലേഖനം. അഞ്ചുവർഷങ്ങൾക്കുശേഷം കുറേക്കൂടി വായനായോഗ്യവും മിക്കവാറും അപൂർണവുമായ 'കവിതയേയും മതത്തേയും സംബന്ധിച്ച വ്യാഖ്യാനങ്ങൾ' (Interpretations of Poetry and Religion) പ്രസിദ്ധീകരിക്കപ്പെട്ടു. അടുത്ത ഏഴുവർഷക്കാലത്തോളം വല്ലപ്പോഴും ചില കവിതകൾ എഴുതുന്നതൊഴിച്ച് ബാക്കി സമയം മുഴുവൻ 'യുക്തിവിചാരജീവിത'മെന്ന (The Life of Reason) കൃതിയുടെ പണിപ്പുരയിൽ ധ്യാനാവസ്ഥയിലായിരുന്നു, അദ്ദേഹം. അവബോധത്തിലെ യുക്തിവിചാരം, സമൂഹത്തിലെ യുക്തിവിചാരം, മതത്തിലെ യുക്തിവിചാരം, കലയിലെ യുക്തിവിചാരം, ശാസ്ത്രത്തിലെ യുക്തിവിചാരം എന്നിങ്ങനെ അഞ്ചുഭാഗങ്ങളാണ് പ്രസ്തുത ഗ്രന്ഥത്തിലുള്ളത്; പ്രചാരത്തിന്റെ അപര്യാപ്തത പ്രാമാണികതകൊണ്ടു പരിഹരിക്കപ്പെട്ട ആ പുസ്തകത്തിന്റെ പ്രസിദ്ധീകരണം സന്തായനയെ പെട്ടെന്നു പ്രശസ്തിയിലേക്കു പിടിച്ചുയർത്തി. എമേഴ്സണിന്റെ സൗമ്യശരീരത്തിൽ സ്പാനിഷ് പാരമ്പര്യം ആവേശിച്ചതുപോലെ, ഇംഗ്ളണ്ടിന്റെ വ്യക്തിത്വവും മെഡിറ്ററേനിയൻ വരേണ്യതയും തമ്മിലുള്ള സംയോഗമായതു വ്യാഖ്യാനിക്കപ്പെട്ടു; സർവോപരി, പൗരാണികനഗരമായ അലക്സാണ്ഡ്രിയയിൽനിന്നു വരുന്ന നാസ്തികനായൊരു പണ്ഡിതനെപ്പോലെ സമകാലികവിഷയങ്ങളിൽ താൽപ്പര്യം പ്രകടിപ്പിക്കാതെ അദ്ദേഹം സം

സാരിച്ച; നിലവിലുള്ള ചെറിയ ചെറിയ സിദ്ധാന്തങ്ങളെ അധൃഷ്യത യോടെ അപഗ്രഥിയ്ക്കുകയും സമുചിതമായ ന്യായവാദങ്ങൾ നിരത്തി പഴയതും പുതിയതുമായ സ്വപ്നങ്ങൾ പരിപൂർണശാന്തതയോടെ തച്ചു തകർക്കുകയും ചെയ്തു, അദ്ദേഹം. പ്ലേറ്റോയ്ക്കുശേഷം കാവ്യാത്മകമായ ഈ സൗന്ദര്യം തത്വചിന്തയ്ക്ക് പിന്നീടൊരിയ്ക്കലും കൈവരിയ്ക്കാൻ കഴിഞ്ഞിട്ടില്ല; നവീനഭാവുകത്വവും ഇഴയടുപ്പവും നിറഞ്ഞ ലോലമായ പ്രയോഗശൈലികൾ സൂക്ഷ്മതകൊണ്ടു സുഗന്ധപൂരിതവും ആക്ഷേപഹാസ്യംകൊണ്ടു സമ്പന്നവുമായി; ചെത്തിമിനുക്കിയ വാചകങ്ങളിൽ ചിത്രകാരന്റെ വിരലാണു തെളിയുന്നതെങ്കിൽ അലങ്കാരസമൃദ്ധമായ രൂപകങ്ങളിൽ കവിത്വമാണു തിരനോക്കുന്നത്. സത്യത്തിന്റെ സ്വരം കേൾക്കാനും സൗന്ദര്യത്തിന്റെ മാധുര്യം രുചിക്കാനും കഴിയുന്നതു തികച്ചും സന്തോഷകരമായൊരു അനുഭവമായിരിക്കും.

ഈയൊരു തുടക്കത്തിനുശേഷം മറ്റു സംരംഭങ്ങൾക്കൊന്നും മുതിരാതെ ചെറിയ പുസ്തകങ്ങളും കവിതകളും മാത്രമെഴുതി സംതൃപ്തമായൊരു ജീവിതമാണു സന്തായന നയിച്ചത്. ഹാർവാർഡിലെ അദ്ധ്യാപനത്തിനുശേഷം ഇംഗ്ളണ്ടിൽ സ്ഥിരതാമസമാക്കാൻ തീരുമാനിച്ചപ്പോൾ അദ്ദേഹത്തിൽനിന്ന് ഇനിയൊന്നും പ്രതീക്ഷിക്കാനില്ലെന്നു ലോകം വിധിയെഴുതി; പക്ഷേ 1923-ൽ 'നാസ്തികതയും ജൈവികവിശ്വാസവു'മെന്ന (Scepticism and Animal Faith) ശ്രദ്ധേയമായൊരു പുസ്തകവുമായി അദ്ദേഹം വീണ്ടും രംഗപ്രവേശം ചെയ്തു; മാത്രമല്ല, ഈ പുസ്തകം 'അസ്തിത്വമേഖലകളു'ടെ (Realms of Being) മുഖവുരമാത്രമാണെന്ന ആഹ്ളാദകരമായൊരു പ്രഖ്യാപനവും അദ്ദേഹം നടത്തി. അറുപതു കഴിഞ്ഞ ഒരു മനുഷ്യൻ അപരിചിതമായ വിദൂരങ്ങളിലേക്കു പര്യടനം നടത്താൻ തുനിയുന്നതു തികച്ചും ഉന്മേഷകരമായൊരു വാർത്തയാണ്. അതിലേറെ, ആലോചനാമധുരവും ശൈലീസുഭഗവുമായി സന്തായനയുടെ ചിന്തകളിലേയ്ക്കു തുറക്കുന്ന ജാലകമായതുകൊണ്ട് ആ പുസ്തകത്തിൽനിന്നുതന്നെ നമുക്കു തുടങ്ങാം.

**10.4.2 നാസ്തികതയും ജൈവികവിശ്വാസവും :** മുഖവുരയിൽ സന്താ

യന പറയുന്നു: 'ഇവിടെ പുതിയൊരു ചിന്താപദ്ധതിയാണു ഞാനവതരിപ്പിയ്ക്കുന്നത്. ഇതു വായിയ്ക്കുമ്പോൾ നിങ്ങളുടെ മുഖത്തൊരു പുഞ്ചിരി വിടരുന്നുണ്ടെങ്കിൽ ഞാൻ പറയട്ടെ, എനിയ്ക്കും അതാണനുഭവം; ആ ചിരിക്കു കാരണമായ ചില തത്വങ്ങൾ നിങ്ങൾക്കുവേണ്ടി വിശദീകരിക്കാൻ മാത്രമാണിവിടെ ഞാൻ ശ്രമിയ്ക്കുന്നത്'. ഒരു തത്വചിന്തകനെ സംബന്ധിച്ചിടത്തോളം അത്യപൂർവമായ വിനയത്തോടെ തന്റേതല്ലാത്ത സിദ്ധാന്തങ്ങൾക്കും സാദ്ധ്യതയുണ്ടെന്നു സന്തായന സമ്മതിക്കുന്നു. 'എന്റെ ശൈലിയിൽ ചിന്തിക്കണമെന്നു നിങ്ങളെ ഞാൻ നിർബന്ധിക്കുന്നില്ല. മനസ്സിന്റെ ജാലകങ്ങൾ തുറന്നിട്ടു വേണ്ടത്ര ശുദ്ധവായു അകത്തേയ്ക്കു കടത്തിവിട്ടു പ്രത്യാശയുടെ വൈവിദ്ധ്യവും സൗന്ദര്യവും കാണാൻ മാത്രമേ നിങ്ങളോടു ഞാനാവശ്യപ്പെടുന്നുള്ളൂ'.

ആധുനികചിന്തയെ വീട്ടുതടങ്കലിലാക്കി വളർച്ച മുരടിപ്പിക്കുന്ന ഒരുതരം വൈജ്ഞാനികശാസ്ത്രപരമായ ചിലന്തിവലകൾ തുടച്ചുനീക്കണമെന്ന് ആദ്യമേ അദ്ദേഹം അഭ്യർത്ഥിക്കുന്നു. 'യുക്തിവിചാരജീവിത'ത്തെക്കുറിച്ചു വിശദമായി വിവരിക്കുന്നതിനുമുമ്പ് മനുഷ്യയുക്തിയുടെ തുടക്കം, സാധുത, പരിമിതികൾ തുടങ്ങിയവ ഒരു വൈജ്ഞാനികശാസ്ത്രജ്ഞനു പ്രിയകരമായ സാങ്കേതികസങ്കീർണതകളോടെ ചർച്ച ചെയ്യാൻ തയാറാണെന്നും അദ്ദേഹം പറയുന്നുണ്ട്. പരമ്പരാഗത ധാരണകൾ വിമർശനവിധേയമാക്കാതെ അതേപടി സ്വീകരിക്കുന്നതാണു ചിന്തയുടെ ഏറ്റവും വലിയ പ്രലോഭനമെന്ന് അദ്ദേഹത്തിനു നന്നായറിയാം: 'വിമർശനം ആചാരങ്ങളുടെ മടിത്തട്ടിൽ കിടക്കുന്ന ആത്മാവിനെ അത്ഭുതപ്പെടുത്തുമെ'ന്ന് പതിവുശൈലി വിട്ടു സന്തായന വിലയിരുത്തുന്നു. എന്തും സംശയിയ്ക്കാൻ സന്നദ്ധനാണദ്ദേഹം: ഇന്ദ്രിയപരമായ കഴിവുകളുടെ ഏറ്റക്കുറച്ചിലനുസരിച്ച് ലോകവിഷയങ്ങൾ വളരെ സാവകാശമാണു നമ്മുടെ ഉള്ളിലേക്കു കടന്നുവരുന്നത്; മാത്രമല്ല, നമ്മെ കബളിപ്പിക്കുന്ന ആസക്തികളുടെ ചായം ചാലിച്ചു വർണാഭമാക്കിയ ഓർമ്മകൾ വഴിയാണു ഭൂതകാലം നമുക്കു വെളിവാകുന്നത്. ഒരൊറ്റ കാര്യത്തിലേ അദ്ദേഹം തീരുമാനമെടുക്കുന്നുള്ളൂ; ഈ നിമിഷത്തിന്റെ നിറവും രുചിയും രൂപവും ഗന്ധവും ഗുണവും ആ

സ്വദിയ്ക്കുന്നതിൽ മാത്രം; ഇതാണ 'യഥാർത്ഥ'ലോകം; ഈയൊരു അവബോധമാണ 'സാരാംശത്തെ കണ്ടെത്താൻ' സഹായിയ്ക്കുന്നത്.

പൊതുവേ നല്ലതാണെങ്കിലും ആശയവാദത്തിന്ന വലിയ പ്രാധാന്യമോ പ്രസക്തിയോ അവകാശപ്പെടാനില്ല: ആശയങ്ങളിലൂടെ മാത്രമാണ നമുക്ക ലോകത്തെ മനസ്സിലാക്കാൻ കഴിയുന്നതെന്നതു സത്യമാണ്; പക്ഷേ, ഈ ലോകം ആയിരത്തിലധികം വർഷങ്ങൾ നിലനിൽക്കുകയും നമ്മുടെ അവബോധങ്ങൾ മിക്കവാറും സാധൂകരിക്കപ്പെടുകയും ചെയ്യുതുകൊണ്ട് ഈ പ്രായോഗികാനുഭവം ഭാവിയെക്കുറിച്ച് ആകുലപ്പെടാതെ സത്യമായി സ്വീകരിക്കാവുന്നതേയുള്ളൂ; 'ജൈവികവിശ്വാസം' ഒരു പൗരാണികവിശ്വാസമായിരിയ്ക്കാം; പക്ഷേ മറ്റേതൊരു അനുമാനത്തേക്കാളും സാധുത ജീവിതത്തിന്റെ പുരാവൃത്തങ്ങൾക്കുണ്ട്. ഉത്പത്തി കണ്ടെത്താൻ നടത്തിയ ശ്രമങ്ങളിൽ ആശയങ്ങളുടെ സാധുത തകർത്തതാണ ഹ്യൂമിന്ന പറ്റിയ അബദ്ധം: 'സ്വാഭാവികമായി പിറന്നുവീണ കുഞ്ഞ് അദ്ദേഹത്തെ സംബന്ധിച്ച നിയമാനുസൃതമായിരുന്നില്ല; എല്ലാ കുഞ്ഞുങ്ങളും സ്വാഭാവികമായല്ലേ പിറക്കുന്നതെന്ന ചോദിച്ച ഫ്രഞ്ചുവനിതയുടെ വിവേകംവരെ അദ്ദേഹത്തിന്റെ തത്വചിന്ത എത്തിച്ചേർന്നില്ല'. കൈയിലില്ലാത്ത അഴുക്ക് കഴുകിക്കഴുകി വൃത്തിയാക്കുന്ന ജലപിശാചിനെപ്പോലെ, അനുഭവത്തിന്റെ സത്യസന്ധതയെപ്പോലും ചോദ്യം ചെയ്യുന്ന സന്ദേഹാത്മകത ജർമ്മൻകാരെ ഒരു രോഗാവസ്ഥയോളം കൊണ്ടുചെന്നെത്തിച്ചു. 'പ്രപഞ്ചത്തിന്റെ ആധാരശിലകൾ സ്വന്തം മനസ്സിൽ കാണാൻ ശ്രമിച്ച' ആ ചിന്തകർപോലും കണ്ണിൽനിന്ന മനസ്സ വിടുന്നതോടെ വസ്തുക്കൾക്ക് അസ്തിത്വം നഷ്ടപ്പെടുമെന്ന വിശ്വാസത്തോടെയല്ല ജീവിച്ചത്.

'ലോകത്തെക്കുറിച്ചുള്ള നൈസർഗികമായ ധാരണ നിരാകരിയ്ക്കണമെന്നോ ദൈനന്ദിനജീവിതത്തിൽപ്പോലും ആ വിശ്വാസങ്ങൾ ഉപേക്ഷിക്കണമെന്നോ ഞാനാവശ്യപ്പെടുന്നില്ല; അതീന്ദ്രിയപരമായി മാത്രമാണ നാം ആശയവാദികളായി മാറുന്നത്; സംവാദങ്ങളിലല്ലാതെ വിശ്വാസമില്ലാത്ത മതങ്ങളെ അനുകൂലിക്കുന്നതു ലജ്ജാകരമാ

യി ഞാൻ കരുതുന്നു. സ്വയം ജീവിക്കുന്ന അന്തരീക്ഷത്തിൽനിന്നും അന്യമായൊരിടത്തിരുന്നുകൊണ്ട് എതിർപ്പുകൾ ഉന്നയിയ്ക്കുന്നതു കാപട്യവും ഭീരുത്വവുമാണെന്നു ഞാൻ കരുതുന്നു. അതുകൊണ്ട് സ്പിനോസയൊഴിച്ച് ആധുനികരിൽ മറ്റാരും എനിയ്ക്കു തത്വചിന്തകരല്ല. ചിന്തകളിൽപ്പോലും പ്രകൃതിനിയമങ്ങളെ അനുസരിയ്ക്കുന്ന ജൈവിക വിശ്വാസത്തിലാണു ഞാൻ ദൈനന്ദിനജീവിതം നയിക്കുന്നത്‘.

അങ്ങനെ വൈജ്ഞാനികശാസ്ത്രത്തെ മറികടക്കുന്ന സന്തായനയുടെ കൂടെ 'യുക്തിവിചാരജീവിത'മെന്നു സ്വയം വിശേഷിപ്പിച്ച പ്ലേറ്റോയുടേയും അരിസ്റ്റോട്ടിലിന്റേയും പുനരുദ്ധാരണശ്രമങ്ങളിലേയ്ക്കു പ്രവേശിയ്ക്കുമ്പോൾ നമ്മുടെ ചിന്തകൾക്കു വ്യക്തത വരുന്നുണ്ട്. വൈജ്ഞാനികമായ ഈ മുഖവുര പുതിയ സിദ്ധാന്തങ്ങളിലേക്കുള്ള അനിവാര്യമായൊരു ജ്ഞാനസ്നാനവും ഒരു പരിവർത്തനത്തിന്റെ ഔദാര്യവുമാണ്. തൊഴിലാളിനേതാക്കൾപോലും രാജകീയസഭയിൽ പ്രവേശിയ്ക്കുമ്പോൾ പട്ടുവസ്ത്രങ്ങൾ ധരിയ്ക്കുന്നതുപോലെ, വൈജ്ഞാനികവേഷത്തിൽമാത്രമേ തത്വചിന്തക്കു പ്രത്യക്ഷപ്പെടാൻ കഴിയൂ. മദ്ധ്യകാലഘട്ടം അവസാനിക്കുന്ന ദിവസം മേഘാവൃതമായ ആകാശത്തുനിന്നു മനുഷ്യരുടെ പ്രശ്നങ്ങൾ പരിഹരിക്കാൻ തത്വചിന്ത ഇറങ്ങിവരാതിരിക്കില്ലെന്നു നമുക്കു പ്രത്യാശിക്കാം.

**10.4.3 ശാസ്ത്രത്തിലെ യുക്തിവിചാരം :** 'ബോധതലത്തിൽ ലഭ്യമായ പരിണതഫലങ്ങൾ വഴി സാധൂകരിക്കാവുന്ന ചിന്തകളും പ്രവൃത്തികളുമാണു യുക്തിവിചാരജീവിതം. വാസനകളുടെ ശത്രുവല്ല, സ്വരങ്ങളുടെ ഐക്യമാണു യുക്തി; സ്വന്തം ലക്ഷ്യവും മാർഗവും നമ്മെ ബോധിപ്പിക്കുന്ന പ്രകൃതിയുടെ വെളിപാടാണത്. 'ഭാവനയും ചോദനയും തമ്മിലുള്ള സന്തോഷകരമായൊരു സംയോഗവുമാണത്; അതില്ലെങ്കിൽ മനുഷ്യൻ ദുഷ്ടനും ഭ്രാന്തനുമാകും. ഈ രണ്ടു ഭീകരജീവികൾ കൂടിച്ചേർന്നാണു ബുദ്ധിയുള്ള മൃഗത്തിനു ജന്മം നൽകുന്നത്. കാൽപ്പനികത നഷ്ടപ്പെട്ട ആശയങ്ങളും വ്യർത്ഥമാകാൻ വയ്യാത്ത പ്രവൃത്തികളുമാണവന്റെ സൃഷ്ടിക്കുള്ള മൂലകങ്ങൾ. ദൈവികശക്തിയുടെ മനുഷ്യാനുകരണമാണു യുക്തി'.

'വിശ്വാസയോഗ്യമായ അറിവുകളുടെ സമാഹാരമാണു ശാസ്ത്രം'; അതുകൊണ്ടു യുക്തിവിചാരജീവിതവും ശാസ്ത്രത്തെ ആശ്രയിച്ചാണു രൂപപ്പെടുന്നത്. യുക്തിയുടെ അനിശ്ചിതത്വവും ശാസ്ത്രത്തിന്റെ അബദ്ധങ്ങളും സംബന്ധിച്ചു സന്തായനക്കു നല്ല ബോദ്ധ്യമുണ്ട്; ശാസ്ത്രീയ രീതികളും വിശകലനങ്ങളും ലോകത്തിന്റെ അനിവാര്യ'നിയമ'ങ്ങളാണെന്ന വ്യാഖ്യാനത്തെ തള്ളിപ്പറഞ്ഞ്, അവ നമ്മുടെ നിരീക്ഷണാനുഭവങ്ങളിലെ ക്രമബദ്ധതയുടെ ചുരുക്കെഴുത്തുവിവരണം മാത്രമാണെന്ന് അദ്ദേഹം പറയുന്നു. അങ്ങനെയൊരു ഭേദഗതിയുടെ ബലത്തിൽപ്പോലും ശാസ്ത്രമാണു നമ്മുടെ അവസാനത്തെ ആശ്രയം; 'ബുദ്ധിശക്തിയിലുള്ള വിശ്വാസം ആത്യന്തികമായ ഫലത്തെയാണ് ആശ്രയിക്കുന്നത്'. സംവാദങ്ങളില്ലാത്ത ജീവിതം മനുഷ്യർക്കു ഭൂഷണമല്ലെന്നു വിശ്വസിച്ച സോക്രട്ടീസിനെപ്പോലെ, ജീവിതത്തെക്കുറിച്ചു പഠിക്കാൻതന്നെ സന്തായന തുനിഞ്ഞിറങ്ങുന്നു; 'മാനവപുരോഗതിയുടെ സകല കാലഘട്ടങ്ങളും' മനുഷ്യതാൽപ്പര്യങ്ങളുടെ സ്വാധീനങ്ങളും ചരിത്രദൃശ്യങ്ങളും അദ്ദേഹം യുക്തിയുടെ നിശിതമായ പരിശോധനക്കു വിധേയമാക്കുന്നു.

പക്ഷേ, പുതിയ തത്വചിന്തയുടെ പ്രമാണങ്ങൾ വിശദീകരിക്കുന്നതിനു പകരം പഴയ ചിന്തകൾക്കു വർത്തമാനകാലത്തുള്ള പ്രയോഗസാദ്ധ്യതകളാണു സന്തായന നിർദ്ദേശിക്കുന്നത്; ആദ്യകാലചിന്തകരാണു സർവോൽക്കൃഷ്ടരെന്ന് അദ്ദേഹം കരുതി; അവരിൽത്തന്നെ ഡെമോക്രിറ്റസിന്റെ കർക്കശമായ ഭൗതികവാദവും അരിസ്റ്റോട്ടിലിന്റെ അചഞ്ചലമായ സ്ഥിതപ്രജ്ഞതയും ഇഷ്ടപ്പെടുന്ന അദ്ദേഹം അവരെ ഉന്നതസ്ഥാനത്തുതന്നെ പ്രതിഷ്ഠിക്കുന്നു. 'മനുഷ്യപ്രകൃതത്തെക്കുറിച്ചുള്ള അരിസ്റ്റോട്ടിലിന്റെ ധാരണ തികച്ചും ശരിയാണ്: മാതൃകാപരമായതെന്തും പ്രകൃതിയുടെ സ്വാഭാവികത ആധാരമാക്കുന്നതുപോലെ സ്വാഭാവികമായതെന്തും മാതൃകാപരമായ വികാസത്തിനും വിധേയമാകുന്നുണ്ട്. കൂലങ്കഷമായി പഠിക്കുകയും വിവേചിച്ചറിയുകയും ചെയ്യുമ്പോൾ അദ്ദേഹത്തിന്റെ ധാർമ്മികസിദ്ധാന്തങ്ങൾ തീർത്തും

ആത്യന്തികമാണെന്നു കാണാം. അവയുടെ ഉദാത്തമായ വ്യാഖ്യാന ങ്ങളാണു യുക്തിവിചാരജീവിതം ചികഞ്ഞു കണ്ടെത്തുന്നത്. അങ്ങ നെ ഡെമോക്രിറ്റസിന്റെ സൂക്ഷ്മദർശനങ്ങളും അരിസ്റ്റോട്ടിലിന്റെ മ ദ്ധ്യമാർഗവും ഉപാധികളായി സ്വീകരിച്ച് സമകാലികജീവിതത്തി ന്റെ പ്രശ്നങ്ങളെ നേരിടുകയാണു സന്തായന.

'പ്രകൃതിസംബന്ധമായ ചിന്തയെ സംബന്ധിച്ച് ജീവിച്ചിരിക്കുന്ന വരിൽ ഒരേയൊരു ഭൗതികവാദിയാകാൻ ഞാൻ തീരുമാനിച്ചു കഴി ഞ്ഞു; പക്ഷേ, പദാർത്ഥം എന്താണെന്നുപോലും അറിയാമെന്നു ഞാ നവകാശപ്പെടുന്നില്ല; ശാസ്ത്രജ്ഞന്മാരതു വേണ്ടപോലെ പറഞ്ഞുതരു മെന്നു ഞാൻ വിശ്വസിക്കുന്നു; അവർ പറയുന്നതെന്തായാലും, അവ രുടെ രഹസ്യങ്ങൾ മനസ്സിലാക്കാതെതന്നെ അവരെ സ്മിത്തെന്നും ജോണെന്നും വിളിയ്ക്കുന്നതുപോലെ, ഞാനതിനെ പദാർത്ഥമെന്നു സ ധൈര്യം വിളിക്കും'.

നാസ്തികതയുടെ കപടമുഖംമാത്രമായ ബ്രഹ്മവാദത്തെ അംഗീകരി ക്കാൻ തക്ക ഉദാരമനസ്ക്കത എന്തായാലും അദ്ദേഹം കാണിക്കു ന്നില്ല; പ്രകൃതിയിൽ ദൈവികത്വം ആരോപിക്കുന്നതുകൊണ്ട് യാ തൊന്നും നാം കൂട്ടിച്ചേർക്കുന്നില്ല; 'പ്രകൃതിയെന്ന വാക്കുതന്നെ വേ ണ്ടിടത്തോളം കാവ്യാത്മകമാണ്; ജീവിക്കുന്ന ലോകത്തിന്റെ വ്യവ സ്ഥാക്രമങ്ങളും ഊർജ്ജവും സൃഷ്ടിസ്ഥിതിധർമ്മങ്ങളും അതിൽ സൂ ചിപ്പിക്കപ്പെടുന്നുണ്ട്. ഇതുപോലെ സ്ഫുടം ചെയ്തു നിർവീര്യമാക്കിയ രൂപഭേദങ്ങളിൽ പഴയ വിശ്വാസങ്ങളെത്തന്നെ എന്നും മുറുകെപ്പിടി യ്ക്കുന്നതു മൂർച്ചയില്ലാത്ത വാളെടുത്തു യുദ്ധത്തിനു പുറപ്പെടുന്ന ഡോൺ ക്വിക്സോട്ടിനു തുല്യമാണ്; പക്ഷേ, ദൈവസങ്കൽപ്പത്തെ ഒഴിച്ചുനി ർത്തുന്ന ലോകം വിരസവും അസ്വസ്ഥവുമാണെന്നു മനസ്സിലാക്കാനു ള്ള സഹൃദയത്വം സന്തായനയ്ക്കുണ്ട്. 'പ്രകൃതിയോടു നിരന്തരം കലഹി ച്ചുകൊണ്ട് നിയമേനയെന്നോണം ഒന്നല്ലെങ്കിൽ മറ്റൊരുതരത്തിലു ള്ള ദൃഷ്ടശക്തികളെ എന്തുകൊണ്ടാണു മനുഷ്യമനസ്സാക്ഷി അഭയം പ്രാപിക്കുന്നത്? ഒരുപക്ഷേ, 'നമ്മുടെ ആത്മാവ് സനാതനമായ ആ സത്യവുമായി സാത്മ്യമുള്ളതുകൊണ്ടാകാം'; സ്വന്തം നിലയിൽ അ

സംതൃപ്തനായി കുറേക്കൂടി മെച്ചപ്പെട്ടൊരു ജീവിതത്തിനുവേണ്ടി മോഹിക്കുന്നതുകൊണ്ടാകാം; അതല്ലെങ്കിൽ മരണത്തെക്കുറിച്ച് ചിന്തിക്കുന്നതുപോലും ദുഃഖകരമായതുകൊണ്ട് അനിശ്ചിതത്വങ്ങൾക്കിടയിൽ സ്ഥിരത ഉറപ്പാക്കാൻ കഴിയുന്ന ശക്തിയോടുള്ള ആശ്രയബോധമാകാം. പക്ഷേ, വ്യക്തമായി സന്തായന അവസാനിപ്പിക്കുന്നു: 'അനശ്വരമായി യാതൊന്നുമില്ലെന്നു ഞാൻ കരുതുന്നു. ഓരോ തിരമാലയിലും ഉയരുന്ന കടൽപോലെ, ഈ ലോകത്തിന്റെ ഊർജ്ജവും ചൈതന്യവുമാണു നമ്മളിൽ പ്രവർത്തിക്കുന്നതെന്ന കാര്യത്തിൽ എനിയ്ക്കു സംശയമില്ല; നാമെത്ര വിലപിച്ചാലും യാത്ര തുടരുകതന്നെ ചെയ്യും. ആ മാറ്റങ്ങൾ അറിയാൻ കഴിയുന്നതാണു നമ്മുടെ അനുഗ്രഹം'.

യാന്ത്രികസംവിധാനം മിക്കവാറും സാർവത്രികമായൊരു പ്രതിഭാസമാണ്; 'മാനുഷികവിഷയങ്ങൾകൂടി ഉൾക്കൊള്ളുന്ന ഭൗമോപരിതലത്തിലെ സൂക്ഷ്മമായ ചലനങ്ങൾ മനസ്സിലാക്കാൻ ഊർജ്ജതന്ത്രം അപര്യാപ്തമായതുകൊണ്ട്', അതേ യാന്ത്രികസംവിധാനം ആത്മാവിന്റെ അഗാധതലങ്ങളെ സ്വാധീനിക്കുന്നുണ്ടെന്നു കരുതുന്നതായിരിക്കും മനശ്ശാസ്ത്രത്തിനു യോജിച്ച സമുചിതമായ മാർഗം. മാനസികസംഭവങ്ങളുടെ ഭൗതികവും യാന്ത്രികവുമായ നിയമങ്ങൾ അന്വേഷിച്ചു കണ്ടെത്തുമ്പോഴാണു മനശ്ശാസ്ത്രം സാഹിത്യത്തിൽനിന്നു ശാസ്ത്രത്തിലേക്കു പ്രവേശിക്കുന്നത്. ചോദനകളും വികാരങ്ങളും പ്രതിഫലിപ്പിക്കുന്ന ശാരീരികവും യാന്ത്രികവുമായ സാഹചര്യങ്ങൾ കണക്കിലെടുക്കാതെ സ്പിനോസയുടെ അഭിനിവേശങ്ങളുടെ സിദ്ധാന്തംപോലും യുക്തിപരമായ അനുമാനങ്ങളെന്ന നിലക്കു 'സാഹിത്യമനശ്ശാസ്ത്ര'മായി തരം താഴുന്നുണ്ട്. ഇക്കാര്യത്തിൽ ആധുനികരായ 'പെരുമാറ്റവാദി'കളാണു ശരിയായ മാർഗം കണ്ടെത്തിയത്; അവരതു നിർഭയം തുടരുകതന്നെ വേണം.

അതുകൊണ്ടു യാന്ത്രികവും ഭൗതികവുമാണു ജീവിതം; യാദൃച്ഛികമായ ഫലസിദ്ധി അവകാശപ്പെടാത്ത ഒരവസ്ഥയും നടപടിക്രമവുമാണു ജീവിതത്തെ നിർണയിക്കുന്ന അവബോധം; ചിന്തകളായി ജ്വ

ലിക്കുന്ന പ്രകാശത്തിലല്ല, ബുദ്ധിയേയും ശരീരത്തേയും ചലിപ്പിക്കു ന്ന ചോദനയുടേയും മോഹത്തിന്റേയും ചൂടിലാണു ഫലസിദ്ധിയുള്ള ത്. 'ചിന്തയുടെ മൂല്യം ആദർശപരമാണ്, യാദൃച്ഛികതയല്ല'; അതാ യത്, ചിന്ത ഒരിക്കലും പ്രവൃത്തിയുടെ ഉപാധിയല്ല; മറിച്ച് അനുഭവ ങ്ങളുടെ അരങ്ങും ആഹ്ളാദങ്ങളുടെ സ്വീകർത്താവുമാണു ചിന്ത.

'പരിഭ്രാന്തമായ ശരീരത്തെ നിയന്ത്രിച്ച്, പരസ്പരബന്ധങ്ങളെക്കു റിച്ചു വ്യക്തത വരാത്ത ഭൗതികശീലങ്ങളുടെ മാർഗം ചൂണ്ടിക്കാണി യ്ക്കുന്ന ഒരുപാധിയാണോ മനസ്സ്? വേറേ ഏതെങ്കിലും യാന്ത്രികസം വിധാനമാണോ ഈ മഹത്കർമ്മം നിർവഹിക്കുന്നത്? ചിലപ്പോൾ ദുർബലമായ കലാപങ്ങളായും മറ്റു ചിലപ്പോൾ സജീവമായ ആഹ്ളാ ദമായും ആ പ്രക്രിയയുടെ അങ്ങിങ്ങു ചിതറി കിടക്കുന്ന ചില നിശ്ച ലദൃശ്യങ്ങൾ മാത്രമാണോ മനസ്സു പിടിച്ചെടുക്കുന്നത്? സ്വർഗത്തോ ളമെത്തുന്ന ദൂരദർശിനിയിൽ നോക്കി ദൈവത്തെ കാണാനില്ലെന്നു പരാതിപ്പെട്ട ലെലാൻഡേ, ആ ദൂരദർശിനി സ്വന്തം മസ്തിഷ്കത്തിലേ ക്കാണു തിരിച്ചുപിടിച്ചതെങ്കിൽ അവിടവും ശൂന്യമായി കാണുമായി രുന്നു; അത്തരമൊരു ആത്മാവിലുള്ള വിശ്വാസം മന്ത്രവാദത്തിലുള്ള വിശ്വാസമല്ലാതെ മറ്റൊന്നുമല്ല. മനശ്ശാസ്ത്രജ്ഞന്റെ നിരീക്ഷണത്തിലു ള്ളവ ഭൗതികവസ്തുക്കൾ മാത്രമാണ്; ഭൗതികമായ ജീവന്റെ സൂക്ഷ്മ മായൊരു സംഘടനാസംവിധാനം മാത്രമാണ് ആത്മാവ്; വിത്തി ൽനിന്നു വളർന്ന് തലമുറതോറും വികസിച്ചുകൊണ്ടിരിക്കുന്ന നാഡി-കളുടേയും കോശങ്ങളുടേയും അത്ഭുതകരമായ മഹാസംവിധാനം!'

ആവേശോജ്ജ്വലമായ ഈ ഭൗതികവാദം അതേപടി സ്വീകരി യ്ക്കേണ്ട ആവശ്യമുണ്ടോ? പൂ വിടരുന്നതും കുഞ്ഞു പുഞ്ചിരിക്കുന്നതും എങ്ങനെയാണെന്നു മനസ്സിലാകാതെ നൂറ്റാണ്ടുകളുടെ പരിശ്രമങ്ങ ൾക്കുശേഷവും നിസ്സഹായമായി നിൽക്കുന്ന ചിന്തയുടെ ഭാരം കഴു ത്തിൽ കെട്ടിത്തൂക്കാൻ സന്തായനയെപ്പോലെ സൗമ്യനായൊരു ക വിയ്ക്കും സൂക്ഷ്മദൃക്കായ ചിന്തകനും എങ്ങനെ കഴിഞ്ഞുവെന്നു നാം അ ത്ഭുതപ്പെടുന്നു. പകുതി മാനസികവും പകുതി ഭൗതികവുമെന്നു രണ്ടാ യി ഭാഗിച്ച ഒരു സങ്കരസൃഷ്ടിയാണു ലോകമെന്ന ധാരണ 'പ്രേതരൂ

പിയായൊരു യന്ത്രപ്പാവയുടെ വികൃതരൂപമാണെ'ന്ന സങ്കൽപ്പം സത്യമായിരിക്കാം; പക്ഷേ, സ്വന്തം സംവിധാനത്തെക്കുറിച്ചു പര്യാലോചന നടത്തുന്ന ഒരു യന്ത്രപ്പാവയാണു മനുഷ്യനെന്ന വ്യക്തമായ യുക്തികൂടി സന്തായന അതോടൊപ്പം നിരത്തുന്നുണ്ട്. മാത്രമല്ല ഫലസിദ്ധിക്കുള്ള കഴിവ് ബോധതലത്തിനില്ലെങ്കിൽ, സാവധാനത്തിൽ എന്തിനാണതു വികസിച്ചുവരുന്നത്? ഉപയോഗയോഗ്യമല്ലാത്ത സകലതും വളരെ പെട്ടെന്നു നശിയ്ക്കുന്ന ഭൗതികലോകത്ത് എന്തുകൊണ്ടാണതു നിരന്തരം അതിജീവിച്ചുകൊണ്ടിരിക്കുന്നത്? ആനന്ദത്തിന്റെ ഉപാധിയും തീരുമാനത്തിന്റെ ഇന്ദ്രിയവുമാണു ബോധതലം; പ്രതികരണങ്ങളുടെ ഏകോപനവും ഉത്തരങ്ങളുടെ അഭിനയാഭ്യാസവുമാണതിന്റെ പ്രധാനധർമ്മം. അതൊന്നുകൊണ്ടുമാത്രമാണു നാം മനുഷ്യരായിരിക്കുന്നത്. ഒരുപക്ഷേ, വിത്തിനും പൂവിനുമിടയിൽ അഥവാ കുഞ്ഞിനും പുഞ്ചിരിയ്ക്കുമിടയിൽ മറ്റേതൊരു യാന്ത്രികസംവിധാനത്തേയും വെല്ലുന്ന ഒരു നിഗൂഢത ഒളിഞ്ഞിരിക്കുന്നുണ്ടാകാം; പ്രകൃതിയെ പഠിക്കാൻ കൂടുതൽ ഉപകാരപ്പെടുന്നതു ജഡാത്മകമായ ചിന്തകളേക്കാൾ ജീവാത്മകമായ വ്യാഖ്യാനങ്ങളായിരിയ്ക്കും.

'ജീവിതത്തെക്കുറിച്ചു വാചാലനാകുന്ന ബർഗ്സൺ ജീവപ്രകൃതത്തിലേക്ക് ആഴത്തിൽ ഇറങ്ങിച്ചെന്നതായി അവകാശപ്പെടുന്നു; അങ്ങനെയാണെങ്കിൽ ജനനവും മരണവുമല്ലാതെ മറ്റെന്താണു ജീവിതത്തിന്റെ വ്യാഖ്യാനം? എന്താണു സൂര്യനുദിയ്ക്കാനും പെരുമഴ പെയ്യാനും പ്രേരകമാകുന്ന സൃഷ്ടിപരമായ ലക്ഷ്യം? വെടിയുണ്ടകൊണ്ടു തൽക്ഷണം തകർക്കാവുന്നതാണെങ്കിൽ എന്താണൊരു മനുഷ്യന്റെ ജീവിതത്തിനു പ്രസക്തി? താപനില തെല്ലൊന്നു കുറഞ്ഞാൽ പ്രപഞ്ചത്തിൽനിന്നു നിശ്ശേഷം നാമാവശേഷമാകുന്നതാണെങ്കിൽ എന്താണു ജീവചൈതന്യത്തിന്റെ പ്രാധാന്യം?'

അങ്ങനെ ബർഗ്സണിന്റെ സിദ്ധാന്തങ്ങളും സന്തായന അവജ്ഞയോടെ തള്ളിക്കളയുന്നു.

**10.4.4 മതത്തിലെ യുക്തിവിചാരം :** ക്രിസ്തുമതത്തിൽനിന്നു വിട്ടു

പോന്ന വളരെക്കാലം കഴിഞ്ഞാലും ഫ്രഞ്ചുകാർ കത്തോലിക്കരായി ത്തന്നെ തുടരുമെന്നു സാങ്ബ്യൂവേ (Sainte-Beuve) അഭിപ്രായപ്പെട്ടു ന്നുണ്ട്. റെനനേയും (Renan) അനട്ടോലെ ഫ്രാൻസിനേയുംപോലെ (Anatole France) ഇതേ ചിന്താഗതിയാണു സന്തായനക്കുമുള്ളത്. 'അവൾ നുണയാണു പറയുന്നതെന്നു ബോദ്ധ്യമുണ്ടെങ്കിലും ഞാനവ ളെ വിശ്വസിയ്ക്കുന്ന'തായി പറയുന്ന നിരാശാകാമുകനെപ്പോലെ അദ്ദേ ഹം കത്തോലിയ്ക്കാമതത്തിൽ വിശ്വസിയ്ക്കുന്നുണ്ട്. ജീവിതത്തേക്കാൾ 'ആത്മാവിന്റെ ചോദനകൾക്കു കാതോർക്കുന്ന അബദ്ധധാരണ'യിലു ള്ള വിശ്വാസം നഷ്ടപ്പെട്ടതിനെക്കുറിച്ച് അദ്ദേഹം സ്വയം അനുതപി യ്ക്കുന്നു. ഓക്സ്ഫോർഡിൽ വെച്ച് മതപരമായ ചില അനുഷ്ഠാനങ്ങ-ളിൽ പങ്കെടുത്ത അനുഭവം അദ്ദേഹം വിവരിക്കുന്നതു നോക്കൂ:

'ഞാൻ ബഹിഷ്ക്കൃതനായിരിയ്ക്കുന്നു; നീലലോഹിതമായ തലപ്പാ വുകൾ തട്ടിത്തെറിപ്പിച്ച്, കൊടുങ്കാറ്റു വീശുന്ന തരിശുനിലങ്ങളിൽനി ന്നു മാത്രമല്ല സകല പ്രതീക്ഷകളുടേയും ലക്ഷ്യവും വെളിപാടുമായ ആത്മാവിന്റെ സ്വർഗീയമേഖലകളിൽനിന്നും ഞാനിതാബഹിഷ്-ക്കൃതനായിരിക്കുന്നു!'

അവിശ്വാസത്തോടുള്ള ഈ വിശ്വാസവും രഹസ്യമായ പ്രണയവു മാണു 'മതത്തിലെ യുക്തിവിചാര'ത്തിന്റെ സന്ദേഹാത്മകമായ പേജു കളിൽ സൗമ്യമായ വ്യാകുലതയോടെ കത്തോലിക്കാമതത്തെ സ്നേ ഹിക്കാനും അതിന്റെ സൗന്ദര്യം കണ്ടെത്താനും അദ്ദേഹത്തെ പ്രേ രിപ്പിക്കുന്നത്. 'പ്രപഞ്ചം നിലനിൽക്കുന്നതു മനുഷ്യനും മനുഷ്യചൈ തന്യത്തിനുംവേണ്ടിയാണെന്ന പരമ്പരാഗതവിശ്വാസം' ചെറിയൊ രു പുഞ്ചിരിയോടെ അദ്ദേഹം സ്വീകരിക്കുന്നു; പക്ഷേ 'കുരുടരായ പ കുതിപേരും കണ്ടിട്ടു കണ്ടില്ലെന്നു നടിക്കുന്ന മതത്തിന്റെ ശാസ്ത്രീയ മായ ബാലിശതയെച്ചൊല്ലി അപക്വമതികളായ ചെറുപ്പക്കാരും വി വേകമതികളായ ദോഷൈകദൃക്കുകളും ഒരുപോലെ അവകാശപ്പെട്ടു ന്ന ജ്ഞാനോദയ'ത്തെ അദ്ദേഹം തള്ളിക്കളയുന്നു. എന്തൊക്കെയാ യാലും മതത്തെക്കുറിച്ച് എവിടേയും എല്ലാവരും സ്വീകരിക്കുന്ന ശ്ര ദ്ധേയമായൊരു ചിന്താഗതിയാണിത്; മതത്തെ മനസ്സിലാക്കാനാ

യില്ലെങ്കിൽ നമുക്കെങ്ങനെയാണ മനുഷ്യനെ മനസ്സിലാക്കാൻ കഴിയുക? 'ഭൗതികാസ്തിത്വത്തിന്റെ ദൈന്യതയും നിഗൂഢതയും നേരിടാൻ ആ പഠനങ്ങൾ സന്ദേഹവാദികളെ നിർബന്ധിക്കും. എന്തുകൊണ്ടാണ മതം പ്രൗഢമായ തോതിൽ സ്വാധീനം ചെലുത്തുന്നതെന്നും മറ്റൊരർത്ഥത്തിൽ യുക്തിസഹമായിരിയ്ക്കുന്നതെന്നും അപ്പോഴവർക്ക മനസ്സിലാകും'. ഭയമാണ ദൈവത്തെ സൃഷ്ടിച്ചതെന്ന ലൂക്രീഷ്യസിനെപ്പോലെ സന്തായനയും കരുതുന്നു.

'ദൗർഭാഗ്യങ്ങളുടെ നിലയില്ലാക്കയത്തിൽ ആത്മവിശ്വാസം നഷ്ടപ്പെട്ട നിസ്സഹായനായ മനുഷ്യനാണ പ്രകൃത്യതീതശക്തികളിൽ വിശ്വസിക്കാൻ നിർബന്ധിതനാകുന്നത്; ഭാഗ്യവിപര്യയങ്ങൾ മാറിമറിഞ്ഞ് അനുകൂലമാകുമ്പോൾ സ്വാഭാവികസ്രോതസ്സിൽനിന്ന് ആത്മവിശ്വാസം വീണ്ടെടുക്കാനും മനുഷ്യനു കഴിയുന്നുണ്ട്; സകലതും നേരാംവണ്ണം നടന്നാൽ നമുക്കുമാത്രമാണതിന്റെ ഉത്തരവാദിത്വം; സ്വേച്ഛാനുസാരം നിരസിയ്ക്കുന്ന വസ്തുവിനെയാണ മനുഷ്യൻ ആദ്യം വിവേചിച്ചറിയാൻ ശ്രമിക്കുന്നത്; അതുകൊണ്ടു യഥാർത്ഥലോകവുമായി ഇടപെടുമ്പോൾ മനുഷ്യനുണ്ടാകുന്ന ആദ്യത്തെ വികാരം ഒരുതരം വിദ്വേഷമാണ്; പിന്നീടതു ദുർബലരുടെ നേർക്കു ക്രൂരതയായും ബലശാലികളുടെ നേർക്കു ഭയഭക്തിബഹുമാനങ്ങളായും മാറുന്നു; ഉദാത്തമായ മതങ്ങൾപോലും എത്ര ഹീനമായ നിഗൂഢലക്ഷ്യങ്ങളാണ ദൈവങ്ങളുടെ പേരിൽ ചാർത്തുന്നത്! എത്ര കയ്പ്പുറ്റ അസ്തിത്വമാണവർക്കു കൽപ്പിയ്ക്കുന്നത്! എന്നെന്നും ഓർക്കുകയും സ്തുതിയ്ക്കുകയും അന്ധമായി അനുസരിയ്ക്കുകയും ചെയ്യാമെന്ന പ്രതിജ്ഞയുടെ കാണിയ്ക്കയായി തങ്ങൾക്കുള്ളതിന്റെ നല്ലൊരംശം അവർ ദൈവത്തിനു സമർപ്പിയ്ക്കുന്നു; ദൈവങ്ങളോടു കാണിയ്ക്കുന്ന ഈ ആദരവിനു പ്രതിഫലമായി വിപുലമായ ആനുകൂല്യങ്ങളും ശിക്ഷകളും അവർ പ്രതീക്ഷിയ്ക്കുന്നു'.

ഈ ഭയത്തിന്റെകൂടെ ഭാവനകൂടി ചേർത്താൽ മാനുഷികമായ സകലതും ദൈവത്തിലാരോപിച്ച് ജഡവസ്തുക്കളിലും ചൈതന്യമുണ്ടെന്നു സ്ഥാപിയ്ക്കുന്ന ജീവവാദിയായി മനുഷ്യൻ മാറും; പ്രകൃതിയുടെ ശ്രു

പം നാടകീയമാംവണ്ണം സ്വയം എടുത്തണിഞ്ഞു ദൈവങ്ങളുടെ ഒരു പുകമറ സൃഷ്ടിക്കുകയാണു മനുഷ്യൻ ചെയ്യുന്നത്; 'മനോഹരിയായൊരു ദേവിയുടെ നടവഴിയാണു മാനത്തു കാണുന്ന മഴവില്ലെ'ന്ന് അവർ ഉൽപ്രേക്ഷിയ്ക്കും; ജനങ്ങൾ മഹനീയമായ ഈ പുരാവൃത്തങ്ങളെ അക്ഷരാർത്ഥത്തിൽ വിശ്വസിയ്ക്കണമെന്നില്ല; പക്ഷേ, കവിത ജീവിതത്തിന്റെ പരുഷത പൊറുക്കാൻ സഹായിയ്ക്കും; പുരാവൃത്തപരമായ കാവ്യാത്മകതകൾക്ക് ഇന്നിപ്പോൾ ചെറിയൊരു ക്ഷീണം വന്നിട്ടുണ്ട്; അത്തരം ഭാവനകൾക്കെതിരെ തീക്ഷ്ണവും സംശയാത്മകവുമായ പ്രതികരണങ്ങൾ ശാസ്ത്രത്തിന്റെ ഭാഗത്തുനിന്നു നിരന്തരം വന്നുകൊണ്ടിരിക്കുന്നു; പക്ഷേ പ്രാകൃതമനുഷ്യരിൽ, പ്രത്യേകിച്ചും പൗരസ്ത്യദേശങ്ങളിൽ, അവ പ്രതിരോധിക്കപ്പെടാതെ കിടന്നു. രൂപകങ്ങളും കാവ്യാത്മകതയുംകൊണ്ടു സമ്പന്നമായ പഴയ നിയമം രചിച്ച ജൂതന്മാർ സ്വന്തം രൂപംപോലും അക്ഷരാർത്ഥത്തിലല്ല വിവരിയ്ക്കുന്നത്; പക്ഷേ ഭാവനാശേഷി കുറഞ്ഞ സാക്ഷരരായ യൂറോപ്യൻജനത ആ കാവ്യാത്മകസങ്കൽപ്പങ്ങൾ ശാസ്ത്രമായി തെറ്റിദ്ധരിച്ചപ്പോഴാണു പാശ്ചാത്യദൈവശാസ്ത്രം ജന്മമെടുത്തത്. തുടക്കത്തിൽ ഗ്രീക്കുകാരുടെ ദൈവചിന്തയും ജൂതന്മാരുടെ ധാർമ്മികബോധവും കൂടിച്ചേർന്നതായിരുന്നു ക്രിസ്തുമതം; ഒന്നു മറ്റേതിനു വഴങ്ങിക്കൊടുക്കേണ്ട അസന്തുലിതമായൊരു സംയോഗമായിരുന്നു, അത്; കത്തോലിക്കാമതത്തിൽ ഗ്രീക്ക്ദൈവശാസ്ത്രത്തിനു പ്രാധാന്യം കൈവന്നപ്പോൾ പ്രൊട്ടസ്റ്റന്റ്മതത്തിൽ ജൂതന്മാരുടെ ധാർമ്മികതയ്ക്കാണു മേൽക്കോയ്മ ലഭിച്ചത്. ആദ്യത്തേതു നവോത്ഥാനത്തിലേക്കു കടന്നപ്പോൾ മറ്റേതു നവീകരണത്തിനു വിധേയമായി.

'വടക്കൻ പ്രാകൃതരെ'ന്നു സന്തായന വിശേഷിപ്പിയ്ക്കുന്ന ജർമ്മനിയിലെ ജനങ്ങൾ റോമിലെ ക്രിസ്തുമതം സ്വീകരിച്ചിരുന്നില്ല. 'മദ്ധ്യകാലഘട്ടത്തിലെ ജനങ്ങൾക്കിടയിൽ വീരാരാധനയുമായി ബന്ധപ്പെട്ട് അക്രൈസ്തവമായ ചില മൂല്യങ്ങളും വികാരങ്ങളും പുരാവൃത്തങ്ങളും അന്ധവിശ്വാസങ്ങളും നിലനിന്നിരുന്നു'. പ്രാകൃതപാരമ്പര്യം വ്യക്തമാകുന്ന ഗോഥിക്ദേവാലയങ്ങൾ റോമൻശൈലിയിലല്ല പണിതി

രിക്കുന്നത്. ട്യൂട്ടോണുകൾ പൗരസ്ത്യദേശങ്ങളുടെ സമാധാനതൽപ്പര തക്കു മീതേ യുദ്ധാവേശം ഉയർത്തി, ക്രിസ്തുമതത്തെ ദാരിദ്ര്യത്തിൽ നിന്ന് അധികാരസമ്പന്നതയിലേയ്ക്കും സഹോദരസ്നേഹത്തിൽനിന്നു വാണിജ്യബന്ധത്തിലേയ്ക്കും ജ്ഞാനസ്നാനം ചെയ്തു. 'കാലഹരണപ്പെട്ട രണ്ടു ലോകങ്ങളുടെ അവസാനനിശ്വാസത്തിനു പകരം വെയ്ക്കുന്നതിനുവേണ്ടി പ്രൗഢവും പ്രാകൃതവും കാവ്യാത്മകവും വീരോചിതവുമായ ഈ മതമാണു ട്യൂട്ടോണിക് വംശക്കാർ ക്രിസ്തുമതത്തിന്റെ ഉള്ളറകളിലേയ്ക്കു കടത്തിവിട്ടത്.

അക്ഷരാർത്ഥത്തിലല്ലെങ്കിൽ ക്രിസ്തുമതംപോലെ മനോഹരമായ മറ്റൊരു മതമില്ലെന്നു സന്തായന കരുതി; പക്ഷേ, ജർമ്മൻകാർ ക്രിസ്തുമതത്തെ അക്ഷരാർത്ഥത്തിൽ കാണണമെന്നു നിർബന്ധം പിടിച്ചു. അതുകൊണ്ടുതന്നെ ക്രൈസ്തവയാഥാസ്ഥിതികത്വത്തിന്റെ തകർച്ച ജർമ്മനിയിൽ അനിവാര്യമായി. അക്ഷരാർത്ഥത്തിൽ നിരപരാധികളുടെ നിത്യനരകമായും, സർവശക്തന്റെ വരദാനമായ ഭ്രമിയുടെ ദുഷ്ടതയായും മറ്റുമുള്ള അസംബന്ധങ്ങൾ മറ്റൊരിടത്തും നമുക്കു കാണാനാവില്ല. ഒറ്റപ്പെട്ട വ്യാഖ്യാനങ്ങൾ സ്വാഭാവികമായും അവാന്തര വിഭാഗങ്ങളുടെ അത്ഭുതപൂർവമായ വളർച്ചയിലേക്കും 'കാവ്യാത്മകമായി അവതരിപ്പിക്കപ്പെട്ട പ്രകൃതിവാദ'മെന്ന ബ്രഹ്മവാദത്തിലേക്കും വഴി തെളിച്ചു. ലെസ്സിങ്, ഗൊയ്ഥേ, കാർലൈൽ, എമേഴ്സൺ തുടങ്ങിയവർ ഈ മാറ്റത്തിന്റെ നാഴികക്കല്ലുകളായിരുന്നു. ചുരുക്കത്തിൽ, പ്രവാചകരുടേയും ക്രിസ്തുവിന്റേയും സമാധാനസന്ദേശവുമായി ചരിത്രത്തിന്റെ യാദൃച്ഛികതയിൽ ക്രിസ്തുമതത്തിൽ വന്നെത്തിയ യഹോവയുടെ യുദ്ധോത്സാഹത്തെ യേശുവിന്റെ സിദ്ധാന്തങ്ങൾ നിർവീര്യമാക്കുകയാണു ചെയ്തത്.

പൈതൃകമായും വ്യക്തിപരമായും പ്രൊട്ടസ്റ്റന്റ്മതത്തോടു സഹാനുഭൂതി പുലർത്താൻ സന്തായനക്കു കഴിയുമായിരുന്നില്ല; ഊർജ്ജസ്വലമായ സ്വന്തം വിശ്വാസത്തിന്റെ നിറവും ഗന്ധവും അദ്ദേഹം ഇഷ്ടപ്പെട്ടു. മദ്ധ്യകാലഘട്ടത്തിലെ മനോഹരമായ പുരാവൃത്തങ്ങളെ തള്ളി

പ്പറയുകയും 'കാവ്യകലയുടെ സുന്ദരമായ പുഷ്പ'മെന്നു ഹെയ്ൻ വിശേഷിപ്പിക്കുന്ന കന്യകാമേരിയെ അവഗണിക്കുകയും ചെയ്തതിന്റെപേരിൽ പ്രൊട്ടസ്റ്റന്റുകാരെ അദ്ദേഹം കണക്കറ്റു കളിയാക്കുന്നുണ്ട്. ദൈവമില്ലെന്നു വിശ്വസിക്കുന്ന സന്തായന, മേരിയെ 'സ്വന്തം' മാതാവായാണു കാണുന്നതെന്നൊരു ഫലിതവും നിലവിലുണ്ട്. കന്യകയുടേയും വിശുദ്ധരുടേയും നിരവധി ചിത്രങ്ങൾകൊണ്ട് അലംകൃതമായിരുന്നു അദ്ദേഹത്തിന്റെ പഠനമുറി. വ്യവസായത്തേക്കാൾ കലയ്ക്കു മുൻഗണന നൽകുന്ന അതേ കാരണംകൊണ്ട് മറ്റേതൊരു മതത്തിന്റേയും സത്യാവസ്ഥയേക്കാൾ കത്തോലിക്കാമതത്തിന്റെ സൗന്ദര്യമാണ് അദ്ദേഹം ഇഷ്ടപ്പെട്ടത്.

'ഐതിഹ്യങ്ങളെ നിരൂപണം ചെയ്യുന്ന രണ്ടു കൂട്ടരുണ്ട്; ഒന്നാമത്തെ കൂട്ടർ അവ അന്ധവിശ്വാസങ്ങളെന്നു പറഞ്ഞു നിഷ്കരുണം തള്ളിക്കളയുന്നു; രണ്ടാമത്തെ കൂട്ടരാകട്ടെ അവയിലെ കാവ്യാത്മകത സഹർഷം സ്വാഗതം ചെയ്യുന്നു; അതേസമയം, അനുഭവങ്ങളെ ഭാവനകൊണ്ടു വ്യാഖ്യാനിയ്ക്കുന്നതാണു മതം; അങ്ങനെ വരുമ്പോൾ ജീവിതവും സത്യവും പ്രതീകാത്മകമായല്ലാതെ അക്ഷരാർത്ഥത്തിൽ പ്രതിനിധീകരിയ്ക്കുന്നതാണു മതമെന്ന ചിന്ത തെറ്റായൊരു ആശയമാണ്. അത്തരം ചിന്താഗതി വെച്ചു പുലർത്തുന്നവർ താത്വികരീതികളുടെ പരിധിയ്ക്കകത്തല്ല നിൽക്കുന്നത്; മതപരമായ വിശ്വാസങ്ങൾ ഒരിയ്ക്കലും വിവാദവിഷയങ്ങളാകാൻ പാടില്ല; ദൈവത്തെ പൂജിയ്ക്കുന്നതിനേക്കാൾ ആ കഥകളുടെ കാവ്യാത്മകത ആസ്വദിയ്ക്കാനും ദൈവികത അന്വേഷിയ്ക്കാനുമാണു നാം ശ്രമിയ്ക്കേണ്ടത്'.

ജനങ്ങളുടെ ദൈനന്ദിനജീവിതത്തെ പ്രചോദിപ്പിച്ചു സാന്ത്വനിപ്പിയ്ക്കുന്ന പുരാവൃത്തങ്ങളുടെ പ്രതീക്ഷകളിൽ അസൂയ തോന്നിയേക്കാമെന്നതിൽക്കവിഞ്ഞു സംസ്കാരസമ്പന്നരായ മനുഷ്യർ ഒരിയ്ക്കലും അവയെ വിവാദങ്ങളിലേക്കു തള്ളി വിടാറില്ല. പക്ഷേ, അവർക്കു മറ്റൊരു ജന്മത്തിൽ വിശ്വാസമുണ്ടാവില്ല. 'സത്യത്തിൽ അനശ്വരതയുടെ ഒരു ദുശ്ശകുനമാണു പുനർജ്ജന്മം'. സ്പിനോസ വിശദീകരിയ്ക്കുന്ന പുനർജ്ജന്മത്തിൽമാത്രമേ സന്തായനയ്ക്കു താൽപ്പര്യമുള്ളൂ.

സന്തായന തുടരുന്നു: 'മാതൃകാപരമായി ജീവിച്ച സമൂഹത്തിലും കലയിലും വിശ്വസിയ്ക്കുന്ന മനുഷ്യൻ രണ്ടുവിധത്തിൽ അനശ്വരത അനുഭവിക്കുന്നുണ്ട്. ജീവിച്ചിരിക്കുമ്പോൾ ഏകാഗ്രമായ അനശ്വരത അയാൾ ഉൾക്കൊണ്ടു കഴിയും; മരണശേഷം ആദർശപരമായ അയാളുടെ സവിശേഷസ്വാധീനം മറ്റുള്ളവരേയും ആ ഏകാഗ്രതയുടെ ഏകത്വത്തിലേക്കു കൊണ്ടുവരും; അങ്ങനെ തനതായ അനശ്വരതയുടെ ഘടകങ്ങളെല്ലാം സർവനാശത്തിൽനിന്നു വിമോചിതമായി പുനരവതാരം കൊള്ളുമെന്നു ന്യായയുക്തമായും അയാൾക്കു പ്രതീക്ഷിക്കാം. സ്വന്തം അസ്തിത്വത്തെക്കുറിച്ച് മറ്റാരേക്കാളും മികച്ച ധാരണയുള്ളതുകൊണ്ടു വ്യാമോഹവും കാപട്യവുമില്ലാതെ സ്വയം അനശ്വരനാണെന്ന് അയാൾക്കുറപ്പിച്ചു പറയാം. സ്വന്തം മരണത്തിന്റെ ദൃക്സാക്ഷിയും പ്രപഞ്ചനാശത്തിന്റെ മാപ്പുസാക്ഷിയുമായി ജീവിച്ചതുകൊണ്ട് സകലവിധ ചൈതന്യങ്ങളുടെ ആത്മീയതയും ആശങ്കകളുടെ ആധികാരിതയും അയാൾ സ്വാംശീകരിച്ചു കഴിഞ്ഞിരിക്കും; അങ്ങനെ തന്നെത്തന്നെ ഉൾക്കൊള്ളുന്ന അയാൾക്ക് യഥാർത്ഥമായ അനശ്വ-രത അറിയാനും അനുഭവിക്കാനും കഴിയും'.

**10.4.5. സമൂഹത്തിലെ യുക്തിവിചാരം :** പ്രകൃത്യതീതമായ പ്രത്യാശകളും ഭയങ്ങളും നൽകുന്ന പ്രചോദനങ്ങളില്ലാതെ മനുഷ്യരെ നന്മയിലേക്കു നയിക്കാൻ തക്ക ഒരു മാർഗം രൂപപ്പെടുത്തുകയാണു തത്വചിന്ത നേരിടുന്ന കാതലായ പ്രശ്നം. ഇതിനു സൈദ്ധാന്തികമായൊരു പരിഹാരം രണ്ടു തവണ നാം കണ്ടുകഴിഞ്ഞു: സോക്രട്ടീസും സ്പിനോസയും തനതായ രീതിയിൽ സഹജവും യുക്തിസഹവും മിക്കവാറും പരിപൂർണവുമായൊരു ധർമ്മശാസ്ത്രം ലോകത്തിനു മുമ്പിൽ സമർപ്പിച്ചു. മനുഷ്യർ തത്വചിന്തയുമായി സമരസപ്പെടുമ്പോൾ സകലതും നല്ല വഴിക്കു നീങ്ങുമെന്ന് അവർ വിശ്വസിച്ചു. പക്ഷേ, 'യുക്തിസഹമായൊരു സദാചാരസംഹിതയും സാമൂഹ്യസംവിധാനവും ഒരിയ്ക്കലും ലോകത്തു നിലനിന്ന ചരിത്രമില്ല; മാത്രമല്ല, അങ്ങനെയൊന്നു ചിന്തിയ്ക്കുന്നതും ശ്രമകരമായിരിയ്ക്കും'; തത്വചിന്തകരുടെ മാനസികോല്ലാ

സം മാത്രമായതു തുടർന്നുകൊണ്ടിരിക്കുന്നു. 'തത്വചിന്തകരുടെ ഉള്ളിൽ നിറഞ്ഞു തുളുമ്പുന്ന കാൽപ്പനികമായ ആനന്ദം മറ്റുള്ളവരിലേക്കു പടരുമെന്നു കരുതുന്നതു വെറും കാവ്യാത്മകപ്രതീകമാണെന്നു ഞാൻ സംശയിക്കുന്നു; സത്യത്തിൽ സ്വയം കണ്ടെത്തുന്ന ആനന്ദത്തിൽനിന്നു സ്വേച്ഛാനുസാരം വിട്ടുപോരാനുള്ള സ്വാതന്ത്ര്യംകൂടി അവരാസ്വദിക്കുന്നുണ്ട്. (ചിലരൊക്കെ ഒരു നിർബന്ധബുദ്ധിയോടെ അവിടെത്തന്നെ കടിച്ചുതൂങ്ങുന്നതും നമുക്കു കാണാം). 'പക്ഷേ, ഗാർഹികസ്നേഹത്തിന്റെ ഊഷ്മളാന്തരീക്ഷത്തിൽ പുഷ്ടിയുക്കുന്ന സാമൂഹ്യബന്ധങ്ങളുടെ സ്വാധീനങ്ങളിലാണു നമ്മെപ്പോലുള്ളവരുടെ ധാർമ്മികപുരോഗതിക്കുള്ള സാദ്ധ്യത നിലനിൽക്കുന്നത്'.

ഷോപ്പൻഹോവർ സമർത്ഥിയ്ക്കുന്നതുപോലെ സമൂഹം വ്യക്തിയു-ടെമേൽ പ്രയോഗിക്കുന്ന വഞ്ചനയാണു സ്നേഹം; 'സ്നേഹത്തിനുള്ള കാരണങ്ങളിൽ പത്തിലൊൻപതും കർത്താവിലാണു നിലകൊള്ളുന്നത്; പത്തിലൊരംശംമാത്രമേ വിഷയത്തിലുള്ളൂ'; കൂടാതെ, 'സ്നേഹം ആത്മാവിനെ അമൂർത്തവും അന്ധവുമായ ഒരു പ്രവാഹത്തിലേയ്ക്കു നയിയ്ക്കുകയും ചെയ്യുന്നു'. എങ്കിൽപ്പോലും സ്നേഹത്തിനു തക്കതായ നഷ്ടപരിഹാരങ്ങളുണ്ട്; മഹനീയമായ ആത്മാർപ്പണത്തിലാണു മനുഷ്യൻ ഏറ്റവും സന്തോഷകരമായ ആത്മസംതൃപ്തി കണ്ടെത്തുന്നത്. 'ശാസ്ത്രം വെറുമൊരു മിഥ്യയാണെന്നും സ്നേഹമല്ലാതെ സത്യമായി മറ്റൊന്നുമില്ലെന്നും  മരണശയ്യയിൽ കിടന്നു ലാപ്ലേയ്സ് (Laplace) പറഞ്ഞതായി കേൾക്കുന്നു'. കാവ്യാത്മകവ്യാമോഹങ്ങളെന്നു തള്ളിക്കളയുകയും പിന്നീടു സാധാരണമായ  മാതൃശിശുബന്ധത്തിൽ ചെന്നവസാനിക്കുകയും ചെയ്യുന്ന പരിശുദ്ധസ്നേഹം എന്തായാലും ബ്രഹ്മചര്യാസുരക്ഷയേക്കാൾ നൈസർഗികവാസനകളെ തൃപ്തിപ്പെടുത്തുന്നുണ്ട്. കുട്ടികളാണു നമ്മുടെ പ്രത്യാശത; 'മൂലകൃതിയുടെ പകുതിയും വ്യക്തമായ നല്ലൊരു പകർപ്പ് നേരിൽക്കണ്ടതിനുശേഷമാണു ജീവിതത്തിന്റെ കൈയൊപ്പു മാഞ്ഞ കൈയെഴുത്തുപ്രതി നാം സസന്തോ-ഷം കത്തിയ്ക്കുന്നത്'.

മനുഷ്യർക്കിടയിൽ  നിലനിൽക്കുന്ന  അടിസ്ഥാനസ്ഥാപനമായ

ുകൊണ്ട്, കുടുംബമാണ മാനവികചിരന്തനത്വത്തിലേക്കുള്ള പ്രവേശനകവാടം; മറ്റെല്ലാ സ്ഥാപനങ്ങളും പരാജയപ്പെട്ടാലും മനുഷ്യവംശത്തെ മുന്നോട്ടു കൊണ്ടുപോകാൻ കുടുംബത്തിനു കഴിയും. പക്ഷേ, സാംസ്കാരികപുരോഗതി കൈവരിക്കുന്നതിൽ കുടുംബത്തിനു ചെറിയൊരു പങ്കേ നിർവഹിക്കാനുള്ളൂ; തുടർന്നുള്ള വികസനം ആവശ്യപ്പെടുന്ന സങ്കീർണമായൊരു സാമൂഹ്യസംവിധാനത്തിൽ കുടുംബത്തിന്റെ നിയന്ത്രണം അംഗങ്ങളുടെ സാമ്പത്തികബന്ധങ്ങൾക്കു വിട്ടുകൊടുക്കുകയും അധികാരാവകാശങ്ങൾ ഭരണകൂടവുമായി പങ്കു വെയ്ക്കുകയും ചെയ്യേണ്ടിവരുന്നു. നീഷേ വിശേഷിപ്പിയ്ക്കുന്നതുപോലെ, അനാവശ്യമായ അംഗബലമുള്ള ഭരണകൂടം ഒരു ഭീകരജീവിയായിരിയ്ക്കാം; പക്ഷേ, ജീവിതത്തെ പഴയ തടവറകളിൽ തളച്ചിട്ടു പീഡിപ്പിയ്ക്കുന്ന ചെറുതരം ഏകാധിപത്യങ്ങളെ നിശ്ശേഷം നീക്കിക്കളയാനുള്ള കേന്ദ്രീകൃതമായ അധികാരം ഭരണകൂടത്തിനുണ്ട്. ഇടവേളയോ കാലയളവോ നിശ്ചയിക്കാതെ രഹസ്യമായി നികുതി പിരിക്കുന്ന ഒരായിരം കൊള്ളക്കാരേക്കാൾ എന്തുകൊണ്ടും മെച്ചമാണ പരസ്യവും നിശ്ശബ്ദവുമായി ഏകാധിപതിയായൊരു കടൽക്കൊള്ളക്കാരനു കപ്പം കൊടുക്കേണ്ടിവരുന്നത്!

അതാണ ജനങ്ങൾ പാലിയ്ക്കേണ്ട ദേശാഭിമാനം; കലാപങ്ങളുടെ പേരിൽ നഷ്ടപ്പെടുന്നതിനേക്കാൾ തുച്ഛമായിരിക്കും ഭരണകൂടത്തിനു നൽകേണ്ടതെന്ന് അവർക്കു നന്നായറിയാം. മാറ്റങ്ങൾക്കുള്ള മുറവിളികൾ രാജ്യദ്രോഹമായി വ്യാഖ്യാനിക്കാൻ സാദ്ധ്യതയുള്ള അത്തരം ദേശാഭിമാനം ഗുണത്തേക്കാളേറെ ദോഷമല്ലേ ചെയ്യുന്നതെന്നു സന്തായന അത്ഭുതപ്പെടുന്നു. 'അന്ധവും അലസവും നിസ്സംഗവുമായല്ലാതെ ശരിയായ ദേശാഭിമാനത്തിൽ തീർച്ചയായും രാജ്യത്തിന്റെ ആത്യന്തികലക്ഷ്യങ്ങളും സമകാലികയാഥാർത്ഥ്യങ്ങളും തമ്മിലൊരു വിവേചനം പ്രകടമായിരിക്കും; ഈ വിവേചനമാണ പിന്നീടു മാറ്റങ്ങൾക്കുള്ള മുറവിളിയായി പുറത്തു വരുന്നത്'. നേരേമറിച്ച്, സാമൂഹ്യമായ ദേശാഭിമാനം അനിവാര്യമാണ്. 'ചില സമൂഹങ്ങൾ മറ്റുള്ള

വയേക്കാൾ ഉൽകൃഷ്ടമായിരിക്കും. അസ്തിത്വത്തിന്റെ അവസ്ഥകളോടുള്ള നീക്കുപോക്കുകൾ അവരുടെ സംരംഭങ്ങൾക്കു സ്ഥിരതയും പരിധിയും വിജയസാദ്ധ്യതയും വർദ്ധിപ്പിക്കും'. അതുകൊണ്ട് തുല്യതയും സ്ഥിരതയും ഉറപ്പായ സമുദായങ്ങളിലല്ലാതെ നടക്കുന്ന മിശ്രവിവാഹങ്ങൾ അപകടകരമായിരിക്കും. ' മറ്റു രാജ്യങ്ങളുടെ സംസ്കാരത്തെ സ്വാംശീകരിച്ച്, അവർക്കെതിരെ പ്രതികരിക്കാനുള്ള കഴിവും മഹത്വവും ജൂതന്മാരും ഗ്രീക്കുകാരും റോമൻകാരും ഇംഗ്ളീഷുകാരും ഒരിയ്ക്കലും നേടിയിട്ടില്ല; പക്ഷേ, സമ്പർക്കം സംയോഗമായി മാറുമ്പോൾ ഈ മഹത്വചിന്ത ആന്തരികമായി പരാജയപ്പെട്ടുപോകുന്നു'.

അധ:കൃതരുടെ നേർക്കു ചുരുട്ടുന്ന കൈപ്പടത്തിനു വിറയൽ വരുമ്പോൾ സ്വയം യുദ്ധോദ്യുക്തമാകാനുള്ള പ്രവണതയാണു ഭരണകൂടത്തിന്റെ ഏറ്റവും ഭീകരമായ ദുരന്തം. സത്യത്തിൽ ഇതുവരെ നടന്ന ഒരു യുദ്ധവും വിജയിച്ചതായി സന്തായന വിശ്വസിക്കുന്നില്ല.

'മിക്ക രാജ്യങ്ങളിലും എന്നും നടക്കുന്നതുപോലെ രാഷ്ട്രീയകക്ഷികളും ഭരണകൂടവും ദുഷിച്ചുനാറുമ്പോൾ, യുദ്ധത്തിൽ വിജയിക്കുന്നതു ശത്രുരാജ്യമായാലും മാതൃരാജ്യമായാലും, പ്രാദേശികകൊള്ളസംഘങ്ങൾക്കൊഴികെ, മറ്റുള്ളവർക്കു പ്രായോഗികമായി ഒരു വ്യത്യാസവും അനുഭവപ്പെടാൻ പോകുന്നില്ല. എന്തു സംഭവിച്ചാലും വർദ്ധിപ്പിച്ച നികുതികളടക്കുകയും വർദ്ധമാനമായ അവഗണനയും ശല്യങ്ങളും സഹിച്ച് സ്വകാര്യമായ പീഡനങ്ങളനുഭവിക്കുകയും മാത്രമാണൊരു ശരാശരി പൗരന്റെ കടമ. പൊതുതാൽപ്പര്യങ്ങൾക്കു ചെവികൊടുക്കാത്ത ഭരണകൂടത്തോടു നിസ്സഹായതയോടെ പ്രകടിപ്പിക്കുന്ന ഈ രാജഭക്തി എത്ര തലതിരിഞ്ഞതാണെന്നു ചൂണ്ടിക്കാണിച്ചു തരുന്നവരെ ദേശാഭിമാനവികാരം ഉയർത്തിപ്പിടിച്ച് പീഡിതരായ അതേ ജനങ്ങൾതന്നെ അപലപിക്കും'.

ഒരു തത്വചിന്തകനെ സംബന്ധിച്ചു പതിവിൽക്കവിഞ്ഞ ശക്തമായൊരു ഭാഷയാണിത്; പക്ഷേ, ഇക്കാര്യത്തിൽ നമുക്കു സന്തായനയെ പ്രത്യേകിച്ചു ശുദ്ധി ചെയ്യേണ്ടതില്ല. രാജ്യങ്ങൾ തമ്മിലുള്ള ആക്രമണവും പരസ്പരലയനവും മാനവരാശിയുടെ സംയോജനത്തി

നം സാന്ത്വനത്തിനും സഹായിക്കുമെന്നു പലപ്പോഴും അദ്ദേഹം പറയുന്നുണ്ട്; ചരിത്രത്തിലൊരു കാലത്തു യൂറോപ്പു മുഴുവൻ, ആദ്യം വാളുകൊണ്ടും പിന്നീടു വാക്കുകൊണ്ടും, റോമിന്റെ അധീനതയിൽ കഴിഞ്ഞതുപോലെ ലോകം മുഴുവൻ ഒരൊറ്റ മഹാശക്തിയുടെ കീഴിലാകുന്നതു വലിയൊരനുഗ്രഹമായിത്തന്നെ അദ്ദേഹം കരുതുന്നുണ്ട്.

'ഒരുകാലത്തു സ്വപ്നം കണ്ടിരുന്നതുപോലെ, കലയും തത്വചിന്തയും സാർവത്രികമായി ആരാദ്ധ്യവിഷയങ്ങളാക്കുകയും പൊതുവായ നിയമവ്യവസ്ഥകളും ഭരണസംവിധാനങ്ങളും അംഗീകരിയ്ക്കുകയും സമാധാനത്തിന്റെ സന്ദേശം സകല മനുഷ്യരും ഉൾക്കൊള്ളുകയും ചെയ്യുന്ന ഒരു സാമ്രാജ്യത്തെക്കുറിച്ച് ഇപ്പോളാരും ചിന്തിച്ചു കാണുന്നില്ല; രാഷ്ട്രീയപ്രവർത്തനങ്ങൾ പിറവിയെടുത്ത പഴയ അന്ധകാരയുഗത്തിലെ സിദ്ധാന്തങ്ങൾ നാം പ്രത്യേകിച്ചിരുന്നു പഠിക്കേണ്ടതുണ്ട്; ലോകത്തെ മുഴുവൻ ഒന്നായി കണ്ടു നീതിയുക്തമായ ഭരണത്തിനുവേണ്ടി കുറച്ചു പേർ തുടങ്ങി വെച്ച യുക്തിയുഗത്തിന്റെ പ്രതിദ്ധ്വനികളായിരുന്നു, ഒരർത്ഥത്തിൽ സാമ്രാജ്യത്തേയും കത്തോലിക്കാസഭയേയും കുറിച്ചുള്ള സിദ്ധാന്തങ്ങൾ'.

'യുദ്ധസമാനമായൊരു ധർമ്മബോധം' സൃഷ്ടിക്കുന്നതരത്തിൽ വളർന്നു വരുന്ന അന്താരാഷ്ട്രകായികമത്സരങ്ങളുടെ പുരോഗതി ശ്രദ്ധിച്ചാൽ ഒരുപക്ഷേ ഈ സംഘവൈരത്തിന്റെ തീവ്രത വെളിവാകും; വാണിജ്യതാൽപ്പര്യങ്ങളെ മറി കടക്കുന്ന സമ്പത്തിന്റെ നിക്ഷേപസാദ്ധ്യത മിക്കവാറും ലോകവിപണിക്കുതന്നെ ഭീഷണി സൃഷ്ടിച്ചേക്കാം. സ്പെൻസറെപ്പോലെ വ്യവസായത്തോടു വലിയ ഭ്രമമൊന്നും സന്തായനക്കില്ല; അതിന്റെ സമരോത്സുകവും സമാധാനപരവുമായ മുഖങ്ങൾ അദ്ദേഹത്തിനു നന്നായറിയാം. പൊതുവേ ആധുനികനാഗരികതയുടെ ഇരമ്പത്തേക്കാൾ പ്രാചീനപ്രഭുത്വവാഴ്ചയുടെ അന്തരീക്ഷമാണു സന്തായന ഇഷ്ടപ്പെടുന്നത്. ആവശ്യത്തിലേറെ ഉൽപ്പാദിപ്പിക്കുന്നതുമൂലം ഉൽപ്പന്നങ്ങളുടെ ചതുപ്പുനിലത്തിൽ മുങ്ങിത്താഴുകയാണു നാം; എമേഴ്സൺ പറയുന്നതുപോലെ "ഉൽപ്പന്നങ്ങളുടെ പ്ര

ലോഭനങ്ങൾ മനുഷ്യർക്കൊരു പ്രഹേളികയായിരിക്കുന്നു'. 'ലോകത്തുള്ളവർ മുഴുവൻ തത്വചിന്തകരായിത്തീരുമ്പോൾ ഭൗതികാവശ്യങ്ങൾ നിറവേറ്റാൻ ദിവസേന ഒന്നോ രണ്ടോ മണിക്കൂർനേരത്തെ കായികാദ്ധ്വാനം മാത്രം മതിയാകും; സാധാരണ ജീവിതത്തിന്റെ ഗുണമേന്മയും വർദ്ധിക്കും'. അമേരിക്കക്കാരേക്കാൾ വിവേകമുള്ളവരാണ് ഇംഗ്ളീഷുകാർ; ഉൽപ്പാദനഭ്രമം ഇംഗ്ളീഷുകാരെ ബാധിച്ചിട്ടുണ്ടെങ്കിലും ചെറിയൊരു വിഭാഗം ജനങ്ങളെങ്കിലും കലയുടെ മഹത്വം മനസ്സിലാക്കുന്നവരാണ്.

ലോകം കണ്ട മികച്ച സംസ്കാരങ്ങളെല്ലാം വരേണ്യവാഴ്ചയുടെ സൃഷ്ടികളായിരുന്നുവെന്ന് അദ്ദേഹം കരുതുന്നു.

'സാധാരണജനങ്ങളിൽനിന്നല്ലാതെ സവിശേഷാവകാശങ്ങളുള്ള ചില പ്രത്യേകകേന്ദ്രങ്ങളിൽനിന്നും ഉരുത്തിരിഞ്ഞുവരുന്ന ഉദാത്തമായ ശീലങ്ങൾ പുറത്തേക്കു വ്യാപരിക്കുമ്പോഴാണു സംസ്കാരങ്ങൾ വളർന്നുവികസിക്കുന്നത്; ജനങ്ങളിലേക്കു പിന്നീടവ അധികാരനിർവഹണം വഴി അടിച്ചേൽപ്പിക്കപ്പെടുന്നു; ആധുനികരാഷ്ട്രങ്ങളിൽ കണ്ടുവരുന്നതരത്തിൽ കർഷകരും തൊഴിലാളികളും മാത്രമുള്ള സമൂഹം തീരെ പ്രാകൃതമായ വ്യവസ്ഥിതിയാണു പുലർത്തുന്നത്. പുരോഗമനപരമായ സകല പാരമ്പര്യങ്ങളും നശിച്ചു പോകുന്ന അത്തരമൊരു സംവിധാനത്തിൽ ദേശാഭിമാനത്തിന്റെ ചരിത്രമൂല്യങ്ങളും യുക്തിബോധവും നശിച്ചുപോകും. ജനങ്ങളുടെ ഉദാരമനസ്കതക്കു കോട്ടം തട്ടാത്തതുകൊണ്ട് ദേശാഭിമാനത്തിന്റെ വൈകാരികത നിലനിൽക്കുമെങ്കിലും ചരിത്രബോധത്തിന്റെ അഭാവത്തിൽ സമന്വയത്തിന്റെ അനുഭവപാഠങ്ങൾ നഷ്ടപ്പെടുകതന്നെ ചെയ്യും; പിന്നീടൊരു സമന്വയത്തിനുവേണ്ടി ശ്രമിയ്ക്കുമ്പോൾ വരേണ്യസമൂഹത്തിന്റെ മൂല്യസങ്കൽപ്പങ്ങളായിരിയ്ക്കും സ്വാഭാവികമായി പുനഃസ്ഥാപിയ്ക്കപ്പെടുന്നത്'.

സമത്വസങ്കൽപ്പത്തോടു തീരെ താൽപ്പര്യമില്ലാത്ത അദ്ദേഹം പ്ലേറ്റോയോടു ചേർന്നുനിന്ന് അസമന്മാരുടെ സമത്വം അസമത്വമാണെന്നു സ്ഥാപിക്കുന്നു. എങ്കിലും വരേണ്യവാഴ്ചയോടു വഴിവിട്ട വിധേയത്വമൊന്നും അദ്ദേഹത്തിനില്ല. ചരിത്രത്തിന്റെ പ്രായോഗികാനുഭവ

ങ്ങൾ ഗുണദോഷങ്ങളുടെ സന്തുലിതമായൊരു വ്യവസ്ഥിതിയായാണ വരേണ്യവാഴ്ചയെ വിലയിരുത്തുന്നത്; വരേണ്യവർഗം സ്വയം വികസിപ്പിച്ച പ്രയോഗത്തിൽ കൊണ്ടുവരുന്ന ഉദാത്തമായ മൂല്യങ്ങളുടെ ഒരു സങ്കുചിതവ്യാഖ്യാനംമാത്രമാണ പാരമ്പര്യമില്ലാത്ത പ്രതിഭകൾക്കു തൊഴിൽ നിഷേധിച്ച പുരോഗതിയെ തടസ്സപ്പെടുത്തുകയാണെന്ന വാദം. ഏകാധിപത്യവും സാംസ്കാരികമായ ഉണർവും ന്യൂനപക്ഷസ്വാതന്ത്ര്യവും ഭൂരിപക്ഷത്തിന്റെ അടിമത്തവും വരേണ്യവാഴ്ചയിൽ സംഭവിക്കുന്നു. രാഷ്ട്രീയതത്വചിന്തയുടെ പ്രാഥമികപ്രമാണമനുസരിച്ച് വ്യക്തിയുടെ കഴിവും ജീവിതനിലവാരവും ഉയരുന്ന തോതിനനുസരിച്ചാണ സമൂഹം വിലയിരുത്തപ്പെടേണ്ടത്; 'പൊതുജീവിതത്തിന്റെ മേന്മ ലക്ഷ്യമാക്കുന്ന രാഷ്ട്രത്തിനു കടലിലെ മണൽത്തരികൾപോലെ മാത്രമേ ചരിത്രത്തിൽ സ്ഥാനമുള്ളൂ'. ഈ കാഴ്ചപ്പാടിൽ വരേണ്യവാഴ്ചയേക്കാൾ വളരെ പുരോഗമനപരമാണ ജനാധിപത്യം. അഴിമതിയും കാര്യശേഷിയില്ലായ്മയും മാത്രമല്ല, അന്ധമായ ഐകരൂപ്യത്തോടുള്ള ആരാധനയിൽനിന്ന് ഉടലെടുക്കുന്ന ഒരു ഏകാധിപത്യപ്രവണതയും ജനാധിപത്യത്തിലുണ്ട്. 'നാമരൂപരഹിതമായ ഏകാധിപത്യംപോലെ അസഹ്യമായി മറ്റൊന്നുമില്ല. പുതുമയുടെ പൊടിപ്പുകൾ മുളയിൽ നുള്ളിക്കളയുന്നവിധം സർവതലസ്പർശിയും സർവഭീഷണവുമാണത്; യഥാർത്ഥപ്രതിഭകളെ തിരിച്ചറിയാനോ പ്രോത്സാഹിപ്പിക്കാനോ അറിയാത്ത സർവവ്യാപകമായ ജളത്വവുമാണത്'.

ആധുനികജീവിതത്തിന്റെ അനാവശ്യമായ തിക്കും തിരക്കും തിട്ടുക്കവും അലങ്കോലങ്ങളുമാണ സന്തായനയെ വെറുപ്പിക്കുന്നത്. സ്വാഭാവികപരിമിതികളും നിയന്ത്രണങ്ങളും ശീലിച്ച തൃപ്തരായി സ്വാതന്ത്ര്യത്തേക്കാൾ വിവേകത്തിൽ നന്മ കണ്ടിരുന്ന പഴയ വരേണ്യസിദ്ധാന്തങ്ങളുടെ സ്വാധീനത്തിൽ മനുഷ്യർ ഇതിലേറെ സന്തോഷവാന്മാരായിരുന്നു; ജീവിതത്തിൽ കുറച്ചുപേർക്കുമാത്രമേ വിജയം നേടാൻ കഴിയൂ എന്ന സത്യം അവർ നല്ലപോലെ മനസ്സിലാക്കിയിരുന്നു.

പക്ഷേ, ഇന്നിപ്പോൾ ആർക്കും എന്തും ചെയ്യാമെന്ന സാഹചര്യത്തിൽ സ്വതന്ത്ര്യവ്യാപാരനയങ്ങൾ നടപ്പായ വ്യാവസായികമേഖലയിൽ ഓരോരുത്തരും സംതൃപ്തിയറിയാതെ പടവുകൾ കയറാനുള്ള വ്യഗ്രതയിൽ സ്വയം നഷ്ടപ്പെടുന്നു. ഓരോ അവാന്തരവിഭാഗവും നിയന്ത്രണങ്ങളില്ലാതെ പരസ്പരം പോരടിക്കുന്നു; (പുരോഗമനാശയങ്ങൾ തുറന്നു കൊടുത്ത മത്സരവേദിയിൽ) ആരു വിജയിച്ചാലും അവസാനം പുരോഗമനവാദത്തെത്തന്നെയായിരിക്കും അവർ തോൽപ്പിക്കുന്നത്. ഇതാണ് വിപ്ളവങ്ങളുടേയും അന്തിമവിധി: സ്വയം നശിപ്പിച്ച ഏകാധിപത്യത്തെ മറ്റൊരു വേഷത്തിൽ വീണ്ടെടുക്കാതെ അവർക്ക് അതിജീവിക്കാനാവില്ല.

'വ്യക്തതയില്ലാത്ത വിഷയങ്ങളാണ് വിപ്ളവങ്ങൾ. സ്വയം നിഷേധിച്ച വിഷയങ്ങളെ ആന്തരികമായി സ്വാംശീകരിക്കാനുള്ള കഴിവിനനുസരിച്ചാണ് വിപ്ളവങ്ങളുടെ വിജയം വിലയിരുത്തപ്പെടുന്നത്. ഒരായിരം പരിഷ്ക്കരണങ്ങൾ നടന്നുകഴിഞ്ഞിട്ടും ലോകത്തിന്റെ ദുരവസ്ഥക്കു യാതൊരു മാറ്റവും വന്നിട്ടില്ല; ഓരോ വിപ്ലവവും കഴിഞ്ഞു വരുന്ന പുതിയ വ്യവസ്ഥിതികൾതന്നെയാണ് സമാനസ്വഭാവമുള്ള പുതിയതരം ചൂഷണങ്ങൾക്കു വേദിയൊരുക്കുന്നത്'.

അപ്പോൾ, എന്തുതരം സമൂഹത്തിനുവേണ്ടിയാണ് നാം ശ്രമിയ്ക്കേണ്ടത്? പറയത്തക്ക വ്യത്യാസങ്ങൾ പരസ്പരമില്ലാത്തതുകൊണ്ട് ഒരു പക്ഷേ എടുത്തു പറയാവുന്ന യാതൊന്നുമില്ല. അഥവാ എന്തെങ്കിലും ചൂണ്ടിക്കാണിക്കണമെങ്കിൽ തീർച്ചയായും അതൊരു 'വരേണ്യജനാധിപത്യ'മാണ് ('Timocracy'). മാന്യതയും യോഗ്യതയും തികഞ്ഞവരുടെ ഭരണമാണത്; വരേണ്യവാഴ്ചയാണെങ്കിലും അതൊരിയ്ക്കലും പരമ്പരാഗതമല്ല; ഓരോ സ്ത്രീക്കും പുരുഷനും കഴിവനുസരിച്ച് ഭരണകൂടത്തിന്റെ ഉന്നതപദവിയോളം ചെന്നെത്താനുള്ള രാജവീഥിയാണത്; എത്ര ജനകീയനാണെങ്കിലും കാര്യശേഷിയില്ലാത്തവർക്കവിടെ പ്രവേശനമില്ല. 'സമത്വചിന്തയിൽ അവസരസമത്വത്തിനു മാത്രമേ സ്ഥാനമുള്ളൂ'. അത്തരമൊരു സംവിധാനത്തിൽ അഴിമതി കുറയുമെന്നു മാത്രമല്ല, വിവേചനാത്മകമായ പ്രോത്സാഹനത്തിലൂടെ കലയും

ശാസ്ത്രവും വളർന്നുവികസിക്കുകയും ചെയ്യും. ഇന്നത്തെ രാഷ്ട്രീയമായ അരാജകത്വങ്ങൾക്കിടയിൽ ലോകം കാത്തിരിക്കുന്ന ജനാധിപത്യ ത്തിന്റേയും വരേണ്യവാഴ്ചയുടേയും സമുചിതസംയോഗമാണത്; വി ശിഷ്ടവ്യക്തിത്വങ്ങൾക്കുമാത്രമേ അധികാരസ്ഥാനങ്ങളിൽ ചെന്നെ ത്താൻ കഴിയൂ; പക്ഷേ, അങ്ങനെയൊരു യോഗ്യത നേടിയെടുക്കാനു ള്ള അവസരം എല്ലാവർക്കുമുണ്ടായിരിക്കും. തത്വചിന്തകരെ രാജാ ക്കന്മാരായി വാഴിച്ചുകൊണ്ട് രാഷ്ട്രീയതത്വചിന്തയുടെ പരികൽപ്പന കളിൽ എക്കാലത്തും അനിവാര്യമായ പ്ലേറ്റോയുടെ ആദർശരാഷ്ട്ര ത്തിലേക്കാണു നാം വീണ്ടും ചെന്നെത്തുന്നത്. കൂടുതൽ ചിന്തിക്കു ന്തോറും ഇത്തരം വിഷയങ്ങളിൽ നാം പ്ലേറ്റോയിലേക്കുതന്നെ തി രിച്ചെത്തും. പുതിയ തത്വചിന്തകൾ നമുക്കാവശ്യമില്ല; സർവോൽക്കൃ ഷ്ടമായ പഴയ ചിന്തകൾ പ്രായോഗികമാക്കാനുള്ള വിപദിധൈര്യ മാണു നാം ആർജ്ജിക്കേണ്ടത്.

**10.4.6 നിരൂപണാവലോകനം :** അമേരിക്കൻ മദ്ധ്യവർഗത്തിലേക്കു നാടുകടത്തപ്പെട്ടതുമൂലം സഹജശീലങ്ങൾ ഉപേക്ഷിച്ച് സ്വയം നഷ്ട പ്പെട്ടുപോയ സ്പെയിനിലെ വരേണ്യവർഗപ്രതിനിധിയായൊരു മ നുഷ്യന്റെ വിഷാദപ്രകൃതം ഈ ചിന്തകളിൽ നിഴലിക്കുന്നതു നമുക്കു കാണാം. നിഗൂഢമായൊരു ദുഃഖവും ഇടയ്ക്കിടെ പൊട്ടിപ്പുറപ്പെടുന്നുണ്ട്: 'ജീവിതം ജീവിതവ്യമാണെന്ന അനിവാര്യമായ പരികൽപ്പന നാം അംഗീകരിക്കുന്നില്ലെങ്കിൽ, അതാണേറ്റവും അസംഭവ്യമായ നിഗമ നവു'മെന്ന് അദ്ദേഹം പറയുന്നു. 'യുക്തിവിചാരജീവിത'ത്തിന്റെ ഒ ന്നാംഭാഗത്തു ചരിത്രത്തെ തത്വചിന്തയുടെ വിഷയമാക്കി മനുഷ്യജീ വിതത്തിന്റെ അർത്ഥത്തേയും രൂപരേഖയേയുംകുറിച്ചു ചിന്തിക്കുന്ന അദ്ദേഹം അവസാനമെത്തുമ്പോൾ അങ്ങനെയൊന്നു കാണാൻപോ ലുമില്ലെന്നു വിസ്മയിക്കുന്നു! 'പൂർണത ജനിക്കുന്ന പ്രപഞ്ചം സ്വയം അപൂർണമായതുകൊണ്ട് പൂർണതയിലൊരു ദുരന്തമുണ്ടെ'ന്നു ബോധ പൂർവമല്ലെങ്കിലും അദ്ദേഹം തിരിച്ചറിയുന്നു. ഈ ഇടത്തരം ഭൂമിയി ൽ, ഷെല്ലിയെപ്പോലെ, അദ്ദേഹത്തിനൊരിക്കലും സ്വസ്ഥത കാണാ

ൻ കഴിഞ്ഞിട്ടില്ല; ജീവിതത്തിന്റെ ആകർഷണീയതയും ആഹ്ളാദങ്ങളും ആസ്വദിക്കുന്നതിനുപകരം അതിസൂക്ഷ്മമായ ആ സൗന്ദര്യബോധം വൈരൂപ്യങ്ങളും വിഷാദങ്ങളുമാണു പിടിച്ചെടുത്തത്. ചിലപ്പോഴൊക്കെ പരുഷവും നിന്ദാഗർഭവുമായ ശൈലിയും അദ്ദേഹം ഉപയോഗിക്കുന്നുണ്ട്; അനട്ടോലെ ഫ്രാൻസും റെനനും പതിവായി സ്വീകരിക്കുന്ന സൗമ്യവും ക്ഷമാപൂർവവുമായ മാനുഷികതയോ മനമലിയിക്കുന്ന ഹൃദ്യമായ ചിരിയോ അദ്ദേഹത്തിനൊരിക്കലും സ്വായത്തമാക്കാൻ കഴിഞ്ഞില്ല. മേലധികാരിയായി നിന്ന് അദ്ദേഹം ചോദിക്കുന്നു. 'എന്താണു വിവേചനബുദ്ധിയുടെ യുക്തി?', അദ്ദേഹംതന്നെ ഉത്തരവും പറയുന്നു; 'ഒരു കണ്ണു മാത്രം തുറന്നുവെച്ച് സ്വപ്നം കാണാനും, ലോകത്തോടു വിദ്വേഷമില്ലാതെ മാറി നിന്നു നോക്കാനും, ക്ഷണികതയെക്കുറിച്ചുള്ള പൂർണബോദ്ധ്യത്തോടെ സുഖം സ്വീകരിക്കാനും ദുഃഖത്തോടു സഹതപിക്കാനുംവേണ്ടി!'.

നിരന്തരമായ ഈ ഗൃഹാതുരചിന്തകൾ തീർച്ചയായും സന്തോഷത്തിനു തടസ്സം സൃഷ്ടിക്കും; മരണത്തേക്കാൾ ജീവിതത്തെക്കുറിച്ചു ചിന്തിക്കുമ്പോൾ മാത്രമേ നമുക്കുത്സാഹത്തോടെ ജീവിക്കാൻ കഴിയൂ; സമീപയാഥാർത്ഥ്യങ്ങളും വിദൂരപ്രതീക്ഷകളും സമചിത്തതയോടെ നാം സ്വീകരിക്കണം. 'പരമസത്യത്തെ ഉൾക്കൊള്ളാനും അതിൽത്തന്നെ അലിഞ്ഞുചേരാനും ശ്രമിച്ചു കഴിയുന്നത്ര നിത്യതയിൽ ജീവിക്കുകയാണു സൈദ്ധാന്തികചിന്തകളുടെ ലക്ഷ്യം'. പക്ഷേ, ജീവിതത്തിൽ തത്വചിന്ത ഗൗരവമായി കാണുന്നവരുടെ വഴിയാണത്. സ്വർഗീയദൃശ്യങ്ങളിൽ മതിമയങ്ങി ലൗകികചിന്തകൾ മറന്നുപോകുന്നതുപോലെ നിരർത്ഥകമാണു മനുഷ്യരെ ജീവിതത്തിൽനിന്നു സ്വയം പിൻവാങ്ങാൻ പ്രലോഭിപ്പിക്കുന്ന സിദ്ധാന്തങ്ങൾ. 'മോഹനിരാസങ്ങളിൽനിന്നാണു വിവേകം ജനിക്കുന്നത്'; സംശയങ്ങൾ തത്വചിന്തയുടെ തുടക്കമാകുന്നതുപോലെയാണു നിരാശ വിവേകത്തിലേക്കു നയിക്കുന്നത്; രണ്ടും അന്തിമമായ ലക്ഷ്യസ്ഥാനത്തല്ല ചെന്നുനിൽക്കുന്നത്. പരമാനന്ദം നേടാനുള്ള ഒരുപാധിമാത്രമാണു തത്വചിന്ത; തത്വചിന്തയെ പരമലക്ഷ്യമായെടുത്താൽ മൂക്കിൽ നോക്കി ധ്യാ

നിക്കുന്നതാണു ജീവിതനിയോഗമെന്നു കരുതുന്ന ഹിന്ദുയോഗിയെ പ്പോലെയായിത്തീരും നാം.

ഒരുപക്ഷേ, പ്രപഞ്ചത്തെ വെറുമൊരു യാന്ത്രികസംവിധാനമായി മാത്രം കാണുന്നതുകൊണ്ടായിരിക്കാം സന്തായന ഇതുപോലെ സ്വ യം പിൻവലിയുന്നത്; ലൗകികവ്യവഹാരങ്ങളിൽനിന്നു നീക്കിനിർ ത്തിയ ജീവോർജ്ജം മനസ്സിന്റെ അകത്തളങ്ങളിലാണ് അദ്ദേഹം അന്വേഷിക്കുന്നത്; മറിച്ചുള്ള നിഷേധവാദങ്ങൾ വിശ്വസിക്കേണ്ടതി ല്ലെങ്കിലും അതിന്റെ തീവ്രത പ്രതിരോധത്തിന്റെ സൗന്ദര്യം പാടേ നശിപ്പിക്കും.

'വികാരരഹിതമായൊരു വിഷയമല്ല, സിദ്ധാന്തം. ഒരൊറ്റ വികാ രത്തിനു ഭാവം പകരുന്ന സംഗീതം ആവേശഭരിതമാക്കാമെങ്കിൽ ന മുക്കറിയാവുന്ന വിഷയങ്ങളിൽ വ്യവസ്ഥ കൊണ്ടുവരാൻ സമർത്ഥമാ യ സൈദ്ധാന്തികമായൊരു കാഴ്ചപ്പാട് എത്ര സൗന്ദര്യവും ഭീകരത യും ഉൾക്കൊള്ളുന്നതായിരിക്കുമെന്ന് ഊഹിക്കാവുന്നതേയുള്ളൂ. ഇന്ന ത്തെ വൈകാരികസാഹസികതകൾ അടുത്ത ജന്മത്തിലും തുടരാ മെന്നു പ്രതീക്ഷിച്ചു ദൈവാനുഗ്രഹങ്ങളിൽ വിശ്വസിക്കുന്ന പ്രകൃതം നിങ്ങൾക്കുണ്ടെങ്കിൽ ഭൗതികവാദം ആ പ്രത്യാശകളെ നിഷ്ക്കരുണം തകർക്കുമെന്നുമാത്രമല്ല കുറച്ചുകാലത്തേക്കു ജീവിതംപോലും നിങ്ങ ൾക്കു വ്യർത്ഥമായി തോന്നും. പക്ഷേ, അവിചാരിതമായൊരു ജ്ഞാ നസ്നാനത്തിൽ അരയോളം മുങ്ങുന്നതിനുപകരം ഭൗതികവാദിയായാ ണു ജനിച്ചിരുന്നതെങ്കിൽ ഡെമോക്രിറ്റസിനെപ്പോലെ ചിരിക്കുന്ന ഒരു തത്വചിന്തകനായി മാറാൻ നമുക്കു വിഷമമുണ്ടാകുമായിരുന്നില്ല. മനോഹരരൂപങ്ങളിലേയ്ക്കു സ്വയം മാറാനും ആവേശകരമായ അഭി നിവേശങ്ങൾ ഉണർത്താനും കഴിയുന്ന യാന്ത്രികസംവിധാനത്തോടു തോന്നുന്ന മതിപ്പിന്റെ ബൗദ്ധികനിലവാരം, വിവിധതരം ചിത്രശല ഭങ്ങളും മത്സ്യങ്ങളും വന്യമൃഗങ്ങളും ആൾക്കുരങ്ങുകളും പ്രദർശിപ്പിച്ച പ്രകൃതിയുടെ പുരാവസ്തുശേഖരം കാണാനെത്തുന്ന ഒരു സന്ദർശകനു തുല്യമായിരിക്കും. അനിശ്ചിതമായ ആ ജീവിതത്തിൽ വ്യാകുലതക

ൾ അലട്ടാതിരിക്കില്ല; പക്ഷേ, അവ പെട്ടെന്ന് അവസാനിക്കും; അ തേസമയം, ആ വിസ്മയദൃശ്യത്തിന്റെ മനോഹാരിതയും പരസ്പരപ്ര വർത്തനങ്ങളുടെ കൃത്യതയും ആസ്വദിക്കുമ്പോൾ നിരുപാധികമായ ആവേശങ്ങളുടെ അനിവാര്യതയും ബുദ്ധിശൂന്യതയും നമുക്ക മനസ്സി-ലാകുകയും ചെയ്യും'.

ചിത്രശലഭങ്ങൾക്ക സംസാരിയ്ക്കാമെങ്കിൽ ഭൌതികവാദത്തിന്റെ ആ പ്രദർശനശാലയിൽ ജഡവസ്തുക്കൾമാത്രമാണുള്ളതെന്നും, പുരാ വസ്തുക്കളുടെ ദുരന്താവശിഷ്ടങ്ങളിലല്ല, നിരന്തരം മാറുന്ന ജീവിതപ്ര വാഹത്തിന്റെ വികാരാവേശങ്ങളിലാണ ലോകത്തിന്റെ യാഥാർ ത്ഥ്യം കുടികൊള്ളുന്നതെന്നും ഒരുപക്ഷേ അവ നമ്മെ ഓർമ്മിപ്പിയ്ക്കു മായിരിയ്ക്കും. സന്തായനയുടെ ഒരു സുഹൃത്തു രേഖപ്പെടുത്തുന്നു:

'ഏകാന്തതയോടു നൈസർഗികമായൊരു ചായ്‌വ് സന്തായനയ്ക്കു ണ്ട്; സതാംപ്ടണിലെ കടൽത്തീരത്തു സ്ഥാപിച്ച ഇരുമ്പഴികളിൽ ചാരിനിന്നു കപ്പലിൽ വന്നിറങ്ങുന്ന ഇംഗ്ലീഷുകാരെ നോക്കിനിൽ ക്കുന്ന അദ്ദേഹത്തിന്റെ ചിത്രം ഇന്നും എന്റെ മനസ്സിലുണ്ട്. യാത്ര ക്കാരുടെ തിരക്കും തിടുക്കവും നിരീക്ഷിച്ച ശാന്തവും നിർമ്മമവുമായ ഭാവത്തോടെ ആൾക്കൂട്ടമൊഴിയുന്നതുവരെ കാത്തു നിൽക്കുന്ന അദ്ദേ ഹത്തെ ചൂണ്ടി ആരോ പറഞ്ഞു, 'അതു സന്തായനയല്ലാതെ മറ്റാരുമാ കാൻ വഴിയില്ല!'; തന്നോടുതന്നെ ആത്മാർത്ഥത പുലർത്തുന്ന ഒരാ ളെ കണ്ടെത്തിയ സംതൃപ്തിയാണു ഞങ്ങളപ്പോൾ അനുഭവിച്ചത്'.

അദ്ദേഹത്തിന്റെ തത്വചിന്തയെക്കുറിച്ചും നമുക്കതുതന്നെ പറയാം: സത്യസന്ധവും നിർഭയവുമായൊരു ആത്മാവിഷ്ക്കാരമാണത്; അ പ്രസന്നമെന്നു വിശേഷിപ്പിക്കാമെങ്കിലും ശിൽപ്പസമാനമായ സാ ഹിത്യശൈലിയിൽ രചിച്ച പരിപക്വവും സൂക്ഷ്മവുമായ വ്യക്തിത്വ ത്തിന്റെ ആത്മകഥയാണത്. അതിന്റെ അനുസ്വരങ്ങളോടു താൽപ്പ ര്യം തോന്നാനിടയില്ലെങ്കിലും അപ്രത്യക്ഷമായൊരു ലോകത്തെക്കു റിച്ചുള്ള മധുരനൊമ്പരത്തിന്റെ മന്ദ്രദ്ധ്വനി നമുക്കതിൽ കേൾക്കാം; കൈവിട്ടുപോയ പഴയ ആശയങ്ങൾക്കു പകരം പുതിയതൊന്നു ക ണ്ടെത്താൻ കഴിയാതെ, മനുഷ്യർ സ്വാതന്ത്ര്യത്തിന്റേയും വിവേക

ത്തിന്റേയും ഇടവഴികളിൽ അലഞ്ഞുതിരിയുന്ന ആധുനികകാലത്തിന്റെ അവസാനവാക്കും നമുക്കതിൽ വായിച്ചെടുക്കാം.

## 10.5. വില്യം ജയിംസ്

**10.5.1. വ്യക്തിജീവിതം :** ജോർജ്ജ് സന്തായന മുന്നോട്ടുവെയ്ക്കുന്ന ചിന്താഗതികളുടെ സമകാലികതയൊഴികെ മറ്റെല്ലാത്തിനുമൊരു യൂറോപ്യൻ പക്ഷപാതമുണ്ടെന്നു വായനക്കാരെ പ്രത്യേകം ഓർമ്മപ്പെടുത്തേണ്ട കാര്യമില്ല. പഴയൊരു സംസ്കാരത്തിനനുരൂപമായ വൈരാഗ്യചിന്തയും സൂക്ഷ്മതയും അവയ്ക്കുണ്ട്; 'യുക്തിവിചാരജീവിത'ത്തിലെ ഒരൊറ്റ വാചകത്തിൽപ്പോലും അമേരിക്കയുടെ വേറിട്ടൊരു സ്വരം നമുക്കു കേൾക്കാനാവില്ല.

പക്ഷേ അമേരിക്കൻ വ്യക്തിത്വത്തെ ശരിയായി വെളിവാക്കുന്ന സ്വരവും സംസാരവും പ്രയോഗശൈലിയുമാണ് വില്യം ജയിംസ് കാഴ്ചവെയ്ക്കുന്നത്. ഒരു സാധാരണ 'തെരുവുമനുഷ്യ'നു മനസ്സിലാക്കാവുന്ന വിധം 'ലാഭം', 'തുക', 'മൂല്യം' തുടങ്ങിയ സവിശേഷസംജ്ഞകൾ ആദ്യമേതന്നെ അദ്ദേഹം എടുത്തുപയോഗിക്കുന്നു; സന്തായനയും ഹെൻറി ജയിംസും ഉപയോഗിയ്ക്കുന്ന വരേണ്യഭാഷയല്ല, രസകരമായ നാടൻശൈലിയാണു വില്യം ജയിംസ് പ്രയോഗിക്കുന്നത്; സഹജമായ കരുത്തും നേർഗതിയും മൂലം 'പ്രായോഗികത'യും (Pragmatism) 'പരിമിതോർജ്ജ'വുംപോലുള്ള (Reserve Energy) സിദ്ധാന്തങ്ങൾ ചിലപ്പോൾ റൂസ്‌വെൽറ്റിന്റെ (Roosevelt) പ്രായോഗികസ്വഭാവത്തിനൊരു അനുബന്ധവുമായി മാറുന്നുണ്ട്. അതേസമയം പ്രാകൃതമായൊരു മരുഭൂമിയെ വാഗ്ദത്തഭൂമിയാക്കി മാറ്റിയ മനോധൈര്യവും വാണിജ്യസാമ്പത്തികവികാരങ്ങളും തള്ളിക്കളയാതെ അമേരിക്കൻ മനസ്സിൽ എന്നെന്നും നിലനിന്നുപോന്ന പഴയ ദൈവചിന്തയുടെ നേർക്കു മൃദു-വായൊരു സമീപനം'കൂടി അദ്ദേഹം സ്വീകരിച്ചു.

1842-ൽ ന്യൂയോർക്കിലാണു വില്യം ജയിംസ് ജനിച്ചത്. നർമ്മജ്ഞനായ പിതാവ് ഒരു യോഗാത്മകചിന്തകനുമായിരുന്നു. ഈ ഗുണങ്ങൾ അതേപടി മകനും ലഭിച്ചു. അമേരിയ്ക്കയിലെ സ്വകാര്യവി

ദ്യാലയങ്ങളിൽ പ്രാഥമികപഠനം കഴിഞ്ഞ് ഉപരിപഠനത്തിനുവേണ്ടി അദ്ദേഹം അനുജൻ ഹെൻറിയുമായി ഫ്രാൻസിൽ ചാർക്കോ ട്ടിന്റെ (Charcot) നേതൃത്വത്തിൽ നടന്നുപോന്ന മാനസികരോഗപഠന കേന്ദ്രത്തിൽ ചേർന്നു; പഴയ ശൈലിയിൽ, പഠനശേഷം ഒരാൾ മനശ്ശാസ്ത്രംപോലെ നോവലെഴുതാൻ തുടങ്ങിയെങ്കിൽ മറ്റേയാൾ നോവലുപോലെ മനശ്ശാസ്ത്രമെഴുതാനാണ് തുനിഞ്ഞത്. ജീവിതത്തിൽ മിക്കവാറും വിദേശത്തു കഴിഞ്ഞ ഹെൻറി ഒടുവിലൊരു ബ്രിട്ടീഷ് പൗരനായി മാറി. യൂറോപ്യൻ സംസ്കാരവുമായി അടുത്തിടപഴകിയതുമൂലം അദ്ദേഹത്തിനു നേടാൻ കഴിഞ്ഞ പക്വത പക്ഷേ സഹോദരനു ലഭിച്ചില്ല; അമേരിക്കയിലേക്കു തിരിച്ചുവന്ന വില്യം ജയിംസ്, പ്രതീക്ഷകളും അവസരങ്ങളും ഊർജ്ജവുംകൊണ്ടു സമ്പന്നമായൊരു യുവരാഷ്ട്രത്തിന്റെ പ്രചോദനത്തിനു വഴിപ്പെടുക മാത്രമല്ല, അമേരിക്കയിലെ മറ്റൊരു ചിന്തകനും ലഭിക്കാത്തത്ര ജനസമ്മതിയോടെ ആ കാലഘട്ടത്തിന്റെ ശബ്ദമായി അവരോധിക്കപ്പെടുകയും ചെയ്തു.

1870-ൽ ഹാർവാർഡിൽനിന്നു ബിരുദാനന്തരബിരുദമെടുത്ത അദ്ദേഹം അടുത്ത വർഷം മുതൽ 1910-ൽ മരിക്കുന്നതുവരെ അവിടെ അദ്ധ്യാപകനായി തുടർന്നു; തുടക്കത്തിൽ ശാരീരികശാസ്ത്രവും ജീവശാസ്ത്രവും പഠിപ്പിച്ചിരുന്ന അദ്ദേഹം പിന്നീടു മനശാസ്ത്രത്തിലേക്കും അവസാനം തത്വചിന്തയിലേക്കും ചുവടു മാറ്റി. 'മനശ്ശാസ്ത്രതത്വങ്ങളെ'ന്ന പേരിൽ (Principles of Psychology) ശരീരശാസ്ത്രവും തത്വചിന്തയും വിശകലനം ചെയ്യുന്ന ആദ്യകൃതിതന്നെയാണ് വില്യം ജയിംസിന്റെ ഏറ്റവും മഹത്തായ സംഭാവന. ആദ്ധ്യാത്മികചിന്തയുടെ പൊക്കിൾക്കൊടിയിൽനിന്നാണ് അദ്ദേഹത്തിന്റെ മനശ്ശാസ്ത്രം ഊറിവീഴുന്നത്. വിഷയത്തിന്റെ സംഗ്രഹചാതുരി മൂലം അനായാസം മനസ്സിലാക്കാവുന്ന ഒരു പാഠപുസ്തകമായി അതിന്നും കണക്കാക്കപ്പെടുന്നു. ഡേവിഡ് ഹ്യൂമിന്റെ (David Hume) അത്യപൂർവമായ അപ്രമാദിത്വത്തിനുശേഷം മനശ്ശാസ്ത്രത്തിനു ലഭിച്ച സൂക്ഷ്മമായൊരു ആത്മപരിശോധനക്കു വില്യം ജയിംസിനെ സജ്ജമാക്കിയതു സഹോദരൻ ഹെൻറിയുടെ പ്രയോഗശൈലിയും വിവേചനബുദ്ധിയുമായിരുന്നു.

ആത്മജ്ഞാനപരമായ അപഗ്രഥനങ്ങളോടുള്ള ആവേശം ജയിംസിനെ മനശ്ശാസ്ത്രത്തിൽനിന്നു തത്വചിന്തയിലേക്കും തുടർന്ന് ആദ്ധ്യാത്മികതയിലേക്കും നയിച്ചതിൽ അത്ഭുതപ്പെടാനില്ല; പ്രകൃതിവാദത്തോടുള്ള സഹജമായ താൽപ്പര്യം നീക്കിവെച്ച്, ആദ്ധ്യാത്മികത വിഷയങ്ങളെ വ്യക്തമായി വിശദീകരിക്കാനുള്ള ഒരു പരിശ്രമമായി അദ്ദേഹം വ്യാഖ്യാനിച്ചു; മാത്രമല്ല, 'ഏതു വിഷയത്തിലും വ്യാപകവും സ്വീകാര്യവുമായി നടത്തുന്ന വിചാരങ്ങളാണ്' തത്വചിന്തയെന്നും സഹജമായ പ്രസന്നതയോടെ അദ്ദേഹം നിർവചിച്ചു. അതുകൊണ്ട് 1900-നു ശേഷമുള്ള അദ്ദേഹത്തിന്റെ പുസ്തകങ്ങളെല്ലാം മിക്കവാറും തത്വചിന്തയുടെ മേഖലയിലൊതുങ്ങി. 'വിശ്വസിയ്ക്കാനുള്ള ഇച്ഛാശക്തി'യിലാണ് (The Will to Believe) അദ്ദേഹം തുടങ്ങുന്നത്; തുടർന്ന് മനശ്ശാസ്ത്രപരമായ വ്യാഖ്യാനങ്ങൾ അവതരിപ്പിയ്ക്കുന്ന 'മതാനുഭവങ്ങളുടെ വൈവിദ്ധ്യങ്ങൾ'ക്കു (Varieties of Religious Experience) ശേഷം മൗലികകൃതികളായ 'പ്രായോഗികചിന്ത'യും (Pragmatism) 'ബഹുമുഖപ്രപഞ്ച'വും (A Pluralistic Universe) 'സത്യത്തിന്റെ അർത്ഥ'വും (The Meaning of Truth) പ്രസിദ്ധീകരിയ്ക്കപ്പെട്ടു. ഈ പുസ്തകങ്ങൾക്കു പുറമേ അദ്ദേഹത്തിന്റെ മരണശേഷം 'തത്വചിന്തയുടെ ചില പ്രശ്നങ്ങ'ളും (Some Problems of Philosophy) 'ആത്യന്തികപരിജ്ഞാനത്തെക്കുറിച്ചുള്ള ലേഖനങ്ങ'ളുംകൂടി (Essays in Radical Empiricism) പുറത്തുവന്നു. വില്യം ജയിംസിന്റെ തത്വചിന്താപരമായ സിദ്ധാന്തങ്ങളുടെ അടിസ്ഥാനപ്രമാണങ്ങൾ വ്യക്തമായി വിശദീകരിക്കപ്പെട്ടുന്ന ഈ അവസാനപുസ്തകത്തിൽനിന്നുതന്നെ നമുക്കു തുടങ്ങാം.

**10.5.2 പ്രായോഗികതാവാദം :** വസ്തുക്കളുടേയും വിഷയങ്ങളുടേയും നേർക്കാണു മിക്കപ്പോഴും വില്യം ജയിംസിന്റെ ചിന്ത നേരേ കടന്നു ചെല്ലുന്നത്; മനശ്ശാസ്ത്രമാണു പര്യാലോചനക്കെട്ടുകുന്നതെങ്കിൽ അവ്യക്തതകളിൽ സ്വയം നഷ്ടപ്പെട്ട ആദ്ധ്യാത്മികചിന്തകനായല്ല, ഭൗതികയാഥാർത്ഥ്യങ്ങളുടെ സാരാംശം പ്രതിഫലിപ്പിക്കുന്ന യാഥാർത്ഥ്യവാദിയായാണ് അദ്ദേഹം പ്രത്യക്ഷപ്പെടുന്നത്. ഹ്യൂം വിശ്വസി

ച്ചിരുന്നതുപോലെ വിഷയങ്ങൾക്കു പുറമേ പരസ്പരബന്ധങ്ങൾ കൂടി കൃത്യമായി കാണാനാവുന്ന ആ കണ്ണാടിയിലെ ദൃശ്യങ്ങൾ, വസ്തുക്കളുടെ രൂപരസഗന്ധസ്പർശങ്ങളിൽനിന്നു ലഭിക്കുന്ന അനുഭവങ്ങളുടെ വ്യക്തമായ പശ്ചാത്തലത്തിൽ വിവരിക്കപ്പെടുന്നു. അതുകൊണ്ട് അനുഭവങ്ങളിലെ ക്രമവും അവബോധവും എങ്ങനെ വ്യക്തമാക്കാമെന്ന ചോദ്യവുമായി കാന്റ് അവതരിപ്പിച്ച 'അറിവിന്റെ പ്രശ്നങ്ങളു'ടെ അർത്ഥമില്ലായ്മ, ക്രമത്തിന്റേയും അവബോധത്തിന്റേയും കാര്യത്തിലെങ്കിലും, അതേപടി നിലനിൽക്കുന്നുണ്ട്. വിഭിന്നാശയങ്ങളുടെ ഒരു പരമ്പരയെ യാന്ത്രികമായി സംയോജിപ്പിക്കുന്നതാണു ചിന്തയെന്ന തരത്തിൽ ഇംഗ്ളീഷുകാർ വിശ്വസിച്ചുപോന്ന പഴയ മനശ്ശാസ്ത്രം, ഊർജ്ജരസതന്ത്രങ്ങളുടെ വഴിതെറ്റിക്കുന്ന പകർപ്പെഴുത്താണ്; പരമ്പരയേക്കാൾ ധാരണയും അനുഭവവും ചേരുന്ന ഒരു പ്രവാഹമാണു ചിന്ത; രക്തത്തിലെ അണുകണങ്ങളെപ്പോലെ ആ പ്രവാഹത്തിലെ ചെറുചുഴികളാണ്, ആശയങ്ങൾ. ഭാഷയിലെ നാമവും സർവനാമവും സൂചിപ്പിക്കുന്ന 'അവസ്ഥ'കൾപോലെ ക്രിയക്കും അവ്യയത്തിനും വിശേഷണത്തിനും തുല്യമായി മാനസികമായ ചില 'അവസ്ഥ'കളും നമുക്കുണ്ട്; വസ്തുക്കളുടേയും വിഷയങ്ങളുടേയും 'നേർക്കു' 'വേണ്ടി'യും 'എതിരാ'യുംപോലെ 'മുമ്പും' 'പിമ്പും' 'കൊണ്ടും' നമുക്കു വികാരങ്ങളുണ്ടാകാം. ചിന്തയിൽ നടക്കുന്ന ഈ 'അർത്ഥാന്തര'ഘടകങ്ങളാണു മാനസികജീവിതത്തിന്റെ ഇഴകൾക്കു നവജീവൻ നൽകി മനസ്സിനു നൈരന്തര്യം പകരുന്നത്.

സത്തയോ വസ്തുവോ അല്ല മറിച്ച് ഒരൊഴുക്കും സമ്പർക്കവുമാണ്, അവബോധം; സംഭവക്രമവും വസ്തുബന്ധങ്ങളും ചിന്തയുടെ സംവിധാനവും കൂടിച്ചേരുന്ന പ്രകാശമാനമായൊരു ബിന്ദുവാണത്. സകല പ്രതിഭാസങ്ങൾക്കും 'കാഴ്ച'കൾക്കുമപ്പുറം നിശ്ശൂന്യമായ അവസ്ഥയിൽ അനുഭവപ്രക്രിയകൾക്കും അതീതമായി ചിന്തിക്കേണ്ട കാര്യമില്ലാത്തതുകൊണ്ട് അത്തരം നിമിഷങ്ങളിൽ ചിന്തയിൽ തെളിയുന്നതു 'പ്രതിഭാസ'ങ്ങളല്ല, യാഥാർത്ഥ്യംതന്നെയായിരിക്കും; മാത്രമല്ല, പ്രതിഭാസങ്ങളുടെ സാരാംശമായി 'ആത്യന്തികതത്വ'ത്തേയും ബന്ധ

ങ്ങളുടെ സംവിധാനമായി 'കേവലാവസ്ഥ'യേയും സങ്കൽപ്പിക്കുമ്പോ ൾ മാനസികജീവിതത്തിന്റെ സാകല്യമായി ആത്മാവിനേയും നമു ക്കു കണക്കാക്കാൻ കഴിയുന്നു.

ആസന്നമായ യാഥാർത്ഥ്യങ്ങളോടും അവസ്ഥകളോടുമുള്ള ഈ ആവേശം വില്യം ജയിംസിനെ പ്രായോഗികതാവാദത്തിലേക്കു ന യിച്ചു. ഫ്രഞ്ചുകാരുടെ ആർജ്ജവവും വ്യക്തതയും സ്വാംശീകരിച്ച അ ദ്ദേഹം അതേസമയം ജർമ്മൻ ആദ്ധ്യാത്മികചിന്തയുടെ വൈജ്ഞാ നികനാട്യങ്ങളിൽനിന്നു മാറി നിന്നു; മൃതപ്രായമായ ഹെഗേലിയൻ ചിന്ത അമേരിക്കയിലേയ്ക്കു കൊണ്ടുവരാൻ ഹാരിസും (Harris) കൂട്ടരും ശ്രമിച്ചപ്പോൾ കുടിയേറ്റക്കാരിൽ പകർച്ചവ്യാധി കണ്ട ഉദ്യോഗസ്ഥ നെപ്പോലെയാണു വില്യം ജയിംസ് പ്രതികരിച്ചത്. ജർമ്മൻ ആ ദ്ധ്യാത്മികചിന്തയുടെ പ്രശ്നങ്ങൾ തീർത്തും അയഥാർത്ഥമാണെന്നു ബോദ്ധ്യം വന്ന അദ്ദേഹം, ആ കേവലതത്വങ്ങളുടെ നിശ്ശൂന്യത നി ഷ്പക്ഷരായ അനുവാചകരെ ബോദ്ധ്യപ്പെടുത്താനുള്ള ചില വഴിക ളെക്കുറിച്ചും ആലോചിച്ചു.

ആശയങ്ങൾ എങ്ങനെയാണു പുറത്തേയ്ക്കു വ്യക്തമാക്കേണ്ടതെന്നു പ്രതിപാദിക്കുന്ന ചാൾസ് പിയേഴ്സിന്റെ (Charles Pierce) ലേഖനം 1878-ൽ വായിച്ചതു ജെയിംസിനു മുന്നോട്ടുള്ള വഴി തുറന്നുകൊടുത്തു. ഒരാശയത്തിന്റെ അർത്ഥം മനസ്സിലാക്കാൻ അതിനെ പ്രവൃത്തിയി ലേക്കു നയിക്കുന്ന നിമിത്തങ്ങൾ പരിശോധിക്കണമെന്നു പിയേഴ്സ് പറയുന്നു; അതല്ലെങ്കിൽ നിഷ്ഫലമായ അവസാനിക്കാത്ത തർക്ക വാദങ്ങൾ മാത്രമായിരിക്കും അവശേഷിക്കുന്നത്; ഈയൊരു സൂചന പ്രായോഗികമായി പരീക്ഷിക്കാൻ ജയിംസ് തീരുമാനിച്ചു. രാസമി ശ്രിതത്തിൽ വൈദ്യുതി കടത്തിവിട്ടതുപോലെ ആദ്ധ്യാത്മികചിന്ത യുടെ പല പ്രശ്നങ്ങളും പ്രമാണങ്ങളും അതോടെ നിർജ്ജീവമായി ത്തീർന്നു; മാത്രമല്ല, പ്ലേറ്റോയുടെ ചിന്തകളിൽ യാഥാർത്ഥ്യബോധ മുണ്ടെന്ന് അവകാശപ്പെട്ടിരുന്ന പ്രശ്നങ്ങളുടെ ഇരുണ്ട നിഴൽരൂപങ്ങ ൾ പകൽവെളിച്ചത്തിൽ തെളിഞ്ഞു പ്രകാശിക്കുകയും ചെയ്തു.

പഴയ രീതിയിൽ ലളിതമായ ഈ പരീക്ഷണവിജയം സത്യത്തിനുതന്നെ പുതിയൊരു നിർവചനം നൽകാൻ അദ്ദേഹത്തെ പ്രേരിപ്പിച്ചു. സത്യത്തെ നന്മയും സൗന്ദര്യവുംപോലെ വസ്തുനിഷ്ഠമായൊരു ബന്ധമായാണു നാം കണ്ടിരുന്നത്; പക്ഷേ മനുഷ്യരുടെ തീരുമാനങ്ങൾക്കും ആവശ്യങ്ങൾക്കും ആപേക്ഷികമായാണു സത്യം നിൽക്കുന്നതെങ്കിലോ? 'പ്രകൃതിനിയമങ്ങൾ' ഒരിക്കലും മാറ്റാൻ കഴിയാത്ത സനാതനവും 'വസ്തുനിഷ്ഠ'വുമായ സത്യങ്ങളായി പൊതുവേ കണക്കാക്കപ്പെടുന്നുണ്ട്; സ്പിനോസയുടെ സിദ്ധാന്തങ്ങളിലെ കാതലായൊരു ആശയമാണത്; പക്ഷേ പ്രയോഗതലത്തിൽ വിജയം ഉറപ്പു നൽകുന്ന ആ സത്യങ്ങൾ, വസ്തുക്കളുടെ നേർപകർപ്പുകൾക്കു പകരം സവിശേഷാനുഭവങ്ങളുടെ കൃത്യമായ കണക്കുകൂട്ടലുകളും രൂപ കൽപ്പനകളുമല്ലാതെ മറ്റൊന്നുമല്ല; ആശയത്തിന്റെ 'നാണയമൂല്യ'മാണു സത്യം.

'നമ്മുടെ പെരുമാറ്റരീതികളിൽ ഉചിതമായതു 'ശരി'യാകുന്നപോലെ ചിന്തയിൽ ഉചിതമായതു സത്യമായിത്തീരുന്നു. തൊട്ടടുത്ത് ഉചിതമായി തോന്നുന്ന അനുഭവങ്ങൾ തുടർന്നുള്ള അനുഭവങ്ങളോടു തുല്യമാകണമെന്നു നിർബന്ധമില്ലാത്തതുകൊണ്ട് ദൂരവ്യാപകവും സമ്പൂർണവുമായ ഹിതോപായങ്ങൾ എങ്ങനേയും സംഭവിക്കാം; പൊതുവേ കരുതുന്നതുപോലെ നന്മയിൽനിന്നു വ്യത്യസ്തത പാലിച്ചു നന്മയുമായി സഹകരിക്കുന്നതല്ല, സത്യം; നന്മയുടെതന്നെ ഒരു സവിശേഷരൂപമാണു സത്യം. വിശ്വാസത്തിന്റെ വഴിയിൽ നല്ലതെന്നു തെളിയിക്കപ്പെടുന്നവയുടെ പേരാണു സത്യം'.

'ആശയത്തിൽ സംഭവിക്കുന്ന' ഒരു പ്രക്രിയകൂടിയാണു സത്യം; അഥവാ ബോദ്ധ്യപ്പെടുത്തലാണു സത്യം. പ്രായോഗികതാവാദം ആശയത്തിന്റെ ഉറവിടവും പരിസരവും ചിന്താവിഷയമാക്കുന്നതിനു പകരം പരിണതഫലങ്ങളെയാണു പരിശോധിക്കുന്നത്. 'പ്രാഥമികതത്വങ്ങൾക്കും വർഗീകരണങ്ങൾക്കും പകരം അവസാനനിഗമനങ്ങൾക്കു പ്രാധാന്യം നൽകുന്നു'. എന്താണു വസ്തുവെന്നും വിഷയമെന്നും ചോദിച്ചു തുടങ്ങുന്ന വൈജ്ഞാനികവാദം അനാവശ്യമായ ദുസ്തർക്കങ്ങളിൽ സ്വയം നഷ്ടപ്പെട്ടു കഴിഞ്ഞു; എന്താണ് ഉൽപ്പത്തിയെ

ന്നു ചോദിച്ച പരിണാമവാദം വ്യോമപടലങ്ങളിൽ അപ്രത്യക്ഷമായി; അതേസമയം എന്താണു പരിണതഫലമെന്നു ചോദിക്കുന്ന പ്രായോഗികതാവാദം ചിന്തയുടെ മുഖം കർമ്മത്തിലേക്കും ഭാവിയിലേക്കും തിരിച്ചു നിർത്തുന്നു.

**10.5.3. ബഹുത്വവാദം :** ദൈവത്തിന്റെ അസ്തിത്വവും പ്രകൃതവുമെന്ന തത്വചിന്തയുടെ ഏറ്റവും പൗരാണികമായ പ്രശ്നത്തിൽ ഈയൊരു ചിന്താപദ്ധതി നമുക്കൊന്നു പ്രയോഗിച്ചുനോക്കാം. വൈജ്ഞാനിക വാദികളായ ചിന്തകന്മാർ ദൈവത്തെ 'നിത്യൻ, നിർമ്മമൻ, നിർഗു ണൻ, നിശ്ചിന്തൻ, നിരാമയൻ, നിരാകാരൻ, നിരഹങ്കാരൻ' എന്നി ങ്ങനെ പല വിധത്തിലും വിശേഷിപ്പിച്ചു. ഇത്രയും പ്രൗഢമായ നിർ വചനങ്ങളിൽ ഏതു ദൈവത്തിനാണു സ്വന്തം മഹത്വത്തെക്കുറിച്ചു ഗ ർവ് തോന്നാത്തത്? പക്ഷേ, ആ വിശേഷണങ്ങളുടെ ശരിയായ അ ർത്ഥവും അതുകൊണ്ട് മനുഷ്യസമുദായത്തിനു സംഭവിക്കുന്ന പരിണ തഫലവുമെന്താണ്? ദൈവം സർവശക്തനും സർവവ്യാപിയുമാണെ ങ്കിൽ നമുക്കു വെറും കളിപ്പാവകളാകാതെ വയ്യ; ദൈവേച്ഛപ്രകാരമാ ണു സകലതും സംഭവിക്കുന്നതെങ്കിൽ ആ വിധിനിയോഗം മാറ്റിമറി ക്കാൻ തക്ക യാതൊന്നും നമുക്കു ചെയ്യാനില്ല; ആ നിർവചനങ്ങളുടെ യുക്തിസഹമായ സിദ്ധാന്തങ്ങളാണു വിധികൽപ്പിതവാദവും കാൽ വിനിസവും (Calvinism). ഇതേ പരിശോധന യാന്ത്രികമായ നിശ്ചി തത്വവാദത്തിൽ പ്രയോഗിക്കുമ്പോഴും സമാനഫലമാണു നമുക്കു ലഭി ക്കുന്നത്; നിശ്ചിതത്വവാദത്തിലാണു വിശ്വസിക്കുന്നതെങ്കിൽ സർവ ശക്തനായ വിധാതാവിന്റെ വരുതിക്കു വിധേയരായ പാവകളാണെ ന്നു സ്വയം മനസ്സിലാക്കി ഹൈന്ദവയോഗികളെപ്പോലെ സകലതും ഉപേക്ഷിക്കാൻ നാം നിർബന്ധിതരാകും. പക്ഷേ, അത്തരം വിഷാദ ചിന്തകൾ നമുക്കൊരിക്കലും സ്വീകാര്യമല്ല; മനുഷ്യസഹജമായ ലാ ളിത്യവും സന്തുലിതത്വവുംകൊണ്ടാണു ബുദ്ധിശക്തി ഇതുപോലുള്ള ചിന്താഗതികൾ ആവർത്തിച്ചു പ്രകടിപ്പിക്കുന്നത്; പക്ഷേ, അതെല്ലാം അതിജീവിച്ചു ജീവിതം

മുന്നോട്ടു പൊയ്ക്കൊണ്ടിരിയ്ക്കുന്നു.

‘മറ്റു വിധത്തിൽ ആരോപണവിധേയമല്ലെങ്കിലും മാരകമായ രണ്ടു തരം ന്യൂനതകൾകൊണ്ട് ചില ചിന്തകൾ സാർവത്രികമായി അംഗീകരിക്കപ്പെടാതെ പോകുന്നുണ്ട്. ഒന്നാമതായി, അതിന്റെ ആത്യന്തികപ്രമാണങ്ങൾ നാം നിരന്തരം താലോലിക്കുന്ന മോഹങ്ങളെ നിരാശപ്പെടുത്തരുത്; രണ്ടാമതായി, നമ്മുടെ താൽപ്പര്യങ്ങളെ നിഷേധിക്കുന്നതിനേക്കാൾ ദുസ്സഹമാണു സാന്ത്വനിപ്പിക്കുന്ന യാതൊരാശയവും പകരം വെയ്ക്കാനില്ലാത്ത അവസ്ഥ. സാർവലൗകികമായ വിഷയങ്ങളിൽ നമുക്കേറ്റവും പ്രിയപ്പെട്ടതും സ്വകാര്യവുമായ വികാരങ്ങൾക്കു പ്രസക്തി നിഷേധിച്ച്, ഒരൊറ്റ പ്രഹരത്തിൽ സകല ലക്ഷ്യങ്ങളും തകർക്കുന്ന തത്വചിന്ത, വിഷാദാത്മകത്വത്തേക്കാൾ ജനങ്ങൾക്ക് അപ്രിയമായിത്തീരും. അതുകൊണ്ടാണു സാർവത്രികാംഗീകാരമില്ലാത്ത ഭൗതികവാദം പരാജയപ്പെടുന്നത്‘.

അപ്പോൾ 'വസ്തുനിഷ്ഠമായ സത്യങ്ങൾ'ക്കനുസരിച്ചല്ല, ആവശ്യങ്ങൾക്കും സാഹചര്യങ്ങൾക്കും അനുസൃതമായാണു നാം സിദ്ധാന്തങ്ങളെ സ്വീകരിക്കുകയോ നിരാകരിക്കുകയോ ചെയ്യുന്നത്; യുക്തിഭദ്രത ഒരിക്കലും ചോദ്യം ചെയ്യപ്പെടുന്നില്ല; പ്രയോഗത്തിലേക്കു വരുമ്പോൾ ജീവിതത്തിലും താൽപ്പര്യങ്ങളിലും എന്തു പ്രസക്തിയാണതിനുള്ളതെന്നു നാമന്വേഷിക്കുന്നു; അനുകൂലവും പ്രതികൂലവുമായ വാദമുഖങ്ങൾ വിഷയങ്ങളിലേക്കു കൂടുതൽ വെളിച്ചം വീശുമെന്നല്ലാതെ ഒരിയ്ക്കലും തെളിവുകളായി മാറുന്നില്ല. വിറ്റ്മാൻ (Whitman : Leaves of Grass) എഴുതുന്നു:

‘യുക്തിയും പ്രഭാഷണങ്ങളും ഒരിയ്ക്കലും ഒന്നും ബോദ്ധ്യപ്പെടുത്തുന്നില്ല; രാവിന്റെ തണുപ്പ് ആത്മാവിന്റെ അഗാധതയിലേക്കു കടക്കുമ്പോൾ തത്വചിന്തയും മതവിശ്വാസങ്ങളും ഞാനൊരു പുനരാലോചനയ്ക്കു വിധേയമാക്കും; പ്രസംഗവേദിയിൽ മികച്ചതായ യാതൊന്നും വിശാലമേഘങ്ങൾക്കു കീഴെ വിജനമായ പ്രകൃതിദൃശ്യങ്ങളിലും അരുവികളുടെ സംഗീതപ്രവാഹങ്ങളിലും തെളിവായി മാറുന്നില്ല‘;

വാദഗതികൾക്കു രൂപം നൽകുന്ന ആവശ്യങ്ങൾ പക്ഷേ, ഒരിയ്ക്ക

ല്യം അവയ്ക്കു വഴങ്ങുന്നവയല്ലെന്നു നമുക്കറിയാം.

'ഒരളവോളം സവിശേഷമായ ചില മാനസികപ്രകൃതങ്ങൾ തമ്മിലുള്ള സംഘർഷങ്ങളാണു തത്വചിന്തയുടെ ചരിത്രം; ചിന്തകന്റെ മാനസികപ്രകൃതം എത്രമേൽ ഉദാത്തമായിരുന്നാലും ചിന്താപരമായ പ്രക്രിയയിൽ അവയെല്ലാം മറച്ചുവെയ്ക്കാൻ അദ്ദേഹം നിർബന്ധിതനാകുന്നു. വ്യക്തിപരമായ കാര്യങ്ങൾ യുക്തിസഹമല്ലാത്തതുകൊണ്ട് വസ്തുനിഷ്ഠമായ കാരണങ്ങളായിരിക്കും അദ്ദേഹം നിരത്തുന്നത്. പക്ഷേ കൃത്യമായ പരികൽപ്പനകളേക്കാൾ ശക്തമായൊരു സാന്നിദ്ധ്യമായിരിക്കും അദ്ദേഹം സ്വന്തം പരിഗണനകൾക്കു നൽകുന്നത്''.

തത്വചിന്തകളെ പൊതുവായി സ്വാധീനിക്കുന്ന ഈ മാനസികപ്രകൃതങ്ങൾ മൃദുലമെന്നും കഠിനമെന്നും രണ്ടായി തിരിക്കാം. മൃദുലമനസ്കർ പ്രകൃത്യാതന്നെ മതവിശ്വാസികളും നിശ്ചിതസ്വഭാവങ്ങളുള്ള സനാതനസത്യങ്ങൾക്കു മുൻഗണന നൽകുന്നവരുമാകും; ഇച്ഛാസ്വാതന്ത്ര്യവും ആശയവാദവും അദ്വൈതചിന്തയും ശുഭപ്രതീക്ഷയുമാണവരുടെ മുഖമുദ്ര. കഠിനമനസ്കരിൽ ഭൗതികവാദികളും അവിശ്വാസികളും വിധിവിശ്വാസികളും ('വസ്തുത'കളുടെ പിന്നാലെ പോകുന്ന) അനുഭവവാദികളും (അറിവിനെ അവബോധത്തിലൊതുക്കുന്ന) ഭാവുകത്വക്കാരും ബഹുത്വവാദികളും വിഷാദാത്മകജീവികളും സന്ദേഹവാദികളും ഉൾപ്പെടുന്നു. ഓരോന്നിലും നികത്താനാവാത്ത വൈരുദ്ധ്യം നിലനിൽക്കുന്നുണ്ടെന്നു മാത്രമല്ല, രണ്ടു സിദ്ധാന്തങ്ങൾ ഒരുപോലെ സ്വീകരിക്കുന്നവരും അക്കൂട്ടത്തിലുണ്ട്. വസ്തുതകളോടുള്ള ആസക്തിമൂലം (വില്യം ജയിംസിനെപ്പോലെ) 'കഠിനമനസ്കരാ'ണെങ്കിലും നിശ്ചിതത്വങ്ങളുടെ ഭീകരതകൊണ്ടു മതവിശ്വാസങ്ങളെ ശരണം പ്രാപിക്കുന്ന 'മൃദുലമനസ്ക' രേയും അവരിൽ കാണാം. പരസ്പരവിരുദ്ധമായ ഈ ആവശ്യങ്ങൾ പ്രകടമായും ഒരുമിച്ചു ചേർക്കാൻ കഴിയുന്ന ഒരു തത്വചിന്ത നമുക്കു കണ്ടെത്താൻ കഴിയുമോ?

ബഹുദേവതാരാധന അത്തരമൊരു സംയോജനത്തിനു സാദ്ധ്യത നൽകുന്നതായി ജയിംസ് വിശ്വസിക്കുന്നു. ഒളിമ്പസ് ഗിരിനിരക

ളിലിരുന്നു നിരന്തരം ഇടിമുഴക്കം സൃഷ്ടിക്കുന്ന ഒരു ദൈവത്തെയല്ല, 'പ്രപഞ്ചത്തിന്റെ വിധി നിർണയിക്കുന്നവരിൽ പ്രമുഖസ്ഥാനം വഹിക്കുന്ന നിർവാഹകപദവിയാണു' ജയിംസ് ദൈവത്തിനു കൽപ്പിക്കുന്നത്. ശ്രുതിലയസംവിധാനത്തോടെ അടഞ്ഞു കിടക്കുന്ന ചെറിയ ഒരു മുറിയേക്കാൾ വിരുദ്ധങ്ങളായ ലക്ഷ്യങ്ങളുടേയും അടിയൊഴുക്കുകളുടേയും സംഘർഷഭൂമിയാണു പ്രപഞ്ചം; ഏകാത്മകതയല്ല അനേകാത്മകതയാണതു തുറന്നു കാണിക്കുന്നത്. നാം ജീവിക്കുകയും ചലിക്കുകയും ചെയ്യുന്ന ഈ ലോകത്തിന്റെ കലാപകാലുഷ്യങ്ങൾക്കെല്ലാം ഉത്തരവാദി ഒരൊറ്റ ഇച്ഛാശക്തിയാണെന്നു സ്ഥാപിക്കുന്നതു കൊണ്ടു യാതൊന്നും നേടാനില്ല; വൈരുദ്ധ്യങ്ങളും വിഭാഗീയതകളും സൂചിപ്പിക്കുക മാത്രമാണതു ചെയ്യുന്നത്. പ്രപഞ്ചത്തിന്റെ അമ്പരപ്പിക്കുന്ന നാനാത്വത്തെക്കുറിച്ചു ചിന്തിക്കുമ്പോൾ ഒരുപക്ഷേ അദ്വൈതത്തേക്കാൾ ബഹുദേവതാരാധനക്കു പ്രാധാന്യം നൽകിയ പൗരാണികരാണു കൂടുതൽ വിവേകമതികളെന്നുപോലും ചിലപ്പോൾ തോന്നിപ്പോകും. 'സാധാരണജനവിഭാഗങ്ങളുടെ മതവിശ്വാസം അന്നെന്നപോലെ ഇന്നും ബഹുദേവതാരാധനയാണ്'. അപ്പോൾ ജനങ്ങളുടെ വഴി ശരിയും ചിന്തകരുടെ തെറ്റുമാണെന്നു വരുന്നു. സത്യത്തേക്കാൾ ഏകത്വത്തിനുള്ള ദാഹമാണവരെ അദ്വൈതത്തിന്റെ രോഗത്തിലേക്കു നയിയ്ക്കുന്നത്. 'പ്രപഞ്ചം ഏകാത്മകമാണെ'ന്നു പ്രഖ്യാപിയ്ക്കുമ്പോൾ അതൊരു സംഖ്യാരാധനയാകുന്നു. 'മൂന്നും' 'ഏഴും' പവിത്രസംഖ്യകളായി കരുതുമ്പോൾ കേവലമൂല്യത്തിൽ 'ഒന്ന്' എങ്ങനെയാണു 'നാൽപ്പത്തിമൂന്നി'നേക്കാൾ മഹത്വമുള്ളതാകുന്നത്?

മത്സരബുദ്ധികളായ വിരുദ്ധശക്തികൾക്കിടയിൽ പ്രശ്നപരിഹാരം തേടാൻ സ്വന്തം കഴിവുകൾ ഓരോരുത്തർക്കും ഉപയോഗിക്കാൻ അവസരം ലഭിക്കുന്നു എന്നതാണ് ഏകാത്മകതയേക്കാൾ അനേകാത്മകമായ പ്രപഞ്ചത്തിന്റെ മഹത്വം; പ്രവൃത്തികൾ വീണ്ടെടുക്കാൻ കഴിയാത്ത നിശ്ചിതത്വങ്ങളൊന്നുംതന്നെ അവിടെയില്ല. ഏകാത്മകപ്രപഞ്ചം നമ്മെ സംബന്ധിച്ചു നിർജ്ജീവമായൊരു ലോകമാണ്; ആ പ്രപഞ്ചത്തിൽ സർവശക്തനായ ദൈവമോ അദൃശ്യമായൊരു ശ

ക്തിയോ വെച്ചുനീട്ടുന്ന നിയോഗങ്ങൾ കൃത്യമായി നിർവഹിക്കുക മാത്രമാണ് നമ്മുടെ ധർമ്മം; മാനവരാശിയുടെ കണ്ണീരു മുഴുവൻ ചേർത്തുവെച്ചാലും ആ മൂലപ്രമാണരേഖയുടെ ഒരൊറ്റ വാക്കുപോലും മായ്ക്കാനാവില്ല. അങ്ങനെ പരിപൂർണമായൊരു പ്രപഞ്ചത്തിൽ വ്യക്തിത്വത്തിനു യാതൊരു സ്ഥാനവുമില്ല; 'യഥാർത്ഥ'ബ്രഹ്മത്തിന്റെ കണികകളാണു നാമെന്ന് അദ്വൈതവാദി ഉറപ്പിച്ചു പറയുന്നു. പക്ഷേ, അപൂർണമായ ഈ പ്രപഞ്ചത്തിൽ വേഷത്തിനനുസൃതമായ സംഭാഷണങ്ങൾ നമുക്കെഴുതിച്ചേർക്കാം; നമ്മുടെ ചിന്തകളും പ്രവൃത്തികളും നാം ജീവിക്കുന്ന ലോകത്തിന്റെ ഭാവിയെ ഒരളവോളം സ്വാധീനിയ്ക്കുകയും ചെയ്യും. വിധിയുടെ 'പ്രശാന്തത'യേക്കാൾ അവസരങ്ങളുടെ ആവേശം തുടിക്കുന്ന ആ ലോകത്തു നമുക്കു സ്വാതന്ത്ര്യമുണ്ട്. ക്ളിയോപാട്രയുടെ മൂക്കിനൊരിഞ്ചു നീളം കുറവായിരുന്നെങ്കിൽ ലോകചരിത്രം മാറിമറിയുമായിരുന്നെന്നു പാസ്ക്കൽ പറയുന്നുണ്ട്.

ഈ ഇച്ഛാസ്വാതന്ത്ര്യത്തിനും അനേകാത്മകപ്രപഞ്ചത്തിനും നിശ്ചിതമായ ഏകദൈവവിശ്വാസത്തിനും, പരസ്പരവിരുദ്ധമായ തത്വചിന്തകളെപ്പോലെ സൈദ്ധാന്തികമായൊരു തെളിവും പറയാനില്ല. പ്രായോഗികമായ തെളിവുപോലും ചിലപ്പോൾ വ്യക്തിപരമായി വ്യത്യസ്തമായിരിക്കും; വിധിവിശ്വാസത്തിൽനിന്നോ യുക്തിചിന്തയിൽനിന്നോ സ്വന്തം ജീവിതത്തിൽ ആശാസ്യമായ ഫലസിദ്ധി നേടാൻ ചിലർക്കു കഴിഞ്ഞേക്കാം. നിർണായകമായ തെളിവുകളില്ലെങ്കിൽ പക്ഷേ വ്യക്തിപരമായ ആർജ്ജവവും മൂല്യബോധവുമായിരിക്കും നമുക്കുവേണ്ടി തീരുമാനങ്ങളെടുക്കുന്നത്.

'നാം തുടർന്നുപോരുന്ന ജീവിതത്തേക്കാൾ മെച്ചപ്പെട്ട ജീവിതത്തിലേക്കു നയിക്കുന്ന എന്തെങ്കിലും വിശ്വാസം എവിടെയെങ്കിലുമുണ്ടെന്ന് ഉറപ്പുണ്ടെങ്കിൽ, മറ്റു താൽപ്പര്യങ്ങൾക്കു ഹാനി വരാത്തപക്ഷം, നാമതു സ്വീകരിക്കുന്നതുകൊണ്ടു തീർച്ചയായും നല്ലതേ വരൂ'.

മിക്കവാറും സാർവലൗകികവും സുദൃഢവുമായ മൂല്യബോധംതന്നെയാണു ദൈവവിശ്വാസത്തെ സംബന്ധിച്ചിടത്തോളം ഏറ്റവും പ്ര

ധാനപ്പെട്ട തെളിവ്. മതവിശ്വാസപരമായ അനുഭവങ്ങളുടെ അനന്ത വൈവിദ്ധ്യങ്ങൾ ജയിംസിനെ അത്ഭുതപ്പെടുത്തുന്നുണ്ട് വിയോജിയ്ക്കു മ്പോൾപ്പോലും അദ്ദേഹം ഒരു കലാകാരന്റെ ആർദ്രതയോടെയാണു സംസാരിക്കുന്നത്. ഓരോന്നിലും കാണുന്ന സത്യത്തിന്റെ ചെറിയ കണികകൾ തുറന്ന മനസ്സോടെ പരിശോധിക്കപ്പെടേണ്ടതാണെന്നു ജയിംസ് കരുതി. അത്തരം വിഷയങ്ങൾ ക്ഷമാപൂർവമായ പരിശോ ധനക്കു വിധേയമാക്കാൻ മാനസികഗവേഷണസ്ഥാപനങ്ങളുമായി സഹകരിക്കാനും അദ്ദേഹം മടിച്ചില്ല. മറ്റൊരു ആത്മീയലോകത്തി ന്റെ വാസ്തവികതയിൽ തീർച്ചയായും അദ്ദേഹം വിശ്വസിച്ചിരുന്നു.

'പ്രപഞ്ചത്തിൽ നിലനിൽക്കുന്ന അനുഭവങ്ങളിൽ ഏറ്റവും ഉദാ ത്തമായതു മാനുഷികമാണെന്ന അഭിപ്രായത്തോടു ഞാൻ വിയോ ജിക്കുന്നു. നേരേ മറിച്ച്, പട്ടിയും പൂച്ചയുംപോലുള്ള വളർത്തുമൃഗങ്ങ ൾക്കു മനുഷ്യജീവിതത്തോടുള്ള അതേ ആപേക്ഷികബന്ധമാണു മ നുഷ്യർക്കു പ്രപഞ്ചജീവിതവുമായുള്ളതെന്നു ഞാൻ വിശ്വസിക്കുന്നു. നമ്മുടെ വായനാമുറിയിലും  സൽക്കാരമുറിയിലും അനായാസം പെ രുമാറുന്ന അവയ്ക്കു പക്ഷേ, ആ ദൃശ്യങ്ങളുടെ പ്രസക്തിയെക്കുറിച്ചു യാ തൊരു സൂചനയും ലഭിക്കുന്നില്ല. ആ ദൃശ്യരൂപങ്ങളുടെ തുടക്കവും ഒടു ക്കവും അവയുടെ അറിവിന്റെ പരിധിക്കപ്പുറമായതുകൊണ്ട് ചരിത്ര ത്തിന്റെ വക്രതകളെ തൊട്ടുരസി കടന്നുപോകുന്ന സ്പർശരേഖകളാ ണവയുടെ ജീവിതം. അതുപോലെ കൂടുതൽ വിശാലമായ മറ്റൊരു ജീ വിതത്തിന്റെ സ്പർശരേഖകളാണു നാം'.

പക്ഷേ മരണത്തെക്കുറിച്ചുള്ള ഒരു പര്യാലോചനയാണു തത്വചി ന്തയെന്ന ധാരണയോട് അദ്ദേഹം യോജിക്കുന്നില്ല; ലൗകികജീവി തത്തിനു പ്രചോദനവും ദിശാബോധവും നൽകാൻ കഴിയാത്ത വിഷ യങ്ങൾക്കു യഥാർത്ഥത്തിൽ യാതൊരു മൂല്യവുമില്ല. 'ജീവിതത്തിന്റെ തുടർച്ചയിലല്ല മഹത്വത്തിലായിരുന്നു വില്യം ജയിംസ് അഭിരമിച്ച ത്' (Kallen : William James and Henry Bergson). അദ്ദേഹം ദൈന ന്ദിനവിഷയങ്ങളിൽ മുഴുകുന്നതിനേക്കാൾ കൂടുതലൊന്നും ചിന്താലോ കത്തു വ്യാപരിച്ചില്ല; മനുഷ്യപുരോഗതിക്കുതകുന്ന പല പ്രവർത്തന

ങ്ങളിലും ജയിംസ് സജീവമായി ഇടപഴകി; ആത്മവിശ്വാസവും വി പദിധൈര്യവും വിടാത്ത അദ്ദേഹം പലരേയും അകമഴിഞ്ഞു സഹാ യിച്ചിരുന്നു. ഓരോ മനുഷ്യനിലും സൂക്ഷിച്ചു വെച്ചിരിക്കുന്ന 'പരിമി തോർജ്ജം' സാഹചര്യങ്ങളുടെ സമ്മർദ്ദത്തിൽ സ്വയം പുറത്തുവരു മെന്നുതന്നെ അദ്ദേഹം കരുതി; ഈ ഊർജ്ജസ്രോതസ്സുകൾ മുഴുവ നായും ഉപയോഗപ്പെടുത്താനാണു നിരന്തരം അദ്ദേഹം വ്യക്തികളോ ടും സമൂഹത്തോടും ആവശ്യപ്പെട്ടത്. യുദ്ധത്തിനുവേണ്ടി പാഴാക്കുന്ന മനുഷ്യോർജ്ജത്തിൽ വിഹ്വലചിത്തനാണ് അദ്ദേഹം; അധികാര ത്തിനുവേണ്ടിയുള്ള ഈ മത്സരങ്ങൾ കുറേക്കൂടി സൃഷ്ടിപരമായി പ്ര കൃതിയുടെനേർക്കാണു തിരിച്ചുവിടേണ്ടതെന്ന് അദ്ദേഹം നിർദ്ദേശി ച്ചു. ദരിദ്രരോ ധനികരോ ആകട്ടെ, ഓരോ മനുഷ്യനും സ്വന്തം ഭരണ കൂടത്തിനുവേണ്ടി ജീവിതത്തിലെ രണ്ടു വർഷമെങ്കിലും നീക്കിവെ ക്കണം. മറ്റുള്ളവരെ കൊന്നൊടുക്കുന്നതിനുപകരം നമുക്കെന്തുകൊ ണ്ട് പകർച്ചവ്യാധികൾ നിയന്ത്രിക്കുകയും ഓവുചാലുകൾ വൃത്തിയാ ക്കുകയും മരുഭൂമികൾ നനയ്ക്കുകയും തോടുകൾ വെട്ടുകയും ചെയ്തു യു ദ്ധം മൂലം നാമാവശേഷമായതു മുഴുവൻ സാവധാനം വീണ്ടെടുത്തു സാമൂഹ്യമായ മാറ്റങ്ങൾക്കു തുടക്കം കുറിച്ചുകൂടാ?

സോഷ്യലിസത്തോടു മമതയുണ്ടെങ്കിലും വ്യക്തികളേയും പ്രതിഭ കളേയും അനാദരിക്കുന്ന നിലപാട് അദ്ദേഹത്തിനു സ്വീകാര്യമായി രുന്നില്ല. ചരിത്രത്തിലെ സകല സാംസ്കാരികനവോത്ഥാനങ്ങളും 'വം ശവും കാലവും പരിതസ്ഥിതികളും' ചേർന്നാണു സൃഷ്ടിച്ചതെന്ന തെ യ്നിന്റെ (Taine) സിദ്ധാന്തം, വ്യക്തിയെ ഒഴിവാക്കിയതിന്റെ പേരി ൽ അപക്വമാണെന്ന് അദ്ദേഹം കരുതി. വ്യക്തിയ്ക്കു മാത്രമാണു മൂല്യ മുള്ളത്; മറ്റുള്ളവ, തത്വചിന്തപോലും, ഉപാധികൾ മാത്രമാണ്. അതു കൊണ്ട് മനുഷ്യരുടെ വ്യക്തിതാൽപ്പര്യങ്ങൾ സേവനസന്നദ്ധതയോ ടെ സംരക്ഷിക്കപ്പെടേണ്ടതാണെന്നു മനസ്സിലാക്കുന്ന ഒരു ഭരണകൂട മാണു നമുക്കു വേണ്ടത്; അതേസമയം, 'ഒരു സംവിധാനത്തേക്കാൾ സാഹസികതയായി പ്രപഞ്ചത്തെ കാണാൻ കഴിയുന്ന' ഒരു ചിന്താ

പദ്ധതിയും വിശ്വാസവുംകൂടി നമുക്കാവശ്യമുണ്ട്; മാത്രമല്ല, ഏറെ പരാജയങ്ങൾ കണ്ടുകഴിഞ്ഞെങ്കിലും വിജയത്തിനു വഴങ്ങിക്കൊടുക്കാനുള്ള പലതും ഇനിയും അവശേഷിയ്ക്കുന്നുണ്ടെന്ന ദൃഢവിശ്വാസം ഊട്ടിയുറപ്പിക്കാൻകൂടി കഴിയുന്നതായിരിക്കണം, ആ തത്വചിന്ത.

'കപ്പൽഛേദത്തിൽ മരണമടഞ്ഞ നാവികൻ കടൽത്തീരത്തു സംസ്കരിക്കപ്പെടുന്നതിനുമുമ്പേ സഹയാത്രികരായ ഞങ്ങളോടു യാത്ര തുടരാൻ അഭ്യർത്ഥിച്ചു വിട പറഞ്ഞപ്പോൾ ഞങ്ങളെല്ലാം നഷ്ടബോധത്തോടെ വിഷാദികളായി; അതേസമയം ധീരോദാത്തരായ മറ്റൊരു കൂട്ടർ കൊടുങ്കാറ്റു കൂസാതെ കപ്പൽ കടലിലിറക്കി യാത്ര തുടർന്നു!'.

**10.5.4. നിരൂപണാവലോകനം :** ഈ തത്വചിന്തയുടെ പഴയതും പു തിയതുമായ ആശയങ്ങൾ വായനക്കാരെ പ്രത്യേകം പറഞ്ഞു മനസ്സിലാക്കേണ്ടതില്ല. ഭൗതികവാദത്തിന്റെ സാർവത്രികസംവിധാനങ്ങളിൽനിന്നു വിശ്വാസത്തെ മോചിപ്പിക്കാൻ കാന്റും ബർഗ്സണും നടത്തിയതുപോലുള്ള ഈ പരിശ്രമം, മതവും ശാസ്ത്രവും തമ്മിൽ നടക്കുന്ന ആധുനികയുദ്ധത്തിന്റെ ഭാഗമായി മാറി; കാന്റിന്റെ 'പ്രായോഗികയുക്തി'യിലും ഷോപ്പൻഹോവറുടെ ഇച്ഛാസ്വാതന്ത്ര്യത്തിലും (സത്യവും സുദൃഢവുമായ ആശയത്തിന്റെ കാര്യത്തിൽ) 'ശക്തരുടെ അതിജീവന'മെന്ന ഡാർവിന്റെ സിദ്ധാന്തത്തിലും ഉപയോഗസാദ്ധ്യത കണക്കാക്കുന്ന പ്രയോജനവാദത്തിലും ഇംഗ്ളീഷുകാരുടെ അനുഭവമാത്രമായ പ്രാമാണികപാരമ്പര്യത്തിലും അമേരിയ്ക്കയുടെ സാമൂഹ്യസമവാക്യങ്ങളിലും ഈ പ്രയോഗവാദത്തിന്റെ വേരുകൾ കാണാം.

സാരാംശത്തേക്കാൾ ശൈലികൊണ്ടു സവിശേഷവും മൗലികവുമായൊരു അമേരിക്കൻ പ്രകൃതം ജയിംസിന്റെ ചിന്തകളെ സ്വാധീനിച്ചതായി പൊതുവേ ചൂണ്ടിക്കാണിക്കപ്പെടുന്നുണ്ട്. ചടുലമായ തന്ത്രങ്ങൾക്കും സമ്പാദ്യത്തിനുമുള്ള അമേരിക്കയുടെ അത്യാവേശം അദ്ദേഹത്തിന്റെ ചിന്തയിലും ശൈലിയിലും നിറഞ്ഞുകവിയുന്നു. 'സ്വാർത്ഥബുദ്ധികളുടെ തത്വചിന്ത'യെന്നു ഹങ്കർ (Huncker) വിശേഷിപ്പിക്കുന്ന ഈ പദ്ധതിയിൽ വിപണനതന്ത്രങ്ങളുടെ ചില ചേരുവകളും തീർച്ചയായുമുണ്ട്; ഭൗതികവാദികളായ ഉപഭോക്താക്കൾക്കു പ്രലോ

ഭനീയമായ പരസ്യവാചകങ്ങളിലൂടെ വിൽക്കാനുള്ള വസ്തുവിനെപ്പോലെയാണ ജയിംസ് ദൈവത്തെക്കുറിച്ചു സംസാരിക്കുന്നത്; യാതൊന്നും നഷ്ടപ്പെടാത്ത ഉയർന്ന ലാഭവിഹിതത്തോടെ മറ്റൊരു ലോകമെന്ന ദീർഘകാലനിക്ഷേപത്തിനു ശുപാർശ ചെയ്യുന്നതുപോലെയാണ് അദ്ദേഹം നമ്മെ പറഞ്ഞു വിശ്വസിപ്പിക്കാൻ ശ്രമിക്കുന്നത്. യൂറോപ്പിന്റെ ശാസ്ത്രത്തിനും ആദ്ധ്യാത്മികചിന്തക്കും നേർക്കുള്ള അമേരിക്കയുടെ യുവസഹജമായ പ്രതിരോധപ്രതികരണമാണത്.

പക്ഷേ, ഈ പുതിയ പരീക്ഷ തീർച്ചയായും പഴയതിന്റെ ആവർത്തനം മാത്രമായിരുന്നു; 'പഴയ ചിന്താശൈലികൾക്കുള്ള പുതിയൊരു പേരെ'ന്നാണ സത്യസന്ധനായ ഈ ചിന്തകൻ പ്രായോഗികതാവാദത്തെ വിശേഷിപ്പിച്ചത്. അനുഭവവും പരീക്ഷണവുംകൊണ്ടു മഹത്വം കൈവരിക്കുന്നതാണ സത്യമെന്ന പുതിയ പരീക്ഷ അർത്ഥമാക്കുന്നുണ്ടെങ്കിൽ 'തീർച്ചയായും' എന്നാണതിനുത്തരം; മറിച്ച്, വ്യക്തിപരമായ ഉപയോഗക്ഷമതയാണ ലക്ഷ്യമാക്കുന്നതെങ്കിൽ 'തീർച്ചയായുമല്ല'. വ്യക്തിപരമായ ഉപയോഗക്ഷമത വ്യക്തിപരം മാത്രമാണ്; സാർവത്രികവും സ്ഥിരവുമായ ഉപയോഗക്ഷമതക്കുമാത്രമേ സത്യത്തെ കാണിച്ചു തരാൻ കഴിയൂ. ഇന്നു തെറ്റാണെന്നു തെളിഞ്ഞെങ്കിലും ഒരുകാലത്തു സത്യവും പ്രയോജനകരവുമായി കരുതിയ വിശ്വാസങ്ങളെക്കുറിച്ചു പ്രായോഗികവാദികൾ സംസാരിക്കുന്നതു മനഃപൂർവമായ വിഡ്ഢിത്തപ്രലപനങ്ങളായേ കാണാൻ പറ്റൂ. ഉപരിപ്ളവഭാഷണങ്ങളിൽ മാത്രമാണ പ്രായോഗികത വിലമതിക്കപ്പെടുന്നത്.

എന്തായാലും തത്വചിന്തയെ പൊതിഞ്ഞു കിടന്ന ചില ചിലന്തിവലകൾ നീക്കം ചെയ്യുകയായിരുന്നു ജയിംസിന്റെ ഉദ്ദേശം; പ്രത്യയശാസ്ത്രങ്ങളോടും സൈദ്ധാന്തികതയോടും ഇംഗ്ളീഷുകാർക്കുള്ള പഴയ മനോഭാവം അമ്പരപ്പിക്കുന്ന വിധത്തിൽ ഊന്നിപ്പറയണമെന്നും അദ്ദേഹം ആഗ്രഹിച്ചു. തത്വചിന്തയെ ഒരിക്കൽക്കൂടി ലൗകികവിഷയങ്ങളുടെ നേർക്കു തിരിച്ചുവിടുകവഴി മറ്റൊരർത്ഥത്തിൽ ബേക്കണിന്റെ പാത പിന്തുടരുകയാണ് അദ്ദേഹം ചെയ്തത്. സത്യത്തെ

കുറിച്ചുള്ള സിദ്ധാന്തത്തേക്കാൾ അനുഭവങ്ങൾക്ക് ഊന്നൽ നൽകുന്ന ഈയൊരു ചിന്തയുടെ പേരിലായിരിക്കും ഭാവിയിൽ വില്യം ജയിംസ് ഓർമ്മിക്കപ്പെടുന്നത്; അതുപോലെ, തത്വചിന്തകനേക്കാൾ മനശ്ശാസ്ത്രജ്ഞനെന്ന നിലയ്ക്കായിരിക്കും ഒരുപക്ഷേ അദ്ദേഹം ആദരിക്കപ്പെടുന്നതും. പഴയ പ്രശ്നങ്ങൾക്കു യാതൊരു പരിഹാരവും കണ്ടെത്താൻ കഴിഞ്ഞില്ലെന്ന യാഥാർത്ഥ്യവും അദ്ദേഹം മനസ്സിലാക്കിയിരുന്നു; മറ്റൊരു വിശ്വാസമോ സങ്കൽപ്പമോ മാത്രമാണു താൻ ആവിഷ്ക്കരിക്കുന്നതെന്നു തുറന്നു സമ്മതിക്കാനുള്ള ആർജ്ജവവും അദ്ദേഹം കാണിച്ചു. മരണത്തിനുശേഷം കണ്ടെടുത്ത അവസാനത്തെ കുറിപ്പിൽ അദ്ദേഹത്തിന്റെ മൗലികത മുഴുവൻ പ്രതിഫലിപ്പിയ്ക്കുന്ന ചില വാചകങ്ങൾ വായിയ്ക്കാം: 'യാതൊന്നും അവസാനവിധിയല്ല; ഈ തീരുമാനത്തോടു ബന്ധപ്പെടുത്താവുന്ന എന്തു നിഗമനങ്ങളാണു നാമിതുവരെ കൈക്കൊണ്ടിട്ടുള്ളത്? പ്രവചിയ്ക്കത്തക്ക സൗഭാഗ്യങ്ങളോ ഉപദേശങ്ങളോ എനിക്കു നൽകാനില്ല. എല്ലാവർക്കും വിട!'.

### 10.6. ജോൺ ദിവേ

**10.6.1. വിദ്യാഭ്യാസം :** പ്രായോഗികതാവാദം 'പൂർണമായും' ഒരമേരിക്കൻ തത്വചിന്തയാണെന്നു പറയാനാവില്ല; അമേരിക്കയുടെ തെക്കുപടിഞ്ഞാറൻ പ്രവിശ്യകളിൽ നില നിന്ന സംസ്കാരത്തെ സത്യത്തിൽ വില്യം ജയിംസ് കണ്ടില്ലെന്നു നടിച്ചു. മൂല്യാധിഷ്ഠിതമായ ആ തത്വചിന്ത ഉപജ്ഞാതാവിന്റെ പൗരോഹിത്യവിരുദ്ധമായ പാരമ്പര്യത്തെപ്പോലും തള്ളിക്കളഞ്ഞു. ലോകത്തിന്റെ വസ്തുനിഷ്ഠയാഥാർത്ഥ്യങ്ങളും പ്രായോഗികഫലങ്ങളും വിവരിയ്ക്കുന്ന ജയിംസ് തൊട്ടുത്ത നിമിഷം പ്രതീക്ഷാവേഗത്തിലാണു സ്വർഗത്തിലേക്കു കുതിക്കുന്നത്. ആദ്ധ്യാത്മികതക്കും വൈജ്ഞാനികരീതിശാസ്ത്രത്തിനും നേർക്കുള്ള പ്രതികരണമെന്നനിലയിൽ തുടങ്ങിയ ആ ചിന്തകൾ പ്രകൃതിയിലേക്കും സമൂഹത്തിലേക്കും കടക്കുമെന്നു പലരും പ്രതീക്ഷിച്ചു; പക്ഷേ, ഓരോരുത്തർക്കും അവരവരുടെ പ്രിയപ്പെട്ട വിശ്വാസങ്ങൾ രക്ഷിക്കാനുള്ള ബൗദ്ധികമായ മാന്യത അനുവദിക്കപ്പെടണമെന്ന ചി

ന്തയോടെ അതു സമാപിക്കുന്നു. അതീതജീവിതത്തിന്റെ അമ്പരപ്പി ക്കുന്ന പ്രശ്നങ്ങൾ മതവിശ്വാസങ്ങൾക്കും വൈജ്ഞാനികമായ സങ്കീ ർണതകൾ മനശ്ശാസ്ത്രത്തിനും നൽകി പരസ്പരവിരുദ്ധമായ ലൗകിക ലക്ഷ്യങ്ങളെ സമന്വയിപ്പിച്ച്, മനുഷ്യജീവിതത്തെ ഉദാത്തമായൊരു തലത്തിലേക്കുയർത്താൻ തത്വചിന്ത എന്നാണിനി തയാറാവുന്നത്?

പക്വത വന്ന അമേരിക്കൻസംസ്കാരത്തെ പ്രതിനിധീകരിക്കത്ത ക്ക ഒരു തത്വചിന്തയുടെ രൂപരേഖ തയാറാക്കുന്ന ദൗത്യം ഏറ്റെടു ക്കാൻ ജോൺ ദിവേയ്ക്കു (John Dewey) സാഹചര്യങ്ങൾ തടസ്സമായി രുന്നില്ല. 'കഴിവുകെട്ട കിഴക്കൻ' പ്രവിശ്യകളിലൊന്നായ വെർമോ ണ്ടിൽ 1859-ലാണു ദിവേ ജനിച്ചത്; പുതിയ സംസ്കാരം സ്വീകരിക്കു ന്നതിനുമുമ്പ് പഴയതുൾക്കൊള്ളാനെന്നോണം വിദ്യാഭ്യാസകാലം അദ്ദേഹം സ്വദേശത്തു ചിലവഴിച്ചു. പിന്നീട് ഗ്രീലേയുടെ (Greeley) ഉ പദേശപ്രകാരം പടിഞ്ഞാറൻ ഭാഗത്തെ മിന്നെസോട്ട, മിച്ചിഗൻ, ചി ക്കാഗോ തുടങ്ങിയ സർവകലാശാലകളിൽ തത്വചിന്ത പഠിപ്പിച്ചശേ ഷം സ്വദേശത്തേക്കു മടങ്ങിയ അദ്ദേഹം കൊളംബിയ സർവകലാ ശാലയിലെ തത്വചിന്താവിഭാഗത്തിന്റെ തലവനായി നിയമിക്കപ്പെ ട്ടു. ആദ്യത്തെ ഇരുപതു വർഷങ്ങൾ ചിലവഴിച്ച വെർമൗണ്ടിലെ പ രുഷസാഹചര്യങ്ങളാണു ലോകം മുഴുവൻ അറിഞ്ഞാദരിക്കുന്ന ആ ഗ്രാമീണലാളിത്യം അദ്ദേഹത്തിനു സമ്മാനിച്ചത്. കിഴക്കൻ പ്രവി ശ്യകൾക്കു തീരെ അജ്ഞാതമായിരുന്ന അമേരിക്കയുടെ ലോകം അ ടുത്ത ഇരുപതു വർഷങ്ങളിൽ മദ്ധ്യപാശ്ചാത്യദേശത്തു ജീവിച്ചുകൊ ണ്ട് അദ്ദേഹം പഠിച്ചു; അതിന്റെ ശക്തിയും ദൗർബല്യവും അദ്ദേഹം തിരിച്ചറിഞ്ഞു; അമേരിക്കയിലെ ഉൾനാടൻ 'പ്രവിശ്യകളി'ൽ നില നിന്നിരുന്ന ഉപരിപ്ളവമായ അന്ധവിശ്വാസങ്ങളിൽ അന്തർലീന മായ പ്രകൃതിചിന്തയുടെ ലാളിത്യവും ശക്തിയും വ്യാഖ്യാനിച്ചുകൊ ണ്ടാണു ജോൺ ദിവേ വിദ്യാർത്ഥികൾക്കുവേണ്ടി സ്വന്തം തത്വചി ന്ത എഴുതാൻ തുടങ്ങിയത്. വിറ്റ്മാന്റെ (Whitman) കവിതപോലെ, ഒ രു സംസ്ഥാനത്തിനുവേണ്ടിയല്ല അമേരിക്കക്കു മുഴുവനായുമാണു ദി-

വേയുടെ തത്വചിന്ത സമർപ്പിക്കപ്പെടുന്നത്.

ചിക്കാഗോയിലെ വിദ്യാഭ്യാസവിഷയകമായ പ്രവർത്തനങ്ങളുടെ പേരിൽ ജോൺ ദിവേ ആദ്യമായി ലോകശ്രദ്ധ പിടിച്ചുപറ്റി. നിശ്ച യദാർഢ്യം തുളുമ്പുന്ന അദ്ദേഹത്തിന്റെ ചിന്താഗതികൾ അക്കാല ത്താണു ബാഹ്യലോകത്തേക്കു വരുന്നത്; വിദ്യാഭ്യാസമേഖലയിലെ പുതിയ ചിന്താഗതികളോടു മനസ്സു തുറക്കുന്ന അദ്ദേഹത്തിനു 'നാള ത്തെ വിദ്യാലയങ്ങളെ'ക്കുറിച്ചുള്ള അഭിനിവേശം ഒരിക്കലും കെട്ടട ങ്ങുന്നില്ല. അതുകൊണ്ടുതന്നെ 'ജനാധിപത്യവും വിദ്യാഭ്യാസവു'മാ യിരിക്കാം (Democracy and Education) അദ്ദേഹത്തിന്റെ ഏറ്റവും മ ഹത്തായ കൃതി; തത്വചിന്തയുടെ വ്യത്യസ്തങ്ങളായ ചിന്താധാരകൾ ഒരുമിച്ചൊരു ബിന്ദുവിലേക്കു കേന്ദ്രീകരിച്ച് ഒരു തലമുറയുടെ വികസ നദൗത്യത്തിലേക്കു ശ്രദ്ധ തിരിക്കുകയാണ് അദ്ദേഹം ചെയ്യുന്നത്. അമേരിക്കയിലെ ഒരു വിദ്യാലയംപോലും ഈ ചിന്തയുടെ സ്വാധീ നത്തിൽനിന്നു മാറാത്തവിധം പുരോഗമനചിന്തകരായ അദ്ധ്യാപക രെല്ലാം അദ്ദേഹത്തിന്റെ നേതൃത്വത്തെ അംഗീകരിച്ചു; പഠനപരിഷ്കാ രശ്രമങ്ങളിൽ സജീവമായ അദ്ദേഹത്തിന്റെ സാന്നിദ്ധ്യം ലോക ത്തെവിടേയും നമുക്കു കാണാം; വിദ്യാഭ്യാസപരിഷ്കരണവുമായി ബ ന്ധപ്പെട്ടു രണ്ടുവർഷത്തോളം അദ്ദേഹം ചൈനയിൽ ചിലവഴിച്ചു; ദേ ശീയവിദ്യാലയങ്ങൾ പുനഃക്രമീകരിക്കുന്നതിനുള്ള ഒരു പദ്ധതി തുർ ക്കിയിലെ ഭരണകൂടത്തിനുവേണ്ടി അദ്ദേഹം സമർപ്പിച്ചു.

മാനവികവിഷയങ്ങളേക്കാൾ ശാസ്ത്രത്തിനാണു വിദ്യാഭ്യാസത്തി ൽ പ്രാധാന്യം നൽകേണ്ടതെന്ന സ്പെൻസറുടെ സിദ്ധാന്തം അക്ഷരാ ർത്ഥത്തിൽ സ്വീകരിച്ച ദിവേ, പുസ്തകങ്ങളിൽനിന്നു നേരിട്ടല്ല തൊ ഴിലധിഷ്ഠിതമായാണു വിദ്യാർത്ഥികൾ ശാസ്ത്രം പഠിക്കേണ്ടതെന്നു നിഷ്കർഷിച്ചു. 'സ്വതന്ത്ര'മായ വിദ്യാഭ്യാസരീതികളോട് അദ്ദേഹത്തി നു മതിപ്പുണ്ടായിരുന്നില്ല; ആദ്യകാലത്തു 'സ്വതന്ത്രമനുഷ്യ'രുടെ വി ദ്യാഭ്യാസം ജനാധിപത്യപരമായൊരു ജീവിതത്തിനു പകരം വരേ ണ്യവർഗത്തിന്റെ വിശ്രമവേളകൾക്കായിരുന്നു ഉപകരിച്ചത്. യൂറോ പ്പിലും അമേരിക്കയിലും പടർന്നുപിടിക്കുന്ന വ്യവസായവൽക്കരണ

ത്തിന കീഴിൽ ജീവിക്കുന്ന നാമിപ്പോൾ പുസ്തകങ്ങളേക്കാൾ തൊഴിലിലൂടെ കൈവരുന്ന വിദ്യാഭ്യാസത്തിനാണ പ്രാധാന്യം നൽകേണ്ടത്. വൈജ്ഞാനികസംസ്കാരം പൊങ്ങച്ചങ്ങൾക്ക വളം വെയ്ക്കുമ്പോൾ തൊഴിൽപരമായ സഹവാസം ജനാധിപത്യത്തിന കരുത്തേകം. വ്യാവസായികസമൂഹത്തിലെ ഒരു വിദ്യാലയം സമുദായത്തിന്റെ ലഘുരൂപമായി മാറണം; സാമൂഹ്യസാമ്പത്തികരംഗങ്ങളിൽ ക്രമസംവിധാനത്തിനാവശ്യമായ വിദ്യകളും അച്ചടക്കവും വിദ്യാലയങ്ങളിൽ അഭ്യസിപ്പിയ്ക്കപ്പെടണം. മാത്രമല്ല, പക്വത നേടുന്നതിനേക്കാൾ മനസ്സിന്റെ വികാസത്തിനുതകുന്നവിധം വിദ്യാഭ്യാസം ഉടച്ചു വാർക്കേണ്ടതുണ്ട്. വിദ്യാലയങ്ങൾക്ക മാനസികവളർച്ചയുടെ ഉപാധികൾ മാത്രമേ പകരാനാവൂ; അനുഭവങ്ങളുടെ ഉൾക്കാഴ്ചയും വ്യാഖ്യാനങ്ങ ളുമാണ ബാക്കിയുള്ളവ പൂരിപ്പിയ്ക്കേണ്ടത്. വിദ്യാലയത്തിൽനിന്ന വിട്ടുപോന്നശേഷം മാത്രമേ ശരിയായ വിദ്യാഭ്യാസം ആരംഭിയ്ക്കുന്നുള്ളൂ; അതുകൊണ്ട് മരണത്തിനുമുമ്പ് അതവസാനിപ്പിക്കാൻ നമുക്ക യാതൊരു ഒഴികഴിവും ചൂണ്ടിക്കാണിക്കാനില്ല.

**10.6.2. നിമിത്തവാദം :** പരിണാമസിദ്ധാന്തത്തെ പരിപൂർണമായും അംഗീകരിക്കുന്നതാണ ദിവേയുടെ മതം. താഴ്ന്ന തലത്തിൽനിന്നു നിലനിൽപ്പിനായുള്ള സമരങ്ങളിലൂടെ ഉരുത്തിരിഞ്ഞുവന്ന അവയവങ്ങളാണ മനുഷ്യന്റെ മനസ്സും ശരീരവുമെന്നു കരുതുന്ന അദ്ദേഹത്തിന്റെ വാദങ്ങൾ ഡാർവിനിസത്തിൽനിന്നാണ തുടങ്ങുന്നത്.

'തൽക്ഷണം സൃഷ്ടിക്കപ്പെട്ടതാണെന്നു തോന്നുന്നവിധം പൂർണവളർച്ച വന്ന അവസ്ഥയേക്കാൾ സാവധാനം വികസിക്കുന്ന അവസ്ഥയിലായിരിക്കും വസ്തുക്കളുടെ പ്രകൃതം കൂടുതൽ മനസ്സിലാക്കാൻ കഴിയുന്നതെ'ന്നു ഡെക്കാർട്ടേ പറഞ്ഞപ്പോഴാണ നിയന്ത്രണാത്മകമായ ആ യുക്തിയെക്കുറിച്ചു ലോകത്തിനു ബോധമുണ്ടായത്; ആ യുക്തിയുടെ ഏറ്റവും ആധുനികമായ ശാസ്ത്രീയനേട്ടമാണ ഡാർവിന്റെ 'ജീവിവർഗങ്ങളുടെ ഉദ്ഭവം'; ഗലീലിയോ ഭൂമിയെക്കുറിച്ചു പറഞ്ഞതു മുഴുവൻ ഡാർവിൻ ജീവികളിലേക്ക പരിവർത്തനം ചെയ്തപ്പോൾ ചോദ്യങ്ങ

ൾ ചോദിച്ച് ഉത്തരങ്ങൾ തേടുന്ന ഒരു വംശത്തിന്റെ ജനിതകവും പരീക്ഷണാത്മകവുമായ ആശയങ്ങൾ ഒരൊറ്റ നിമിഷത്തിൽ എന്നെന്നേക്കുമായി മോചിപ്പിക്കുകയാണ് ചെയ്തത്'.

അതുകൊണ്ട് പ്രകൃത്യതീതമായ നിമിത്തങ്ങളിലല്ല, പരിത:സ്ഥിതിയുടെ സ്ഥാനവും ധർമ്മവും നോക്കിയാവണം വിഷയങ്ങൾ വിശദീകരിക്കപ്പെടേണ്ടത്; 'പ്രപഞ്ചത്തെ ഒരു മാതൃകയായി കണ്ട് യുക്ത്യനുസൃതമായി വ്യാഖ്യാനിക്കാനുള്ള ശ്രമങ്ങൾ, നമ്മെ ബാധിക്കുന്ന വിഷയങ്ങളെ നിയന്ത്രിക്കാനുള്ള കഴിവില്ലായ്മ സമ്മതിക്കുന്നതിനു തുല്യമാണെ'ന്നു പ്രകൃതിവാദിയായ ദിവേ തുറന്നടിച്ചു. മനുഷ്യർ സ്വയം സൃഷ്ടിക്കുകയും ആദരിക്കുകയും ചെയ്യുന്ന പല ആശയങ്ങളുംപോലെ നശീകരണാത്മകമല്ലെങ്കിലും ഷോപ്പൻഹോവറുടെ 'ഇച്ഛ'യും ബർഗ്സണിന്റെ 'ആവേശ'വുംപോലുള്ള ശക്തികൾ ആരാധിക്കത്തക്ക പ്രാധാന്യമുള്ളതല്ലെന്നു പറഞ്ഞ് അദ്ദേഹം തള്ളിക്കളഞ്ഞു. നിഷ്പക്ഷമായ പ്രാപഞ്ചികശക്തികളിലല്ല, ദൈവികത നമ്മുടെ ഉള്ളിലാണുള്ളത്. 'അചഞ്ചലനായ സാരഥിയെപ്പോലെ നന്മയുൾക്കൊള്ളുന്ന വിവേകം, നമ്മുടെ ലൌകികവിഷയങ്ങളിൽ പങ്കെടുക്കാൻ വിദൂരതയുടെ വിജനതയിൽനിന്നു താഴോട്ടിറങ്ങിവന്നു'. ബാഹ്യമായതിനോടല്ല, സ്വയം ജീവിക്കുന്ന ഭൂമിയോടാണു നാം വിശ്വസ്തരാകേണ്ടത്.

ആദ്ധ്യാത്മികത ദൈവശാസ്ത്രത്തിന്റെ മാറ്റൊലിയാണെന്ന ചിന്താഗതി ബേക്കൺ, ഹോബ്സ്, സ്പെൻസർ, മിൽ തുടങ്ങിയ പ്രകൃതിവാദികളെപ്പോലെ ദിവേ നിശ്ശേഷം നിരാകരിക്കുന്നു. മതവിശ്വാസങ്ങളുടെ പ്രശ്നങ്ങളുമായി കൂട്ടിക്കുഴക്കുന്നതുകൊണ്ടാണു തത്വചിന്തക്കു പലപ്പോഴും അപചയം വരുന്നത്. 'അടിസ്ഥാനപരമായൊരു രാഷ്ട്രീയബോധത്തിൽ തുടങ്ങിയ തത്വചിന്തയുടെ ലക്ഷ്യം നീതിയുക്തമായൊരു സാമൂഹ്യവ്യവസ്ഥയുടെ സംസ്ഥാപനവുമായി ബന്ധപ്പെട്ട പ്രശ്നപരിഹാരങ്ങളാണെന്നു പ്ലേറ്റോയുടെ കൃതികളിൽ ഞാൻ വായിച്ചു. പക്ഷേ, വളരെ പെട്ടെന്നു മറ്റൊരു ലോകത്തിന്റെ സ്വപ്നങ്ങളിൽ അവ സ്വയം നഷ്ടപ്പെടുകയും ചെയ്തു'. മതപരമായ പ്രശ്നങ്ങളോടുള്ള താൽപ്പര്യം ജർമ്മൻ തത്വചിന്തയുടെ വികാസത്തെത്തന്നെ വഴിതെ

റ്റിച്ചു; ഇംഗ്ളീഷ് തത്വചിന്തയിൽ സാമൂഹ്യവിഷയങ്ങളോടുള്ള താൽപ്പര്യം പ്രകൃത്യതീതചിന്തകളെ കവച്ചുവെക്കുകയാണുണ്ടായത്. വരേണ്യമേധാവിത്വവും മതത്തിന്റെ അധികാരം പ്രതിഫലിപ്പിക്കുന്ന ആശയവാദവും പുരോഗമനാത്മകമായ ജനാധിപത്യത്തിന്റെ സ്വതന്ത്ര്യവിശ്വാസങ്ങൾ പ്രതിഫലിപ്പിക്കുന്ന വൈകാരികതയും തമ്മിൽ രണ്ടു നൂറ്റാണ്ടോളമായി യുദ്ധം നടന്നുകൊണ്ടിരിക്കുന്നു.

ആ യുദ്ധം ഇനിയും അവസാനിക്കാത്തതുകൊണ്ടു മദ്ധ്യകാലത്തുനിന്നു നാമിതുവരെ പുറത്തുവന്നിട്ടില്ലെന്നു പറയേണ്ടിവരും. ഓരോ മേഖലയിലും പ്രകൃതിവാദപരമായ കാഴ്ചപ്പാടുകൾ അംഗീകരിയ്ക്കപ്പെടുമ്പോൾ മാത്രമേ ആധുനികകാലഘട്ടം തുടങ്ങുകയുള്ളൂ. അതുകൊണ്ടു മനസ്സ് പദാർത്ഥത്തിലേക്കു വീണ്ടും ഉൾവലിഞ്ഞതായി അർത്ഥമില്ല; പ്രകൃതിയിലെ ഒരു ജീവാംശം സ്വയം പ്രവർത്തിക്കുകയും പ്രതികരിക്കുകയും രൂപപ്പെടുത്തുകയും രൂപപ്പെടുകയും ചെയ്യുന്നതുപോലെ, ദൈവശാസ്ത്രപരമായല്ലാതെ, ജീവശാസ്ത്രപരമായ ഉപാധികളുപയോഗിച്ചാണു മനസ്സും ജീവിതവും വിശകലനവിധേയമാക്കേണ്ടത്. 'ബോധതലത്തിന്റെ അവസ്ഥാന്തര'ങ്ങളല്ല, പ്രതികരണരീതികളാണു നാം പഠിക്കേണ്ടത്. 'ലോകത്തെ മനസ്സിലാക്കാനുള്ള ഒരുപാധിയെന്നതിനേക്കാൾ പ്രത്യേകതരം പെരുമാറ്റമര്യാദകളുള്ള ഒരവയവം മാത്രമാണു ബുദ്ധിശക്തി'. പരിത:സ്ഥിതികളോടു വീണ്ടും അനുരൂപമായി ഇണങ്ങിച്ചേരാനുള്ള ഉപാധിയാണു ചിന്ത; പല്ലും വിരലുകളുംപോലെതന്നെ ഒരവയവമാണത്. ആ ക്രമീകരണങ്ങളുടെ പരീക്ഷണങ്ങളും ഭാവനാത്മകമായ സമ്പർക്കങ്ങളുമാണ്, ആശയങ്ങൾ. പക്ഷേ, സ്പെൻസറുടെ സംയോഗംപോലെ ഇതൊരു നിഷ്ക്രിയമായ ക്രമീകരണമല്ല. 'പരിതസ്ഥിതികളുമായുള്ള പൂർണസംയോഗം മരണമാണ്. പരിത:സ്ഥിതികളെ നിയന്ത്രിക്കാനുള്ള ആഗ്രഹമാണു പ്രതികരണങ്ങളുടെ ആത്യന്തികലക്ഷ്യം'. ബാഹ്യലോകത്തെ എങ്ങനെ മനസ്സിലാക്കാൻ കഴിയുമെന്നതല്ല, തത്വചിന്തയുടെ പ്രശ്നം; മറിച്ച്, ബാഹ്യലോകത്തെ എങ്ങനെ നിയന്ത്രിക്കാനും പുന:സൃഷ്ടിക്കാനും കഴി

യുമെന്നു മാത്രമല്ല, എന്താണതുകൊണ്ടു ലക്ഷ്യമാക്കുന്നതെന്നുകൂടി ചിന്തകർ ആലോചിക്കണം. അവബോധവും അറിവും വിശദമായി അപഗ്രഥിക്കേണ്ടതു മനശ്ശാസ്ത്രത്തിലാണ്, തത്വചിന്തയിലല്ല; അറിവിന്റേയും ആഗ്രഹങ്ങളുടേയും സങ്കലനവും ഏകോപനവുമാണത്.

ചിന്തയെ മനസ്സിലാക്കണമെങ്കിൽ അതുണർന്നുവരുന്ന സവിശേഷസന്ദർഭങ്ങൾ നിരീക്ഷണവിധേയമാക്കണം. യുക്തിചിന്ത അനുമാനങ്ങളായല്ല പ്രശ്നങ്ങളായാണു തുടങ്ങുന്നതെന്നു നമുക്കറിയാം; തുടർന്ന് അതൊരു പരികൽപ്പന സങ്കൽപ്പിക്കുന്നു; നിഗമനമായിത്തീരുന്ന ആ പരികൽപ്പനയെ യുക്തിചിന്ത അനുമാനങ്ങളുമായി ബന്ധിപ്പിച്ച്, പരീക്ഷണനിരീക്ഷണങ്ങൾക്കു വിധേയമാക്കുന്നു. 'അന്വേഷണം, സൂക്ഷ്മാംശങ്ങളുടെ ക്രമീകരണം, വിശദമായ പരിശോധന, നിരീക്ഷണം എന്നീ തലങ്ങളിൽ വസ്തുതകളെ നേരിടുന്നതാണു ചിന്തയുടെ സവിശേഷമായ പ്രകൃതം'. ഇവിടെ അതീന്ദ്രിയപരമായ യോഗാത്മകതകൾക്കു യാതൊരു പ്രസക്തിയുമില്ല.

കൂടാതെ, സാമൂഹ്യമായൊരു പ്രക്രിയകൂടിയാണു ചിന്ത; സവിശേഷമായ സന്ദർഭങ്ങളിൽ മാത്രമല്ല, പ്രത്യേകമായ സാംസ്കാരികപശ്ചാത്തലത്തിലുമാണു ചിന്ത നടക്കുന്നത്. സമൂഹം വ്യക്തികളുടെ ഉൽപ്പന്നമായിരിക്കുന്നതുപോലെ വ്യക്തി സമൂഹത്തിന്റേയും ഉൽപ്പന്നമാണ്; ആചാരങ്ങളും കീഴ്വഴക്കങ്ങളും ഭാഷകളും വിശ്വാസങ്ങളും ചേർന്നു പിറന്നു വീഴുന്ന ശിശുവിനെ വരിഞ്ഞുകെട്ടി നാലുപാടും കൂടിയവരുടെ രൂപഭാവങ്ങൾ വരുത്താൻ തക്കവിധം ശക്തമായൊരു വല സദാ സന്നദ്ധമായി നിൽക്കുന്നുണ്ട്. വളരെ ആഴത്തിൽ സാമൂഹ്യ പൈതൃകം ഏൽപ്പിക്കുന്ന ഈ ആഘാതം പലപ്പോഴും ഭൗതികവും ജീവശാസ്ത്രപരവുമായ പൈതൃകമായി തെറ്റിദ്ധരിക്കപ്പെടുന്നുണ്ട്. ശീലങ്ങളേയും ചിന്താശൈലികളേയും സംബന്ധിച്ച കാന്റ് നടത്തുന്ന വർഗീകരണം വ്യക്തിയുടെ പ്രകൃതത്തെ ആധാരമാക്കിയാണെന്നു സ്പെൻസർപോലും കരുതി; മറിച്ച്, മുതിർന്നവരിൽ നിന്നു കുട്ടികളിലേക്കു പകരുന്ന അത്തരം മാനസികശീലങ്ങൾ മിക്കവാറും സാമൂഹ്യസംപ്രേഷണം വഴിയാണു സംഭവിക്കുന്നത്. അങ്ങനെ ജന്മവാസനയുടെ

പങ്ക് പർവതീകരിച്ച്, പരിശീലനത്തിന്റെ ആവശ്യകത അവഗണിക്കപ്പെട്ടു; അതേസമയം രതിയും മത്സരവുംപോലെ ശക്തമായ വാസനകൾപോലും സാമൂഹ്യമായ പരിശീലനംവഴി ഭേദഗതി വരുത്തി നിയന്ത്രിക്കാവുന്നതേയുള്ളു; അധികാരവും ആക്രമണവുംപോലുള്ള വാസനകളും ഇതുപോലെ സമൂഹത്തിന്റെ നിരന്തരസ്വാധീനവും വിദ്യാഭ്യാസവുംകൊണ്ടു നിയന്ത്രണവിധേയമാകാതിരിക്കാൻ യാതൊരു കാരണവുമില്ല. സർവശക്തമായ പ്രകൃതിയേയും മാറ്റാൻ പറ്റാത്ത മനുഷ്യപ്രകൃതത്തേയുംകുറിച്ചു നാം പഠിച്ച പാഠങ്ങൾ മറവിയിലേക്കു നീക്കേണ്ട സമയം അതിക്രമിച്ചിരിക്കുന്നു. മാറ്റങ്ങൾക്കും പുരോഗതിക്കും പരിധികളില്ല; ഒരുപക്ഷേ, അസാദ്ധ്യമായും യാതൊന്നുമില്ല!

**10.6.3 ശാസ്ത്രവും രാഷ്ട്രീയവും :** സർവോപരി, പുരോഗതിയെയാണു ദിവെ ഉൽകൃഷ്ടവും ആരാധ്യവുമായി കരുതുന്നത്; പുരോഗതി സവിശേഷവും ആപേക്ഷികവുമായതുകൊണ്ടു കേവല'നന്മ' അദ്ദേഹത്തിനു നൈതികമായൊരു മാനദണ്ഡമല്ല.

‘ആത്യന്തികമായ പരിപൂർണതയല്ല, ശുദ്ധീകരിക്കുകയും പക്വമാകുകയും പൂർണത കൈവരിക്കുകയും ചെയ്തു നിരന്തരം ആവർത്തിയ്ക്കുന്ന പ്രക്രിയയാണു ജീവിതത്തിന്റെ ലക്ഷ്യം. ഒരുകാലത്തു നല്ലവനായിരുന്നെങ്കിലും അപചയം വന്നു തിന്മയിലേക്കു കടന്നുകഴിഞ്ഞവനാണു ചീത്ത മനുഷ്യൻ; എത്രതന്നെ ദുഷ്ടനും ക്രൂരനുമാണെങ്കിലും നന്മയിലേക്കു തിരിഞ്ഞവനാണു നല്ല മനുഷ്യൻ. ഈ മാനദണ്ഡം സ്വയം വിലയിരുത്തുന്നതിൽ നമ്മെ കർക്കശചിത്തരും മറ്റുള്ളവരെ വിലയിരുത്തുന്നതിൽ ആർദ്രഹൃദയരുമാക്കിത്തീർക്കുന്നു‘.

നല്ലവർ നിരുപദ്രവികളും അനുസരണശീലരുമാകണമെന്ന് അർത്ഥമില്ല'; കാര്യക്ഷമതയില്ലാത്ത നന്മ ഒരു വൈകല്യമാണ്; ബുദ്ധിയില്ലെങ്കിൽ ലോകത്തുള്ള സകല നന്മകളുംകൊണ്ടു യാതൊരു പ്രയോജനവുമില്ല. അജ്ഞത അനുഗ്രഹമല്ല, അടിമത്തവും അബോധാവസ്ഥയുമാണ്; ജീവിതം രൂപപ്പെടുത്താൻ ബുദ്ധിക്കു മാത്രമേ സഹായിയ്ക്കാനാകൂ. ആകസ്മികപരമ്പരകളുടെ അതിലംഘനമല്ല, സ്വഭാവത്തെ അ

റിവുപയോഗിച്ച് ഉൽകൃഷ്ടമാക്കുകയാണ് ഇച്ഛാശക്തിയുടെ സ്വാതന്ത്ര്യംകൊണ്ട് ഉദ്ദേശിക്കുന്നത്; 'ഓരോരുത്തർക്കും ഓരോ വിഷയത്തിലും ചിന്തിക്കുകയോ പ്രവർത്തിക്കുകയോ ചെയ്യാനുള്ള സ്വാതന്ത്ര്യം അതാതു വിഷയങ്ങളിൽ അവർ നേടിയ അറിവിനനുസൃതമായിരിക്കും'. വാസനകളിലല്ല, വിചാരങ്ങളിലാണ് നാം വിശ്വാസമർപ്പിക്കേണ്ടത്; വ്യാവസായികസംസ്കാരം സൃഷ്ടിക്കുന്ന കൃത്രിമസാഹചര്യങ്ങളോടും നമ്മുടെ സങ്കീർണപ്രശ്നങ്ങളോടും എങ്ങനെയാണ് വാസനകൾക്കു പൊരുത്തപ്പെടാൻ കഴിയുക?

'ഇന്നത്തെ നിലയ്ക്കു മനശ്ശാസ്ത്രത്തേക്കാൾ വളരെ മുന്നിലാണ് ഭൗതികശാസ്ത്രം. ഭൗതികസംവിധാനങ്ങളുടെമേലുള്ള നിയന്ത്രണാധികാരം ആവശ്യത്തിനു ഗുണഫലങ്ങൾ നേടാൻ കഴിയുന്നിടത്തോളം വളർന്നുകഴിഞ്ഞു; പക്ഷേ, ജീവിതത്തിൽ ആശാസ്യമായ ചില മൂല്യങ്ങൾ യാഥാർത്ഥ്യമാക്കുന്നവിധം സാഹചര്യങ്ങൾ സൃഷ്ടിക്കാനുള്ള അറിവ് നാം കൈവരിച്ചിട്ടില്ല; അതുകൊണ്ടു നാമിപ്പോഴും ശീലങ്ങളുടേയും ആകസ്മികതകളുടേയും സ്വാധീനശക്തികളുടേയും കാരുണ്യത്തിലാണ് ജീവിക്കുന്നത്; പ്രകൃതിയെ ദൈനന്ദിനോപയോഗങ്ങൾക്കും മോഹസാഫല്യങ്ങൾക്കുമായി നിയന്ത്രിയ്ക്കുന്നതിൽ മനുഷ്യൻ കൈവരിച്ച അത്ഭുതപൂർവമായ മുന്നേറ്റത്തിനുശേഷവും മൂല്യാസ്വാദനമെന്ന ലക്ഷ്യത്തിന്റെ സാക്ഷാത്ക്കാരം സന്ദിഗ്ദ്ധവും അനിശ്ചിതവുമായി തുടരുന്നു. സൃഷ്ടിക്കപ്പെടുന്ന ഉപാധികളെ യഥാവിധി ഉപയോഗപ്പെടുത്താനുള്ള സാദ്ധ്യത കുറഞ്ഞുവരുന്നവിധം നാമൊരു വൈരുദ്ധ്യത്തിൽ അകപ്പെട്ടിരിയ്ക്കുകയാണെന്നും ചിലപ്പോൾ സംശയമുയരുന്നു; വ്യാവസായികസംസ്കാരത്തെയാകെ നിരോധിക്കണമെന്നു കാർലൈലും (Carlyle) റസ്ക്കിനും (Ruskin) പറയുന്നതിൽ അത്ഭുതപ്പെടാനില്ല; അതേസമയം, മരുഭൂമിയിലേക്കു മടങ്ങുന്നതിനെക്കുറിച്ചാണ് ടോൾസ്റ്റോയ് (Leo Tolstoy) ആലോചിക്കുന്നത്. ജീവിതത്തിന്റെ പ്രായോഗികവശങ്ങളെ നേരിട്ടു ബാധിക്കുന്ന ശാസ്ത്രത്തിന്റെ കുതിച്ചുചാട്ടങ്ങളാണ്, ഈ പ്രശ്നങ്ങൾക്കെല്ലാം കാരണം; ഈയൊരു വസ്തുത വ്യക്തമായും മനസ്സിലുറപ്പിക്കുകയാണ്, ഇത്തരം സാഹചര്യങ്ങളെ സമചി

ത്തതയോടെ കാണാനുള്ള ഒരേയൊരു മാർഗം. ഇന്നിപ്പോൾ മൂല്യ ങ്ങളും തത്വചിന്തയും ആദ്യാനുരാഗമായി തിരിച്ചുവരുന്നു; വിവേക ത്തോടുള്ള അഭിനിവേശമാണു നമുക്കു വളമാകുന്നത്. പക്ഷേ, പരീ ക്ഷണനിരീക്ഷണങ്ങളുടെ ഒരായിരം സവിശേഷരീതികളുമായി ത യാറെടുത്തു നിൽക്കുന്ന സോക്രട്ടീസിന്റെ പാളയത്തിലേക്കാണതു വീണ്ടും തിരിച്ചെത്തുന്നത്; സുസംഘടിതമായ വൈജ്ഞാനികശാഖ കളുടെ അറിവും സംവിധാനങ്ങളും ഉപയോഗപ്പെടുത്തി വ്യവസായം, നിയമം, വിദ്യാഭ്യാസം തുടങ്ങിയ മേഖലകൾ ഒരുമിച്ചു ചേർന്ന് സമൂ ഹത്തിനുൾക്കൊള്ളാവുന്നിടത്തോളം കൈവരിക്കാവുന്ന മൂല്യങ്ങളി ലേക്കു നാം ശ്രദ്ധ തിരിക്കേണ്ടതുണ്ട്'.

മിക്ക തത്വചിന്തകരിൽനിന്നും വ്യത്യസ്തനായി ദിവേ ന്യൂനതകൾ മനസ്സിലാക്കിത്തന്നെ ജനാധിപത്യത്തെ അംഗീകരിക്കുന്നുണ്ട്. വ്യ ക്തിയെ സമ്പൂർണവികാസത്തിനു സഹായിക്കുകയായിരിക്കണം രാ ഷ്ട്രീയവ്യവസ്ഥയുടെ ലക്ഷ്യം; സമൂഹത്തിന്റെ ലക്ഷ്യവും നയപരിപാ ടികളും തീരുമാനിയ്ക്കുന്നതിൽ ഓരോ വ്യക്തിയ്ക്കും തന്റേതായ പങ്കു നി ർവഹിക്കാൻ കഴിഞ്ഞെങ്കിൽ മാത്രമേ അതു സാദ്ധ്യമാകൂ. പരിണാമ വിധേയമല്ലാത്ത വംശങ്ങളുടെ പ്രത്യേകതയാണു സ്ഥിരമായ വർഗ ങ്ങൾ; വംശരൂപാന്തരങ്ങളുടെ സിദ്ധാന്തങ്ങൾ ഉയർന്നു വന്നപ്പോഴാ ണു വർഗങ്ങളുടെ സ്ഥിരപ്രകൃതം മാറിയത്. ജനാധിപത്യത്തേക്കാൾ കാര്യക്ഷമമാണെങ്കിലും വളരെയേറെ അപകടകരമാണു പ്രഭുത്വവാ ഴ്ചയും ഏകാധിപത്യവും. കേന്ദ്രീകൃതമായൊരു ഭരണകൂടത്തിനുപക രം കഴിയാവുന്നത്ര സാമൂഹ്യപ്രവർത്തനങ്ങൾ സ്വമേധയാ ഏറ്റെടുക്കു ന്ന സംഘടനകൾക്കു പ്രോത്സാഹജനകമായ ഒരു ബഹുസ്വരസംവി ധാനമാണു ദിവേ വിഭാവനം ചെയ്യുന്നത്. രാഷ്ട്രീയകക്ഷികളും വാണി ജ്യസ്ഥാപനങ്ങളും തൊഴിലാളികളും അടങ്ങുന്ന ബഹുവിധങ്ങളായ ഈ സംഘടനകളിൽ വ്യക്തിത്വവും പൊതുവായ പ്രവർത്തനശൈ ലിയും തമ്മിലൊരു സമവായമുണ്ടാകുമെന്നു ദിവേ കരുതുന്നു.

'ഈ സംഘടനാസംവിധാനങ്ങൾക്കു പ്രാധാന്യം വർദ്ധിക്കുന്തോ

റും അവയുടെ പ്രവർത്തനങ്ങൾക്കു പരിധി നിർണയിക്കുകയും തർക്കങ്ങൾക്കു തീർപ്പു കൽപ്പിക്കുകയും ചെയ്തുകൊണ്ട് അവർക്കിടയിലൊരു നിയന്ത്രണം പാലിക്കുക മാത്രമായിരിക്കും ഭരണകൂടത്തിനു ചെയ്യാനുള്ളത്. മാത്രമല്ല, ആ സംഘടനകൾ രാഷ്ട്രീയാധികാരങ്ങളിലേക്കു കടന്നുകയറുന്നതും തടയേണ്ടതുണ്ട്. ഗണിതം, രസതന്ത്രം, തുടങ്ങിയ മേഖലകളിൽ പ്രവർത്തിക്കുന്ന ശാസ്ത്രജ്ഞരുടെ സംഘടനകളും വാണിജ്യസ്ഥാപനങ്ങളും പണിശാലകളും ദേവാലയങ്ങളും രാഷ്ട്രാന്തരതലത്തിൽ പരസ്പരം ഇടപഴകി ലോകത്തെയാകമാനമാണു പ്രതിനിധീകരിക്കുന്നത്. അങ്ങനെയൊരു സാഹചര്യത്തിൽ സാർവദേശീയത വെറുമൊരു മോഹമല്ല, യാഥാർത്ഥ്യമാണ്. പക്ഷേ ഓരോ രാഷ്ട്രത്തിന്റേയും ദേശീയത ഉയർത്തിപ്പിടിയ്ക്കുന്ന സിദ്ധാന്തങ്ങൾ സാർവദേശീയതയുടെ സാദ്ധ്യതകൾ നിർവീര്യമാക്കാനിടയുണ്ട്. അത്തരം സിദ്ധാന്തങ്ങളുടെ വിട്ടുവീഴ്ചയില്ലാത്ത കീഴ്‌വഴക്കങ്ങളാണു കല, ശാസ്ത്രം, മതം, തൊഴിൽ, വ്യാപാരം തുടങ്ങിയ വിഷയങ്ങളിൽ ഇന്നു കാണുന്ന പുരോഗമനാത്മകശക്തികളുമായി ചേർന്നു സാർവദേശീ-യബോധം ഉണർത്തുന്നതിനു കനത്ത പ്രതിരോധം സൃഷ്ടിക്കുന്നത്'.

പക്ഷേ, പ്രകൃതിശാസ്ത്രവിഷയങ്ങളിൽ ഉയർന്ന കാര്യക്ഷമതയോടെ ഉപയോഗിച്ച പരീക്ഷണങ്ങളും നിർവഹണരീതികളും സാമൂഹ്യപ്രശ്നങ്ങളിലുംകൂടി പ്രയോഗിക്കാൻ കഴിയുമ്പോൾമാത്രമേ രാഷ്ട്രീയമായൊരു പുനർനിർമ്മാണം സാദ്ധ്യമാവൂ. രാഷ്ട്രീയസിദ്ധാന്തങ്ങളെ സംബന്ധിച്ച് ആദ്ധ്യാത്മികചിന്തയുടെ നിലവാരത്തിലാണു നാമിപ്പോഴും സംസാരിക്കുന്നത്. മറ്റുള്ളവരുടെ നേർക്കു തൊടുത്തുവിടുന്ന ചില അമൂർത്തമായ ആരോപണങ്ങളല്ലാതെ യുദ്ധത്തിനുശേഷം ആരും വിജയികളായി പ്രഖ്യാപിക്കപ്പെടുന്നില്ല. ഏകാധിപത്യം, പ്രഭുത്വവാഴ്ച, ജനാധിപത്യം, വ്യക്തിത്വവാദം തുടങ്ങിയ സാമാന്യവൽക്കരണങ്ങൾക്കോ സമ്പൂർണമെന്നു പറയുന്ന ആശയങ്ങൾക്കോ നിലവിലുള്ള സാമൂഹ്യതിന്മകൾക്കു പരിഹാരം കാണാനാവില്ല. സാർവത്രികസിദ്ധാന്തങ്ങളിലൂടെയല്ല, പ്രത്യേകപരികൽപ്പനകളിലൂടെയാണു നാം ഓരോ പ്രശ്നവും സമീപിക്കേണ്ടത്; തത്വങ്ങൾ പ്രശ്നങ്ങളെ

സ്പർശിക്കുകമാത്രമേ ചെയ്യുന്നുള്ളൂ; പുരോഗമനാത്മകമായ ജീവിതം നിരന്തരമായ പരീക്ഷണങ്ങളിലാണ് വിശ്വാസമർപ്പിക്കേണ്ടത്.

'ഖണ്ഡിതമായ അവകാശങ്ങൾക്കു പകരം വിശദമായ വിശകലനങ്ങളും വൈകാരികമായ നിശ്ചയങ്ങൾക്കു പകരം സവിശേഷമായ അന്വേഷണങ്ങളും അവ്യക്തതയ്ക്കാനുപാതികമായി വലുതാകുന്ന അഭിപ്രായങ്ങൾക്കു പകരം ചെറിയ വസ്തുതകളുമാണ് പരീക്ഷണാത്മകമായ മനോഭാവം ആശ്രയിക്കുന്നത്. വസ്തുതയും പാരമ്പര്യവും, സ്വേച്ഛയും സംയമനവും, പ്രയോജനപരതയും സംസ്കാരവും, വ്യക്തിത്വവാദവും സോഷ്യലിസവും, സ്വാതന്ത്ര്യവും ക്രമവും തുടങ്ങിയ സിദ്ധാന്തവൈരുദ്ധ്യങ്ങളുടെ വൈപരീത്യങ്ങളെക്കുറിച്ചുള്ള ചർച്ചയാണ് രാഷ്ട്രീയം, വിദ്യാഭ്യാസം, നീതിശാസ്ത്രം തുടങ്ങിയ സാമൂഹ്യവിഷയങ്ങളിൽ ഇന്നും തുടരുന്നത്. ഒരു കാലത്ത് ഇവയ്ക്കു സമാനമായ 'സാകല്യ'ദർശനങ്ങൾ അടക്കിവാണ ഭൗതികശാസ്ത്രമേഖലക്കു ലഭിച്ച സ്വീകാര്യത ബൗദ്ധികമായ വ്യക്തതയുടെ വിപരീതാനുപാതത്തിലായിരുന്നു. പരീക്ഷണാത്മകരീതികളുടെ മുന്നേറ്റത്തോടെ രണ്ടു മത്സരാർത്ഥികളിൽ ആർക്കാണ് വിജയസാദ്ധ്യതയെന്ന ചോദ്യം മിക്കവാറും കാലഹരണപ്പെട്ടിരിക്കുന്നു. മാത്രമല്ല, ആശയകാലുഷ്യം നിറഞ്ഞുനിൽക്കുന്ന വിഷയത്തിന്റെ ഓരോ അംശവും വിശകലനവിധേയമാക്കി യാഥാർത്ഥ്യം വെളിപ്പെടുത്തുകയാണ് വേണ്ടതെന്നും തെളിഞ്ഞു കഴിഞ്ഞു. പഴയ കാലത്തെ സിദ്ധാന്തങ്ങളിലും സംവാദങ്ങളിലും ഏതെങ്കിലുമൊരു വിഭാഗത്തിനു വിജയം പ്രഖ്യാപിയ്ക്കുന്ന ഒരന്തിമഫലം വന്നതായി എനിയ്ക്കറിയില്ല; പുതിയതായി കണ്ടെത്തിയ സാഹചര്യങ്ങളിൽ നിരർത്ഥകവും വിരസവുമായി സ്വയം പൊരുത്തപ്പെടാനാകാതെ അവയോരോന്നും അപ്രത്യക്ഷമാവുകയാണുണ്ടായത്'.

മനുഷ്യൻ ഇതുവരെ നേടിയെടുത്ത അറിവ്, സാമൂഹ്യവൈരുദ്ധ്യങ്ങളുടെ ഈയൊരു മേഖലയിൽ എങ്ങനെ പ്രയോഗിക്കാമെന്നു ചിന്തിക്കുകയാകണം തത്വചിന്തയുടെ ലക്ഷ്യം. 'സമകാലികപ്രശ്നങ്ങളുമായി നേരിട്ടു സംവദിക്കാനുള്ള ഉത്തരവാദിത്തം രാഷ്ട്രീയത്തിനും

സാഹിത്യത്തിനും നൽകി' ഭീരുവായൊരു വൃദ്ധകന്യകയെപ്പോലെ പഴയ പ്രശ്നങ്ങളും ചിന്തകളുമായി ചുറ്റിപ്പിണഞ്ഞു കിടക്കുകയാണു തത്വചിന്ത. ജീവചൈതന്യം നഷ്ടപ്പെട്ട് അവശമായ ശരീരവും നിശ്ശൂന്യമായ മനസ്സുമായി, മക്കളുപേക്ഷിച്ച ഏകാകിനിയായ അമ്മയെപ്പോലെ, ശാസ്ത്രശാഖകളോരോന്നും സൃഷ്ടിപരമായ മേഖലകളിലേക്കു കുറുമാറിയതുമൂലം നിസ്സഹായാവസ്ഥയിൽ നിൽക്കുകയാണ് ഇന്നത്തെ തത്വചിന്ത. മനുഷ്യരേയും ജീവിതത്തേയും സംബന്ധിച്ച യഥാർത്ഥ പ്രശ്നങ്ങളിൽനിന്ന് ഒഴിഞ്ഞുമാറി വൈജ്ഞാനികരീതിശാസ്ത്രത്തിന്റെ തകർന്നടിഞ്ഞ മൂലയിലേക്കു തത്വചിന്ത ഇന്നു പിൻവാങ്ങിയിരിക്കുന്നു; മാത്രമല്ല, ദുർബലവും അനാരോഗ്യകരവുമായ സാഹചര്യങ്ങളിൽ ജീവിക്കുന്നതു തടയാനുള്ള നിയമപ്രകാരം ഏതു നിമിഷവും സ്വന്തം വീട്ടിൽനിന്നു കുടിയിറക്കപ്പെടാമെന്ന ഭീഷണാവസ്ഥയിലുമാ-ണു തത്വചിന്ത ഇന്നു ചെന്നെത്തിയിരിക്കുന്നത്. നമ്മെ സംബന്ധിച്ചിടത്തോളം പഴയ പ്രശ്നങ്ങളുടെ അർത്ഥവും പ്രസക്തിയും നഷ്ടപ്പെട്ടിരിക്കുന്നു: 'പരിഹരിക്കുന്നതിനു പകരം നാമവയെ മറികടക്കുകയാണു വേണ്ടത്'; ജീവിതശൈലിയിൽ വരുന്ന മാറ്റങ്ങളുടേയും സാമൂഹ്യപരമായ സംഘർഷങ്ങളുടേയും ചൂടിൽ അവ സ്വയമേവ ബാഷ്പീകരിക്കപ്പെടും. തത്വചിന്തയും സ്വയം മതനിരപേക്ഷമാകേണ്ടതുണ്ട്; മനുഷ്യജീവിതത്തെ പ്രകാശമാനമാക്കി സ്വയംപര്യാപ്തത നേടുന്ന തത്വചിന്ത ലോകത്തെക്കാലത്തും നിലനിൽക്കുക തന്നെ വേണം.

നമുക്കു പൈതൃകമായി ലഭിച്ച ബൗദ്ധികപാരമ്പര്യത്തിന്മേൽ ഇന്നു ശാസ്ത്രീയ-വ്യാവസായിക-രാഷ്ട്രീയമണ്ഡലങ്ങളിൽ സംഭവിക്കുന്ന മാറ്റങ്ങൾക്കനുസൃതമായി എന്തെന്തു ഭേദഗതികളാണു വരുത്തേണ്ടതെന്നാണു തത്വചിന്തയുടെ വ്യവഹാരങ്ങളുമായി ബന്ധപ്പെടാത്ത ചിന്താശീലരായ മനുഷ്യർ അറിയാനാഗ്രഹിക്കുന്നത്. അതാതുകാലത്തെ സാമൂഹ്യവും ധാർമ്മികവുമായ മാത്സര്യങ്ങളിൽ ആശയങ്ങൾക്കു വ്യക്തത വരുത്തി കൊടുക്കുകയാണു ഭാവിയിൽ തത്വചിന്തയുടെ ദൗത്യം. മനുഷ്യസാദ്ധ്യമാകുന്നിടത്തോളം ആ സംഘർഷങ്ങളെ നേരിടാനുള്ള ഒരുപാധിയായി സ്വയം അവരോധിക്കുകയാണു തത്വചി

ന്തയുടെ ലക്ഷ്യം. ജീവിതത്തിന്റെ സംഘർഷങ്ങളെ സമന്വയിപ്പി-ക്കുന്ന ക്രാന്തദർശിസ്വഭാവവുമുള്ള സി ദ്ധാന്തങ്ങളാണു തത്വചിന്ത.

അങ്ങനെ സ്വയമറിഞ്ഞുൾക്കൊള്ളുന്ന തത്വചിന്ത ഒരുപക്ഷേ ചക്രവർത്തിമാരാകാൻ തക്ക ചിന്തകർക്കും ജന്മം നൽകിയേക്കാം.

## 10.7. ഉപസംഹാരം

അവസാനമായി നാം പരിചയപ്പെട്ട മൂന്ന് അമേരിക്കൻ തത്വചിന്തകരിൽ കാലപരിഗണന മറികടന്നു സന്തായനക്കു മുൻഗണന നൽകിയതിന്റെ യുക്തി വായനക്കാർ സ്വയം മനസ്സിലാക്കുമെന്നു കരുതുന്നു. ആധുനികചിന്തകരിൽ സൂക്ഷ്മത കൂടിയവർ കൂടുതലും യൂറോപ്പിന്റെ സാംസ്കാരികപൈതൃകത്തിൽ നിന്നു വന്നവരാണെന്നും തിരിഞ്ഞുനോക്കുമ്പോൾ വ്യക്തമാകും; അത്തരമൊരു പാരമ്പര്യത്തോടു പലവിധത്തിലും ബന്ധമുള്ള വില്യം ജയിംസിന്റെ ചിന്തകളിൽ കിഴക്കൻ അമേരിക്കയുടെ ആത്മാവും ശൈലിയിൽ അമേരിക്കയുടെ മനസ്സും പ്രതിഫലിച്ചു; പൌരസ്ത്യപാശ്ചാത്യസംസ്കാരങ്ങൾ ഒന്നായി സമന്വയിച്ച ജോൺ ദിവേ, അമേരിക്കൻജനതയുടെ ജനാധിപത്യപരവും വസ്തുനിഷ്ഠവുമായ വൈകാരികതക്കു തത്വചിന്താപരമായ പുതിയ ഭാവം പകർന്നു. യൂറോപ്യൻ ചിന്തയോടുള്ള ആശ്രിതത്വം സാവധാനം മങ്ങിമാഞ്ഞു ശാസ്ത്രത്തിലും സാഹിത്യത്തിലും തത്വചിന്തയിലുമൊരു സ്ഥാനം പിടിച്ചുപറ്റാൻ അമേരിക്കക്കു കഴിയുമെന്നു വ്യക്തമായിരിക്കുന്നു. തീർച്ചയായും, ഇതൊരു തുടക്കം മാത്രമാണ്: പ്രായേണ യുവത്വം കൈവിടാത്ത അമേരിക്കക്കു യൂറോപ്യൻ പാരമ്പര്യത്തിന്റെ കൈത്താങ്ങില്ലാതെ ഇന്നും തീരുമാനങ്ങളെടുക്കാറായിട്ടില്ല. പക്ഷേ, സഹജമായ ഉപരിപ്ളവതയും സങ്കുചിതമായ പ്രാദേശികതയും മൂലം മനസ്സു മടുത്തു മറ്റുള്ളവരുടെ കണ്ടുപിടുത്തങ്ങൾക്കെതിരെ കാണിക്കുന്ന ഭീരുത്വപരമായ അക്രമങ്ങൾ അതിജീവിക്കാനുള്ള നിശ്ചയദാർഢ്യം അമേരിയ്ക്കയ്ക്കു പ്രകടിപ്പിക്കാൻ കഴിയുന്നില്ലെങ്കിൽ, ഇംഗ്ളണ്ട് രൂപീകൃതമായി എണ്ണൂറുവർഷങ്ങൾക്കുശേഷമാണു ഷേയ്ക്ക്സ്പിയർ ജനിച്ചതെന്ന വസ്തുത നാമോർക്കണം; ഫ്രാൻസിനൊരു മൊണ്ടെ

യ്നെ (Montaigne) സൃഷ്ടിക്കാൻ എട്ടു നൂറ്റാണ്ടുകൾ വേണ്ടിവന്നു. സ്വന്തം ജനങ്ങളിൽനിന്നുള്ള അനുകരണഭീഷണി ഒഴിവാക്കി അതിജീവനം സാദ്ധ്യമാക്കാൻ യൂറോപ്പിൽനിന്നു യോഗികൾക്കും കലാകാരന്മാർക്കും പകരം ആർജ്ജവമുള്ള മാർഗദർശകരെയാണ് അമേരിക്ക ദത്തെടുത്തത്; വൻകാടുകൾ വെട്ടിത്തെളിച്ച് ഭൂമി വാസയോഗ്യമാക്കുകയായിരുന്നു അവരുടെ ആദ്യദൗത്യം; തനതായൊരു സാഹിത്യമോ തത്വചിന്തയോ അമേരിയ്ക്കയ്ക്ക് ഇനിയുമുണ്ടായിട്ടില്ല.

പക്ഷേ, ചുരുങ്ങിയ കാലംകൊണ്ടു കലയുടെ അനിവാര്യതയായ സമ്പന്നത കൈവരിക്കാൻ അമേരിയ്ക്കയ്ക്കു കഴിഞ്ഞു; ഫലഭൂയിഷ്ഠമായ മണ്ണിൽ സസ്യജാലങ്ങൾ തഴച്ചുവളരുന്നതുപോലെ, നൂറ്റാണ്ടുകൾ നീണ്ട കായികാദ്ധ്വാനത്തിലൂടെ നേടിയെടുത്ത ഉപാധികളെ പിന്തുടർന്നാണ് ഓരോ സംസ്കാരങ്ങളും ഉയർന്നുവന്നത്. അതുകൊണ്ടു സമ്പന്നതയ്ക്കാണു പ്രാഥമികപരിഗണന; ചിന്തകൾക്കു മുമ്പേ വിശപ്പു മാറ്റണം; അമേരിയ്ക്ക മറ്റു രാഷ്ട്രങ്ങളേക്കാൾ തീർച്ചയായും വളരെ വേഗം വളർന്നു; പുരോഗതിയുടെ ഈ വേഗതയാണ് ഇന്നത്തെ ആശയക്കുഴപ്പങ്ങൾക്കു പ്രധാനകാരണം. പുരുഷത്വത്തിന്റെ ആരംഭകാലത്തു യുവാക്കളിൽ പ്രകടമാകുന്ന സംഭ്രാന്തിയും വിഹ്വലതയുമാണു നാമിന്നു ലോകപുരോഗതിയിൽ കാണുന്നത്. പക്ഷേ, മനസ്സു ശരീരത്തേയും സമ്പത്തു സംസ്കാരത്തേയും സ്വാധീനിക്കുന്ന വിവേകബുദ്ധി വിദൂരമല്ല. ഷേയ്ക്ക്സ്പിയറേക്കാൾ മഹാത്മാക്കളായ കലാകാരന്മാരും പ്ലേറ്റോയേക്കാൾ സൂക്ഷ്മതയുള്ള ചിന്തകരും ഒരുപക്ഷേ ഇനിയും ജനിച്ചേക്കാം. സമ്പത്തുപോലെ സ്വാതന്ത്ര്യത്തേയും ആദരിക്കാൻ ശീലിയ്ക്കുമ്പോൾ ഇനിയൊരു നവോത്ഥാനത്തിനുകൂടി നമുക്കൊരുപക്ഷേ സാക്ഷ്യം വഹിയ്ക്കാൻ കഴിഞ്ഞേക്കും.

===

# ഗ്രന്ഥസൂചിക


Anatole France : On Life and Letters
Anatole France : The Garden of Epicurus
Auguste Comte : Positive Philosophy.
Barker : Greek Political Theory
Benn : The Greek Philosophers
Bertaut : Napolean in His Own Words
Bradley : Appearance and Reality.
Brandes : Main Currents in Nineteenth Century Litrature
Browne : Kant and Spencer
Carlyle : Past and Present
Carver : Essays in Social Justice
Chamberlain : Immanuel Kant
David Hume : Enquiry Concerning the Principles of Human Morals.
David Hume : Enquiry Concerning Human Understanding.
David Hume : Treatise of Human Nature.
Descartes : Discourse on Method.
Diogenes Laertius : Lives of ike Philosophers
Elliot : Herbert Spencer
Emerson : Representative Men
Epictetus : Book of Eyictetus containing Enchiridion.
Faguet : On Reading Nietzsche
Froude : Life and Letters of Thomas Carlyle
Graetz : History of the Jews
Grote : Aristoltle
Halevy : Life of Friedrich Nietzsche
Heine : Prose Miscellanies
Hoffding : History of Modern Philosophy
Huneker : Egoists
J S Mill : System of Logic.
John Locke : Essay on the Human Understanding
Jonathan Dymond : Essays on the Principles of Morality

Kallen : William James and Henry Bergson
Leibnitz : Essays Concerning Human Understanding.
Lucretius : On the Nature of Things.
Macaulay : Essays
Mallock : Lucretius on Life and Death
Marcus Aurelius : Meditations. Translated by John Jackson.
Martneau : Study of Spinoza
Mencken : The Philosophy of Friedrich Nietzsche
Nichol : Francis Bacon
Nordau : Degeneration
Osborne : From the Greeks to Darwin
Paul Holbach : System of Nature.
Paulsen : Immanuel Kant
Payne : The Cambridge Modern History
Perecles : History of the Peloponnesian war
Piccoli : Benedetto Croce
Pollock : Life and Philosophy of Spinoza
Renan : History of the People of Israel
Ritchie : Darwin and Hegel
Robertson : Voltaire
Robinson : Outlines of European History
Royce : Spirit of Modern Philosophy
Sainte Beuve : Portraits of the Eighteenth Century
Shule : History of Aristotelian Writings
Simkhovitch : Toward the Understanding of Jesus
Taine : The Ancient Regime
Taine : The French Revolution
Tallentyre : Life of Voltaire
Thompson : Herbert Spencer
Untermann : Science and Revolution
Wallace : Life of Schopenhauer
Wallace : Prolegomina to the Logic of Hegel
Willis : Benedict de Spinoza
Zeller : Aristotle and Earlier Peripatectics


===